(മലയാളം)

**പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര**

(ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ
ജീവചരിത്രം)

**ജോയ്സ് തോട്ടയ്ക്കാട്**

| | | |
|---|---|---|
| **പ്രസാധകർ** | : | **സോഫിയാ ബുക്സ്**<br>**തിരുനക്കര, കോട്ടയം - 686 001** |
| **ഒന്നാം പതിപ്പ്** | : | **1997 നവംബർ 24** |
| **രണ്ടാം പതിപ്പ്** | : | **2018 ഏപ്രിൽ** |
| **കോപ്പികൾ** | : | **500** |
| **പ്രിന്റിംഗ്** | : | **സോഫിയാ പ്രിന്റ് ഹൗസ്, കോട്ടയം** |

**വില: ₹ 500.00**

# പ്രകാശത്തിലേയ്ക്ക്
# ഒരു തീർത്ഥയാത്ര

(ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവചരിത്രം)

ജോയ്സ് തോട്ടയ്ക്കാട്




സോഫിയാ ബുക്സ്
കോട്ടയം

## ജോയ്സ് തോട്ടയ്ക്കാട്

ഗവേഷകനും പത്രപ്രവർത്തകനും പ്രസാധകനും.

സോഫിയാ ബുക്സ്, ഗ്രിഗറി ഓഫ് ഇന്ത്യാ സ്റ്റഡി സെന്റർ, പൗലോസ് മാർ ഗ്രീഗോറിയോസ് ഡോട്ട് ഇൻ, മലങ്കര ഓർത്തഡോക്സ് ടി. വി. എന്നിവയുടെ സ്ഥാപകൻ.

മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി*, ആദ്യത്തെ ലക്ഷണമൊത്ത യാത്രാവിവരണമായ *ഊർശ്ലേം യാത്രാവിവരണം,* നാലാമത്തെ യാത്രാവിവരണമായ *കൊളംബ് യാത്രാവിവരണം* എന്നിവ ഉൾപ്പെടെ അറുപതോളം ഗ്രന്ഥങ്ങളുടെ പ്രസാധകൻ.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ പേഴ്സണൽ അസിസ്റ്റന്റ്, മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷന്റെ സ്ഥാപക സെക്രട്ടറി, മലങ്കര ഓർത്തഡോക്സ് സഭാ വിജ്ഞാനകോശത്തിന്റെ എഡിറ്റോറിയൽ അസിസ്റ്റന്റ്, 'മലങ്കരസഭ' മാസികയുടെ പത്രാധിപ സമിതിയംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു.

കൃതികൾ: ദാർശനികന്റെ വിചാരലോകം (എഡിറ്റർ), പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര (പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ജീവചരിത്രം), കുട്ടികളുടെ തിരുമേനി (പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ജീവചരിത്രം), ആദിമസഭാ ജ്യോതിസ്സുകൾ (എഡിറ്റർ), സി. പി. ചാണ്ടി: മലങ്കരസഭയുടെ സ്വർഗീയ കിന്നരം (എഡിറ്റർ), കാതോലിക്കേറ്റിന്റെ നിധി (എഡിറ്റർ), കർമ്മശേഷിയുടെ കാതൽ (കടവിൽ പൗലോസ് മാർ അത്താനാസ്യോസിന്റെ ജീവചരിത്രം), തിരുസന്നിധിയിൽ (എഡിറ്റർ), പാമ്പാടിയിലെ മുനിശ്രേഷ്ഠൻ (എഡിറ്റർ).

ഭാര്യ: ശോഭ മേരി ജോയ്സ്. മകൾ: സോഫിയാ മേരി ജോയ്സ്

വിലാസം: 'സോഫിയാ', കണ്ടത്തിൽ ബിൽഡിംഗ്, തിരുനക്കര, കോട്ടയം-1

ഫോൺ: 99471 20697 E-mail: joicethottackad@yahoo.com

**സ്നേഹവാത്സല്യങ്ങൾ**
**ആവോളം പകർന്നു നൽകുകയും,**
**തമസ്സിൽ നിന്നു പ്രകാശത്തിലേയ്ക്കു**
**വഴി കാണിക്കുകയും ചെയ്ത**
**പ്രിയപ്പെട്ട തിരുമേനിക്ക്**



“ഞാൻ ചെടിയോട് ആവശ്യപ്പെട്ടു,
എന്നോട് ദൈവത്തെക്കുറിച്ച് സംസാരിക്കുവാൻ,
ഉടനെ അത് പുഷ്പിച്ചു.”

– ടാഗോർ

# അവതാരിക

## ഫാ. ഡോ. കെ. എം. ജോർജ്ജ്

**അ**പൂർവ്വ ധൈഷണികനെന്ന് അറിയപ്പെട്ട പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സാധാരണക്കാർക്ക് അഗമ്യനായി കരുതപ്പെട്ടിരുന്നു. അതുകൊണ്ട് പലരും അദ്ദേഹത്തെ സമീപിക്കുവാൻ മടിച്ചു. എന്നാൽ മുൻവിധിയൊന്നും കൂടാതെ തെളിഞ്ഞ മനസ്സോടെ അടുത്തു ചെന്നവർക്ക് അദ്ദേഹം എപ്പോഴും അഭിഗമ്യനായിരുന്നു എന്നതാണ് വാസ്തവം. കൊച്ചുകുട്ടികൾക്ക് മുൻവിധികൾ ഇല്ലാത്തതുകൊണ്ടായിരിക്കാം അവർ അദ്ദേഹത്തിന് പ്രിയപ്പെട്ട കൂട്ടുകാരായി തീർന്നത്.

അസാധാരണമായതിനെ സദാ തേടിയിരുന്നു മാർ ഗ്രീഗോറിയോസ് എന്നത് സത്യം. ദൈനംദിനത്തിന്റെ ശരാശരികളിൽ നിന്നും ഗതാനുഗതികത്വത്തിൽ നിന്നും അദ്ദേഹം വിട്ടുനിന്നു. സാധാരണക്കാരുടെ സാമൂഹിക ജീവിതത്തിന് ചൂടും ചൊടിയും പകരുന്ന കൊച്ചുവർത്തമാനങ്ങളും കൊള്ളലും കൊടുക്കലും അദ്ദേഹത്തിന് അന്യമായിരുന്നു. എങ്കിലും സാധാരണക്കാരുമായി ഇടപഴകാനും അവരുടെ പ്രശ്നങ്ങൾ നേരിട്ടറിയുവാനും അദമ്യമായ ആഗ്രഹം നിലനിർത്തി. അവിടെയും തന്റെ അനന്യമായ ശൈലിയിൽ ആദിവാസികളുടെയും അവഗണിതരായ മനുഷ്യരുടെയും പ്രശ്നങ്ങൾ പഠിക്കാനാണ് അദ്ദേഹം ഒരുമ്പെട്ടത്.

കുട്ടിയായിരുന്നപ്പോൾ തന്റെ വലിയ തലയും ചെറിയ ശരീരവും തമ്മിൽ പൊരുത്തപ്പെട്ടിരുന്നില്ല എന്ന് മാർ ഗ്രീഗോറിയോസ് തന്റെ ആത്മകഥയിൽ ഓർക്കുന്നു. ഒരു വെറും സാധാരണ ശരീരമായിരുന്നു അദ്ദേഹത്തിന്റേത്. പെട്ടെന്ന് ക്ഷീണിക്കുകയും രോഗഗ്രസ്തമാവുകയും ഉൽക്കടമായ താപകോപാദികൾക്ക് വേദിയാവുകയും ചെയ്യുന്ന ഒരു ശരീരം. "ക്ഷീണിക്കാത്ത മനീഷയും മഷിയുണങ്ങീടാത്ത പൊൻപേനയും" ആ ശരീരവുമായി ചേർന്നുപോകുവാൻ നന്നെ ബദ്ധപ്പെട്ടു. ദീപ്രവും അതീന്ദ്രിയ ദർശനത്താൽ സദാ അസ്വസ്ഥവുമായ മനസ്സിന്റെ ദ്രുതചലനങ്ങൾക്കൊപ്പം നീങ്ങാൻ മടിച്ച സ്വന്തം ശരീരത്തോടും ചുറ്റുപാടുകളോടും മറ്റു മനുഷ്യരോടും അദ്ദേഹം കയർത്തു. കാണികൾ കണ്ട പല വൈരുദ്ധ്യങ്ങളുടെയും ഉറവിടം ഈ പൊരുത്തക്കേടായിരുന്നു.

അധൃഷ്യ പ്രതിഭകളായിരുന്ന വിശുദ്ധ പൗലോസ് അപ്പോസ്തലൻ, അഗസ്റ്റിനോസ് തുടങ്ങിയവരെപ്പോലെ ആന്തരിക മനുഷ്യന്റെ അസ്തിത്വവിഹ്വലതകൾ പേറി, സ്വന്തം ആത്മാവിലെ ധ്രുവസംഘർഷങ്ങൾ നേരിട്ടറിഞ്ഞ് നിലവിളിക്കയും അത്യുന്നതന്റെ ആർദ്രമായ കരസ്പർശനത്തിനായി കാത്തിരിക്കയും ചെയ്ത വ്യക്തിയായിരുന്നു മാർ ഗ്രീഗോറിയോസ്.

തന്റെ ബാഹ്യവ്യക്തിത്വത്തിനു ചുറ്റുപാടും പരുക്കൻ തിരശ്ശീലകളുടെ പല മടക്കുകൾ തൂക്കിയിട്ടിരുന്നെങ്കിലും ഉള്ളിലെവിടെയോ വിനയാന്വിതവും സ്നേഹോഷ്മളവുമായ ഒരു തീനാളം മുനിഞ്ഞു കത്തി. അത് കരുണാമൂർത്തിയായ ദൈവത്തിന്റെ വിലയേറിയ വരദാനമായി അദ്ദേഹം കരുതി. അതുകൊണ്ട് സ്വന്തം വൈരുദ്ധ്യങ്ങളെ ഒരിക്കലും അദ്ദേഹം ന്യായീകരിച്ചില്ല. ന്യായീകരിക്കണമെന്ന് ആരോടും ആവശ്യപ്പെട്ടുമില്ല. ഇത് ഒരു മനുഷ്യന്റെ സത്യസന്ധത.

തന്റെ എല്ലാമായ ക്രിസ്തുവിന്റെ നല്ല ശിഷ്യനായി മനുഷ്യർക്ക് നന്മ ചെയ്ത് ജീവിക്കണമെന്ന് തീക്ഷ്ണമായി ആഗ്രഹിച്ച ഒരു കൗമാര പ്രായക്കാരനെ നാം മറക്കാതിരിക്കുക. ആ ബാലന്റെ ആത്മപ്രചോദിതമായ ആഗ്നേയാഭിലാഷമാണ് രാജകൊട്ടാരത്തിന്റെ അധികാര സുഖങ്ങളിൽ നിന്നും പാശ്ചാത്യ സംസ്കാരത്തിന്റെ വശ്യതകളിൽ നിന്നും വിട്ട് സ്വന്തം ആളുകളുടെ ആവശ്യങ്ങളിലേയ്ക്കും അറിവില്ലായ്മകളിലേക്കും മടങ്ങുവാൻ മാർ ഗ്രീഗോറിയോസിനെ പ്രേരിപ്പിച്ചത്. അന്താരാഷ്ട്രതലങ്ങളിൽ നിഷ്പ്രയാസം നേതൃസ്ഥാനം കൈവരിക്കാൻ കഴിയുമായിരുന്നിട്ടും ഒരിക്കലും വേരുകൾ മറക്കാത്ത ആ മനുഷ്യൻ, സ്വന്തം രാജ്യത്തിന്റെയും സഭയുടെയും പ്രശ്നങ്ങളെക്കുറിച്ച് ജാഗ്രതയോടെ ചിന്തിച്ചു. ചോദ്യങ്ങൾ പലതും സ്വയം ചോദിച്ച് ഉത്തരങ്ങൾ നൽകാൻ ശ്രമിച്ചു. ചോദ്യങ്ങൾ ഒന്നുമേ ചോദിക്കാത്ത ജനതയ്ക്ക് ചോദ്യങ്ങളുടെ അർത്ഥവും ഉത്തരങ്ങളുടെ പ്രസക്തിയും മനസ്സിലായില്ലെങ്കിൽ അത്ഭുതമില്ല.

കൺപോളകൾ ഇല്ലാത്ത കണ്ണുകൾ പോലെ നിതാന്ത ജാഗ്രതയിൽ കഴിയുവാൻ വിധിക്കപ്പെട്ട ബോധമായിരുന്നു മാർ ഗ്രീഗോറിയോസിന്റേത്. നമുക്ക് ചുറ്റും നടക്കുന്ന സംഭവങ്ങളുടെയും ഉരുത്തിരിയുന്ന ആശയങ്ങളുടെയും ഉപരിതലം മാത്രമല്ല, അകവും പുറവും വശങ്ങളും മുൻപും പിൻപും ആഴവും ഉയരവും ഒരേ സമയം അദ്ദേഹത്തിന്റെ മനോമണ്ഡലത്തിൽ പ്രവേശിച്ചു. ത്രിമാനങ്ങൾക്കപ്പുറത്തു പോകുന്ന ഈ ചിത്രവൈചിത്ര്യങ്ങളുടെ വിവിധ മാനങ്ങളെ തരംതിരിക്കാൻ ആവശ്യമായ മസ്തിഷ്ക സന്നാഹം അദ്ദേഹത്തിനുണ്ടായിരുന്നെങ്കിലും അപൂർവ്വകമായ ഈ അനുഭവ സങ്കീർണ്ണത ഒരേ സമയം അദ്ദേഹത്തിന്റെ ഹൃദയത്തിന് നിറവും നീറ്റലും നൽകി. തന്റെ ജനങ്ങൾക്കു വേണ്ടി എന്തെങ്കിലും ചെയ്യണമെന്ന് അതിയായി ആഗ്രഹിച്ച ഒരു മനുഷ്യന്റെ ഇച്ഛകളും ഇച്ഛാഭംഗങ്ങളും ഇവിടെ നിഗൂഢമായിരിക്കുന്നു.

* * * * * * * * * * * *

മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവിതാനുഭവങ്ങളിലേയ്ക്ക് എത്തിനോക്കാൻ പറ്റിയ ഒന്നാംതരം ഒരു ജനാലയാണ് ഈ

പുസ്തകത്തിലൂടെ ശ്രീ. ജോയ്സ് തോട്ടയ്ക്കാട് നമുക്ക് നൽകുന്നത്. ഇത് ശരിയായ അർത്ഥത്തിൽ ഒരു ജീവചരിത്രമാണെന്ന് ഗ്രന്ഥകാരൻ അവകാശപ്പെടുന്നില്ല. ഇപ്പോൾ പ്രകാശിതമായിരിക്കുന്ന ഗ്രീഗോറിയോസ് തിരുമേനിയുടെ ആത്മകഥ, മറ്റ് കൃതികൾ, കത്തുകൾ, അദ്ദേഹത്തെ അടുത്തറിഞ്ഞവരുടെ അഭിപ്രായങ്ങൾ, തിരുമേനിയുമായി നടത്തിയ അഭിമുഖങ്ങൾ എന്നിവയുടെ അടിസ്ഥാനത്തിൽ രചിച്ചിരിക്കുന്ന ഈ പുസ്തകം ജോയ്സ് തോട്ടയ്ക്കാടിന്റെ ഗവേഷണചാതുര്യത്തിന്റെയും കഠിനാദ്ധ്വാനത്തിന്റെയും എല്ലാറ്റിനുമുപരി തിരുമേനിയോടുള്ള വ്യക്തി പരമായ പ്രതിബദ്ധതയുടെയും സാക്ഷ്യഗ്രന്ഥമാണ്. ജോയ്സ് തന്നെ പറയുന്നതുപോലെ, ഭാവിയിൽ തിരുമേനിയുടെ ചിന്തയെക്കുറിച്ച് ഗവേഷണം നടത്തുന്ന ആർക്കും ഉപയുക്തമായിത്തീരണം എന്ന ആഗ്രഹത്തോടെയാണ് പല രേഖകളും ഇതിൽ സമാഹരിച്ചിരിക്കുന്നത്.

മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അദ്ദേഹത്തിന്റെ ആത്മകഥ പൂർത്തിയാകുന്നതിനു മുമ്പ് ഈ ലോകം വിട്ടുപോയി. പക്ഷേ, തന്റെ കൗമാര - യൗവ്വന കാലങ്ങളെക്കുറിച്ച് തിരുമേനി എഴുതിയിരിക്കുന്ന ഏതാനും അദ്ധ്യായങ്ങൾ മതി, പുഷ്ക്കലമായ ആ ധന്യ ജീവിതത്തിന്റെ സമ്പന്നതകളെ അനാവരണം ചെയ്യാൻ. ഒരു വിധത്തിൽ പറഞ്ഞാൽ, അപൂർണ്ണമായ തന്റെ സ്വന്തം ജീവിതകഥ ഒരു പ്രതീകമാണ്. ഇന്നും സജീവമായി തുടരുന്ന അദ്ദേഹത്തിന്റെ ആശയങ്ങളും പുതിയ മനുഷ്യ രാശിയെക്കുറിച്ച് അദ്ദേഹം ദർശിച്ച രൂപരേഖകളും എപ്പോഴും പൂർണ്ണ തയ്ക്കായി വെമ്പുന്നവയാണ്. അദ്ദേഹത്തിന്റെ ശിഷ്യലോകത്തിന് അവ പൂർണ്ണതയിലേക്കുള്ള നിരന്തര ക്ഷണമാണ്. ഇനിയും പൂർത്തിയാക്കപ്പെടേണ്ട ആ ജീവിത ദർശനത്തെ പൂരിപ്പിക്കാൻ പലരും ശ്രമിച്ചുകൊണ്ടിരിക്കുന്നു. ആ ശ്രമങ്ങളിൽ ഏറ്റവും പുതിയതാണ് ജോയ്സ് തോട്ടയ്ക്കാടിന്റെ ഈ വിശിഷ്ട ഗ്രന്ഥം. തിരുമേനിയെ വർഷങ്ങളായി അടുത്തറിഞ്ഞ പ്രൊഫ. കെ. എം. തരകൻ, ഫാ. സി. സി. ചെറിയാൻ എന്നിവർ ചെറിയ ജീവചരിത്ര ഗ്രന്ഥങ്ങൾ നേരത്തെ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതുകൊണ്ട് ഈ പുസ്തകത്തിന്റെ പ്രസക്തി നഷ്ടപ്പെടുന്നില്ല. വിലപ്പെട്ട പല രേഖകളും ഇതിൽ പ്രകാശിപ്പിച്ചിരിക്കുന്നതുകൊണ്ട് ഒരു റഫറൻസ് ഗ്രന്ഥമായി ഭാവി പഠിതാക്കൾ ഇതിനെ കരുതുമെന്നതിന് സംശയമില്ല. മലയാളവും ഇംഗ്ലീഷും ഇടകലർന്നുള്ള ക്രമീകരണം സാധാരണ വായനക്കാർക്ക് പ്രയാസം സൃഷ്ടിച്ചേക്കാമെങ്കിലും, ഈ പുസ്തകം അതിന്റെ പ്രഖ്യാപിതലക്ഷ്യം നിറവേറ്റാൻ അത് ആവശ്യമാണ്. ഗ്രീഗോറിയോസ് തിരുമേനിയുടെ അപ്രകാശിതങ്ങളായ രചനകളും കത്തുകളും വളരെയേറെയുണ്ട്. അവയെല്ലാം സമാഹരിച്ച് ഓർത്തഡോക്സ് സെമിനാരിയുടെ ആഭിമുഖ്യത്തിലുള്ള മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷന്റെ

ചുമതലയിൽ പ്രസിദ്ധീകരിക്കുന്നതിന് പദ്ധതി ആവിഷ്ക്കരിച്ചിട്ടുണ്ട്. വിപുലമായ ആ ശേഖരത്തെക്കുറിച്ചുള്ള ചില സൂചനകൾ ജോയ്സിന്റെ ഈ പുസ്തകത്തിലുണ്ട്.

സ്വന്തനിലയിൽ ഗവേഷണവും പത്രപ്രവർത്തനവും നടത്തുന്ന ശ്രീ. ജോയ്സ് തോട്ടയ്ക്കാട്, ഈ ഗ്രന്ഥരചനയിലൂടെ മാർ ഗ്രീഗോറിയോസ് തിരുമേനിയെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന എല്ലാവരുടെയും അഭിനന്ദനവും നന്ദിയും അർഹിക്കുന്നു. എല്ലാം നന്മയ്ക്കായി തീരട്ടെ.

ഓർത്തഡോക്സ് സെമിനാരി
കോട്ടയം
ഒക്ടോബർ 11, 1997

ഒന്നാം പതിപ്പിന്റെ ആമുഖം

# ഹൃദയത്തിൽ നിന്ന്

ദാർശനികൻ, ചിന്തകൻ, വേദശാസ്ത്രജ്ഞൻ, ഗ്രന്ഥകർത്താവ് തുടങ്ങി നിരവധി മേഖലകളിൽ ലബ്ധപ്രതിഷ്ഠ നേടിയ വിശ്വവിശ്രുതനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവിതത്തെ വാക്കുകളിൽ ആവിഷ്കരിക്കുവാനുള്ള ചെറിയ ഒരു ശ്രമം മാത്രമാണീ ഗ്രന്ഥം. തിരുമേനിയെക്കുറിച്ച് രചിക്കപ്പെടുന്ന ആദ്യത്തെ ജീവചരിത്ര ഗ്രന്ഥമാണിത്. അതെഴുതുവാനുള്ള അവസരവും അനുഗ്രഹവും നൽകിയതിൽ ഞാൻ ദൈവത്തെ മഹത്വപ്പെടുത്തുന്നു.

തിരുമേനിയുടെ ജീവചരിത്രം രചിക്കുക എന്ന ഈ സാഹസത്തിന് ഞാൻ ഒരുമ്പെടുന്നത് പൊടുന്നനെയല്ല. വർഷങ്ങളായി മനസ്സിൽ ഒതുക്കി സൂക്ഷിച്ച് ഓമനിച്ചുകൊണ്ടുനടന്ന ഒരു സ്വപ്നമാണ് ഇപ്പോൾ യാഥാർത്ഥ്യമാകുന്നത്.

ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിതവും ദർശനങ്ങളും എന്നും എന്നെ ആകർഷിച്ചിരുന്നു, അത്ഭുതപ്പെടുത്തിയിരുന്നു. അദ്ദേഹത്തെ ഒരു മെത്രാപ്പോലീത്താ എന്നതിലുപരി, ആരാധ്യനായ ഒരു 'ഗുരു'വായിട്ടാണ് ഞാൻ കാണുന്നത്. അകലെനിന്നും അടുത്തുനിന്നും അദ്ദേഹത്തെ മനസ്സിലാക്കുവാൻ ഞാൻ ശ്രമിച്ചിട്ടുണ്ട്. എന്നിരുന്നാലും അദ്ദേഹത്തിന്റെ ദർശനങ്ങളിൽ നിന്നും വളരെക്കുറച്ച് കാര്യങ്ങൾ മാത്രം, മനസ്സിലാക്കുവാനേ എന്റെ ബുദ്ധിയ്ക്ക് കഴിഞ്ഞുള്ളു. പക്ഷേ, അദ്ദേഹത്തിന്റെ ജീവിതകഥ കുറെയൊക്കെ മനസ്സിലാക്കുവാൻ എനിക്ക് ഇടയായി. ആ മനസ്സിലാക്കലുകളാണ് ഈ സാഹസത്തിന് എനിക്ക് പ്രചോദനമേകിയത്.

ഒരു ഇതിഹാസത്തിന് വിഷയമാക്കാവുന്നവിധം ശ്രേഷ്ഠവും മഹത്തരവുമായ മെത്രാപ്പോലീത്തായുടെ ജീവിതകഥ മുഴുവൻ ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട് എന്ന് അവകാശപ്പെടുന്നില്ല. ഇതദ്ദേഹത്തിന്റെ ഒരു ആധികാരികമായ സമ്പൂർണ്ണ ജീവചരിത്രവുമല്ല. എങ്കിലും നാലു വർഷത്തിലധികം നീണ്ടുനിന്ന കഠിനാധ്വാനത്തിന്റെയും ഗവേഷണത്തിന്റെയും പഠനങ്ങളുടെയും ചർച്ചകളുടെയും പരിപക്വഫലമാണീ ഗ്രന്ഥം. യാതനാനിർഭരമായ ഒരലൗകികാനുഭവം തന്നെയായിരുന്നു ഇതിന്റെ രചന. അനുഗ്രഹങ്ങളുടെയും അത്ഭുതങ്ങളുടെയും പ്രവാഹത്തിനു മുമ്പിൽ കണ്ണുനീരോടെ തല കുനിക്കുവാൻ മാത്രമേ എനിക്ക് കഴിഞ്ഞുള്ളു.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ചലനാത്മകങ്ങളായ ചിന്തകളെ അടുത്തറിയുവാൻ ആ മനുഷ്യനെ അടുത്തറിയേണ്ടിയിരിക്കുന്നു. ഭാഗ്യ

വശാൽ അദ്ദേഹത്തിന്റെ ജീവചരിത്രവുമായി ബന്ധപ്പെട്ട അനേകം കാര്യങ്ങൾ രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. അവയെല്ലാം ഈ ഗ്രന്ഥരചനയിൽ ഉപയോഗപ്പെടുത്തിയിട്ടുമുണ്ട്.

മെത്രാപ്പോലീത്തായുമായി നടത്തിയിട്ടുള്ള അഭിമുഖങ്ങൾ, അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ, പ്രഭാഷണങ്ങൾ, പ്രബന്ധങ്ങൾ, ഫയലുകൾ, ആത്മകഥകൾ, ഡയറികൾ എന്നിവയാണ് പ്രധാനമായും ഈ ഗ്രന്ഥരചനയ്ക്ക് ഉപയോഗപ്പെടുത്തിയിട്ടുള്ളത്. മെത്രാപ്പോലീത്തായുടെ പേഴ്സണൽ അസിസ്റ്റന്റ് എന്ന നിലയിൽ അദ്ദേഹവുമായി അടുത്തു ബന്ധപ്പെടുവാൻ കിട്ടിയ അവസരങ്ങളും, മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷന്റെ സ്ഥാപക സെക്രട്ടറി എന്ന നിലയിൽ അദ്ദേഹത്തിന്റെ പ്രബന്ധങ്ങളും ഫോട്ടോകളും സമാഹരിക്കുവാൻ കിട്ടിയ അവസരങ്ങളും ഈ കൃതിയുടെ രചനയ്ക്ക് എന്നെ സഹായിച്ചിട്ടുണ്ട്.

എത്യോപ്യയിലെ നസ്രേത്ത് സ്കൂളിൽ അദ്ധ്യാപകനായിരുന്ന കാലത്ത് (1947–50) പോലും തനിക്ക് വരുന്ന എഴുത്തുകൾക്ക് ടൈപ്പു ചെയ്ത മറുപടികളാണ് അദ്ദേഹം കൊടുത്തിരുന്നതെന്നതും, അവ കൃത്യമായി ഫയൽ ചെയ്തു സൂക്ഷിച്ചുവെന്നതും, അവ ഇന്നും നഷ്ടപ്പെട്ടിട്ടില്ലായെന്നതും നമുക്ക് അത്ഭുതകരമായ കാര്യങ്ങളാവാം. ഈ കൃത്യനിഷ്ഠയും, സത്യസന്ധതയും, ബുദ്ധിമുട്ട് നിറഞ്ഞ സാഹചര്യങ്ങളിൽ സാമർത്ഥ്യത്തിനുവേണ്ടി നടത്തിയ നിരന്തരമായ പ്രയത്നവുമാണ് തൃപ്പൂണിത്തറ തടിക്കൽ പോൾ വർഗീസിനെ വിശ്വവിശ്രുതനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ആക്കി മാറ്റിയത്.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ദർശനങ്ങളെ അംഗീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യാം. എന്നാൽ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിതവിശുദ്ധിയെയും ആത്മാർത്ഥതയെയും നിരാകരിക്കുവാൻ നമുക്ക് കഴിയുകയില്ല. ഗ്രിഗോറിയൻ ദർശനങ്ങൾക്ക് പിന്നിലുള്ള വ്യക്തിയുടെ ആന്തരികജീവിതത്തിലെ സംഘർഷങ്ങളുടെയും ചിന്തകളുടെയും ആവിഷ്ക്കരണത്തിനാണ് ഈ ഗ്രന്ഥത്തിൽ ഊന്നൽ കൊടുത്തിരിക്കുന്നത്.

മെത്രാപ്പോലീത്തായുടെ ജീവിതം അദ്ദേഹം നയിക്കുകയായിരുന്നില്ല. അദൃശ്യമായ ഏതോ കരങ്ങൾ ഏതെല്ലാമോ വഴികളിൽ കൂടി മുമ്പോട്ടു നയിക്കുകയായിരുന്നു. ആ വഴികൾ, വഴിയമ്പലങ്ങൾ, അവിടങ്ങളിൽ കഴിഞ്ഞ നാളുകളിൽ പരിചയിച്ച പാന്ഥന്മാർ, കിട്ടിയ പാഥേയങ്ങൾ, ഇവയെല്ലാം ഈ ഗ്രന്ഥത്തിലൂടെ നിങ്ങളുടെ സമീപത്തെത്തുന്നു.

ബൗദ്ധികാന്വേഷണത്തിന്റെ കൂരിരുളിൽ തപ്പിത്തടയുന്ന ആധുനിക തലമുറയ്ക്ക് സ്വാഭിമാനം സമർപ്പിക്കുന്ന നുറുങ്ങുവെട്ടമാണീ ഗ്രന്ഥം.

ഒരു ദാർശനികന്റെ ചലനാത്മകങ്ങളായ ദർശനങ്ങളെ വരുംതലമുറകൾക്ക് കൈമാറുവാനുള്ള ചെറിയൊരു ശ്രമമാണിത്. പൊട്ടിത്തെറിക്കുകയും, വഴക്കിടുകയും, എല്ലാ മതങ്ങളെയും, മനുഷ്യരാശിയെ മുഴുവനും, പ്രകൃതിയെയും സൃഷ്ടിയെ മുഴുവനും, സ്നേഹിക്കുകയും, ആദരിക്കുകയും, ആരെയും കൂസാതെ ജീവിക്കുകയും അതേസമയം ദൈവമുമ്പാകെ വിനയവാനായിരിക്കുകയും ചെയ്ത ഒരു അപൂർവ്വ മനുഷ്യൻ നമ്മുടെയിടയിൽ ജീവിച്ചിരുന്നു എന്ന വസ്തുത ചരിത്രത്തിന്റെ താളുകളിലേക്കു പകരുകയാണിവിടെ.

ഒരു കൂട്ടമാളുകൾ ഒരു കൂരയ്ക്കു കീഴിൽ താമസിച്ച്, ഗവേഷണ പഠനങ്ങളും സംവാദങ്ങളും ചർച്ചകളും നടത്തി, പ്രണയിച്ചും കലഹിച്ചും രചിക്കപ്പെടേണ്ടതാണ് മെത്രാപ്പോലീത്തായുടെ ജീവചരിത്രം. ആ വലിയ ദൗത്യം ഒരാൾ തനിയെ ചുമലിലേറ്റിയാൽ ഉണ്ടാകാവുന്ന കുഴപ്പങ്ങളെല്ലാം ഈ ഗ്രന്ഥത്തെയും ബാധിച്ചിട്ടുണ്ട്. സുഗമമായി വായിച്ചു പോകുവാനാവുകയില്ല എന്നതാണ് ഈ ഗ്രന്ഥത്തിന്റെ ഒരു പ്രധാനപ്പെട്ട ദോഷം. അഭിമുഖങ്ങളെയും രേഖകളെയും സമന്വയിപ്പിച്ചതിൽ വന്ന പരാജയമാണ് അതിന്റെ കാരണം. ഈ പരാജയത്തെ അതിജീവിക്കുവാനുള്ള ശ്രമങ്ങൾ നടത്താഞ്ഞതിന്റെ പ്രധാന കാരണം, യഥാർത്ഥ താല്പര്യമുള്ളവർ അതിനെ അവഗണിച്ചും ഈ കൃതി വായിക്കണമെന്ന ആഗ്രഹമാണ്.

ഈ ഗ്രന്ഥത്തിൽ ഒട്ടേറെ ഇംഗ്ലീഷ് ഉദ്ധരണികൾ അതേപടി എടുത്തു ചേർത്തിട്ടുള്ളത്, അവ മലയാളത്തിലേക്ക് തർജ്ജമ ചെയ്താൽ അവയുടെ ശക്തിയും സൗന്ദര്യവും നഷ്ടപ്പെടും എന്നതിനാലാണ്. മലയാളവും ഇംഗ്ലീഷും ഒരുപോലെ അറിയാവുന്ന വായനക്കാർക്ക് മാത്രമായി ഈ ഗ്രന്ഥം സമർപ്പിക്കേണ്ടി വന്നതിൽ ഖേദമുണ്ട്.

ഈ ഗ്രന്ഥത്തിന്റെ രചനയുടെ ഓരോ നിമിഷങ്ങളിലും എനിക്ക് ഏറെ ബോദ്ധ്യമായിക്കൊണ്ടിരുന്ന ഒരു കാര്യം, പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിതത്തെയും വ്യക്തിത്വത്തെയും വാക്കുകളിൽ ആവിഷ്ക്കരിക്കുവാനാവില്ല എന്നതായിരുന്നു. തിരുമേനിയുടെ വ്യക്തിത്വത്തെ ഞാൻ ഉദാഹരിക്കുന്നത് വലിയൊരു അഗ്നികുണ്ഠത്തോടാണ്. ആ അഗ്നികുണ്ഠത്തിന്റെ ചൂടിനെ വാക്കുകളിലൂടെ ആവിഷ്ക്കരിച്ച് അനുവാചകനെ ബോധ്യമാക്കുവാനാവാത്തതുപോലെ തിരുമേനിയുടെ വ്യക്തിത്വത്തെയും വാക്കുകളിൽ ആവിഷ്ക്കരിക്കുവാനാകില്ല. അനുഭവങ്ങളിലൂടെ തൊട്ട്, കണ്ട്, അടുത്തറിയുമ്പോഴാണ് ആ വ്യക്തിത്വം നമുക്ക് ശരിയായി അനുഭവവേദ്യമാകുന്നത്. അതിനുള്ള അവസരം ഇപ്പോഴുമുണ്ട് എന്ന് തന്നെയാണ് എന്റെ വിശ്വാസം. അനേകായിരം തീപ്പൊരികൾ ചേർന്നതാണല്ലോ ഒരു അഗ്നികുണ്ഠം. ആ അനേകായിരം

തീപ്പൊരികളെ ഈ ഗ്രന്ഥത്തിന്റെ പലയിടങ്ങളിലായി വിന്യസിപ്പിക്കുവാനാണ് ശ്രമിച്ചിട്ടുള്ളത്. അവയെ ചേർത്തു വെയ്ക്കുവാൻ അനുവാചകർ ശ്രമിക്കണമെന്നാണെന്റെ ആഗ്രഹം.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എന്ന മനുഷ്യനെയും ദാർശനികനെയും അടുത്തറിയുവാൻ ആഗ്രഹിക്കുന്നവരുണ്ടാകാം. അവരിൽ ചിലരെങ്കിലും അദ്ദേഹത്തെപ്പറ്റിയും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളെപ്പറ്റിയും അഗാധമായി പഠിക്കുവാൻ ശ്രമിക്കുമെന്നാണ് എന്റെ പ്രതീക്ഷ. അന്വേഷിക്കുന്നവർക്ക് അദ്ദേഹത്തിൽ പലതും കണ്ടെത്താനാവുമെന്നത് തീർച്ചയാണ്. മറ്റെങ്ങും ലഭിക്കാത്ത ഒരനുഭവത്തെ തേടിയുള്ള സാഹസികമായ ഒരു യാത്ര ആരംഭിക്കുവാൻ ഈ ഗ്രന്ഥം ഒരാൾക്കെങ്കിലും പ്രയോജനപ്പെട്ടാൽ ഞാൻ ധന്യനായി. ഈ പുസ്തകം ചൂണ്ടിക്കാണിക്കുന്ന അനേക സാധ്യതകളിൽ ചിലതെങ്കിലും, ആരെങ്കിലും പ്രയോജനപ്പെടുത്തുമെങ്കിൽ, പരീക്ഷിച്ചു നോക്കുവാൻ ആരെങ്കിലും രണ്ടു കൈയും വിട്ട് ചാടിപ്പുറപ്പെടുമെങ്കിൽ, അതായിരിക്കും ഗ്രന്ഥകർത്താവ് എന്ന നിലയിൽ എനിക്കേറ്റവും സന്തോഷം നൽകുന്ന കാര്യം.

ഈ ഗ്രന്ഥത്തിന്റെ പുറങ്ങളിലൂടെ കടന്നുപോവുന്ന ഒരു യഥാർത്ഥ അനുവാചകൻ ഈ ജീവിതത്തെ മനനം ചെയ്യുകയും പഠിക്കുകയും അതിൽ നിന്നും പൗലോസ് മാർ ഗ്രീഗോറിയോസ് എന്ന മനുഷ്യൻ ആരാണ്? എന്താണ്? എന്ന് മനസ്സിലാക്കുന്നതിനുള്ള പ്രചോദനമാർജ്ജിക്കുകയും ചെയ്യണമെന്നാണ് എന്റെ ആഗ്രഹം.

* * * * * * * * *

പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രം രചിക്കുവാൻ ആദ്യമായി ശ്രമിച്ചത് പ്രമുഖ പത്രപ്രവർത്തകനും സാഹിത്യകാരനുമായ ശ്രീ. പോൾ മണലിലാണ്. 1991–ൽ അതിനുവേണ്ടി മെത്രാപ്പോലീത്തായുമായി പല തവണ അദ്ദേഹം അഭിമുഖം നടത്തി. മെത്രാപ്പോലീത്തായുടെ ഗ്രന്ഥങ്ങളും ഫയലുകളും, ഗ്രന്ഥരചനയിൽ പ്രയോജനപ്പെടുത്തുവാനായി നൽകുവാൻ ഓർത്തഡോക്സ് സെമിനാരിയിലെ ചുമതലപ്പെട്ടവർ തയ്യാറായില്ല എന്നതാണ് ജീവചരിത്ര രചന പൂർത്തിയാക്കുന്നതിന് പ്രധാന തടസ്സമായി നിന്നത്. ഈ സാഹചര്യത്തിലാണ് ഞാൻ ജീവചരിത്രരചനയ്ക്കായി മുതിരുന്നത്. പക്ഷേ, ശ്രീ. പോൾ മണലിന്റെ പുസ്തകം പ്രസിദ്ധീകരിച്ച ശേഷം, അതിലെ ഉള്ളടക്കം കൂടി പ്രയോജനപ്പെടുത്തിക്കൊണ്ട് ഒരു ഗ്രന്ഥം രചിക്കുക എന്നതായിരുന്നു എന്റെ ആഗ്രഹം. എന്നാൽ അദ്ദേഹത്തിന്റെ തിരക്കുകൾക്കിടയിൽ ഗ്രന്ഥരചന നീണ്ടുപൊയ്ക്കൊണ്ടിരുന്നതിനാൽ, ഈ ഗ്രന്ഥം അതിനു മുമ്പുതന്നെ പ്രസിദ്ധീകരിക്കുവാൻ ഞാൻ നിർബന്ധിതനാവു

കയായിരുന്നു. ഇതു മൂലം സംഭവിച്ച ഒരു പ്രധാനപ്പട്ട കുഴപ്പം, അദ്ദേഹത്തിന്റെ അഭിമുഖസംഭാഷണങ്ങൾ ഈ ഗ്രന്ഥരചനയിൽ പ്രയോജനപ്പെടുത്തപ്പെട്ടു എന്നതാണ്. ഈ പുസ്തകത്തിൽ ആകെ ഉൾക്കൊള്ളിച്ചിരിക്കുന്ന മാറ്ററിന്റെ പത്തു ശതമാനം മാത്രമേ ശ്രീ. പോൾ മണലിലിന്റെ അഭിമുഖസംഭാഷണങ്ങൾ വരികയുള്ളു. അതുപയോഗിച്ചു മാത്രം ഒരു പുസ്തകം രചിച്ചാൽ ഉണ്ടാകാവുന്ന കുഴപ്പങ്ങൾ, അതു കൂടി ഈ ഗ്രന്ഥത്തിൽ ചേർത്താൽ വായനക്കാരന് ലഭ്യമാകുന്ന ഗുണം എന്നിവ തമ്മിലുള്ള ഒരു സംഘർഷത്തിനൊടുവിൽ, ആ അഭിമുഖ സംഭാഷണങ്ങൾ കൂടി ഈ ഗ്രന്ഥരചനയിൽ പ്രയോജനപ്പെടുത്തുവാൻ ഞാൻ തീരുമാനിക്കുകയായിരുന്നു. ശ്രീ. പോൾ മണലിൽ നടത്തിയ അഭിമുഖ സംഭാഷണങ്ങളിൽ തിരുമേനി പറഞ്ഞ വിവരങ്ങളെല്ലാം തന്നെ, ചോദ്യങ്ങൾ ചോദിച്ച് വീണ്ടും തിരുമേനിയെക്കൊണ്ട് പറയിക്കുവാൻ സാധിക്കുമായിരുന്നു. തിരുമേനിയുടെ സമയത്തിന്റെ വില അറിയാമായിരുന്നതുകൊണ്ടും, അദ്ദേഹത്തിന്റെ ആരോഗ്യസ്ഥിതി മോശമായിരുന്നതിനാലുമാണ് ഞാനതിന് മുതിരാതിരുന്നത്. എന്നെ അനുജനു തുല്യം സ്നേഹിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്ന ശ്രീ. പോൾ മണലിൽ, തിരുമേനിയെ പഠിക്കുവാനാഗ്രഹിക്കുന്ന ഈ തലമുറയിലേയും വരുംതലമുറകളിലെയും ഗവേഷകരെ ഓർത്ത് ഇക്കാര്യത്തിൽ എന്നോട് ക്ഷമിക്കുമെന്ന വിശ്വാസത്തോടെ ഈ പ്രശ്നത്തിന് അദ്ദേഹത്തോട് ക്ഷമായാചനം നടത്തുന്നു.

ഈ ഗ്രന്ഥത്തിന്റെ രചനയിൽ എന്നോട് സഹകരിച്ച അനേകരുണ്ട്. എല്ലാവരോടുമുള്ള ഹൃദയംഗമായ നന്ദി ഇവിടെ രേഖപ്പെടുത്തുന്നു. ഈ ഗ്രന്ഥനിർമ്മിതിയിൽ എന്നോട് സഹകരിച്ച ശ്രീ. എം. കുര്യനോടും, ഈ സംരംഭത്തിൽ എന്നോടൊപ്പമുണ്ടായിരുന്ന എന്റെ ആത്മസ്നേഹിതൻ ജോൺസൺ ജേക്കബിനോടുമുള്ള നന്ദി അവാച്യമാണ്. ഈ ഗ്രന്ഥരചനയുടെ ഓരോ പ്രത്യേക ഘട്ടങ്ങളിൽ എനിക്ക് ആതിഥ്യമേകിയ മാമലക്കണ്ടത്തെ പ്രിയപ്പെട്ട സ്നേഹിതർക്കും, ബഥനി ആശ്രമത്തിനും (റാന്നി പെരുനാട്) നന്ദി.

ഈ പുസ്തകം പ്രസിദ്ധീകരിക്കുമ്പോൾ ഞാൻ ഏറെ നന്ദിയോടെ ഓർക്കുന്ന ഒരാളുണ്ട് - ഫാ. സി. സി. ചെറിയാൻ. ഒരു ലിറ്റിൽ മാഗസിനും പുസ്തക പ്രസാധനവുമൊക്കെ നടത്തി പരാജയപ്പെട്ട് നിന്ന എന്നെ, ഓർത്തഡോക്സ് സെമിനാരിയിലേക്ക് വിളിച്ചുകൊണ്ടുപോയി എന്റെ കഴിവുകളെ പ്രയോജനപ്പെടുത്തിയ വ്യക്തിയാണദ്ദേഹം. ഓർത്തഡോക്സ് സെമിനാരിയിൽ ഞാൻ എത്തിയതുകൊണ്ടാണ് പിന്നീട് ഗ്രീഗോറിയോസ് തിരുമേനിയിലേക്ക് എന്റെ ശ്രദ്ധ തിരിഞ്ഞത്. അതുപോലെ എന്റെ ജീവിതത്തിലെ വിവിധ സന്ദർഭങ്ങളിൽ എനിക്ക് ഏറെ പ്രോത്സാഹനവും കൈത്താങ്ങലും നൽകിയ ഫാ. ഡോ. ജേക്കബ്

കുര്യൻ, ഫാ. റ്റി. പി. ഏലിയാസ്, ജിബോയ് (വിശ്വമാതാ പ്രിന്റേഴ്സ്, ചങ്ങനാശ്ശേരി), ജോണിക്കുട്ടി (പ്രീമിയർ ഓഫ്സെറ്റ്, കോട്ടയം) തുടങ്ങിയവരെയും അനുസ്മരിക്കുന്നു. ഈ പുസ്തകത്തിന്റെ രചനയുടെയും പ്രസിദ്ധീകരണത്തിന്റെയും പ്രാരാബ്ധങ്ങളിൽ പെട്ട് ഏറെ അസ്വസ്ഥനും ഏകനുമായി ഞാൻ നടന്നപ്പോൾ, എനിക്ക് ആശ്വാസവും അഭയവും പ്രോത്സാഹനവും, ചിലപ്പോഴൊക്കെ ഭക്ഷണവും പണവും തന്ന് സഹായിച്ച എന്റെ സുഹൃത്തുക്കൾക്ക്, അഭ്യുദയകാംക്ഷികൾക്ക് – എങ്ങനെ നന്ദി പറയണമെന്നറിയില്ല. ഇവരോടൊക്കെയുള്ള നന്ദി വാക്കുകളിൽ ഒതുക്കുവാനാകാത്തതാണ്. അത് ഹൃദയത്തിൽ തന്നെ ഞാൻ സൂക്ഷിക്കുന്നു.

ഭാവിയിൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതവും ദർശനവും പഠിക്കുവാനാഗ്രഹിക്കുന്ന ഏതോ അജ്ഞാതരായ ഗവേഷകർക്ക്, ഈ ഗ്രന്ഥമൊരു വഴികാട്ടിയായി ഭവിക്കും എന്ന പ്രതീക്ഷയാണ് എനിക്കുള്ളത്. അതാണ് എന്റെ ലാഭം. നന്ദി.

**ജോയ്സ് തോട്ടയ്ക്കാട്**

# ആമുഖം

ഓർത്തഡോക്സ് വൈദികസെമിനാരിയിൽ ഇടദിവസം വി. കുർബ്ബാന അർപ്പിക്കുവാൻ ചുമതലവന്ന ഒരു അദ്ധ്യാപകൻ വെളുപ്പിനെ എഴുന്നേറ്റ് കുളിയും പ്രാർത്ഥനയും ഒക്കെ കഴിഞ്ഞ് ഇരിക്കുമ്പോൾ പുസ്തകം വായിക്കുവാൻ ഒരു ഉൾവിളി തോന്നി. ഷെൽഫിൽ നോക്കിയപ്പോൾ കണ്ണിൽപെട്ടത് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവചരിത്രമാണ്. പുസ്തകമെടുത്ത് വെറുതെ തുറന്ന് ഒരു ഭാഗം വായിക്കാനാരംഭിച്ചു. ഫാ. പോൾ വർഗീസ് ഓർത്തഡോക്സ് സെമിനാരിയിൽ ചാർജ്ജ് എടുത്ത ഭാഗമായിരുന്നു അത്. ആ ഭാഗം വളരെ ഹൃദയസ്പർശിയായി അദ്ദേഹത്തിന് അനുഭവപ്പെട്ടു. അച്ചന്റെ കണ്ണുകളിൽ കണ്ണുനീർ പൊടിഞ്ഞു. ഈ അനുഭവ കഥ എന്നോടു പറഞ്ഞപ്പോൾ കേട്ട എന്റെ കണ്ണിലും കണ്ണുനീർ പൊടിഞ്ഞു. കാരണം ഞാൻ എഴുതിയ "പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര" എന്ന ഗ്രന്ഥമായിരുന്നു അച്ചൻ വായിച്ചത്.

2011–ലെ ഒരു ഞായറാഴ്ച ഇടവകപ്പള്ളിയിലെ വി. കുർബ്ബാന കഴിഞ്ഞ് പള്ളിയിൽ നിന്നിറങ്ങിയപ്പോൾ ഒരു എഴുപതു വയസു കഴിഞ്ഞ വല്യമ്മച്ചി വലിയ സന്തോഷത്തോടെ എന്നോടു പറഞ്ഞു. "മോനെഴുതിയ പുസ്തകം മുഴുവൻ ഞാൻ വായിച്ചു. നന്നായിരിക്കുന്നു." 1997–ൽ ഞാൻ എഴുതി സ്വന്തനിലയ്ക്ക് പ്രസിദ്ധീകരിച്ച ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവചരിത്രമായ "പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര" 14 കൊല്ലത്തിനു ശേഷം വായിച്ച ഒരമ്മച്ചിയുടെ സ്നേഹപ്രകടനത്തിനു മുമ്പിൽ മറുപടി പറയാൻ വാക്കുകളില്ലാതെ ഞാൻ നിന്നു.

1997 നവംബറിൽ പ്രസിദ്ധീകരിച്ച ഗ്രന്ഥം ഒരു വർഷം കൊണ്ട് സൗജന്യ വിലയ്ക്കും, പലർക്കും സൗജന്യമായും, വണ്ടിക്കൂലിക്ക് കാശില്ലാതെ കോട്ടയത്തു നിൽക്കുമ്പോൾ കിട്ടിയ വിലയ്ക്കും, ഒടുവിൽ ഓർത്തഡോക്സ് സെമിനാരിയിലെ മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷനു കൊടുക്കാനുണ്ടായിരുന്ന പതിനായിരത്തിൽപരം രൂപ കൊടുക്കാനില്ലാഞ്ഞതിനാൽ നൂറു കോപ്പി ഫൗണ്ടേഷനും കൊടുത്തതോടെ 'ഔട്ട് ഓഫ് പ്രിന്റ്' ആയി. ഗ്രീഗോറിയോസ് തിരുമേനിയുടെ ഇംഗ്ലീഷ് ഗ്രന്ഥങ്ങൾ വില്പനയ്ക്കായി വാങ്ങിച്ച വകയിൽ കൊടുക്കാനുണ്ടായിരുന്നതാണ് ഈ പതിനായിരം രൂപ. ഇതിൽ ഏറെയും, വായിച്ചാൽ ഗുണമുണ്ടാകുമെന്ന് തോന്നിയവർക്ക് സൗജന്യമായി അയച്ചുകൊടുക്കുകയായിരുന്നു. ബഹുമാന്യനായ ഇ.എം.എസ്. നമ്പൂതിരിപ്പാടിന് ഇങ്ങനെ തിരുമേനിയുടെ പുസ്തകങ്ങളുടെ ഒരു സെറ്റ് അയച്ചുകൊടുത്തതിനെ തുടർന്ന് അദ്ദേഹത്തിന്റെ ചിന്തയെ സ്വാധീനിക്കാൻ ഞങ്ങൾ ശ്രമിച്ചതായി കാണിച്ചുകൊണ്ട് ഒരു

ലേഖനം തന്നെ 'ദേശാഭിമാനി' വാരികയിലെ പംക്തിയിൽ ഇ.എം.എസ്. എഴുതിയിരുന്നു.

"പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര" വായിച്ചവർക്കെല്ലാം അത് ഹൃദയസ്പർശിയായി അനുഭവപ്പെട്ടു എന്ന് അവരുടെ പ്രതികരണങ്ങളിൽ നിന്നു വ്യക്തമായി. പുസ്തകം വായിച്ചു കരഞ്ഞവരിൽ റമ്പാച്ചന്മാർ മുതൽ സാധാരണക്കാർ വരെയുണ്ട്. തിരുമേനിയെക്കുറിച്ചുള്ള പല ധാരണകളും മാറാനും പുസ്തകം ഇടയാക്കി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഫാ. ഡോ. ഒ. തോമസ് എന്നിവർ ആ സമയത്ത് എല്ലാം പ്രസംഗങ്ങളിലും ഈ പുസ്തകത്തെക്കുറിച്ച് പരാമർശിച്ചിരുന്നു.

പുസ്തകം വായിച്ചു കഴിഞ്ഞാൽ ഗ്രന്ഥകാരനെ ആരും സാധാരണ ഓർത്തിരിക്കാറില്ല. പക്ഷേ, ഈ ഗ്രന്ഥം വായിച്ചവരിൽ ഭൂരിപക്ഷവും ഇപ്പോഴും എഴുത്തുകാരനെയും ഓർമ്മിക്കുന്നു. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ബർണബാസ് എന്നീ മെത്രാപ്പോലീത്താമാർ അവരുടെ ജീവിതസായാഹ്നത്തിലും എന്നെ മറന്നിരുന്നില്ല; പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവചരിത്രകാരൻ എന്ന നിലയിലാണ് അവരുടെ ഓർമ്മകളിൽ ഞാൻ ഉണ്ടായിരുന്നത് എന്നത് കോരിത്തരിപ്പിക്കുന്ന ഒരു അനുഭവമായിരുന്നു. ഒരിക്കൽ ദേവലോകം അരമനയിൽ വച്ച് എന്റെ പേര് മറ്റൊരാൾ വിളിക്കുന്നതു കേട്ട് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവാ (അന്ന് നിയുക്ത കാതോലിക്കാ), 1997-ൽ വായിച്ച ജീവചരിത്രത്തിന്റെ ഓർമ്മയിൽ എന്റെ പേര് തിരിച്ചറിഞ്ഞതും ആ ഗ്രന്ഥത്തെക്കുറിച്ച് വിസ്മയപൂർവ്വം സംസാരിച്ചതും വിനയപൂർവ്വം ഓർമ്മിക്കുന്നു.

'ആത്മാവിൽ തീ പിടിച്ച മനുഷ്യൻ' എന്ന് "പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര"യിൽ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെ വിശേഷിപ്പിച്ചിട്ടുണ്ട്. പഴയസെമിനാരി ചാപ്പലിൽ ഒരു വി. കുർബ്ബാനയിൽ പങ്കെടുത്തുകൊണ്ടിരിക്കെ മനസ്സിൽ വീണുകിട്ടിയ ഒരു വിശേഷണമായിരുന്നു അത്. ആത്മാവിൽ തീ പിടിച്ച മനുഷ്യന്റെ ജീവിതം ഇന്നും അനേകരിൽ തീപ്പൊരിയായി പകരപ്പെടുന്നു എന്നറിയുന്നതിൽ ഞാൻ കൃതാർത്ഥനാണ്.

തിരുമേനി കാലം ചെയ്തിട്ട് 21 വർഷമാകുന്നു എന്നത് അടുത്തയിടെ ഒരു ഞെട്ടലോടെയാണ് തിരിച്ചറിഞ്ഞത്. മഹാനായ ആ മനുഷ്യന്റെ ഒരു സമഗ്ര ജീവചരിത്രം പ്രസിദ്ധീകരിക്കാൻ ആരും ഇതുവരെയും ശ്രമിച്ചില്ല എന്നതും അടുത്ത നിമിഷത്തിൽ വേദനയോടെ ഓർത്തു. ഒരു സമഗ്ര ജീവചരിത്രം തയ്യാറാക്കാൻ പ്രയോജനപ്പെടുന്ന കുറെയധികം

രേഖകൾ "പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര"യിൽ ഉൾപ്പെടുത്തിയിരുന്നു. അത് ആ നിലയിൽ ആരും പ്രയോജനപ്പെടുത്തിയില്ല എന്നത് ദുഃഖമുളവാക്കുന്നു. ദുഃഖിച്ചും വിലപിച്ചുമിരിക്കാതെ അവനവനെക്കൊണ്ട് ചെയ്യാനാവുന്നത് സൃഷ്ടി മുഴുവന്റെയും നന്മയ്ക്കായി ചെയ്യുക എന്നതാണ് ഞങ്ങളുടെ പ്രവർത്തനരീതി എന്നതിനാൽ "പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര"യുടെ രണ്ടാം പതിപ്പ് പരിഷ്ക്കരിച്ച് പ്രസിദ്ധീകരിക്കുവാൻ ഉടനടി തീരുമാനമെടുത്തു. 2011-ൽ തന്നെ ഈ ഗ്രന്ഥത്തിന്റെ തൊണ്ണൂറ് ശതമാനം ടൈപ്പ്സെറ്റിംഗ് ജോലികളും പൂർത്തിയാക്കി 'ആത്മാവിൽ തീ പിടിച്ച മനുഷ്യൻ' എന്ന പേരിൽ ഇ ബുക്കായി പൗലോസ് മാർ ഗ്രീഗോറിയോസ് ഡോട്ട് ഇൻ, മലങ്കര ഓർത്തഡോക്സ് ടി.വി. എന്നീ വെബ്സൈറ്റുകളിൽ പ്രസിദ്ധീകരിച്ചു എങ്കിലും സാമ്പത്തിക പരാധീനതകൾ കാരണം അച്ചടി പതിപ്പ് പ്രസിദ്ധീകരിക്കാൻ വീണ്ടും ആറു വർഷം കാത്തിരിക്കേണ്ടി വന്നു.

ഈ ഗ്രന്ഥ പ്രസിദ്ധീകരണത്തിന്റെ സാമ്പത്തികഭാരം ലഘൂകരിക്കാനായി ഞങ്ങളെ സഹായിച്ചത്, പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ സ്നേഹിതനായ ശ്രീ. കെ. വി. തോമസ് (തോംസൺ ഗ്രൂപ്പ്) ആണ്. കോട്ടയം റോയൽ പ്രസ്സിലെ ജോസേട്ടന്റെ പ്രോത്സാഹനം ഒന്നുകൊണ്ടു മാത്രമാണ് ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കാൻ ഞാൻ ഇറങ്ങിത്തിരിച്ചത്. ഈ ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പ് പ്രസിദ്ധീകരിച്ചു കാണാനായി ആഗ്രഹിച്ച മറ്റ് പല സ്നേഹിതരുമുണ്ട്. ഇവരോടൊക്കെയുള്ള നന്ദി വാക്കുകളിൽ ഒതുക്കുന്നില്ല. അത് ഹൃദയത്തിൽ തന്നെ സൂക്ഷിക്കുന്നു.

ഈ ഗ്രന്ഥം ഏതെങ്കിലുംവിധത്തിൽ ആർക്കെങ്കിലും പ്രയോജനപ്പെട്ടാൽ ഞങ്ങൾ ധന്യരായി.

**ജോയ്സ് തോട്ടയ്ക്കാടും കൂട്ടുകാരും**

കോട്ടയം
09-8-2017

# വിശുദ്ധനായ ആചാര്യൻ

## നിത്യചൈതന്യയതി

കുറച്ചു ദിവസം ഷിക്കാഗോയിൽ താമസിക്കാനായി പോയ എനിക്ക് ഒരു അപരിചിതൻ ഒരു കത്തു കൊണ്ടുവന്നു തന്നു. ഇന്ത്യയിലെ ഒരു ഓർത്തഡോക്സ് ചർച്ചിന്റെ ബിഷപ്പിന് എന്നെ കാണാൻ ആഗ്രഹമുണ്ട് എന്നു പറഞ്ഞു. ഞാൻ അതിൽ അതീവ സന്തുഷ്ടനായി. അര മണിക്കൂറിനകം ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഒരു ചിരപരിചിതനെപ്പോലെ അടുത്തുവന്നു. അദ്ദേഹം എന്നെയും കൂട്ടി വളരെ ഏകാന്തമായ സ്ഥലത്തുള്ള ഒരു ഹോട്ടലിൽ പോയി. രണ്ടു ദിവസം അവിടെ താമസിക്കുവാൻ ഞാൻ സമ്മതിക്കുമോ എന്നു ചോദിച്ചു.

എനിക്ക് അദ്ദേഹത്തെ കണ്ടതു മുതൽ ജന്മജന്മാന്തരങ്ങളിൽ കൂടി പരിചിതനായ ഒരു സുഹൃത്തിനെ കണ്ടതു പോലെയായി.

ഉച്ചയൂണിന് ഞങ്ങൾ ഇരുന്നപ്പോൾ തന്നെ അദ്ദേഹം ശാസ്ത്രലോകത്തും ദാർശനികലോകത്തും കവികളുടെ ഇടയിലും ഉള്ള പ്രശസ്തരായ ഓരോരുത്തരുടെയും പേരും അവരുടെ കൃതികളും എന്റെ മുന്നിലേക്കു ശ്രദ്ധയാകർഷിക്കുവാൻ കൊണ്ടുവന്നു. അതിൽ ഒട്ടു മുക്കാൽ പേരുടെയും കൃതികൾ ഞാൻ വായിച്ചിട്ടുള്ളതാണ്. പിന്നെ അതേപ്പറ്റിയുള്ള ചർച്ചയായി.

അദ്ദേഹത്തിന് അറിയാമായിരുന്ന ചില ജർമ്മൻ കവികളെ അദ്ദേഹം എനിക്കു പരിചയിപ്പിച്ചു തന്നു. അവരുടെ പുസ്തകങ്ങളുടെ ഇംഗ്ലീഷ് തർജ്ജമകൾ അന്നു രാത്രിയിൽ തന്നെ ആരെയോ വിട്ടു വരുത്തി എനിക്കു സമ്മാനമായി തന്നു.

ഇങ്ങനെ ആരെയാണോ നാം നമ്മുടെ ഹൃദയത്തിൽ നമ്മിൽ നിന്ന് അന്യമല്ലാത്ത ഒരു സുഹൃത്തായി കൊണ്ടുനടക്കുന്നത്, പലപ്പോഴും ആ സുഹൃത്ത് അക്ഷരാർത്ഥത്തിൽ തന്നെ ഒരു മനുഷ്യവ്യക്തിയായി നമ്മുടെ ഉള്ളിലേക്കു കടന്നുവരും. നാം അകമേ വളർത്തിക്കൊണ്ടു വന്ന ഉദ്യാനം ഒരു മഹാത്ഭുതമാകുവാൻ അവരും കൂടി സഹായിക്കും.

അദ്ദേഹത്തിന്റെ ശരീരം ഒരു ബിഷപ്പിന്റെ ളോഹ കൊണ്ടും എന്റെ ശരീരം കാഷായവസ്ത്രം കൊണ്ടും പൊതിഞ്ഞിരുന്നെങ്കിലും ഞങ്ങളുടെ സൗഹൃദം തുടങ്ങിയ നിമിഷം മുതൽ ഞങ്ങൾ ആത്മാവിൽ നഗ്നരായിരുന്നു.

അദ്ദേഹത്തിലെ കവി ഉണരുമ്പോൾ എന്റെ ആത്മാവിലെ സഹൃദ

യൻ ഉണരും. ലാവണ്യ വിശകലനം നടത്തുമ്പോൾ ഞാൻ അദ്ദേഹത്തിന്റെ മുമ്പിൽ എന്റെ സൗന്ദര്യാനുഭൂതി ഇറക്കിവയ്ക്കും. ശാസ്ത്രത്തിന്റെ പരിമിതിയെപ്പറ്റി ഞാൻ പറഞ്ഞാൽ അതേ പരിമിതി ആദ്ധ്യാത്മികതയിൽ എങ്ങനെ അനുഭവപ്പെടുന്നു എന്ന് അദ്ദേഹം പറയും.

**2**

പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഞാൻ ഏറ്റവും ആദരിക്കുന്ന ഒരു മഹാനാണ്. അദ്ദേഹവുമായി സംഭാഷണം നടത്തുവാൻ പ്രഥമ സൗഭാഗ്യം ലഭിച്ചപ്പോൾ തന്നെ എന്റെ സന്തോഷത്തിന് അതിരില്ലാതായി. ഹൃദയവും മസ്തിഷ്കവും തമ്മിൽ പരിപൂർണ്ണമായ യോഗാത്മകതയുള്ള ഒരു മനുഷ്യനെ അവസാനം ഞാൻ അദ്ദേഹത്തിൽ കണ്ടെത്തുകയായിരുന്നു.

**3**

പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി എഴുപതാം ജന്മദിനം പിന്നിട്ടു. എല്ലാവരുടെയും യഥാർത്ഥ സുഹൃത്തും വിശ്വമാനവൻ എന്ന സങ്കൽപ്പത്തെ ജീവിച്ചു കാണിച്ചുകൊണ്ടിരിക്കുകയും പ്രചോദിപ്പിക്കുകയും ചെയ്യുന്ന ഈ നല്ല മനുഷ്യനെ അറിയുന്ന എല്ലാവരെയും ഈ വാർത്ത ആഹ്ലാദിപ്പിക്കും. എല്ലാവരുടെയും പ്രശ്നങ്ങൾ അഭിമുഖീകരിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിക്കുന്ന അർപ്പണബോധത്തെയും സ്വന്തം ഉത്തരവാദിത്വത്തെപ്പറ്റിയുള്ള ഗൗരവമായ ബോധ്യത്തെയും പരിഗണിക്കുമ്പോൾ, തന്റെ ദൗത്യം നിർവ്വഹിക്കുവാൻ തക്കവണ്ണം തന്റെ ശരീരത്തെ അനുഗ്രഹകരമായി നിലനിർത്തുവാൻ അദ്ദേഹത്തിന് സാധിക്കുന്നു എന്നത് അമ്പരപ്പിക്കുന്ന സംഗതിയാണ്. അദ്ദേഹം ഒരു വർക്കഹോളിക് അല്ല. ഓരോ പുതിയ സംരംഭങ്ങളിലും അദ്ദേഹം തന്റെ വിശ്രമം കണ്ടെത്തുന്നു. തങ്ങളുടെ സ്വധർമ്മം എന്താണെന്ന് ശരിയായി കണ്ടുപിടിച്ചിട്ടുള്ള ലോകത്തിലെ അപൂർവ്വം പണ്ഡിതരിലൊരാളാണ് മെത്രാപ്പോലീത്താ.

മാർ ഗ്രീഗോറിയോസ് തിരുമേനിയെ ഒരു ആദ്ധ്യാത്മിക പുരുഷൻ എന്ന നിലയിൽ ഞാൻ ഒരിക്കലും കാണാറില്ല. എന്നെ സംബന്ധിച്ചിടത്തോളം ഒരു മനുഷ്യന്റെയും മതപരമായ യോഗ്യതാ പ്രമാണങ്ങൾ നോക്കാതെ അവരെ കേൾക്കുവാൻ തയ്യാറുള്ള സമൃദ്ധിയായ സാമാന്യബോധമുള്ള ഒരു പണ്ഡിതനാണദ്ദേഹം.

**4**

മലയാളികൾ ക്രിസ്ത്യൻ പുരോഹിതന്മാർ അല്ലായിരുന്നുവെങ്കിൽ

എന്നു ചില ക്രിസ്ത്യൻ പുരോഹിതന്മാരുടെ പ്രവൃത്തി കാണുമ്പോൾ ഞാനാശിച്ചിട്ടുണ്ട്. ദൈവത്തിന്റെ തിരുമുഖത്തു നിന്നു വരുന്ന ഒരു വാക്കെങ്കിലും അവരുടെ ഉള്ളിൽ പോയിരുന്നുവെങ്കിൽ ഈ ഭാരതം തന്നെ ഒരു പുണ്യഭൂമിയായിരിക്കുന്നതിന് അവർ കാരണക്കാരായേനേ. ഇതിന്റെ മറുവശവുമുണ്ട്. ഭാരതീയരുടെ ഹൃദയം പാശ്ചാത്യർക്ക് മനസ്സിലാക്കിക്കൊടുത്ത ക്രിസ്തീയ വൈദികരെയും എനിക്കറിയാം. ഞാൻ ഈയവസരത്തിൽ സംപൂജ്യനായ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെ പേരെടുത്തു പറഞ്ഞ് ആദരിക്കുവാൻ ആഗ്രഹിക്കുന്നു. ഒരു കമ്മ്യൂണിസ്റ്റ് രാജ്യത്ത് (യു.എസ്.എസ്.ആർ.) പോയി അവിടത്തെ സഭയെയും സർക്കാരിനെയുംകൊണ്ട് ലോകസമാധാനത്തിനായി ചിന്തിപ്പിക്കുവാനും സംസാരിപ്പിക്കുവാനും ലോകജനതയെ വിളിച്ചുവരുത്തി ഇരുമ്പുമറ മാറ്റി കാണിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു. മാത്രമല്ല, പഴയ കമ്മ്യൂണിസത്തിന്റെ മൂശയിൽത്തന്നെയിരുന്നു മൂത്ത ബ്രഷ്നേവിനെ ഏതാണ്ട് മാനസാന്തരപ്പെടുത്തുവാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. അതിനു തൊട്ടുപിന്നാലെ വന്ന ഗോർബച്ചേവ് ഗ്ലാസ്നോസ്റ്റും പെരിസ്ട്രോയിക്കയും കൊണ്ടുവന്നതിന്റെ പിന്നിൽ ഈ വിശുദ്ധനായ ആചാര്യന്റെ തെളിമയുള്ള ചിന്താശകലങ്ങൾ ഞാൻ കാണുന്നുണ്ട്.

**5**

എന്റെ ജന്മനാൾ വരുമ്പോഴൊക്കെ എന്നേക്കാൾ ഒരു വർഷത്തിനു മുമ്പ് ഭൂലോകത്തിലെത്തി മനുഷ്യവർഗ്ഗത്തിന്റെ ജീവിതധാരയിൽ കലർന്നൊഴുകുന്ന അങ്ങയുടെ മാതൃകയെ ഞാൻ മനസാ സ്മരിക്കാറുണ്ട്. ആത്മാവിന്റെ ഏകതയിൽ സന്തോഷിച്ചു പ്രണാമം നൽകാറുണ്ട്. ഒരേ ലക്ഷ്യത്തിലേക്കു നോക്കുക, മാനവവർഗ്ഗത്തിനു ഒന്നിച്ചു പുണരുവാൻ കഴിയുന്ന ജ്യോതിസ്സിലേക്കു നടക്കുക, സത്യം ശ്വസിക്കുവാനും സമത്വം അംഗീകരിക്കുവാനും സ്വാതന്ത്ര്യത്തിൽ വിഹരിക്കുവാനും അങ്ങയെ എനിക്കു കൂട്ടായി കിട്ടിയിട്ടു കാൽ നൂറ്റാണ്ടായി. അതു ഞാൻ അനുഗ്രഹമായി എണ്ണുന്നു.

ദാർശനികലോകത്തു എനിക്ക് അപരിചിതരായിരുന്ന പല പ്രതിഭകളെയും അങ്ങ് എനിക്കു പരിചയപ്പെടുത്തി തന്നിട്ടുള്ളത് ഞാൻ നന്ദിയോടെ സ്മരിക്കുന്നു. തിരുമേനിയുടെ എഴുപത്തിഒന്നാം നാളിൽ ആഹ്ലാദിക്കുവാൻ എന്നെയും കൂടി അനുഗ്രഹിക്കുക.

*(ഗുരു നിത്യചൈതന്യയതിയുടെ ലേഖനങ്ങളിലെ, മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെക്കുറിച്ച് പരാമർശിക്കുന്ന ഭാഗങ്ങളും, അദ്ദേഹം മെത്രാപ്പോലീത്തായ്ക്ക് അയച്ച ഒരു കത്തും ഉൾപ്പെട്ടതാണ് ഈ ലേഖനം. ഗുരുവിന്റെ അനുവാദത്തോടെയാണ് ഇവ ഇവിടെ ചേർത്തിരിക്കുന്നത്.)*

# മനോഹരമായൊരു 'തീർത്ഥയാത്ര'

## ഫാ. ഡോ. ജേക്കബ് കുര്യൻ

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയും സാക്ഷികളുടെ സമൂഹത്തിലേക്ക് മാറ്റപ്പെട്ടിരിക്കുന്നു. ആ മഹാത്മാവിന് ശാന്തിയുടെ തീരത്ത് ആശ്വസിക്കുവാനനവധിയുണ്ട്. എങ്കിലും, വൈജ്ഞാനിക പ്രപഞ്ചത്തിലെ ആ മഹാമേരുവിന് തായ്ത്തടിയിൽ ഒരു ദുഃഖചിന്തയുടെ വടുവുണ്ടായിരിക്കും. തന്നെ മനസ്സിലാക്കുവാൻ പലർക്കും കഴിഞ്ഞിട്ടില്ലല്ലോയെന്ന ദുഃഖചിന്ത.

വ്യക്തിജീവിതത്തിൽ പരീക്ഷണങ്ങളുടെയും പരീക്ഷകളുടെയും മൂശയിൽ ഉരുകിത്തെളിഞ്ഞ തങ്കത്തകിട്: സഭാജീവിതത്തിൽ പാശ്ചാത്യ പൗരസ്ത്യ ആദ്ധ്യാത്മികതകളെയും ചിന്താധാരകളെയും നോക്കി, തനിക്ക് പ്രിയങ്കരമായ പൗരസ്ത്യ ജീവിതാന്തസിനെ കുഴച്ചെടുത്ത് സഭാമക്കളുടെയും ശിഷ്യഗണങ്ങളുടെയും കണ്ണിൽ തേച്ച് കണ്ണു തുറപ്പിച്ച മഹാവൈദ്യൻ; അർജ്ജുനന്മാരെയും ഏകലവ്യന്മാരെയും സൃഷ്ടിച്ച ദ്രോണാചാര്യൻ; തർസോസിലെ ശൗലിനെയും അഥേനയിലെ പൗലോസിനെയും വിശ്വമാനവികതയുടെ സർവസംഗ്രാഹിത്വത്തിൽ സമന്വയിപ്പിച്ച അഭിനവ ഗമാലിയേൽ; ആർഷഭാരത സംസ്കൃതിക്ക് അടിത്തറയിട്ട ദ്രാവിഡ സങ്കേതങ്ങളെ കണ്ടെത്തിയ ഏകാന്തപഥികൻ; പുരസ്കാരങ്ങളുടെ പ്രളയം ഉണ്ടായപ്പോഴും പുസ്തകങ്ങൾ പടച്ച് പുതിയ പുരസ്കാരങ്ങൾക്കു വേണ്ടി ആർത്തി കാട്ടാതെ, ചമതാഗ്നി വഹിച്ചു വരുന്ന ഉപമന്യുമാർക്ക് ഉപനയനം നടത്തുന്നതിൽ നിർവൃതി കണ്ടെത്തിയ മഹാഗുരു: വാഗാർത്ഥ പ്രതിപത്തിയിൽ പാതിരിമാരിലും പാണിനിമാരുണ്ടെന്നു തെളിയിച്ച വാഗ്ഭടൻ; ദീനാനുകമ്പയോടെ വാരി വിതറിയപ്പോഴും, ഒരു നിഷേധിയുടെ വേഷം സ്വയം അണിഞ്ഞ്, പട്ടിണിയുടെയും സമാനപ്രശ്നങ്ങളുടെയും തായ്‌വേരപഗ്രഥിച്ച് ആഗോള സാമ്പത്തിക ഘടനയെയും, പരിസ്ഥിതി പതനത്തെയും ഗാട്ടിനെയും ഒക്കെക്കുറിച്ച് പറയേണ്ടിടങ്ങളിൽ പതറാതെ പറഞ്ഞ പ്രവാചകൻ; വേദസത്യങ്ങളുടെ ആഴത്തിൽ അനായാസം ഊളിയിടുവാനും ജീവിതഗന്ധിയും തനിമ നിറഞ്ഞതുമായ ഉൾക്കാഴ്ചകളാകുന്ന അമൂല്യ മുത്തുകളുമായി പൊങ്ങിവരുവാനും അവിശ്രമം 'ഉണർന്നിരുന്നവൻ': നാഗാർജ്ജുനന്റെ ശൂന്യവാദമോ, ഡിൽറ്റായിയുടെ അപഗ്രഥനശാസ്ത്രമോ, നിസായിലെ ഗ്രീഗോറിയോസിന്റെ ദൈവിക ഉണ്മയിലെ പങ്കാളിത്ത ചിന്തയോ കൈകാര്യം ചെയ്യുമ്പോഴും സ്ത്രീ-പുരുഷ അവകാശ സമത്വത്തിനായി ആത്മനൊമ്പരം പേറിയ

മനുഷ്യസ്നേഹി; ആരുടെയൊക്കെ അവകാശ സമത്വത്തിനായി താൻ വാദിച്ചുവോ, ആരെയൊക്കെ താൻ കൈപിടിച്ചുയർത്തിയോ അവരിൽ ചിലരുടെ കത്തും കുത്തും തന്നെ വേദനിപ്പിച്ചപ്പോൾ 'ഇതു നീ തന്നെയോ സുഹൃത്തേ' എന്നു മാത്രം പ്രതികരിച്ച എക്യുമെനിക്കൽ സീസർ; ....... ഇങ്ങനെയെത്രയെത്ര കാര്യങ്ങൾ ആ വിശ്വമാനവനെക്കുറിച്ചു പറയാനുണ്ട്.

എല്ലാറ്റിലുമുപരി, ചിലർക്കെങ്കിലും അദ്ദേഹം രണ്ടാം ജന്മം നൽകിയ, വാത്സല്യം കോരിച്ചൊരിഞ്ഞ പിതാവായിരുന്നു. ആ വേർപാട് ഒരു തീരാനഷ്ടമാണ്; സ്വന്തം അന്തരാളത്തിൽ ശൂന്യത പരത്തുന്ന നഷ്ടം; യുഗാന്തരങ്ങളിൽ മാത്രം നികത്തപ്പെട്ടേക്കാവുന്ന നഷ്ടം.

ആ പുതപ്പു നേടുവാൻ, ആ ആത്മാവിന്റെ ഇരട്ടിപ്പങ്കു നേടുവാൻ ആഗ്രഹിച്ചു പിമ്പറ്റുന്നവർ എവിടെ? അവർക്കായിട്ട് ആ കണ്ണുകളുടെ തീക്ഷ്ണത, മനസിൽ പതിഞ്ഞ ആ മൗലീചലനം, ആ കണ്ണടച്ചുറപ്പിച്ചുള്ള തുറക്കൽ, കാത്തിരിക്കുന്നു. ആ വിയോഗം ആർക്കെങ്കിലും അദ്ദേഹം തെളിച്ച പാതയിലേക്ക് ഒരു നിയോഗം ആയി മാറിയാൽ ആ മഹാത്മാവ് ആശ്വസിക്കും, 'സ്വാതന്ത്ര്യം സ്നേഹമാണ്' എന്ന മൗന മന്ത്രവുമായി.

* * * * * * * * * * * * *

ശ്രീ. ജോയ്സ് തോട്ടയ്ക്കാടിന്റെ "പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര" എന്ന ഗ്രന്ഥം അനശ്വരപ്രതിഭയായ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിനെക്കുറിച്ച് നാളിതുവരെ ഉണ്ടായിട്ടുള്ള കൃതികളിൽ ഏറ്റം മനോഹരം എന്നു പറയേണ്ടിയിരിക്കുന്നു. ധൈഷണിക പ്രപഞ്ചത്തിലെ കുലപർവ്വതവും, 'ക്രൈസ്തവഭരത'ത്തിലെ ദ്രോണാചാര്യരും, ദാർശനിക വിഹായസിലെ 'പൗരസ്ത്യ താര'വും ആയിരുന്ന ഗ്രീഗോറിയോസ് തിരുമേനിക്ക് ശിഷ്യരനവധി ഉണ്ടായിരുന്നെങ്കിലും, അവരിൽനിന്ന് വ്യത്യസ്തനായി ഒരു അജ്ഞാത ശിഷ്യനായി സ്വയം വിശേഷിപ്പിച്ചുകൊണ്ടാണ് ശ്രീ. ജോയ്സ്, ഗ്രീഗോറിയോസ് തിരുമേനിയെക്കുറിച്ച് ചിലതൊക്കെ പ്രസിദ്ധീകരിക്കാൻ ഒരുമ്പെട്ടത്. അന്തരാളത്തിലെ ഒരു സർഗ്ഗചേതന ജോയ്സിനെ ഗ്രീഗോറിയോസ് തിരുമേനിയിലേക്കാകർഷിച്ചു. ആ അടുപ്പം 'പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര'യായി പരിണമിച്ചു. ആ തീർത്ഥയാത്രയിൽ പട്ടിണിയും, ഉറക്കിളപ്പും, ധാരണപിശകുകളും, സാമ്പത്തിക പരാധീനതയും വേണ്ടുവോളം ഉണ്ടായിരുന്നിരിക്കണം. ആത്മാവിനെ ബാധിച്ച ഒരസ്വസ്ഥതയ്ക്ക് അല്പമെങ്കിലും ശാന്തിയുണ്ടായത് അന്തരാളത്തിൽ ആരോ ഏല്പിച്ച ദൗത്യം പൂർത്തീകരിച്ചപ്പോഴാണെന്നു തോന്നുന്നു.

ഈ ഗ്രന്ഥത്തെ ലക്ഷണമൊത്ത ഒരു ജീവചരിത്ര ഗ്രന്ഥമായിട്ടോ ഒരു ശാസ്ത്രീയ തൂലികാചിത്രമായിട്ടോ ആരെങ്കിലും അംഗീകരിക്കണം എന്ന് ജോയ്സ് വിചാരിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ആരോ തന്നെക്കൊണ്ട് ചെയ്യിച്ച ഒരു നിയോഗസ്മരണയിൽ "ഇത് ഇങ്ങനെയൊക്കെ രൂപപ്പെട്ടു" എന്നായിരിക്കാം അറുനൂറ്റമ്പതിൽപരം പേജുകളുള്ള ഗ്രന്ഥത്തെക്കുറിച്ച് ജോയ്സിനു പറയാനുള്ളത്. രചനാശൈലിയുടെ ശാസ്ത്രീയവശങ്ങളൊക്കെ പഠിച്ചിട്ട് രചനയ്ക്കൊരുങ്ങുവാനുള്ള സാവകാശമൊന്നും എഴുത്തുകാരന് കൊടുക്കുവാൻ ഈ ഗ്രന്ഥത്തിന്റെ പിന്നിലെ ഉൾപ്രേരണ അനുവദിച്ചില്ല എന്നും ഗ്രന്ഥം വായിക്കുമ്പോൾ മനസ്സിലാകും.

പക്ഷേ, അഞ്ചു കാര്യങ്ങൾ ഈ ഗ്രന്ഥത്തെ ഒരത്ഭുതമാക്കി മാറ്റുന്നു:

1. വായിക്കുവാൻ തുടങ്ങിയാൽ, നിർത്താതെ വായിക്കുവാൻ പ്രേരിപ്പിക്കുന്ന എന്തോ ഒന്ന് ഈ പുസ്തകത്തിനുണ്ട്.

2. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ വ്യക്തിത്വത്തെക്കുറിച്ച് ഗ്രന്ഥകാരൻ സ്വയം കാര്യമായ നിരീക്ഷണങ്ങൾ ഒന്നും നടത്താതെ, അനുവാചകർക്ക് അതിന് അവസരം കൊടുക്കാനുള്ള വിഭവങ്ങൾ കണ്ടുപിടിച്ച് നിർലോപം വിളമ്പിയിരിക്കുന്നു.

3. മലയാള ഗ്രന്ഥമാണിതെങ്കിലും, ഇംഗ്ലീഷിൽ കൊടുക്കേണ്ട വിവരങ്ങൾ ഇംഗ്ലീഷിൽതന്നെ കൊടുത്തിരിക്കുന്നു.

4. ഒരു തൂലികാചിത്രത്തിൽ അപ്രസക്തമെന്ന് വിചാരിച്ച് തള്ളിക്കളയാവുന്ന പല രേഖകളെയും, പരാമർശങ്ങളെയും, മുനയും മൂല്യവും ഉള്ളവയായി അവതരിപ്പിച്ചിരിക്കുന്നു.

5. ഒരു ജീവചരിത്രപരമായ ഗ്രന്ഥത്തിൽ ഗ്രന്ഥകാരൻ സ്വയം മറഞ്ഞുനിന്നുകൊണ്ട്, ഒരു യാത്രാസഹായി ആയിത്തീരുന്ന ശൈലിയുടെ ശ്രേഷ്ഠത ഇവിടെ തെളിയിച്ചിരിക്കുന്നു.

ഈ ഗ്രന്ഥത്തിൽ, ജോയ്സ് ഗ്രന്ഥകാരനെന്നതിലുപരി ഒരു രേഖാസമ്പാദകനും തീർത്ഥയാത്രാ സഹായിയും ആണ്. മുത്തുകൾ കോർത്തു മാലയാക്കുന്ന ജോലി ആർക്കും ചെയ്യാമെങ്കിലും ചിലരുടെ കൈകളിൽ രൂപപ്പെടുന്ന മാല അത്ഭുതസൗന്ദര്യം അണിയുന്നതാണ്. അതുതന്നെയാണീ ഗ്രന്ഥത്തിന്റെ മഹത്വവും.

*(ലേഖനത്തിന്റെ ആദ്യ ഭാഗം 1996 ഡിസംബർ ലക്കം മലങ്കരസഭ മാസികയുടെ എഡിറ്റോറിയൽ. രണ്ടാം ഭാഗം ഈ ഗ്രന്ഥത്തിന്റെ ആദ്യ പതിപ്പിനെക്കുറിച്ച് 'ന്യൂ വിഷൻ' മാസികയിൽ 1998-ൽ എഴുതിയ പുസ്തകാഭിപ്രായം)*

## വായന

# പ്രകാശം പരത്തുന്ന തീർത്ഥാടനം

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

ആഗോളതലത്തിൽ പ്രശസ്തനായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ (1922–1996) പ്രഥമ ജീവചരിത്രം എഴുതുക എന്ന അത്യപൂർവ്വ ബഹുമതിയാണ് മാധ്യമ പ്രവർത്തകനും ഗവേഷകനുമായ ജോയ്സ് തോട്ടയ്ക്കാടിന് ലഭിച്ചത്. അഖില ലോക സഭാ കൗൺസിലിന്റെ പ്രസിഡണ്ട്, ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസ് പ്രസിഡണ്ട്, ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ, ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പൽ തുടങ്ങി നിരവധി ഉന്നതപദവികൾ അലങ്കരിച്ച ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ പേഴ്സണൽ സെക്രട്ടറി എന്ന നിലയിൽ പ്രവർത്തിക്കുവാനും അഭിമുഖങ്ങളും അപൂർവ്വ ഡയറികളും ഫയലുകളും ഫോട്ടോകളും സംഭാഷണങ്ങളും രചനകളും സമാഹരിക്കുവാനും അവസരം ലഭിച്ചതിന്റെ പ്രതിഫലനമാണ് *പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര.*

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ഒന്നാം ഓർമ്മപ്പെരുന്നാളിൽ 1997 നവംബർ 24-നു പ്രസിദ്ധീകരിച്ച ഈ കൃതി ഒരു വർഷം കൊണ്ട് വിറ്റു തീർന്നു. 2017-ലെ പുതിയ പതിപ്പ് പരിഷ്ക്കരിച്ച ബൃഹദ് രചനയാണ്. ദേശീയ, അന്തർദേശീയ തലങ്ങളിൽ പൗലോസ് മാർ ഗ്രീഗോറിയോസിന് നിരവധി ശിഷ്യരുണ്ടായെങ്കിലും ജീവചരിത്ര രചനയ്ക്കുള്ള നിയോഗം ജോയ്സ് തോട്ടയ്ക്കാടിനാണ് ലഭിച്ചത്. ജ്ഞാനത്തിന്റെ ഈ കുലപർവ്വതത്തെക്കുറിച്ച് മറ്റാർക്കും ഇതുവരെ സമഗ്രമായ ഒരു ജീവിതരേഖ പ്രകാശിപ്പിക്കുവാനും കഴിഞ്ഞിട്ടില്ല.

പൗലോസ് മാർ ഗ്രീഗോറിയോസ് തന്റെ രചനകൾ പ്രസിദ്ധീകരിക്കപ്പെടാത്തതിലുള്ള ഖേദവും ആശങ്കയും ജോയ്സ് തോട്ടയ്ക്കാടിനോട് ഒരഭിമുഖത്തിൽ പങ്കുവച്ചിരുന്നു. ആ ദൗത്യം ജോയ്സ് തോട്ടയ്ക്കാട് ഏറ്റെടുക്കണമെന്ന പൗലോസ് മാർ ഗ്രീഗോറിയോസിന്റെ മനസ്സിലെ അന്ത്യാഭിലാഷം തിരിച്ചറിഞ്ഞതാണ്, നിരന്തരമായ ഗവേഷണ തപസ്യയിലൂടെ *ഗ്രിഗോറിയൻ ദർശനങ്ങൾ* അവതരിപ്പിക്കുവാൻ ജോയ്സിനെ പ്രേരിപ്പിക്കുന്നത്.

പൗലോസ് മാർ ഗ്രീഗോറിയോസുമായി ഒരഭിമുഖം നടത്തുവാനായി കോട്ടയം പഴയസെമിനാരിയിൽ ചെന്ന ജോയ്സ് തോട്ടയ്ക്കാടിന് അദ്ദേഹത്തെ കാണുവാനുള്ള അവസരം നിഷേധിച്ചു. എന്നാൽ ചെറുപ്രായത്തിൽ തന്നെ എഴുത്തുകാരൻ എന്ന നിലയിൽ പേരെടുത്തിരുന്ന ജോയ്സ് തോട്ടയ്ക്കാട് ഒരു കുറിപ്പ് പൗലോസ് മാർ ഗ്രീഗോറിയോസിനെ

ഏല്പിക്കുവാനായി സെക്രട്ടറി വശം കൊടുത്തുവിട്ടു. ഏതാനും നിമിഷങ്ങൾക്കുള്ളിൽ പ്രവേശനാനുമതി ലഭിച്ചതാണ് പ്രകാശത്തിലേയ്ക്കുള്ള തീർത്ഥാടനത്തിന്റെ ആരംഭം. പ്രഗത്ഭരായ ജ്ഞാനികൾക്കും പ്രശസ്തരായ നേതാക്കന്മാർക്കും പോലും അനുമതി നിഷേധിച്ചിരുന്ന പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജ്ഞാനപ്പുരയിലേക്ക് സധൈര്യം കടന്നുകയറുവാനുള്ള ധീരതയാവാം പിന്നീട് ജോയ്സ് തോട്ടയ്ക്കാടിനെ തന്റെ 'വാത്സല്യവാനായി' കരുതുവാനും അന്ത്യാഭിലാഷം അറിയിക്കുവാനും ഇടയാക്കിയത്.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ രചനകളും ഗ്രിഗോറിയൻ പഠനങ്ങളും സമാഹരിക്കുന്നതിനും ആഗോളതലത്തിൽ പ്രചരിപ്പിക്കുന്നതിനും ജോയ്സ് തോട്ടയ്ക്കാട് നടത്തുന്ന ശ്രമങ്ങൾ അതീവ ശ്രദ്ധേയമാണ്. 1992 മുതൽ പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ശിഷ്യത്വം സ്വീകരിച്ച് അദ്ദേഹത്തോടൊപ്പം ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ സഞ്ചരിച്ചും മണിക്കൂറുകൾ സംഭാഷണം നടത്തിയും ക്ലാസ്സുകളും പ്രസംഗങ്ങളും റിക്കാർഡ് ചെയ്തുമാണ് വിഭവ സമാഹരണം നടത്തിയത്. ഇവ മാനവരാശിക്കു മുഴുവൻ പ്രയോജനപ്പെടുന്ന രീതിയിൽ അച്ചടിച്ചും വെബ്സൈറ്റ് ഉണ്ടാക്കി അതിൽ പ്രസിദ്ധീകരിച്ചും ആഗോളതലത്തിൽ *ഗ്രിഗോറിയൻ ദർശനങ്ങൾ* പ്രചരിപ്പിക്കുന്നതിൽ പ്രത്യേകം ജാഗ്രത പുലർത്തുന്നു.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ കൈയെഴുത്ത് പ്രതികളും രചനകളും ഗ്രന്ഥങ്ങളും പ്രഭാഷണങ്ങളും സമാഹരിച്ച് ലോകത്തെവിടെയുമുള്ള ഭാവി ഗവേഷകർക്കായി കോട്ടയത്തുള്ള ഗ്രിഗറി ഓഫ് ഇന്ത്യ സ്റ്റഡി സെന്റർ എന്ന ഗവേഷണകേന്ദ്രത്തിൽ 1993 മുതൽ സൂക്ഷിക്കുന്നു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും ഗവേഷകർ പൗലോസ് മാർ ഗ്രീഗോറിയോസിന്റെ രചനകളും ദർശനങ്ങളും പഠിക്കുവാനായി ഇത് പ്രയോജനപ്പെടുത്തുന്നു.

ഗ്രിഗോറിയൻ ദർശനങ്ങൾ ഭാവിതലമുറയ്ക്കും മനുഷ്യരാശിക്കു മുഴുവനും പ്രയോജനപ്പെടണം എന്ന ആഗ്രഹം മൂലമാണ് സ്ഥാപനം തുടങ്ങുവാൻ ഇടയായതെന്ന് ജോയ്സ് തോട്ടയ്ക്കാട് പറയുന്നു. യാതൊരു പരപ്രേരണയും പ്രതിഫലവും കൂടാതെയാണ് ഈ സ്ഥാപനം ആരംഭിച്ചതും.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ മലയാള രചനകൾ സമാഹരിച്ച് നാലു വാല്യങ്ങൾ പ്രസിദ്ധീകരിച്ചു. മെത്രാപ്പോലീത്തായുമായി അഞ്ചു മണിക്കൂറോളം നടത്തിയ അഭിമുഖം പുസ്തകരൂപത്തിലാക്കി. മെത്രാപ്പോലീത്തായുടെ പ്രശസ്ത ഗ്രന്ഥങ്ങളായ *കോസ്മിക് മാൻ*, *ഹീലിംഗ്: എ ഹോളിസ്റ്റിക് അപ്രോച്ച്* എന്നീ ഗ്രന്ഥങ്ങളുടെ മലയാള പരിഭാഷ പ്രസിദ്ധീകരിച്ചു. ഗ്രിഗോറിയൻ പഠനങ്ങളുടെ ഏഴു

ഗ്രന്ഥങ്ങളും മെത്രാപ്പോലീത്തായുടെ ഇംഗ്ലീഷ് രചനകൾ സമാഹരിച്ച് ആറു ഗ്രന്ഥങ്ങളും പ്രസാധനം ചെയ്തു. മെത്രാപ്പോലീത്തായുടെ ജീവചരിത്രം കുട്ടികൾക്കായി മലയാളത്തിലും ജോയ്സ് തോട്ടയ്ക്കാട് രചിച്ചിട്ടുണ്ട്. പ്രസിദ്ധീകരിച്ച 21 ഗ്രന്ഥങ്ങളിൽ ഭൂരിഭാഗത്തിനും സ്വന്തം കൈയിലെ പണമാണ് മുടക്കിയത്.

ഗ്രിഗോറിയൻ ദർശനങ്ങളെ മാനവരാശിക്കു പരിചയപ്പെടുത്തുന്നതിൽ നൽകിയ അതുല്യ സംഭാവനകളെ പരിഗണിച്ച് മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിലെ *പൗലോസ് മാർ ഗ്രീഗോറിയോസ് ചെയറിന്റെ* ആഭിമുഖ്യത്തിൽ നടന്ന രാജ്യാന്തര സെമിനാർ ജോയ്സ് തോട്ടയ്ക്കാടിനെ ആദരിച്ചിട്ടുണ്ട്.

മാധ്യമ പ്രവർത്തകൻ, എഴുത്തുകാരൻ, പ്രസാധകൻ, ഗവേഷകൻ എന്നീ നിലകളിൽ അറിയപ്പെടുന്ന 47-കാരനായ ജോയ്സ് തോട്ടയ്ക്കാടിന്റെ ഗ്രന്ഥപ്പുരയിൽ എത്തിയെങ്കിൽ മാത്രമേ പൗലോസ് മാർ ഗ്രീഗോറിയോസിനെക്കുറിച്ചുള്ള അപൂർവ്വവും പ്രശസ്തവുമായ രചനകൾ കണ്ടെത്തുവാൻ കഴിയൂ. ഇവയെല്ലാം അജ്ഞാതരായ ഭാവി ഗവേഷകർക്കായി കരുതിവച്ചിരിക്കുന്ന വിഭവങ്ങളാണ്. വിദേശികളായ പലരും *ഗ്രിഗോറിയൻ ദർശനം* പഠിക്കാനെത്തുമെങ്കിലും ആഗോള പ്രശസ്തനായ പൗലോസ് മാർ ഗ്രീഗോറിയോസിനെക്കുറിച്ച് സ്വദേശീയരായ ഗവേഷകർക്ക് വേണ്ടത്ര ആഭിമുഖ്യമില്ല. അതിനാലാവാം ജോയ്സ് തോട്ടയ്ക്കാട് വലിയ സാഹസത്തോടും വിശ്വസ്തതയോടും പ്രതീക്ഷയോടും പൗലോസ് മാർ ഗ്രീഗോറിയോസിന്റെ രചനകൾ ഭദ്രമായി കാത്തുസൂക്ഷിക്കുന്നത്.

അറിവിന്റെ ഭൂലോകം കീഴടക്കാൻ 'ഉണർന്നിരുന്ന' പൗലോസ് മാർ ഗ്രീഗോറിയോസ് മതങ്ങളുടെ കാതൽ മാനവികതയാണെന്നും വിശ്വാസത്തിന്റെ കേന്ദ്രബിന്ദു സൗഹാർദ്ദമാണെന്നും വികസിത ജീവിതത്തിന്റെ അച്ചുതണ്ട് സമാധാനമാണെന്നും വിശ്വസിച്ചു. പീഡിതരുടെ പക്ഷം ചേരുന്ന പ്രായോഗിക വേദശാസ്ത്രം രൂപപ്പെടുത്തി. ചൂഷണത്തിനും വിവേചനത്തിനും എതിരെ അന്തർദേശീയ വേദികളിൽ കത്തിജ്വലിച്ചു. വർണ്ണവിവേചനത്തിനും തിരസ്കരണത്തിനും എതിരെ പൊട്ടിത്തെറിച്ചു. പൗരസ്ത്യ ദർശനങ്ങളുടെ കുലീനത അന്തർദേശീയ വേദികളിൽ ഉയർത്തിക്കാട്ടി. സമകാലിക രാഷ്ട്രീയ-സാമൂഹിക പ്രശ്നങ്ങളിൽ നിതാന്ത ജാഗ്രതയോടെ ഇടപെട്ടു.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ശബ്ദം അന്താരാഷ്ട്ര വേദികളിൽ പലപ്പോഴും കോളിളക്കം സൃഷ്ടിച്ചു. ആ പ്രൗഢമായ മുഴക്കം വികസിത രാഷ്ട്രങ്ങളെ ഞെട്ടിച്ചു. വിജ്ഞാനത്തിന്റെ മൗലിക ദർശനങ്ങൾ കാച്ചിക്കുറിക്കിയത് *മനുഷ്യസ്വാതന്ത്ര്യത്തിനും പുതിയ മാനവികത*യ്ക്കും ആയിരുന്നു. ഇതിനായി നിരായുധീകരണം ഉണ്ടാകണമെന്നും

മനുഷ്യനെ പൂർണ്ണതയിൽ നയിക്കുന്ന *പുതിയ മാനവിക സംസ്കാരം* ഉടലെടുക്കണമെന്നും പഠിപ്പിച്ചു. ധൈഷണികതയുടെ വൈവിധ്യ മേഖലകളിൽ ആധിപത്യം സ്ഥാപിച്ച മാർ ഗ്രീഗോറിയോസ് കൈവയ്ക്കാത്ത മേഖലകളില്ല. നിരവധി അന്താരാഷ്ട്ര ബഹുമതികൾ ലഭിച്ച ഇന്ത്യയിലെ അപൂർവ്വ വ്യക്തിത്വമാണത്. ഈ മഹത്തായ ജീവിതത്തിന്റെ വ്യത്യസ്ത തലങ്ങൾ അടുത്തറിയുവാൻ സഹായിക്കുന്ന ഉത്തമ കൃതിയാണ് ജോയ്സ് തോട്ടയ്ക്കാട് തയ്യാറാക്കിയ *പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര*. പ്രകാശത്തിലേയ്ക്കുള്ള തീർത്ഥാടനത്തിനുള്ള വിവര വിജ്ഞാന വിഭവങ്ങൾ ലഭ്യമാകുന്ന അറിവിന്റെ നിർദ്ദരിയായി ഈ കൃതി പ്രകാശിക്കുന്നു.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതവും ദർശനവും അനുഭവിച്ചറിയത്തക്കവിധം വൈവിധ്യമാർന്ന വിഭവങ്ങൾ ആത്മാംശത്തോടെയും ഗവേഷണ മികവോടെയും ഇതിൽ ക്രോഡീകരിച്ചിരിക്കുന്നു. പൊതുസമൂഹത്തിന് ലഭ്യമല്ലാത്ത പല അപൂർവ്വ രേഖകളും ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. പരമ്പരാഗതമായ ജീവചരിത്ര രൂപശിൽപ ഘടനകളെ ഉത്തരാധുനിക നവ ചരിത്രരചനകളിൽ ഭേദിക്കുന്ന ശൈലിയാണുള്ളത്. ഒരാളുടെ ജീവിതവും സംഭവങ്ങളും ഉൾപ്പെടുത്തി സുവ്യക്തമായി ആ വ്യക്തിത്വത്തിന്റെ മഹത്വവും ദർശനവും വിളിച്ചറിയിക്കുന്നതിന് ഏതുതരം രചനാ മാർഗ്ഗങ്ങളും ഉത്തരാധുനിക ജീവചരിത്രരചനാശൈലിയിൽ സ്വീകാര്യമാണ്. *പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര*യിൽ വസ്തുനിഷ്ഠമായ ചരിത്രവിഭവങ്ങൾ, സംഭാഷണങ്ങൾ, കത്തുകൾ എന്നിവ അതതു രൂപത്തിൽ തന്നെ ഉൾച്ചേർത്തിരിക്കുന്നതിനാൽ ഈ ജീവചരിത്രം ചരിത്രത്തോടും സംസ്ക്കാരത്തോടും അഗാധമായി ബന്ധപ്പെട്ടിരിക്കുന്നു. സഭ, സമൂഹം, രാഷ്ട്രം, രാജ്യാന്തര സമിതികൾ, ലോകനേതാക്കൾ, ആഗോള പ്രശ്നങ്ങൾ തുടങ്ങി നിരവധി തലങ്ങൾ ഇതിൽ അപഗ്രഥിച്ചിരിക്കുന്നു.

ജ്ഞാനത്തിന്റെ കുലപർവ്വതമായി ചരിത്രത്തിൽ പ്രോജ്വലിക്കുന്ന പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതവും ദർശനവും പുതുഗവേഷകർക്ക് ലഭ്യമാകത്തക്കവിധമുള്ള വിഭവസമാഹരണമാണിത്. ആ മഹാവ്യക്തിത്വത്തിന്റെ ജീവിതകഥ ആരംഭിക്കുന്നത് *തീർത്ഥാടനത്തിന്റെ തുടക്കമായാണ്*. അത് എത്തിച്ചേരുന്നത് *പുതിയ മാനവികതയിലേക്കാണ്*. നന്മയിൽ നിറഞ്ഞ്, പുതിയ മാനവികതയിലൂടെ പ്രകാശത്തിലേയ്ക്കുള്ള തീർത്ഥാടനത്തിന്റെ വിചാര ലോകമാണ് ജോയ്സ് തോട്ടയ്ക്കാട് ഈ കൃതിയിലൂടെ സംവേദിപ്പിക്കുന്നത്. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ദർശന ലോകം പൊതുസമൂഹത്തിന് തിരിച്ചറിയുവാൻ *പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര* സമഗ്രവും ഹൃദ്യവുമായി ഉപകരിക്കുന്നു.

# ഉള്ളടക്കം

# 1

# തീർത്ഥാടനത്തിന്റെ തുടക്കം

**ആ**യിരത്തിത്തൊള്ളായിരത്തി നാല്പത്തിഏഴ് ഒക്ടോബർ മാസം. ഭാരതം സ്വതന്ത്രയായിട്ട് രണ്ടു മാസം തികയുന്നതേയുള്ളു. എറണാകുളത്തെ പ്രശസ്ത ഡോക്ടറായിരുന്ന പോൾ പുത്തൂരാൻ നിര്യാതനായതിന്റെ പിറ്റേദിവസം. രാവിലെ പത്തുമണിക്കാണ് ശവസംസ്ക്കാരം നടന്നത്. തലേദിവസം വൈകുന്നേരം നാലുമണിക്ക് ടെന്നീസ് റാക്കറ്റുമായി ക്ലബ്ബിലേക്ക് നടന്നുപോയ ആളാണ്. ക്ലബ്ബിന്റെ ഗേറ്റിനു സമീപം ഹൃദയസ്തംഭനം മൂലം മരിച്ചുവീഴുകയാണുണ്ടായത്.

ശവസംസ്ക്കാരത്തിൽ പങ്കെടുത്തതിനു ശേഷം പോൾ വർഗീസും സുഹൃത്തും ഷൺമുഖം റോഡിലൂടെ മുമ്പോട്ടു നടന്നു. ഷൺമുഖം റോഡ് അന്ന് കായലിനരികിലായിരുന്നു. കായലിനെ റോഡിൽ നിന്നു വേർതിരിക്കുന്ന മതിലിലിരുന്ന് പടിഞ്ഞാറോട്ട് നോക്കിയാൽ മിഴിക്ക് മുമ്പിൽ തെളിഞ്ഞു വരുന്ന ദൃശ്യം ഹൃദയഹാരിയായിരുന്നു. ബോൾഗാട്ടി പാലസ്, പോഞ്ഞിക്കര എന്നീ തുരുത്തുകളിൽ നിറഞ്ഞു നിൽക്കുന്ന തെങ്ങുകൾ, കായലിന്റെ ഓളങ്ങൾ, അങ്ങകലെ കായൽ ചെന്നു കടലിലേക്കു ചേരുന്ന ഭാഗം, ഒരു വശത്ത് വെല്ലിങ്ടൺ ദ്വീപ്, റോഡിന്റെ മറു വശത്ത് മേനകാ തീയേറ്റർ.[1] ഹൃദയഹാരിയായ ഈ ദൃശ്യങ്ങളൊന്നും ശ്രദ്ധിക്കാതെ കായലിലെ ഓളങ്ങൾ ഇളകുന്നതുപോലെ പ്രക്ഷുബ്ധമായ മനസ്സുമായി നടന്ന പോൾ വർഗീസിന് ജീവിതത്തോടപ്പോൾ ഒരു താത്വിക മനോഭാവമാണുണ്ടായത്.

“മനുഷ്യ ജീവിതം ക്ഷണികം. എവിടെ തിരിഞ്ഞാലും കാണുന്നത് മരണത്തെയാണ്. പിന്നെയെന്താണ് ഈ ജീവിതത്തിന്റെ അർത്ഥം? എന്താണ് ജീവിതത്തിന്റെ ഉദ്ദേശ്യം?”

മരണം..... എന്താണ് മരണം? ജീവിതത്തിന്റെ പരമമായ ദുഃഖമോ? മരണം വരുന്നതുവരെയുള്ള ജീവിതം സുഖകരമാണോ? അല്ല, ജീവിതം സുഖദുഃഖ സങ്കുലം. എങ്കിൽ മരണമെങ്ങനെ പരമമായ ദുഃഖമാകും?

എന്തോ അന്വേഷണത്തിന്റെ ആരംഭമാണിത്. അല്ലെങ്കിൽ എല്ലാ വ്യഥകളും വലിച്ചെറിഞ്ഞിട്ട് പോസ്റ്റൽ ഡിപ്പാർട്ട്മെന്റിലെ ജോലിയിൽ തന്നെ തുടരണം. അതു സാദ്ധ്യമാണോ? അതിനുള്ള എല്ലാ സൗകര്യങ്ങളുമുണ്ട്.

ഇനി അന്വേഷിക്കാനാണെങ്കിൽ, എവിടെവരെ അന്വേഷിക്കണം? പലരെയും പോലെ അന്വേഷിക്കുന്നു എന്ന സംതൃപ്തിയോടെ സ്വന്തം മനസ്സിൽ സ്വയം ഒരു പ്രതിച്ഛായയുണ്ടാക്കി കഴിഞ്ഞുകൂടണോ? അതിൽ അർത്ഥമില്ല. ആ സംതൃപ്തിയേക്കാൾ അന്വേഷിക്കുന്നതിലെ അസം തൃപ്തിയാണ് നല്ലത്.

പോൾ വർഗീസും സുഹൃത്തും ഷൺമുഖം റോഡിലുള്ള മാത്യു ചൂള യ്ക്കലിന്റെ റേഡിയോഷോപ്പിലേക്ക് കയറി.

പോൾ വർഗീസിന് കമ്പിത്തപാൽ ഓഫീസിലാണു ജോലി. ട്രേഡ് യൂണിയൻ നേതാവ് കൂടിയാണദ്ദേഹം. ജീവിതത്തെക്കുറിച്ചുള്ള വിവിധ വീക്ഷണങ്ങളെക്കുറിച്ച് ചിന്തിക്കുകയും സംസാരിക്കുകയും ചെയ്യുന്ന തിനിടയിൽ അദ്ദേഹത്തോട് സുഹൃത്തായ മാത്യു ചോദിച്ചു:

“എനിയ്ക്കൊന്ന് ആലുവാ വരെ പോയിട്ടു വരണം. വരുന്നോ? ഉച്ച യോടുകൂടി തിരികെയെത്താം.”

“ഓഹോ, കാറിനകത്തു കയറി ഇരുന്നാൽ മതിയല്ലോ, രണ്ടു മണിക്ക് എനിക്ക് ഡ്യൂട്ടിക്ക് കയറേണ്ടതാണ്.”

“അതു ഞാനേറ്റു. എനിക്കുച്ചയ്ക്ക് തിരികെ വന്നിട്ടുവേണം ഊണു കഴിയ്ക്കുവാൻ” മാത്യു പറഞ്ഞു. ശവസംസ്ക്കാരത്തിനുശേഷം ഒരു മാറ്റം വർഗീസ് ആഗ്രഹിച്ചതാണ്. അതുകൊണ്ടാണ് അദ്ദേഹം ഉടൻ തന്നെ സമ്മതം മൂളിയത്. ഈ സമയത്ത് സമീപത്തുള്ള ഇന്ത്യൻ എയർ ലൈൻസ് ഓഫീസിലെ ഒരുദ്യോഗസ്ഥൻ ഒരു വെള്ളക്കാരനെയും കൊണ്ട് കടയിലേക്കു കയറിവന്നു. ഉദ്യോഗസ്ഥൻ വിദേശീയനെ പരിച യപ്പെടുത്തി. “ഇദ്ദേഹത്തിന് ആലുവാ വരെ പോകണം. അവിടെയെ ത്താൻ ഏതു ബസ്സിൽ കയറണമെന്നു പറഞ്ഞുകൊടുക്കാമോ?”

“ഞങ്ങളിപ്പോൾ കാറിൽ ആലുവായ്ക്ക് പോകുവാൻ തയ്യാറായി നില്ക്കുകയാണ്. ഒരു പത്തു മിനിറ്റു സമയത്തെ താമസമേയുള്ളു. ചെറിയ കാറാണ്. അസൗകര്യം തോന്നുകയില്ലെങ്കിൽ ഞങ്ങളുടെ കൂടെ വന്നാലും” മാത്യു പറഞ്ഞു.

ആ പത്തു മിനിറ്റുകൊണ്ട് പോൾ വർഗീസൊരു നൂറു ചോദ്യം സായ്പിനോട് ചോദിച്ചു. അദ്ദേഹം കനേഡിയനാണെങ്കിലും എത്യോ പ്യയിലാണ് ജോലി. ഡോ. റോബർട്ട് എൻ. തോംസൺ എന്നാണ് പേര്. എത്യോപ്യയിൽ നിന്ന് ഒരു “ഡിപ്ലോമാറ്റിക്” ആവശ്യത്തിനുവേണ്ടി ഇൻഡ്യയിൽ വന്നിരിക്കുകയാണ്. എത്യോപ്യയെപ്പറ്റിയും ഹെയ്ലി സെലാസി ചക്രവർത്തിയെപ്പറ്റിയും വിവരങ്ങൾ ശേഖരിക്കുവാൻ വർഗീ സിന് ആഗ്രഹം തോന്നി. എത്യോപ്യയിലെ ജനങ്ങൾ, അവരുടെ ഭാഷ,

ഹെയ്‌ലി സെലാസി ചക്രവർത്തി, ഇറ്റാല്യൻ ക്രൂരതകൾ തുടങ്ങിയ പല വിഷയങ്ങളെക്കുറിച്ചും അവർ തമ്മിൽ സംസാരിച്ചു.

പോൾ വർഗീസും സുഹൃത്തും തോംസണും കൂടി ആലുവായി ലേയ്ക്കു യാത്ര പുറപ്പെട്ടു. കാറിലിരുന്നും വർഗീസ് എത്യോപ്യയെപ്പറ്റി പലവിധ ചോദ്യങ്ങൾ ചോദിച്ചുകൊണ്ടിരുന്നു. പത്തു മിനിറ്റിനകം കാർ കൊച്ചിയുടെ അതിർത്തി കടന്ന് തിരുവിതാംകൂറിനുള്ളിൽ പ്രവേശിച്ചു. ആലുവാ അന്ന് തിരുവിതാംകൂർ രാജ്യത്തിലാണ്. ഇടപ്പള്ളി പാലത്തിന ടുത്തെത്തിയപ്പോൾ ഒരു ദാരുണ സംഭവം അവർ കണ്ടു. പെട്ടെന്നു കാർ നിർത്തി. അവിടെ റോഡിൽ ഒരു അപകടം സംഭവിച്ചിരിക്കുന്നു. ഒരു തിരുവിതാംകൂർ മിലിട്ടറി ട്രക്ക് പാലത്തിലേക്കുള്ള പ്രവേശനത്തിങ്കൽ ഒരു കാളവണ്ടിയുടെ മേൽ ചെന്നിടിക്കാൻ പരുവത്തിലായി. കാളവണ്ടി യിലിടിക്കാതെ തെന്നിമാറാനുള്ള ശ്രമത്തിൽ ട്രക്ക് റോഡിൽ നിന്ന് പാളി ഇരുപതടി താഴെ പാടത്തേക്ക് വീണു. ട്രക്കിനകത്തു യാത്ര ചെയ്തി രുന്ന പട്ടാളക്കാരിൽ പലരും വാഹനത്തിൽ നിന്നു തെറിച്ചു പാടത്തു വീണുകിടക്കുന്നു. അവരിൽ ഒരാളുടെ ശിരസ്സിൽ നിന്ന് രക്തം ഊർന്നുവീഴുന്നുണ്ട്. ഒരു ചെറിയ ആൾക്കൂട്ടം അവിടെയുണ്ട്. പക്ഷേ ആരും മുറിവേറ്റവരെ സഹായിക്കുവാൻ മുതിരുന്നില്ല.

തോംസണ് ഈ കാഴ്ച കണ്ടിട്ട് സഹിക്കുന്നില്ല: “എന്താണാരും ഇവരെ സഹായിക്കാത്തത്? പ്രഥമശുശ്രൂഷ നൽകാത്തപക്ഷം ആ മനു ഷ്യൻ മരിക്കും.”

മാത്യു പറഞ്ഞു: “തിരുവിതാംകൂർ പോലീസുമായോ മിലിട്ടറിയു മായോ ഇടപെടാൻ ആർക്കും ധൈര്യമില്ല.”

സർ സി. പി. രാമസ്വാമി അയ്യർ തിരുവിതാംകൂർ ഭരിക്കുന്ന കാലഘ ട്ടമാണ്. കൊച്ചി നിവാസികൾക്ക് തിരുവിതാംകൂർ പോലീസിനെ വലിയ ഭയമാണ്. അതുകൊണ്ടാണ് എല്ലാവരും കാഴ്ചക്കാരെപ്പോലെ നോക്കി നിൽക്കുന്നത്. പട്ടാളക്കാരെ സഹായിച്ചാൽ വന്നേക്കാവുന്ന ഭവിഷ്യത്തു കളെക്കുറിച്ച് തോംസണെ പറഞ്ഞു മനസ്സിലാക്കുവാൻ പോൾ വർഗീസ് ശ്രമിച്ചു. പക്ഷേ, തോംസൺ അതൊന്നും കേട്ട് പിന്നോട്ടുമാറുന്നില്ല. മാത്യു മലയാളത്തിൽ വർഗീസിനോടു പറഞ്ഞു: “തിരുവിതാംകൂർ പോലീസുമായി യാതൊരിടപാടും നമുക്കുവേണ്ട. കോടതിയിൽ പോകാനും സാക്ഷിപറയാനും ഞാനില്ല.”

“എന്തു ചെയ്യാൻ കഴിയുമെന്നു നോക്കാൻ ഞാൻ ഇറങ്ങുകയാണ്” എന്നു പറഞ്ഞുകൊണ്ട് തോംസൺ റോഡിൽ നിന്നു ചാടി പാടത്തെത്തി. “ഞാനും കൂടെ വരുന്നു” എന്നറിയിച്ചുകൊണ്ട് അതിന്റെ പുറകെ വർഗീസും ഇറങ്ങി. കുറച്ചു തുണിയും വെള്ളവും സംഘടിപ്പിക്കുവാൻ

അവർ കൂടിനിന്നവരിൽ ചിലരെ പ്രേരിപ്പിച്ചു. ആ മനുഷ്യന്റെ മുറിവ് വൃത്തിയാക്കി വച്ചു കെട്ടി. തോംസൺ ഒരു അസ്ഥിരോഗ ഡോക്ടറാണെന്നു പിന്നീടു മാത്രമാണു വർഗീസ് മനസ്സിലാക്കിയത്. ഇതിനിടയിൽ മാത്യു കാറിൽ ആലുവായിലേയ്ക്ക് പോയി ആശുപത്രിയിൽ നിന്നും ഒരു ആംബുലൻസ് കൊണ്ടുവന്നു. എല്ലാംകൂടി 20 മിനിറ്റു സമയമേ എടുത്തുള്ളു. ഇതിനിടയിൽ തോംസണും വർഗീസും തമ്മിൽ ഒരു ബന്ധം വളർന്നു.

അവർ യാത്ര തുടർന്നു. തന്റെ വാസ്തവത്തിലുള്ള ലക്ഷ്യം കോട്ടയമാണെന്നും, ആ സ്ഥലത്തേക്കു ബസ്സിൽ പോകുന്നതിനാണ് ആലുവായിലേക്കു വരുന്നതെന്നും കാറിൽ വച്ചു തോംസൺ പറഞ്ഞു. ആംഗ്ലിക്കൻ സഭയിലെ ബിഷപ്പ് സി. കെ. ജേക്കബിനെ സന്ദർശിക്കാനാണ് അദ്ദേഹം പോകുന്നത്. തോംസൺ ആലുവാ ബസ്സ്റ്റാൻഡിൽ ഇറങ്ങി. താൻ വന്ന കാര്യം സാധിക്കാൻ മാത്യു ടൗണിലേക്ക് പോയപ്പോൾ, തോംസൺ ടിക്കറ്റ് എടുക്കുവാൻ വർഗീസിനെ നിയോഗിച്ചു. ടിക്കറ്റ് വാങ്ങിക്കഴിഞ്ഞപ്പോൾ സമയം പന്ത്രണ്ടര കഴിഞ്ഞു. മാത്യു വേഗം തന്നെ തിരികെ വന്നു. വർഗീസിന് ടെലിഗ്രാഫ് ഓഫീസിൽ ജോലിക്ക് സമയത്തെത്തണം. അദ്ദേഹം കാറിൽ കയറിയിരുന്നു. തോംസൺ, മാത്യുവിനോടു യാത്ര പറഞ്ഞു. അനന്തരം അദ്ദേഹം വർഗീസിന്റെ അടുത്തേക്കു നീങ്ങി, അദ്ദേഹത്തിന്റെ കരങ്ങൾ കൈയിലെടുത്തുകൊണ്ട് “എനിക്കു താങ്കളിൽ മതിപ്പുതോന്നുന്നു” എന്നു പറഞ്ഞ് യാത്ര ചോദിക്കുന്ന കൂട്ടത്തിൽ ഒരു വിസിറ്റിംഗ് കാർഡ് വർഗീസിനു കൊടുത്തു. “ഡോ. ആർ. എൻ. തോംസൺ, പ്രാദേശിക വിദ്യാഭ്യാസ ഡയറക്ടർ, ആഡിസ് അബാബ” എന്നാണ് മേൽവിലാസം. ഡിപ്ലോമാറ്റിക് ആവശ്യത്തിന് വന്നതാണെന്നു പറഞ്ഞപ്പോൾ വിദേശകാര്യവകുപ്പിലെ ഒരുദ്യോഗസ്ഥനായിരിക്കുമെന്നാണ് വർഗീസ് കരുതിയിരുന്നത്. അദ്ദേഹത്തിന്റെ സംശയം മനസ്സിലാക്കിയിട്ടെന്നപോലെ തോംസൺ പറഞ്ഞു: “എത്യോപ്യൻ വിദ്യാഭ്യാസവകുപ്പിലേക്കു കുറെ ഇന്ത്യൻ അദ്ധ്യാപകരെ തിരഞ്ഞെടുക്കുന്നതിനായിട്ടാണ് ഞാൻ വന്നിട്ടുള്ളത്. പരസ്യം ഈ ആഴ്ച പത്രങ്ങളിൽ വരും. താങ്കളുടെ ശുപാർശ സഹിതം താങ്കളുടെ സുഹൃത്തുക്കളിലാരെങ്കിലും അപേക്ഷിക്കുന്നപക്ഷം അവരുടെ കാര്യം പ്രത്യേകം പരിഗണിക്കുന്നതാണ്.”

ഒരു പുതിയ സാഹചര്യം നൽകിയാൽ ഒരു പുതിയ ജീവിതം ആരംഭിക്കാമെന്നു ദൈവത്തോടു ചെയ്ത വാഗ്ദാനം ഉൾപ്പെടെ പല കാര്യങ്ങൾ ഒരു മിന്നായംപോലെ വർഗീസിന്റെ മസ്തിഷ്കത്തിലൂടെ കടന്നുപോയി. ചിന്തിക്കാൻ അധികം സമയമില്ല. വർഗീസിന്റെ വായിൽ നിന്നും ഈ വാക്കുകൾ പൊട്ടി വീണു: “സ്നേഹിതന്മാരുടെ കാര്യം എനിക്കു

നിശ്ചയമില്ല, എന്നാൽ എത്യോപ്യയിൽ വന്നു പഠിപ്പിക്കുവാൻ ഞാൻ തയ്യാറാണ്."

കമ്പിത്തപാൽ വകുപ്പിലെ ഉദ്യോഗം ജീവിതത്തൊഴിലായിട്ടാണ് അന്നു വരെ വർഗീസ് കരുതിയിരുന്നത്. നാടുവിട്ടു ദൂരെപ്പോവുക എന്നത് ആ നിമിഷം വരെ അദ്ദേഹത്തിന്റെ ഭാവനയിൽ പോലും ഉണ്ടായിരുന്നതല്ല. പിന്നെ ഈ വാക്കുകൾ എങ്ങനെ അദ്ദേഹത്തിന്റെ നാവിൽ നിന്നും വന്നു? ഈശ്വരൻ തോന്നിച്ചതായിരിക്കണമെന്ന് അദ്ദേഹം വിശ്വസിച്ചു. കാരണം തന്റെ സുഹൃത്തുക്കളുടെ ഇടയിൽ നിന്നും മാറിനിന്ന് ജീവിതത്തെ മുൻവിധികൾ ഒന്നും കൂടാതെ വീക്ഷിക്കുവാനുള്ള അവസരം നൽകണമേയെന്ന് വർഗീസ് ദൈവത്തോട് കുറച്ചുനാളായി പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയായിരുന്നു. താൻ ആവശ്യപ്പെട്ടത് തനിക്ക് ദൈവം തന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

"കളി പറയാതെ. സമയം പന്ത്രണ്ടേമുക്കാലായി. തമാശയൊക്കെ കളഞ്ഞ് രണ്ടു മണിക്കു മുമ്പ് ജോലിസ്ഥലത്തെത്താൻ നോക്കൂ" എന്ന് തോംസൺ ചിരിച്ചുകൊണ്ട് പറഞ്ഞു.

"തമാശയൊന്നുമല്ല. കാര്യമായിട്ടു തന്നെയാണ്" പോൾ വർഗീസ് സഗൗരവമാണ് മറുപടി പറഞ്ഞത്.

"കാറിൽ നിന്നു പുറത്തിറങ്ങി അത് തെളിയിക്കുക" തോംസൺ ആവശ്യപ്പെട്ടു.

വർഗീസ് പെട്ടെന്ന് പുറത്തിറങ്ങി. തനിക്കുവേണ്ടി കാത്തുനില്ക്കാൻ മാത്യുവിനോട് ആംഗ്യം കാണിച്ചശേഷം ഇരുന്നു സംസാരിക്കാൻ ബസ്സ്റ്റാൻഡിലെ  ടിക്കറ്റ് ഓഫീസിലേക്ക് നീങ്ങി. ഇരുവരും ബഞ്ചിലിരുന്നു.

"താങ്കൾ ഭംഗിയായി ഇംഗ്ലീഷ് സംസാരിക്കുന്നു. താങ്കൾക്ക് ഇംഗ്ലീഷ് എഴുതുവാനും വായിക്കുവാനും കഴിയുമോ?" തോംസൺ ചോദിച്ചു. അദ്ദേഹം ഒരു പത്രവും ഒരു പേനയും വച്ചു നീട്ടി പറഞ്ഞു: "താങ്കളുടെ പേരും മേൽവിലാസവും ഇതിന്മേൽ എഴുതൂ."

അതെഴുതി കൊടുത്തപ്പോൾ വേറെ ഏതാനും വാചകങ്ങൾ അതേ പത്രത്തിൽ തന്നെ ഇംഗ്ലീഷിലെഴുതുവാൻ അദ്ദേഹം നിർദ്ദേശിച്ചു. അതെല്ലാം കുറച്ചൊരു അപമാനമായി വർഗീസിനു തോന്നാതിരുന്നില്ല. അദ്ദേഹത്തിനു വേണമെങ്കിൽ കഠിനമായ ഒരു ടെസ്റ്റ് നൽകരുതോ എന്നു വർഗീസ്  ചിന്തിച്ചു.

"ഞാൻ ഒരു അപേക്ഷാഫാറം തരാം. അത് പൂരിപ്പിച്ച് മദ്രാസിലെ എന്റെ മേൽവിലാസത്തിലേക്ക് അയക്കുക. താങ്കളെ ഒരു ഇന്റർവ്യൂവിനു

വിളിക്കും. എത്യോപ്യക്കാരനായ എന്റെ സഹപ്രവർത്തകൻ മദ്രാസിലുണ്ട്. എനിക്ക് തനിയെ ഒരു തീരുമാനമെടുക്കാനാവില്ല.”

ഏതായാലും അന്ന് കുറെ വൈകിയേ വർഗീസ് ഓഫീസിലെത്തിയുള്ളു. ആലുവായിൽ വച്ചു തന്നെ എത്യോപ്യയ്ക്കു പോകുന്ന കാര്യം ഏറെക്കുറെ അദ്ദേഹം തീരുമാനിച്ചു. യൂണിവേഴ്സിറ്റി ബിരുദധാരികളെ അദ്ധ്യാപകരായി തിരഞ്ഞെടുക്കുവാനാണ് തോംസൺ വന്നിട്ടുള്ളത്. പക്ഷേ, വർഗീസ് ബിരുദധാരിയായിരുന്നില്ല. എസ്.എസ്.എൽ.സി. ഫസ്റ്റ് ക്ലാസിൽ പാസ്സായിട്ടുണ്ടെന്നു മാത്രം.

ഇംഗ്ലീഷ് ഭാഷ മനോഹരമായി സംസാരിക്കുന്ന വർഗീസ് എത്യോപ്യയിൽ അദ്ധ്യാപകനായി ശോഭിക്കും എന്ന് തോംസണു തോന്നി. അതുകൊണ്ട് പ്രത്യേക പരിഗണന നൽകി വർഗീസിനെയും അഭിമുഖപരീക്ഷയ്ക്കു വിളിച്ചു. മദ്രാസിൽ വച്ച് നടന്ന അഭിമുഖപരീക്ഷയും കഴിഞ്ഞ് 1947 നവംബർ 15-ന് കുളിരുള്ള ഒരു പ്രഭാതത്തിൽ രണ്ടു പ്രത്യേക വിമാനങ്ങളിലായി വർഗീസും കൂടെ 28 പേരും എത്യോപ്യയുടെ തലസ്ഥാനമായ ആഡിസ് അബാബയിലേക്കു യാത്ര തിരിച്ചു. വർഗീസിനെ സംബന്ധിച്ചിടത്തോളം അതൊരു സാധാരണ യാത്രയായിരുന്നില്ല. അതൊരു തീർത്ഥയാത്രയുടെ തുടക്കമായിരുന്നു.

സ്വകീയമായ ധൈഷണികൗജ്ജ്വല്യം കൊണ്ട് ലോകചിന്തയെത്തന്നെ ഉന്മിഷിത്തും പ്രഭാപൂരിതവുമാക്കിയ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജീവിതത്തിലെ രണ്ടാമത്തെ വഴിത്തിരിവായിരുന്നു ആലുവാ സംഭവം.

* * * * * *

കാട്ടരുവി പോലെയാണ് മനുഷ്യജീവിതമെന്ന് കവി പാടിയത് എത്രയോ അർത്ഥപൂർണ്ണമാണ്. മലങ്കാടുകളിലെ നിമ്നോന്നത തലങ്ങളിലൂടെ ഒഴുകുന്ന അരുവിയുടെ ഗതിമാറുന്നത് നിമിഷവേഗതയിലാണല്ലോ? പലരും പുതിയ വഴി തേടുന്നതും അങ്ങനെതന്നെ. ജീവിതത്തിന്റെ അർത്ഥം കാണാനുള്ള അന്വേഷണത്തിൽ നടന്ന വീഥിയുടെ നാൽക്കവലയിലെത്തുമ്പോൾ ദൈവം കാണിച്ചുതരുന്ന പുതിയ വഴി. ആ വഴിയിൽ ചിലരെങ്കിലും ജീവിതത്തിന് യഥാർത്ഥ അർത്ഥം കണ്ടെത്തുന്നു.

വർഗീസ് സഞ്ചരിച്ചിരുന്ന വീഥിയിൽ കൂടി തന്നെ മുമ്പോട്ടു പോയിരുന്നെങ്കിൽ എന്താകുമായിരുന്നു? ഒരു സീനിയർ പോസ്റ്റുമാസ്റ്ററും, അതോടൊപ്പം പി. ആൻഡ്. ടി. യൂണിയന്റെ അതിശക്തനായ ഒരു ദേശീയ നേതാവുമായേനെ.

പക്ഷേ ചെന്നെത്തിയത് മറ്റൊരിടത്താണ്. ഒരു യാദൃച്ഛികസംഭവം മൂലം വർഗീസിന് എത്യോപ്യയിൽ പോകാൻ അവസരം ലഭിച്ചു. അവിടെയും ഉറച്ചു നിൽക്കാൻ അദ്ദേഹത്തിനായില്ല. വീണ്ടും വേഷങ്ങൾ പലതും മാറിയണിഞ്ഞു. അവസാനം ഈശ്വരസന്നിധിയിൽ തന്നെ ത്തന്നെ സമർപ്പിച്ച് പുരോഹിതനായി. പിന്നീട് മഹാപുരോഹിതനായി.

എറണാകുളം ജില്ലയിലെ തൃപ്പൂണിത്തുറ പട്ടണത്തിൽ തടിക്കൽ ടി. പി. പൈലിയുടെയും ഏലിയുടെയും പുത്രനായി 1922 ഓഗസ്റ്റ് 9 ബുധനാഴ്ച (1097 കർക്കടകം 25, ചതയം നക്ഷത്രം) പൗലോസ് മാർ ഗ്രീഗോറിയോസ് ജനിച്ചു. മാമോദീസാപ്പേര് 'ഗീവർഗീസ്' എന്നായിരു ന്നതിനാൽ മാതാപിതാക്കൾ കുട്ടിക്ക് 'വർഗീസ്' എന്നാണ് പേരു നൽകി യത്. സ്കൂളിലെ പേര് ടി. പി. വർഗീസ് എന്നും. വർഗീസിനെ വീട്ടു കാരും സ്വന്തക്കാരും 'വർക്കിപ്പിള്ള' എന്നാണ് സ്നേഹപൂർവ്വം വിളിച്ചി രുന്നത്. അതായിരുന്നു ഓമനപ്പേര്. 'തേങ്ങാത്തലയൻ'എന്ന പേരാണ് വർഗീസിനെ കളിയാക്കുവാൻ വീട്ടുകാരും ബന്ധുക്കളും ഉപയോഗിച്ചി രുന്നത്. വർഗീസിന് രണ്ട് ജ്യേഷ്ഠസഹോദരന്മാരും രണ്ട് ഇളയ സഹോ ദരന്മാരും ഉണ്ടായിരുന്നു. മൂത്ത ജ്യേഷ്ഠൻ ടി. പി. പൗലോസ് നേവി യിൽ ഉദ്യോഗസ്ഥനായിരുന്നു. അദ്ദേഹം അകാലനിര്യാണമടഞ്ഞു. രണ്ടാ മത്തെ ജ്യേഷ്ഠൻ ടി. പി. ചെറിയാൻ എറണാകുളത്തെ ഒരു ക്രിസ്ത്യൻ കമ്പനിയിൽ കുറേനാൾ ജോലിനോക്കി. പിന്നീട് ഗൾഫിൽ ജോലിയിലി രിക്കെ അകാലത്തിൽ നിര്യാതനായി. നേരെ ഇളയ സഹോദരൻ ടി. പി. ജേക്കബ് നേവിയിൽ ഉദ്യോഗസ്ഥനായിരുന്നു. ഇപ്പോൾ റിട്ടയർ ചെയ്ത് തറവാട്ടിൽ താമസിക്കുന്നു. ഏറ്റവും ഇളയ സഹോദരൻ ടി. പി. ഏബ്രഹാം കാനഡായിൽ കുടുംബത്തോടൊപ്പം താമസിച്ചുവരവെ നിര്യാ തനായി. ഇദ്ദേഹം എത്യോപ്യയിൽ ഏതാനും വർഷം ജോലി നോക്കി യിട്ടുണ്ട്.

വർഗീസിന്റെ പിതാവ് എൽ. പി. സ്കൂൾ ഹെഡ്മാസ്റ്ററായിരുന്നു. ഞാറയ്ക്കലിനു സമീപമുള്ള കടമ്മക്കുടി എന്ന സ്ഥലത്തായിരുന്നു അവ സാനകാലത്ത് അദ്ദേഹം ജോലി ചെയ്തിരുന്നത്. നല്ല വായനാശീലമു ണ്ടായിരുന്ന അദ്ദേഹത്തിന് ഹിന്ദുമതത്തെപ്പറ്റി നല്ല അറിവുണ്ടായിരുന്നു. രാമായണവും മഹാഭാരതവുമൊക്കെ അറിയാമെന്നത് കൂടാതെ ഇംഗ്ലീഷ് ഭാഷയും അദ്ദേഹത്തിന് നന്നായി അറിയാമായിരുന്നു.

മുളന്തുരുത്തി സ്കൂളിൽ പൈലി മാസ്റ്ററുടെ ശിഷ്യനായിരുന്നു ആലുവാ ഫെലോഷിപ്പ് ഹൗസിലെ പരേതനായ എം. തൊമ്മൻ. "നന്നായി പഠിപ്പിക്കുന്ന അദ്ധ്യാപകനായിരുന്നു പൈലി മാസ്റ്റർ. ഞാൻ തേർഡ് ഫോറത്തിൽ പഠിക്കുമ്പോൾ എനിക്ക് ഇംഗ്ലീഷിൽ



ഫാ. പോൾ വർഗീസ്, സഹോദരൻ ടി. പി. ഏബ്രഹാമിന്റെ കുടുംബവുമൊത്ത്.

താല്പര്യമുണ്ടെന്ന് കണ്ട് എന്നോട് ഷെക്സ്പിയറുടെ കൃതികൾ എടുത്തു വായിക്കുവാൻ അദ്ദേഹം പറഞ്ഞു. വ്യക്തിപരമായ താല്പര്യം കാണിച്ച് ഓരോരുത്തരെയും വളർത്തിക്കൊണ്ടു വരുവാൻ അദ്ദേഹം ഉത്സാഹിച്ചിരുന്നു" എന്ന് പൈലി മാസ്റ്ററെക്കുറിച്ച് തൊമ്മച്ചൻ അനുസ്മരിച്ചിരുന്നതായി ശ്രീമതി സാറാമ്മ തൊമ്മൻ ഓർക്കുന്നു.

"പിതാവ് എല്ലാ മക്കളുമായിട്ടും നല്ല സ്നേഹബന്ധത്തിലായിരുന്നു. എല്ലാ കാര്യങ്ങൾക്കും ഒരു അടുക്കും ചിട്ടയും അദ്ദേഹത്തിനുണ്ടായിരുന്നു. പണം ചിലവാക്കുന്നതിലും മറ്റും വളരെ പിടുത്തമുള്ള ആളായിരുന്നു. പിതാവ് അറിയാതെ വീട്ടിൽ ഒരു കാര്യവും നടക്കുകയില്ല. മക്കളെ വഴക്കു പറയുകയും അടിക്കുകയും ചെയ്തിട്ടുള്ള സന്ദർഭങ്ങൾ അപൂർവ്വമായേ ഉണ്ടായിട്ടുള്ളൂ" എന്ന് മെത്രാപ്പോലീത്തായുടെ നേരെ ഇളയ സഹോദരൻ ടി. പി. ജേക്കബ് ഓർമ്മിക്കുന്നു.

കുട്ടിക്കാലത്ത് വർഗീസ് കണ്ടിട്ടുള്ള ഒരു മെത്രാപ്പോലീത്തായുടെ രൂപം പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടേതായിരുന്നു. വർഗീസിന്റെ തൊട്ടയൽപക്കമായ മനയിട വീട്ടിലെ കുഞ്ഞുംപാപ്പിയാണ് ബാവായുടെ സഹോദരിയെ വിവാഹം കഴിച്ചിരുന്നത്. സഹോദരിയുടെ ഭർത്തൃമാതാവിനെ രോഗക്കിടക്കയിൽ കാണുവാൻ വന്ന സമയത്ത് ഒട്ടേറെപ്പേർ കൈമുത്തുവാൻ ഒത്തുകൂടി. വർഗീസിന്റെ വീടും മനയിട



**പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായോടൊപ്പം ഫാ. പോൾ വർഗീസ്**

തറവാടും അടുത്തടുത്താണ്. അഞ്ചോ ആറോ വയസ്സുള്ള വർഗീസും പോയി ബാവായുടെ കൈമുത്തി. നിറഞ്ഞ സന്തോഷത്തോടും മധുരിമയും സ്നേഹവും വീശുന്ന പുഞ്ചിരിയോടും ബാലനായ വർഗീസിനെയും ബാവാ അനുഗ്രഹിച്ചു. മന്ദസ്മേരമുഖനായ ആ ഉജ്ജ്വല വ്യക്തിപ്രഭയുടെ പുണ്യദർശനം ബാലനായ വർഗീസിനെയും ആവേശഭരിതനാക്കി. ഇത് മെത്രാപ്പോലീത്തായുടെ ബാല്യസ്മരണകളിൽ മങ്ങാത്ത ഓർമ്മയായി നിലനിന്നു.

ബാല്യകാലത്തെക്കുറിച്ച് മെത്രാപ്പോലീത്താ ഇപ്രകാരം ഓർമ്മിക്കുന്നു: "എന്റെ മനസ്സിൽ പച്ചപിടിച്ചു നിൽക്കുന്ന ബാല്യകാലസ്മരണകൾ കുറവാണ്. സാഹസകൃത്യങ്ങളൊന്നും തന്നെയില്ല. ജീവിത ചക്രവാളം വളരെ പരിമിതമായിരുന്നു. എന്റെ ഇളയ രണ്ടു സഹോദരന്മാരുടെ ജനനം പോലും എനിക്ക് ഓർമ്മ വരുന്നില്ല. സ്കൂളിലേയ്ക്കുള്ള യാത്ര, ഞായറാഴ്ചകളിൽ പള്ളിയിൽ പോകൽ, ആറുമൈലിനുള്ളിൽ പാർക്കുന്ന ചില അമ്മാച്ചന്മാരെയും ബന്ധുക്കളെയും ഇടയ്ക്കിടയ്ക്കു സന്ദർശിക്കൽ, ഇതിലൊക്കെ ഒതുങ്ങിനിന്നു എന്റെ അനുഭവങ്ങൾ."

"ചിലപ്പോൾ എന്റെ പിതാവ് ചില അമ്പലങ്ങളിൽ ഉത്സവങ്ങൾക്ക് എന്നെ കൂടെ കൊണ്ടുപോകും. രാത്രിയിൽ അത്താഴം കഴിഞ്ഞാണ് പോകുന്നത്. കഥകളി കാണുകയാണ് മുഖ്യലക്ഷ്യം. തുറന്ന മൈതാനത്ത് രാത്രികാലങ്ങളിലാണ് അരങ്ങേറ്റം. ഏതാണ്ട് ഒമ്പതുമണിയോടെ ആരംഭിക്കുന്ന കഥകളി വെളുപ്പാൻകാലം വരെ നീണ്ടുപോകും. ചിലപ്പോൾ ഉത്സവത്തോടനുബന്ധിച്ചുള്ള വെടിക്കെട്ട് കാണാനും പോയിരുന്നു. തൃപ്പൂണിത്തുറയിൽ നിശബ്ദ സിനിമകൾ വന്നെങ്കിലും ഞങ്ങൾ സിനിമ കാണാൻ പോയിരുന്നില്ല."

"ജീവിതം പ്രശാന്ത സുന്ദരമായിരുന്നുവെന്നൊന്നും ഞാൻ പറയുന്നില്ല. ഞങ്ങളുടെ കുടുംബം ദരിദ്രമെങ്കിലും മാന്യവും ആദരണീയവുമായ ശൈലി പുലർത്തിപ്പോന്ന ഒന്നായിരുന്നു. എന്റെ പിതാമഹൻ ഒരു കാലത്ത് ഒരുവിധം സമ്പന്നനായിരുന്നുവെന്നു കേട്ടിട്ടുണ്ട്. നിലംപുരയിടങ്ങളും പാടങ്ങളും സ്വന്തമായുള്ളയാൾ. ധനത്തിലധിക പങ്കും അദ്ദേഹം ധൂർത്തടിച്ചു നശിപ്പിച്ചുവത്രേ. നിലം ഈടുനൽകി അയൽപക്കക്കാരിൽ നിന്നും അദ്ദേഹം പണം കടമെടുത്തിരിക്കണം. ഞങ്ങളുടെ അയൽപക്കത്തുള്ള നിലംപുരയിടങ്ങളിൽ അധികപങ്കും ഒരു കാലത്ത് എന്റെ പിതാമഹനായ തടിക്കൽ കുഞ്ഞിപൈലിയുടെ സ്വന്തമായിരുന്നുവെന്നു ബാല്യത്തിൽ ഞാൻ കേട്ടിട്ടുണ്ട്. എന്റെ ജനനത്തിന് മുമ്പ് അദ്ദേഹം മരിച്ചു. അദ്ദേഹത്തെപ്പറ്റി എന്റെ പിതാവും മറ്റുള്ളവരും പറഞ്ഞിട്ടുള്ള കാര്യങ്ങൾ മാത്രമാണ് എന്റെ അറിവിന് ആധാരം. അദ്ദേഹം ഒരു ധാരാളിയും കുറച്ചൊരു സുഖിമാനും ആയിരുന്നുവെന്നു തോന്നുന്നു. ഇതൊക്കെയാണെങ്കിലും അദ്ദേഹം സമൂഹത്തിലൊരു നേതാവ് തന്നെയായിരുന്നു."

“എന്റെ പിതൃമാതാവും എന്റെ ജനനത്തിനു മുമ്പ് മരിച്ചു. അവരെപ്പറ്റിയൊന്നും അഭിപ്രായം പറയാൻ എനിക്കൊരു മാർഗവുമില്ല. എന്റെ അമ്മയുടെ പിതാവ് മുളന്തുരുത്തി പോണോടത്തു ചെറിയാനെയും എനിക്കറിഞ്ഞുകൂടാ. എന്റെ അമ്മയുടെ അമ്മയെ മരണക്കിടക്കയിൽ കണ്ടതിന്റെ നേരിയ ഓർമ്മ മാത്രമുണ്ട്. ശവസംസ്ക്കാരത്തിന് എന്റെ അമ്മ കുരുന്നു ബാലനായ എന്നെ കൂടെക്കൊണ്ടുപോയിരുന്നു.”

“ഏതായാലും സാർത്രേയ്ക്ക് അനുഭവപ്പെട്ടതുപോലെ പിതാമഹന്മാരുടെയോ പിതാമഹിമാരുടെയോ ലാളന മൂലം വഷളാകാൻ എനിക്കിടയായിട്ടില്ല. ഞാൻ രംഗത്തു വരുന്നതിനു മുമ്പോ അതിനു തൊട്ടു ശേഷമോ അവർ നിഷ്ക്രമിച്ചിരുന്നു. അപ്പൂപ്പന്മാരുടെയോ അമ്മൂമ്മമാരുടെയോ കുറച്ചൊരു അമിതലാളന, വളരുന്ന കുട്ടികൾക്കു ബാല്യത്തിൽ നല്ലതല്ലേ എന്ന ചിന്ത ഒരിക്കൽ എന്നിൽ ബലപ്പെട്ടിരുന്നു. സ്വന്തം മാതാപിതാക്കന്മാരോടോ സഹോദരീ സഹോദരന്മാരോടോ സാധ്യമല്ലാത്ത രീതിയിലുള്ള സ്നേഹാദരവും, സഹിഷ്ണുതാപൂർവ്വവും ലോലമസൃണവുമായ ഒരു വ്യത്യസ്ത ബന്ധവും അവരുമായി സാധ്യമായിരുന്നിരിക്കണം. അനുഭവങ്ങളിൽ കൂടി നേടിയ ഈ വയോവൃദ്ധരുടെ വിജ്ഞാനവും ഇടപെടലും ഒരുപക്ഷേ മാതാപിതാക്കന്മാരുമായുള്ള സംഘർഷങ്ങളിൽ നിന്നു ഒരു പോംവഴിയായി ഉതകുമായിരുന്നിരിക്കാം. അതെന്തായാലും ആ വിധത്തിലുള്ള ഭാഗ്യമൊന്നും എന്റെ സഹോദരന്മാർക്കോ എനിക്കോ ലഭിക്കാനിടയായില്ല.”

“എനിക്ക് പിതൃസഹോദരന്മാർ ആരുമുണ്ടായിരുന്നില്ല. പിതൃസഹോദരിമാരുമില്ല. എന്റെ പിതാവ് ഒരൊറ്റ സന്താനമായിരുന്നു. സ്വന്തം അമ്മ തന്നെയാണ് അദ്ദേഹത്തെ വളർത്തിയത്. സമസൃഷ്ടങ്ങളുമായി ഇടപെടുമ്പോഴാണ് ഇത്തരം വളർത്തലിന്റെ പോരായ്മകൾ ബോധ്യമാവുന്നത്. എന്റെ അമ്മ നാലു സഹോദരന്മാർക്ക് ഒരൊറ്റ സഹോദരിയായിരുന്നു. ലാളന കൊണ്ട് അല്പം വഷളായ ഒരു കൊച്ചു മാലാഖ. അമ്മ അതീവ ബുദ്ധിമതിയായിരുന്നു. ഒരു മാലാഖ തന്നെയായിരുന്നു. നാലാം ക്ലാസ്സുവരെ മാത്രമേ പഠിച്ചിട്ടുള്ളു. പത്തൊമ്പതാം നൂറ്റാണ്ടിലെ ഗ്രാമീണ ബാലികമാരുടെ നില പരിഗണിക്കുമ്പോൾ അത്ര മോശമല്ല. അമ്മയ്ക്ക് എഴുതാനും വായിക്കാനുമറിയാമായിരുന്നു. അമ്മയുടെ ഒരാങ്ങള അന്നത്തെ നിലവച്ച് നോക്കുമ്പോൾ അഭ്യസ്തവിദ്യനായിരുന്നു. ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ അദ്ദേഹം മുളന്തുരുത്തി ഗ്രാമത്തിലെ വിദ്യാലയത്തിൽ അദ്ധ്യാപകനായി. ആ ഗ്രാമത്തിലെ എല്ലാ വിദ്യാർത്ഥികളും ആ വിദ്യാലയത്തിലാണ് പഠിച്ചിരുന്നത്! പോണോടത്ത് എബ്രഹാം മാസ്റ്റർ എല്ലാവർക്കും ആദരണീയനായ ഒരു ഗുരുഭൂതനായിരുന്നു. എനിക്ക് എത്രയും പ്രിയങ്കരനായ അമ്മാച്ചൻ. പണ്ഡിതനും ശ്രേഷ്ഠതയുള്ളവനുമായ മാതൃകാപുരുഷൻ.”

"എട്ടാം ക്ലാസിൽ എന്റെ പിതാവ് പഠിത്തം നിറുത്തി. കാരണമെന്താണെന്ന് അദ്ദേഹം പറഞ്ഞിട്ടില്ല. ഞങ്ങൾ ചോദിച്ചിട്ടുമില്ല. സ്വന്തം പിതാവ് ജീവിച്ചിരുന്നില്ല എന്നതായിരിക്കാം കാരണം. അദ്ദേഹം ബുദ്ധിമാനായിരുന്നു. ഇന്നത്തെ യൂണിവേഴ്സിറ്റി ബിരുദധാരികളേക്കാൾ നന്നായി ഇംഗ്ലീഷിൽ സംസാരിക്കുകയും എഴുതുകയും ചെയ്യും. അദ്ദേഹം ഒരു എലിമെന്ററി സ്കൂൾ അദ്ധ്യാപകനായിരുന്നു. അന്നത്തെ നില വച്ചു നോക്കുമ്പോൾ ഇംഗ്ലീഷിലും മലയാളത്തിലും സാഹിത്യത്തിലും സാമാന്യം വ്യുല്പത്തിയുള്ള വ്യക്തിയായിരുന്നു അദ്ദേഹം. വീട്ടിൽ നിന്ന് അകലെ ആയിരിക്കുമ്പോൾ എന്റെ പിതാവുമായി ഇംഗ്ലീഷിലാണ് ഞാൻ എഴുത്തുകുത്തുകൾ നടത്തിപ്പോന്നത്."

"വിവാഹിതരാകുമ്പോൾ എന്റെ പിതാവിനു പതിമൂന്നും മാതാവിനു പത്തും വയസുണ്ട്. അന്നത്തെ രീതിയതാണ്. കുടുംബങ്ങൾ ആലോചിച്ചു നടത്തുന്ന ശൈശവ വിവാഹങ്ങളിൽ അസാധാരണത്വമൊന്നുമില്ല. അസാധാരണമായി തോന്നാവുന്ന ഒരു കാര്യം, അഞ്ചു പുത്രന്മാരെ വളർത്തേണ്ടിവന്ന ഒരു ന്യൂക്ലിയർ കുടുംബമായിരുന്നു അവരുടേതെന്നതാണ്. ഞങ്ങളുടെ പരിചയ സീമയിലുള്ള മറ്റെല്ലാ കുടുംബങ്ങളിലും ഒരു അമ്മൂമ്മയോ അപ്പൂപ്പനോ കാണും. അപ്പൂപ്പനമ്മൂമ്മമാരുടെ തുണയൊന്നുമില്ലാതെ അഞ്ചു മക്കളെ പോറ്റിവളർത്താൻ എന്റെ അപ്പനും അമ്മയും വല്ലാതെ ക്ലേശിച്ചു കാണണം. അഞ്ചു ബാലന്മാർ. ഒരു ബാലിക പോലുമില്ല. ആദ്യജാത പെൺകുഞ്ഞായിരുന്നുവെന്നും, കാലം തികയുന്നതിനുമുമ്പുള്ള പ്രസവമായിരുന്നതിനാൽ താമസിയാതെ മരിച്ചുവെന്നും കേട്ടിട്ടുണ്ട്."

"നടുവിലത്തെ കുഞ്ഞായിരുന്നു ഞാൻ. മാമോദീസാപ്പേര് ജോർജ് (ഗീവർഗീസ്). യവനനാമമായ ജോർജസിന്റെ (അർത്ഥം കർഷകൻ) രൂപഭേദങ്ങളാണ് രണ്ടും. കേരളത്തിൽ 'വർഗീസ്' എന്നുപയോഗിക്കും. സുറിയാനി രൂപമായ ഗീവർഗീസ് ലോപിച്ചതാണത്. ബാല്യത്തിൽ ഞാൻ ടി. പി. വർഗീസ് (തടിക്കൽ പൈലി വർഗീസ്) ആയിരുന്നു. പിന്നീട് 1975-ൽ ഞാൻ റമ്പാനാകുന്നതുവരെ പോൾ വർഗീസ് എന്നറിയപ്പെട്ടു. റമ്പാനായ സമയത്ത് ആശ്രമസ്ത നാമമായ പൗലോസ് എന്ന പേരാണ് ഞാൻ സ്വയം സ്വീകരിച്ചത്. ഭാഗികമായി എന്റെ പഴയ പേരിന്റെ തുടർച്ച അതു നിലനിർത്തി. ഭാഗികമായി അപ്പോസ്തോലനായ പൗലോസിനെയും അതോടൊപ്പം എന്റെ മരിച്ചുപോയ പിതാവിനെയും സീമന്ത സഹോദരനെയും ആദരിക്കാൻ അത് ഉതകുകയും ചെയ്തു (ഇരുവരുടെയും മാമോദീസാപ്പേര് 'പൗലോസ്' എന്നായിരുന്നു. ഇരുവരും 1975-നു വളരെ മുമ്പു തന്നെ അന്തരിച്ചിരുന്നു)."

“പ്രായത്തിൽ കവിഞ്ഞ ബുദ്ധി പ്രദർശിപ്പിച്ചതുകൊണ്ടാവാം നാലു വയസ്സ് കഴിഞ്ഞപ്പോൾ തന്നെ എന്നെ സ്കൂളിൽ ചേർത്തു. അന്ന് സ്ഥലത്തെ ബോയ്സ് ഹൈസ്കൂളിൽ അദ്ധ്യാപകനായിരുന്നു എന്റെ പിതാവ്. അദ്ദേഹം എന്നെയും കൂട്ടി ഹെഡ്മാസ്റ്ററുടെ അടുക്കലേക്കു ചെന്നു. ഒന്നാം ക്ലാസ്സിൽ ചേർക്കണമെങ്കിൽ അഞ്ചുവയസ് തികയണം. വയസ് നിബന്ധനയിൽ നിന്ന് ഒഴിവു തേടിയാണ് ഞങ്ങൾ പോയത്. ഹെഡ്മാസ്റ്റർ ഒരു അയ്യങ്കാരായിരുന്നുവെന്നാണ് എന്റെ ഓർമ്മ. കറുത്ത കോട്ടണിഞ്ഞ്, കഴുത്തുവരെ ബട്ടണിട്ട് തലപ്പാവ് കെട്ടി, വായ് നിറയെ താംബൂലവുമായ് ഇരുന്ന ആ രൂപം ഒരളവിൽ ഭയം ജനിപ്പിക്കുന്നതായിരുന്നു. മുണ്ടുടുത്ത്, കോട്ട് ധരിച്ച്, വെളുത്ത തലപ്പാവ് കെട്ടി നിൽക്കുന്ന പിതാവിന്റെ രൂപവും എന്റെ ഓർമ്മയിലുണ്ട്. ഈ രംഗം എന്റെ മനസ്സിൽ ഇന്നും സജീവമാണ്. കാരണം ഒരു നാലു വയസ്സുകാരന് ഇതു നല്ലതുപോലെ ഭീതിജനകമായിരുന്നു.”

“ഹെഡ്മാസ്റ്റർ ഇപ്രകാരം ഗർജ്ജിച്ചതായി എനിക്കു തോന്നി: ‘നിങ്ങൾ എന്താണ് ഉദ്ദേശിക്കുന്നത് പൈലി മാസ്റ്റർ? ദിവസേന പയ്യനെ കോട്ടിന്റെ പോക്കറ്റിലാക്കി സ്കൂളിൽ കൊണ്ടുവരാമെന്നോ?’ ഏതായാലും എനിക്കു പ്രവേശനം അനുവദിച്ചു. ഹെഡ്മാസ്റ്ററുടെ ഓഫീസിൽ നിന്നു പുറത്തു കടന്നതോടെ ആശ്വാസമായി. ഞാൻ അത്രമാത്രം ഭയന്നുപോയിരുന്നു.”

നാലാംക്ലാസ്സിൽ എത്തിയതോടെ വർഗീസിന്റെ പ്രായത്തിൽ കവിഞ്ഞ ബുദ്ധി സ്കൂളിൽ ശ്രദ്ധിക്കപ്പെട്ടുതുടങ്ങി. അദ്ദേഹത്തിന്റെ ഏറ്റവും മൂത്ത ജ്യേഷ്ഠന്റെ സഹപാഠികൾ (വർഗീസിനേക്കാൾ ആറുവയസ്സു കൂടുതലുള്ളവർ) ഇംഗ്ലീഷ് പാഠപുസ്തകങ്ങളുമായി വർഗീസിന്റെ അടുക്കൽ വരും. വർഗീസ് അവ ഉച്ചത്തിൽ വായിക്കും. അർത്ഥമറിയാതെയുള്ളതാണെങ്കിലും ആ വായന മുതിർന്ന ക്ലാസ്സുകളിൽ പഠിക്കുന്ന കുട്ടികളെ വിസ്മയഭരിതരാക്കി.

ക്ലാസ്സിൽ ഏറ്റവും നന്നായി പഠിക്കുന്ന കുട്ടികളിൽ ഒരാളായിരുന്നു വർഗീസ്. എങ്കിലും പല ഹൈന്ദവ അദ്ധ്യാപകരും അദ്ദേഹത്തെ പരിഹസിക്കുന്നതിലും ശകാരിക്കുന്നതിലും അഹ്ലാദം കണ്ടെത്തി. അന്നത്തെ രീതി അതായിരുന്നു. മലയാളാദ്ധ്യാപകൻ ശങ്കരമേനോൻ പ്രത്യേകിച്ചും പരുഷഭാഷയിൽ വർഗീസിനെയും മറ്റും ഭത്സിക്കുമായിരുന്നു. അദ്ദേഹം പലപ്പോഴും ക്ലാസ്സിൽ പറയും: “മലയാളം പോലൊരു സാഹിത്യഭാഷ പഠിക്കാൻ നിങ്ങളെപ്പോലെ ചെമ്മീൻ കഴിക്കുന്ന ക്രിസ്ത്യാനികൾക്ക് എങ്ങനെ കഴിയാനാണ്?” ഇതെല്ലാം പരുക്കൻ സ്നേഹത്തിൽ നിന്ന് – വർഗീയവിദ്വേഷത്തിൽ നിന്നല്ല – ഉത്ഭവിക്കുന്നതായിരുന്നു. പക്ഷേ ക്രിസ്തീയവിശ്വാസത്തോടുള്ള വിധേയത്വത്തെപ്പറ്റി ലജ്ജിക്കാൻ വിസമ്മതിക്കുന്ന വികാരവാനായ ഒരു ബാലൻ എന്ന നിലയിൽ വർഗീസിന് ഇവയെല്ലാം ദുസ്സഹമായിരുന്നു.

"പക്ഷേ അദ്ധ്യാപകരുടെ ശകാരപരിഹാസങ്ങൾ അന്നത്തെ സമൂഹത്തിൽ സ്കൂൾ വിദ്യാഭ്യാസമാകുന്ന വിനോദത്തിന്റെ ഭാഗമായിരുന്നു. അതെല്ലാം സഹിച്ചേ പറ്റൂ. എന്റെ സഹപാഠികളെ അപേക്ഷിച്ചു നന്നേ ചെറിയ കുട്ടിയായിരുന്നു ഞാൻ. അല്പം വിളറിയ ശരീരപ്രകൃതിയായിരുന്നു എനിക്ക്. അന്നെനിക്കു കിട്ടിയ പരിഹാസപ്പേരാണ് 'മഞ്ഞത്തവള.' അതും സാരമാക്കാതെ ജീവിക്കേണ്ടിവന്നു. "കൊട്ടോടിത്തലയൻ" എന്നായിരുന്നു മറ്റൊരു പേര്. ഒരേ സമയം പ്രശംസയും പരിഹാസവും ദ്യോതിപ്പിക്കുന്ന ആ പേരിൽ ഹാസ്യരസം കലർന്ന അസൂയ കണ്ടേക്കാം. നീണ്ട തലയേക്കാൾ എന്റെ ചെറിയ കോലത്തിനാണതു കൂടുതൽ ചേരുന്നതെന്നു തോന്നുന്നു. എന്റെ ശിരസ്സിനു ചേരുന്ന തൊപ്പി വാങ്ങിക്കാൻ എന്നും ഞാൻ വിഷമിച്ചിട്ടുണ്ട്. എന്റെ ശിരസ്സിന്റെ വലിപ്പത്തിന് അതിലെ ഉള്ളടക്കത്തോട് എന്തെങ്കിലും ബന്ധമുള്ളതായി എനിക്കു തോന്നിയിട്ടില്ല."

"ഞാൻ പഠിച്ച സ്കൂളിൽ മൂന്നിലൊരു ഭാഗം കുട്ടികൾ മാത്രമേ ക്രിസ്ത്യാനികളായിരുന്നുള്ളു. ശേഷിച്ചവർ മുസ്ലീങ്ങളോ 'സനാതന ധർമ്മ'ത്തിന്റെ വിവിധ ഭാഗങ്ങൾ പിന്തുടരുന്നവരോ ആയിരുന്നു. അക്രൈസ്തവർ രക്ഷിക്കപ്പെടാത്തവരാണെന്ന് അധിക്ഷേപിക്കുന്ന പാശ്ചാത്യ മിഷനറി ചിന്താഗതി ചെറുപ്പത്തിൽ എന്നെ മസ്തിഷ്കപ്രക്ഷാളനത്തിനു വിധേയനാക്കിയിരുന്നില്ല. ഞങ്ങളുടെ സമൂഹം വാസ്തവത്തിൽ മറ്റു മത വിശ്വാസികളുമായി ആത്മാർത്ഥമായ സൗഭ്രാത്രബന്ധം പുലർത്തിപ്പോന്നു (ചിലർ തെറ്റായി വ്യാഖ്യാനിക്കുംവിധമുള്ള സഹിഷ്ണുതയല്ല). ഉദാഹരണത്തിന്, എന്റെ ബാല്യത്തിൽ അടുത്തുള്ള കരിങ്ങാച്ചിറ സെന്റ് ജോർജ്ജ് പള്ളിയിലാണു ഞാൻ സണ്ടേസ്ക്കൂൾ പഠിച്ചത്. സെന്റ് ജോർജ്ജിന്റെ പെരുനാൾദിനത്തിൽ പുനരുത്ഥാന ചിഹ്നമായ കുരിശും, വെളുത്ത ബാനറും പിടിച്ചുകൊണ്ടുള്ള വമ്പിച്ച ഘോഷയാത്ര പട്ടണത്തിലെ തെരുവീഥികളിലൂടെ നടത്തുക പതിവാണ്. ഞങ്ങളുടെ പട്ടണത്തിലെ വിഷ്ണു ക്ഷേത്രവും, വിഷ്ണുവിന്റെ പ്രതിമ എഴുന്നള്ളിച്ചുകൊണ്ടു ഘോഷയാത്ര നടത്തും. ഹിന്ദു ഘോഷയാത്ര ക്രിസ്ത്യാനികൾ തിങ്ങിപ്പാർക്കുന്ന പ്രദേശത്തു പ്രവേശിക്കുമ്പോഴും മറിച്ചും വർഗീയ സംഘട്ടനങ്ങൾ ചിലപ്പോൾ ഉണ്ടായെന്നിരിക്കും. രണ്ടു സമൂഹങ്ങളും വിജയോത്സവഭാവത്തിന്റെ തിന്മകൾക്ക് ഒരുപോലെ വിധേയരാണെന്നതാണു കാരണം."

"ആ സാഹചര്യത്തിൽ സെന്റ് ജോർജ്ജും വിഷ്ണുവും സ്വന്തം സഹോദരന്മാരാണെന്നൊരു മിത്ത് ഞങ്ങളുടെ സമൂഹത്തിൽ വളർന്നു (പാശ്ചാത്യ ക്രിസ്ത്യാനികൾക്ക് ഞെട്ടൽ ഉണ്ടാക്കുന്ന മനോഭാവമാണിത്). ബാല്യത്തിൽ ഞാനിതു വിശ്വസിച്ചുവെന്നു തീർത്തു പറഞ്ഞു

കൂടാ. ഏതായാലും എന്റെ ഹൈന്ദവ സഹോദരങ്ങളോട് ഉചിതമായ മനോഭാവം വളർത്താൻ ഇത് ഉപകരിച്ചു. മുസ്ലീങ്ങളെയും ഞങ്ങൾ സഹോദരീസഹോദരന്മാരായി കരുതി. മാപ്പിള (മഹാപിള്ള) യെന്ന ബഹുമാനസൂചകമായ സ്ഥാനം രണ്ടുകൂട്ടരും പങ്കുവച്ചു. ഏതായാലും മറ്റു മതവിശ്വാസികളുടെ നേർക്ക് സാഹോദര്യവികാരം പുലർത്തിക്കൊണ്ടാണു ബാല്യത്തിൽ ഞാൻ വളർന്നത്. അവരുടെ ആചാരാനുഷ്ഠാനങ്ങളെപ്പറ്റി കുറെയൊക്കെ ഞാൻ അറിഞ്ഞിരുന്നു. പക്ഷേ, ആഴത്തിലുള്ള അവരുടെ വിശ്വാസത്തെപ്പറ്റി കാര്യമായൊന്നും ഞാൻ മനസ്സിലാക്കിയിരുന്നില്ല."

തൃപ്പൂണിത്തുറ ഹൈസ്കൂളിൽ പ്രാഥമിക ക്ലാസ്സുകളിൽ പഠിപ്പിച്ചിരുന്ന വർഗീസിന്റെ പിതാവിന് പ്രമോഷനും സ്ഥലംമാറ്റവും ലഭിച്ചു. വീട്ടിൽ നിന്നും വളരെ ദൂരത്തിലുള്ള ഒരു ഗ്രാമത്തിലെ പ്രൈമറി സ്കൂൾ ഹെഡ്മാസ്റ്ററായാണ് അദ്ദേഹം നിയമിതനായത്. ഒരൊറ്റ ബസ്സിൽ കയറിയാൽ അവിടെ എത്താൻ സാധിക്കുമായിരുന്നില്ല. അതിനാൽ പിതാവിനു വീട്ടിൽ താമസിച്ചുകൊണ്ട് ജോലിക്ക് പോകുവാൻ സാധിക്കാത്ത സ്ഥിതിയായി.

"പിതാവ് ജോലി ചെയ്ത ചില സ്ഥലങ്ങളിൽ ചെന്നെത്തണമെങ്കിൽ അര ദിവസം യാത്ര ചെയ്യണമായിരുന്നു. മറ്റു ചില സ്ഥലങ്ങളിൽ കടത്ത് കടക്കണം. പലപ്പോഴും അവിടെ വള്ളക്കാരനുണ്ടാവില്ല. കടത്ത് അപകടസാധ്യതയുള്ളതുമായിരിക്കും. ചുരുക്കത്തിൽ തിങ്കളാഴ്ച അതിരാവിലെ വീട്ടിൽ നിന്നിറങ്ങിയാൽ വെള്ളിയാഴ്ച രാത്രി വൈകിയേ പിതാവിന് വീട്ടിൽ തിരിച്ചെത്താൻ കഴിയുമായിരുന്നുള്ളു. ഓലമേഞ്ഞ ഏതെങ്കിലും കുടിലിലാവും ഈ ദിവസങ്ങളിൽ അദ്ദേഹം കഴിച്ചുകൂട്ടുക. വർഷകാലത്ത് കടത്തുകൾ അപകടപൂർണ്ണമാണ്. അദ്ദേഹം സുരക്ഷിതമായി വിദ്യാലയത്തിൽ എത്തിച്ചേർന്ന വിവരം വീട്ടിൽ അറിയിക്കാൻ യാതൊരു മാർഗവുമില്ലായിരുന്നു. ഈ സ്ഥിതി അമ്മയിൽ സംഘർഷം വളർത്തി. ഞങ്ങൾ അഞ്ച് ആൺമക്കളും ആ സംഘർഷത്തിൽ പങ്കുചേർന്നു."

"ഞങ്ങളുടെ ദാരിദ്ര്യവും കുടുംബത്തിലെ സംഘർഷത്തിന് ആക്കം കൂട്ടി. അടുത്തുള്ള മിക്ക വീട്ടുകാരും എന്റെ മാതാപിതാക്കളെ ഭാഗ്യവാന്മാരായി കരുതുകയും കുറച്ചൊന്ന് അസൂയപ്പെടുകയും ചെയ്തു: 'അവർക്ക് അഞ്ചു പുത്രന്മാരാണ്. സാമാന്യം മിടുക്കന്മാർ. ഭാവിയിൽ അവർ നല്ല ജോലി സമ്പാദിക്കുമെന്ന് വേണം പ്രതീക്ഷിക്കുവാൻ...പെൺമക്കളാരുമില്ല' എന്നിങ്ങനെ അവർ ചിന്തിച്ചു. ആ സമൂഹത്തിൽ പുത്രന്മാർ ധനവും പുത്രിമാർ ബാദ്ധ്യതയുമായിരുന്നു. പുത്രന്മാർ കുടുംബത്തിനു വരുമാനമുണ്ടാക്കുമെന്നു മാത്രമല്ല സ്ത്രീധനം കൊണ്ടുവരികയും ചെയ്യും. പുത്രിമാർ വരുമാനമുണ്ടാക്കിയാൽ തന്നെ ഭർത്താവിന്റെ

കുടുംബത്തിനു മാത്രമേ പ്രയോജനപ്പെടൂ. നല്ല സ്ത്രീധനം നല്കി അവരെ വിവാഹം ചെയ്തയയ്ക്കുകയും വേണം. ഇതു സ്വാഭാവികമായി കുടുംബത്തിന്റെ സ്വത്തിൽ കുറവു വരുത്തുമല്ലോ. അക്കാലത്തു പോലും മനുഷ്യമൂല്യം സാമ്പത്തിക പരിഗണനയിലാണു അളന്നു തിട്ടപ്പെടുത്തിപ്പോന്നത്."

ആയിരത്തിതൊള്ളായിരത്തി മുപ്പതുകളിൽ, 28 രൂപ ശമ്പളം കിട്ടുന്ന ഒരു അദ്ധ്യാപകന്റെ വരുമാനംകൊണ്ട് ഏഴുപേരുടെ ആവശ്യങ്ങൾ നിർവഹിക്കുക എന്നത് പ്രയാസകരമായിരുന്നു. പെൺകുട്ടികളെ വിവാഹം ചെയ്തയയ്ക്കുന്നതിനെപ്പറ്റി ക്ലേശിക്കേണ്ടതില്ലെങ്കിലും ഇത് വർഗീസിന്റെ പിതാവിന് വലിയൊരു ഭാരമായിരുന്നു. ശമ്പളത്തിനു പുറമേ ലഭിക്കുന്ന വരുമാനം അരയേക്കർ പാടത്തുനിന്നും വർഷത്തിൽ രണ്ടു തവണ കൃഷിചെയ്തു കിട്ടുന്ന നെല്ലും, മാസംതോറും കിട്ടുന്ന ഏതാനും തേങ്ങയും മാത്രമായിരുന്നു. കുട്ടികൾ എല്ലാം വളർന്നു. മൂത്തയാളെ കോളജിൽ ചേർത്തു. അതോടെ ഭാരം ദുർവഹമായി. ആവശ്യത്തിനു ഭക്ഷണമുണ്ടാവില്ല, പുതിയ വസ്ത്രങ്ങൾ വാങ്ങലുണ്ടാവില്ല, അതിഥി സൽക്കാരവും പഴയപടി നടപ്പില്ല എന്ന സ്ഥിതിയായി ഭവനത്തിൽ.

ഇതിനിടയിൽ പിതാവ് എങ്ങനെയോ തൊട്ടടുത്തുള്ള ഒരു ചെറിയ കെട്ടിടം വാങ്ങിച്ചു. അതു വാടകയ്ക്കു കൊടുത്താൽ വരുമാനം അല്പം വർദ്ധിപ്പിക്കാം എന്നതായിരുന്നു കണക്കുകൂട്ടൽ. കെട്ടിടം വാടകയ്ക്കു കൊടുത്തു. പ്രതിമാസവാടക രണ്ടര രൂപ. വാടകക്കാരൻ ദേവദാസി സമൂഹത്തിൽ നിന്നുള്ള ഒരു അർദ്ധകുറ്റവാളിയായിരുന്നു. അയാൾ വാടക ക്രമമായി കൊടുത്തില്ല എന്നു മാത്രമല്ല, സ്വന്തം ഭാര്യയെയും കുട്ടികളെയും ഉപദ്രവിക്കുകയും വഴക്കിടുകയും ചെയ്യുക വഴി വർഗീസിന്റെ കുടുംബത്തിന് നിത്യശല്യവുമായി.

"ഞങ്ങൾ പിടിച്ചുപറിക്കാരാണെന്നു പറഞ്ഞുകൊണ്ട് അയാൾ അമ്മയെയും ഞങ്ങളെയും ചീത്ത പറഞ്ഞു. അയാളെ ഇറക്കിവിടുവാൻ ഒരു വഴിയും കണ്ടില്ല. ഇറങ്ങിപ്പോകുവാൻ അയാൾ തീർത്തും വിസമ്മതിച്ചു. ഇത് ഞങ്ങളുടെ ജീവിതത്തിലെ സംഘർഷം കൊടുമ്പിരികൊള്ളുവാൻ ഇടയാക്കി; പിതാവ് സ്ഥലത്തില്ലാതിരുന്ന ദിവസങ്ങളിൽ പ്രത്യേകിച്ചും. സംഘർഷത്തിനു മറ്റു കാരണങ്ങളും ഉണ്ടായിരുന്നിരിക്കാം. മാതാപിതാക്കൾ ഞങ്ങളെ അറിയിക്കാതെ കഴിച്ച കാരണങ്ങൾ. ഇതിനെല്ലാമിടയിൽ എന്റെ അമ്മ ദാനധർമ്മങ്ങളുടെയും സൗമനസ്യത്തിന്റെയും അനുകരണീയമായ നിദർശനമായി വർത്തിച്ചു. എന്തെങ്കിലും ആവശ്യവുമായി വരുന്നവരെ പരമാവധി സഹായിക്കുവാൻ അമ്മ സദാ തയ്യാ റായിരുന്നു. ഭിക്ഷാടകരോടും അയൽപക്കങ്ങളിൽ രോഗികളായി കിടക്കുന്നവരോടും യാത്രക്കാരോടും നിരാലംബരോടും അമ്മയുടെ കാരുണ്യവും

ആർദ്രതയും ഞാൻ നന്നായി ഓർക്കുന്നു. ചന്ത ഞങ്ങളുടെ വീട്ടിൽ നിന്നും ഏതാനും വാര മാത്രം അകലെയായിരുന്നു. ചന്തയിൽ വിൽക്കാൻ ഭാരിച്ച വയ്ക്കോൽ ചുമടും പച്ചക്കറികളുമായി വരുന്ന പാവപ്പെട്ട കർഷകരോട് അമ്മയ്ക്കു പ്രത്യേകം കനിവ് തോന്നിയിരുന്നു. ചരക്കുകൾ വിറ്റുകഴിഞ്ഞശേഷം കർഷകർ സ്വന്തമായി കുറച്ചു കഞ്ഞി തയ്യാറാക്കി കഴിക്കുവാൻ ഞങ്ങളുടെ വീട്ടിൽ കയറും."

"ഒരു സംഭവം മനസ്സിൽ ഇന്നും പച്ചപിടിച്ചു നിൽക്കുന്നു. യാതൊരു ഔപചാരിക വിദ്യാഭ്യാസവും സിദ്ധിച്ചിട്ടില്ലാത്ത അമ്പത് വയസ്സ് കഴിഞ്ഞിരിക്കുന്ന എസ്തപ്പാനോസ് എന്നയാൾ, അഞ്ചുമൈൽ അകലെനിന്ന് ഒരു കെട്ട് വയ്ക്കോൽ വില്ക്കാനെത്തിയതാണ്. അയാൾ പുതിയൊരു മൺകലം വാങ്ങി. അതിൽ ഒരുകപ്പ് അരി വേവിക്കണം. അതിനാണു വീട്ടിൽ കയറിയത്. എന്റെ അമ്മ അടുപ്പും വിറകും കൊടുത്തു. അയാൾ ഞങ്ങളുടെ പിറകുവശത്തെ മുറ്റത്ത് അടുപ്പുകൂട്ടി അരി വേവിച്ചു. അത് ശരിയായി ആറിത്തണുക്കുന്നതിനു മുമ്പുതന്നെ അമ്മ കൊടുത്ത ഒരു ചിരട്ടത്തവി ഉപയോഗിച്ച് ആവി പറക്കുന്ന കഞ്ഞി കോരി വായിലൊഴിക്കുന്നു. വിശപ്പിന്റെ ആധിക്യം കൊണ്ടാവാം അയാൾ അങ്ങനെ ചെയ്തത്. എനിക്ക് അത്ഭുതം തോന്നി. അയാൾക്ക് നന്നായി വിശക്കുന്നുണ്ടെന്ന് വ്യക്തം. പക്ഷേ കറിയോ ചമ്മന്തിയോ ഒന്നുമില്ലാതെ ചൂടു കഞ്ഞി വാരി വായിൽ ഒഴിക്കുന്നത് അഞ്ചുവയസുകാരനായ ഞാൻ വിസ്മയത്തോടെ നോക്കിനിന്നു. ഇടയ്ക്കു ഞാൻ ചോദിച്ചു: 'എസ്തപ്പാനോസ് ചേട്ടാ, കറിയൊന്നുമില്ലാതെ ഈ കഞ്ഞി എങ്ങനെ കുടിക്കും?' അയാളുടെ മറുപടി ഇന്നും മനസ്സിൽ തങ്ങി നില്ക്കുന്നു: 'എന്റെ വയറു നിറയുവാൻ മാത്രം കഞ്ഞി ഇതിലുണ്ട്. പിന്നെ കറിയെന്തിനാണ്? എനിക്ക് നല്ല വിശപ്പുണ്ടു താനും.' അയാളുടെ വയ്ക്കോൽ കെട്ടിന് രണ്ടു രൂപയോ മറ്റോ വില കിട്ടിക്കാണും. അതിൽ നിന്നു കാൽ രൂപ കലത്തിനു കൊടുത്തു. അതു വീട്ടിൽ കൊണ്ടുപോയി ഭാര്യയെ ഏല്പിക്കാനുള്ളതാണ്. എട്ടിലൊന്നു രൂപയ്ക്ക് അരി വാങ്ങിച്ചു. ബാക്കി കാശ് കൊണ്ടുവേണം അയാളുടെ കുടുംബം കുറെയേറെ ദിവസങ്ങൾ ചെലവു കഴിയുവാൻ. അക്കാലത്തെ പാവപ്പെട്ടവരുടെ ദയനീയ സ്ഥിതിയാണിത്. കഠിനമായി അദ്ധ്വാനിക്കുക, ഉള്ളപ്പോൾ കഴിക്കുക, ഒന്നുമില്ലാത്തപ്പോഴും അഭിമാനം പുലർത്തി ജീവിക്കുക എന്നതായിരുന്നു അവരുടെ രീതി. സ്വന്തം ജീവിതത്തിൽ പിരിമുറുക്കങ്ങളും പ്രയാസങ്ങളും ഉണ്ടായിട്ടും, അന്തസ്സ് കൈവിടാതെ ആവശ്യത്തിലിരിക്കുന്നവരെ സഹായിച്ചതിന് എന്റെ അമ്മയിൽ എനിക്കഭിമാനം തോന്നി."

പിതാവിന്റെ ഒരു രണ്ടാം മച്ചുനൻ ആയ പത്രോസ് ശെമ്മാശ്ശൻ (പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ)

വർഗീസിന്റെ ബാല്യ കാലത്തെ ആരാധനാപുരുഷനായിരുന്നു. ഡോ. ബി. ആർ. അംബേദ്കറുടെയും, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെയും ശ്രീനാരായണ ഗുരുവിന്റെയും, സഹോദരൻ അയ്യപ്പന്റെയും, അയ്യങ്കാളിയുടെയും ഗണത്തിൽ തലയുയർത്തി നിൽക്കുന്ന ഒരു സാമൂഹികപരിഷ്കർത്താവാണ് പത്രോസ് ശെമ്മാശ്ശൻ. അദ്ദേഹം മദനപ്പള്ളി ഹൈസ്കൂളിൽ ഉദ്യോഗത്തിലിരിക്കെയാണ് കൊച്ചി ഗവൺമെന്റ് അധഃകൃതോദ്ധാരണ മേഖലയിൽ ചില പരിഷ്കാരങ്ങൾ നടപ്പിലാക്കാൻ തീരുമാനിച്ചത്. മഹാത്മജിയുടെ ഹരിജൻ പ്രവർത്തനം അന്നൊന്നും (1925) ആരംഭിച്ചിരുന്നില്ല. ക്ഷേത്ര പ്രവേശനം അനുവദിക്കുന്നതിനും വളരെ മുമ്പ്, ഹരിജനങ്ങൾക്ക് പൊതുനിരത്തുകളിൽ നടക്കാൻപോലും അനുവാദമില്ലായിരുന്ന കാലത്താണ് പ്രജാക്ഷേമതല്പരായ കൊച്ചി രാജകുടുംബം ഇതിന് ഒരുമ്പെട്ടത്. ഭാഗ്യവശാൽ അന്ന് കൊച്ചി ദിവാൻജിയായിരുന്ന സർ ടി. വിജയരാഘവാചാരി ബ്രാഹ്മണനായിരുന്നു എങ്കിലും രാജകുടുംബാംഗങ്ങളുടെ ആഗ്രഹങ്ങളെ പൂർണ്ണമനസ്സോടെ അനുകൂലിക്കുന്നയാളുമായിരുന്നു. ഇതിലേക്കു കൊച്ചി ഗവൺമെന്റ് സ്പെഷ്യൽ ഓഫീസറായി തിരഞ്ഞെടുത്തത് എം. പി. പത്രോസ് ശെമ്മാശനെയായിരുന്നു. നിലവിലിരുന്ന ചില വിദ്യാഭ്യാസ ചട്ടങ്ങൾ പോലും ലംഘിച്ചുകൊണ്ട് ശെമ്മാശനെ നിയമിക്കുവാൻ വിദ്യാഭ്യാസ ഡയറക്ടർ തന്നെ ദിവാൻജിയോട് ആവശ്യപ്പെടുകയായിരുന്നു. ദിവാൻജി മദനപ്പള്ളിയിലേക്ക് കമ്പി സന്ദേശമയച്ച് ശെമ്മാശനെ വിളിപ്പിച്ച് നിയമന ഉത്തരവ് നൽകി. അദ്ദേഹത്തെ സഹായിക്കുവാൻ വിദ്യാഭ്യാസ ഡപ്യൂട്ടി ഇൻസ്പെക്ടർ വിശ്വനാഥയ്യരെയും പള്ളിയിൽ കൃഷ്ണമേനോനെയും നിയോഗിച്ചു. അധഃകൃതരെ സംബന്ധിച്ചിടത്തോളം ബഹുമുഖ പരിഷ്കാരങ്ങൾ - അവയിൽ ചിലത് വിപ്ലവകരം തന്നെയായിരുന്നു - ശെമ്മാശൻ ആസൂത്രണം ചെയ്ത് നടപ്പിലാക്കി. അന്നത്തെ കാലഘട്ടത്തിൽ (1925) ഭാരതത്തിലൊരിടത്തും ഒരു ഗവൺമെന്റിന്റെ കീഴിലും ഇത്തരം മാറ്റങ്ങൾ സാമൂഹ്യമണ്ഡലത്തിൽ നടന്നിട്ടില്ല. ഈ മേഖലയിൽ ഗാന്ധിജിയും മറ്റും ശ്രദ്ധ പതിപ്പിക്കുന്നതിന് എത്രയോ മുമ്പാണ് പത്രോസ് ശെമ്മാശൻ ഇതെല്ലാം നടപ്പിലാക്കിയതെന്ന് മനസ്സിലാക്കുമ്പോഴേ ഒരു സാമൂഹ്യപരിഷ്കർത്താവ് എന്ന നിലയിൽ



**പത്രോസ് മാർ ഒസ്താത്തിയോസ്**

അദ്ദേഹത്തിന്റെ സ്ഥാനം എവിടെയാണെന്ന് കണക്കാക്കാൻ കഴിയൂ. സ്പെഷ്യൽ ഓഫീസർ എന്ന നിലയിൽ ശെമ്മാശൻ 1094 ഇടവം ഒന്നാം തീയതി (1919 മെയ് 15) തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്ക്കൂൾ മൈതാനത്ത് അധഃകൃതരുടെ ഒരു മഹായോഗം സംഘടിപ്പിച്ചു. ദിവാൻ സർ ടി. വിജയരാഘവാചാരിയാണ് അദ്ധ്യക്ഷം വഹിച്ചത്. ആയിരക്കണക്കിന് അധഃകൃതർ പങ്കെടുത്ത ഈ യോഗത്തിൽ സഹോദരൻ അയ്യപ്പനും പത്രോസ് ശെമ്മാശനും പ്രസംഗിച്ചു. ഈ മഹായോഗത്തിൽ വെച്ചാണ് പുലയർക്കും പറയർക്കും സംസ്ഥാനത്തെ സകല റോഡുകളിലും സർവതന്ത്ര സ്വതന്ത്രമായി സഞ്ചരിക്കാമെന്ന കൊച്ചി മഹാരാജാവിന്റെ രാജകീയ വിളംബരം ദിവാൻജി പ്രഖ്യാപിച്ചത്. ഇന്ത്യൻ സ്വാതന്ത്ര്യ സമര ചരിത്രത്തിൽ സുവർണലിപികളിൽ രേഖപ്പെടുത്തിയിട്ടുള്ള വൈക്കം സത്യഗ്രഹത്തിൽ (1924–1925) എ. കെ. ജി., കേളപ്പൻ, കെ. പി. കേശവമേനോൻ എന്നിവരോടൊത്ത് ശെമ്മാശനും മുൻപന്തിയിലുണ്ടായിരുന്നു. അദ്ദേഹം അവിടെ നടത്തിയ ആവേശോജ്വലമായ പ്രസംഗം സ്വരാജ് എന്ന ഇംഗ്ലീഷ് വാരിക പ്രസിദ്ധീകരിക്കുകയും ചെയ്തു. മഹാനായ ഈ സാമൂഹ്യപരിഷ്കർത്താവിനെ വളരെ ചെറുപ്പത്തിൽ തന്നെ അടുത്തു പരിചയപ്പെടുവാൻ വർഗീസിനു സാധിച്ചു. പത്രോസ് അച്ചൻ അല്പം തീപ്പൊരി തന്നിലേക്കു നിവേശിപ്പിക്കുകയും ചെയ്തു എന്ന് മെത്രാപ്പോലീത്താ ഓർക്കുന്നു.

''അക്കാലത്തെ ഒരു പ്രമുഖ സാമൂഹ്യപ്രവർത്തകനായിരുന്നു അദ്ദേഹം. തിരുവിതാംകൂറിലെയും കൊച്ചിയിലെയും 'തൊട്ടുകൂടാത്തവരുടെ' ഉന്നമനമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ഉജ്ജ്വലനായ ഒരു വാഗ്മി കൂടിയായിരുന്നു അദ്ദേഹം. സദാ സഞ്ചാരത്തിലായിരിക്കും. അതിലളിതമായ ജീവിതം നയിച്ചുകൊണ്ട്, നാടുനീളെ നടക്കുന്ന ഒരു ത്യാഗധനൻ. ആരുടെയിടയിൽ പ്രവർത്തിച്ചുവോ ആ പാവപ്പെട്ടവരുടെ ജീവിതരീതികളുമായി പൊരുത്തപ്പെട്ടു ജീവിക്കുവാൻ അദ്ദേഹം നിഷ്ഠവച്ചു.''

''ഒരു ദിവസം അദ്ദേഹം തന്റെ പൂർവ്വീക കുടുംബം സന്ദർശിക്കാനെത്തി. ഞങ്ങളുടെ വീടിനു തൊട്ടടുത്താണത്. ഒരു കൊച്ചുകുട്ടിയായ ഞാൻ ആ വീട്ടിലേക്ക് കയറിച്ചെന്നു. ആദ്യമേ ഞാനവിടെ കണ്ടത് അച്ചന്റെ ഏറ്റവും മൂത്ത സഹോദരൻ എം. പി. വർക്കിയെയാണ്; യുക്തിവാദിയായ ഒരു നാസ്തികനാണദ്ദേഹം. അദ്ദേഹവും പൂർവ്വീകഗൃഹത്തിൽ ഒരു ഹ്യസ്വസന്ദർശനത്തിനെത്തിയതാണ്. 'കുട്ടി ആരെ കാണാനാണു വന്നത്?' അദ്ദേഹം എന്നോടു ചോദിച്ചു. 'ദൈവത്തെ കാണണമെന്നുണ്ടെങ്കിൽ അതാ അദ്ദേഹം അടുത്ത മുറിയിലുണ്ട്. അതല്ല പിശാചിനെയാണ് കാണേണ്ടതെങ്കിൽ, ആ ആൾ ഇതാ നിന്റെ മുമ്പിൽ തന്നെ നിൽക്കുന്നു.' ആ ചോദ്യം എന്നെ കുറച്ചൊന്ന് അമ്പരപ്പിക്കാതിരുന്നില്ല.

പത്രോസ് അച്ചനെ കാണാനാണു വന്നതെന്നു മാത്രം പറഞ്ഞു ഞാൻ അടുത്ത മുറിയിലേക്കു പോയി.”

“പത്രോസ് അച്ചൻ സ്നേഹത്തോടെ എന്നെ സ്വീകരിച്ചു. ലളിതമായി ജീവിക്കണമെന്നും പാവങ്ങളെ സേവിക്കണമെന്നും ഉപദേശം തന്നു. എന്റെ പിതാമഹൻ തന്റെ തലതൊട്ടപ്പനായിരുന്നുവെന്ന് അച്ചൻ പറഞ്ഞു. അദ്ദേഹത്തിന്റെ മാതാമഹി എന്റെ പ്രപിതാമഹന്റെ സഹോദരിയായിരുന്നെന്നു തോന്നുന്നു. ഏതായാലും വളരെ പ്രചോദന പ്രേരകമായ ഒരു സന്ദർശനമായിരുന്നു അത്. അദ്ദേഹം അല്പം തീപ്പൊരി എന്നിലേക്കു നിവേശിപ്പിച്ചിരിക്കണം.”

പോൾ വർഗീസിന് പത്തു വയസ്സുള്ളപ്പോൾ മരണസാധ്യത അഭിമുഖീകരിക്കേണ്ടിവന്ന ഒരു സംഭവം അദ്ദേഹത്തിന്റെ ജീവിതത്തിലുണ്ടായി. ഒരു ‘ദാർശനികന്റെ’ ജനനത്തിനു കാരണമായ ഈ സംഭവത്തെക്കുറിച്ച് മെത്രാപ്പോലീത്താ ഇപ്രകാരം ഓർമ്മിക്കുന്നു: “ഞങ്ങളുടെ വീടിനു മുമ്പിൽ റോഡിന് ഇരുവശത്തുമുള്ള ഓടകളിൽ വെള്ളം നിറഞ്ഞൊഴുകുന്നു. നദിയിൽ നിന്ന് ഒഴുകിക്കയറി വന്ന പരൽമീനുകൾ ഓടകളിലെ വെള്ളത്തിൽ തത്തിക്കളിക്കുന്നു. നെല്ല് കൊയ്തുകൊണ്ടു വന്ന് മുറ്റത്ത് വച്ചിട്ടുണ്ട്. പണിക്കാരായ സ്ത്രീകൾ ഞങ്ങളുടെ വരാന്തയിലിട്ടു കറ്റകൾ മെതിക്കുകയാണ്. വെള്ളമെത്തിയ ഓടകളിലേക്ക് ഇറങ്ങിപ്പോകരുതെന്ന് മാതാപിതാക്കൾ എന്നെ കർശനമായി വിലക്കിയിരുന്നു. അവർ മറ്റു കാര്യങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ച സന്ദർഭത്തിൽ ഞാൻ പുറത്തിറങ്ങി. രണ്ടു കൈകൊണ്ടും പരൽമീനുകളെ പിടിക്കാൻ ഞാൻ ശ്രമം നടത്തി. ക്ലേശകരമായ ഒരു വിഫലയത്നം. റോഡിന്റെ എതിർവശത്തെ വീട്ടിലെ ഒമ്പതുകാരൻ ബാലൻ (അവനും കർശനമായ വിലക്കിലാണ്) സാകൂതം എന്റെ പ്രവർത്തനം നിരീക്ഷിക്കുകയാണ്. “അതാ അപ്പുറത്തൊരു വലിയ മീൻ. ഞാൻ അല്പം മുമ്പു കണ്ടതാണ്” എന്ന് പറഞ്ഞ് അവൻ ഒരു സ്ഥാനം ചൂണ്ടിക്കാട്ടി. മീനിനെ അഥവാ മീനെന്ന് തോന്നിയ ഒന്നിനെ ഞാനും കണ്ടു. മറ്റൊന്നും ആലോചിക്കാതെ ഞാൻ രണ്ടു കൈയും നീട്ടി അതിനെ പിടിക്കാൻ ശ്രമിച്ചു. “മീൻ” തെന്നിമാറി. മാത്രമല്ല, കൈ വെള്ളത്തിൽ നിന്നെടുത്തപ്പോൾ നടുവിരലിൽ രക്തം വരുന്നു. എന്ത് സംഭവിച്ചുവെന്ന് എനിക്കൊരു രൂപവും കിട്ടിയില്ല. മറ്റേ കൈയുടെ വിരൽകൊണ്ടു രക്തം വരുന്നത് മറച്ചു പിടിച്ചുകൊണ്ട് ഞാൻ വീട്ടിലേക്കു നടന്നു. മെതിച്ചുകൊണ്ടിരിക്കുന്നവരിൽ എന്നോട് പ്രത്യേക വാത്സല്യമുള്ള ഒരു സ്ത്രീ രക്തം കണ്ട് അമ്മയെ വിളിച്ചു: “ഇതാ മോന് എന്തോ പറ്റി.” അമ്മ ഓടിയെത്തി. കൈയിലെ രക്തം തുടച്ചുമാറ്റി. എന്റെ മൂത്ത സഹോദരൻ സംഭവമെന്താണെന്നറിയുവാൻ പുറത്തിറങ്ങി. ഒരു നീണ്ട കത്തിയുമായി അദ്ദേഹം ഓടയിലെ പൊന്തകളിലും മറ്റും പരതി. അതാ

മൂന്നടി നീളമുള്ള ഒരു പാമ്പ് വെളിയിൽ വരുന്നു! ജ്യേഷ്ഠൻ അതിനെ വെള്ളത്തിൽ നിന്നു വലിച്ചു കരയ്ക്കിട്ടു. അത് ഓടിപ്പോവുകയോ ആരെ യെങ്കിലും കടിക്കുകയോ ചെയ്യാത്തതിൽ ഞാൻ വിസ്മയഭരിതനായി. എന്നെ കടിച്ചതിൽ തനിക്ക് സങ്കടമുണ്ടെന്ന് ആ ജീവി പറയുന്നതായി എനിക്കു തോന്നി. അത് ശാന്തമായി തറയിൽ കിടന്നു. എന്റെ ജ്യേഷ്ഠനും മറ്റുള്ളവരും ചേർന്ന് അതിനെ തല്ലിക്കൊന്നു. ഞാൻ ദുഃഖ ത്തോടെ ആ രംഗം വീക്ഷിച്ചു. എന്റെ കാര്യത്തിൽ മാത്രമല്ല, ആ പാവം പാമ്പിന്റെ സ്ഥിതിയിലും എനിക്കു ദുഃഖം തോന്നി."

"വർക്കിപ്പിള്ളയെ (എന്റെ ഓമനപ്പേര്) പാമ്പുകടിച്ചുവെന്നറിഞ്ഞ് അയൽക്കാർ വന്നുതുടങ്ങി. എന്നെ കൈയോടെ വിഷവൈദ്യന്റെ അടു ക്കലേക്കു കൊണ്ടുപോയി. വിഷവൈദ്യനായ വളപ്പിൽ വർഗീസ് ചേട്ടൻ താമസിക്കുന്നത് വളരെ അകലെയായിരുന്നില്ല. വൈദ്യൻ ശ്രദ്ധാപൂർവ്വം പരിശോധിച്ചശേഷം വിധി പ്രഖ്യാപിച്ചു. 'കടിച്ചതു വിഷമുള്ള പാമ്പാണ്. നടുവിരലിൽ രണ്ടു കടിപ്പാടുകൾ വ്യക്തമായി കാണാം. പക്ഷേ വിഷം വമിച്ചിട്ടില്ല. ഭക്ഷണത്തിനു വേണ്ടി തവളയെയോ മറ്റോ കടിക്കുകയാ ണെന്നാവും പാമ്പ് വിചാരിച്ചത്.' മരണകാരണമൊന്നുമില്ലെന്ന് വിഷ വൈദ്യൻ എന്റെ മാതാപിതാക്കളെ സമാശ്വസിപ്പിച്ചു. കൈയിൽ പുര ട്ടാൻ എന്തോ തൈലവും മരുന്നുകളും നൽകി അദ്ദേഹം ഞങ്ങളെ യാത്ര യാക്കി. ഞങ്ങൾ വീട്ടിലെത്തിയപ്പോഴേക്കും വിവരമറിഞ്ഞ് അമ്മാച്ചന്മാരും സമൂഹത്തിലെ പ്രമാണിമാരുമായി ഒട്ടേറെപ്പേർ വന്നുകൂടിയിട്ടുണ്ട്. അവർ ഒരു വൃത്തത്തിലിരുന്നു. എന്നെ നടുവിലിരുത്തി. എന്റെ കൈവിരലിൽ തൈലം പുരട്ടി. പ്രായമുള്ളവരിൽ ചിലർ എന്നെ നന്നായി ശകാരിച്ചു: 'ഏതു വലിയ മീൻ പിടിക്കാനാണു നീ പോയത്? നന്മീനോ? മോതയോ? നന്നായിപ്പോയി! നല്ല ശിക്ഷ!!' ആ വാചകങ്ങൾ വേദനാജനകമായിരുന്നു. സംഭവത്തെപ്പറ്റി ഞാൻ പ്രത്യവലോകനം ചെയ്തുകൊണ്ടിരുന്നു. ഞാൻ മരണത്തോടു വളരെ അടുത്തായിരുന്നു. ഞാൻ മരിച്ചിരുന്നുവെങ്കിൽ എന്തുണ്ടാകും? എന്റെ മാതാപിതാക്കളുടെ ദുഃഖം എത്ര കനത്തതായി രിക്കും. മറുവശത്ത് ആ പാമ്പിനെപ്പറ്റി എനിക്കു ദുഃഖം തോന്നി. അത് എന്റെ വിരലിലേക്കു വിഷം പകർത്താതിരുന്നതിനാൽ, എന്നോടു കരുണ കാണിച്ചതാണ്. നിർഭാഗ്യവശാൽ അത് കൊല്ലപ്പെട്ടു. വേറൊരു വിധ ത്തിൽ ചിന്തിച്ചപ്പോൾ ഞാൻ കുറ്റമെല്ലാം അയൽപക്കത്തെ പയ്യനിൽ ചാരി (അവനാണല്ലോ 'മത്സ്യ'ത്തെ എനിക്കു ചൂണ്ടിക്കാണിച്ചു തന്നത്). അവനാണു കുഴപ്പത്തിനെല്ലാം കാരണമെന്ന് എനിക്കു തോന്നി."

"നന്നേ ചെറുപ്പത്തിൽ തന്നെ മരണസാധ്യത അഭിമുഖീകരിക്കേണ്ടി വന്നുവെന്നതാണു പ്രധാന കാര്യം. ഒരളവിൽ സമചിത്തത പാലിക്കു വാൻ എനിക്കു കഴിഞ്ഞു. എന്നിൽ ചിന്താക്കുഴപ്പമുണ്ടായി. പക്ഷേ ഞാൻ



**നടമേൽ പള്ളി**



**കരിങ്ങാച്ചിറ പള്ളി**

പേടിച്ചരണ്ടു പോയൊന്നുമില്ല. മരണം നമുക്കെല്ലാവർക്കും എത്രയോ സമീപസ്ഥമാണെന്നു ചെറുപ്പത്തിലെ ചിന്തിക്കുവാൻ ഇത് അവസരമൊരുക്കി.”

ബാല്യത്തിലെ ക്രമമായ സഭാജീവിതമാണ് തന്റെ വ്യക്തിത്വ രൂപവത്കരണത്തിൽ ആദ്യസ്വാധീനം ചെലുത്തിയ മുഖ്യഘടകമെന്ന് മെത്രാപ്പോലീത്താ പറയുന്നു. വർഗീസിന്റെ മാതാപിതാക്കൾ ക്രമമായി പള്ളിയിൽ പോകുമായിരുന്നു; പ്രത്യേകിച്ചും അമ്മ. കുട്ടികളെല്ലാവരും ഞായറാഴ്ചകളിലും പ്രധാന പെരുന്നാൾ ദിവസങ്ങളിലും പള്ളിയിൽ പൊയ്ക്കൊള്ളണമെന്നത് നിർബന്ധമായിരുന്നു. വീട്ടിൽ രാവിലെയും വൈകിട്ടും കുടുംബപ്രാർത്ഥനയുണ്ടായിരുന്നു. സഭ നിഷ്കർഷിച്ചിട്ടുള്ള നോമ്പുകളെല്ലാം ആചരിക്കുമായിരുന്നു. അക്കാലത്തെ ഓർത്തഡോക്സ് ക്രിസ്ത്യൻ കുടുംബങ്ങളിലെല്ലാം ഇത് തന്നെയായിരുന്നു സ്ഥിതി. ബാല്യത്തിൽ നിന്നു പ്രൗഢപ്രായത്തിലേക്ക് താൻ ആവഹിച്ച മനോഭാവങ്ങളും അഭിരുചികളും അധികപങ്കും ഈ വ്യവസ്ഥിതിയിൽ നിന്നു ലഭിച്ചവയാണെന്ന് മെത്രാപ്പോലീത്താ അനുസ്മരിക്കുന്നു.

പോൾ വർഗീസിന്റെ മാതൃ ഇടവകയായിരുന്ന നടമേൽ സെന്റ് മേരീസ് പള്ളിയിലേക്ക് വീട്ടിൽ നിന്ന് അരമൈൽ മാത്രമേ ദൂരമുണ്ടായിരുന്നുള്ളു. നാലാം ക്ലാസ്സ് വരെ മാത്രമേ അവിടെ സൺഡേസ്കൂൾ വിദ്യാഭ്യാസം ഉണ്ടായിരുന്നുള്ളു. ബാല്യത്തിൽ അമ്മയുടെ പ്രേരണയിലാണ് വർഗീസ് സണ്ടേസ്കൂളിൽ വേദപഠനത്തിനു പോയത്. കായംകുളം ഫീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും ചേർന്ന് തർജമ ചെയ്ത ആദ്യത്തെ മലയാളം ബൈബിളിന്റെ (1811) ഒരു പ്രതി വീട്ടിലുണ്ടായിരുന്നു. അമ്മ അത് വർഗീസിന് നൽകി. ജീവിതാവസാനം വരെ ആ വേദഗ്രന്ഥം അമൂല്യനിധിയായി മെത്രാപ്പോലീത്താ സൂക്ഷിച്ചു. വർഗീസിന് ഒമ്പതു വയസ്സായതോടെ അദ്ദേഹം നാലാം ക്ലാസ്സ് പാസ്സായി. വീട്ടിൽ നിന്നു രണ്ടു മൈൽ അകലെയുള്ള സമീപ ഇടവകയായ കരിങ്ങാച്ചിറ സെയ്ന്റ് ജോർജ്ജ് പള്ളിയിൽ സൺഡേസ്കൂൾ ഏഴുവരെയുണ്ടായിരുന്നു. വർഗീസ് അവിടെ അഞ്ചാം ക്ലാസ് വിദ്യാർത്ഥിയായി ചേർന്നു. തന്റെ മാതൃ ഇടവകയിലെ സൺഡേസ്കൂളിൽ പഠിപ്പിക്കുവാൻ ബന്ധപ്പെട്ടവർ വർഗീസിനോട് ആവശ്യപ്പെട്ടു. അദ്ദേഹം സമ്മതിച്ചു. സെയ്ന്റ് ജോർജ്ജ് പള്ളിയിൽ വിദ്യാർത്ഥിയായി തുടരവെ തന്നെ മാതൃഇടവകയിലെ സൺഡേസ്കൂളിൽ അദ്ദേഹം അദ്ധ്യാപകനായി. രണ്ടു സൺഡേസ്കൂളുകളും ഞായറാഴ്ച രണ്ട് സമയത്ത് പ്രവർത്തിച്ചിരുന്നതുകൊണ്ടാണ് ഇത് സാധ്യമായത്. വർഗീസ് രാവിലെ സെയ്ന്റ് ജോർജ് പള്ളിയിൽ പോയി ആരാധനയിൽ സംബന്ധിക്കും. അനന്തരം അവിടെ സൺഡേസ്കൂളിൽ പഠിക്കും. ഉച്ചയ്ക്ക് വീട്ടിലെത്തി ആഹാരം

കഴിച്ചശേഷം മാതൃ ഇടവകയിലെ സൺഡേസ്കൂളിൽ പോയി പഠിപ്പിക്കും. പതിനൊന്നു വയസ്സുള്ള അദ്ധ്യാപകനെന്ന നിലയിൽ വർഗീസ് പ്രസിദ്ധനായി.

"ഈ സമ്പ്രദായം വളരെ നല്ലതായിരുന്നു. അദ്ധ്യാപനം പഠിക്കാൻ നല്ലൊരുപാധിയാണ്. ഉപബോധാർത്ഥത്തോടുകൂടിയ പ്രതീകാത്മകമായ വ്യവസ്ഥിതിയുടെ പശ്ചാത്തലത്തിൽ അതു നല്കപ്പെടുമ്പോൾ പ്രത്യേകിച്ചും. സൺഡേസ്കൂളിൽ നിന്നും എനിക്കു ലഭിച്ച പ്രയോജനം കുറച്ചൊന്നുമല്ലായിരുന്നു. ആ അനുഭവത്തിൽ ഞാൻ കൃതജ്ഞനാണ്. സെന്റ് ജോർജ്ജ് സൺഡേസ്കൂളിൽ ഒരദ്ധ്യാപകനായിരുന്ന പുന്നച്ചാലിൽ ചാക്കോ മാസ്റ്റർ പണ്ഡിതനായിരുന്നു. മറ്റുള്ളവരിൽ പ്രചോദനം പകരാൻ സമർത്ഥനും. അവിടെ വച്ച് ദൈവത്തോടും യേശുക്രിസ്തുവിനോടുമുള്ള എന്റെ പ്രതിബദ്ധത ആഴമുള്ളതായി. എന്റെ വിശ്വാസത്തിൽ ഒരു ഭാഗം എന്റെ സ്വന്തം വിദ്യാർത്ഥികൾക്ക് (അവരുടെ വിദ്യാർത്ഥിയായ അദ്ധ്യാപകനേക്കാൾ വളരെ കുറച്ചു വർഷം മാത്രം ഇളപ്പമാണവർക്ക്) പകർന്നുകൊടുക്കുവാൻ കഴിഞ്ഞുവെന്നാണെന്റെ ഓർമ്മ."

"പള്ളിയിലെ പ്രസംഗങ്ങളും സുവിശേഷ പ്രബോധനങ്ങളും ഉദ്ബോധനാത്മകമോ വിശ്വാസവർദ്ധകമോ ഒന്നുമായിരുന്നില്ല. പ്രസംഗകർ നല്ല വിദ്യാഭ്യാസം ലഭിച്ചവരല്ലായിരുന്നു. പലപ്പോഴും പ്രസംഗങ്ങൾ വിരസങ്ങളായിരിക്കും. എന്നാൽ വേദപുസ്തക വായനകൾ മനസ്സിൽ പതിഞ്ഞു കാണണം. പന്ത്രണ്ടു വയസ്സായതോടെ എനിക്കു ദൈവത്തെപ്പറ്റി വ്യക്തിഗതമായ അറിവും ക്രിസ്തുവിനോട് ഏതാണ്ടൊരു പ്രതിബദ്ധതയും ഉണ്ടായി. വാസ്തവം പറഞ്ഞാൽ, ദൈവവുമായും യേശുക്രിസ്തുവുമായും ഞാൻ സംഭാഷണത്തിന്റെ വഴിയിലായി. യേശുക്രിസ്തുവിനെ എന്റെ ജീവിക്കുന്ന കർത്താവും ഗുരുവുമായും ദൈവത്തിന്റെ യഥാർത്ഥ വെളിപ്പെടലായും ഞാൻ അംഗീകരിച്ചു."

ആദ്ധ്യാത്മിക ജീവിതത്തോട് ചെറുപ്പത്തിൽതന്നെ ഇഷ്ടം തോന്നിയതിനു കാരണക്കാരൻ സ്വന്തം ഇടവകപ്പള്ളിയിലെ പുരോഹിതനായിരുന്ന ഫാ. പി. കെ. സ്ലീബാ കോർഎപ്പിസ്കോപ്പാ ആയിരുന്നു. അച്ചന്റെ ഇമ്പമാർന്ന കുർബാനയും ദൈവവിശ്വാസം വളർത്താൻ പര്യാപ്തമായ പ്രസംഗവും വർഗീസിന്റെ മനസിനെ വല്ലാതെ സ്വാധീനിച്ചു. അങ്ങനെ ചെറുപ്പം മുതൽക്കെ സ്ലീബാ അച്ചനോട് ആരാധനയായിരുന്നു. അദ്ദേഹത്തെപ്പോലെ മാതൃകാ പുരോഹിതനായി സഭയെയും സമൂഹത്തെയും സേവിക്കാൻ വൈദികവൃത്തിയിലേയ്ക്ക് തിരിയണമെന്ന് മോഹിച്ചു. ആ ആഗ്രഹവും മനസിൽ പേറി നടന്നു; ആരോരുമറിയാതെ, ആരോടും പറയാതെ.


ഫാ. പി. കെ. സ്ലീബാ കോർഎപ്പിസ്കോപ്പാ

നാടകീയമായ ചില നേട്ടങ്ങൾ സ്കൂൾ ജീവിതത്തിൽ വർഗീസിനു കൈവന്നു. അത് സ്പോർട്സിലോ കലകളിലോ ആയിരുന്നില്ല. അധികപങ്കും പ്രസംഗമത്സരങ്ങൾക്കും ഉപന്യാസമത്സരങ്ങൾക്കുമാണ് സമ്മാനം കിട്ടിയത്. ഒമ്പതാം ക്ലാസ്സിൽ പഠിക്കുമ്പോൾ വർഗീസ് നടത്തിയ ഒരു പ്രസംഗം തികച്ചും ഒരുഗ്രൻ പ്രകടനമായി പരിഗണിക്കപ്പെട്ടു. ശബ്ദഘോഷം നിറഞ്ഞ പദാവലികൾ കൊരുത്ത ഒരു ഉപന്യാസ ഭാഗം ഒരു ഇന്ത്യൻ നർമ മാസികയിൽ കണ്ടത് വർഗീസ് ഹൃദിസ്ഥമാക്കി. അത് ഒരു പ്രസംഗമത്സരത്തിൽ അദ്ദേഹം ഉദ്ധരിച്ചു. വർഗീസ് അത് എഴുതിയിരിക്കാനിടയില്ലെന്ന് എല്ലാവർക്കും അറിയാമായിരുന്നു. അങ്ങനെ അദ്ദേഹം അവകാശപ്പെട്ടുമില്ല. വാസ്തവത്തിൽ താൻ ഉദ്ധരിച്ച ഭാഗത്തിൽ പകുതി വാക്കുകളുടെ പോലും അർത്ഥം അദ്ദേഹത്തിന് അറിയില്ലായിരുന്നു. പക്ഷേ വളരെ ഭംഗിയായി വർഗീസ് അത് അവതരിപ്പിച്ചു. വർഗീസിന്റെ വലിപ്പവും അദ്ദേഹമുപയോഗിച്ച പദങ്ങളുടെയും വാക്യങ്ങളുടെയും വലിപ്പവും തമ്മിലുള്ള ഹാസ്യാത്മകമായ പൊരുത്തക്കുറവായിരിക്കണം ജഡ്ജിമാരെയും ശ്രോതാക്കളെയും ആകർഷിച്ചത്. ആലങ്കാരിക ശൈലിയിലുള്ള ആ പ്രസംഗം സരസമായി ഈ വിധത്തിലാണ് ഉപസംഹരിച്ചത്: “ചുരുക്കിപ്പറഞ്ഞാൽ, വ്യക്തമായി യുക്തിയുക്തമായി വിവേകപൂർവ്വം, സ്വാഭാവികമായി, ചുരുക്കി സംസാരിക്കുക. എന്താണർത്ഥമാക്കുന്നതെന്നു പറയുക. പറയുന്നത് അർത്ഥമാക്കുക. വലിയ പദങ്ങൾ ഉപേക്ഷിക്കുക.” താൻ ഉദ്ദേശിച്ചതിലും മെച്ചമായിരുന്നു പ്രകടനം എന്നു വർഗീസിനു തോന്നി. അദ്ദേഹത്തിനു സമ്മാനം കിട്ടി. വർഗീസിന്റെ ‘ശിരസ്സ് അല്പം കൂടി വീർത്തു.’

മെത്രാപ്പോലീത്തായുടെ ബാല്യകാല സുഹൃത്തായ വടയാടിയിൽ വി. വി. വർഗീസ് ചെറുപ്പകാലത്തെ പോൾ വർഗീസിന്റെ ഒരു സാഹസകൃത്യം ഓർമ്മിക്കുന്നു: “എന്റെ വീടിന്റെ തൊട്ടു വടക്കുവശത്തായിരുന്നു വർഗീസിന്റെ വീട്. പഠിക്കുവാൻ മിടുക്കനായിരുന്നുവെങ്കിലും വളരെ ക്ലേശങ്ങൾ സഹിച്ചാണ് അദ്ദേഹം ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയത്. ഹൈസ്കൂളിൽ പഠിക്കുന്ന സമയത്ത്, ചെറുപ്പകാലത്തെ

ആഗ്രഹംകൊണ്ട് എറണാകുളത്ത് വെടിക്കെട്ടു കാണുവാൻ ഞങ്ങൾ രണ്ടുപേരും ഒരിക്കൽ ഒരുമിച്ചു പോകുകയുണ്ടായി. അങ്ങോട്ടും തിരിച്ചും നടന്നാണ് പോയത്. തിരികെ വരുന്ന വഴി വർഗീസ് വളരെ ക്ഷീണിതനായി കാണപ്പെട്ടു. വഴിമധ്യേ ഒരു കാപ്പിക്കടയിൽ കയറി ചക്കരക്കാപ്പിയും കപ്പക്കിഴങ്ങിന്റെ പൊരിച്ച ഉണ്ടയും കഴിച്ച് ക്ഷീണം മാറ്റി യാത്ര തുടർന്നു. ചെടികൾ നടുവാനും വാഴക്കണ്ണുകൾ പറിച്ചു വച്ച് ശുശ്രൂഷിക്കുവാനും പഠിക്കുന്ന കാലഘട്ടത്തിൽ വർഗീസ് തല്പരനായിരുന്നു. അയൽപക്കങ്ങളിലെ സമപ്രായക്കാരായ കുട്ടികളുമായി കളികളിലും മറ്റും ഏർപ്പെടുവാനും ഇഷ്ടപ്പെട്ടിരുന്നു.”

തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്കൂളിൽ പോൾ വർഗീസ് പഠിക്കുന്ന കാലഘട്ടത്തിൽ വിദ്യാർത്ഥിയായിരുന്ന പ്രമുഖ നയതന്ത്രജ്ഞനായ ഡോ. എ. കെ. ദാമോദരൻ പോൾ വർഗീസിനെക്കുറിച്ച് ഇപ്രകാരം അനുസ്മരിക്കുന്നു: “ആയിരത്തിത്തൊള്ളായിരത്തി മുപ്പതുകളുടെ ആരംഭത്തിൽ ഞാൻ തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്കൂളിൽ പരിചയപ്പെട്ട ആ കൊച്ചു കുട്ടി ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ഒരു മുതിർന്ന പ്രവർത്തകനും ലോകമാകമാനമുള്ള ആയിരക്കണക്കിനു സാമൂഹ്യ പ്രവർത്തകർ മാനിക്കുന്ന പ്രഗത്ഭനായ സാമൂഹ്യപ്രവർത്തകനുമായി രൂപാന്തരപ്പെട്ടതിൽ അസാധാരണത്വമൊന്നുമില്ല. ബുദ്ധിമുട്ടു നിറഞ്ഞ സാഹചര്യങ്ങളിൽ സാമർത്ഥ്യത്തിനു വേണ്ടി നടത്തിയ നിരന്തരമായ അന്വേഷണത്തിന്റെ ഫലമായിരുന്നു അത്. വ്യക്തിപരമായ നേട്ടം എന്ന നിലയിൽ ഇത് ശ്ലാഘനീയമാണ്. ഇത് മറ്റാരെക്കൊണ്ടും പകർത്തുവാനും സാദ്ധ്യമല്ല.”

പഠിക്കുന്ന കാലത്ത് വർഗീസിന് അസാധാരണ ബുദ്ധിയായിരുന്നുവെന്ന് സുഹൃത്തായ മനയിട തോമസ് പറയുന്നു. ഒരുമിച്ച് പഠിച്ച തോമസ് വർഗീസിനെ ‘അപ്പു’ എന്നാണ് വിളിച്ചിരുന്നത്. ക്ലാസിലെ ഏറ്റവും സമർത്ഥനായ വിദ്യാർത്ഥിയായിരുന്നു വർഗീസെന്ന് സതീർത്ഥ്യനായ വെണ്ടറപ്പള്ളി വി. എം. വർക്കി അനുസ്മരിച്ചു. “രാജകുടുംബാംഗങ്ങൾ പഠിച്ചിരുന്ന തൃപ്പൂണിത്തുറ ഗവ. ബോയ്സ് സ്കൂളിൽ ഇംഗ്ലീഷിലും മറ്റും ഇത്രയും സാമർത്ഥ്യം കാണിച്ച കുട്ടികൾ വിരളമായിരുന്നു.”

“ഇംഗ്ലീഷ് പ്രസംഗത്തിൽ സ്കൂളിൽ അദ്ദേഹം ഒന്നാമനായിരുന്നു. ആറാം ക്ലാസിൽ പഠിക്കുമ്പോൾ തന്നെ ജോൺസന്റെ നീണ്ട വാചകങ്ങൾ ഭംഗിയായി ഉദ്ധരിച്ചിരുന്നു” എന്ന് നാലാം ക്ലാസ്സ് മുതൽ സ്കൂൾ ഫൈനൽ വരെ തൃപ്പൂണിത്തുറയിൽ വർഗീസിന്റെ സതീർത്ഥ്യനായിരുന്ന ഇളമന ഹരി പറയുന്നു. എസ്.എസ്.എൽ.സി. ക്കു ശേഷം വേർപിരിഞ്ഞ ഇവർ, പിന്നീട് തൃപ്പൂണിത്തുറ മഹാത്മാ വായനശാലയിൽ വച്ച് ഇടയ്ക്ക് കാണുമായിരുന്നു.

ലോകമെമ്പാടും സഞ്ചരിച്ചിട്ടും, വർഷങ്ങൾ അനവധി കഴിഞ്ഞിട്ടും മെത്രാപ്പോലീത്താ തന്റെ സതീർത്ഥ്യരെ മറന്നില്ല. അദ്ദേഹത്തിന്റെ ജീവിതാവസാന കാലത്ത് സുഹൃത്തുക്കൾ ആലുവായിൽ കണ്ടുമുട്ടി. ആ കൂടിക്കാഴ്ചയെക്കുറിച്ച് ഹരി പറയുന്നു: "ആലുവായിൽ അദ്ദേഹം ചികിത്സയ്ക്ക് വന്നപ്പോൾ പ്രണാമം അർപ്പിക്കാൻ ഞാൻ പോയിരുന്നു. അന്നും അദ്ദേഹം പഴയ കൂട്ടുകാരെക്കുറിച്ച് ചോദിച്ചു. കലാമണ്ഡലം ചെയർമാനായിരുന്ന കൊച്ചനിയനെക്കുറിച്ചും, ടി. ഇ. ഭാസ്ക്കരനെക്കുറിച്ചും മറ്റും."

മെത്രാപ്പോലീത്തായുടെ ചെറുപ്പകാലത്തെക്കുറിച്ച് സഹോദരൻ ജേക്കബ് ഓർക്കുന്നു: "വായനയും പഠിത്തവുമായിരുന്നു വിദ്യാർത്ഥിയായിരുന്നപ്പോൾ പ്രധാനമായും ഉണ്ടായിരുന്നത്. കണക്ക് ആയിരുന്നു ഇഷ്ടവിഷയം. കളികളിലൊക്കെ പങ്കെടുക്കും. എക്സർസൈസ് ചെയ്യും. അമ്മയോട് ജ്യേഷ്ഠന് വലിയ സ്നേഹമായിരുന്നു. അമ്മയ്ക്കും വലിയ സ്നേഹമായിരുന്നു. അമ്മ എല്ലാ മക്കളെയും പിടിച്ചുനിർത്തി കൃത്യമായി പ്രാർത്ഥിപ്പിക്കുമായിരുന്നു. പിതാവ് പ്രാർത്ഥിക്കുമായിരുന്നു എങ്കിലും അമ്മയുടെ അത്രയും ഇല്ലായിരുന്നു. അമ്മ പ്രാർത്ഥനയും ഉപവാസവും നോമ്പുമെല്ലാം കൃത്യമായി അനുഷ്ഠിച്ചിരുന്നു. ജ്യേഷ്ഠന് പള്ളിയുമായിട്ട് നല്ല ബന്ധമാണുണ്ടായിരുന്നത്. അതൊക്കെ അമ്മയുടെ പ്രചോദനം മൂലമായിരുന്നു. പിതാവ് പുറംകാര്യങ്ങൾ മാത്രമേ നോക്കിയിരുന്നുള്ളു. അമ്മയാണ് വീട്ടുകാര്യങ്ങളെല്ലാം നോക്കിയിരുന്നത്."

പോൾ വർഗീസിന്റെ ചെറുപ്പകാലത്ത് ഭാരതസ്വാതന്ത്ര്യത്തിന് വേണ്ടിയുള്ള സഹനസമരം കൊടുമ്പിരികൊണ്ടിരിക്കുകയായിരുന്നു. "ആ സമയത്ത് ഞങ്ങൾ കൊച്ചുകുഞ്ഞുങ്ങളായിരുന്നു. ചില പാട്ടുകളൊക്കെ പാടുകയും ഒരു ആവേശം വരുകയും ചെയ്യുമായിരുന്നു. 'സഹനസമര സമയമായ്' എന്നു പറഞ്ഞ് ഞങ്ങളും പാട്ടുംപാടി നടക്കുമായിരുന്നു" എന്ന് മെത്രാപ്പോലീത്താ ഓർമ്മിക്കുന്നു.

തന്റെ വീടിനും സ്കൂളിനും പള്ളിയ്ക്കുമപ്പുറത്തുള്ള ലോകത്തിലെ ഒന്നും ഒരിക്കലും കണ്ടിട്ടില്ലാത്ത ഒരു ബാലനായിരുന്നു വർഗീസന്ന്. ദൈവഭക്തിയുള്ള, ബുദ്ധിശാലിയായ, നാണംകുണുങ്ങിയായ ഒരു ബാലൻ. തന്റെ നല്ല ഗുണങ്ങളെക്കുറിച്ച് അദ്ദേഹം ബോധവാനായിരുന്നില്ല. വർഗീസ് തന്റെ മാതാപിതാക്കളെയും അദ്ധ്യാപകരെയും അനുസരിച്ചു. അദ്ദേഹം ഒരു ഹൃദയത്തെപ്പോലും വേദനിപ്പിച്ചില്ല. അക്രമരാഹിത്യമായിരുന്നു വർഗീസിന്റെ വിശ്വാസസംഹിത. സഹിക്കുവാനും ക്ഷമിക്കുവാനും അദ്ദേഹം ശീലിച്ചു.

വർഗീസ് ഹൈസ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്ത് അദ്ദേഹ

ത്തിന്റെ ആരാദ്ധ്യപുരുഷന്മാർ രണ്ടു പേരായിരുന്നു. ഹിറ്റ്ലർക്കെതിരായി സധൈര്യം പോരാടി ജയിലിൽ അടയ്ക്കപ്പെട്ട ജർമ്മൻ പാസ്റ്റർ മാർട്ടിൻ നീ മുള്ളറും, മുസ്സോളിനിയെ സധൈര്യം ചെറുത്തുനിന്നു രാജ്യം നഷ്ടപ്പെട്ടിട്ടും ഉദാത്തമായ ഉല്പതിഷ്ണുത്വത്തോടെ ജീവിച്ചു വീണ്ടും അധികാരത്തിൽ വന്ന ഹെയ്‌ലി സെലാസി ചക്രവർത്തിയും. തന്റെ ആരാദ്ധ്യപുരുഷന്മാരായ രണ്ടുപേരെയും അടുത്തു പരിചയപ്പെടാനുള്ള അപൂർവ ഭാഗ്യം വർഗീസിന് പിന്നീടുണ്ടായി.

“കൗമാരപ്രായത്തിൽ എനിക്ക് രണ്ടു ലോകനേതാക്കളോട് വലിയ ആദരഭാവം തോന്നിയിരുന്നു. ഉദ്ധതമായ അധികാരത്തെ ദൃഢമനസ്കരായി ചെറുത്തുനിന്നുവെന്നതാണ് ഈ രണ്ടുപേരിലും പൊതുവായി കാണാവുന്ന സവിശേഷത. അവരുടെ എതിർപ്പിനു വിധേയമായ ഫാസിസ്റ്റ് അധികാരം മൂർത്തീകരിച്ചവരാണ് ബനീത്തോ മുസ്സോളിനിയും അഡോൾഫ് ഹിറ്റ്ലറും. അവരെ ചെറുത്തുനിന്ന ധീരപുരുഷരാണ് എത്യോപ്യയിലെ ഹെയ്‌ലി സെലാസി ചക്രവർത്തിയും ജർമ്മനിയിലെ പാസ്റ്റർ മാർട്ടിൻ നീ മുള്ളറും. ജേർണലിസ്റ്റായി ജോലി ചെയ്യുമ്പോൾ ഞാൻ രണ്ടു പേരെക്കുറിച്ചും ലേഖനങ്ങൾ എഴുതിയിരുന്നു. വിചിത്രമായ നിയോഗമായിരിക്കാം, പിൽക്കാലത്ത് അവരിരുവരെയും അടുത്തറിയുന്നതിന് എനിക്കിടയായി.”

“വിൽസ്റ്റൺ ചർച്ചിലും ഹിറ്റ്ലറെ ചെറുത്തുനിന്ന നേതാവാണ്. പക്ഷേ അദ്ദേഹം എന്റെ ആദരവിനെ അത്രകണ്ടു പിടിച്ചുപറ്റിയില്ല. ചെറുപ്പക്കാരനായ എന്റെ ദൃഷ്ടിയിൽ ബ്രിട്ടീഷ് പ്രധാനമന്ത്രി പൗരുഷവും തന്റേടവുമുള്ള വ്യക്തിയായിരുന്നു; പക്ഷേ അതധികവും ജാടയും പ്രഭാഷണ കസർത്തുമായി എനിക്കു തോന്നി. നീതിക്കും സമത്വത്തിനും വേണ്ടിയുള്ള ഉത്കണ്ഠ കുറവായിരുന്നു. സൂര്യൻ അസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ലിക്വിഡേഷന് അദ്ധ്യക്ഷം വഹിക്കാനല്ല താൻ ബ്രിട്ടീഷ് പ്രധാനമന്ത്രിയായതെന്ന് അദ്ദേഹം ഒരിക്കൽ പ്രഖ്യാപനം ചെയ്യുകയുണ്ടായല്ലോ. എന്റെ സമൂഹം സാമ്രാജ്യത്വത്തിന്റെ നുകത്തിൽ നിന്നു മോചനം പ്രാപിക്കത്തക്കവിധം ആ സാമ്രാജ്യം ലിക്വിഡേറ്റു ചെയ്തുകാണുവാൻ തീവ്രമായി ആഗ്രഹിച്ച ലക്ഷങ്ങളിൽ ഒരുവനായിരുന്നു ഞാൻ.”

*‘പോൾ വർഗീസിന്റെ പിതാവ് സ്നേഹമത്രയും ഉള്ളിലടക്കിയിരുന്നു. അമ്മ സ്നേഹിച്ച് ലാളിച്ചാണ് മക്കളെ വളർത്തിയത്. അമ്മയിൽ നിന്നു മുലപ്പാൽ പോലെ വാർന്നൊഴുകിയ സ്നേഹമാണ് ദൃഢചിത്തനായ വർഗീസിന്റെ ഹൃദയത്തെ സ്നേഹത്തിന്റെ അമൃതകുംഭമാക്കിത്തീർത്തത്.’* [2]

പോൾ വർഗീസിൽ വിശ്വാസത്തിന്റെ അടിത്തറ പാകിയത് അദ്ദേഹത്തിന്റെ അമ്മയായിരുന്നു: "ഞാൻ പലപ്പോഴും ആലോചിച്ചിട്ടുണ്ട്, എന്നിൽ വിശ്വാസത്തിന്റെ അടിത്തറ പാകിത്തന്നത് ആരാണെന്ന്. അത് എന്റെ പള്ളിയിലെ അച്ചനായിരുന്നില്ല. ഏതെങ്കിലും മെത്രാപ്പോലീത്താമാരുമല്ലായിരുന്നു. എന്റെ അമ്മയാണ് എന്നെ വിശ്വാസത്തിന്റെ ബാലപാഠം പഠിപ്പിച്ചത്. അവിടെ നിന്നാണ് എനിക്കു കിട്ടിയിട്ടുള്ള വിശ്വാസം. ഇപ്പോഴും ദൈവശാസ്ത്രത്തിൽ പറയും, മെത്രാപ്പോലീത്തന്മാർ അടുത്ത മെത്രാപ്പോലീത്തന്മാർക്കു വിശ്വാസം കൈയേല്പിച്ചു കൊടുക്കുന്നുവെന്ന്. എന്നെ മെത്രാപ്പോലീത്തായൊന്നുമല്ല കൈയേല്പിച്ചത്. എന്റെ അമ്മയാണ്. എന്റെ അപ്പോസ്തോലിക പിൻതുടർച്ച വരുന്നതും എന്റെ അമ്മയിൽ നിന്നാണ്."

പോൾ വർഗീസിന് 13 വയസ്സുള്ളപ്പോൾ അദ്ദേഹത്തിന്റെ അമ്മ നിത്യരോഗിയായി. വർഗീസിന്റെ ഹൃദയത്തെ ഏറ്റവുമധികം വേദനിപ്പിച്ച ബാല്യകാലാനുഭവം അമ്മയുടെ രോഗാവസ്ഥയാണ്. ഹൃദയത്തിൽ പച്ച പിടിച്ചു നില്ക്കുന്ന ആ കാലഘട്ടത്തിലെ സംഭവങ്ങളെക്കുറിച്ച് മെത്രാപ്പോലീത്താ ഇപ്രകാരം ഓർമ്മിക്കുന്നു:

"രംഗം എനിക്കു കൃത്യമായി ഓർമ്മയില്ല. 1935-ൽ ആയിരിക്കണം. അമ്മ പനി പിടിച്ചു കിടപ്പാണ്. പെട്ടെന്ന് അമ്മ പുതുതായി ഒരു ബലം കിട്ടിയതുപോലെ ചാടിയെഴുന്നേറ്റ് വീടിനു പുറത്തുപോയി, വഴിയെ പോയവരോട് ഉച്ചത്തിൽ സംസാരിച്ചു തുടങ്ങി. എന്താണു പറയുന്നതെന്നു വ്യക്തമല്ല. ഞാൻ പേടിച്ചു പോയി. എന്താണ് സംഭവിച്ചതെന്ന് എനിക്കു മനസിലായില്ല. ആളുകൾ അമ്മയെ ബലം പ്രയോഗിച്ച് വീട്ടിനുള്ളിൽ കൊണ്ടുവന്നശേഷമാണ് എനിക്കു മനസിലാകുന്നത്, എന്റെ വത്സലമാതാവിന് സമനില തെറ്റിയിരിക്കുന്നെന്ന്. അമ്മ മനോരോഗിയായിത്തീർന്നു. വിഷാദരോഗവും വിഭക്തചിത്തതയും അമ്മയെ ബാധിച്ചു. അമ്മയെ എല്ലാത്തരം വൈദ്യന്മാരെയും കാണിച്ചു; പ്രധാനമായും ആയുർവേദ വൈദ്യന്മാരെ. എല്ലാം വിഫലമായി. രോഗം മൂർച്ഛിക്കുമ്പോൾ അമ്മ അക്രമാസക്തയാവും. അപ്പോൾ ആർക്കും അമ്മയെ നിയന്ത്രിക്കാനാവില്ല. പലപ്പോഴും ആരും കാണാതെ അമ്മ വീട്ടിൽനിന്നും ഇറങ്ങിപ്പോകും. ദീർഘദൂരം നടക്കും. പല ദിവസങ്ങൾ അലഞ്ഞുനടന്നശേഷം തീർത്തും പരിക്ഷീണയായി മടങ്ങിവരും. ആ യാത്രയിലൊക്കെ അമ്മ എങ്ങനെ ഭക്ഷണം തേടിയെന്ന് അറിഞ്ഞു കൂടാ. അമ്മ സ്വന്തം സഹോദരന്മാരുടെയും മറ്റു ബന്ധുജനങ്ങളുടെയും വീടുകളിൽ പോയിരിക്കണം. ഇത്തരത്തിലുള്ള സന്ദർശനങ്ങളുടെ കഥകൾ ഞങ്ങളുടെ ചെവികളിലെത്തിക്കൊണ്ടിരുന്നു. ചില ദിവസങ്ങളിൽ തിരിച്ചുവരുമ്പോൾ വസ്ത്രങ്ങൾ മുഷിഞ്ഞിരുന്നു. വഴിയിൽ കിടന്നുറങ്ങിയതുപോലെ. അപ്പൻ

പലപ്പോഴും അമ്മയെ തല്ലിനോക്കി. മക്കളായ ഞങ്ങൾ നിസ്സഹായരായി നോക്കി നിന്നു; ചിലപ്പോൾ തടയാൻ ശ്രമിച്ചുനോക്കി."

"ഞങ്ങൾ അഞ്ചു പുത്രന്മാരും അമ്മയെ അതിരറ്റു സ്നേഹിച്ചിരുന്നു. അതുകൊണ്ട് ഈ സ്ഥിതി ഞങ്ങൾക്കു ദുസ്സഹമായി. കുടുംബജീവിതം പാടെ തകർന്നു. വീട്ടിൽ വേലക്കാരാരുമുണ്ടായിരുന്നില്ല. അതിനാൽ മിക്കപ്പോഴും മക്കളായ ഞങ്ങൾ തന്നെയാണ് പാചകം ചെയ്തിരുന്നത്. ചിലപ്പോൾ ഒന്നും കഴിക്കുമായിരുന്നില്ല. ആർജവത്വത്തിനും സ്വാതന്ത്ര്യബോധത്തിനും പേരുകേട്ട പിതാവ് പെട്ടെന്ന് വിഷണ്ണനും ശുണ്ഠിക്കാരനും മുൻകോപിയും ഗർവിഷ്ഠനുമൊക്കെയായി മാറി. ഭവനത്തിൽ നിന്ന് ആഹ്ലാദം ഓടിയൊളിച്ചു. മ്ലാനത അന്തരീക്ഷത്തെ മൂടിനിന്നു."

വർഗീസിന്റെ അപ്പോഴത്തെ അവസ്ഥയാകാം അദ്ദേഹം പിന്നീട് എഴുതിയ ഒരു കഥയിൽ ഇങ്ങനെ കുറിച്ചിട്ടിരിക്കുന്നത്: "*എന്റെ അമ്മയ്ക്ക് ചിത്തഭ്രമമാണ്! എന്നെ പെറ്റുവളർത്തിയ അമ്മയ്ക്ക് ഭ്രാന്താണ്! ലോകത്തിലെ എന്റെ സർവ്വസ്വത്തിന് മനോവിഭ്രമമാണ്! എന്തുകൊണ്ടെനിക്കും അങ്ങിനെ ആയിക്കൂടാ? ഇല്ല. എന്നിൽ യൗവ്വനം ഉണ്ട്. എനിക്ക് ജീവിക്കണം. എന്തുകൊണ്ടെനിക്ക് ആത്മഹത്യ ചെയ്തുകൂടാ? വയ്യ! അത് ഭീരുത്വമാണ്..... എന്തുകൊണ്ടെനിയ്ക്കീ നരകത്തിൽ നിന്നും രക്ഷപെട്ടുകൂടാ? അതു പാടില്ല. എന്റെ മാതാവിനെ ഭിഷഗ്വരവീരന്മാരാണ് ചികിത്സിക്കുന്നത്. ഇത് ഉടനെ സുഖമാകും. എന്റെ ഹൃദയം പ്രത്യാശയാൽ പ്രശാന്തമായി. അന്ന് വൈകുന്നേരം തൈയ്ക്കാട് മൂസ്സത് - കേരളത്തിലെ ഭിഷഗ്വരരിൽ അഗ്രഗണ്യൻ - അച്ഛനോട് പറയുന്നത് ഞാൻ കേട്ടു. "മറ്റാരെയെങ്കിലും കാണിച്ചുകൊള്ളൂ" എന്ന്. എന്താണ് അതിന്റെ അർത്ഥം? ഈ രോഗം ചികിത്സിച്ചാൽ സുഖമാകയില്ല! എന്റെ മാതാവിന് സ്വബുദ്ധി തിരിച്ചുകിട്ടുകയില്ല! എന്റെ മാതാവ് ഇന്നുമുതൽ ഒരു ഭ്രാന്തിയാണ്! പുറത്തിറങ്ങിയാൽ തെണ്ടിപ്പിള്ളേർ കല്ല് വലിച്ചെറിയുന്ന ഒരു ഭ്രാന്തി! ഇല്ല, അതെന്റെ മാതാവായിരിക്കുകയില്ല. ആ കാഴ്ച ഞാൻ കാണുകയില്ല. എന്റെ മാതാവ് കൂടുതൽ സുഖകരമായ മറ്റൊരു ലോകത്തിലേയ്ക്ക് പോയിരിക്കുകയാണ്.*"[3]

രണ്ടു കാര്യങ്ങൾ വർഗീസിന് അലോസരമുണ്ടാക്കി. ഒന്ന് അക്രമത്തിന്റേതായ ചുറ്റുപാട്, രണ്ട് സമൂഹത്തിന്റെ അവജ്ഞ. ഭാര്യയുടെ പ്രവൃത്തികൾ കണ്ട് രോഷാകുലനാകുമ്പോൾ പിതാവ് നിഷ്ഠൂരനായി മാറും. അദ്ദേഹം ഭാര്യയെ വെറും കൈകൊണ്ടോ വടി ഉപയോഗിച്ചോ കഠിനമായി പ്രഹരിക്കും. അടികൊള്ളുന്തോറും മാതാവ് കൂടുതൽ അസഭ്യങ്ങൾ പറയാൻ തുടങ്ങും. ഇരുവരെയും സ്നേഹിച്ചിരുന്ന പുത്രന്മാർ വേദനയോടും നിരാശയോടും ഇതെല്ലാം നിസ്സഹായരായി നോക്കി നില്ക്കേണ്ടിവന്നു. ഈ കഷ്ടപ്പാടിന് ഒരറുതിയും കാണാനായില്ല.

പെട്ടെന്നു വികാരഭരിതനാകുന്ന ഒരു കൗമാരപ്രായക്കാരന് സാമൂഹ്യമായ അവജ്ഞ ദുർവഹമായിത്തോന്നി. പിതാവ് സ്ഥലത്തില്ലാത്ത ചില ദിവസങ്ങളിൽ മാതാവ് വീടിന്റെ തെക്കുവശത്ത് റോഡിന്റെ അരികിലുള്ള വരാന്തയിൽ പോയി നിന്ന് പലതരം ചാപല്യങ്ങൾ കാണിക്കുകയും ചപലഭാഷണം നടത്തുകയും ചെയ്യും. റോഡ് നിറയെ സ്കൂളിൽ പോകുന്ന കുട്ടികൾ ഉള്ള സമയത്താണിതധികവും. അവർ വർഗീസിന്റെ ക്ലാസ്സിൽ പഠിക്കുന്നവരും സ്കൂളിൽ പഠിക്കുന്നവരുമായതിനാൽ അദ്ദേഹത്തിനു ലജ്ജിച്ചു തലതാഴ്ത്തേണ്ടിവന്നു.

''ഒരു സംഭവം പ്രത്യേകിച്ചും വേദനാജനകമായി ഓർമ്മയിൽ തങ്ങുന്നു. 1937-ൽ സെക്കന്ററി സ്കൂൾ പബ്ലിക് പരീക്ഷയ്ക്കു ചേരാൻ ഞാൻ തയ്യാറെടുക്കുകയാണ്. അമ്മ രോഗിയായിട്ട് രണ്ടുവർഷമായി. അക്രമാസക്തമായ ഒരു ഘട്ടത്തിലാണ് അമ്മ. അടുക്കളയിൽ നിന്നു സാധനങ്ങളൊക്കെ മാറ്റി അമ്മയെ ആ മുറിയിലിട്ടു പൂട്ടാൻ തീരുമാനിച്ചു. അമ്മ ഉച്ചത്തിൽ പ്രതിഷേധിക്കുന്നുണ്ട്. വാതിൽ തുറന്ന് തന്നെ പുറത്തുവിടാൻ അമ്മ ഞങ്ങളോട് ആവർത്തിച്ചാവശ്യപ്പെട്ടു. എനിക്ക് കഠിനമായ ദുഃഖം തോന്നി. പക്ഷേ, കുടുംബാംഗങ്ങളുടെ കൂട്ടായ തീരുമാനത്തെ അനുസരിച്ചേ പറ്റൂ. ഞാൻ കരഞ്ഞു കണ്ണീരൊഴുക്കി. പബ്ലിക് പരീക്ഷ തുടങ്ങി. അമ്മയെ പൂട്ടിയിട്ടിരിക്കുന്ന അടുക്കളയുടെ പടിയിലിരുന്നു ഞാൻ പഠിക്കുകയാണ്. ഇടയ്ക്കിടയ്ക്കു പൊട്ടിക്കരയും. പരീക്ഷ തുടങ്ങുന്നതിനു മുമ്പ് സ്കൂളിൽ എത്തിച്ചേരത്തക്കവണ്ണം ഞാൻ എഴുന്നേറ്റു പോകും. തയ്യാറാക്കാൻ വീട്ടിലാരുമില്ലാത്തതിനാൽ പലപ്പോഴും പ്രഭാതഭക്ഷണം ഉണ്ടാകാറില്ല. മിക്കവാറും ഞങ്ങൾ പട്ടിണിയാണ്. പാചകം ചെയ്യാനുള്ള മനോഭാവത്തിലല്ല ഞങ്ങളിലാരും തന്നെ.''

വർഗീസിന്റെ ഏറ്റവും മൂത്ത ജ്യേഷ്ഠനായ പൗലോസ് മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.എ. ഡിഗ്രി സമ്പാദിച്ചയുടൻ എല്ലാത്തിൽ നിന്നും രക്ഷപെടാൻ വേണ്ടി ബ്രിട്ടീഷ് ഇന്ത്യൻ നേവിയിൽ പെറ്റി ഓഫീസറായി ചേർന്നു. വർഗീസിന്റെ നേരെ മൂത്ത സഹോദരനായ ചെറിയാൻ ഹൈസ്കൂൾ വിദ്യാഭ്യാസവും ടൈപ്പിംഗും ഷോർട്ട്ഹാൻഡും പൂർത്തിയാക്കി എറണാകുളത്തുള്ള 'ക്രിസ്ത്യൻ കമ്പനി' എന്ന ചെറിയ സ്ഥാപനത്തിൽ ജോലി സ്വീകരിച്ചു. മാസം പത്തു രൂപയായിരുന്നു അദ്ദേഹത്തിന്റെ ശമ്പളം. കമ്പനി പ്രവർത്തിച്ചിരുന്നത് എറണാകുളം സെന്റ് മേരീസ് പള്ളിക്കെട്ടിടത്തിലായിരുന്നു. ചെറിയാൻ പള്ളിക്കെട്ടിടത്തിൽ തന്നെ താമസിച്ചു. അടുത്തുള്ള ഹോട്ടലിൽ നിന്ന് ഭക്ഷണവും കഴിച്ചു പോന്നു. അവശേഷിച്ചത് വർഗീസും സ്കൂളിൽ പഠിക്കുന്ന രണ്ടനുജന്മാരുമാണ്. അനുജന്മാരെ നോക്കേണ്ട ചുമതല വർഗീസിനായി. അവരുടെ ദയനീയസ്ഥിതി ഊഹിക്കാവുന്നതേയുള്ളു. ആശ്വസിപ്പിക്കുവാനും

സംരക്ഷിക്കുവാനും ആരുമില്ലാത്ത അവസ്ഥ. നിശബ്ദം കേഴുക എന്നത് മാത്രമായിരുന്നു അവർക്ക് ചെയ്യുവാനുണ്ടായിരുന്നത്.

*'അമ്മയുടെ രോഗത്തിന് കാരണമെന്തെന്ന ചോദ്യത്തിന് തനിക്കറി യാവുന്ന വേദത്തിലോ വേദശാസ്ത്രത്തിലോ യാതൊരുത്തരവും വർഗീ സിനു ലഭിച്ചില്ല. പിന്നീടദ്ദേഹം മനസ്സിലാക്കി തിന്മയെന്നതുപോലെ രോഗ ങ്ങളിൽ നിന്നും മറ്റുമുള്ള വേദനകളത്രയും മനുഷ്യാത്മാവിനെ ശുദ്ധീ കരിക്കുവാനുള്ള തീക്കനലുകളാണെന്ന്; അവ തുടക്കത്തിലില്ലായിരുന്നു. ഒടുക്കവുമുണ്ടാവുകയില്ല. ദൈവത്തിൽ നിർലീനമാവുന്ന ആത്മാവിനെ സഹനം വിശുദ്ധിയിൽ നിന്നും വിശുദ്ധിയിലേക്ക് അനുനയിക്കുന്നു.'*[4]

തൃപ്പൂണിത്തുറ ഗവൺമെന്റ് ഹൈസ്കൂളിൽ നിന്ന് 1937-ൽ ഫസ്റ്റ് ക്ലാസ്സോടെ വർഗീസ് എസ്.എസ്.എൽ.സി. പാസ്സായി. കൊച്ചി സംസ്ഥാ നത്തിലെ ആറാം റാങ്ക് അദ്ദേഹത്തിനായിരുന്നു. 96 മാർക്കു നേടിയ വർഗീ സിനായിരുന്നു കണക്കിന് സ്റ്റേറ്റ് ഗോൾഡ് മെഡൽ. തൃപ്പൂണിത്തുറ സ്കൂളിൽ നിന്നും ഏറ്റവും കൂടുതൽ മാർക്ക് വാങ്ങിയ വിദ്യാർത്ഥിയും അദ്ദേഹമായിരുന്നു.

കരഞ്ഞുവീർത്ത മുഖവുമായി, പ്രഭാതഭക്ഷണം പോലും കഴിക്കാതെ പരീക്ഷ എഴുതിയാണ് ഈ വൻവിജയം നേടിയത് എന്ന വസ്തുത വർഗീ സിന്റെ നേട്ടത്തിന് കൂടുതൽ തിളക്കമേകുന്നു. അമ്മയുടെ രോഗത്തിന് ഈ സമയത്ത് അല്പം ഭേദമുണ്ടായി. അഭിനന്ദനം അർഹിക്കുന്ന ഈ വിജയം വർഗീസിന്റെ ഹൃദയത്തിലേക്ക് പുതിയൊരു തീപ്പൊരി പകർന്നു. പഠനം തുടരണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. ഭാര്യയുടെ രോഗം മൂലം ഹൃദയം നുറുങ്ങിയ പിതാവ് ദോഷൈകദൃക്കായി തിരിഞ്ഞു. മകനു വേണ്ടി എന്തെങ്കിലും ചെയ്യാൻ അദ്ദേഹം വിസ്സമ്മതിച്ചു. വർഗീസിന്റെ ഭാവിയെക്കുറിച്ചുള്ള എല്ലാ ഉത്തരവാദിത്വങ്ങളിൽ നിന്നും അദ്ദേഹം വിടു തൽ നേടി.

അതിസമർത്ഥനായ വിദ്യാർത്ഥി. ഉയർന്ന മാർക്കോടെ എസ്. എസ്. എൽ. സി. പരീക്ഷ പാസ്സായി. എന്നിട്ടും അദ്ധ്യാപകനായ പിതാവ് മകനെ കോളജ് വിദ്യാഭ്യാസത്തിനു വിടുവാൻ അനുവദിച്ചില്ല. "കോളജ് വിദ്യാ ഭ്യാസം അവനാവശ്യമില്ല" എന്ന് പിതാവ് ശഠിച്ചു. അദ്ദേഹമതിന് പറഞ്ഞ കാരണം തനിക്ക് അവനെ പഠിപ്പിക്കുവാനുള്ള സാമ്പത്തികശേഷിയില്ല എന്നുള്ളതായിരുന്നു. ''നീ ഇനിയും പോയി എന്തെങ്കിലും ജോലി ചെയ്തു ജീവിക്കുക" എന്ന് പിതാവ് മകനോട് പറഞ്ഞു.

സംസ്ഥാനതലത്തിൽ ഉപരിവിദ്യാഭ്യാസത്തിനു നൽകുന്ന സ്കോളർ ഷിപ്പിന് വർഗീസ് അപേക്ഷിച്ചു. സ്കോളർഷിപ്പ് മാസം നാലരരൂപ വച്ച്

നാലു വർഷത്തേക്ക് ലഭിക്കുമായിരുന്നു. മദ്രാസ് യൂണിവേഴ്സിറ്റിയുടെ കീഴിലുള്ള കോളജിൽ ഫീസടയ്ക്കുവാൻ ആ തുക മതിയായിരുന്നു. വർഗീസിന്റെ വീടിന് ഏറ്റവുമടുത്തുള്ള കോളജ് ആറുമൈൽ അകലെ യുള്ള എറണാകുളം മഹാരാജാസ് ആയിരുന്നു. അതിനാൽ ഉച്ചഭക്ഷ ണത്തിനും ബസ്ചാർജിനുമായി ഒരു മാസം അഞ്ചു രൂപ കൂടി വേണ്ടി വന്നു. ഈ തുക നൽകുക സാദ്ധ്യമല്ല എന്ന് പിതാവ് പറഞ്ഞു. വർഗീ സിന്റെ അമ്മാച്ചന്മാരോ ബന്ധുക്കളോ ആരും ഈ തുക നൽകുവാൻ തയ്യാറായില്ല.

കോളജ് വിദ്യാഭ്യാസത്തിനുള്ള ചിലവ് വഹിക്കുവാൻ ഞങ്ങൾ തയ്യാ റാണെന്ന് തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്കൂളിലെ അദ്ധ്യാപകർ പറഞ്ഞു. പക്ഷേ, പിതാവ് അതിനും സമ്മതിച്ചില്ല. അദ്ദേഹം പറഞ്ഞു: "എന്റെ മകന് പഠിക്കുവാൻ യോഗമുണ്ടെങ്കിൽ അവൻ പഠിച്ചുകൊള്ളും. എനിക്കവനെ പഠിപ്പിക്കുവാനുള്ള കഴിവില്ല. മറ്റുള്ളവരുടെ ചിലവിൽ അവൻ പഠിക്കേണ്ട. ദൈവം അവന് പഠിക്കുവാനുള്ള കഴിവ് നല്കിയി ട്ടുണ്ട്. അതുപയോഗിച്ച് അവൻ തനിയെ പഠിച്ചുകൊള്ളും." പിതാവിന്റെ ഈ സമീപനം മൂലം വർഗീസിന് കോളജ് വിദ്യാഭ്യാസം എന്ന മോഹം ഉപേക്ഷിക്കേണ്ടിവന്നു.

വർഗീസിന്റെ നേരെ മൂത്ത സഹോദരനും ഹൈസ്കൂൾ വിദ്യാഭ്യാ സമേ ലഭിച്ചിരുന്നുള്ളു. അടുത്തയാൾക്കും അതു മതിയെന്നു പിതാവ് കരുതി. അക്കാലത്ത് ഗവൺമെന്റ് സ്കൂളിലെ ഒരദ്ധ്യാപകനോ, സർക്കാർ സർവ്വീസിലെ ഒരു ഗുമസ്തനോ ആകുവാൻ അത് ധാരാളം മതിയായിരുന്നു. എത്രയും നേരത്തെ സ്വന്തം കാലിൽ നില്ക്കുന്നുവോ അത്രയ്ക്കു നല്ലത് എന്നതായിരുന്നു പിതാവിന്റെ ആശയം. തീർച്ചയായും വീട്ടിൽ സാമ്പത്തിക ഞെരുക്കമുണ്ടായിരുന്നു. വർഗീസിന്റെ ഇളയ സഹോദരന്മാർ രണ്ടുപേരും സ്കൂളിൽ പഠിച്ചുകൊണ്ടിരിക്കുകയായി രുന്നു. പിതാവിനു ലഭിക്കുന്ന 28 രൂപ ശമ്പളമായിരുന്നു കുടുംബത്തിന്റെ മുഖ്യവരുമാനം. എങ്കിലും പിതാവ് മകനെ ഒരു കാരണവശാലും കോള ജിൽ വിടരുതെന്നു ശഠിക്കത്തക്കവിധം അദ്ദേഹത്തിന്റെ കുടുംബം പരമ ദാരിദ്ര്യത്തിലായിരുന്നുവെന്നു പറഞ്ഞുകൂടാ. മാതാവ് രോഗിയായത് മുതൽ പിതാവിന്റെ സ്വഭാവത്തിൽ വന്ന മാറ്റമാണോ ഈ സമീപനത്തിനു പിന്നിലെന്ന് ന്യായമായും സംശയമുണ്ടാകാം. ആയിരിക്കുവാൻ സാദ്ധ്യ തയുമുണ്ട്.

വർഗീസിന്റെ മൂത്ത സഹോദരൻ ചെറിയാൻ ഈ സമയത്ത് എറ ണാകുളത്ത് ജോലി ചെയ്യുകയായിരുന്നു. വർഗീസ് എല്ലാ ആശ്രയവും അദ്ദേഹത്തിൽ സമർപ്പിച്ചു. പക്ഷേ വർഗീസിന്റെ ഫീസ് വഹിക്കുവാൻ തക്ക പ്രാപ്തി അദ്ദേഹത്തിനുണ്ടായിരുന്നില്ല.

സ്റ്റേറ്റ് സ്കോളർഷിപ്പിനു താൻ യോഗ്യനാണോ അല്ലയോ എന്ന വിവരം തിരക്കുവാൻ വർഗീസ് സഹോദരനെഴുതി. എറണാകുളത്ത് നിന്ന് സഹോദരൻ അയയ്ക്കുന്ന മറുപടി കാർഡിനുവേണ്ടി തൃപ്പൂണിത്തുറ തപാൽ ഓഫീസിനു മുമ്പിൽ ദിവസങ്ങളോളം അദ്ദേഹം കാത്തുനിന്നു. 'നാളെ വരും' എന്ന പ്രതീക്ഷയിൽ ഓരോ ദിവസവും അദ്ദേഹത്തിന് തിരികെ പോകേണ്ടതായി വന്നു. അവസാനം കാർഡ് കിട്ടി. വർഗീസിന് ആശയ്ക്ക് വകയില്ല! രണ്ടു ശതമാനം മാർക്ക് കുറഞ്ഞതിന്റെ പേരിൽ അദ്ദേഹത്തിനു സ്കോളർഷിപ്പ് നഷ്ടപ്പെട്ടു. വർഗീസ് അന്ന് തന്റെ ആശകളുടെ ശവക്കുഴി കണ്ടു. നേരിയ ഒരു പ്രതീക്ഷ മാത്രം അവശേഷിച്ചു. തന്റെ സഹോദരൻ ഒരു സ്ഥാനത്ത് ആയിട്ട് തന്നെ കോളജിലയച്ച് പഠിപ്പിക്കുന്ന ദിനത്തിനുവേണ്ടി അദ്ദേഹം കാത്തിരുന്നു.

മെത്രാപ്പോലീത്താ ഈ സംഭവത്തെക്കുറിച്ച് ഇപ്രകാരം അനുസ്മരിക്കുന്നു: "1937-ൽ എറണാകുളം മഹാരാജാസ് കോളജിലെ ഒരു വിദ്യാർത്ഥിയായി ഞാൻ അഡ്മിറ്റ് ചെയ്യപ്പെട്ടു. അന്നെനിക്ക് കൊച്ചി സംസ്ഥാനത്ത് റാങ്ക് കിട്ടിയതുകൊണ്ട് നാലര രൂപാ പ്രതിമാസം സ്കോളർഷിപ്പ് കിട്ടുമായിരുന്നു. പക്ഷേ, എന്റെ വീട് തൃപ്പൂണിത്തുറയിലാണ്. അവിടെ നിന്നും എറണാകുളത്ത് വരെ പോകുവാനുള്ള ബസ്കൂലി ഒരു മാസത്തിൽ മൂന്ന് രൂപയിൽ കൂടുതലാകും. അതു തരുവാൻ ആരും ഇല്ലായിരുന്നു എന്നുള്ളതുകൊണ്ട് ഞാൻ കോളജിൽ ചേർന്നില്ല. അന്ന് മഹാരാജാസ് കോളജിൽ ചേരണമെന്ന് എനിക്ക് വലിയ ആഗ്രഹമുണ്ടായിരുന്നെങ്കിലും മൂന്നുരൂപ പ്രതിമാസം തരുവാൻ എനിക്ക് ആളുണ്ടായില്ല എന്നതാണ് പരമാർത്ഥം."[5]

*വർഗീസിനു ജീവിതത്തിൽ പ്രഥമമായി നേരിടേണ്ടിവന്ന എതിർപ്പ് സ്വന്തം പിതാവിൽ നിന്നാണെന്നതു ശ്രദ്ധേയമാണ്. കൗമാരകാലത്ത് മനസിനേറ്റ കടുത്തതായ ഈ ആഘാതം സ്വന്തമായ വിധത്തിൽ പൗരസ്ത്യവേദശാസ്ത്രത്തിൽ ദൈവമെന്ന പിതാവും മനുഷ്യരെന്ന പുത്രന്മാരും തമ്മിലുള്ള ബന്ധത്തെ വ്യാകരിച്ചു ഗ്രഹിയ്ക്കുവാൻ വർഗീസിനെ പ്രേരിപ്പിച്ചുകാണണം. വർഗീസ് പിതാവിനെ ആരാധിച്ചു, ആദരിച്ചു, സ്നേഹിച്ചു. ഒരിക്കലും പിതാവിനെ ഉള്ളിൽ വെറുക്കുകയോ ധിക്കരിക്കുകയോ ചെയ്തില്ല. അതേ സമയം പിതാവ് സ്വതന്ത്രനായിരിക്കുന്ന വിധത്തിൽ പിതാവിന്റെ സർവാധീശത്വത്തിനു വിധേയമായി പുത്രനും സ്വതന്ത്രനാണെന്ന് വർഗീസ് വിശ്വസിച്ചു. സ്വന്തം കാലിൽ നില്ക്കുക തന്നെ. തള്ളപ്പക്ഷികൾ പക്ഷിക്കുഞ്ഞുങ്ങളെ പറപ്പിക്കാൻ പഠിപ്പിക്കുകയാണ്. അല്ലാതെ കൊത്തിയെടുത്തുകൊണ്ടു പറക്കുകയല്ലല്ലോ ചെയ്യുക. സ്വന്തം പിതാവിന്റെ നിശ്ചയദാർഢ്യത്തെയും, സ്വഭാവശുദ്ധിയെയും ആജ്ഞാശക്തിയെയും വർഗീസ് ആദരിച്ചു; അവയെ സ്വാംശീകരിക്കുവാനും അദ്ദേഹത്തിനു സാധിച്ചു.*[6]

അമ്മയുടെ അസുഖം ഈ സമയത്ത് കൂടുതൽ വഷളായി. ഈ കഷ്ടതകളുടെ മദ്ധ്യത്തിൽ നിന്ന് രക്ഷപെടുവാൻ വീട്ടിൽ നിന്ന് എവിടേക്കെങ്കിലും ഓടിപ്പോകുവാൻ വർഗീസ് ആഗ്രഹിച്ചു. പക്ഷേ അദ്ദേഹത്തിന് പരിമിതികൾ ഉണ്ടായിരുന്നു. ഇളയ രണ്ടു സഹോദരന്മാർകൂടി ഈ കഷ്ടപ്പാടുകൾ അനുഭവിക്കാൻ കൂട്ടിനുണ്ടായിരുന്നു. അവരെ ഉപേക്ഷിച്ചിട്ട് തനിയെ രക്ഷപെടുവാൻ അദ്ദേഹം ആഗ്രഹിച്ചില്ല. അദ്ദേഹം ദൈവത്തോട് പ്രാർത്ഥിക്കുന്നതിൽ ആശ്വാസം കണ്ടെത്തി. ചെയ്യുവാനുണ്ടായിരുന്ന ഏക കാര്യം വീട്ടിൽനിന്നും എത്രയും പെട്ടെന്ന് ദൂരെപ്പോവുക എന്നുള്ളത് മാത്രമായിരുന്നു. അദ്ദേഹം പട്ടിണി കിടന്നു. തന്റെ പ്രായത്തിലും സാഹചര്യത്തിലുമുള്ള ഒരുത്തരും അനുഭവിക്കാത്തത്ര പട്ടിണി അനുഭവിച്ചു. ഉറക്കമില്ലാതെ അനേകം രാവുകൾ കഴിച്ചുകൂട്ടി. ആരും കാണാതെ കരഞ്ഞു. കണ്ണുനീർ ധാരധാരയായി ഒഴുകി. വീട്ടിൽ നിന്ന് രക്ഷപെടുവാനുള്ള പരിശ്രമത്തിൽ നല്ലതും ചീത്തയുമായ കൂട്ടുകെട്ടുകളിൽ അദ്ദേഹം പെട്ടു.

നല്ല ഭക്ഷണവും വസ്ത്രവും അദ്ദേഹത്തിന് ലഭിച്ചിരുന്നില്ല. അതിനുവേണ്ടി അദ്ദേഹം ആഗ്രഹിച്ചുമില്ല. പക്ഷേ സ്നേഹത്തിനുവേണ്ടി അദ്ദേഹം ദാഹിച്ചു. ഒരു അച്ഛന്റെയും അമ്മയുടെയും സഹോദരിയുടെയും സ്നേഹം വർഗീസിന് നിഷേധിക്കപ്പെട്ടു. അത് മൂലം സ്നേഹിക്കുവാനും സ്നേഹിക്കപ്പെടുവാനും അദ്ദേഹം ആഗ്രഹിച്ചു. വർഗീസിന്റെ നല്ല ഗുണങ്ങളെ, സ്വഭാവത്തെ ഒട്ടേറെ ആളുകൾ സ്നേഹിച്ചിരുന്നു. പക്ഷേ അത്തരത്തിലുള്ള സ്നേഹം അല്ലായിരുന്നു അദ്ദേഹത്തിന് ആവശ്യമുണ്ടായിരുന്നത്.

സാധാരണ ഹൃദയങ്ങൾക്കൊന്നും മനസ്സിലാക്കുവാൻ സാധിക്കാത്ത ഒരു പ്രത്യേക രീതിയിലുള്ള വ്യക്തിത്വമായിരുന്നു വർഗീസിന്റേത്. വളരെ 'കോമ്പ്ളക്സ് ടൈപ്പാ'യ ഒരു യുവാവ്. അദ്ദേഹം അറിയപ്പെടുവാനും അംഗീകരിക്കപ്പെടുവാനും ആഗ്രഹിച്ചു. അംഗീകാരത്തിനായി കഠിനമായി യത്നിച്ചു.

*'ക്രമേണ വീട്ടിലെ ചുറ്റുപാടിൽ നിന്നും മോചനം തേടി വർഗീസ് വായനയിൽ മുഴുകി. അതിലൂടെ മർദ്ദിത വിഭാഗത്തോട് പ്രത്യേക പ്രതിപത്തി തോന്നി. ചൂഷിതവർഗത്തിന്റെ പക്ഷം പിടിക്കാൻ മനസിനെ ശക്തിപ്പെടുത്തിയത് ഹിറ്റ്ലറുടെയും മുസ്സോളിനിയുടെയും ക്രൂരമായ പ്രവർത്തനങ്ങളെപ്പറ്റി വായിച്ചറിഞ്ഞ അറിവുകൊണ്ടാണ്. അവരോട് മനസ്സിൽ അമർഷം കത്തിജ്വലിച്ചു. ഈ മർദ്ദകരെ നേരിടാൻ പട്ടാളത്തിൽ ചേർന്നാലോ എന്ന് വർഗീസ് ചിന്തിച്ചു. ഹിറ്റ്ലർക്കും മുസ്സോളിനിക്കുമെതിരെ പോരാടുന്നവരോട് അദ്ദേഹത്തിന് വലിയ അനുഭാവമായി.'*[7]



**സഹോദരങ്ങൾക്കൊപ്പം.**
**ടി. പി. വർഗീസ് (പൗലോസ് മാർ ഗ്രീഗോറിയോസ്),**
**ടി. പി. പൗലോസ്, സാറാമ്മ (കസിൻ സിസ്റ്റർ),**
**ടി. പി. പൗലോസ്, ടി. പി. ജേക്കബ്.**

പിതാവിന്റെ എതിർപ്പ് വർഗീസിന്റെ ജീവിതത്തിലെ പ്രഥമ വഴിത്തിരിവായിത്തീർന്നു. അദ്ദേഹത്തിനന്ന് 14 വയസ്സു കഴിഞ്ഞിട്ടേയുള്ളു. എസ്.എസ്.എൽ.സി. ഫസ്റ്റ് ക്ലാസ്സോടെ പാസ്സായ ഒരാൾക്ക് നല്ല ജോലി ലഭിക്കുവാൻ അക്കാലത്ത് ബുദ്ധിമുട്ടുണ്ടായിരുന്നില്ല. എങ്കിലും പ്രായപൂർത്തിയായിട്ടില്ലാത്തതിനാൽ ഒരു ജോലി ലഭിക്കുമായിരുന്നില്ല. വെറുതെ ദിവസങ്ങൾ തള്ളിനീക്കവേ വർഗീസ് വായനയിലേക്കും എഴുത്തിലേക്കും തിരിഞ്ഞു. പത്രങ്ങൾക്ക് ചില ലേഖനങ്ങൾ എഴുതി അയച്ചുകൊടുത്തു. ചിലതൊക്കെ പ്രസിദ്ധീകരിച്ചുവന്നു. കൊച്ചിയിലെ പ്രമുഖ പത്രമായിരുന്ന 'ഗോമതി' യുടെ തൃപ്പൂണിത്തുറ ഏറിയാ കറസ്പോണ്ടന്റ് കുറിയാക്കോസ്, വർഗീസിനെ ശ്രദ്ധിച്ചു. അദ്ദേഹം വാർത്തകളും മറ്റും വർഗീസിനെക്കൊണ്ട് എഴുതിക്കാൻ തുടങ്ങി. പക്ഷേ, പത്രത്തിൽ അച്ചടിച്ച് വരുന്നത് കുറിയാക്കോസിന്റെ പേരിൽ ആയിരിക്കുമെന്നു മാത്രം. മറ്റു പല സീനിയർ ജേർണലിസ്റ്റുകളും വന്ന് പലതും എഴുതിക്കുമായിരുന്നു. കുറിയാക്കോസുമായുള്ള ബന്ധം പത്രപ്രവർത്തകൻ എന്ന നിലയിൽ കൂടുതൽ അറിയപ്പെടാൻ ഇടയാക്കി.

ഒരു പത്രപ്രവർത്തകൻ എന്ന നിലയ്ക്കും ബുദ്ധിശാലിയും നല്ല പെരുമാറ്റവുമുള്ള ഒരു യുവാവ് എന്ന നിലയ്ക്കും ധാരാളം ആളുകളുമായി

വർഗീസ് അടുത്തിടപഴകുകയും അവരിൽ നിന്ന് ഒട്ടേറെ കാര്യങ്ങൾ പഠിക്കുകയും ചെയ്തു. അവരുടെ മുഖത്തുനിന്നു വന്ന വാക്കുകളിൽ നിന്നല്ല, അവരുടെ വാക്കുകളെയും പ്രവർത്തനങ്ങളെയും ശ്രദ്ധാപൂർവ്വം നിരീക്ഷിച്ചതിൽ നിന്നാണ് അദ്ദേഹം പല കാര്യങ്ങൾ പഠിച്ചത്. പത്രപ്രവർത്തനത്തോടൊപ്പം രാഷ്ട്രീയത്തിലും വർഗീസ് പ്രവേശിക്കുകയും പ്രവർത്തിക്കുകയും ചെയ്തു. സ്വാർത്ഥതയും കൗശലവും തന്റെ ചുറ്റും അദ്ദേഹം കണ്ടു. വർഗീസിന്റെ കഷ്ടതകൾ മൂലം ആത്മാർത്ഥതയില്ലാത്ത സ്നേഹപ്രകടനങ്ങൾ എല്ലാവരും അദ്ദേഹത്തിന് നൽകി. അത് അദ്ദേഹത്തിന്റെ കഷ്ടതകൾ കൂട്ടിയതേയുള്ളു എന്ന വസ്തുത അവർക്ക് മനസ്സിലായില്ല.

വർഗീസ് പ്രവേശിച്ച ഓരോ കാര്യത്തിലും തന്റെ പ്രായത്തിലുള്ള ഒരു യുവാവിന് ചെയ്യുവാൻ കഴിയാത്ത കാര്യങ്ങൾ അദ്ദേഹം ചെയ്തു. അദ്ദേഹം അമിതമോ അതിരുകടന്നതോ അല്ലാത്ത ഒരു മതവിശ്വാസിയായിരുന്നു. യേശുക്രിസ്തുവിലും അവന്റെ അത്യഗാധമായ ദയയിലും അദ്ദേഹം വിശ്വസിച്ചിരുന്നു. ഓരോ തെറ്റു ചെയ്യുമ്പോഴും യേശുക്രിസ്തുവിന്റെ ക്ഷമയ്ക്കായി പ്രാർത്ഥിച്ചു. എപ്പോഴെങ്കിലും തനിച്ചായാൽ യേശുക്രിസ്തുവിനോട്, തന്നെ 'വീട്ടിൽ നിന്നു പുറത്തുപോകുവാൻ' സഹായിക്കുന്നതിനായി പ്രാർത്ഥിച്ചു.

അങ്ങനെയിരിക്കെ, കൊച്ചിയിൽ നിന്നും പ്രസിദ്ധീകരിക്കുന്ന മറ്റൊരു പ്രമുഖ പത്രമായിരുന്ന 'മലബാർ മെയിലു'മായി ബന്ധപ്പെടാൻ അവസരമുണ്ടായി. മലബാർ മെയിലിൽ ജോലി ചെയ്തിരുന്ന ഉദയംപേരൂർ നിവാസിയായിരുന്ന ജേക്കബ് കിത്തുവിന്റെ വ്യക്തിപരമായ താല്പര്യത്തിലാണ് വർഗീസ് അതിൽ പ്രവർത്തിക്കുവാൻ തുടങ്ങിയത്. മലബാർ മെയിലിന്റെ ഓഫീസിൽ പോയി എഡിറ്റോറിയൽ ജോലികൾ ചെയ്യുമായിരുന്നു. കൂടാതെ രാജകൊട്ടാരവാർത്തകളും പ്രത്യേകപരിപാടികളുടെ വാർത്തകളുമൊക്കെ എഴുതുവാൻ തുടങ്ങി. പ്രതിഫലമൊന്നും കാര്യമായി ലഭിക്കുമായിരുന്നില്ല. എങ്കിലും പത്രപ്രവർത്തനം തൊഴിൽ എന്നതിനേക്കാൾ രസകരമായ ഒരു അനുഭവമാക്കിമാറ്റി അദ്ദേഹം. പല കാര്യങ്ങളും പഠിക്കുവാനും അറിയുവാനും പത്രപ്രവർത്തനം അവസരമൊരുക്കി.

എഴുത്തുകാരൻ ആകണമെന്ന ആഗ്രഹത്തോടെയാണോ പത്രപ്രവർത്തനരംഗത്തേക്ക് പ്രവേശിച്ചത്?

"എഴുത്തുകാരനാകണമെന്ന അഭിലാഷങ്ങൾ ഒന്നും ഇല്ലായിരുന്നു. ആശയങ്ങൾ ഉണ്ടായപ്പോൾ മറ്റുള്ളവരെ അറിയിക്കണമെന്ന ആഗ്രഹമുണ്ടായി. അതുകൊണ്ട് എഴുത്തുകാരനായി എന്നേയുള്ളു."

സാമൂഹ്യ അനീതിക്കെതിരെ പ്രവർത്തിക്കുവാൻ വേണ്ടിയാണോ പത്രപ്രവർത്തനരംഗം തിരഞ്ഞെടുത്തത്?

"അല്ല. 18 വയസ്സ് ആകുന്നതിനു മുമ്പ് ഒരിടത്തും ഒരു ചുമതലയും ആരും ഏല്പിക്കുകയില്ല. സ്വതന്ത്ര പത്രപ്രവർത്തകനാകുമ്പോൾ ആരും വയസ്സൊന്നും ചോദിക്കുകയില്ലല്ലോ. എഴുതിയിരിക്കുന്നത് പ്രസിദ്ധീകരണയോഗ്യമാണെങ്കിൽ പ്രസിദ്ധീകരിക്കും, അത്രയേയുള്ളു. എഴുതുന്നത് എനിക്ക് ഇഷ്ടമായിരുന്നു. അതുകൊണ്ടും മറ്റു ജോലികൾ ലഭിക്കാതിരുന്നതുകൊണ്ടും പത്രപ്രവർത്തകനായി എന്നേയുള്ളു. വയസ്സിന്റെ കുറവുകൊണ്ടു രണ്ടുമൂന്ന് വർഷത്തേയ്ക്ക് എനിക്ക് കാര്യമായി പ്രവർത്തിക്കുവാൻ കഴിഞ്ഞില്ല."

ആദ്യം പ്രസിദ്ധീകരിച്ച ലേഖനമേതാണെന്ന് ഓർമ്മയുണ്ടോ?

"ഇല്ല. 'ഗോമതി'യിൽ എന്റെ പേരു വച്ചു പ്രസിദ്ധീകരിച്ചിട്ടില്ല. കുറിയാക്കോസിന്റെ റിപ്പോർട്ട് ആയിട്ടാണ് പ്രസിദ്ധീകരിച്ചിട്ടുള്ളത്. 'മലബാർ മെയിലി'ലാണ് എന്റെ ലേഖനങ്ങളും വാർത്തകളും അധികവും പ്രസിദ്ധീകരിച്ചിട്ടുള്ളത്."

ഏതൊക്കെ വിഷയങ്ങളെപ്പറ്റിയാണ് അന്ന് എഴുതിയിരുന്നത്?

"തിരുവിതാംകൂർ, കൊച്ചി രാജ്യങ്ങളിലെ ആഭ്യന്തര രാഷ്ട്രീയം, കേരള രാഷ്ട്രീയം, ദേശീയ രാഷ്ട്രീയം, അന്താരാഷ്ട്ര പ്രശ്നങ്ങൾ, തിരുവിതാംകൂർ – കൊച്ചി രാജ്യങ്ങളിൽ നടക്കുന്ന രാഷ്ട്രീയപ്രവർത്തകരുടെ മീറ്റിംഗുകൾ എന്നിവയെക്കുറിച്ചൊക്കെ എഴുതുമായിരുന്നു. ഹിറ്റ്ലറും മുസ്സോളിനിയും തമ്മിലുള്ള സഖ്യമാണ് അന്നത്തെ പ്രധാനപ്പെട്ട അന്താരാഷ്ട്രീയ പ്രശ്നം. തെറ്റിത്തിരിയുന്നതിനു മുമ്പുള്ള സമയമാണിത്. അതുകൊണ്ട് അതിനെക്കുറിച്ച് ചിലപ്പോഴൊക്കെ എഴുതും. Striking ആയിട്ടുള്ള വാർത്തകളാണ് അധികവും എഴുതുക. മതവിഷയങ്ങളെപ്പറ്റി അധികം എഴുതിയിട്ടില്ല. വിദേശത്തു നിന്ന് വരുന്ന മാസികകളിലെ ആശയങ്ങളെ അധികരിച്ച് ചില ലേഖനങ്ങളൊക്കെ എഴുതിയിട്ടുണ്ട്. മറ്റ് മാസികകളിലുമൊക്കെ എഴുതുമായിരുന്നു. ഇംഗ്ലീഷിൽ ഒന്നു രണ്ട് ലേഖനങ്ങൾ ആ സമയത്ത് എഴുതി. 'ഇലസ്റ്റ്റേറ്റഡ് വീക്കിലി' ചില ലേഖനങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്."

പത്രപ്രവർത്തനരംഗത്ത് പ്രവർത്തിച്ചപ്പോൾ പ്രോത്സാഹനം നൽകിയവർ ആരൊക്കെയായിരുന്നു?

"എന്നെ വളരെയധികം വിലമതിച്ചിട്ടുള്ള ഒരാൾ പുത്തേഴത്ത് രാമൻ മേനോൻ ആയിരുന്നു. കൊച്ചി മഹാരാജാവിന്റെ ഉപദേഷ്ടാവും പ്രശസ്ത സാഹിത്യകാരനുമായിരുന്നു അദ്ദേഹം. എന്നോട് വലിയ താല്പര്യമാ

യിരുന്നു. എനിക്ക് നിരവധി എഴുത്തുകൾ അയച്ചിട്ടുണ്ട്. ആ എഴുത്തുകൾ ഞാൻ സൂക്ഷിച്ചുവച്ചിരുന്നു. എന്റെ അന്വേഷണബുദ്ധിയെയും കഴിവിനെയും കുറിച്ച് അഭിനന്ദിച്ചുകൊണ്ടുള്ളതാണ് ആ കത്തുകൾ. അദ്ദേഹം ഒരുപാട് പ്രോത്സാഹനം നൽകിയിട്ടുണ്ട്. രാജകൊട്ടാര വാർത്തകൾ എനിക്ക് നൽകിയിരുന്നത് അദ്ദേഹമാണ്. എഴുത്തുകളായിട്ടുള്ള പ്രോത്സാഹനം അദ്ദേഹത്തിന്റേതു മാത്രമേ കിട്ടിയിട്ടുള്ളു. ഞാൻ പിന്നീട് എത്യോപ്യയിലായിരുന്ന ഘട്ടത്തിലും അദ്ദേഹം എഴുത്തുകൾ അയയ്ക്കുമായിരുന്നു. പലരും അഭിനന്ദനം പറയുമായിരുന്നു. മലബാർ മെയിലിൽ ജോലി ചെയ്തിരുന്ന ഇട്ടൂപ്പ് എന്ന സബ് എഡിറ്റർ ധാരാളം പ്രോത്സാഹനം നല്കിയിട്ടുണ്ട്.”



**പുത്തേഴത്ത് രാമൻമേനോൻ**

കൊച്ചിയിലെ അന്നത്തെ പ്രധാന പത്രമായിരുന്നോ മലബാർ മെയിൽ?

“ദീപം, മലബാർ മെയിൽ, ഗോമതി എന്നീ മൂന്നു പത്രങ്ങളേ അന്ന് കൊച്ചിയിലുള്ളൂ. മലബാർ മെയിലിനു നല്ല സർക്കുലേഷൻ ഉണ്ടായിരുന്നു. കത്തോലിക്കാ സഭാംഗങ്ങൾ അധികവും മലബാർ മെയിലാണ് വായിക്കുന്നത്. ഗോമതിയേക്കാളും ദീപത്തേക്കാളും പത്രത്തിന് വലിപ്പവും കൂടുതൽ ഉണ്ടായിരുന്നു. അതിനാൽ കൂടുതൽ വാർത്തകളും ഉണ്ട്. ഒരു ജനറൽ ന്യൂസ്പേപ്പർ എന്ന നിലയ്ക്ക് മലബാറിൽ അതിന് ഒരു സ്ഥാനം ഉണ്ടായിരുന്നു.”

പോൾ വർഗീസിന്റെ ചില റിപ്പോർട്ടുകൾ വാർത്താപ്രാധാന്യം കണക്കിലെടുത്ത് ‘മലബാർ മെയിലിൽ നിന്ന്’ എന്നു കാണിച്ച് ‘മലയാള മനോരമ’ പുനഃപ്രസിദ്ധീകരിച്ചിട്ടുണ്ട്. ‘പെൺപിള്ളൈ സിംഹം’ എന്ന പേരിൽ വർഗീസ് എഴുതിയ ഒരു സെൻസേഷണൽ റിപ്പോർട്ട് മനോരമ പുനഃപ്രസിദ്ധീകരിച്ചതു മൂലം അദ്ദേഹത്തിന് പോലീസ് സ്റ്റേഷനിൽ കയറേണ്ടിയും വന്നു.

“നാടകീയമായ എന്റെ റിപ്പോർട്ടിംഗ് ശൈലി ഒരിക്കൽ എന്നെ വല്ലാത്ത കുഴപ്പത്തിൽ ചാടിച്ചു. വയലാറൻ ശൗരി എന്നൊരു കുപ്രസിദ്ധനായ തട്ടിപ്പുകാരനെ പിടികൂടിയതാണു സംഭവം. ശൗരി സുമുഖനും സുന്ദരനുമായിരുന്നു. ആവശ്യമുള്ളപ്പോൾ ആകർഷകമാംവിധം വസ്ത്രധാരണം

ചെയ്താണു നടപ്പ്. നല്ല ഉയരം. ഗാംഭീര്യമിയന്ന ഭാവം. അയാളുടെ വീര കൃത്യങ്ങൾ സംബന്ധിച്ചു പല കഥകളും പ്രചരിച്ചിരുന്നു. പോലീസിനു പിടികൊടുക്കാതെ രക്ഷപെടുന്നതാണു മിക്കതും. കൊച്ചീക്കായലിൽ ഒരു ചെറിയ ദ്വീപിൽ സ്വയം നിർമ്മിച്ച ഒരു കൊച്ചുകുടിലിൽ അയാൾ തനിയെ പാർക്കുന്നതായി പോലീസിനു വിവരം കിട്ടി. 50 അടി മാത്രം വ്യാസ മുള്ള ആ ദ്വീപിലെ ഏക താമസക്കാരനാണയാൾ."

കൊച്ചി സംസ്ഥാനപോലീസിലെ അഞ്ചോ ആറോ പേരുള്ള ഒരു സംഘം ഒരു പ്രഭാതത്തിൽ ഒരു ചെറിയ തോണിയിൽ ഈ കൊച്ചു ദ്വീപിലിറങ്ങി. അവർ കുടിലിനെ വളഞ്ഞു. ശൗരി കുടിലിനകത്തുണ്ട്. പക്ഷേ പോലീസുകാർക്കു കാണാൻ വയ്യ. അവർ അട്ടഹസിച്ചു: "ശൗരീ, നീ പിടിക്കപ്പെട്ടിരിക്കുന്നു. പുറത്ത് വന്ന് അറസ്റ്റ് വരിക്കുക." "യജമാന ന്മാരേ", ശൗരി കുടിലിനകത്തുനിന്നു വിളിച്ചു പറഞ്ഞു: "എനിക്ക് ഒരു നിമിഷം സമയം തന്നാലും. ഞാൻ അല്പം കഞ്ഞി കുടിക്കുകയാണ്. ഇന്നലെ മുതൽ ഞാൻ യാതൊന്നും കഴിച്ചിട്ടില്ല. ഞാൻ എന്റെ പ്രാതൽ കഴിച്ചോട്ടെ. അതു കഴിഞ്ഞു ഞാൻ പുറത്തു വരാം."

പോലീസ് ഓഫീസർ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: "ശൗരി, ധൃതി വേണ്ട. സാവകാശം കഞ്ഞി കുടിച്ചോളു. പക്ഷേ നിന്റെ വേലത്തരം ഒന്നും എടുത്തേക്കരുത്. നിനക്ക് രക്ഷപെടാൻ ഇത്തവണ ഒരു പഴുതു മില്ല. ഞങ്ങൾ പൂർണ്ണമായും നിന്നെ വളഞ്ഞുകഴിഞ്ഞു."

"അങ്ങനെ തന്നെ, എനിക്ക് ഒരു മിനിട്ടേ വേണ്ടൂ" ശൗരി ദുഃഖശബ്ദ ത്തിൽ അകത്തുനിന്നു പറഞ്ഞു.

ഒരു നിമിഷത്തിനകം ശൗരി പുറത്തുവരിക തന്നെ ചെയ്തു. പക്ഷേ അയാളുടെ ധാർഷ്ട്യം പോലീസിനെ അമ്പരപ്പിച്ചു. ശൗരി വിനയപൂർവ്വം കീഴടങ്ങുമെന്നാണ് അവർ പ്രതീക്ഷിച്ചത്. ശാന്തമായി കൈവിലങ്ങണി യിക്കുന്ന നടപടിയേ വേണ്ടിവരൂ എന്നവർ ചിന്തിച്ചു. പക്ഷേ, ഭീകരനാ യിട്ടാണ് ശൗരി കുടിലിനു വെളിയിലിറങ്ങിയത്. ഒമ്പതിഞ്ചു വരുന്ന മൂർച്ച യേറിയ ഒരു കഠാര കൈയിൽ ചുഴറ്റിക്കൊണ്ടാണ് വരവ്. അയാൾ ആക്രോശിച്ചു: "നിങ്ങളുടെ തലകൾ അരിഞ്ഞുകളയും ഞാൻ." തന്റെ ഇടതുകരത്തിലെ നടുവിരലിൽനിന്ന് ഒരിഞ്ചുവരുന്ന ദശ ഛേദിച്ചുകള ഞ്ഞുകൊണ്ട് അയാൾ അലറി: "ഇങ്ങനെ ചെയ്തുകളയും ഞാൻ."

ശൗരിയുടെ കഠാരയിൽനിന്ന് ചോര ഇറ്റിറ്റു വീഴുന്ന വിരൽഭാഗം കായൽ വെള്ളത്തിൽ പറന്നുവീണു. പോലീസുകാർ അമ്പരന്നു. അവർ ഇതികർത്തവ്യതാമൂഢരായി നിന്നു. അര നിമിഷത്തിനുള്ളിൽ ശൗരി വെള്ളത്തിൽചാടി അതിവേഗം നീന്തി. ഇടയ്ക്ക് നീർക്കാംകുഴിയിടാനും തുടങ്ങി. അലക്കിത്തേച്ച യൂണിഫോം അണിഞ്ഞിരുന്ന പോലീസുകാർ വെള്ളത്തിൽ ചാടാൻ ഒരുമ്പെട്ടില്ല. അവർ തോണിയിൽ കയറി. ക്രോധാ

വിഷ്ടരായ പോലീസുകാർ ഉഗ്രവേഗത്തിൽ തുഴയാനാരംഭിച്ചു – ശൗരി പോയിയെന്ന് അവർ സംശയിച്ച മാർഗ്ഗത്തിൽ. അപ്രതീക്ഷിതമായി ശൗരി വെള്ളത്തിനടിയിൽനിന്നു പൊങ്ങി, പിന്നിൽനിന്ന് വള്ളം മറിച്ചിട്ടു. പോലീസുകാരിൽ ആരുംതന്നെ നല്ലപോലെ നീന്തലറിയാവുന്നവരായിരുന്നില്ല. എങ്ങനെയും വെള്ളത്തിൽ പൊങ്ങിക്കിടക്കാൻ അവർ ഭ്രാന്തമായി പാടുപെട്ടു. ഇതിനിടയിൽ ശൗരി എവിടെയോ രക്ഷപ്പെട്ടു.

കൊച്ചിപ്രദേശത്ത് ഈ കഥ അങ്ങാടിപ്പാട്ടായിരുന്നു. കാരണം ആ പോലീസുകാർ തന്നെയാണ് അതു തങ്ങളുടെ സുഹൃത്തുക്കളോട് ആഖ്യാനം ചെയ്തത്. അങ്ങനെ കഥയ്ക്കു പെട്ടെന്ന് പ്രചാരംകിട്ടി. പത്രങ്ങൾ കഥയുടെ ഒരു ലഘുസംഗ്രഹം മാത്രമേ പ്രസിദ്ധീകരിച്ചുള്ളു. പോലീസുകാരുടെ ചാതുര്യക്കുറവിന്റെയും കഴിവില്ലായ്മയുടെയും കഥ പുറത്താക്കി അവരെ അപമാനിക്കേണ്ടെന്ന് പത്രങ്ങൾ നിശ്ചയിച്ചു. ശൗരി പൊതുജനദൃഷ്ടിയിൽ ഇതിഹാസപുരുഷനായി മാറി.

“അവസാനം ശൗരിയെ പിടികൂടിക്കഴിഞ്ഞപ്പോൾ – അതും ഒരു സ്ത്രീയുടെ കരങ്ങളാൽ – അതു വലിയ വാർത്തയായി. എന്റെ പത്രപ്രവർത്തക സുഹൃത്തുക്കളിൽ നിന്നും മറ്റു സുഹൃത്തുക്കളിൽനിന്നുമാണ് എനിക്ക് ആ കഥ കിട്ടിയത്. ഇന്നാണെങ്കിൽ ആ റിപ്പോർട്ട് മലബാർ മെയിലിൽ പ്രസിദ്ധീകരിക്കുന്നതിനുമുമ്പ് വളരെയധികം സൂക്ഷ്മാന്വേഷണങ്ങൾ ഞാൻ നടത്തേണ്ടിവരുമായിരുന്നു. വരിക്കാർ വളരെ കൂടുതലുള്ളതും ആദരപൂർവ്വം ആളുകൾ പരിഗണിക്കുന്നതുമായ മലയാള മനോരമ ആ റിപ്പോർട്ട് മലബാർ മെയിലിൽ നിന്ന് ഒന്നാം പേജിൽ രണ്ടുകോളം ശീർഷകത്തോടെ ഉദ്ധരിച്ചു: ‘പെൺപിള്ളെള സിംഹം’ എന്നായിരുന്നു ശീർഷകം.”

“ആ കഥ ഇങ്ങനെ സംഗ്രഹിക്കാം. ഞങ്ങളുടെ അയൽസംസ്ഥാനമായിരുന്ന തിരുവിതാംകൂറിലെ ഒരു റബ്ബർകർഷകൻ റബ്ബർഷീറ്റ് വിൽക്കാൻ കോട്ടയത്തിനു പോയി. തിരികെ വരുമ്പോൾ ഇരുട്ടി. കൈയിലുള്ള സഞ്ചിയിൽ റബ്ബർ വിറ്റ രൂപയുണ്ട്. ബസ്സിറങ്ങി വീട്ടിലേക്കു നടക്കുമ്പോൾ മാന്യമായി വസ്ത്രം ധരിച്ച ഗാംഭീര്യമിയന്ന ഒരു യാത്രക്കാരൻ കർഷകന്റെ ഒപ്പമെത്തി. ഒരേ ദിശയിലേക്കായിരുന്നു യാത്ര. അവർ സംഭാഷണമാരംഭിച്ചു. യാത്രക്കാരൻ കർഷകനിൽ വലിയ മതിപ്പുളവാക്കി. വീടടുക്കാറായപ്പോൾ, റബ്ബർ കർഷകൻ അപരന്റെ പേരും വീട്ടുപേരുമെല്ലാം ചോദിച്ചു. അതു ശൗരിയായിരുന്നു. പക്ഷേ റബ്ബർ കർഷകന് തൃപ്തികരമായി തോന്നിയവിധത്തിൽ അയാൾ മറുപടി നല്കി. മറ്റൊരു ടൗണിൽ സുഹൃത്തുക്കളെ കാണാൻ പോയതാണെന്നും നടന്നുനടന്ന് സമയം വൈകിയതറിഞ്ഞില്ലെന്നും തന്റെ സ്ഥലത്തേക്കുള്ള അവസാന ബസ്സും പോയിക്കഴിഞ്ഞെന്നും അയാൾ പറഞ്ഞു. തന്റെ വീട്ടിൽ

രാപാർക്കാൻ അപരനെ റബ്ബർ കർഷകൻ ക്ഷണിച്ചു. നേരംവെളുത്തു യാത്ര തുടരുകയാണു നല്ലതെന്നു പറയുകയും ചെയ്തു. "നിങ്ങളെ ബുദ്ധിമുട്ടിക്കുന്നതിൽ ഖേദമുണ്ട്" തുടങ്ങിയ മുട്ടുശാന്തികൾ പറ ഞ്ഞെങ്കിലും, ശൗരി ക്ഷണം സ്വീകരിച്ചു."

അങ്ങനെ അവർ സമ്പന്നമായ കർഷകകുടുംബത്തിലെത്തി, കുളിച്ചു, കുശാലായി ആഹാരം കഴിച്ചു. ആ സമയത്ത് ഒരു സന്ദേശവാഹകൻ അവിടെയെത്തി കർഷകന്റെ ഒരാത്മസുഹൃത്ത് പെട്ടെന്ന് മരിച്ചതായി അറിയിച്ചു. കർഷകന് വിലാപഭവനത്തിലേക്ക് ആഗതന്റെ കൂടെ ഉടനെ പോകേണ്ടിയിരുന്നു. അയാൾ പുറത്തെ വരാന്തയിൽ അതിഥിക്കു കിടക്ക വിരിച്ചുകൊടുത്തു. ഭാര്യയേയും വേലക്കാരികളെയും തനിയെവിട്ടിട്ട് അയാൾ മരണവീട്ടിലേക്കു തിരിച്ചു. പിറ്റേദിവസം കഴിയുന്നത്ര നേരത്തെ മടങ്ങിയെത്താമെന്ന് ഭാര്യയ്ക്ക് ഉറപ്പും നല്കി.

ശൗരി വരാന്തയിൽ കിടന്നു. വീടിന്റെ കതകുകൾ അകത്തുനിന്ന് അടച്ചു. വെളുപ്പിന് ശൗരി ഉണർന്ന് ബഹളംവച്ചു. പാമ്പുകടിച്ചുവെന്ന് വിളിച്ചുകൂകി. യാതൊന്നും സംശയിക്കാതെ ഗൃഹനായിക സംഭവം എന്താണെന്നറിയാൻ വാതിൽ തുറന്നു. ശൗരി ഉടൻ വീടിനകത്തു ചാടി ക്കയറി, ഭീകരമായ തന്റെ കഠാര ചുഴറ്റിക്കൊണ്ടു ഭീഷണി മുഴക്കി: "വില പിടിപ്പുള്ള ആഭരണങ്ങളും പണവും സൂക്ഷിച്ചിട്ടുള്ള നിലവറയുടെ താക്കോൽ തരൂ. അല്ലെങ്കിൽ നിന്നെ കൊന്നുകളയും." ഗൃഹനായിക നിശബ്ദയായി കിടപ്പുമുറിയിലേക്കു നടന്നു. അക്രമിയും പുറകെയുണ്ട്. അവൾ താക്കോലുമായി പുറത്തുവന്നു. ഒരക്ഷരം ഉരിയാടാതെ അവൾ നിശബ്ദം നടന്നുചെന്ന് നിലവറയുടെ വാതിൽ തുറന്നു. ശൗരി അതിന കത്തു കയറിയയുടൻ അവൾ ഉള്ളറയുടെ വാതിൽ പുറത്തുനിന്നു പൂട്ടി അയാളെ തടങ്കലിലാക്കി. ശൗരി സഹായത്തിനായി വിളിച്ചു കൂകി, അട്ട ഹസിച്ചു.

ഗൃഹനായിക ആ പുലർകാലവേളയിൽ നല്ല തന്റേടത്തോടെ വീടിനു പുറത്തിറങ്ങി - സഹായത്തിന് ആളെ വിളിക്കാൻ. അവരുടെ പറമ്പിന്റെ മൂലയിൽ കുടിൽകെട്ടി താമസിച്ചിരുന്ന, ആ കുടുംബത്തോട് കൂറുള്ള ഒരു പുലയൻ ശൗരിയെ പിടിച്ചുകെട്ടാൻ മനസ്സുവച്ചു. തനിക്ക് എന്തെങ്കിലും സംഭവിച്ചാൽ ഗൃഹനായികയുടെ കുടുംബം അതിന്റെ ഉത്തരവാദിത്വം ഏറ്റെ ടുത്തുകൊള്ളാമെന്ന വ്യവസ്ഥയിൽ. ഇതിനിടയിൽ പലരും പുലയനെ സഹായിക്കാൻ വന്നുകൂടി. അന്നവിടെയെങ്ങും ടെലിഫോൺ ഇല്ലായിരു ന്നതിനാൽ പോലീസിന് ആളയക്കേണ്ടിവന്നു. പോലീസുകാർ വന്നെത്തി യപ്പോഴേക്കും പുലയനും മറ്റുള്ളവരും ചേർന്ന്, നിലവറയുടെ പൂട്ടുതുറന്ന്, ശൗരിയെ കീഴടക്കി കയറുകൊണ്ടു ഭദ്രമായി ബന്ധിച്ചുകഴിഞ്ഞിരുന്നു.

"ഏതാണ്ടിത്രയുമായിരുന്നു എന്റെ റിപ്പോർട്ടിന്റെ സംഗ്രഹം. വിശ്വസനീയമായ വൃത്തങ്ങളെ അടിസ്ഥാനമാക്കിയാണ് ഞാനിതു തയ്യാറാക്കിയത്. റിപ്പോർട്ട് ആ പ്രദേശത്തെ സംബന്ധിച്ചിടത്തോളം ഉദ്വേഗജനകവും പൊതുജനശ്രദ്ധയെ പിടിച്ചടക്കുന്നതുമായി. എല്ലാവരുംതന്നെ ശൗരിയെപ്പറ്റിയും അയാളുടെ വിക്രിയകളെപ്പറ്റിയും അറിഞ്ഞിരുന്നു. മറ്റു റിപ്പോർട്ടർമാർ എന്തുകൊണ്ട് ഈ കഥ സ്വയമായി തെരക്കിപ്പിടിച്ച് അവരവരുടെ പത്രങ്ങളിൽ കൊടുത്തില്ല എന്ന ചോദ്യം എന്നോടുതന്നെ ചോദിക്കാനുള്ള മിടുക്ക് എനിക്കില്ലാതെ പോയി. നേരത്തെ എന്റെ സ്വന്തം സംസ്ഥാനമായ കൊച്ചിയിലെ പോലീസ് ശൗരിയെ പിടിക്കാൻ നടത്തിയ ശ്രമവും അവർക്കു നേരിട്ട പരാജയവും സംബന്ധിച്ച വിശദവിവരങ്ങൾ ഞാൻ റിപ്പോർട്ടു ചെയ്തിരുന്നില്ല. പോലീസല്ല ഒരു സാധാരണക്കാരിയായ, സമർത്ഥയായ ക്രിസ്ത്യൻ ഗൃഹനായികതന്നെ ശൗരിയെ പിടികൂടിയ കാര്യമാണു ഞാൻ റിപ്പോർട്ടു ചെയ്തത്. ഈ സംഭവം നടന്നത് എന്റെ അയൽസംസ്ഥാനമായ തിരുവിതാംകൂറിലെ  മഹാരാജാവിന്റെ ഭരണസീമയിൽപ്പെട്ട സ്ഥലത്താണ്. അവിടത്തെ പോലീസ് അഴിമതിക്കു കുപ്രസിദ്ധമായിരുന്നു. അന്നു തിരുവിതാംകൂർ യഥാർത്ഥത്തിൽ ഭരിച്ചിരുന്നത് പണ്ഡിതനായ ദിവാൻ സർ സി. പി. രാമസ്വാമി അയ്യരാണ്. സംസ്ഥാനത്തെ ജനങ്ങളിൽ 40 ശതമാനത്തോളം വരുന്ന ക്രിസ്തീയ സമൂഹത്തിന്റെ സാമ്പത്തികവും രാഷ്ട്രീയവുമായ ശക്തി പാടേ നശിപ്പിക്കാൻ അദ്ദേഹം ബദ്ധകങ്കണനായി. ഈ ലക്ഷ്യത്തോടുകൂടി അദ്ദേഹം ജർമ്മനിയിൽ യഹൂദന്മാർക്കെതിരായി ഹിറ്റ്ലർ പ്രയോഗിച്ച ചില പ്രവർത്തനസമ്പ്രദായങ്ങൾ ഇവിടെയും അനുവർത്തിച്ചു. പോലീസിനെ പ്രധാനമായും ഉപയോഗിച്ചാണ് സർ സി. പി. കരുക്കൾ നീക്കിയത്."

"ശൗരിയെ പിടികൂടിയ വാർത്ത റിപ്പോർട്ട് ചെയ്തശേഷം ഞാൻ അത് സംബന്ധിച്ച അന്വേഷണം തുടരണമായിരുന്നു. പ്രത്യേകാന്വേഷണത്തിനുള്ള വിഭവസൗകര്യമില്ലായ്കയാൽ ഞാൻ ഒന്നും ചെയ്തില്ല. കൗമാരപ്രായക്കാരനായ ഒരു റിപ്പോർട്ടർ തിരുവിതാംകൂർ പോലീസുമായി കോർക്കുന്നത് അപകടകരമായിരുന്നു. പ്രതി മുമ്പ് നടത്തിയ മോഷണങ്ങളിലെ തൊണ്ടിസാധനങ്ങളധികവും പോലീസ് അയാളിൽനിന്ന് വീണ്ടെടുത്തുവെന്നും അതെല്ലാം അവർ പങ്കിട്ടുവെന്നും (വളരെയേറെ സ്വർണ്ണാഭരണങ്ങൾ ഇങ്ങനെ ശൗരിയിൽ നിന്ന് വീണ്ടെടുത്തുവെന്നാണ് ഞാൻ കേട്ടത്) അയാളെ പിടികൂടിയ വിവരം റിക്കാർഡിലാക്കാതെ അയാളെ സ്വതന്ത്രനായി വിട്ടയച്ചുവെന്നും അന്വേഷണം തുടർന്നിരുന്നുവെങ്കിൽ ഞാൻ  മനസ്സിലാക്കിയേനെ."

"ഞാൻ കുഴപ്പത്തിൽചാടിയെന്ന് ക്ഷണേന എനിക്കു മനസ്സിലായി. എന്റെ വാർത്തയുടെ സ്രോതസ്സ് തിരക്കി ആദ്യമേ എന്നെ ചോദ്യം

ചെയ്യാൻ എത്തിയത് തിരുവിതാംകൂറിലെ ഒരു രഹസ്യപോലീസ് ഇൻ സ്പെക്ടറാണ്. കേവലം ബാലനെപ്പോലെ തോന്നിയ എന്നെ കണ്ടിട്ട് അദ്ദേഹത്തിന് വിനോദം തോന്നിക്കാണണം. ദയാപുരസ്സരമാണ് അദ്ദേഹം വിവരങ്ങൾ തിരക്കിയത്. ഞാനാണ് റിപ്പോർട്ട് എഴുതിയതെന്ന വിവരം എവിടെനിന്നു കിട്ടിയെന്നു ഞാൻ ചോദിച്ചു. എന്റെ പത്രത്തിന്റെ തന്നെ എഡിറ്റോറിയൽ സ്റ്റാഫിൽ നിന്നാണെന്നായിരുന്നു മറുപടി. അവർക്ക ങ്ങനെ പറയാൻ കാര്യമില്ലായിരുന്നുവെന്നു ഞാൻ തിരിച്ചടിച്ചു. പക്ഷേ ഞാനായിരുന്നു റിപ്പോർട്ടറെന്ന വസ്തുത ഞാൻ നിഷേധിച്ചില്ല. എന്റെ റിപ്പോർട്ടിന് ഒരടിസ്ഥാനവുമില്ല എന്നൊരു പ്രസ്താവന ഞാൻ എഴുതി ക്കൊടുക്കണമെന്നാണ് അദ്ദേഹം ആദ്യമേ ആവശ്യപ്പെട്ടത്. ഞാൻ അതു നിരാകരിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞു, ഒന്നും എഴുതിക്കൊടുക്കേണ്ട, തിരുവിതാംകൂർ സംസ്ഥാനത്ത് എന്റെ വാർത്താ സ്രോതസ്സ് ആരാ ണെന്നു പറയുക മാത്രം ചെയ്താൽ മതിയെന്ന്. ആ വ്യക്തിയെക്കണ്ട് ഒരു നിഷേധക്കുറിപ്പ് അദ്ദേഹം വാങ്ങിക്കൊള്ളാമത്രെ. അതു പത്രപ്രവർ ത്തന മര്യാദയിൽ പെടുന്നതല്ലെന്ന് ഞാൻ മറുപടി പറഞ്ഞു.”

“അതുവരെ ഞങ്ങളിരുവരും മര്യാദ പാലിച്ചു. ഞങ്ങൾ എന്റെ ഒരു സുഹൃത്തിന്റെ കടയിലിരുന്ന് സ്വകാര്യസംഭാഷണം നടത്തുകയായി രുന്നു. ഇത്രയുമായപ്പോൾ ഇൻസ്പെക്ടറുടെ സ്വരം മാറി. എനിക്കെതി രായി നിയമനടപടിയെടുക്കാൻ തിരുവിതാംകൂർ പോലീസിന് കഴിയു മെന്ന് അറിയാമോ എന്ന് അദ്ദേഹം ചോദിച്ചു. ഞാൻ കൊച്ചീരാജ്യത്തെ പ്രജയാണെന്നും തിരുവിതാംകൂർ സംസ്ഥാനത്തോട് എനിക്ക് ഒരു കട പ്പാടുമില്ലെന്നും ഞാൻ മറുപടി പറഞ്ഞു. അദ്ദേഹം ചോദിച്ചു: ‘നിങ്ങൾക്ക് എന്തു പ്രായമുണ്ട്?’ പ്രോസിക്യൂട്ടു ചെയ്യാൻ തക്ക പ്രായം എനിക്കി ല്ലെന്ന് അദ്ദേഹം സംശയിച്ചിരിക്കണം. എനിക്ക് പതിനാറു വയസ്സേ ഉണ്ടാ യിരുന്നുള്ളുവെന്നു ഞാൻ വെളിപ്പെടുത്താൻ പോയില്ല. അല്പം പരു ക്കൻ ഭാഷയിൽ ഞാൻ തിരക്കി: ‘എന്താ എനിക്കു കല്യാണം ആലോ ചിക്കാൻ പ്ലാനുണ്ടോ?’ ഞങ്ങളുടെ സമൂഹത്തിൽ സാധാരണ ഇട നിലക്കാരാണു കല്യാണമാലോചിക്കുന്നത്. പോലീസ് ഇൻസ്പെക്ടർ അവസാനമായി ഇത്രയുമേ പറഞ്ഞുള്ളൂ: ‘ഇക്കാര്യത്തെപ്പറ്റി പോലീ സിൽ നിന്നു നിങ്ങൾ വീണ്ടും കേൾക്കും.’ അതോടെ ആ സംഭാഷണം അവസാനിച്ചു.”

താമസിയാതെതന്നെ അതുപോലെ നടന്നു. ഇത്തവണ ഒരു വലിയ തടിയൻ പോലീസ് ഓഫീസറാണു തിരുവിതാംകൂറിൽനിന്നു വന്നത്. ആനയടി പത്മനാഭൻ പിള്ള. കുപ്രസിദ്ധനായ ഒരു എ.എസ്.പി. വരവ് ഔദ്യോഗികപാതകളിൽക്കൂടിതന്നെ. വർഗീസിനെ സ്ഥലത്തെ പോലീസ് സ്റ്റേഷനിലേയ്ക്കു വിളിക്കാൻ തൃപ്പൂണിത്തുറ പോലീസ് സബ് ഇൻസ്പെ

ക്ടർ എൻ. ആർ. സുബ്രഹ്മണ്യ അയ്യർ ഒരു കോൺസ്റ്റബിളിനെ വീട്ടിലേയ്ക്കയച്ചു. വർഗീസ് ഉടനെ പോയി. പോലീസ്സ്റ്റേഷൻ വീടിനടുത്തായിരുന്നെങ്കിലും അതുവരെ അദ്ദേഹത്തിന് ഒരു പോലീസ് സ്റ്റേഷനിലും പോകേണ്ടി വന്നിരുന്നില്ല. അദ്ദേഹം മനസ്സിൽ പ്രാർത്ഥിച്ചു. കുറച്ചൊരു ഉൽകണ്ഠയുണ്ടെങ്കിലും ഭീഷണിക്കും വിരട്ടലിനും വഴങ്ങരുതെന്ന് ദൃഢനിശ്ചയം ചെയ്തു.

ആനയടിയും എസ്.ഐ. യും പോലീസ് സ്റ്റേഷനിലുണ്ട്. ആനയടി പറഞ്ഞു: "ഹോ! ഇത്ര ചെറുപ്പമോ? എന്റെ പൗത്രന്റെ പ്രായമേ കാണൂ. എന്റെ ചോദ്യങ്ങൾക്കു മറുപടി പറയുക മാത്രം ചെയ്താൽ മതി. പിന്നീട് ഒരു കുഴപ്പവുമുണ്ടാകില്ല." അങ്ങനെയാണ് അദ്ദേഹം വർഗീസിനെ എതിരേറ്റത്. വളരെ സൗഹൃദം കലർന്നതും പിതൃസഹജവുമായ സ്വരത്തിൽ അദ്ദേഹം ചോദിച്ചു: "ശൗരിയെ പിടികൂടിയ സംഭവം സംബന്ധിക്കുന്ന വിവരം നിനക്ക് ആരു തന്നു? ഇങ്ങനെയൊരു അറസ്റ്റിനെപ്പറ്റി ഞങ്ങൾക്കു യാതൊരു വിവരവുമില്ല. രേഖകളിലൊന്നും അതു കാണുന്നില്ല. ശൗരി ഇപ്പോൾ എവിടെയാണെന്നുപോലും ഞങ്ങൾക്ക് അറിഞ്ഞുകൂടാ. നിനക്ക് വിവരം തന്ന ആളുടെ പേരു മാത്രം പറഞ്ഞാൽ മതി. നിന്നെ മറ്റു വിഷമതകളിൽനിന്നെല്ലാം ഞാൻ രക്ഷപ്പെടുത്താം."

വർഗീസ് പറഞ്ഞു: "ഖേദിക്കുന്നു സാർ. ആ വിവരം തരാൻ എനിക്കു നിവർത്തിയില്ല." ഒരു വല്ല്യപ്പച്ചന്റെ രീതിയിൽ അദ്ദേഹം വർഗീസിനെ പ്രേരിപ്പിക്കാൻ നോക്കി. ബുദ്ധിപൂർവ്വമായ ഉപദേശമാണു താൻ നല്കുന്നതെന്നും, വിവരം പോലീസിൽനിന്നു മറച്ചുപിടിക്കരുതെന്നും അദ്ദേഹം പറഞ്ഞു. വർഗീസ് നിഷേധരൂപത്തിലുള്ള മറുപടിയിൽ ഉറച്ചുനിന്നു. ഒരു പത്രറിപ്പോർട്ടർ എന്ന നിലയിൽ വർഗീസിനെ നന്നായി അറിഞ്ഞിരുന്ന എസ്.ഐ. യും ഉപദേശിച്ചു: "ആ വിവരം അദ്ദേഹത്തോടു പറയുക. അതാണു നിനക്ക് നല്ലത്." വർഗീസ് നിഷേധം തുടർന്നപ്പോൾ എസ്.ഐ. അദ്ദേഹത്തോടു ചോദിച്ചു: "നിന്നെ അറസ്റ്റു ചെയ്തു തിരുവിതാംകൂറിലേക്കയയ്ക്കാൻ എനിക്കു കഴിയുമെന്നറിയാമോ?"

തിരുവിതാംകൂറിനെ അപേക്ഷിച്ചു അഴിമതി വളരെ കുറവുള്ള സംസ്ഥാനമായിരുന്നു അന്ന് കൊച്ചി. പക്ഷേ പോലീസിന് വർഗീസിനെ പ്രഹരിക്കാൻ കഴിയും. ദൈവത്തിൽ വിശ്വാസമർപ്പിച്ചുകൊണ്ട് ആ അപകടസാധ്യത നേരിടാൻ വർഗീസ് തയ്യാറായി. അതുകൊണ്ട് ഉള്ളിൽ പേടിയുണ്ടെങ്കിലും പുറമെ ധൈര്യം അവലംബിച്ചുകൊണ്ടുതന്നെ വർഗീസ് പറഞ്ഞു: "മി. എൻ. ആർ. സുബ്രഹ്മണ്യ അയ്യർ, നമ്മുടെ സംസ്ഥാന നിയമങ്ങൾ അങ്ങനെ പ്രവർത്തിക്കാനുള്ള അവകാശം അങ്ങേയ്ക്കു നല്കുന്നില്ല. എന്റെ പേരിൽ ഒരു കേസുമില്ല. ആ നിലയിൽ അങ്ങേയ്ക്ക് എന്നെ അറസ്റ്റു ചെയ്യാനൊക്കുകയില്ല."

രണ്ടു പോലീസ് ഓഫീസർമാരും ഒരു നിമിഷനേരത്തേക്ക് പരസ്പരം നോക്കിയിരുന്നു. അനന്തരം എസ്.ഐ. പറഞ്ഞു: “മി. വറുഗീസ്, നിങ്ങൾക്കു പോകാം.”

അതാണു കഥയുടെ പര്യവസാനം. പോലീസിൽനിന്നു പിന്നീടൊന്നും വർഗീസ് കേൾക്കുകയുണ്ടായില്ല. എന്തെങ്കിലും സംഭവിച്ചേക്കാമെന്ന് കുറേക്കാലത്തേക്ക് അദ്ദേഹത്തിനു ഭയമുണ്ടായിരുന്നു. ഒന്നുമുണ്ടായില്ല. എന്തായാലും പോൾ വർഗീസിന്റെ പത്രപ്രവർത്തന ജീവിതത്തിലെ അവിസ്മരണീയ സംഭവമായി മാറി ഇത്.

കുറച്ചുനാളുകൾ കഴിഞ്ഞപ്പോൾ ശൗരി കൊച്ചി പോലീസിനെ കബളിപ്പിച്ച് രക്ഷപ്പെട്ട ഒരു സംഭവമുണ്ടായി. ഈ സംഭവത്തെക്കുറിച്ച് വ്യക്തമായ വിവരം കിട്ടിയിട്ടും പഴയ സംഭവത്തിന്റെ ഓർമ്മ മൂലം പോൾ വർഗീസ് അത് റിപ്പോർട്ട് ചെയ്തില്ല.

പോൾ വർഗീസിന്റെ പത്രപ്രവർത്തനജീവിതത്തിലെ മറ്റൊരു അവിസ്മരണീയ സംഭവം തിരുവിതാംകൂർ ദിവാനായിരുന്ന സർ സി. പി. രാമസ്വാമി അയ്യരും കൊച്ചി ദിവാനായിരുന്ന ഷൺമുഖം ചെട്ടിയും തമ്മിൽ നടന്ന അഭിമുഖ സംഭാഷണത്തിന്റെ റിപ്പോർട്ട് എഴുതിയതാണ്.

“1939-ലാണെന്ന് തോന്നുന്നു. ഷൺമുഖം ചെട്ടിയും സി. പി. രാമസ്വാമി അയ്യരും തമ്മിൽ മൂന്നാറിൽ വച്ച് ഒരു കൂടിക്കാഴ്ച നടന്നു. ‘മലബാർ മെയിലി’നുവേണ്ടി ഈ കൂടിക്കാഴ്ച റിപ്പോർട്ട് ചെയ്തത് ഞാനായിരുന്നു. ആ കാലത്ത് തന്നെയായിരുന്നു ഹിറ്റ്ലറും മുസ്സോളിനിയും തമ്മിൽ ഒരു കൂടിക്കാഴ്ച ഓസ്ട്രിയായിൽ വച്ച് നടന്നത്. ഈ സംഭവങ്ങളെ തമ്മിൽ ഞാൻ താരതമ്യപ്പെടുത്തി. ‘മലബാർ മെയിൽ’ ഫുൾ പേജിലാണീ കൂടിക്കാഴ്ചയുടെ റിപ്പോർട്ട് കൊടുത്തത്. കൊച്ചി, തിരുവിതാംകൂർ ഗവണ്മെന്റുകൾ തമ്മിൽ ഉണ്ടായിരുന്ന പ്രശ്നങ്ങളും അഭിപ്രായവ്യത്യാസങ്ങളും എല്ലാം പറഞ്ഞുതീർത്ത് തമ്മിൽ രമ്യതപ്പെടുക എന്നുള്ളതായിരുന്നു ഈ കൂടിക്കാഴ്ചയുടെ ഉദ്ദേശ്യം. കൂടിക്കാഴ്ച റിപ്പോർട്ടു ചെയ്യുവാൻ ഞാൻ മൂന്നാറിൽ പോയി. ഇരുവരെയും കണ്ടു സംസാരിച്ചു. അന്ന് തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസിന്റെ പ്രവർത്തനങ്ങളുടെ കേന്ദ്രം എറണാകുളമായിരുന്നു. ടി. എം. വർഗീസും മറ്റും കൊച്ചിയിൽ താമസിച്ചാണ് പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിക്കൊണ്ടിരുന്നത്. കൊച്ചി ഗവൺമെന്റിൽ നിന്ന് ഇവർക്ക് പിന്തുണയും ലഭിച്ചിരുന്നു. തനിക്കെതിരെ സമരം ചെയ്യുന്നവർക്ക് കൊച്ചി ഗവണ്മെന്റ് പിന്തുണ നൽകുന്നു എന്നുള്ളതായിരുന്നു സർ സി. പി. യുടെ പ്രധാന പരാതി. ഷൺമുഖം ചെട്ടി ഇതിനു ചില സമാധാനങ്ങളൊക്കെ പറഞ്ഞ് സി. പി. യെ സന്തോഷിപ്പിച്ചു. അങ്ങനെ രണ്ടു ഗവണ്മെന്റുകളും തമ്മിൽ തല്ക്കാലം രമ്യതയിലായി.”

പോൾ വർഗീസിന്റെ പത്രപ്രവർത്തന ജീവിതത്തെപ്പറ്റി പിതാവ് ശ്രദ്ധിച്ചതേയില്ല. കോളജ് വിദ്യാഭ്യാസത്തിനയയ്ക്കാൻ പറ്റില്ലെന്നു ശഠിച്ച പിതാവ്, സ്വന്തം കാലിൽ നില്ക്കാൻ മകൻ പഠിക്കട്ടെ എന്നു ചിന്തിച്ചിരിക്കാം. പ്രായപൂർത്തിയായിട്ടില്ലാത്തതിനാൽ ഒരു ജോലി ലഭിക്കുമായിരുന്നില്ല. അതിനാൽ പിതാവിന് മകനെ കുറ്റപ്പെടുത്തുവാനും സാധിക്കുകയില്ല.

“ലോകത്തെപ്പറ്റി ചിന്തിക്കുവാനും പഠിക്കുവാനും മനുഷ്യരുമായി ഇടപെടുവാനും സാധിച്ചു. പത്രപ്രവർത്തകൻ എന്നുള്ള നിലയ്ക്ക് ജീവിതത്തിൽ ഉണ്ടായിട്ടുള്ള നേട്ടം അത് മാത്രമാണ്. ‘മലബാർ മെയിലി’ന്റെ കറസ്പോണ്ടന്റും ഫ്രീലാൻസ് ജേർണലിസ്റ്റും ആയിരുന്നു. പക്ഷേ, സാമ്പത്തികമായി ഒരു നേട്ടവും ഉണ്ടായിരുന്നില്ല. വീട്ടിൽ ഇരുന്ന് ജോലി ചെയ്യുന്നതുകൊണ്ട് നടക്കും എന്നല്ലാതെ അതുകൊണ്ട് ഒരു ഉപജീവനമാർഗ്ഗം ഉണ്ടായില്ല.”

അന്നത്തെ മലയാള സാഹിത്യകൃതികൾ വായിച്ചിട്ടുണ്ടോ?

“മലയാളം കുറച്ചേ വായിച്ചിട്ടുള്ളു. അധികവും ഇംഗ്ലീഷാണ് വായിച്ചുകൊണ്ടിരുന്നത്. മലയാള കവിതയോ ഗദ്യമോ അധികം വായിച്ചിട്ടില്ല. ചിലതൊക്കെ വായിച്ചിട്ടുണ്ട്. സാഹിത്യകാരന്മാരിൽ പലരെയും പരിചയപ്പെടാൻ പത്രപ്രവർത്തനജീവിതം അവസരമൊരുക്കി. ചങ്ങമ്പുഴ, വൈക്കം മുഹമ്മദ് ബഷീർ തുടങ്ങിയവരെ വ്യക്തിപരമായി പരിചയപ്പെടാൻ സാധിച്ചു. മീറ്റിംഗുകളിലൊക്കെ പ്രസംഗിക്കുവാൻ വരുമ്പോഴുള്ള പരിചയമാണ്. വർത്തമാനങ്ങളൊക്കെ ധാരാളം ഇരുന്ന് പറഞ്ഞിട്ടുണ്ട്. ബഷീറുമായി വൈക്കത്തു വച്ചും എറണാകുളത്തു വെച്ചുമൊക്കെ ധാരാളം സംസാരിച്ചിട്ടുണ്ട്. ചങ്ങമ്പുഴയുടെയും ബഷീറിന്റെയും കൃതികളൊക്കെ വായിക്കുമായിരുന്നു. പക്ഷേ, അതിൽ വലിയ താല്പര്യവുമായി മുന്നോട്ടു പോയില്ല. ഇംഗ്ലീഷാണ് ഞാൻ അധികവും വായിച്ചിട്ടുള്ളത്. ഒരു സമയം കഴിഞ്ഞ് പിന്നെ മലയാളം അധികം വായിച്ചിട്ടില്ല.”

“റഷ്യൻ സാഹിത്യത്തിൽ എനിക്ക് താല്പര്യമുണ്ടായിരുന്നു. എന്റെ പിതാവ് ടോൾസ്റ്റോയിയുടെ രചനകൾ വായിക്കുന്ന ആളായിരുന്നു. ഇംഗ്ലീഷിലും മലയാളത്തിലുമുള്ള ഗ്രന്ഥങ്ങൾ വായിക്കുവാനുള്ള താല്പര്യം എന്നിൽ വളർത്തിയത് പിതാവാണ്. ചങ്ങമ്പുഴയുടെയും ബഷീറിന്റെയും കൃതികൾ വായിക്കുവാൻ രസമുണ്ടെങ്കിലും വലിയൊരു സ്വാധീനം എന്നു പറയത്തക്കവിധത്തിലുള്ള ഒന്നും അതിലില്ല. ടാഗോറിന്റെ കൃതികൾ എന്നെ സ്പർശിച്ചിട്ടുണ്ട്.”

1937–ലും 38– ലും ഇന്ത്യയുടെ സ്വാതന്ത്ര്യപ്രസ്ഥാനം ശക്തിയാർജ്ജിച്ചുകൊണ്ടിരിക്കുകയായിരുന്നു. പൊതുവേ പറഞ്ഞാൽ ക്രിസ്ത്യാനികൾ

ഇക്കാര്യത്തിൽ വലിയ ഉത്സാഹം കാണിച്ചിരുന്നില്ല. ബ്രിട്ടീഷ് സാമ്രാജ്യഭരണം, സ്വയംഭരണത്തേക്കാൾ മെച്ചമാണെന്നാണ് ഭൂരിപക്ഷംപേരും ചിന്തിച്ചിരുന്നത്. എന്തു പറഞ്ഞാലും കൊളോണിയൽ യജമാനന്മാർ ക്രിസ്ത്യാനികളായിരുന്നല്ലോ! ഇക്കാര്യം വർഗീസിനത്ര സമ്മതമായി തോന്നിയില്ല. തിരുവിതാംകൂറിലെയും കൊച്ചിയിലെയും ഭരണം നടത്തിപ്പോന്നിരുന്നത് മഹാരാജാക്കന്മാരായിരുന്നു; ബ്രിട്ടീഷുകാർ നേരിട്ടല്ലായിരുന്നു. വളരെ കുറച്ച് ബ്രിട്ടീഷുകാരെ മാത്രമേ വർഗീസും മറ്റും കണ്ടിരുന്നുള്ളു. അവർ സാമൂഹികജീവിതത്തിന്റെ ഭാഗമായിരുന്നില്ല.

കൊച്ചിയിലെ മഹാരാജാക്കന്മാർ പൊതുവെ കൃപാലുക്കളും ദൈവഭയമുള്ളവരുമായിരുന്നു. 600 അംഗങ്ങളുള്ള രാജകുടുംബത്തിൽ ഏറ്റവും പ്രായം കൂടിയ ആളാണു സിംഹാസനാരൂഢനാകുന്നത്. തന്മൂലം സാധാരണഗതിയിൽ സിംഹാസനസ്ഥനാകുന്ന മഹാരാജാവിന് എൺപതുവയസ്സിൽ കുറയാതെ പ്രായം കാണും. അതിനുശേഷം വളരെക്കാലം ആ വ്യക്തി ജീവിച്ചിരിക്കില്ല. വർഗീസിന്റെ വീട് മഹാരാജാവിന്റെ കൊട്ടാരത്തിലേക്കുള്ള വഴിയരികിലായിരുന്നു (ഹിൽപാലസ് റോഡിൽ). വർഗീസിന്റെ വീട്ടിൽ നിന്ന് കൊട്ടാരത്തിലേക്ക് ഒരു മൈൽ മാത്രമേ ദൂരമുള്ളു. കുഴലൂത്തോ ആഡംബരങ്ങളോ ഒന്നുമില്ലാതെ തങ്ങളുടെ വീടിനു മുമ്പിലൂടെ മഹാരാജാവ് കടന്നുപോകുന്നത് വർഗീസും മറ്റും മിക്കപ്പോഴും കാണാറുണ്ട്.

“സ്കൂൾ വിദ്യാർത്ഥികൾ എന്ന നിലയിൽ ഞങ്ങൾ വർഷത്തിൽ ഒരിയ്ക്കൽ കൊട്ടാരത്തിൽ പോകും. മധുരപലഹാരങ്ങൾ അവിടെ ഞങ്ങൾക്കു വിതരണം ചെയ്യും. രാജകുടുംബത്തിലെ ചില ഇളംതലമുറക്കാർ എന്റെ സഹപാഠികളായിരുന്നു. സാമൂഹ്യമായി ഞങ്ങളോട് ഇടപഴകുവാൻ അവർക്കനുവാദമില്ലായിരുന്നു. മഹാരാജാക്കന്മാരിൽ ചിലർ വലിയ പണ്ഡിതന്മാരായിരുന്നു – പ്രത്യേകിച്ചും സംസ്കൃതത്തിൽ. മറ്റു ചിലരാകട്ടെ ലളിതമാനസരും.”

“സ്നേഹനിധികളായ, രസികന്മാരായ മഹാരാജാക്കന്മാർ ഭരിച്ചിരുന്നപ്പോൾ ബ്രിട്ടീഷ് സാമ്രാജ്യത്വഭരണത്തിന്റെ ഭീകരത ഞങ്ങൾക്ക് അനുഭവപ്പെട്ടില്ലെന്നതാണ് വാസ്തവം. സമൂഹത്തിൽ മർദ്ദനവും ചൂഷണവും നടമാടിയിരുന്നു. അസമത്വവും അനീതിയും പ്രകടമായിരുന്നു. പക്ഷേ, അക്കാലത്ത് ഈ പ്രശ്നങ്ങൾ എന്റെ ചിന്തയെ വളരെയധികം മഥിച്ചിരുന്നില്ല.”

“മഹാത്മാഗാന്ധിയും ജവഹർലാൽ നെഹൃവും ഞങ്ങളുടെ വലിയ നേതാക്കന്മാരായിരുന്നു. പക്ഷേ, ഞങ്ങൾ അവരെ ദുർലഭമായേ കണ്ടിരുന്നുള്ളു. യുവപ്രായത്തിൽ ഞാൻ ഒരിക്കൽ നെഹ്റു പ്രസംഗിക്കുന്നതു

കേട്ടു. അദ്ദേഹം പറഞ്ഞ കാര്യങ്ങളും അവ പറഞ്ഞ രീതിയും എന്നിൽ മതിപ്പുളവാക്കി. ഗാന്ധിജി 1934-ൽ ഞങ്ങളുടെ പട്ടണം സന്ദർശിച്ചു. അദ്ദേഹത്തിന്റെ ലാളിത്യവും പല്ലില്ലാത്ത പുഞ്ചിരിയും എന്നെ വല്ലാതെ ആകർഷിച്ചു. പക്ഷേ ഞങ്ങളുടെ സമൂഹത്തിലൊരുത്തൻ അദ്ദേഹത്തെ കബളിപ്പിച്ചു. കിട്ടുന്ന ദാനങ്ങൾ ലേലം ചെയ്തു വിൽക്കുക ഗാന്ധിജിയുടെ പതിവാണ്. കിട്ടുന്ന തുക ഏതെങ്കിലും ദാനധർമ്മഫണ്ടിനു നൽകും. ഞങ്ങളുടെ പട്ടണത്തിൽവച്ചു കിട്ടിയ ഗിൽറ്റ് ഫ്രെയിമിട്ട മംഗളപത്രം അദ്ദേഹം ലേലം ചെയ്തു. ഏറ്റവും കൂടുതൽ തുകയ്ക്കു വിളിച്ചത് ഒരു കൃഷ്ണൻകുട്ടിയാണ്. സംശയദൃഷ്ടിയോടെ വീക്ഷിക്കേണ്ട ഒരാൾ. അയാൾ 40 രൂപയ്ക്കാണ് ആ ഫ്രെയിം ലേലത്തിൽ പിടിച്ചതെന്നാണ് എന്റെ ഓർമ്മ. അക്കാലത്ത് അതൊരു ഗണ്യമായ തുകയാണ്. പിന്നീടാണ് അയാൾ കള്ളനോട്ട് വ്യാപാരിയാണെന്നു ഞാനറിഞ്ഞത്. അയാൾ ഗാന്ധിജിക്കു നൂറു രൂപയുടെ കള്ളനോട്ട് നൽകി. ലാഭം അയാൾക്കു തന്നെ. ബാക്കി 60 രൂപ നല്ല നോട്ടായി കൃഷ്ണൻ കുട്ടിക്കു കിട്ടി. പുറമെ ഫ്രെയിം ചെയ്ത മംഗളപത്രവും!"

ഒരു കൗമാരപ്രായക്കാരനെന്ന നിലയിൽ സംസ്ഥാന രാഷ്ട്രീയം വർഗീസിനെ ആകർഷിച്ചു. അയിത്തം ഉച്ചാടനം ചെയ്യേണ്ടതിന്റെ ആവശ്യകത അദ്ദേഹത്തിനു മനസ്സിലായിത്തുടങ്ങി. കാലം കടന്നതോടെ സാമൂഹിക-സാമ്പത്തിക അസമത്വങ്ങൾ നിർമാർജ്ജനം ചെയ്യേണ്ടതിന്റെ ആവശ്യവും അദ്ദേഹത്തിനു ബോധ്യമായി. ഒരു റിപ്പോർട്ടർ എന്ന നിലയിൽ അദ്ദേഹം റിപ്പോർട്ട് ചെയ്ത രാഷ്ട്രീയയോഗങ്ങൾ വർഗീസിന്റെ അവബോധ രൂപവൽക്കരണത്തെ സഹായിച്ചു.

ഒരു ദിവസം ഒരു വലിയ പൊതുയോഗം റിപ്പോർട്ടു ചെയ്യുവാൻ വർഗീസ് പോയി. ഈഴവസമൂഹത്തിൽ നിന്നുള്ള പ്രമുഖ സാമൂഹിക പരിഷ്കർത്താവായ സഹോദരൻ അയ്യപ്പനായിരുന്നു പ്രസംഗകൻ. സാമൂഹിക പരിഷ്കരണത്തിനുള്ള അദ്ദേഹത്തിന്റെ വാദമുഖങ്ങൾ ന്യായയുക്തമായി വർഗീസിനു തോന്നി. ചർച്ചാവേളയിൽ പ്രസ് ഗാലറിയിൽ നിന്നു വർഗീസ് ചോദിച്ചു (പ്രസ് ഗാലറിയിൽ നിന്ന് അത്തരമൊരു ചോദ്യം അപ്രതീക്ഷിതമായിരുന്നു). "എന്നെപ്പോലൊരു 16-കാരനെ രാഷ്ട്രീയ കക്ഷിയിൽ ചേരാൻ നിങ്ങളെപ്പോലുള്ള നേതാക്കൾ സമ്മതിക്കാത്തതെന്തേ?"

അദ്ദേഹത്തിന്റെ സ്മരണാർഹമായ മറുപടി മെത്രാപ്പോലീത്തായുടെ സ്മൃതിപഥത്തിൽ മുഴങ്ങുന്നു: "പാടത്തുനിന്നു നെല്ലിൻതൈകൾ പിഴുതെടുത്തു കന്നുകാലികൾക്ക് എറിഞ്ഞുകൊടുക്കുന്നതിൽ ഞങ്ങൾ വിശ്വസിക്കുന്നില്ല." തന്റെ സ്ഥാനം എവിടെയാണെന്ന് വർഗീസിനു മനസ്സിലായി. ഞാറിന്റെ സ്ഥാനത്തു മാത്രമാണു താൻ.

എന്നിരിക്കിലും രാഷ്ട്രീയരംഗത്ത് അനുവദിക്കുന്നിടത്തെല്ലാം വർഗീസ് സജീവം പ്രവർത്തിച്ചു. തന്റെ നിയോജകമണ്ഡലത്തിലെ കോൺഗ്രസ് സ്ഥാനാർത്ഥിയുടെ തിരഞ്ഞെടുപ്പ് പ്രചരണത്തിൽ അദ്ദേഹം പങ്കെടുത്തു. കൊച്ചി നിയമസഭാ കൗൺസിലിലേക്കുള്ള തിരഞ്ഞെടുപ്പായിരുന്നു അത്. വർഗീസിന്റെ റിപ്പോർട്ടിംഗും രാഷ്ട്രീയമായി അർത്ഥവത്തായി. ഇതൊക്കെയാണെങ്കിലും വർഗീസിന്റെ രാഷ്ട്രീയ സംവേദനക്ഷമത കുറെയെങ്കിലും വികസിച്ചത് വളരെ വർഷങ്ങൾക്കു ശേഷമാണ്.

വർഗീസിനു പതിനേഴ് വയസ്സുള്ളപ്പോൾ, തൃപ്പൂണിത്തുറ പട്ടണത്തിൽ 1933-ൽ ആരംഭിച്ച മഹാത്മാ പബ്ലിക് ലൈബ്രറിയുടെയും റീഡിംഗ്റൂമിന്റെയും ഓണററി സെക്രട്ടറിയായി അദ്ദേഹത്തെ തിരഞ്ഞെടുത്തു. ചെറുപ്പക്കാരിൽ പ്രായമേറിയവർക്കുള്ള വിശ്വാസത്തിന്റെ ഒരു സാക്ഷിപത്രമായിരുന്നു അത്. വർഗീസ് നേടിയ പ്രശസ്തിക്ക് ലഭിച്ച ഒരു അംഗീകാരം കൂടിയായിരുന്നു ഈ തിരഞ്ഞെടുപ്പ്. വർഗീസ് കഴിയുംവിധം പ്രതിസ്പന്ദിച്ചു. ലൈബ്രറി പ്രവർത്തനം ആസൂത്രണം ചെയ്യുവാനും കാര്യക്ഷമമായി നടത്താനും അദ്ദേഹം പരമാവധി പ്രയത്നിച്ചു. ആ ലൈബ്രറിയിൽ വച്ചാണ് തന്റെ വായനയുടെ ഒരു നല്ല ഭാഗം അദ്ദേഹം നിർവഹിച്ചത്. പുരോഗമന കലാസാഹിത്യത്തെക്കുറിച്ചും സാമൂഹ്യ മാറ്റത്തെക്കുറിച്ചുമൊക്കെ അക്കാലത്ത് ആഴ്ചതോറും അവിടെ ചർച്ച സംഘടിപ്പിച്ചു. ലൈബ്രറിയുടെ സെക്രട്ടറിയായി ദീർഘനാൾ അദ്ദേഹം പ്രവർത്തിച്ചു (1939-42).

“സ്കൂൾ വിട്ടതിനുശേഷം ഞാൻ വായനയിൽ മുഴുകി. ആദ്യമേ അധികം വായനയും അപസർപ്പക നോവലുകളായിരുന്നു. ഗ്രന്ഥങ്ങൾ കിട്ടുന്ന മുറയ്ക്ക് ഗൗരവമുള്ള ഇംഗ്ലീഷ് സാഹിത്യകൃതികളും വായിച്ചു. “ഡോ. ജെക്കിൽ ആൻഡ് മി. ഹൈഡ് (Dr. Jekyll and Mr. Hyde)” എന്നതാണ് വായിച്ച ഒരു ഗ്രന്ഥം. പ്രസ്തുത ഗ്രന്ഥം എന്നെ വല്ലാതെ ആകർഷിച്ചു. വ്യക്തിത്വം വിഭജിച്ച പണ്ഡിതനും ശാസ്ത്രജ്ഞനുമായ ഒരു മനുഷ്യന്റെ (ഡോ. ജെക്കിൽ) കഥയാണത്. ഈ ഉത്തമനായ മനുഷ്യൻ ഇടയ്ക്കിടെ മുന്നറിയിപ്പൊന്നുമില്ലാതെ, മി. ഹൈഡ് എന്ന ഭീകര മനുഷ്യനായി രൂപാന്തരപ്പെടുന്നു. ആ ഘട്ടത്തിൽ അയാൾ ചെയ്യാത്ത കൊള്ളരുതായ്മകളില്ല.”

“എന്റെ തന്നെ സ്വഭാവത്തിലെ അബോധപൂർവമായ ഒരു വശത്തെ ഈ ഗ്രന്ഥം സ്പർശിച്ചുകാണണം. എന്നിൽ കുറയേറെ നന്മകളുണ്ടായിരുന്നു. അതോടൊപ്പം തന്നെ അതിനടിയിലായി ഒട്ടേറെ ദുഷ്ടത അമർന്നു കിടന്നതായി എനിക്കറിയാം. ആധിപത്യത്തോടും അധികാര

ത്തോടുമുള്ള സ്നേഹത്തിൽ നിന്നോ, അഭിനന്ദനത്തിനും മുഖസ്തുതിക്കുമുള്ള ആഗ്രഹത്തിൽ നിന്നോ, ഉൽക്കർഷാഭിവാഞ്ചയെ മിക്കപ്പോഴും തിരിച്ചറിയാനാവില്ല. സ്നേഹവാത്സല്യങ്ങൾക്കുള്ള അഭിലാഷം പലപ്പോഴും മഹത്വത്തിനും ആദരവിനുമുള്ള അന്വേഷണത്തിന്റെ രൂപം അവലംബിക്കും. ചെറുപ്പക്കാരനായ ഒരു എഴുത്തുകാരനെ തേടിയെത്തുന്ന പുകഴ്ചയ്ക്കും അഭിനന്ദനത്തിനുമുള്ള ആസക്തി എന്നിൽ വളർന്നു. ലേഖനത്തോടൊപ്പം എന്റെ പേര് അച്ചടിച്ചുകാണുന്നതിൽ ഞാൻ ആഹ്ലാദിച്ചു. പത്രങ്ങളിൽ എന്റെ റിപ്പോർട്ടുകൾ അച്ചടിച്ചു വരുമ്പോൾ ഞാൻ മതിമറന്ന് സന്തോഷിച്ചു. ഞാനവ മിക്കപ്പോഴും സുഹൃത്തുക്കളെ കാണിച്ചു. പ്രശംസ ഞാൻ ഇഷ്ടപ്പെട്ടു. പക്ഷെ, സ്നേഹിക്കപ്പെടുവാൻ എനിക്കു ഭയമായിരുന്നു. സ്നേഹം പിൻവലിക്കപ്പെട്ടാലെന്തു സംഭവിക്കുമെന്ന ആശങ്കയായിരുന്നു അതിനു നിദാനം. ഒരിയ്ക്കൽ എന്റെ അമ്മ എന്നെ അത്യധികം സ്നേഹിച്ചിരുന്നു. അമ്മയുടെ രോഗം മൂലം ആ സ്നേഹം എനിക്കു നഷ്ടപ്പെട്ടപ്പോൾ അതെന്നെ വേദനിപ്പിച്ചു. അതിൽ നിന്ന് എനിക്കു മോചനം കിട്ടിയില്ല. എന്റെ വ്യക്തിത്വം ദ്വന്ദ്വഭാവങ്ങളുള്ളതും ഉദ്ഗ്രഥനാതീതവുമായിരുന്നുവെന്നു വ്യക്തം. ഈ പ്രതിസന്ധിയിൽ നിന്നും ഒരു മോചനം കിട്ടുമെന്നു കരുതിയോ എന്തോ '*ഡോ. ജെക്കിലും മി. ഹൈഡും*' എന്ന ഗ്രന്ഥം ഞാൻ മലയാളത്തിലേക്കു തർജ്ജമ ചെയ്യാൻ തുടങ്ങി. നൂറു പേജുള്ള ഒരു നോട്ടുബുക്കിൽ തർജ്ജമ പൂർത്തിയാക്കി. പക്ഷേ, പ്രസാധകനെ തേടുകയുണ്ടായില്ല. എന്റെ പ്രസിദ്ധീകരിച്ച ലേഖനങ്ങളോടൊപ്പം വളരെക്കാലം അത് വീട്ടിൽ സൂക്ഷിച്ചിരുന്നു. ഞാൻ വിദേശത്ത് ജോലി ചെയ്തിരുന്ന സമയത്ത് ഒരു ദിവസം, എന്റെ പിതാവ് അവയെല്ലാം 'വെയ്സ്റ്റ്' എന്നു കരുതി എടുത്തുകളഞ്ഞു. ഞാനത് അറിഞ്ഞപ്പോൾ വളരെയധികം ദുഃഖിതനായി."

പത്രപ്രവർത്തകനായി നടന്ന കാലത്ത്, പ്രമുഖ യുക്തിവാദിയായ എം. സി. ജോസഫുമായി കണ്ടുമുട്ടുവാൻ വർഗീസിന് ഇടയായി. വർഗീസിന്റെ ബന്ധുവീടായ മൂക്കഞ്ചേരിൽ വസതിയിൽ വച്ചായിരുന്നു കൂടിക്കാഴ്ച. ഒരു രാത്രി മുഴുവൻ എം. സി. ജോസഫുമായി അദ്ദേഹം തർക്കിച്ചിരുന്നു. 'നീ മഹാനാകും' എന്ന അനുഗ്രഹവചസുകേട്ടാണ് നേരം പുലർന്നപ്പോൾ ആ പതിനെട്ടുകാരൻ പടിയിറങ്ങിയത്.

പോൾ വർഗീസ് പത്രപ്രവർത്തനരംഗത്ത് നാലു വർഷം പ്രവർത്തിച്ചു. പോൾ വർഗീസ്, ടി. പി. വർഗീസ് എന്നീ പേരുകളിലാണ് അദ്ദേഹം ഇക്കാലത്ത് ലേഖനങ്ങൾ എഴുതിയിരുന്നത്. 1941-ൽ ഒരു മത്സരപരീക്ഷയിൽ വർഗീസ് പങ്കെടുത്തു. ഇന്ത്യൻ പോസ്റ്റ് ആൻഡ് ടെലിഗ്രാഫ് ഡിപ്പാർട്ട്മെന്റിൽ ക്ലർക്കുമാരെ റിക്രൂട്ട് ചെയ്യുന്നതിനുള്ള കമ്പാരറ്റീവ് ടെസ്റ്റായിരുന്നു അത്. 12 ഒഴിവുകളിലേക്കായി മുന്നൂറോളം പേർ

പരീക്ഷയെഴുതി. 80 ശതമാനം പേരും ബിരുദധാരികളായിരുന്നു. പക്ഷേ വർഗീസിനാകട്ടെ ഹൈസ്കൂൾ വിദ്യാഭ്യാസമേയുള്ളു താനും.

വീട്ടിലേക്ക് തിരികെ പോകുന്നവഴി വർഗീസ് കൊച്ചിയിലുള്ള തന്റെ ഒരു സുഹൃത്തിനെ സന്ദർശിച്ചു. അദ്ദേഹം വർഗീസിനെ കാണാൻ കാത്തിരിക്കുകയായിരുന്നു. ആ സുഹൃത്ത്, വർഗീസിനുവേണ്ടി പറഞ്ഞു വച്ചിരുന്ന ഒരു ജോലിയെക്കുറിച്ച് പറഞ്ഞു. ജോൺ മീഞ്ചിറപ്പാടന്റെ വക കമ്പനിയിലായിരുന്നു ജോലി പറഞ്ഞുവച്ചിരുന്നത്. ജോൺ മീഞ്ചിറപ്പാടന് അന്ന് തൃപ്പൂണിത്തുറയിൽ പുകലകച്ചവടം ഉണ്ടായിരുന്നു. താമസവും അവിടെ തന്നെയായിരുന്നു. വർഗീസിനെക്കുറിച്ചും അദ്ദേഹത്തിന്റെ കുടുംബത്തെക്കുറിച്ചും വ്യക്തമായി അറിയാമായിരുന്ന കനിവുള്ള ആ വ്യക്തി വർഗീസിനൊരു ജോലി കൊടുത്തു. അദ്ദേഹമത് സ്വീകരിച്ചു. 12 കിലോമീറ്റർ അകലെ കൊച്ചിയിലെ മട്ടാഞ്ചേരിയിലായിരുന്നു കമ്പനി ഓഫീസ്.

വീട്ടിലെ നരകസദൃശ്യമായ അനുഭവത്തിൽ നിന്ന് രക്ഷപെടുവാൻ അവസരം കാത്തിരുന്ന വർഗീസ് എന്ന യുവാവിന്റെ മുമ്പിൽ അച്ഛനും സഹോദരങ്ങളും ഒരു ചോദ്യചിഹ്നമായി. വർഗീസ് പിന്നീട് എഴുതിയ ഒരു കഥയിലെ നായിക ചിന്തിച്ചതുപോലെ അദ്ദേഹവും ചിന്തിച്ചിരിക്കാം: “എനിക്ക് ജീവിക്കണം. എന്നാൽ ഈ നരകത്തിൽ ഞാൻ ജീവിക്കുകയില്ല. അപ്പോൾ അച്ഛനോ? ഓ, അച്ഛൻ. അതൊരു പ്രശ്നമാണ്. അച്ഛൻ! അച്ഛൻ!... യൗവ്വനം പിതൃസ്നേഹത്തോട് പടവെട്ടി. ഒടുവിൽ അതു ജയിച്ചു. ഞാൻ വീടു വിടുവാൻ തീരുമാനിച്ചു.”

വർഗീസിനു പുറമെ രണ്ടു പേർ കൂടിയേ കൊച്ചിൻ ട്രാൻസ്പോർട്ട് കമ്പനി എന്ന പേരിലുള്ള ആ സ്ഥാപനത്തിൽ ജോലിക്കാരായി ഉണ്ടായിരുന്നുള്ളു. ശമ്പളം പ്രതിമാസം 18 രൂപ. വർഗീസിന് പൂർണ സംതൃപ്തി നൽകുന്ന ഒരു ജോലിയായിരുന്നു അത്. അദ്ദേഹം ഓഫീസിൽ തന്നെ താമസിച്ചു. അടുത്തുള്ള ഹോട്ടലിൽ നിന്നും ഭക്ഷണം കഴിച്ചു. ദിവസേന രണ്ട് ഊണിന് ഒരു മാസം ആറു രൂപ അന്നു മതിയായിരുന്നു. ബാക്കി രൂപ പത്രം വാങ്ങിക്കാനും മറ്റും വർഗീസ് ഉപയോഗിച്ചു. ഒന്നുമില്ലായ്മയിൽ നിന്ന് 18 രൂപയിലേക്കുള്ള വരുമാന വർദ്ധനവ് വർഗീസിനെ സംബന്ധിച്ചിടത്തോളം ആഹ്ലാദകരവും ആശ്വാസപ്രദവുമായിരുന്നു.

വർഗീസ് ഏകദേശം സന്തോഷവാനായി. പക്ഷേ കൂടുതൽ തുക ശമ്പളം വാങ്ങുന്ന ആളുകളെ കാണുമ്പോൾ അദ്ദേഹം ദുഃഖിതനായി. തന്റെ കഴിവുകൾ പാഴായിപ്പോകുന്നത് എന്താണെന്നോർത്ത് അദ്ദേഹം അത്ഭുതപ്പെട്ടു.

അന്ന് തെക്കെ ഇന്ത്യയിൽ മറ്റാർക്കും ഇല്ലാതിരുന്ന ഒരു ബിസിനസാണ് ജോൺ മീഞ്ചിറപ്പാടന് ഉണ്ടായിരുന്നത്. ബർമ്മയിൽ നിന്നും കപ്പലിൽ അരി ഇറക്കുമതി ചെയ്ത് വില്ക്കുക. കപ്പലിൽ ഒരു ലോഡ് അരി വന്നാൽ അത് ഒരിക്കലും ഗോഡൗണിൽ കൊണ്ടുപോയിരുന്നില്ല. കപ്പലിൽ നിന്നും നേരെ ഇറക്കുന്നത് കച്ചവടക്കാരുടെ വള്ളങ്ങളിലേക്കാണ്. കമ്പനിക്ക് ഏഴു ബ്രാഞ്ചുകളുണ്ടായിരുന്നു. കച്ചവടക്കാർക്ക് കൊടുത്തതിന്റെ ബാക്കി ബ്രാഞ്ചുകളിലേക്ക് വള്ളത്തിൽ കയറ്റി അയയ്ക്കും. തിരികെ പോകുന്ന കപ്പലിൽ ഇവിടെ നിന്നും പല സാധനങ്ങൾ കയറ്റി അയയ്ക്കുകയും ചെയ്യും.

കപ്പലിൽ വരുന്ന സാധനങ്ങൾ കച്ചവടക്കാർക്ക് അളന്ന് കൊടുപ്പിക്കുക, വിവിധ ബ്രാഞ്ചുകളിലേക്കുള്ള സാധനങ്ങൾ എത്തിക്കുവാൻ ഏർപ്പാടാക്കുക, കപ്പലിൽ കയറ്റുമതി ചെയ്യുവാനുള്ള സാധനങ്ങൾ എത്തിക്കുവാൻ വള്ളത്തിന്റെ മൂപ്പനെ കണ്ട് വള്ളം ഏർപ്പാടാക്കുക, ഓരോ കപ്പലിലും എത്തിക്കേണ്ട സാധനങ്ങളുടെ അളവ് കൃത്യമായി ഉറപ്പുവരുത്തുക തുടങ്ങിയ ജോലികളാണ് വർഗീസ് ചെയ്തിരുന്നത്. ജോൺ മീഞ്ചിറപ്പാടന്റെ വിവിധ സ്ഥാപനങ്ങളുടെ കണക്കെഴുത്തും അദ്ദേഹമാണ് നിർവ്വഹിച്ചിരുന്നത്. അദ്ദേഹത്തിന്റെ പുത്രന്മാർ വർഗീസിന്റെ സുഹൃത്തുക്കളായി തീർന്നു. പിറവത്തുള്ള ജോണിന്റെ വീട്ടിലും വിവിധ ബ്രാഞ്ചുകളിലും കടകളിലും പലപ്പോഴും വർഗീസ് പോകുമായിരുന്നു. കമ്പനിയിൽ ജോലി നോക്കിയതുമൂലം കുറേ അഡ്മിനിസ്ട്രേറ്റീവ് എക്സ്പീരീയൻസ് അദ്ദേഹത്തിനു ലഭിച്ചു.

“പോൾ വർഗീസ് വളരെ നല്ലവനായിരുന്നു. മറ്റു കുഴപ്പമൊന്നുമില്ലായിരുന്നു. അദ്ദേഹത്തിന് ഒരു ഗുണമുണ്ടായിരുന്നു. വലിയ ‘വളവും തിരിവും’ ഒന്നുമില്ലായിരുന്നു. അത് അദ്ദേഹത്തിന്റെ കുടുംബത്തിനും ഇല്ലായിരുന്നു” എന്ന് ജോണിന്റെ പുത്രൻ പോൾ മീഞ്ചിറപ്പാടൻ പറയുന്നു.

ഓഫീസിൽ എല്ലാവരും സുറിയാനി ക്രിസ്ത്യാനികളായിരുന്നു. മനസ്സിനിണങ്ങിയ അന്തരീക്ഷം. പക്ഷേ തൊട്ടടുത്തുള്ള രണ്ടുപേർ അതിനൊരപവാദമായി. ഒരാൾ യുവാവായ ബാലകൃഷ്ണപിള്ള. തൊട്ടടുത്തുള്ള ഓഫീസിലാണ് അയാളുടെ ജോലിയും താമസവും. വർഗീസിനേക്കാൾ രണ്ടു വയസ്സ് പ്രായക്കൂടുതൽ കാണും. യൗവ്വനം ആസ്വദിക്കാനുള്ളതാണെന്നാണു പിള്ളയുടെ കാഴ്ചപ്പാട്. മദ്യവും സ്ത്രീയും വിലക്കപ്പെട്ട വിനോദോപാധികളാണെന്നുള്ള വർഗീസിന്റെ നാടൻ അഭിപ്രായം അയാൾക്കു മനസ്സിലാക്കാനായില്ല. ഇവ രണ്ടും അന്നു നഗരത്തിൽ സുലഭം. പകുതി മര്യാദയ്ക്കുവേണ്ടിയും പകുതി ജിജ്ഞാസ

കൊണ്ടുമായിരിക്കണം ഒരു രാത്രി നഗരത്തിലെ ഇരുൾമൂടിയ, മലിനപ്രദമായ, ചില ഭാഗങ്ങളിലേക്ക് അയാളോടൊപ്പം വർഗീസ് പോവുകയുണ്ടായി. അതോടെ അദ്ദേഹത്തിനു മതിയായി. വേദനാജനകമായ ചില ഓർമ്മകൾ അത് അവശേഷിപ്പിച്ചു. ഭാവിയിലൊരിക്കലും ഇത്തരം സുഖാസ്വാദന പര്യടനങ്ങൾക്ക് ഇറങ്ങിത്തിരിക്കുന്നതിൽ നിന്ന് അത് വർഗീസിനെ വിലക്കി.

മറ്റെയാൾ ഒരു 'സാട്ടാ' കച്ചവടക്കാരനായിരുന്നു. അതേ കെട്ടിടത്തിൽ മറ്റൊരു ഓഫീസ് മുറിയിലാണ് അയാളുടെ ജോലിയും താമസവും. ടെലിഫോൺ മുഖേന ഓഹരികൾ വില്ക്കലും വാങ്ങലുമാണ് ജോലി. അയാൾ ധനികനാണെന്നാണ് ശ്രുതി. ഒരു കസേര, ചെറിയ ഒരു കട്ടിൽ, ഒരു ടെലിഫോൺ, പണവും പ്രമാണങ്ങളും സൂക്ഷിക്കുവാൻ ഒരു വലിയ സേഫ് – തീർന്നു അയാളുടെ മുറിയിലെ ഉപകരണങ്ങൾ. പ്രഭാതം മുതൽ രാത്രിവരെ അയാൾ സദാ ടെലിഫോണിന്റെ അരികിലാണ്. അതുകൊണ്ട് അയാളെ അടുത്തറിയുവാൻ ഇടയായില്ല. സ്റ്റോക്കിനെപ്പറ്റിയും ഷെയറിനെപ്പറ്റിയും പണത്തെപ്പറ്റിയും മാത്രമേ അയാൾക്കു ചിന്തയുള്ളു; സംസാരിക്കുവാനും കഴിയൂ. അയാൾക്കു കുടുംബമില്ലെന്നു തോന്നി. സാമൂഹ്യജീവിതമില്ല, സുഹൃത്തുക്കളില്ല. പണത്തിനുവേണ്ടിയാണ് അയാൾ ജീവിച്ചത്.

ഒരു പ്രഭാതത്തിൽ ആ വാർത്ത കേട്ടു വർഗീസും മറ്റും ഞെട്ടി. അയാൾ രാത്രിയിൽ മരിച്ചുപോയി! ഹൃദ്രോഗമായിരുന്നു. അയാൾ കിടക്കയിൽ നിന്ന് എണീറ്റ് സേഫിന്റെ അടുക്കലെത്തി, സേഫിന്റെ പിടിയിൽ കൈവച്ചപ്പോഴാണ് കുഴഞ്ഞുവീണത്. ആ രംഗം വർഗീസിനെ ചിന്താധീനനാക്കി. ഓഫീസിൽ വർഗീസും സഹപ്രവർത്തകരും ഇക്കാര്യത്തെപ്പറ്റി ദീർഘമായി സംസാരിച്ചു. പക്ഷേ, തനിച്ചിരുന്നപ്പോൾ ആ സംഭവത്തിന്റെ അർത്ഥത്തെപ്പറ്റി വർഗീസ് ചിന്തിക്കാൻ തുടങ്ങി. ഇത്തരത്തിലുള്ള ചെറിയ സംഭവങ്ങൾ നമ്മുടെ ജീവിതവീക്ഷണത്തെ ഗണ്യമായി സ്വാധീനിക്കുന്നതായി അദ്ദേഹത്തിനു തോന്നി; ബോധപൂർവ്വമായ പര്യാലോചനകളിലൂടെയോ യുക്തിപൂർവ്വമായ തീരുമാനമെടുക്കലിലൂടെയോ അല്ലായിരിക്കാം. ധാരണകൾ മനസ്സിൽ പതിയാൻ വ്യഗ്രത കാട്ടുന്ന ആ പ്രായത്തിൽ ലഭിക്കുന്ന ഉൾക്കാഴ്ചകൾ ദീർഘകാലം ഉപബോധമനസ്സിൽ ഒളിഞ്ഞുകിടക്കുന്നതിന്റെ ഫലമായിട്ടാവാം അത്.

രണ്ടു വർഷത്തോളം വർഗീസ് കൊച്ചിൻ ട്രാൻസ്പോർട്ട് കമ്പനിയിൽ ജോലി നോക്കി. പോസ്റ്റൽ ഡിപ്പാർട്ടുമെന്റിലേക്കുള്ള മത്സരപരീക്ഷയിൽ തിരഞ്ഞെടുക്കപ്പെടുമെന്ന് വർഗീസിന് ആശ ഉണ്ടായിരുന്നില്ല. ഏതാണ്ടൊരു അനായാസഭാവത്തോടെയാണ് വർഗീസ് പരീക്ഷ എഴുതിയത് തന്നെ. പരീക്ഷയ്ക്ക് കണക്ക്, ജോഗ്രഫി, ജനറൽനോളജ്, ഇംഗ്ലീഷ് എന്നിവയായിരുന്നു വിഷയങ്ങൾ.

ഏഴു പഗോഡാകളെക്കുറിച്ച് കുറിപ്പെഴുതാനായിരുന്നു ഒരു ചോദ്യം. വർഗീസിന്റെ ജീവിതത്തിൽ അദ്ദേഹം അതുവരെയും ഇവയെക്കുറിച്ച് കേൾക്കുകയോ വായിക്കുകയോ ചെയ്തിരുന്നില്ല. എന്നിട്ടും അദ്ദേഹം ചോദ്യത്തിന് ഇപ്രകാരം ഉത്തരം എഴുതി: "ഏഴു പഗോഡാകൾ അമേരിക്കയിലോ യൂറോപ്പിലോ ആസ്ത്രേലിയായിലോ ആയിരിക്കാനിടയില്ല. ആഫ്രിക്കയിലാണെന്നും തോന്നുന്നില്ല. ആ സ്ഥിതിക്ക് അവ ഏഷ്യയിലായിരിക്കും." അതുപോലെ തന്നെ അറ്റ്ലാന്റിക് ചാർട്ടറിനെപ്പറ്റിയും കുറിപ്പെഴുതാൻ ചോദിച്ചിരുന്നു (പരീക്ഷയ്ക്ക് ഏതാനും മാസം മുമ്പാണ് റൂസ്‌വെൽറ്റും ചർച്ചിലും ചേർന്ന് ചാർട്ടറിന് ഒപ്പുവച്ചത്). വർഗീസ് കുറച്ചൊരു ധിക്കാരഭാവത്തിൽ എഴുതി: "അറ്റ്ലാന്റിക് ചാർട്ടർ അതെവിടെ ഉയർന്നുവന്നുവോ (അറ്റ്ലാന്റിക് സമുദ്രമദ്ധ്യേ) അവിടെത്തന്നെ ചവിട്ടിത്താഴ്ത്തണം."

പി. ആന്റ്. ടി. യിൽ ജോലി ലഭിക്കുക അക്കാലത്ത് വളരെ പ്രയാസമുള്ള കാര്യമായിരുന്നു. കാരണം എല്ലാ രംഗത്തും ഏറ്റവും സമർത്ഥരെയാണ് ബ്രിട്ടീഷ് ഗവൺമെന്റ് ആ കാലഘട്ടത്തിൽ ജോലിക്കു നിയമിച്ചുകൊണ്ടിരുന്നത്. ഏറ്റവും സമർത്ഥരെ കണ്ടെത്തുവാൻ വേണ്ടിയാണ് മത്സരപരീക്ഷ നടത്തുന്നത് തന്നെ. ഉദ്യോഗസ്ഥർക്ക് കൂടുതൽ ശമ്പളവും സർക്കാർ നല്കിയിരുന്നു. തിരുവിതാംകൂർ, കൊച്ചി രാജ്യങ്ങളിൽ ഗവൺമെന്റ് സർവീസിൽ ജോലി ചെയ്യുന്ന ഒരു ഗുമസ്തന് 15 രൂപ മാത്രം ശമ്പളമുണ്ടായിരുന്ന കാലഘട്ടത്തിൽ ബ്രിട്ടീഷ് സർക്കാർ 35 രൂപയാണ് ശമ്പളം നല്കിയിരുന്നത്. ശമ്പളത്തിനു പുറമേ നാലുരൂപ Good Conduct Pay ആയും നല്കിയിരുന്നു. ശമ്പള വർദ്ധനവിനായി സമരം ചെയ്യാതിരിക്കുവാനും ബ്രിട്ടീഷ് സർക്കാരിനെതിരെയുള്ള സ്വാതന്ത്ര്യസമരത്തിൽ പങ്കെടുക്കാതിരിക്കുവാനും വേണ്ടി ബ്രിട്ടീഷ് ഗവൺമെന്റ് കണ്ടുപിടിച്ച ഒരു തന്ത്രമായിരുന്നു Good Conduct Pay നൽകുകയെന്നത്.

ഏതായാലും വർഗീസിന്റെ ഔദ്ധത്യമൊക്കെയുണ്ടായിട്ടും അദ്ദേഹം മത്സരപരീക്ഷയിൽ വിജയിച്ചു. ഇക്കാര്യമറിയിച്ചുകൊണ്ടുള്ള മദ്രാസ് പോസ്റ്റ്മാസ്റ്ററുടെ കത്ത് 1942 ജനുവരിയിൽ അദ്ദേഹത്തിനു ലഭിച്ചു. പക്ഷേ നിയമനം ലഭിക്കുമെന്ന യാതൊരുറപ്പും അതിലില്ലായിരുന്നു. അതുകൊണ്ട് വർഗീസ് ഇക്കാര്യത്തിൽ വലിയ പ്രാധാന്യവും ഗൗരവമേറിയ ശ്രദ്ധയും കൊടുത്തില്ല. ഇതൊരു സാധാരണ സംഭവമായി അദ്ദേഹം കരുതി. പരീക്ഷയിൽ താൻ ഒരുവിധം കടന്നുകൂടി കാണുകയേയുള്ളു എന്ന് അദ്ദേഹം വിശ്വസിച്ചു. പക്ഷേ ഫെബ്രുവരി അവസാനത്തോടെ, താങ്കൾക്ക് ഇഷ്ടമുള്ള ഏതെങ്കിലുമൊരു പോസ്റ്റ് ഓഫീസിൽ ഉടൻ ജോലിയിൽ പ്രവേശിക്കാം എന്നറിയിച്ചുകൊണ്ടുള്ള ഒരു കത്ത് ലഭിച്ചു. ഇത് വർഗീസിനെ ആശ്ചര്യപ്പെടുത്തി. പക്ഷേ മറ്റു തടസ്സങ്ങൾ

പെട്ടെന്നുണ്ടായി. പി. ആന്റ്. ടി. യിൽ ജോലി ലഭിയ്ക്കണമെങ്കിൽ 200 രൂപാ സെക്യൂരിറ്റി ഡിപ്പോസിറ്റ് അടയ്ക്കണമായിരുന്നു. അതിനായി 200 രൂപ കണ്ടെത്തേണ്ട ആ സമയത്ത് വർഗീസിന്റെ കൈവശം പണ മൊന്നും ഇല്ലായിരുന്നു. പിതാവിന്റെ കൈയിൽ പണമുണ്ട്. വർഗീസ് അദ്ദേഹത്തോട് ചോദിച്ചു. പക്ഷേ അദ്ദേഹം കൊടുത്തില്ല.

പിതാവ് മറ്റൊരു കാഴ്ചപ്പാടിലാണ് ഇതിനെ കണ്ടത്. ബ്രിട്ടീഷ് ഗവൺ മെന്റ് അധികം താമസിയാതെ ഇന്ത്യ വിട്ടുപോകുമെന്നും അതിനാൽ വലിയൊരു തുക മുടക്കി ജോലിക്കു കയറുന്നത് മണ്ടത്തരമാണെന്നും അദ്ദേഹം മകനോട് പറഞ്ഞു.

വർഗീസ് കാര്യങ്ങൾ വിശദമായി വിവരിച്ചുകൊണ്ടും പണം തന്നു സഹായിക്കണമെന്ന് അപേക്ഷിച്ചുകൊണ്ടും ഏറ്റവും മൂത്ത ജ്യേഷ്ഠന് കത്തെഴുതി. അദ്ദേഹം 75 രൂപ പിതാവിന്റെ പേർക്ക് അയച്ചുകൊടുത്തിട്ട്, ബാക്കി തുക കൂടിയിട്ട് 200 രൂപ തികച്ച് വർഗീസിന് കൊടുക്കണമെന്ന് അപേക്ഷിച്ചു. പിതാവ് 200 രൂപ നൽകിയില്ല എന്നു മാത്രമല്ല, ഈ 75 രൂപ വർഗീസിന് കൊടുക്കാതിരിക്കാൻ പല ഒഴിവുകഴിവുകളും പറഞ്ഞു. ജ്യേഷ്ഠൻ തനിക്ക് തരുവാനായി ഏല്പിച്ച 75 രൂപയെങ്കിലും തരണമെ ന്നപേക്ഷിച്ച് വർഗീസ് പിതാവിന്റെ കാൽക്കൽ വീണു കരഞ്ഞു. ഇനി യൊരു പൈസ പോലും എന്നോടു ചോദിക്കരുതെന്ന് പറഞ്ഞുകൊണ്ട് പിതാവ് 75 രൂപ മാത്രം നൽകി.

ബാക്കി പണം കണ്ടെത്തുവാനായി വർഗീസ് തന്റെ ബന്ധുക്കളിൽ പലരുടെയും വീടുകൾ കയറിയിറങ്ങി. പക്ഷേ നിരാശയായിരുന്നു ഫലം. ക്ഷീണിതനും നിരാശനുമായി ഓഫീസിൽ ഇരുന്ന വർഗീസിനോട് അദ്ദേ ഹത്തിന്റെ സ്ഥാപന ഉടമയായ ജോൺ മീഞ്ചിറപ്പാടൻ കാരണമന്വേഷിച്ചു. വർഗീസ് കാര്യങ്ങൾ വിശദീകരിച്ചു. അദ്ദേഹം തന്റെ തൊഴിലുടമയോട് പണം കടം ചോദിക്കാൻ ശ്രമിച്ചിരുന്നില്ല. തന്നെ അവിടെ നിന്നു പറ ഞ്ഞയയ്ക്കാൻ അദ്ദേഹം ഇഷ്ടപ്പെടുന്നില്ലെന്ന് വർഗീസിന് അറിയാമാ യിരുന്നു. കർക്കശ സ്വഭാവക്കാരനും കച്ചവട മനസ്ഥിതിക്കാരനുമാണ് അദ്ദേഹമെന്ന് വർഗീസ് കരുതി. 'എത്ര രൂപ കൂടി കിട്ടിയാൽ 200 രൂപ ആകുമെന്ന്' അദ്ദേഹം തിരക്കി. 120 രൂപ കൂടി വേണമെന്ന് വർഗീസ് പറഞ്ഞു. അദ്ദേഹം ആ തുകയ്ക്കുള്ള ഒരു ചെക്കെഴുതി വർഗീസിനു നൽകി. അങ്ങനെ തന്റെ തൊഴിലുടമയുടെ കാരുണ്യത്തിൽ വർഗീസിന് പി. ആന്റ്. ടി. വകുപ്പിൽ ജോലി ലഭിച്ചു.

ഈ സന്ദർഭത്തിലെ തന്റെ അവസ്ഥയെക്കുറിച്ച് മെത്രാപ്പോലീത്താ ഇങ്ങനെ എഴുതിയിട്ടുണ്ട്: "Any other heart but one that had been used to worse tribulation, would have either broken down on the spot, or resorted

to reckless revenge. My heart never seems to have broken. It withstood this gross insult flung upon a son by a parent, with considerable calmness.

In those days everybody thought a postal job, a very covetable one. Even now people persist in that mio-belief. So I had to find out somehow or other. But whom, whom in all the world of uncles and aunts, was I to approach? I never thought of approaching my own uncles. I couldn’t bring myself as much down as all that. I had heard that another of my distant uncles atTrichur had advanced some money to my brother as a loan in times of need, and though I would also approach him for a loan. But the unanswerable question. “Your father has enough money in the Bank, then why do you come to us?” never struck me at first. It was a question that I couldn’t answer without serious injury to my self-respect. So I chose not to answer it. I was humiliated. He directed me to another uncle of mine, at Irinjalakuda. The same unanswerable question was repeated there. I felt I had lost everything. My just elder brother wrote another letter asking his old employer at Ernakulam to lend me the required amount, but he also promptly regretted his inability. In the meanwhile, my fool company in Cochin had indeed me to fall into my first and perhaps last indulgence in a youthful indiscretion and I was still suffering from the after effects of the same.

All my energies, mental and physical were enhausted. If I had a little less of self-respect (I have it one bit too much) I could have asked any of my uncles and most probably succeeded. But I kept quiet, and prayed to my Lord Jesus. The voice of my agony would have touched my Lord. He who had saved me out of every tight corner could not fail me this time. I had prayed for a longtime that I should pass in the competitive examination, and for a long time I thought my prayer had gone unheeded. This time too it was heeded to, and in a most wonderful way too. I was just sitting in a sullen and gloomy mood, because I was suffering in mind and body and I couldn’t hide my sufferings. My employer, himself a strict man of business took pity on me, and asked me just how much money I wanted. I had never asked him for help. I had known that he was too much of a businessman, and also I knew that he did not want me to leave his company. So his question naturally took me by surprise. I mentioned the amount Rs. 120/ and promptly he gave me a cheque for the amount.O! I did’nt know how to thank him or thank my Lord.”[8]

എറണാകുളം ഷൺമുഖം റോഡിലുള്ള ഹെഡ്പോസ്റ്റോഫീസിലായിരുന്നു വർഗീസിന്റെ ആദ്യനിയമനം. അവിടെ ഗുമസ്തനാ (ക്ലർക്ക്) യിരുന്നു അദ്ദേഹം. സ്കൂൾ ഫൈനൽ സർട്ടിഫിക്കറ്റു മാത്രം

കൈമുതലായുള്ള ഒരു ഇരുപതുകാരന് അഭികാമ്യമായ തൊഴിൽതന്നെ. ജോലി ലഭിച്ചതോടെ ഇളയ സഹോദരന്മാരുടെ പഠനത്തിൽ ശ്രദ്ധിയ്ക്കുവാനും അവരെ സാമ്പത്തികമായി സഹായിക്കുവാനുമുള്ള ബാദ്ധ്യത വർഗീസിൽ വന്നുചേർന്നു. 39 രൂപ ശമ്പളം കൊണ്ട് അന്ന് ഒരു കുടുംബത്തിന് സന്തുഷ്ടമായി കഴിയാമായിരുന്നു. ഒരു വീട് വാടകയ്ക്കെടുക്കുവാനും ഒരു ഭൃത്യനെ ജോലിക്കു നിയമിക്കുവാനും വർഗീസ് തീരുമാനിച്ചു. എറണാകുളത്ത് മനോരമ ഓഫീസ് നേരത്തെ ഇരുന്ന സ്ഥലത്തിന് തൊട്ടടുത്ത് ഒരു ചെറിയ വീട് വാടയ്ക്കെടുത്ത് താമസമാക്കി. അമ്മയുടെ അസുഖം മൂലം വീട്ടിലെ സ്ഥിതി പരമ ദയനീയമായിരുന്നു. അതിനാൽ ബോംബെയിൽ നേവിയിൽ ജോലി ചെയ്തിരുന്ന ഏറ്റവും മൂത്ത ജ്യേഷ്ഠന്റെ ഭാര്യയെയും, ഏറ്റവും ഇളയ സഹോദരൻ അബ്രഹാമിനെയും വർഗീസ് തന്റെ വാടകവീട്ടിലേക്ക് കൂട്ടിക്കൊണ്ടുപോന്നു. നേരെ ഇളയ സഹോദരൻ ജേക്കബ് ഈ സമയത്ത് ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി നേവിയിൽ ചേർന്നിരുന്നു. അബ്രഹാമിന് തേവര സേക്രട്ട്ഹാർട്ട് കോളജിൽ ചേർന്നു പഠിക്കുവാൻ വർഗീസ് അവസരമുണ്ടാക്കിക്കൊടുത്തു. പഠിക്കുവാനുള്ള അവസരം തനിക്ക് നിഷേധിക്കപ്പെട്ടെങ്കിലും അനുജന് അത് സംഭവിക്കാതിരിക്കുവാൻ അദ്ദേഹം ശ്രദ്ധിച്ചു.

കൊച്ചിയിലെ ഹെഡ് പോസ്റ്റോഫീസിൽ കുറച്ചുനാൾ ജോലി ചെയ്തശേഷം വർഗീസ് മദ്രാസിൽ മോഴ്സ് ടെലിഗ്രാഫിക് സിഗ്നലിങ്ങിൽ പരിശീലനത്തിനു നിയോഗിതനായി. തമിഴ്നാട്ടിലെ കോടമ്പാക്കത്തായിരുന്നു പരിശീലന ഇൻസ്റ്റിറ്റ്യൂട്ട്. അടുത്തൊരു ലോഡ്ജിൽ പരിശീലനത്തിനു വന്നവരോടൊപ്പം വർഗീസും താമസിച്ചു. തമിഴ്, തെലുങ്ക്, കന്നട എന്നീ ഭാഷകൾ സംസാരിക്കുന്ന യുവാക്കളുമായി ആദ്യമായിട്ടാണു വർഗീസ് ബന്ധപ്പെടുന്നത്. എല്ലാവരും അദ്ദേഹത്തിന്റെ നല്ല സുഹൃത്തുക്കളായി.

ടെലിഗ്രാഫി പഠിക്കുന്നതിനു പുറമെ സ്വന്തമായി വർഗീസ് കുറെ പഠനങ്ങളിലേർപ്പെട്ടു. ചില തമിഴ് സുഹൃത്തുക്കളുടെ സഹായത്തോടെ തമിഴ് എഴുതാനും വായിക്കുവാനും പഠിച്ചു. തമിഴും മലയാളവും ദ്രാവിഡ കുടുംബത്തിൽപെട്ട സഹോദരഭാഷകളാണ് എന്നത് പഠനം സഹായകരമാക്കി.

തമിഴരുടെ ചില രീതികൾ വർഗീസിന് രസകരമായി തോന്നി. തമിഴ് ഭക്ഷണരീതി വർഗീസ് പ്രയാസം കൂടാതെ സ്വായത്തമാക്കി. വീട്ടിൽ വച്ച് ഭക്ഷണകാര്യത്തിൽ പ്രത്യേകിച്ച് ഇഷ്ടാനിഷ്ടങ്ങൾ വർഗീസ് വളർത്തിയിട്ടില്ലായിരുന്നുവെന്നത് ഉപകാരമായി. പാൽക്കാരൻ പശുവിനെ നമ്മുടെ വീട്ടിൽ കൊണ്ടുവന്നു നമ്മുടെ പാത്രത്തിലേക്കു പാൽ കറന്നു വീഴ്ത്തിത്തരുമെന്നത് വർഗീസിന് ആഹ്ലാദകരമായിരുന്നു. സ്വാഭാവിക

ചൂടോടുകൂടി പാൽ കുടിക്കുവാൻ അത് അവസരം നല്കി. കൊച്ചിയേക്കാൾ വളരെ വലിയ പട്ടണമാണ് മദ്രാസ്. പക്ഷേ സുഹൃത്തുക്കളോടൊന്നിച്ചു കുറച്ചു സ്ഥലങ്ങൾ കണ്ടെന്നൊഴിച്ചാൽ മറ്റു സാഹസികോദ്യമങ്ങൾക്കൊന്നും വർഗീസ് ഒരുമ്പെട്ടില്ല.

1942–ൽ ക്വിറ്റ് ഇന്ത്യാ പ്രസ്ഥാനം പൊട്ടിപ്പുറപ്പെട്ടപ്പോൾ വർഗീസ് മദ്രാസിലായിരുന്നു. അദ്ദേഹത്തിന്റെ രാജ്യാഭിമാനം ജ്വലിച്ചു. യൂണിവേഴ്സിറ്റി വിദ്യാർത്ഥികളോടൊപ്പം അദ്ദേഹവും തൊണ്ടതുറന്നു പ്രതിഷേധസ്വരം മുഴക്കി: "ജോൺ ബുൾ, ഇന്ത്യ വിട്ടുപോകൂ. ഈങ്ക്വിലാബ് സിന്ദാബാദ്." യാത്ര മുടക്കാൻ ലോക്കൽ ട്രയിനുകളിൽ അലാറം ചെയിൻ പിടിച്ചു വലിക്കുന്ന കോളജ് വിദ്യാർത്ഥികളുടെ കൂട്ടത്തിൽ വർഗീസും ചേർന്നു. വർഗീസ് ചെയിൻ വലിച്ചില്ലെങ്കിലും ആ ഗണത്തിൽ ചേരുക, ആ ഉദ്യമത്തോടു താദാത്മ്യം പ്രാപിക്കുകയാണല്ലോ. ആഹ്ലാദപ്രദമെങ്കിലും അപകടകരമായിരുന്നു ആ ഉദ്യമം. ബ്രിട്ടീഷ് ഗവൺമെന്റിന്റെ "ഏറ്റവും അനുസരണയുള്ള ഭൃത്യ"ന്മാരിൽ ഒരാളായിരുന്നുവല്ലോ വർഗീസ്.

1940–കളിലെ രാഷ്ട്രീയ പ്രതിഭാസത്തോടുള്ള വർഗീസിന്റെ പ്രതികരണം പരസ്പരവിരുദ്ധമായിരുന്നു. "രാജ്യാഭിമാനികളിൽ രാജ്യാഭിമാനി" എന്നാണ് മഹാത്മാഗാന്ധി, സുഭാഷ് ചന്ദ്രബോസിനെ വിശേഷിപ്പിച്ചിട്ടുള്ളത്. ആ വിശേഷണം ബോസ് അർഹിക്കുന്നുവെന്നായിരുന്നു വർഗീസിന്റെ പക്ഷം. ബോസ് ധീരനും ത്യാഗിയും യാഥാർത്ഥ്യബോധമുള്ള നേതാവുമാണെന്ന് അദ്ദേഹം കരുതി. ബ്രിട്ടന്റെ അധികാരത്തോടുള്ള അദ്ദേഹത്തിന്റെ മറുതലിപ്പ് വർഗീസിന്റെ ആദരം പിടിച്ചുപറ്റി.

"അതിപ്രശസ്തമായ ഇന്ത്യൻ സിവിൾ സർവ്വീസ് പരീക്ഷ അദ്ദേഹം കേംബ്രിഡ്ജിൽ വച്ചു പാസ്സായി. പക്ഷേ, സാമ്രാജ്യത്വ സമ്പ്രദായത്തോടുള്ള തന്റെ അവഹേളനത്തിന്റെ സൂചനയായി ബോസ് തന്റെ സർട്ടിഫിക്കറ്റ് പരസ്യമായി കീറിക്കളഞ്ഞു. ഈ നടപടിയും എന്നെ ആവേശം കൊള്ളിച്ചു. പക്ഷേ രണ്ടു കാര്യങ്ങൾ എനിക്ക് അംഗീകരിക്കാനായില്ല. ഇന്ത്യയുടെ മോചനത്തിന് നാസി ജർമ്മനിയുടെ പിന്തുണ തേടിയതും, പരാജയപ്പെടുമെന്ന് അറിഞ്ഞുകൊണ്ടു തന്നെ, ഇന്ത്യയെ അക്രമിച്ച മൗഢ്യവും. ബോസിന് കരുത്ത് ഉണ്ടായിരുന്നു. അല്പം കൂടി വ്യത്യസ്തമായ തന്ത്രജ്ഞത പ്രദർശിപ്പിച്ചിരുന്നെങ്കിൽ അദ്ദേഹത്തിന് വേറൊരു തരത്തിലുള്ള സ്വതന്ത്ര ഭാരതം കരുപ്പിടിപ്പിക്കുവാൻ കഴിഞ്ഞേനേ."

"മറുവശത്ത് മഹാത്മാഗാന്ധി ആദ്ധ്യാത്മികമായി കൂടുതൽ ആകർഷകനായ വ്യക്തിയായിരുന്നു. കഴിഞ്ഞ രണ്ടു നൂറ്റാണ്ടിനകത്ത് ലോകം കണ്ടിട്ടുള്ള ഏറ്റവും ഉത്തമനായ മനുഷ്യമാതൃക! ബോസ്,


പോൾ വർഗീസ്

നെഹ്യവിനെപ്പോലെ കേംബ്രിഡ്ജിൽ പരിശീലിച്ച പാശ്ചാത്യ ഉൽപതിഷ്ണുവായിരുന്നു. തന്റെ വിപ്ലവമാർഗങ്ങളിൽ കുറെക്കൂടി അദ്ദേഹം റാഡിക്കൽ ആയിരുന്നുവെന്നു മാത്രം. ഗാന്ധിജിയാകട്ടെ കലർപ്പില്ലാത്ത ആർജവത്വത്തിന് ഉടമയായിരുന്നു. എല്ലാവരോടും ആത്മാർത്ഥമായ സ്നേഹവും സഹാനുഭൂതിയും ഉള്ള ഒരു മനുഷ്യസ്നേഹി. ദരിദ്രരോടും കഷ്ടപ്പെടുന്നവരോടും അദ്ദേഹം അടുപ്പം പുലർത്തി. അവരുടെ ലാളിത്യത്തിൽ അവരോട് താദാത്മ്യപ്പെട്ടു. ആഴമേറിയ മതാത്മകതയും രാഷ്ട്രീയമായ കൂർമ്മബുദ്ധിയും അദ്ദേഹത്തിൽ വെട്ടിത്തിളങ്ങി."

"ഞാൻ ആദരിച്ച മറ്റൊരു ഭാരതീയ ഗുരുവാണ് രവീന്ദ്രനാഥ ടാഗോർ. അദ്ദേഹത്തിന്റെ 'ഗീതാഞ്ജലിയും' 'പോസ്റ്റോഫീസും' 'ഫ്രൂട്ട് ഗാതറിംഗും' മറ്റു കവിതകളും എന്റെ ഹൃദയത്തെ ഗാഢമായി സ്പർശിച്ചു. ജീവിതനിഗൂഢതയെ ടാഗോർ സ്പർശിച്ചറിഞ്ഞു. അദ്ദേഹം പാശ്ചാത്യ ഉൽപതിഷ്ണു ആയിരുന്നില്ല. അദ്ദേഹം അദൃശ്യമായതിന്റെ കവിയും യഥാർത്ഥ സൗന്ദര്യത്തിന്റെ ഗായകനും പരിശുദ്ധിയുടെ ആവിഷ്ക്കർത്താവുമായിരുന്നു. പോസ്റ്റോഫീസിലെ എന്റെ സഹപ്രവർത്തകനും സുഹൃത്തുമായ വർഗീസ് മാത്യു (ചിന്തകൻ എന്നാണ് ഞങ്ങൾ സ്നേഹപൂർവ്വം അദ്ദേഹത്തെ വിളിക്കുക) ടാഗോറിന്റെ കൃതികൾ എന്നെ വായിച്ചു കേൾപ്പിക്കുകയും ഓർമ്മയിൽ നിന്നു പലതും എന്നെ പാടിക്കേൾപ്പിക്കുകയും ചെയ്യുമായിരുന്നു. ഇന്ത്യയുടെ മോചനം ഗാഢമായി ആഗ്രഹിച്ചുവെങ്കിലും ടാഗോർ ഗാന്ധിജിയിൽ നിന്നും നെഹ്യവിൽ നിന്നും കുറെ അകന്നുനിന്നു. ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിൽ അദ്ദേഹം ഒരിക്കലും കേന്ദ്രസ്ഥാനത്തു പ്രവേശിച്ചില്ല. ഗാന്ധിജിയെയും ടാഗോറിനെയും നെഹ്യവിനെയും, 1947-ൽ സ്വതന്ത്രമായ ഇന്ത്യയുടെ ത്രിമൂർത്തികളായി ഞാൻ വിഭാവനം ചെയ്തു."

കമ്പി ഓഫീസും തപാൽ ഓഫീസും ഒരുമിച്ചാണ് അന്ന് സ്ഥിതി ചെയ്തിരുന്നത്. കോടമ്പാക്കത്തെ പരിശീലനം കഴിഞ്ഞ് എറണാകുളം ഹെഡ്പോസ്റ്റോഫീസിൽ തന്നെ Combined Hand ആയി വർഗീസ് ജോലി ചെയ്തു. മോഴ്സ് സിസ്റ്റത്തിൽ കമ്പി അടിക്കുവാനും അതിന്റെ ശബ്ദം തിരിച്ചറിയുവാനും പരിശീലനത്തിലൂടെ വർഗീസ് പഠിച്ചിരുന്നു. ഈ ജോലിയും തപാൽ ജോലിയും ഒരുമിച്ച് ചെയ്യുന്ന വ്യക്തിയാണ് Combined Hand എന്നറിയപ്പെടുന്നത്.

ഈ കാലഘട്ടത്തിൽ, തന്റെ ഹൃദയത്തിൽ ഉരുത്തിരിഞ്ഞ ചില ചിന്തകൾ വർഗീസ് നോട്ടുബുക്കിലേക്കു പകർന്നു. "ഹൃദയത്തിൽ നിന്ന്" എന്ന ശീർഷകത്തിലുള്ള ഈ മനോഹരമായ ചിന്താധാരകളുടെ അവസാനഭാഗം ദൈവത്തോടുള്ള പ്രാർത്ഥനയാണ്. തന്റെ സകലകർമ്മവും അപരന് ഉപകാരമായി തീരണമെന്നും, തന്റെ ജീവിതം ലോകത്തിനൊരനുഗ്രഹമായിത്തീരണമെന്നും വർഗീസ് പ്രാർത്ഥിക്കുന്നു:

"എത്ര അത്ഭുതകരമായ ഒരു സൃഷ്ടിവിശേഷമാണ് മനുഷ്യൻ - ആദർശത്തിൽ അതീവവിശിഷ്ടൻ - ആകാരത്തിൽ അതിസുഭഗൻ - വിവേകത്തിൽ വിഖ്യാതൻ - വിജ്ഞാനത്തിൽ വിശ്രുതൻ - ശക്തിയിൽ അപരിമിതൻ - ലോകസൃഷ്ടിയ്ക്ക് ദിവ്യശില്പി ചേർത്ത മണിമകുടമാണ് മനുഷ്യൻ.

അവന് ഒരു ഹൃദയമുണ്ട് - മറ്റൊരു ജീവിയ്ക്കുമില്ലാത്ത വിപുല വികാരങ്ങളിൽ ധന്യമായിട്ടുള്ളത്. അവന്നൊരു പാരമ്പര്യമുണ്ട് - പ്രപഞ്ചകർത്താവിന് പ്രഹർഷഹേതുവായിട്ടുള്ളത്.

ആദർശത്തിന്റെ അധഃപതനത്തിൽ അടിതകരാത്ത ഒരു ചേതോവികാരം അവനിൽ ഇന്നും നിലനില്ക്കുന്നുണ്ട് - അതാണ് പ്രേമം. ആയിരം സഹസ്രാബ്ദങ്ങളായി അനന്തമായ ഒരു ദിവ്യവലയത്തിൽ, നിതാന്തം, അവിശ്രാന്തം ചുറ്റിത്തിരിയുന്ന ഒരു പവിത്രനക്ഷത്രമാണത്.

ഹൃദയം ഹൃദയത്തിൽ, ആത്മാവ് ആത്മാവിൽ, നിലീനമായി, ദ്വിത്വം ഏകത്വമാകുന്നതാണ് പ്രേമം. അത് മൃദുലമാണെങ്കിലും ദൃഢമാണ്. അത് ഒന്നുമല്ലെങ്കിലും എല്ലാമാണ്.

അത് എല്ലാറ്റിനേയും സുശോഭനമാക്കിച്ചമയ്ക്കുന്നു - മോഹനമാക്കിച്ചെയ്യുന്നു - മൃദുലമാക്കി മാറ്റുന്നു. പ്രേമത്തിന് പാത്രമാകുന്ന മനുഷ്യജീവി, സർവ്വോപരി സൗന്ദര്യപൂർണ്ണമായിത്തീരുന്നു - ഭാസ്ക്കരന്റെ ഭാസുരകിരണങ്ങളനുഭവിക്കുന്ന സരോജത്തേപ്പോലെ.

അല്ലയോ! അജ്ഞാതനും അദൃശ്യനും ആയ പരാശക്തി! അങ്ങയോട് എനിയ്ക്ക് ഒരപേക്ഷയേയുള്ളു - നിസ്വാർത്ഥമായ പ്രേമം എന്നിൽ നിന്നും ഉദിക്കുമാറാകണേ! എന്റെ ഹൃദയപാരാവാരത്തിലെ സംസാര കൊടുങ്കാറ്റിനെ അങ്ങുന്നമർത്തേണമേ! ദിവ്യപ്രേമത്തിന്റെ പാവനശക്തിയാൽ ഞാൻ അങ്ങേപ്പോലെ അചഞ്ചലനും സുശക്തനുമായിത്തീരേണമേ!

പ്രളയത്തിനും പ്രേമത്തെ ആഴ്ത്തിക്കളയുവാൻ സാധ്യമല്ല - സമുദ്രവും പ്രേമത്തിന്റെ പിപാസ ശമിപ്പിക്കുകയില്ല - വിശ്വത്തിലുള്ള യാതൊന്നിനും വിശ്വോത്തരമായ പ്രേമത്തെ പ്രീതിപ്പെടുത്തുവാൻ സാധ്യമല്ല.

യഥാർത്ഥ പ്രേമത്തിന് പരിവർത്തനമില്ല - അത് അചലത്തേക്കാൾ അചഞ്ചലമാണ് - രണ്ടു മനുഷ്യജീവികൾ ഈ അമാനുഷിക വികാരത്തിന്റെ വിശ്വോത്തരശക്തിയുടെ, സ്വാധീനബലത്തിൽ അന്യോന്യം ലയിക്കുമ്പോൾ അതിനെ നിലനിർത്തുന്നതിന് ഒരൗപചാരിക പാശബന്ധം ആവശ്യമേയല്ല. പ്രേമത്തിൽ അസ്ഥൈര്യമുണ്ടെങ്കിൽ അതിന്റെ പ്രകടോദാഹരണമാണ് വിവാഹം. വിവാഹത്തിന്റെ ഉത്ഭവം പ്രേമത്തിലല്ല - പ്രത്യുത ശാരീരികാകർഷണത്തിൽ നിന്ന് - സൗകര്യത്തിൽനിന്ന് - ലൗകികാവശ്യകതയിൽ നിന്ന് ആദരതൃഷ്ണയിൽ നിന്ന് - അത്രമാത്രം. അപ്പോൾ അവരുടേയും അവരുടെ സന്തതിപരമ്പരയുടേയും ലൗകിക സൗഭാഗ്യത്തിന് ഒരു നൈയാമികബന്ധം അവശ്യം മാത്രമാണ്.

അനന്തമായ ആദർശവും നിതാന്തമായ സ്ഥൈര്യവുമില്ലാത്ത പ്രേമം - അതു പ്രേമമേയല്ല. അത് ഐഹികമാത്രമായ - അസ്ഥിരമായ - സുകരമായ ഒരു ശാരീരികാകർഷണം മാത്രമാണ്; രണ്ടു മർത്ത്യജീവികളുടെ ഇണചേരൽ - അത്രമാത്രം.

ദിവ്യപ്രേമം - അതു സർവ്വലോകങ്ങളുടേയും ചിരസ്ഥായിയായ അടിസ്ഥാനമാണ് - അതുതന്നെയാണ് സകല ജീവരാശികളുടേയും ഉത്ഭവകേന്ദ്രം. ആത്മാവിന്റെ ദ്വൈലിംഗികളായ പരമാണുക്കൾ, അന്യോന്യമാകർഷിച്ച് അടുത്ത് വന്ന് ഏകത്വത്തിൽ ലയിക്കുന്നതാണ് പവിത്രപ്രേമം.

വിശ്വത്തിന്റെ, പ്രപഞ്ചത്തിന്റെ അടിസ്ഥാനമാണ് പ്രേമമെങ്കിൽ - പരമാർത്ഥം അതു തന്നെയാണ് - പ്രേമം അതിന്റെ സൃഷ്ടിയെ സന്തുഷ്ടമായിക്കാണുവാനാണാഗ്രഹിക്കുന്നത്. പ്രപഞ്ചസൃഷ്ടിയുടെ ദിവ്യപദ്ധതിയിൽ, ദുരിതത്തിന് സ്ഥാനമേയില്ല. മനുഷ്യൻ നിയതിയുടെ നിയമങ്ങളോട് മല്ലടിക്കുന്നതിന്റെ പ്രതിഫലം മാത്രമാണ് ദുഃഖം.

പ്രേമം ചിരസ്ഥായിയല്ലെങ്കിൽ - അത് താല്ക്കാലികം മാത്രമാണെങ്കിൽ - അത് പ്രേമമേയല്ല. ആ പേരിൽ നാം അറിയുന്നത്, ഏറ്റവും സാധാരണമായ പുംസ്ത്രീബന്ധം മാത്രമാണ് - ശരീരത്തിന്റെ ആശാപൂരണം ആദർശമായുള്ള പുരുഷനും ആ ആശാപൂരണത്തിനപ്പുറം കാണാൻ ശക്തിയില്ലാത്ത സ്ത്രീയും - തമ്മിലുള്ള ഒരനിത്യബന്ധം.

സാമാന്യലോകത്തിന്റെ ധാരണയിലുള്ള പ്രേമം നിഷ്ഫലം മാത്രമാണ്. മൃത്യുവോ, മർത്യനോ നമ്മിൽനിന്നും തട്ടിപ്പറിച്ചുകൊണ്ടുപോകുന്ന പ്രേമത്തിനെന്താണ് വിലയുള്ളത്! ഐഹികമായ പ്രേമം, നമ്മുടെ ഹൃദയസമ്പത്തിനെ നഷ്ടപ്പെടുത്തുകയാണ് ചെയ്യുന്നത്. പരിപൂർണ്ണമായ നിത്യമായ അനന്തമായ അഭംഗുരമായ അഭേദ്യമായ, അജയ്യമായ ഒരു ശക്തിയെന്ന നിലയിൽ മാത്രമേ, യഥാർത്ഥ പ്രേമത്തിന്

വില കല്പിയ്ക്കാവൂ. അതിനെ അങ്ങിനെ, പരിപൂർണ്ണവും നിത്യവും അനന്തവും അഭംഗുരവും അഭേദ്യവും അജയ്യവുമായ ഒരു ശക്തിയായി നിലനിർത്തുവാൻ തനിക്കു കഴിയുമെന്നുള്ള സ്വയം ധൈര്യവും ബലവും പരമാർത്ഥതയുമില്ലാത്ത ഒരുത്തൻ, ദിവ്യങ്ങളിൽ ദിവ്യതമമായ ഈ പവിത്ര വികാരവുമായി ഇടപെടാതിരിക്കുകയായിരിക്കും നല്ലത്. സകല ചിന്തയുടേയും സകല കർമ്മത്തിന്റേയും സകല ദിവ്യത്വത്തിന്റെയും മൂലമായ ഈ പാവനശക്തി മർത്ത്യന്നൊരിക്കലും നല്ലൊരു കളിപ്പാട്ട മായിത്തീരുകയില്ല.

സാമാന്യനായ പുരുഷനെയും അതിൽ കൂടുതലായി സ്ത്രീയെയും, കൂടുതൽ ത്രസിപ്പിക്കുന്നത് പ്രേമമല്ല, പ്രത്യുത പ്രേമപാത്രമാകുന്നതി ലുള്ള ആത്മസന്തുഷ്ടിയാണ്. ഒരു സാധാരണ യുവതിക്ക് മൃതനായ ഒരു മർത്ത്യനോട് എല്ലാക്കാലവും സ്നേഹിക്കാൻ സാധിയ്ക്കാത്തതിന്റെ മൂലകാരണമതാണ് – തന്റെ പ്രക്ഷുബ്ധമായ വികാരത്തള്ളലിന് പ്രതീ ക്ഷിതമായ പ്രതിശബ്ദം അശ്രാവ്യമാകുമ്പോൾ അവൾ ആർത്തയാ കുന്നു. അവൾ അന്യപ്രതിശബ്ദങ്ങളെ ആരായുവാനാരംഭിക്കുന്നു. ഒരു സാധാരണ യുവാവിന് മൃതയായ തന്റെ പ്രേമഭാജനത്തോടും അങ്ങനെ തന്നെ.

പ്രേമാധിഷ്ഠിതമായ ഈ ജഗത്തിൽ ദുരിതത്തിന് ഹേതുവെന്താണ്! അസൂയ – ശവകുടീരത്തേക്കാൾ ക്രൂരതരമായ അസൂയ – മനുഷ്യന്റെ സർവ്വസൽഗുണ സമ്പത്തിനേയും ആഹരിച്ചുകളയുന്ന ആ പൈശാചി കാഗ്നി.

ഹാ! ലോകത്തിലെ പൈശാചികശബ്ദങ്ങൾ! സ്നേഹിക്കയും സഹ തപിയ്ക്കയും ചെയ്യേണ്ടുന്നതിനു പകരം ഭത്സിയ്ക്കുകയും അപഹസി യ്ക്കുകയും ചെയ്യുന്ന നരകീയ ശക്തികൾ! സഹായവും സാന്ത്വനവും ആവശ്യമുള്ളിടത്ത് വ്യാജവും വിദ്വേഷവും വിതയ്ക്കുന്ന ചപലജീവി കൾ! പ്രത്യാശയാൽ തുടിച്ചു ത്രസിക്കുന്ന ഹൃദയത്തെ നിരാശയാൽ അടിച്ചമർത്തുന്ന ദുഷ്ടരാക്ഷസന്മാർ! പരിശുദ്ധമായ പ്രേമത്തെ കപടാ പവാദത്താൽ കുരുന്നുകരിയ്ക്കുന്ന നീചകീടങ്ങൾ! ഹാ! അപവാദവും ക്രൗര്യവും തന്ത്രവും അസൂയയും ആയുധമായുള്ള ലോകത്തിലെ ദുഷ്ട ശബ്ദങ്ങളെ ദൂരികരിയ്ക്കുവാൻ സാധിച്ചിരുന്നുവെങ്കിൽ, ഈ ലോകമ ല്ലാതെ, സ്വർഗ്ഗം മറ്റേതുണ്ടാകുമായിരുന്നു!

ലോകത്തിൽ ഓരോ വ്യക്തിയ്ക്കും സ്വീകരിയ്ക്കാവുന്ന ഒരു രക്ഷാ മാർഗ്ഗമുണ്ട്. ധൈര്യത്തോടെ തമസ്സിനെ അഭിമുഖീകരിയ്ക്കുക – നിങ്ങൾ പ്രകാശത്തെയായിരിയ്ക്കും – ദർശിയ്ക്കുക. ദുരന്തമായ ദുരിതത്തെ പ്രത്യാശാപരിപുഷ്ടമായ ഹൃദയത്തോടെ വെല്ലുവിളിയ്ക്കുക –

പ്രച്ഛന്നമായ ഒരു അനുഗ്രഹമായിരിക്കും നിങ്ങൾ അതിൽ കാണുക. പരാശക്തി നിങ്ങൾക്കസുഖത്തെ കാംക്ഷിക്കുന്നില്ല – നിങ്ങൾക്കായി യാതൊരു ക്രൂരശിക്ഷയും ആ ദിവ്യശക്തി സംഭരിച്ചു വച്ചിട്ടില്ല. നിങ്ങൾ നിങ്ങളെത്തന്നെ ആ പരമകാരുണികന്റെ ചരണകമലങ്ങളിൽ അടിയറ വെയ്ക്കുക, നിത്യമായ സമാധാനം പ്രതിഫലമായി അനുഭവിയ്ക്കുക.

അല്ലയോ, സൃഷ്ടിതങ്ങളായ സർവ്വജഗങ്ങളുടേയും സർവ്വോത്തമനായ മാർഗ്ഗദർശേ! അങ്ങയുടെ അനന്തമായ ആകാരത്തിൽ വിലയം പ്രാപിയ്ക്കുവാനാഗ്രഹിക്കുന്ന ഈ വിനീതാത്മാവിനെ അങ്ങ്, കരുണാപൂർവ്വം സ്വീകരിക്കേണമേ! ഈ ആത്മാവ് അതിന്റെ അഭിവൃദ്ധിയ്ക്കാവശ്യമായ സകലവും സമ്പാദിച്ച് സംഭരിയ്ക്കുവാൻ ശക്തമായിത്തീരണമേ! എന്റെ സകല കർമ്മവും അപരനുപകാരത്തിനാകണമേ! എന്റെ ജീവിതം ലോകത്തിന്നൊരനുഗ്രഹമായിത്തീരേണമേ!"

വർഗീസിനോടൊപ്പം പി. ആൻഡ്. ടി. യിൽ ജോലിയിൽ പ്രവേശിയ്ക്കുകയും ഏതാനും മാസങ്ങൾ അദ്ദേഹം താമസിച്ച വാടകക്കെട്ടിടത്തിൽ ഒരുമിച്ച് താമസിയ്ക്കുകയും ചെയ്ത കോട്ടയം സ്വദേശി സി. എ. വർക്കി അദ്ദേഹത്തെക്കുറിച്ച് ഇപ്രകാരം ഓർമ്മിക്കുന്നു: "വർഗീസ് കഠിനാദ്ധ്വാനി ആയിരുന്നു. അക്കാലത്ത് അദ്ദേഹം പോസ്റ്റൽ ട്യൂഷൻ വഴി (കറസ്പോണ്ടൻസ് കോഴ്സ്) പഠിക്കുന്നുണ്ടായിരുന്നു. ഇംഗ്ലീഷാണ് പഠിച്ചതെന്ന് തോന്നുന്നു. ഇംഗ്ലീഷ് ഭാഷയിൽ നല്ല സ്വാധീനം ഉണ്ടായിരുന്നു. ഏതു നല്ല കൂട്ടുകെട്ടിലും കൂടുന്ന വ്യക്തിയായിരുന്നു. തമാശക്കാരുടെ കൂടെയും കൂടും. തമാശ് പറയും. ഒരു സാധാരണ മനുഷ്യൻ ആയിരുന്നു. പക്ഷേ, അദ്ദേഹം ബുദ്ധിശാലിയായിരുന്നു. ഒരുപാട് വായിക്കുമായിരുന്നു. വർഗീസ് വായിക്കാത്ത പുസ്തകങ്ങൾ വളരെ ചുരുക്കമായിരുന്നു. അന്ന് വലിയ ദൈവവിശ്വാസിയൊന്നുമല്ലായിരുന്നു എന്നാണ് തോന്നിയത്. പള്ളിയിലൊക്കെ പോകും. ഞങ്ങളുടെ സി.എസ്.ഐ. പള്ളിയിലും എന്നോടൊപ്പം ഇടയ്ക്കൊക്കെ വരുമായിരുന്നു."

"നല്ല കയ്യക്ഷരം, ഇടപെടാൻ നല്ല ആൾ, സൽസ്വഭാവി, നല്ല മിടുക്കൻ. ഇപ്പോഴത്തെ രീതിയിലൊന്നും വരുമെന്ന് പ്രതീക്ഷിച്ചില്ല. എങ്കിലും പോസ്റ്റോഫീസിലൊന്നും ഒതുങ്ങുന്ന വ്യക്തിയല്ല എന്നു തോന്നിയിരുന്നു" എന്ന് എറണാകുളത്ത് ടെലിഫോൺ എക്സ്ചേഞ്ചിൽ ജോലി ചെയ്തിരുന്ന പി. റ്റി. ജോർജ്ജ് (കോട്ടയം സ്വദേശിയായ ഇദ്ദേഹം ഓർത്തഡോക്സ് സെമിനാരിയിലെ മുൻ ഓഫീസ് സെക്രട്ടറി ആയിരുന്നു. ഏതാനും വർഷങ്ങൾക്കു മുമ്പ് നിര്യാതനായി), പോൾ വർഗീസിനെക്കുറിച്ച് ഓർമ്മിച്ചു.

പോസ്റ്റൽ ഡിപ്പാർട്ട്മെന്റിലെ ജിവിതത്തിനിടയിൽ വർഗീസിന്റെ 23–ാം ജന്മദിനം കടന്നുവന്നു. തന്റെ അതുവരെയുള്ള ജീവിതത്തിലേക്ക് തിരിഞ്ഞുനോക്കുവാനാണ് വർഗീസ് ആ ദിനത്തിൽ മുതിർന്നത്. തന്റെ ജീവിതത്തിലെ അനുഭവങ്ങളും ചിന്തകളും സംഭവങ്ങളും അദ്ദേഹം ഒരു നോട്ട് ബുക്കിൽ കുറിച്ചിട്ടു. പിന്നീട് ഇടയ്ക്കിടയ്ക്ക്, എഴുതിവച്ചിരുന്ന തിനോട് ചേർത്ത് ജീവിതത്തിൽ അപ്പോൾ നടന്ന പല സംഭവങ്ങളും കുറിച്ചുവച്ചു. 24 –ാം ജന്മദിനത്തിനു രണ്ടു ദിവസം മുമ്പാണ് അവസാന ഭാഗം എഴുതിയത്. വർഗീസിന്റെ ഈ 'ആത്മകഥ' 28 പേജുകളുണ്ട്.

ഈ ദിനങ്ങളിൽ വർഗീസ് ഒരു കഥയുമെഴുതി. അമ്മയുടെ മാനസിക രോഗം മൂലം ബുദ്ധിമുട്ടനുഭവിക്കുന്ന ഒരു യുവതിയാണതിലെ നായിക. പേരിട്ടിട്ടില്ലാത്ത ഈ കഥയിലെ നായികയിൽ വർഗീസിന്റെ രൂപം വായ നക്കാർക്ക് ദർശിക്കാം.

പ്രസിദ്ധീകരണങ്ങളിൽ ലേഖനമെഴുതുവാനും ഈ സമയത്ത് വർഗീസ് സമയം കണ്ടെത്തി. 'ഇലസ്റ്ററേറ്റഡ് വീക്ക്‌ലി'യുടെ 1947 നവം ബർ 16 ലക്കത്തിൽ 'The Human Approach to Labour Problems' എന്നൊരു ലേഖനം വർഗീസ് എഴുതിയിട്ടുണ്ട്.

ആ കാലഘട്ടത്തിൽ തൊഴിലാളി സംഘടനകളൊന്നും പ്രധാന സ്ഥാപനങ്ങളിൽ ഇല്ലായിരുന്നു. എറണാകുളത്തും പരിസരപ്രദേശത്തു മുള്ള പി. ആൻഡ് ടി. ജീവനക്കാർ ചേർന്ന് ഒരു യൂണിയൻ ഉണ്ടാക്കി. അതിന് നേതൃത്വം കൊടുത്തത് സെയ്ദ് മുഹമ്മദ്, പോൾ വർഗീസ്, റ്റി. വി. ജോസഫ് തുടങ്ങിയവരായിരുന്നു. 'യൂണിയൻ ഓഫ് പി. ആൻഡ് ടി. വർക്കേഴ്സ്' എന്നായിരുന്നു സംഘടനയുടെ പേര്. സംഘടനയുടെ മുഖപത്രമായി 'പി. ആൻഡ് ടി. വർക്കർ' എന്നൊരു മാസികയും തുടങ്ങി. പി. ആൻഡ്. ടി. ജനറൽ സ്റ്റാഫിന്റെ അഖിലേന്ത്യാ സംഘടനയുടെ തിരു വിതാംകൂർ, കൊച്ചി രാജ്യങ്ങളിലെ സ്റ്റാഫ് അംഗങ്ങൾ ഈ സിംഗിൾ യൂണിയനിൽ ഉൾപ്പെട്ടിരുന്നു. തിരുവിതാംകൂർ – കൊച്ചി സിംഗിൾ യൂണി യന്റെ അസോസിയേറ്റ് സെക്രട്ടറിമാരായി പോൾ വർഗീസും സെയ്ദ് മുഹമ്മദും ഐകകണ്ഠേന തിരഞ്ഞെടുക്കപ്പെട്ടു. അങ്ങനെ വർഗീസ്, പി. ആൻഡ് ടി. യൂണിയന്റേയും കേരളത്തിലെ ട്രേഡ് യൂണിയൻ പ്രസ്ഥാ നത്തിന്റെയും സ്ഥാപകനേതാക്കളിലൊരാളായിത്തീർന്നു.

അസോസിയേറ്റ് സെക്രട്ടറി എന്ന നിലയ്ക്കു ബ്രിട്ടീഷുകാർക്കെതി രായി 1946–ൽ ഒന്നാമത്തെ ദേശവ്യാപകമായ പോസ്റ്റ് ആൻഡ് ടെലഗ്രാഫ് തൊഴിലാളികളുടെ പണിമുടക്ക് സംഘടിപ്പിക്കുന്ന ചുമതല വർഗീസി ന്റെയും സഹപ്രവർത്തകരുടെയും തോളിൽ പതിച്ചു. സ്വാതന്ത്ര്യസമര ത്തിന് അനുകൂലമായ ഈ സമരത്തെക്കുറിച്ച് വിശദീകരിക്കുവാൻ

വർഗീസും സെയ്ദ് മുഹമ്മദും തിരുവിതാംകൂർ – കൊച്ചി സിംഗിൾ യൂണിയനിൽ ഉൾപ്പെട്ട ഓഫീസുകളിൽ കയറിയിറങ്ങി ജീവനക്കാരെ നേരിൽ കണ്ട് സംസാരിച്ച് സമരം ചെയ്യേണ്ടതിന്റെ ആവശ്യകതയെപ്പറ്റി ബോധവാന്മാരാക്കി.

*'സമരത്തെ നേരിടുവാനായി പി. ആന്റ്. ടി. യെ സർക്കാർ അവശ്യ സർവ്വീസായി പ്രഖ്യാപിച്ചു. വടകരയിൽ കമ്പിത്തപാൽ ജീവനക്കാരുടെ സമരത്തെ പിന്തുണച്ച് എ.കെ.ജി. ഒരു പ്രസംഗം ചെയ്തു. അവശ്യ സർവ്വീസായി സർക്കാർ പ്രഖ്യാപിച്ച പി. ആന്റ്. ടി. യിലെ ജീവനക്കാരുടെ സമരത്തെ പിന്തുണച്ചുവെന്ന കുറ്റത്തിന് മജിസ്ട്രേറ്റ് കോടതി എ.കെ.ജി. ക്ക് പതിനെട്ടു മാസത്തേയ്ക്കു തടവുശിക്ഷ നൽകി. ഇതിനെതിരെ തലശ്ശേരി ജില്ലാക്കോടതിയിൽ എ.കെ.ജി. അപ്പീൽ നൽകി. അദ്ദേഹത്തിനുവേണ്ടി ഹാജരായത് അഡ്വ. വി. ആർ. കൃഷ്ണയ്യർ (പിന്നീട് സുപ്രീംകോടതി ജഡ്ജി) ആയിരുന്നു. വാദം കേട്ട ജഡ്ജി 'കൃഷ്ണയ്യർ, നമ്മുടെ കമ്പിത്തപാൽ ജീവനക്കാർക്ക് നല്ല ശമ്പളമാണ്. പിന്നെന്തിന് ഇവരുടെ സമരം ന്യായീകരിക്കുവാൻ നിങ്ങൾ വാദിക്കുന്നു. എന്റെ ശിരസ്തദാർക്കുപോലും ഇത്ര ശമ്പളമില്ലെന്ന വിവരം നിങ്ങൾക്ക് അറിയാമോ?' എന്നു ചോദിച്ചു. ഉടനെ കൃഷ്ണയ്യർ തിരിച്ചടിച്ചു: "യുവർ ഓണർ, അപ്പോൾ അങ്ങ് പറയുന്നതിന്റെ അർത്ഥം കമ്പിത്തപാൽ ജീവനക്കാരുടെ സമരം തെറ്റാണെന്നല്ല, ശിരസ്തദാർമാർ നേരത്തെ സമരം ചെയ്യേണ്ടതായിരുന്നുവെന്നല്ലേ?" കൃഷ്ണയ്യരുടെ മറുപടി കേട്ട് ജില്ലാ ജഡ്ജി ചൂളി.'*[9]

കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ പ്രമുഖനായ നേതാവ് എ.കെ.ജി. യ്ക്കുണ്ടായ അനുഭവമാണിത്. ബ്രിട്ടീഷ് സർക്കാരിനെതിരെ സമരം ചെയ്യുക എന്നത് വളരെയധികം വിഷമകരമായ പ്രവൃത്തിയായിരുന്നു അന്ന്. അവശ്യസർവ്വീസായി പ്രഖ്യാപിച്ചതിനാൽ സമരം ചെയ്യുന്നവർക്ക് ജോലി നഷ്ടപ്പെടുമായിരുന്നു. ന്യായയുക്തമായ തൊഴിലാളികളുടെ പല ഡിമാൻഡുകളും കൊളോണിയൽ ഭരണകൂടം അനുവദിച്ചു. അവസാനനിമിഷം പൊതുജനങ്ങളുടെ അസൗകര്യം ഒഴിവാക്കാൻ പണിമുടക്ക് പിൻവലിക്കുകയുണ്ടായി.

അന്നത്തെ പ്രധാന ഹോബികൾ എന്തൊക്കെയായിരുന്നു?

"എറണാകുളത്ത് അന്ന് മേനക തീയേറ്റർ എന്നൊരു സിനിമാശാലയാണ് പ്രധാനമായിട്ട് ഉണ്ടായിരുന്നത്. അവർക്ക് ഫിലിമെല്ലാം വി.പി. പി.ആയിട്ടാണ് വരുന്നത്. സാധാരണ വൈകുന്നേരത്തെ മെയിലിലാണ് വരിക. അന്ന് കാണിക്കേണ്ട ഫിലിം അന്നത്തെ മെയിലിലേ വരൂ. വരുന്ന ഉടനെ അത് കൊടുക്കണമെങ്കിൽ പ്രത്യേക അനുവാദം വേണം. അത്

ഞാൻ സാധാരണ ചെയ്തുകൊടുക്കുമായിരുന്നു. അങ്ങനെ ചെയ്തു കൊടുക്കുന്നതുകൊണ്ട് അവർക്ക് ഒരു പ്രത്യേക സന്തോഷം എന്നോട് ഉണ്ടായിരുന്നു. അതുകൊണ്ട് മേനക തീയേറ്ററിൽ സൗജന്യമായി എനിക്ക് സിനിമാ കാണാമായിരുന്നു. വളരെ ചുരുക്കമായിട്ട് സിനിമ കാണാൻ പോകുമായിരുന്നു. അതുപോലെ അന്ന് ബസിലാണ് മെയിൽ എല്ലാം കൊണ്ടുവരുന്നത്. ബസിന്റെ പേരിൽ പരാതി ഉണ്ടാകാതിരിക്കാൻ വേണ്ടി അവരും ഫ്രീപാസ് തന്നിരുന്നു."

"എറണാകുളം, കൊച്ചി മെയിൻ പോസ്റ്റോഫീസുകളിൽ ജോലി ചെയ്തിരുന്നു. ഒരു വർഷം പോസ്റ്റ്മാസ്റ്ററായി പ്രവർത്തിച്ചു. പ്രവർത്തി ക്കുന്ന ഓഫീസുകളിലെ ജോലികൾ പരമാവധി ഭംഗിയായി ചെയ്യുക എന്നതായിരുന്നു എന്റെ സ്വഭാവം. ഓഫീസിലെ എല്ലാ കാര്യങ്ങൾക്കും നേതൃത്വം കൊടുക്കുവാൻ ഞാനുണ്ടായിരുന്നു. മേലുദ്യോഗസ്ഥന്മാർ പരി ശോധനയ്ക്ക് വരുമ്പോൾ ഈ വർഗീസിനെക്കൊണ്ട് ഇതെല്ലാം ചെയ്യി ക്കുകയാണോ എന്ന് ചോദിച്ച് പോസ്റ്റ്മാസ്റ്ററെ കളിയാക്കുമായിരുന്നു."

പോസ്റ്റൽ ഡിപ്പാർട്ട്മെന്റിലെ ജീവിതം വർഗീസിനെ സംതൃപ്തനാ ക്കിയില്ല. ഈ കാലഘട്ടത്തെക്കുറിച്ച് മെത്രാപ്പോലീത്താ പറയുന്നു: "ഒര ളവിൽ ജനസമ്മതിയുള്ള, സാധാരണഗതിയിൽ സന്തുഷ്ടനായ യുവാ വായിരുന്നു ഞാൻ. പക്ഷേ, അടിസ്ഥാനപരമായി എന്റെ ജീവിതരീതി എനിക്കു സംതൃപ്തി നൽകിയില്ല എന്നതാണു വാസ്തവം. ഞാൻ ക്രമ മായി പള്ളിയിൽ പോയിരുന്നു. ദൈവവുമായുള്ള സംഭാഷണം ഈ വർഷങ്ങളിൽ തുടർന്നുപോന്നു. എന്റെ ജീവിതരീതിയെക്കുറിച്ച് ഞാൻ ഓരോ ഒഴിവുകഴിവ് ദൈവത്തോട് പറയും. പ്രകടമായി ദുഷ്ടമോ പാപ മയമോ ആയിരുന്നില്ലെങ്കിലും സാമാന്യേന അർത്ഥരഹിതമായ ജീവി തരീതിയായിരുന്നു എന്റേതെന്നു പറയാം. ലക്ഷ്യനിഷ്ഠമല്ലാത്ത യാത്ര, ഗൗരവം കുറഞ്ഞ ജീവിതശൈലി, പറയത്തക്ക റൊമാൻസ് പോലുമില്ല. എന്റെ സങ്കല്പ ഭാവനയ്ക്കു ശോഭ പകർന്ന ആരെയും ഞാൻ കണ്ടു മുട്ടിയില്ല."

"മദ്ധ്യവയസ്കനും എന്റെ സുഹൃത്തുമായിരുന്ന ഡോ. പോൾ പുത്തൂ രാൻ അന്തരിച്ച വാർത്ത ഒരു ദിവസം എത്തിച്ചേർന്നു. പ്രഗത്ഭനായ ഒരു കണ്ണുരോഗ വിദഗ്ദനായിരുന്നു അദ്ദേഹം. അരോഗദൃഢഗാത്രൻ, ഊർജ സ്വലനായ സ്പോർട്സ്മാൻ. ഹൃദ്രോഗം നിമിത്തമാണ് അദ്ദേഹം നിര്യാ തനായത്. കൈയിൽ ടെന്നീസ് റാക്കറ്റുമായി ടെന്നീസ് ക്ലബ്ബിലേക്കു പ്രവേശിക്കുന്ന കവാടത്തിങ്കൽ വച്ചായിരുന്നു അന്ത്യം. ഞാൻ ആ വാർത്ത കേട്ടു ഞെട്ടി. ദുഃഖം എന്നെ വികാരവിധുരനാക്കി. ജീവിത ത്തിന്റെ നശ്വരതയെപ്പറ്റി കൂടുതലായി ചിന്തിക്കുവാൻ ഈ സംഭവം എന്നിൽ പ്രേരണ ചെലുത്തി."

"എന്റെ സ്നേഹിതന്റെ ഈ അപ്രതീക്ഷിത മരണം എന്നെ വളരെ ചിന്തിപ്പിച്ചു. ഞാൻ അന്ന് എറണാകുളം കമ്പിത്തപാൽ ഓഫീസിൽ ടെലിഗ്രാഫിസ്റ്റ് ആയി ജോലി നോക്കുകയാണ്. വയസ്സ് 25. കൂട്ടുകാർ ധാരാളം. കുറെയൊക്കെ ജനസമ്മതിയുമുണ്ട്. പക്ഷേ മനസ്സിൽ സമാധാനമില്ല. അമ്മയും ജ്യേഷ്ഠ സഹോദരനും മാനസികരോഗികളാണെന്നുള്ളത് ഒരു വശത്ത്. മറുവശത്ത്, ജീവിക്കുന്നതിന്റെ ഉദ്ദേശ്യമെന്താണെന്നുള്ള ചോദ്യം മനസ്സിൽ കൂടെക്കൂടെ ഉദിച്ചലട്ടുന്നു. വലിയ സ്വഭാവദൂഷ്യങ്ങളൊന്നുമില്ലെങ്കിലും ദൈവപ്രതിഷ്ഠിതമായ ഒരു ജീവിതം നയിക്കുവാൻ സാധിക്കുന്നില്ല എന്നതിന്റെ അസംതൃപ്തി ഉള്ളിൽ വളരെ വിഷമമുണ്ടാക്കുന്നുണ്ടായിരുന്നു."

"ഡോക്ടർ പുത്തൂരാൻ മരിച്ച ദിവസം രാത്രിയിൽ കിടപ്പുമുറിയുടെ ഏകാന്തതയിൽ ദൈവവുമായി ദീർഘമായ സംഭാഷണം ഞാൻ നടത്തി. കൂടുതൽ സേവനസാധ്യതയും പ്രതിഷ്ഠാമനോഭാവവും ഉള്ള ഒരു ജീവിതത്തുറയിലേക്കു പോകേണ്ടതാണെന്ന് എനിക്കറിയാമെന്നു ഞാൻ ഈശ്വരനോടു സമ്മതിച്ചു പറഞ്ഞു. പക്ഷേ, എറണാകുളത്തെ ജീവിതശൈലിക്കുള്ളിൽ അങ്ങനെയുള്ള സമർപ്പണജീവിതം സാദ്ധ്യമല്ല എന്നും, ജീവിതസാഹചര്യങ്ങൾ മാറ്റിത്തരികയാണെങ്കിൽ ആദ്ധ്യാത്മിക സമർപ്പണജീവിതം നയിച്ചുകൊള്ളാമെന്നും ഞാൻ ഒഴികഴിവെന്ന രൂപേണയാണു ദൈവത്തോട് പറഞ്ഞത്."

പോൾ വർഗീസിന്റെ പ്രാർത്ഥന ഇപ്രകാരമായിരുന്നു: "അതെ ദൈവമേ, അദ്ദേഹത്തെപ്പോലെ ഞാനും എപ്പോൾ വേണമെങ്കിലും മരിക്കാമെന്ന് ഞാനറിയുന്നു. കൂടുതൽ ഫലപ്രദമായ ഒരു ജീവിതം രൂപപ്പെടുത്തിയെടുക്കണമെന്ന് എനിക്കാഗ്രഹമുണ്ടെന്നും അവിടുത്തേക്കറിയാമല്ലോ. പക്ഷേ എന്റെ സുഹൃത്തുക്കളെയും അങ്ങേക്ക് അറിയാം. ഞാൻ നാളെ പൊടുന്നനവേ ഭക്തിജീവിതത്തിലേക്കു തിരിഞ്ഞാൽ അവരെന്നെ പരിഹസിക്കും. അതെനിക്ക് സഹിക്കുവാൻ വയ്യ. ഈ സമൂഹത്തിൽ ജീവിതം തുടരുന്നിടത്തോളം കാലം അനുതപിക്കുവാനോ ജീവിതശൈലി മാറ്റാനോ എനിക്കു ധൈര്യമില്ല. പക്ഷേ ഞാനൊന്നു വാഗ്ദാനം ചെയ്യുന്നു. എന്നെ തികച്ചും പുതിയൊരു സാഹചര്യത്തിൽ മാറ്റി പ്രതിഷ്ഠിക്കുന്നപക്ഷം, ഞാനൊരു വ്യത്യസ്ത വ്യക്തിയായിത്തീരും. അവിടുത്തോടു പൂർണ അനുസരണവും പൂർണ സമർപ്പണവുമുള്ള വ്യക്തി."

"ഈ വാഗ്ദാനത്തിനു പകുതി ഗൗരവമേയുള്ളുവെന്ന് എനിക്കറിയാമായിരുന്നു. ദൈവം എന്റെ വാഗ്ദാനത്തെ പൂർണ ഗൗരവത്തോടെ എടുക്കുകയില്ലെന്നു ഞാൻ കരുതി. ഞാൻ പകുതി ഗൗരവത്തിലായിരുന്നതിനാൽ ദൈവം അത് കാര്യമായി എടുക്കാനും മതി. ദൈവം അതിനു തയ്യാറായിയെന്നു താമസിയാതെ വ്യക്തമായി."

“പിറ്റേദിവസം തന്നെ എന്റെ വെല്ലുവിളി ഈശ്വരൻ സ്വീകരിച്ചു. ഡോക്ടർ പുത്തൂരാന്റെ ശവസംസ്ക്കാരം കഴിഞ്ഞ് ഞാനും എന്റെ സുഹൃത്ത് മാത്യുവും എത്യോപ്യക്കാരനായ ഡോ. ആർ. എൻ. തോംസൺ എന്ന സായ്പും കൂടി ആലുവായിലേക്ക് യാത്ര ചെയ്തതിന്റെ പരിണതഫലമായി എനിക്ക് എത്യോപ്യയിൽ അദ്ധ്യാപകനായി ജോലി ലഭിച്ചു. ദൈവത്തെ പരിശോധിക്കാനോ പരീക്ഷിക്കാനോ അല്ലാതെ ആത്മാർത്ഥമായി ദൈവത്തോട് ഇടപെട്ടാൽ ഉടനെതന്നെ പ്രവർത്തിക്കുവാൻ ദൈവത്തിനു സാധിക്കുമെന്നതിനു മറ്റു തെളിവൊന്നും എനിക്കാവശ്യമില്ല.”

“പുതിയ ജീവിത സാഹചര്യം നൽകിയാൽ കൂടുതൽ സമർപ്പിതജീവിതം നയിച്ചുകൊള്ളാമെന്നായിരുന്നു, പകുതി ഒഴികഴിവായിട്ടാണെങ്കിലും എന്റെ വെല്ലുവിളി. അത് പ്രാർത്ഥനയായി ദൈവം കണക്കിലെടുത്തു. പിറ്റേന്നു തന്നെ ദൈവം വഴികാണിച്ചു.”

എത്യോപ്യയിൽ അദ്ധ്യാപകനായി പോകുന്നതിനെ സംബന്ധിച്ച് വർഗീസ് ആരോടും ആലോചിക്കാൻ പോയില്ല. അദ്ദേഹം അപേക്ഷ അയച്ചു. മദ്രാസിൽ അഭിമുഖ പരീക്ഷയ്ക്കു പോയി. തിരഞ്ഞെടുക്കപ്പെടുകയും ചെയ്തു. യൂണിവേഴ്സിറ്റി ഡിഗ്രിയടക്കം ഒരദ്ധ്യാപകനാകാൻ വേണ്ട യോഗ്യതയൊന്നും താങ്കൾക്കില്ലെന്നും എന്നാൽ ഒരു പ്രത്യേക പരിഗണനയിലാണ് താങ്കളെ തിരഞ്ഞെടുത്തതെന്നും തോംസണും സുഹൃത്തും വ്യക്തമാക്കി. വർഗീസ് എത്യോപ്യൻ വിദ്യാഭ്യാസ വകുപ്പുമായി കരാറിൽ ഒപ്പുവച്ചു. അതിനുശേഷം മാത്രമേ അദ്ദേഹം വീട്ടിലെത്തി പിതാവിനോട് വിവരം പറഞ്ഞുള്ളു. ഇന്ത്യാ ഗവൺമെന്റ് സർവീസിലെ സുരക്ഷിതമായ ഒരു ജോലിയുപേക്ഷിച്ച് അജ്ഞാതമായ ആഫ്രിക്കയിലേക്കുള്ള ഈ യാത്ര ശുദ്ധ കിറുക്കാണെന്ന് പിതാവ് ചൂണ്ടിക്കാട്ടി. പിതാവിനോട് യുക്തിവാദം ചെയ്തിട്ട് കാര്യമില്ലെന്ന് വർഗീസിനറിയാം. പത്തു വർഷം മുമ്പ് (1937-ൽ) കോളജിലയയ്ക്കാൻ പണമില്ലെന്ന് പിതാവ് പറഞ്ഞവേളയിൽ വർഗീസ് തന്റെ സ്വാതന്ത്ര്യം വ്യക്തമാക്കിയതാണ്. അദ്ദേഹം അമ്മയോടും സഹോദരന്മാരോടും യാത്ര പറഞ്ഞു.

എത്യോപ്യയിൽ അദ്ധ്യാപകനായി പോകാൻവേണ്ടി പോസ്റ്റൽ ഡിപ്പാർട്ടുമെന്റിൽ നിന്നും പോൾ വർഗീസ് രാജിവച്ചു. ഒട്ടേറെ നല്ല സുഹൃത്തുക്കൾ പോസ്റ്റൽ ഡിപ്പാർട്ട്മെന്റിൽ വർഗീസിന് ഉണ്ടായിരുന്നു. അവർക്കൊക്കെയും ആ വേർപാട് ദുഃഖവും ഒപ്പം സന്തോഷവും പകർന്നു. പോൾ വർഗീസിന്റെ വ്യക്തിത്വത്തെ മനസ്സിലാക്കുവാനും ഉൾക്കൊള്ളുവാനും ഒരു പരിധിവരെ സുഹൃത്തുക്കൾക്ക് കഴിഞ്ഞിരുന്നു. എറണാകുളം പോസ്റ്റ്ഓഫീസിൽ സഹപ്രവർത്തകനായിരുന്ന എം. വി. മത്തായി പോൾ വർഗീസിന് എഴുതിയ കത്തിൽ സന്തോഷത്തിന്റെ കാരണമായി



സൂചിപ്പിക്കുന്ന വാചകമിതാണ്: "I am sure, you will shine in whatever direction you go, as you are a man of possibilities."

വർഗീസ് രാജിവെച്ച് എത്യോപ്യയ്ക്കു പോകുവാൻ തീരുമാനമെടുക്കുന്ന സമയത്ത് അദ്ദേഹത്തോടൊപ്പം താമസിച്ചിരുന്ന സി. എ. വർക്കി പറയുന്നു: "ഒരു ഊണിന് രണ്ടണ മാത്രമാണ് അന്ന് ഉണ്ടായിരുന്നത്. അഞ്ചു രൂപ ഉണ്ടെങ്കിൽ ഒരു മാസം സുഖമായി കഴിയാമായിരുന്നു. അങ്ങനെയിരിക്കെ 39 രൂപ ശമ്പളമുള്ള ഒരാൾ ജോലി ഉപേക്ഷിച്ചിട്ട് പോകുക എന്നു പറയുന്നത് നല്ല തന്റേടമുണ്ടായിട്ടാണ്. വർഗീസ് ഡിപ്പാർട്ട്മെന്റിൽ തന്നെ തുടരുകയായിരുന്നെങ്കിൽ അങ്ങേയറ്റം എറണാകുളം ഹെഡ് പോസ്റ്റോഫീസിലെ പോസ്റ്റുമാസ്റ്റർ ആയി റിട്ടയർ ചെയ്തേനെ. പക്ഷേ, അദ്ദേഹം സാഹസത്തിനൊരുമ്പെട്ടു. അദ്ദേഹത്തിന്റെ കഴിവിനനുസരിച്ചുള്ള ഒരു ജോലിയിലല്ല കയറിയിരിക്കുന്നത് എന്ന് ഒരു ആന്തരികബോധ്യം തോന്നിയിട്ടായിരിക്കാം ജോലി ഉപേക്ഷിച്ചിട്ട് പോയത്. അന്നൊക്കെ പുറത്തേയ്ക്ക് പോകുന്നവർ വളരെ കുറവാണ്. സിലോണിലും സിംഗപ്പൂരിലുമാണ് അന്ന് ആളുകൾ പൊയ്ക്കൊണ്ടിരുന്നത്. എത്യോപ്യയിലെത്തുന്ന ആദ്യ മലയാളി സംഘത്തിൽപെട്ടയാളായിരുന്നു വർഗീസ്. മദ്രാസിലേക്ക് പോകുന്നതിന്റെ തലേദിവസം നമുക്കൊരു ഫോട്ടോ എടുക്കാം എന്ന് പറഞ്ഞ് എന്നെയും കൂട്ടി കൃഷ്ണൻനായർ സ്റ്റുഡിയോയിൽ പോയി ഒരു ഫോട്ടോ എടുത്തു. എത്യോപ്യയിലെത്തിയിട്ട് ഒരെഴുത്തോ മറ്റോ എനിക്കയയ്ക്കുകയും ചെയ്തു."

ഒരുമിച്ച് പ്രവർത്തിക്കുവാനും ആശയങ്ങൾ ചർച്ച ചെയ്യുവാനും കഴിഞ്ഞിട്ടുള്ള സെയ്ദ് മുഹമ്മദിന് പോൾ വർഗീസിനെ അടുത്തറിയുവാൻ കഴിഞ്ഞിട്ടുണ്ട്. വർഗീസ് എത്യോപ്യയിലെത്തി അധികനാൾ കഴിയും മുമ്പ് തന്റെ പ്രിയസ്നേഹിതന് ഒരു കത്തയച്ചു. ആ കത്തിന് സെയ്ദ് മുഹമ്മദ് എഴുതിയ മറുപടിയിൽ അവർ തമ്മിലുള്ള സ്നേഹബന്ധവും പോസ്റ്റൽ ഡിപ്പാർട്ട്മെന്റിലെ ജീവിതത്തിന്റെ നഖചിത്രവും ദർശിക്കാം:

പ്രിയപ്പെട്ട വർഗീസ്,

പ്രതീക്ഷയോടെ കാത്തിരുന്ന കത്ത് കിട്ടി. താങ്കൾ സുഖമായിരിക്കുന്നു എന്നറിയുന്നതിൽ സന്തോഷിക്കുന്നു. താങ്കളുടെ സഹോദരൻ ഏബ്രഹാമിന്റെ രണ്ടു കത്തുകൾ എനിക്കു ലഭിക്കുകയുണ്ടായി. താങ്കളുടെ യാത്ര സുരക്ഷിതമായിരുന്നുവെന്നും സുഖമായി അവിടെയെത്തി എന്നും അറിയുവാൻ കഴിഞ്ഞു.

കൊച്ചിയിലെ പോസ്റ്റ്മാസ്റ്റർ കെ. വി. സുബ്രഹ്മണ്യ അയ്യരുടെ അദ്ധ്യക്ഷതയിൽ 21-12-1947 ൽ കൊച്ചി ഹെഡ് ക്വാർട്ടേഴ്സിൽ ചേർന്ന നമ്മുടെ യൂണിയന്റെ ജനറൽ ബോഡി മീറ്റിംഗിൽ പാസാക്കിയ പ്രമേയം ഇതോടൊപ്പം ചേർക്കുന്നു. താങ്കളുടെ സേവനത്തെ നമ്മുടെ സുഹൃത്തുക്കൾ പ്രകീർത്തിക്കുകയുണ്ടായി. താങ്കളുടെ സേവനം ഞങ്ങൾക്ക് ലഭിക്കാത്തതിൽ ഏറെ പ്രയാസമുണ്ട്. എങ്കിലും ഞങ്ങളെ വിട്ടുപോകുന്നത് താങ്കളിലുള്ള സാധ്യതകൾക്ക് ഏറെ ഗുണകരമായതുകൊണ്ടും, മാനവരാശിയെ നന്നായി സേവിക്കുന്നതിനുള്ള അവസരം താങ്കൾക്ക് ഉള്ളതുകൊണ്ടും ഞങ്ങൾക്ക് സംതൃപ്തി തോന്നുന്നു.

## പ്രമേയം

‘‘This meeting places on record its deep appreciation for the untiring selfless and valuable services rendered by Mr. T. P. Varghese as the asst. secretary and treasurer during the tenure of his holding office and wish him all success in his new venture as an educational instructor in Ethiopia.’’

പറ്റിയ കൂട്ടുകാർ ഇല്ലാതെ എങ്ങനെ താങ്കൾ അവിടെ കഴിഞ്ഞുകൂടും എന്ന് എനിക്ക് മനസ്സിലാക്കുവാൻ കഴിയുന്നില്ല. വിവിധ തരത്തിലുള്ള ആളുകളുമായി ഇടകലർന്ന് ജീവിക്കുന്ന ഒരു സ്വഭാവമാണല്ലോ താങ്കൾക്കുള്ളത്. വൈവിദ്ധ്യത്തിലാണ് ജീവൻ കുടികൊള്ളുന്നത്.

ഇപ്പോൾ പ്രവർത്തിക്കുന്ന രംഗത്ത് ഏറെ താല്പര്യം ഉണ്ട് എന്നറിയുന്നതിൽ സന്തോഷമുണ്ട്. താങ്കളുടെ രണ്ട് സഹപ്രവർത്തകർ എങ്ങനെയുണ്ട്. നല്ല കമ്പനിയാണോ? ഏതെങ്കിലും താല്പര്യമുള്ള വിഷയത്തിൽ ഒരു പുസ്തകം എഴുതുവാനുള്ള സമയം താങ്കൾക്കുണ്ടല്ലോ. അല്ലെങ്കിൽ വീക്കിലികളിലോ ദിനപത്രങ്ങളിലോ ലേഖനങ്ങൾ എഴുതാമല്ലോ. എഴുതി പ്രസിദ്ധീകരണത്തിനായി ഇവിടേക്ക് അയച്ചുതരിക.

യൂണിയൻ പ്രവർത്തനങ്ങളിലേക്ക് വരാം. കൂടിയാലോചനസമിതി കഠിനമായി അദ്ധ്വാനിക്കുന്നുണ്ട്. ഗവണ്മെന്റുമായി അഭിമുഖസംഭാഷണം നടക്കുന്നുണ്ട്. ഏറെ അവകാശങ്ങളുടെ കാര്യത്തിൽ ഇതുവരെയും തീരുമാനത്തിൽ അവർ എത്തിയിട്ടില്ല. ഈ ആഴ്ചയുടെ അവസാനത്തിൽ

എന്തെങ്കിലും തീർച്ചയാകും എന്ന് കരുതുന്നു. ഉദ്യോഗസ്ഥ ഭരണത്തിന്റെ നിഷേധാത്മക മനോഭാവം മൂലം നാം ഒരു സമരത്തിന് നിർബന്ധിതരായി തീരുമോ എന്ന് ഞാൻ ഭയപ്പെടുന്നു. അവർ നീതിയായും യുക്താനുസൃതമായും പ്രവർത്തിക്കും എന്ന് ഞാൻ കരുതുന്നു. അരിയേഴ്സ് തരുവാൻ തുടങ്ങി. എനിക്ക് 129/–രൂപാ കിട്ടി. താങ്കൾക്കും അത്രയും തുക കിട്ടും എന്ന് പ്രതീക്ഷിക്കാം. താങ്കളുടെ Authorisation letter കിട്ടിയിട്ടുള്ളതിനാൽ സഹോദരന് തുക സ്വീകരിക്കുന്നതിന് യാതൊരു തടസവും ഇല്ല.

ഇവിടെയുള്ള നമ്മുടെ സുഹൃത്തുക്കൾ എല്ലാവരും സുഖമായിരിക്കുന്നു. എൻ. കെ. രാമൻ മേനോന് താങ്കൾ പോകുമ്പോൾ അയാളോട് പറഞ്ഞില്ല, അതുകൊണ്ട് യാത്രയയയ്ക്കുവാൻ കഴിഞ്ഞില്ല എന്ന പരാതി ഉണ്ട്. പോകുന്നതിലുള്ള തിരക്കു മൂലമാണത് സംഭവിച്ചത് എന്ന് ഞാൻ പറഞ്ഞു. പി. ആന്റ്. റ്റി. വർക്കർ (മാസിക) എല്ലാ മാസവും ഞാൻ അയയ്ക്കാം. മാസികയിൽ താങ്കളുടെ ഫോട്ടോ പ്രസിദ്ധീകരിച്ചിരുന്നു. ആ ലക്കത്തിന്റെ ഒരു copy sea mail ആയി ഇന്ന് അയയ്ക്കുന്നു. അത് താങ്കൾക്ക് കിട്ടുവാൻ എത്രകാലം പിടിക്കുമെന്ന് എനിക്ക് അറിയുവാൻ പാടില്ല.

ദയവായി താങ്കൾ താമസിക്കുന്ന രാജ്യം, ആളുകൾ, ഗവണ്മെന്റിന്റെ ഘടന, ആചാരങ്ങൾ മുതലായവയെക്കുറിച്ച് വിവരം തരുമല്ലോ. ഓരോ മാസവും എത്ര തുക താങ്കൾ മിച്ചം വയ്ക്കുന്നുണ്ട്? സ്ത്രീജനങ്ങൾ എങ്ങനെയുള്ളവരാണ്? ഏത് ഭാഷയിലാണ് താങ്കൾ അദ്ധ്യാപനം നിർവ്വഹിക്കുന്നത്? അവിടുത്തെ ഭാഷ ഏതാണ്? പത്രങ്ങൾ ഏതെങ്കിലും കിട്ടാറുണ്ടോ? പരിഷ്കൃത ജീവിതത്തിനാവശ്യമായ (civilized life) എന്തെങ്കിലും ലഭ്യമാണോ? പോസ്റ്റൽ ഡിപ്പാർട്ട്മെന്റ് എങ്ങനെയുണ്ട്? രാഷ്ട്രീയാന്തരീക്ഷം എങ്ങനെ? ആളുകൾക്ക് രാഷ്ട്രീയാവബോധം വേണ്ടത്രയുണ്ടോ?

എല്ലാ ആശംസകളോടും കൂടി
ആത്മാർത്ഥതയോടെ, താങ്കളുടെ
സെയ്ദ് മുഹമ്മദ്[10]

1. ഡോ. കെ. എം. തരകൻ, "ഓർമ്മയുടെ പൂക്കൾ", ഡി.സി. ബുക്സ്,കോട്ടയം, 1993, പു. 64.
2. ഡോ. കെ. എം. തരകൻ, 'പൗലൂസ് മാർ ഗ്രീഗോറിയോസ്: മനുഷ്യനും ചിന്തകനും', കോട്ടയം, 1982, പു. 5–6.
3. പോൾ വർഗീസ് 23–ാം വയസ്സിൽ എഴുതിയ ഒരു കഥയിൽ നിന്നും.

4. ഡോ. കെ. എം. തരകൻ, 'പൗലോസ് മാർ ഗ്രീഗോറിയോസ്: മനുഷ്യനും ചിന്തകനും,' കോട്ടയം, 1982, പു. 6.
5. മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റി യൂണിയൻ ഉദ്ഘാടന പ്രസംഗം, മഹാരാജാസ് കോളജ്, എറണാകുളം, 1995.
6. ഡോ. കെ. എം. തരകൻ, 'പൗലോസ് മാർ ഗ്രീഗോറിയോസ്: മനുഷ്യനും ചിന്തകനും,' കോട്ടയം, 1982, പു. 5.
7. പോൾ മണലിൽ, 'ഈ ജീവിതയാത്ര എത്ര ധന്യം, സഫലം,' മലയാള മനോരമ, നവം. 25, 1996, പു. 8.
8. പോൾ വർഗീസ് 23-ാം വയസ്സിൽ എഴുതിയ ആത്മകഥയിൽ നിന്നും.
9. രവി കുറ്റിക്കാട്, 'ജസ്റ്റീസ് വി. ആർ. കൃഷ്ണയ്യർ, ജനഹൃദയങ്ങളിൽ ഒരു ന്യായാധിപൻ,' ഡി.സി. ബുക്സ്, കോട്ടയം, 1995, പു. 19-20.
10. ഇംഗ്ലീഷ് കത്തിന്റെ മലയാള പരിഭാഷ.

# 2

# അന്ധകാരഭൂഖണ്ഡത്തിലേക്ക്

'അന്ധകാരഭൂഖണ്ഡ'ത്തിലെ അജ്ഞാത രാജ്യങ്ങളിലൊന്നായിരുന്ന എത്യോപ്യയെപ്പറ്റി ലോകമറിയുവാൻ തുടങ്ങിയതുതന്നെ 1935-ലെ ഇറ്റാലിയൻ കൈയേറ്റത്തോടുകൂടിയായിരുന്നു. 1942-ൽ ഹെയ്‌ലി സെലാസി ചക്രവർത്തി ആഡിസ് അബാബയിൽ തിരികെ പ്രവേശിച്ചതോടുകൂടിയാണ് എത്യോപ്യൻ ചരിത്രത്തിലെ ഏറ്റവും തേജോമയമായ അദ്ധ്യായമാരംഭിച്ചത്.

ഇറ്റലിക്കാരെ എത്യോപ്യയിൽ നിന്നും അടിച്ചിറക്കിയ സമയത്ത്, അവർ ഉപേക്ഷിച്ചിട്ട് പോയത്, അവർ തന്നെ നശിപ്പിച്ചുകളഞ്ഞ കുറെ വലിയ ലോറികളും യന്ത്രങ്ങളും മാത്രമായിരുന്നു. ഇറ്റ്യാല്യർ റോഡ് പണിയുന്നതിൽ പണ്ടേ വിദഗ്ദ്ധരായിരുന്നു. പക്ഷേ എല്ലായ്പോഴും എത്യോപ്യൻ 'ഗെറില്ലാ'കളുടെ ഉപദ്രവമുണ്ടായിരുന്നതുകൊണ്ടായിരിക്കണം എത്യോപ്യയിൽ അവർ നല്ല റോഡുകൾ അധികം പണിയാതിരുന്നത്.

1942-ലെ എത്യോപ്യയിൽ ആവശ്യമുള്ളത്ര സമ്പർക്കമാർഗ്ഗങ്ങൾ ഇല്ലായിരുന്നുവെന്നുള്ളത് രാജ്യത്തിന്റെ പുരോഗതിക്ക് ഒരു പ്രധാന വിഘാതമായിരുന്നു. അറബിക്കടൽ തീരത്തുള്ള ഫ്രെഞ്ചുപട്ടണമായ ജിബൂട്ടിയിൽ നിന്നും ആഡിസ് അബാബ വരെയുള്ള ഒരു റയിൽവേയേ ആകെയുണ്ടായിരുന്നുള്ളു.

എത്യോപ്യയിലേയ്ക്കുള്ള വർഗീസിന്റെ യാത്ര ചിരസ്മരണാർഹമായ ഒന്നായിരുന്നു. ഇരുപതോളം പരിചയസമ്പന്നരായ അദ്ധ്യാപകർ - കേരളീയരും തമിഴ്നാട്ടുകാരും - അധികപങ്കും ക്രിസ്ത്യാനികൾ. യോഗ്യതയില്ലാത്തത് വർഗീസിനു മാത്രം. ഇവരെ കൊണ്ടുപോകാൻ എത്യോപ്യൻ വിദ്യാഭ്യാസമന്ത്രികാര്യാലയം ഒരു ഡി.സി. 3 ഡക്കോട്ട വിമാനം അയച്ചിരുന്നു. ചരക്കുസാധനങ്ങൾ കയറ്റാനാണ് അതുപയോഗിച്ചിരുന്നത്. വശങ്ങളിൽ ലോഹനിർമ്മിതമായ രണ്ടു ബഞ്ചുണ്ട് കുഷനില്ല. പുതപ്പുകൾ മാത്രം വേണ്ടുവോളമുണ്ട്. ഇന്നത്തെ വിമാനയാത്രയുടെ യാതൊരു സൗകര്യവുമില്ല. 1947-ലെ യാത്രാവിമാനത്തിലെ സൗകര്യംപോലുമില്ല. വർഗീസും സുഹൃത്തുക്കളും ബോംബെയിൽനിന്ന് വിമാനത്തിൽ കയറി. ഇന്ത്യൻ തീരത്തും അറേബ്യയിലും പലയിടത്തും വിമാനം ഇറങ്ങി. മസീറ ദ്വീപ്, ഏഡൻ, ഡീറേഡാവാ, അവസാനം ആഡിസ് അബാബ. 18 നീണ്ട മണിക്കൂറുകൾ (ഇന്നാകട്ടെ ബോംബെ - ആഡിസ് അബാബ വിമാനയാത്രയ്ക്കു മൂന്നര മണിക്കൂർ മതിയാവും).

“ആഡിസ് അബാബയിലെത്തിയപ്പോഴേക്കും ഞങ്ങൾ തളർന്നിരുന്നു. ചില അദ്ധ്യാപകർ കൊച്ചുകുട്ടികളുമൊന്നിച്ചാണ് പോന്നത്. തീർത്തും അരോചകമായ ഒരു വിസ്മയം വിമാനത്താവളത്തിൽ ഞങ്ങളെ കാത്തു നിന്നിരുന്നു. ഇമിഗ്രേഷനു മുമ്പായി ഞങ്ങളെ വളരെനേരം തടഞ്ഞു വച്ചു. മഞ്ഞപ്പനിക്കും കോളറായ്ക്കും എതിരായ കുത്തിവയ്പു സർട്ടി ഫിക്കറ്റുകൾ ക്രമാനുസൃതമല്ലായ്കയാൽ ഞങ്ങളെ അവിടെ ഇറങ്ങാൻ അനുവദിച്ചില്ല. ഇന്ത്യയിൽ കോളറാ പൊട്ടിപ്പുറപ്പെട്ട കാലമായിരുന്നു അത്.”

“ഞങ്ങൾ ക്വാറന്റൈനിൽ കഴിയാൻ വിധിക്കപ്പെട്ടു. ഞങ്ങളെ നേരെ ടൗണിലൊരു ഹോസ്പിറ്റലിലെ ഐസലേഷൻ വാർഡിലേക്കാണയച്ചത്. ഒരാഴ്ചയോളം ഞങ്ങൾ അവിടെ ഏകാന്തതടവിൽ കഴിച്ചുകൂട്ടണം. മൂന്നാം ദിവസം ഹെയ്‌ലി സെലാസി ചക്രവർത്തി ഞങ്ങളെ സന്ദർശി ക്കാൻ ആശുപത്രിയിലെത്തി; ഞങ്ങളെ സ്വാഗതം ചെയ്യാനും അസൗക ര്യങ്ങൾക്കു ക്ഷമചോദിക്കാനും. ആശുപത്രിയുടെ പൂട്ടപ്പെട്ട വാതി ലിനുള്ളിലായി ഞങ്ങളെ വിളിച്ചുകൂട്ടി. ചക്രവർത്തി വെളിയിൽ നിന്ന് ഒരു ദ്വിഭാഷി വഴിയായി ഞങ്ങളോടു സംസാരിച്ചു. മതിപ്പു തോന്നേണ്ട സന്ദർഭം. പക്ഷേ ഞങ്ങളെല്ലാവരും തീർത്തും പരിക്ഷീണരായിരുന്നതി നാൽ സന്ദർശനം ഞങ്ങളെ സംബന്ധിച്ചിടത്തോളം ഒരു വിരസതയോ അസഹ്യതയോ ആയി പരിണമിച്ചതിൽ വിസ്മയിക്കാനില്ല. ഏതായാലും ആ മഹാപുരുഷനെ ഞങ്ങൾ നേരിട്ടുകണ്ടു. അത്രയും നന്ന്.”

ഏതാണ്ട് ഒരാഴ്ചയിലേറെ ഐസലേഷൻ വാർഡിൽ ചെലവഴിച്ചു കഴിഞ്ഞപ്പോൾ വർഗീസിനെയും കൂട്ടരെയും വിട്ടയച്ചു. ഇറ്റേഗു ഹോട്ട ലിലേക്ക് അവരെ കൊണ്ടുപോയി. അന്ന് ആഡിസ് അബാബയിൽ പാശ്ചാ ത്യശൈലിയിലുള്ള ഏക ഹോട്ടലാണത്. ഒരാഴ്ച ഹോട്ടലിൽ താമസി ച്ചശേഷം എല്ലാവർക്കും ജോലി നൽകി. രണ്ടു തമിഴ് ക്രിസ്ത്യാനിക ളോടൊപ്പം വർഗീസിനെ നൂറു കിലോമീറ്റർ കിഴക്കുമാറി ഒരു പുതിയ സ്കൂളിലേക്കു നിയോഗിച്ചു. മുമ്പു ഹഡാമ എന്നറിയപ്പെട്ടിരുന്ന ആ സ്ഥലം ഇപ്പോൾ നസറേത്ത് ആണ്. മൂന്നു കിടപ്പുമുറികളുള്ള ഒരു പുതിയ വീട്ടിൽ അവർ പാർപ്പുതുടങ്ങി. വർഗീസിനേക്കാൾ, അനേക വർഷം സീനിയറായ ദാനിയേൽ ആയിരുന്നു ഹെഡ്മാസ്റ്റർ. അദ്ദേഹവും ഭാര്യയുംകൂടി പ്രധാന കിടപ്പുമുറി ഉപയോഗിച്ചു. അവിവാഹിതരായ വർഗീസും കൂട്ടുകാരനും ചെറിയ കിടപ്പുമുറികളിൽ ഓരോന്നു കയ്യടക്കി.

“എനിക്കന്ന് വയസ്സ് 25. ഏതു പുതിയ അനുഭവങ്ങളും നേരിടാൻ തയ്യാർ. പക്ഷേ ദൈവത്തിനു നല്കിയിരുന്ന വാഗ്ദാനം ഞാൻ സൗക ര്യപൂർവ്വം മറന്നു. ആഴ്ചയിലഞ്ചു ദിവസം പഠിപ്പിക്കും. പിന്നീട് രണ്ടു ദിവസം തുടർച്ചയായി സഹാദ്ധ്യാപകരുമായി ചീട്ടുകളിയാണ്.

വെള്ളിയാഴ്ച വൈകിട്ട് ആരംഭിക്കുന്ന കളി ചിലപ്പോൾ ഞായറാഴ്ച രാത്രി വളരെ ഇരുട്ടിയേ അവസാനിക്കൂ. നസറേത്തിൽ മറ്റൊന്നും ചെയ്യാനില്ലായിരുന്നു."

"മൂന്നും അഞ്ചും ഗ്രേഡുകളിലാണു ഞാൻ പഠിപ്പിച്ചിരുന്നത്. മിക്കവാറും എല്ലാ വിഷയങ്ങളും കൈകാര്യം ചെയ്യണം. കുട്ടികൾ നല്ലവരും കളികൾക്കു സമർത്ഥരും അദ്ധ്യാപകരോടു ബഹുമാനമുള്ളവരുമാണ്. ആദരസൂചകമായി പെൺകുട്ടികൾ കാലിൽതൊട്ടു നമിക്കുന്നത് എന്നെ വിസ്മയാധീനനാക്കി. ഇത് തികച്ചുമൊരു ഭാരതീയാചാരം ആണെന്നായിരുന്നു എന്റെ ധാരണ. സബ്സഹാറാ ആഫ്രിക്കയിലെ അക്ഷരാഭ്യാസമുള്ള പുരാതനസംസ്ക്കാരം എത്യോപ്യയിലേതു മാത്രമാണ്. ആ വ്യത്യാസം പ്രകടമായി കാണാനുണ്ട് താനും. എനിക്കു പഠിപ്പിക്കൽ ഇഷ്ടമായി. കുട്ടികളെയും ഇഷ്ടപ്പെട്ടു. മര്യാദക്കാരും സംസ്കൃതചിത്തരുമായ കുട്ടികൾ. അവിടത്തെ സംസ്ക്കാരവുമായി ഞാൻ താമസിയാതെ താദാത്മ്യം പ്രാപിച്ചു. എന്റെ ചില ഇന്ത്യൻ-സുഡാനീസ് സുഹൃത്തുക്കൾ പലപ്പോഴും പൊങ്ങച്ചം കാണിക്കാനായി എത്യോപ്യക്കാരെപ്പറ്റി ആക്ഷേപപൂർവ്വം സംസാരിക്കുന്നത് എനിക്കു അസഹനീയമായി തോന്നി."

അംഹാരിക് ആണ് എത്യോപ്യയിലെ ഔദ്യോഗിക ഭാഷ. നസ്രേത്ത് സ്കൂളിലെ അംഹാരിക് അദ്ധ്യാപകൻ സമർത്ഥനായ ഒരു യുവാവായിരുന്നു. വർഗീസിനേക്കാൾ അല്പം മാത്രം പ്രായമേറും. പേര് ആറ്റോ ടെലാഹുൻ ഡാംതെ (ആറ്റോ എന്നാൽ മിസ്റ്റർ എന്നർത്ഥം). വർഗീസ് സ്വകാര്യമായി ആ യുവാവിൽനിന്ന് അംഹാരിക് ഭാഷ പഠിക്കാൻ തുടങ്ങി.

വിദ്യാലയത്തിനു വെളിയിലുള്ള വർഗീസിന്റെ ഏക സാമൂഹ്യസമ്പർക്കം, സ്ഥലത്ത് അമേരിക്കൻ മെനോനൈറ്റ് മിഷനറിമാർ നടത്തിപ്പോന്ന ആശുപത്രിയുമായിട്ടായിരുന്നു. അവിടുത്തെ പ്രവർത്തകരായ ഡോ. പോൾ കോൺറാഡ്, പത്നി നാൻസി, ഡോഴ്സാ മിഷ്ലർ, മേരി മിഷ്ലർ, ഡാൻ സെൻസനിംഗും പത്നിയും മകളും - എന്നിവർ വർഗീസിന്റെ സുഹൃത്തുക്കളായി. അവരെല്ലാം അദ്ദേഹത്തോടു സ്നേഹപൂർവ്വം പെരുമാറി. അവരാണു വാസ്തവത്തിൽ വെള്ളക്കാരായ പാശ്ചാത്യരുമായുള്ള മെത്രാപ്പോലീത്തായുടെ സാമൂഹ്യസമ്പർക്കത്തിലെ ആദ്യവ്യക്തികൾ. അവരുടെ ജീവിതരീതി മനസിലാക്കാൻ വർഗീസിന് കുറെ സമയം വേണ്ടിവന്നു. ചിലപ്പോഴൊക്കെ അദ്ദേഹം അവരുടെ ഞായറാഴ്ച ആരാധനയിൽ സംബന്ധിച്ചു. അവരിൽ ആരുടെയെങ്കിലും വീട്ടിലാണ് അതു നടത്തിയിരുന്നത്. ഒരിക്കൽ എത്യോപ്യൻ ഓർത്തഡോക്സ് പള്ളിയിൽ അദ്ദേഹം പോയി. പക്ഷേ ആരാധന, ഭാഷയിലും രൂപത്തിലും ഉൾക്കൊള്ളാനായില്ല. ആശുപത്രിയിലെ അമേരിക്കൻ പ്രാർത്ഥനാ

യോഗങ്ങൾ പ്രതീകങ്ങളോ അനുഷ്ഠാനങ്ങളോ അശേഷമില്ലാത്തതായിരുന്നു. പക്ഷേ ഭാഷ മനസിലായതിനാൽ പ്രാർത്ഥനയുടെ യാഥാർത്ഥ്യം അനുഭവിച്ചറിയാൻ കഴിഞ്ഞു. അവർക്ക് "മി. ജോർജിനെ" ഇഷ്ടപ്പെട്ടു. വറുഗീസ് എന്ന പദത്തിന്റെ അർത്ഥം 'ജോർജ്' എന്നാണെന്ന് അദ്ദേഹം പറഞ്ഞതിനാൽ അങ്ങനെയാണവർ വിളിച്ചുപോന്നത്.

ഒരു ദിവസം അഞ്ചാം ഗ്രേഡിലെ ഒരു വിദ്യാർത്ഥി വർഗീസിനെ സമീപിച്ച് തനിക്കു സുഖമില്ലെന്നു പറഞ്ഞു. പനിയുണ്ടോ എന്നറിയാൻ അദ്ദേഹം അവന്റെ നെറ്റിയിൽ കൈവച്ചു നോക്കി; പനിയുണ്ട്. അവന്റെ നെറ്റിയിൽ ഒരു വ്രണം കണ്ടു. അതെന്താണെന്നു വർഗീസ് ചോദിച്ചു. ബാലനറിയില്ല. വീട്ടിൽപോയി വിശ്രമിച്ചശേഷം ആശുപത്രിയിലെത്തി ഡോക്ടറെ കാണാൻ അദ്ദേഹം ഉപദേശിച്ചു. ആ ബാലൻ ചിക്കൻ പോക്സ് ബാധിച്ചു കിടപ്പിലായി. ഏതാനും ദിവസത്തേക്കു സ്കൂളിൽ വന്നില്ല. ബാലന്റെ നെറ്റി തടവി രണ്ടാഴ്ച കഴിഞ്ഞപ്പോൾ വർഗീസിനു ചിക്കൻപോക്സ് പിടിപെട്ടു. സാധാരണഗതിയിൽ ഇതൊരു ബാലരോഗമാണ്. ചെറുപ്പകാലത്ത് മയത്തിലൊന്നു ബാധിച്ചുകഴിഞ്ഞാൽ പിന്നീട് ജീവിതകാലത്തൊരിക്കലും അത് പിടികൂടപ്പെടുകയില്ലെന്നാണ് പറയപ്പെടുന്നത്. വർഗീസിന് ചെറുപ്പകാലത്ത് ഈ രോഗം ഉണ്ടായിട്ടില്ല. തന്മൂലം രോഗത്തിൽ നിന്നുള്ള പ്രതിരോധശക്തി കിട്ടിയിരുന്നുമില്ല.

"25-ാമത്തെ വയസ്സിൽ രോഗാക്രമണം മയത്തിലൊന്നുമായിരുന്നില്ല. വ്രണങ്ങൾക്കു ചെറിപ്പഴത്തിന്റെ വലുപ്പം ഉണ്ടായിരുന്നു. ദേഹമാസകലം വ്രണം. ഭയങ്കരമായ വേദനയും. ദിവസംതോറും പുതിയ വ്രണങ്ങൾ പൊങ്ങിവന്നുകൊണ്ടിരുന്നു. തലയിലും മുഖത്തും പുറത്തും നെഞ്ചത്തും ചന്തിയിലും എല്ലാം നിറയെ വ്രണങ്ങൾ. ഇവ കാരണം എനിക്ക് ഇരിക്കാനോ കിടക്കാനോ നിവർത്തിയില്ല. എന്നെ എന്റെ മുറിയിൽ അടച്ചിട്ടു. മുറിയുടെ വാതിൽ പൂട്ടിയിടണമെന്നും വെളിയിലിറങ്ങരുതെന്നും ആ വീട്ടിൽ പാർത്തിരുന്ന ദാനിയേലും രത്തിനസ്വാമിയും എന്നോടാവശ്യപ്പെട്ടു. വീട്ടിൽ മറ്റാർക്കും ഞാൻ രോഗം പകരാനനുവദിക്കാതെ കഴിയ്ക്കാനുള്ള മുൻകരുതലാണത്. ആരും എന്നെ കാണാൻ വന്നില്ല. വല്ലപ്പോഴും എന്തെങ്കിലും ഭക്ഷണം വാതിലിനടിയിലൂടെ അകത്തേക്കു തള്ളിവയ്ക്കും. കുറ്റവാളിക്കോ തടവുകാരനോ നല്കുന്ന രീതിയിൽ."

"നിശിതമായ വേദനയായിരുന്നു. ഏകാന്തത അതിലേറെ ദുസ്സഹം. വിദ്യാർത്ഥികൾക്ക് എന്നെ വന്നു കണ്ടാൽകൊള്ളാമെന്നുണ്ട്. അവരെ അതിൽനിന്നു വിലക്കി. അധികൃതരുടെ നടപടി മനസിലാക്കാവുന്നതേയുള്ളു. ദാഹിക്കുമ്പോൾ ചൂടുള്ള എന്തെങ്കിലും ചോദിച്ചുവാങ്ങാൻ നിവർത്തിയില്ല. എനിക്ക് ദേഹം ശുചിയാക്കാനോ പല്ലും മുഖവും വൃത്തിയാക്കാനോ കഴിഞ്ഞില്ല. ഇരിക്കാനോ കിടക്കാനോ നിവൃത്തിയില്ലാതെ

ഞാൻ മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. എന്നെ ദൈവം ഇത്രയേറെ വേദനയിലൂടെ കടത്തിവിടുന്നത് ശരിയല്ലെന്ന് എനിക്കു തോന്നി. ഒരു വിശദീകരണം നല്കാൻ ഇയ്യോബിനേപ്പോലെ ദൈവത്തോടാവശ്യപ്പെടാൻ ഞാനും സന്നദ്ധനായി. അതുതന്നെയാണ് അവസാനം ഞാൻ ചെയ്തതും."

"നാലാം ദിവസം എന്റെ വേദന രൂക്ഷമായ സമയത്തു ഞാൻ കടിച്ചു പിടിച്ച് എന്റെ കസേരയിൽ പോയി ഇരുന്നു. ചന്തി വല്ലാതെ വേദനിച്ചു. ഞാൻ പല്ല് ഇറുക്കി കടിച്ചു. നേരെമുമ്പിൽ ഭിത്തിയിൽ ക്രിസ്തുവിന്റെ ഒരു വർണ്ണചിത്രം തൂങ്ങുന്നുണ്ട് (സാൽമൻ വരച്ച 'ക്രിസ്തു ശിരസ്'). ഞാൻ സംവാദം തുടങ്ങി. ദൈവം നിഷ്ഠൂരനും ന്യായരഹിതനും സഹാനുഭൂതിയില്ലാത്തവനുമാണെന്നു ഞാൻ കുറ്റപ്പെടുത്തി. മനുഷ്യർ അർഹിക്കുന്നതിനേക്കാൾ വലിയ കഷ്ടാനുഭവമാണവർക്കു നൽകുന്നത്. എന്റെ വേദന വരുത്തിവച്ച വ്യഥയും മുറിയിലെ ഏകാന്തതയും കാരണം ഉച്ചത്തിലാണെന്റെ സംഭാഷണം. ക്രിസ്തുവിന്റെ ചിത്രത്തെ നോക്കി ഞാൻ ഒരുപാടു ശകാരങ്ങൾ ചൊരിഞ്ഞു. എന്റെ പദങ്ങളുടെ പ്രവാഹം വർദ്ധിച്ചതോടെ എന്റെ പദധോരണിയുടെ കാർക്കശ്യവും എന്റെ താന്തോന്നിത്തവും വർദ്ധിച്ചുകൊണ്ടേയിരുന്നു."

"അവസാനം, യാതൊരു വൈമനസ്യവും കൂടാതെ ഞാൻ വച്ചുകാച്ചി (വളരെ ധിക്കാരമാണതെന്ന് എനിക്കറിയാം): 'ക്രൂശിൽ അങ്ങേയ്ക്കുണ്ടായ പീഡാനുഭവം ഞാനിപ്പോൾ കടന്നുപോകുന്ന ദുരിതങ്ങളുടെ അയൽപക്കത്തെങ്ങാൻ വരുന്നതാണോ?' എന്റെ പരുഷപദപ്രവാഹത്തിന് അവിടെ ഒരു പൂർണ്ണവിരാമം ഇടേണ്ടിവന്നു. പറയാൻ അർഹതയുള്ളതിലേറെ ഞാൻ പറഞ്ഞുകഴിഞ്ഞതായി എനിക്കു തോന്നി. ഒരു പ്രശാന്തത കളിയാടി. തുടർന്നുണ്ടായ അനുഭവം വളരെ വേദനാജനകമാണ്. അവയെ സമർത്ഥമായി വർണ്ണിക്കാൻ വാക്കുകൾ കിട്ടുന്നില്ല."

"വളരെ വ്യക്തമായി ഒരു ശബ്ദം എനിക്കു കേൾക്കായി. എന്റെ ചെവിയിൽ എത്തിപ്പെട്ട ശബ്ദവീചികളെയോ എന്റെ ഹൃദയത്തിൽ ആഞ്ഞുതറച്ച അർത്ഥത്തെയോ ഏതെങ്കിലും ആധുനികോപകരണത്തിനു പിടിച്ചെടുക്കാൻ ആവുമായിരുന്നോ എന്നെനിക്കു സംശയമാണ്. ആ വാക്കുകൾ ഞാൻ കേട്ടു. അവ എവിടെനിന്നു വന്നു എന്നെനിക്കു നിശ്ചയമില്ല. ഇംഗ്ലീഷിലാണ് ഞാൻ ദൈവത്തോടു സംസാരിച്ചത്. മറുപടിയും ഇംഗ്ലീഷിലായിരുന്നു. സ്വരം ശാസനയുടേതോ കുറ്റാരോപണത്തിന്റേതോ ആയിരുന്നില്ല. നേരെമറിച്ച്, സഹാനുഭൂതിയും സ്നേഹമസൃണതയും മുറ്റിനിന്ന സ്വരം: "അതേ, എന്റെ മകനേ, അങ്ങനെയായിരുന്നു." അത്രമാത്രമാണു പറഞ്ഞത്. എന്നിരിക്കിലും അത് എന്റെ അവസ്ഥയിൽ സമ്പൂർണ്ണമായ ഒരു പരിവർത്തനമുണ്ടാക്കി. എന്റെ വേദന ഓടിയൊളിച്ചു.

വ്രണങ്ങൾ തുടരുന്നുണ്ടെങ്കിലും വേദനയ്ക്ക് എത്തിനോക്കാനാവാത്ത ഒരു ഉയർന്ന ആനന്ദത്തിന്റെ തലത്തിലേയ്ക്ക് എന്നെ എടുത്തുയർത്തിയ അനുഭവം. അവാച്യമായ ഭാരരാഹിത്യം ശരീരത്തിന് അനുഭവപ്പെട്ടു. ആഹ്ലാദത്തിന്റെ ചിറകുകളിൽ ആരോ എന്നെ അയത്നലളിതമായി ആരോഹണം ചെയ്യിക്കുന്നതുപോലെ."

"വിനീതമായ ആരാധനയിൽ ഞാൻ തലവണക്കി. നിരുപാധികം ഞാൻ ക്രിസ്തുവിൽ ദൈവത്തിന്റെ സ്നേഹകരങ്ങളിലേക്ക് എന്നെ ത്തന്നെ സമർപ്പിച്ചു: ആഴമേറിയ പശ്ചാത്താപത്തോടെ ഞാൻ പറഞ്ഞു: "കർത്താവേ, നിന്റെ മുമ്പിൽ ഞാൻ എന്റെ തലനമിക്കുന്നു. എന്നെ ത്തന്നെ ഞാൻ സമർപ്പിക്കുന്നു. ഞാൻ അവിടുത്തേതാണ്. എന്റെ വിഢ്ഢിത്തങ്ങളും മൗഢ്യങ്ങളും ആക്ഷേപവും ക്ഷമിച്ചാലും. എന്നെ എടുത്ത് അവിടുത്തെ ഹിതംപോലെ എന്നോടു ചെയ്താലും. വേണ്ടി വന്നാൽ എന്നെ തകർത്താലും. അവിടുത്തെ മാർഗ്ഗത്തിൽ ചരിക്കാൻ കൃപയും വിവേകവും കരുത്തും എനിക്ക് കിട്ടിയാൽ മതി. പൂർണ്ണഹൃദ യത്തോടെ ഞാൻ അങ്ങയെ സ്നേഹിക്കുന്നു." മുമ്പത്തെപ്പോലെ വ്രണ ങ്ങൾ അവിടെത്തന്നെയുണ്ട്. അത്ഭുതരോഗശാന്തിയൊന്നും ഉണ്ടായില്ല. വേദന തിരികെ വരാൻ തുടങ്ങി. പക്ഷേ ഇപ്പോൾ എന്റെ കരുത്ത് വർദ്ധി ച്ചിരിക്കുന്നു. വേദന അനായാസം ആഹ്ലാദത്തോടെ അനുഭവിക്കാൻ കഴി യുന്നു. ചിക്കൻപോക്സ് കരിയാൻ സാധാരണ സമയമെടുത്തു. പക്ഷേ ഞാൻ സമൂലം പരിവർത്തിതനായ വ്യക്തിയായിട്ടാണ് ആ രോഗത്തിൽ നിന്നു വെളിയിൽ വന്നത്. വളരെയധികം പേരുമായി എന്റെ അനുഭവം പങ്കിടാൻ എനിക്കായില്ല. പക്ഷേ ആ ദിവസങ്ങളിൽ എന്റെ സമർപ്പണം പല തവണ ഞാൻ ആവർത്തിച്ചു."

നസ്രേത്തിലെ കാലാവസ്ഥ പോൾ വർഗീസിന്റെ ആരോഗ്യത്തിന് അനുയോജ്യമായിരുന്നില്ല. അതുമൂലം വളരെ ബുദ്ധിമുട്ടുകൾ അദ്ദേഹ ത്തിന് അനുഭവപ്പെട്ടു. പ്രതികൂലമായ കാലാവസ്ഥ മൂലം അവിടെ നിന്നു മറ്റെവിടെയെങ്കിലും പോയി ജോലി ചെയ്യുവാൻ അദ്ദേഹം ആഗ്രഹിച്ചു. ജിമ്മാ പ്രാക്ടിക്കൽ ആർട്ട്സ് സ്കൂളിലെ അദ്ധ്യാപകനായ എൻ. ശർമ്മ നസ്രേത്തിലേക്ക് സ്ഥലംമാറ്റം ആഗ്രഹിക്കുന്നതായി പോൾ വർഗീസ് അറിഞ്ഞു. ഒരു മ്യൂച്ചൽ ട്രാൻസ്ഫറിനുള്ള (അന്യോന്യമുള്ള സ്ഥലം മാറ്റം) അപേക്ഷ വിദ്യാഭ്യാസ മന്ത്രാലയത്തിന് അയച്ചു. ആ അപേക്ഷ സ്വീകരിക്കപ്പെട്ടു. പോൾ വർഗീസിനെ ജിമ്മായിലേക്കും എൻ. ശർമ്മയെ നസ്രേത്തിലേക്കും നിയമിച്ചു.

നസ്രേത്തിലെ അദ്ധ്യാപകർ തങ്ങളുടെ സഹപ്രവർത്തകന്റെ സ്ഥലം മാറ്റത്തിൽ ദുഃഖിച്ചു. വർഗീസിന് ഉചിതമായ യാത്രയയപ്പ് നൽകി. സഹാ ദ്ധ്യാപകർ ചേർന്ന് അദ്ദേഹത്തിന് നൽകിയ മംഗളപത്രത്തിന്റെ ഉള്ളടക്കം ഇപ്രകാരമായിരുന്നു:

**ADDRESS OF SEND- OFF**

**PRESENTED TO Mr. T. P. VERGHEUSE BY THE TEACHERS OF THE NAZARETH SCHOOL ON THE OCCASION OF HIS TRANSFER FROM NAZARETH TO JIMMA.**

Dear Comrade Mr. T. P. Vergheuse,

We are indeed proud to hear that you,our comrade, are going occupy a more responsible position on your transfer from this place. lt is no flattery to say that you are highly worthy of this administrative job by virtue of your education, efficiency, patience, perseverence and above all your God-fearing nature.

For the past ten months you have been living with us enlightening us in all our undertakings; and now we shall be missing our worthy comrade and the pupils their ideal teacher. However your work as an ideal teacher will ever be remembered by one and all in this school.

May the Lord Almighty bless you with long life and all prosperity.

We have the pleasure to remain,
Your beloved comrades
(Teachers of the Nazareth School)

NAZARETH
3-1-1941*

നസ്രേത്ത് സ്കൂളിലെ എട്ടു മാസത്തെ (1947 നവംബർ മുതൽ 1948 ജൂൺ വരെ) സേവനത്തിനു ശേഷം അടുത്ത വിദ്യാലയവർഷം ആരംഭിച്ചതോടെ 1948 ഒക്ടോബറിൽ ജിമ്മയിൽ ഒരു പുതിയ തസ്തിക ഏറ്റെടുക്കാൻ അദ്ദേഹമൊരു ഗവൺമെന്റ് ട്രക്കിൽ യാത്രയായി. ആഡിസ് അബാബയിൽനിന്നു 300 കിലോമീറ്റർ തെക്കുപടിഞ്ഞാറു മാറി കാഫായിലെ കാപ്പിവനങ്ങളിലാണ് ജിമ്മാ. പ്രായോഗിക കലകൾ സംബന്ധിച്ച യു.എൻ.ആർ.ആർ.എ. സ്കൂൾ ആണ് പുതിയ താവളം. യു. എൻ. റിലീഫ് ആന്റ് റിഹാബിലിറ്റേഷൻ അസ്സോസിയേഷന്റെ സഹായത്തോടെ 1947–ൽ സ്ഥാപിച്ച വിദ്യാലയം. മുസ്സോളിനിയുടെ ആക്രമണകാലത്ത് (1935–41) അനാഥരായിത്തീർന്ന് അതിനുശേഷം തെരുവിൽ വളർന്ന യുവാക്കൾക്ക് സ്കൂൾ വിദ്യാഭ്യാസവും കലകളിലും ശില്പവേലകളിലും പരിശീലനവും നല്കുന്നതിന് സ്ഥാപിച്ചതാണത്. ഫാസിസ്റ്റ് ഭരണത്തിലമർന്ന പ്രദേശങ്ങളുടെ പുനരധിവാസത്തിനു യുദ്ധാനന്തരം യു.എൻ. ആരംഭിച്ച

* എത്യോപ്യൻ കലണ്ടർപ്രകാരമുള്ള തീയതിയാണിത്.

സംവിധാനത്തിന്റെ ഭാഗമാണിത്. ആദ്യവർഷം ഒമ്പതു കനേഡിയൻ കുടുംബങ്ങൾ ചേർന്നാണ് ഈ പ്രോജക്ട് നടത്തിയത്. സ്കൂളും അദ്ധ്യാപകർക്കുള്ള ഫാമിലിക്വാർട്ടേഴ്സും ഉൾപ്പെട്ട വലിയ ക്യാമ്പസ് ഉന്നതമായ ഭിത്തികളാലും മുള്ളുകമ്പിവലിച്ച വേലികളാലും സംരക്ഷിച്ചുപോന്നു. അറുപതോളം വരുന്ന എത്യോപ്യൻ ബാലന്മാർ പലപ്പോഴും അക്രമവാസനകൾ പ്രദർശിപ്പിച്ചു. ചിലർക്കു കുറ്റവാസനയുമുണ്ടായിരുന്നു.

ഒമ്പതു കനേഡിയൻ കുടുംബങ്ങളിൽ ഏഴെണ്ണം ആദ്യവർഷംതന്നെ വിട്ടുപോയി; കുട്ടികളുടെ അക്രമം നിമിത്തം. ദക്ഷിണേന്ത്യക്കാരനായ ശർമ്മയ്ക്കായിരുന്നു ക്ലാസ്സ്റൂം ജോലിയുടെ ചുമതല (അഞ്ചുഗ്രേഡുകളിൽ). അതേസമയം കാനഡക്കാർ കൃഷിയിലും പ്രായോഗിക കലകളിലും പരിശീലനം നല്കി. ശർമ്മയിൽ നിന്ന് ചാർജ് ഏറ്റെടുക്കാനാണു വർഗീസ് നിയോഗിക്കപ്പെട്ടത്. വർഗീസിനെ ഇന്ത്യയിൽ വച്ചു ജോലിക്കു തെരഞ്ഞെടുത്ത ഡോ. ആർ. എൻ. തോംസന്റെ സഹോദരനായ ഹോവാർഡ് തോംസണായിരുന്നു സ്ഥാപനത്തിന്റെ മൊത്തത്തിലുള്ള ചുമതല. ഹോവാർഡ് മുമ്പ് കനേഡിയൻ അശ്വാരൂഢ പോലീസിൽ ഉദ്യോഗം വഹിച്ചയാളാണ്. എന്നിരിക്കിലും വിദ്യാലയത്തിൽ അച്ചടക്കം പുലർത്തുന്നതിൽ അദ്ദേഹം പരാജയമായിരുന്നു.

കുണ്ടും കുഴിയും നിറഞ്ഞ പാതകൾ താണ്ടി എട്ടുമണിക്കൂർ നേരത്തെ ക്ലേശകരമായ ട്രക്കുയാത്രയ്ക്കുശേഷം സ്കൂൾ കോമ്പൗണ്ടിൽ പ്രവേശിച്ച വർഗീസ് ആദ്യമായി ദർശിച്ച രംഗം വളരെ നാടകീയമായിരുന്നു. ഡയറക്ടറുടെ രണ്ടുനിലവീടിന്റെ ബാൽക്കണിയിൽ മി. തോംസണും പത്നിയും നില്ക്കുന്നുണ്ട്. അദ്ദേഹത്തിന്റെ വീടിനു മുമ്പിൽ തടിച്ചുകൂടിയ വിദ്യാർത്ഥികൾ നേതാവിലൂടെ ഇപ്രകാരം പറഞ്ഞു: "താങ്കൾക്ക് തന്റേടം ഉണ്ടെങ്കിൽ ആ ബാൽക്കണിയിൽനിന്നു താഴോട്ട് ഇറങ്ങി വരുക. ഞങ്ങൾ താങ്കളെ കൊന്നുകുഴിച്ചുമൂടും". അവർ ഡയറക്ടറോടു പറഞ്ഞുകൊണ്ടിരുന്ന കാര്യങ്ങളുടെ രത്നച്ചുരുക്കമാണിത്. അവരുടെ നോട്ടംപോലും ഭീതിജനകമായിരുന്നു. അവർ വാസ്തവത്തിൽ കാര്യം മനസ്സിലാക്കിക്കൊണ്ടുതന്നെയോ സംസാരിക്കുന്നതെന്ന് വർഗീസ് സംശയിച്ചു.

മധ്യവയസ്ക്കനായ ഒരു എത്യോപ്യൻ മാന്യൻ, അരഡസനോളം ആളുകളാൽ അനുഗതനായി അടുത്തൊരു കെട്ടിടത്തിലെ ഓഫീസിൽ നിന്നു വെളിയിൽ വന്ന് വിദ്യാർത്ഥികളെ സമീപിച്ചു – കുറച്ചൊരു അധികാരഭാവത്തിൽത്തന്നെ. കിരുബൽ എന്ന പേരുള്ള എത്യോപ്യക്കാരനായ ഒരു റോമൻ കത്തോലിക്കനായിരുന്നു അദ്ദേഹം. ജെസ്വിറ്റാകാൻ പഠിക്കുകയും, പിൽക്കാലത്ത് ആർമിയിൽ സേവനമനുഷ്ഠിക്കുകയും ചെയ്ത

ശേഷമാണ് അദ്ദേഹം ഇവിടെ എത്തിയത്. യൂറോപ്യൻവേഷം. നന്നായി വസ്ത്രധാരണം ചെയ്തിരിക്കുന്നു. ജാക്കറ്റിനു മുകളിൽ ഒരു വെള്ള ഷാൾ പുതച്ചിട്ടുണ്ട്. നന്നായി കത്രിച്ചു സൂക്ഷിച്ച താടി. അദ്ദേഹം പ്രൊവിൻഷ്യൽ എഡ്യുക്കേഷന്റെ ഡയറക്ടറാണ്. കാഫാ പ്രവിശ്യയിലെ എല്ലാ വിദ്യാലയങ്ങളുടെയും ഉത്തരവാദിത്വം അദ്ദേഹത്തിനായിരുന്നു. ആ കാമ്പസിലാണ് അദ്ദേഹത്തിന്റെ വാസം. ഓഫീസും കാമ്പസിനുള്ളിൽത്തന്നെ. കാനഡക്കാർ ഉപേക്ഷിച്ചുപോയ വീടുകളിലൊന്നിലാണ് അദ്ദേഹം പാർക്കുന്നത്.

അംഹാരിക് ഭാഷയിൽ കിരുബൽ ആജ്ഞാപിച്ചു: “ഇപ്പോൾ നിങ്ങൾ നിങ്ങളുടെ ഹോസ്റ്റലിലേക്കു മടങ്ങിപ്പോവുക. അല്ലാത്തപക്ഷം ഞാൻ പോലീസിനെ വിളിക്കും.” വിദ്യാർത്ഥികൾ കിരുബലുമായി വാഗ്വാദത്തിലേർപ്പെട്ടു. വാദഗതി വർഗീസിനു പിടികിട്ടിയില്ല. ഏതായാലും അവർ മുറുമുറുത്തുകൊണ്ട് പിരിഞ്ഞുപോയി. വർഗീസ് തന്റെ പിക്കപ്പ് വാനിൽ നിന്ന് സാധനങ്ങൾ എടുത്തുകൊണ്ട് മി. ശർമ്മയുടെ വസതിയിലേക്ക് നടന്നു. അതായിരുന്നു അദ്ദേഹത്തിനു താമസിക്കാൻ നിശ്ചയിച്ചിരുന്നത്.

ശർമ്മ പശ്ചാത്തലവിവരണം ഏതാണ്ടെല്ലാം വർഗീസിനു പറഞ്ഞുകൊടുത്തു. ഒരു സഹഭാരതീയനെ കണ്ടതിൽ അദ്ദേഹം സന്തുഷ്ടനായി. “അക്രമമെല്ലാം വെള്ളക്കാരായ അദ്ധ്യാപകർക്കെതിരായാണ്. എനിക്ക് കുട്ടികൾ ഒരു ശല്യവും ഉണ്ടാക്കിയിട്ടില്ല. താങ്കൾക്കും അവരിൽനിന്നു ശല്യമൊന്നും ഉണ്ടാകാൻ പോകുന്നില്ല.” വർഗീസിന് ഉറപ്പുകൊടുക്കാനെന്നോണം ശർമ്മ പറഞ്ഞു. ശർമ്മ ബ്രാഹ്മണനും നല്ല പാചകക്കാരനുമായിരുന്നു. വർഗീസ് അദ്ദേഹത്തോടൊപ്പം താമസിച്ച രണ്ടു ദിവസവും അദ്ദേഹം രുചികരമായ സസ്യഭക്ഷണം പാചകം ചെയ്തുകൊടുത്തു.

ശർമ്മ സ്ഥലംവിട്ടശേഷം, വർഗീസ് കാനഡക്കാർ വിട്ടുപോയ വിസ്തൃതമായ ആ വീട്ടിൽ താമസത്തിനുവേണ്ട സൗകര്യങ്ങൾ ചെയ്തു. അദ്ദേഹം ഒരു പാചകക്കാരനെ ഏർപ്പെടുത്തി (ശർമ്മയ്ക്ക് അതാവശ്യമില്ലായിരുന്നു). വർഗീസ് സ്കൂളിൽപോയി തന്റെ വിദ്യാർത്ഥികളോടു സംസാരിച്ചു. അവർ കാര്യങ്ങൾ ആദരവോടെ ശ്രദ്ധാപൂർവ്വം കേട്ടു. അക്രമത്തിന്റെയോ എതിർപ്പിന്റെയോ ലാഞ്ഛനപോലും കണ്ടില്ല. വിദ്യാർത്ഥികളിൽ പലരും അദ്ദേഹത്തെക്കാൾ പ്രായംകൂടിയവരാണ്. വർഗീസിനന്ന് 26 വയസ്സേ ആയിരുന്നുള്ളു. അന്നു നാലുമണിക്കു വർഗീസ് വിദ്യാർത്ഥികളെ ചായ കഴിക്കാൻ തന്റെ വീട്ടിലേക്കു ക്ഷണിച്ചു. അധികംപേരും എത്തിച്ചേർന്നിരുന്നു. ഇരുന്നു ചായകുടിച്ചും വർത്തമാനം പറഞ്ഞും അവർ കുറേസമയം സന്തോഷമായി കഴിച്ചുകൂട്ടി. ആറു മണിയോടടുത്ത് കുട്ടികൾ പിരിഞ്ഞുപോയി.

വിദ്യാർത്ഥികളുടെ പ്രതിനിധികളായി മൂന്നു പേർ തിരികെ വന്നു. അവരിൽ നേതാവായ ആൾ മര്യാദയോടുകൂടി ഇപ്രകാരം പറഞ്ഞു: "ഇന്നത്തെ ഈ സംഭവം ഞങ്ങളെ ഗാഢമായി സ്പർശിച്ചു. ഇതാദ്യ മാണ് ഒരദ്ധ്യാപകൻ ഞങ്ങളെ വീട്ടിലേയ്ക്ക് ക്ഷണിക്കുന്നതും സൽക്ക രിക്കുന്നതും. താങ്കൾ ഞങ്ങളെ മനുഷ്യരെപ്പോലെ പരിഗണിച്ചു, തദനു സരണം പെരുമാറി. കള്ളന്മാരോ കുറ്റവാളികളോ ആയിട്ടല്ല ഞങ്ങളോ ടിടപെട്ടത്. അത് വളരെ വലിയ വ്യത്യാസം ഞങ്ങളിലുണ്ടാക്കി. ഞങ്ങൾ മനുഷ്യവ്യക്തികളാണെന്ന് വീണ്ടും തോന്നിത്തുടങ്ങി."

ആ പ്രസ്താവന വർഗീസിനെ സ്പർശിച്ചു. അദ്ദേഹത്തിന്റെ കണ്ണിൽ നീർകണങ്ങൾ പൊടിഞ്ഞു. ലളിതമായും അതേസമയം അന്തസ്സോടെ യുമാണയാൾ സംസാരിച്ചത്. വർഗീസിന്റെ യുവമനസ്സിനെ അത് ഗാഢ മായി സ്വാധീനിച്ചു. ആലോചിക്കാതെ അദ്ദേഹം പറഞ്ഞു: "എല്ലാ ദിവ സവും നാലുമണിക്ക് ഇങ്ങോട്ടുവരൂ. എന്റെ വീട്ടിൽവന്നു ചായ കുടിക്കാം. അതിനുപുറമെ നമുക്ക് ദൈവത്തെപ്പറ്റി ചിന്തിക്കാനും ബൈബിൾ ഒന്നിച്ചു പഠിക്കാനും കുറെ സമയം ചെലവിടാം."

അങ്ങനെ ദിവസേന ബൈബിൾ പഠനപരിപാടി വർഗീസിന്റെ വീട്ടിൽ ആരംഭിച്ചു – തികച്ചും സ്വതന്ത്രമനസ്സോടെ അനൗപചാരികവും സൗഹൃദ പൂർണ്ണവുമായ ഒരു പരിപാടി. പകുതിയിലേറെ കുട്ടികൾ വന്നുകൊണ്ടി രുന്നു. ആ ചെറുപ്പക്കാരുടെ കൂടെ ജീവിക്കുന്നതിലും പ്രവർത്തിക്കുന്ന തിലും വർഗീസ് തന്റെ സകല ഊർജ്ജവും വിനിയോഗിച്ചു. അവർ കേവലം സ്കൂൾ കുട്ടികളല്ല. 16–നും 27–നും മദ്ധ്യേ പ്രായമുള്ളവരാണ്. തെരുവിലാണവർ വളർന്നത്. ചെറിയ മോഷണവും മദ്യപാനവും പെട്ടെ ന്നുള്ള ലഹളകളും അവരുടെ സ്വഭാവത്തിന്റെ ഭാഗമാണ്. അദ്ധ്യാപ കർക്കിടയിലും പട്ടണത്തിലും അവർക്ക് ചീത്തപ്പേരാണുണ്ടായിരുന്നത്. അവരെ അമർത്താൻ സ്കൂൾ അധികാരികൾ പോലീസിന്റെ സഹായം തേടി. ഫലമോ? കൊള്ളയുടെയും മദ്യത്തിന്റെയും ഒരു ഭാഗം പോലീ സുമായി പങ്കുവയ്ക്കേണ്ടി വന്നു. ഒരു അദ്ധ്യാപകൻ കൂടെയില്ലാതെ അവർക്കു ടൗണിൽ പോകാൻ അനുവാദമില്ല. മുള്ളുകമ്പികളാൽ വല യിതമായ അടഞ്ഞ കോമ്പൗണ്ടിനുള്ളിൽ അവർ വാസ്തവത്തിൽ തട വുകാർ തന്നെ.

"ഒരു ദിവസം ഞാൻ വിദ്യാർത്ഥികളെയുംകൂട്ടി നാട്ടിൻപുറത്തേക്കു നടക്കാൻ പോയി. ഞങ്ങൾ 50 പേരോളമുണ്ട്. രണ്ടുവരിയായിട്ടാണു ഞങ്ങളുടെ യാത്ര. വളരെ ശിക്ഷണബോധവും അനുസരണശീലവും അവർ പ്രകടിപ്പിച്ചു. പെട്ടെന്ന് അവർ നിരയെല്ലാം തെറ്റിച്ച് ഒരു വയലി ലേക്ക് പായുന്നതു കണ്ടു. നല്ല കാരണംകൂടാതെ അവർ ഓടിപ്പോകു കയില്ലെന്ന് എനിക്ക് ഉറപ്പാണ് (ഞാൻ ജിമ്മയിലെത്തി ഒരു മാസത്തിനകം

കൂറും വിശ്വസ്തതയുമുള്ള ഒരു സംഘം വിദ്യാർത്ഥികളെ കണ്ടെത്താൻ കഴിഞ്ഞു). ആ യാത്രാസംഘത്തിന്റെ ഏറ്റവും മുന്നിൽ ഞാനായിരുന്നു. തന്മൂലം എന്താണു സംഭവിച്ചതെന്ന് എനിക്കു പെട്ടെന്ന് മനസ്സിലായില്ല. ഞാൻ തിരിഞ്ഞ് അവരുടെ പിന്നാലെ ഓടി. പക്ഷേ അവർക്കൊപ്പം എത്താനായില്ല. വയലിലെത്തിയതോടെ അവർ ഒരു വൃത്തത്തിൽ നിന്നു. ചിലരുടെ കൈയിൽ വലിയ കൽകഷണങ്ങളുണ്ട്. അവരുടെ നടുവിലായി ഒരു വലിയ കാട്ടുകഴുതപ്പുലിയും. അസാധാരണമാംവിധം രോഷാകുലനാണ് ആ മൃഗം. ചാടി ആക്രമിക്കാൻ തയ്യാറെടുത്തു നിൽക്കുന്നു. കഴുതപ്പുലികൾ ഉറങ്ങുന്ന ആളുകളെയും വളർത്തുമൃഗങ്ങളെയും മാത്രമേ ആക്രമിക്കാറുള്ളു. അങ്ങോട്ട് ആക്രമിക്കുമ്പോൾ അവ വന്യമായരീതിയിൽ വർത്തിക്കും. ഒരു വിദ്യാർത്ഥി മൂർച്ചയുള്ള ഒരു കല്ലു കൊണ്ട് കഴുതപ്പുലിയെ എറിയുന്നതു ഞാൻ ശ്രദ്ധിച്ചു. താഴത്തെ താടിയെല്ലു തകർന്നു. അതോടെ കുട്ടികൾക്കും വാശിയായി. ഏറിന്റെ ശരവർഷം! വേഗം അവർ കഴുതപ്പുലിയെ കീഴടക്കി. എവിടെനിന്നോ ഒരു കയർകൊണ്ടുവന്ന് അവർ ആ മൃഗത്തെ കെട്ടി. അതിനെ ഒരു കമ്പിൽ കെട്ടിത്തൂക്കി (അതു ചത്തിരുന്നില്ല) നാലു വിദ്യാർത്ഥികൾ അതിനെ ചുമന്നുകൊണ്ടു ജിമ്മയുടെ തെരുവിലൂടെ വിജയഘോഷയാത്രയായി നീങ്ങി. എല്ലാവരും ദേശാഭിമാനദ്യോതകമായ ഗാനങ്ങൾ ആലപിച്ചു. ഇറ്റലിക്കാരുമായുള്ള സമരത്തിൽ എത്യോപ്യൻ പട്ടാളക്കാർ പാടിയ ദേശാഭിമാനമുണർത്തുന്ന പാട്ടാണ് വിദ്യാർത്ഥികൾ ആലപിച്ചത്. ഞങ്ങൾ കഴുതപ്പുലിയെ കൊണ്ടുപോയി എന്റെ വീട്ടുമുറ്റത്ത് ഒരു മരത്തിൽ കെട്ടിയിട്ടു. അതിനെ മരുന്നുപുരട്ടി സുഖപ്പെടുത്തിയശേഷം വളർത്താനായിരുന്നു ഉദ്ദേശ്യം. പക്ഷേ ആരോ എന്റെ അനുവാദം ചോദിക്കാതെ അതിനെ വെടിവച്ചുകൊന്നു. അന്നവിടെ കിരുബലിനു മാത്രമേ കൈത്തോക്കുള്ളു. കഴുതപ്പുലിയുടെ തോൽ ഞാൻ ജിമ്മയിൽ നിന്നു പോകുന്നതുവരെ വീട്ടിൽ സൂക്ഷിച്ചിരുന്നു."

യു.എൻ. അസോസ്യേഷനിൽ നിന്നു സുലഭമായി ലഭിച്ചുപോന്ന കമ്പിളിപ്പുതപ്പുകളിൽ ചിലതു കുട്ടികൾ മോഷ്ടിക്കുക പതിവായിരുന്നു. രണ്ടു പുതപ്പു വിറ്റാൽ അരഡസൻപേർക്കു നല്ലൊരു മദ്യസൽക്കാരത്തിനു വേണ്ട പണം കിട്ടും. ഈ പ്രക്രിയ കുറെക്കാലമായി നടന്നുവന്നിരുന്നതാണ്. ഓരോരുത്തർക്കും രണ്ടു പുതപ്പു കൊടുത്തിരുന്നത് ഇപ്പോൾ പലർക്കും ഓരോന്നു മാത്രമേ ഉള്ളു. ചിലർക്ക് ഒന്നുമില്ല.

വർഗീസ് ചെന്നതിനുശേഷം മോഷണം പൂർണ്ണമായി നിലച്ചു. അധികൃതർ വിസ്മയഭരിതരായി. വർഗീസിന്റെ സ്വാധീനശക്തി ഇതിലെവിടെയോ ഉണ്ടെന്ന് അവർക്ക് സംശയം തോന്നി. പക്ഷേ കിരുബൽ അതു സമ്മതിച്ചില്ല. അദ്ദേഹം ഒരു ദിവസം വർഗീസിനെ ഓഫീസിൽ വിളിപ്പിച്ച്

അച്ചടക്കത്തെപ്പറ്റി ഒരു പ്രസംഗം നടത്തി. താൻ പട്ടാളത്തിൽ പരിചയിച്ച വ്യക്തിയാണെന്നും സ്കൂളിൽ അച്ചടക്കം പുലർത്തണമെങ്കിൽ കർശനമായ ശിക്ഷയെപ്പറ്റി ഭയമുണ്ടാകണമെന്നു താൻ പഠിച്ചിട്ടുണ്ടെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി. വിദ്യാർത്ഥികളോട് അടുത്ത സൗഹൃദം പുലർത്തുന്നത് അവിവേകമാണെന്നും, വർഗീസ് സൗമനസ്യം കാണിച്ച് സ്കൂളിലെ അച്ചടക്കം നശിപ്പിക്കുകയാണെന്നും അദ്ദേഹം പറഞ്ഞു. “അവർക്കു നന്നായി മനസിലാകുന്ന ഭാഷ വടിയുടേതു മാത്രം” കിരുബൽ അഭിപ്രായപ്പെട്ടു. വടിയുടെ ശക്തിയേക്കാൾ സ്നേഹപൂർവ്വമായ പ്രേരണയിലാണ് താൻ വിശ്വസിക്കുന്നതെന്നും തന്റെ മാർഗം പരീക്ഷിച്ചുനോക്കാൻ അനുവദിക്കണമെന്നും വർഗീസ് മര്യാദയോടെ പറഞ്ഞു. അഭിപ്രായവ്യത്യാസം നിലനിർത്തിക്കൊണ്ട് അവർ പിരിഞ്ഞു.

ഇത്തരമൊരു സാഹചര്യം സംജാതമായതിലും, മേലുദ്യോഗസ്ഥന്റെ ചിന്താഗതികളെ എതിർക്കേണ്ടി വന്നതിലും പോൾ വർഗീസിന് പ്രയാസമായി. എങ്കിലും അദ്ദേഹം വേദപുസ്തക പഠനം നടത്തുന്നത് തുടർന്നു. വർഗീസിനന്ന് ഓർത്തഡോക്സ് വിശ്വാസം ശരിയായി അറിയാൻ പാടില്ലെങ്കിലും, ബാല്യത്തിൽ പള്ളിആരാധനയിൽ നിന്നും, സണ്ടേസ്കൂൾ പഠനത്തിൽ നിന്നും കിട്ടിയ അറിവിന്റെ പിൻബലത്തിൽ അദ്ദേഹം പഠിപ്പിച്ചത് ഓർത്തഡോക്സ് വിശ്വാസത്തോട് ബന്ധമുള്ള രീതിയിലായിരുന്നു. വിദ്യാർത്ഥികളിൽ ഭൂരിപക്ഷവും എത്യോപ്യൻ ഓർത്തഡോക്സ് സഭാംഗങ്ങളായിരുന്നു.

ഒരു ദിവസം അത് സംഭവിച്ചു. വർഗീസ് ജിമ്മയിലെത്തി ഏതാനും മാസം കഴിഞ്ഞാണ്. രണ്ടു കമ്പിളിപ്പുതപ്പുകൾ മോഷണം പോയി. കുറ്റവാളികളെ പിടികൂടി കർശനമായി ശിക്ഷിക്കുമെന്ന് കിരുബൽ പ്രസ്താവിച്ചു. പക്ഷേ അയാളുടെ രീതിയിൽ മോഷ്ടാക്കളെ കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. മുഴുവൻ വിദ്യാർത്ഥികളെയും ശിക്ഷിക്കണമെന്ന് അയാൾ തീരുമാനിച്ചു. മോഷ്ടാക്കളാരാണെന്നു കണ്ടുപിടിക്കാൻ താൻ ശ്രമിക്കാമെന്നും പിടികൂടിയാൽ കിരുബലിനെ ഏൽപ്പിക്കാമെന്നും വർഗീസ് പറഞ്ഞു. ക്ലാസ്സുകളുടെ ചാർജ് തനിക്കാകയാൽ ശിക്ഷ നടത്താൻ തന്നെ അനുവദിക്കണമെന്നു വർഗീസ് അഭ്യർത്ഥിച്ചു. പ്രവിശ്യയുടെ മൊത്തം ചുമതല തന്നിൽ നിക്ഷിപ്തമാണെന്നും തനിക്ക് ഉചിതമായി തോന്നുന്ന രീതിയിൽ താൻ കുറ്റവാളികളെ കൈകാര്യം ചെയ്യുമെന്നും കിരുബൽ ശഠിച്ചു. കരുണ കാണിക്കണമെന്നും അതികർക്കശമായി ശിക്ഷിക്കരുതെന്നും വർഗീസ് കിരുബലിനോട് അപേക്ഷിച്ചു. അവരെ എന്തുചെയ്യണമെന്നു തനിക്കറിയാമെന്നായിരുന്നു കിരുബലിന്റെ മറുപടി.

അന്ന് സ്കൂളിൽ 56 വിദ്യാർത്ഥികളാണുണ്ടായിരുന്നത്. വർഗീസ് അവരെയെല്ലാം വിളിച്ചുകൂട്ടി, മോഷണത്തെപ്പറ്റിയും മറ്റും അവരോടു

സംസാരിച്ചു. മോഷണത്തിന്റെ സാന്മാർഗികവും മതപരവുമായ പശ്ചാത്തലം അദ്ദേഹം വ്യക്തമാക്കി. ശ്രോതാക്കൾ വികാരഭരിതരായതു പോലെ തോന്നി.

"നിങ്ങളുടെ കൂട്ടത്തിൽ ആരാണിതു ചെയ്തതെന്ന് നിങ്ങൾക്കറിയാം. എനിക്കറിഞ്ഞുകൂടാ. അതു ചെയ്തവർ മുന്നോട്ടുവന്നു തങ്ങളുടെ കുറ്റം ഈ അസംബ്ലിയുടെ മുമ്പാകെ ഏറ്റുപറയണമെന്നു ഞാനഭ്യർത്ഥിക്കുന്നു."

അവർ പരസ്പരം നോക്കി. പക്ഷേ ആരും ഒന്നും പറഞ്ഞില്ല. വർഗീസ് അവർക്കു ചിന്തിക്കാൻ സമയം കൊടുത്തു. അവർ പരസ്പരം സംസാരിച്ചു. അവരിൽ പലരും ഒരു പ്രത്യേക ദിശയിൽ രഹസ്യമായി ദൃഷ്ടികളെ പായിക്കുന്നതായി അദ്ദേഹത്തിനു നേരിയ സംശയം തോന്നി. എങ്കിലും ആരും കുറ്റം ഏറ്റുപറഞ്ഞില്ല.

വർഗീസ് ഒരു ചെറിയ പെട്ടിയും 56 കഷണം കടലാസും കൊണ്ടുവന്നു. ഓരോ വിദ്യാർത്ഥിക്കും ഓരോ കടലാസു കഷണം കൊടുത്തിട്ട് പുതപ്പു മോഷ്ടിച്ചതായി അവർ സംശയിക്കുന്ന രണ്ടു പേരുകൾ കടലാസിൽ എഴുതാൻ ആവശ്യപ്പെട്ടു. അവർ ഒപ്പിടേണ്ട. അവർ അപ്രകാരം രണ്ടു പേരുകൾ എഴുതി, കടലാസുകഷണം പെട്ടിയിലിട്ടു.

വർഗീസ് കടലാസുകഷണങ്ങൾ പുറത്തെടുത്ത് ഇനം തിരിച്ചു. 54 ഷീറ്റിലും ഒരേ രണ്ട് ആളുകളുടെ പേരുകൾ! രണ്ടു കടലാസിൽ മാത്രം രണ്ടു വിഭിന്ന നാമങ്ങൾ (അവ മോഷ്ടാക്കൾ തന്നെ എഴുതിയതാവണം). ആ രണ്ടു പേരും ഉച്ചഭക്ഷണത്തിനു മുമ്പ്, തന്നെ വീട്ടിൽവന്നു കാണണമെന്നു വർഗീസ് അവരെ അറിയിച്ചു.

അവർ കൃത്യസമയത്തുതന്നെ വന്നു. ഇരുവരും കരയുന്നുണ്ടായിരുന്നു.

"എന്തിനാണിതു ചെയ്തത്?" വാത്സല്യപൂർവ്വം വർഗീസ് തിരക്കി. 'നിങ്ങളിതു ചെയ്തോ' എന്നു ചോദിക്കേണ്ട കാര്യമുണ്ടായിരുന്നില്ല. മറുപടി സത്യസന്ധമാക്കാൻ അവർ ശ്രമിച്ചു.

"എന്തിനെന്ന് അറിഞ്ഞുകൂടാ, സാർ. മോഷ്ടിക്കാനുള്ള പ്രേരണ ഉണ്ടായാൽ പിന്നെ ഞങ്ങൾ നിസ്സഹായരാണ്. മോഷണത്തിനു ഞങ്ങൾ ഹേമിക്കപ്പെടുന്നതുപോലെയാണ്."

വർഗീസിന് അവരോടു സഹതാപം തോന്നി. ബാല്യത്തിൽ കരഗതമാകുന്ന ഈ ശീലങ്ങൾ ആവർത്തിക്കപ്പെടുന്നതോടെ ഹേമമായി മാറുകയാണ്. അവരെ ശിക്ഷിക്കാൻ അദ്ദേഹത്തിനു മനസ്സില്ലായിരുന്നു.

അദ്ദേഹത്തിന് അവരെ ആശ്ലേഷിച്ചാൽകൊള്ളാമെന്നു തോന്നി. എന്നിരിക്കിലും കർശനമായ നിലയെടുക്കാൻ വർഗീസ് പാടുപെട്ടു. അവർ ചെയ്തതു തെറ്റാണെന്നും അവർ സ്കൂളിനോടും സഹപാഠികളോടും മാത്രമല്ല തങ്ങളോടുതന്നെയും തെറ്റുചെയ്തുവെന്നും അദ്ദേഹം ഗൗരവസ്വരത്തിൽ പറഞ്ഞു. അദ്ദേഹം അവരോടൊന്നിച്ചു പ്രാർത്ഥിച്ചു. ദൈവത്തിന്റെ ക്ഷമയ്ക്കുവേണ്ടി യാചന നടത്തി.

"മറ്റുള്ളവരെപ്രതി നിങ്ങളെ ശിക്ഷിച്ചേ മതിയാവൂ. എന്തു ശിക്ഷയാണ് നല്കേണ്ടതെന്നു നിങ്ങൾ തന്നെ പറയൂ."

"സർ, അവിടുത്തേയ്ക്ക് ഇഷ്ടമുള്ള ശിക്ഷ തന്നാലും. അതു ഞങ്ങൾ സന്തോഷപൂർവ്വം സ്വീകരിക്കും. ദയവു ചെയ്തു ഞങ്ങളെ കിരുബൽ സാറിന്റെ കയ്യിൽ ഏൽപ്പിക്കരുതേ."

"അതു കൂടാതെ നിവൃത്തിയില്ല. ഞാൻ നിങ്ങളുടെ അദ്ധ്യാപകനാണെങ്കിലും നിങ്ങളെ ശിക്ഷിക്കാനുള്ള അവകാശം തനിക്കാണെന്നാണ് അദ്ദേഹം പറഞ്ഞത്. എനിക്കതു മനസ്സിലാകുന്നില്ല. പക്ഷേ, നിങ്ങളെ കിരുബലിന്റെ അടുക്കൽ ഏല്പിച്ചേ മതിയാവൂ. ദയ കാണിക്കണമെന്നു ഞാൻ പറയാം. പക്ഷേ വാഗ്ദാനം ചെയ്യാൻ നിവൃത്തിയില്ല."

കിരുബലിന്റെ അടുക്കൽ ചെന്നപ്പോൾ ആ മനുഷ്യൻ ഹ്രസ്വമായി ഇത്രമാത്രം പറഞ്ഞു: "അവരെ ഇവിടെ ഏല്പിച്ചേക്കൂ. എന്തുചെയ്യണമെന്ന് എനിക്കറിയാം. അതു താങ്കളുടെ ജോലിയേയല്ല."

അയാളുടെ ജോലി അയാൾക്കറിയാമായിരുന്നു. അയാൾ ചെയ്തതു കണ്ടപ്പോൾ വർഗീസിനു ദുഃഖവും ദേഷ്യവും തോന്നി. പക്ഷേ അദ്ദേഹത്തിനൊന്നും തന്നെ ചെയ്യുവാൻ കഴിയുമായിരുന്നില്ല. കോമ്പൗണ്ടിൽ രണ്ടു കാവൽപ്പുരകൾ സ്ഥാപിച്ചിരുന്നു. മൂന്നടി നീളം, മൂന്നടി വീതി, ആറടി ഉയരംവരും അതിന്. മുകളിലായി രണ്ടടി ഉയരമുള്ള ഒരു മട്ടച്ചുമരും. കുറ്റക്കാരായ വിദ്യാർത്ഥികളിൽ ഓരോരുത്തരെ ഓരോ കാവൽപ്പുരകൾക്കകത്താക്കി വെളിയിൽ നിന്നു വാതിൽ പൂട്ടി. കിരുബൽ വിടുതൽ ചെയ്യുവാൻ തീരുമാനിക്കുന്നതുവരെ അവർ അതിനകത്തു കഴിയണം. ഏതു മാനദണ്ഡം വച്ചുനോക്കിയാലും മനുഷ്യത്വഹീനമായ ശിക്ഷയായിരുന്നു അത്. മലമൂത്രവിസർജ്ജനത്തിനു പോലും സ്ഥലമില്ല. ഇരിക്കാൻവയ്യ, കിടക്കാൻ വയ്യ. ആ നിലയിൽ അവർ രണ്ടു ദിവസം അതിനുള്ളിൽ കഴിച്ചുകൂട്ടി. വർഗീസ് കോപാക്രാന്തനായി. പക്ഷേ അദ്ദേഹത്തിനൊന്നും ചെയ്യാനായില്ല. വിദ്യാർത്ഥികൾ വർഗീസിനോടൊപ്പം നിന്നു. കനേഡിയൻ ഡയറക്ടർ തോംസൺ കുറെ മുമ്പുതന്നെ സ്ഥലം മാറിപ്പോയിരുന്നു. പകരം വന്ന ഡയറക്ടർ (ഒരു നോർവേക്കാരൻ) സഹാനുഭൂതി പ്രദർശിപ്പിച്ചു. അദ്ധ്യാപകരും വർഗീസിനോടു ചേർന്നുനിന്നു.

ബൈബിൾ ക്ലാസ് പതിവുപോലെ തുടർന്നു. ഒരു ദിവസം ക്ലാസിൽ സംബന്ധിക്കാൻ മിസ്സിസ്സ് കിരുബൽ അനുവാദം ചോദിച്ചപ്പോൾ അദ്ദേഹത്തിനെന്തോ പന്തികേടു തോന്നാതിരുന്നില്ല. എങ്കിലും അദ്ദേഹം അനുവാദം കൊടുത്തു. വർഗീസിന്റെ വീട്ടിൽ നടക്കുന്ന കാര്യങ്ങൾ എന്തൊക്കെയാണെന്ന് ഭാര്യ വഴിയായി അറിയുവാനുള്ള കിരുബലിന്റെ ശ്രമമായിരുന്നു അത്.

ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ കിരുബൽ ഒരു ഓർഡർ പുറപ്പെടുവിച്ചു. 'വിദ്യാർത്ഥികളാരും അദ്ധ്യാപകരുടെ വീടുകളിൽ പോകുവാൻ പാടില്ല. അദ്ധ്യാപകർ വീടുകളിൽ വച്ച് വിദ്യാർത്ഥികൾക്കു വേണ്ടി മതപരമായ ക്ലാസ്സുകൾ എടുക്കുവാൻ പാടില്ല' എന്നിവയായിരുന്നു ആ ഓർഡറിലെ നിർദ്ദേശങ്ങൾ. വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും കൂടിയുള്ളതായിരുന്നു ഓർഡർ. ഇതിനു പുറമെ കിരുബൽ ഡൈനിംഗ് ഹാളിൽ ചെന്ന് വർഗീസിന്റെ വീട്ടിൽ പോകരുതെന്ന് വിദ്യാർത്ഥികളെ വിലക്കുകയും ചെയ്തു.

"വിദ്യാർത്ഥികൾ വന്നു പറയുന്നതുവരെ ഈ വിവരം ഞാൻ അറിഞ്ഞിരുന്നില്ല. കിരുബൽ സംസാരിച്ച ദിവസം ഒരു സംഘം വിദ്യാർത്ഥികൾ സാധാരണപോലെ എന്റെ വീട്ടിലെത്തി. ഞങ്ങൾ ചായ കുടിച്ചു. ബൈബിൾ ക്ലാസ് നടത്തി. അനന്തരം വിലക്കിന്റെ വിവരം അവരെന്നെ ധരിപ്പിച്ചു. ആജ്ഞ ധിക്കരിക്കാൻ അവർ തയ്യാറായിരുന്നു. വിലക്കു ധിക്കരിച്ചുകൂടെന്നു ഞാൻ അവരെ ഉപദേശിച്ചു. സംഭവമെന്താണെന്ന് അധികൃതരോടു തിരക്കാമെന്നു ഞാൻ പറഞ്ഞു. പിറ്റേന്നു ഞാൻ കിരുബലിന്റെ ഓഫീസിൽ ചെന്നു. കിരുബലിന്റെ ഓഫീസിലെ ഗുമസ്തന്മാർ എന്നെ പരസ്യമായി ആക്ഷേപിക്കുന്നതു കണ്ടു ഞാൻ വിസ്മയാധീനനായി. "നീ ഇന്ത്യയിൽ നിന്നു വന്നു ഞങ്ങളുടെ ചെലവിൽ തിന്നു തടിച്ചു" – ഇത്തരത്തിലുള്ള പദപ്രയോഗങ്ങൾ. എത്യോപ്യക്കാരായ ഈ സ്റ്റാഫംഗങ്ങൾ മുമ്പ് എന്നോട് വളരെ സൗഹൃദത്തോടെ വർത്തിച്ചിരുന്നവരാണ്. എന്തൊരു മാറ്റം! എനിക്ക് കിരുബലിനോട് സംസാരിക്കണമായിരുന്നു. പക്ഷേ കിരുബൽ ആഡിസ് അബാബയ്ക്കു പോയിയെന്ന മറുപടിയാണെനിക്കു ലഭിച്ചത്."

കിരുബലിന്റെ നിർദ്ദേശത്തെ അദ്ധ്യാപകർ ഒന്നടങ്കം എതിർത്തതിന്റെ ഫലമായി അദ്ധ്യാപകരുടെ ഒരു സമ്മേളനം അദ്ദേഹത്തിന് വിളിച്ചുകൂട്ടേണ്ടതായി വന്നു. സമ്മേളനത്തിൽ വച്ച് വർഗീസ് തന്റെ നിലപാടുകൾ വിശദീകരിച്ചു. കിരുബലിന് താൻ എടുത്ത തീരുമാനങ്ങൾ തെറ്റാണെന്ന് സമ്മേളനത്തിൽ വച്ച് സമ്മതിക്കേണ്ടതായി വന്നു.

അദ്ധ്യാപക സമ്മേളനത്തിനു ശേഷം വിദ്യാർത്ഥികൾക്ക് താല്പര്യ

മുണ്ടായിരുന്നുവെങ്കിലും വീട്ടിൽ വരുന്നതിൽ നിന്നും അവരെ വർഗീസ് വിലക്കുകയുണ്ടായി. അതോടൊപ്പം ഡിസംബർ 3-ന് നടത്താനിരുന്ന അരിത്മറ്റിക് ക്ലാസ്സും നിർത്തലാക്കി. ഏതാനും ദിവസങ്ങൾക്കകം വീണ്ടും കിരുബലിന്റെ ഒരു ഓർഡർ വർഗീസിന് ലഭിച്ചു.

വർഗീസ് കിരുബലിന്റെ കത്തിന് വളരെ ശക്തമായ ഭാഷയിൽ ഒരു മറുപടി കൊടുത്തു. പോൾ വർഗീസിന്റെ വിദ്യാഭ്യാസ വീക്ഷണവും ആത്മധൈര്യവും പ്രതിധ്വനിക്കുന്ന ആ കത്തിന്റെ ഉള്ളടക്കം ഇതായിരുന്നു:

“ബഹുമാനപ്പെട്ട സർ,

താങ്കളുടെ എഴുത്ത് ലഭിച്ചു. അതിനെക്കുറിച്ച് താഴെ പറയുന്നപ്രകാരം റിപ്പോർട്ട് ചെയ്യുവാൻ ഞാൻ ആഗ്രഹിക്കുന്നു.

മി. സ്റ്റോക്‌ലണ്ടും ഞാനും ചേർന്ന് കത്തിൽ സൂചിപ്പിച്ചിരിക്കുന്ന യോഗങ്ങൾ തുടരുന്നതിന്റെ ഉദ്ദേശ്യത്തെപ്പറ്റി വ്യക്തമായി താങ്കളോട് പറയുകയും മീറ്റിംഗിൽ വച്ച് ചെയ്ത പ്രവൃത്തികൾ തെറ്റാണെന്ന് താങ്കൾ സമ്മതിക്കുകയും പശ്ചാത്തപിക്കുകയും ചെയ്തതിനുശേഷം വീണ്ടും വിശദീകരണം ആവശ്യപ്പെട്ടുകൊണ്ടുള്ള ഈ കത്ത് എന്നെ അത്ഭുതപ്പെടുത്തുന്നു. താങ്കൾ കഴിഞ്ഞ ദിവസം നടന്ന മീറ്റിംഗിൽ വച്ച് ഞങ്ങളോട് ക്ഷമ ചോദിക്കുകയും ചെയ്തതാണ്.

എന്നിരുന്നാലും താങ്കൾ എന്നോട് ഈ ചോദ്യങ്ങൾ ചോദിച്ച സ്ഥിതിക്ക് ഞാൻ എന്താണ് ചെയ്തത് എന്നതിനെക്കുറിച്ച് കൂടുതൽ വ്യക്തമായ ഒരു വിശദീകരണം നൽകുന്നത് ഉചിതമാണെന്ന് കരുതുന്നു.

വിദ്യാഭ്യാസമെന്നു പറഞ്ഞാൽ എഴുതുവാനും വായിക്കുവാനും പഠിക്കുക അല്ലെങ്കിൽ കലയും കരകൗശലവേലയും പഠിക്കുക എന്നതു മാത്രമല്ല എന്ന വിവരം, ഒരു വിദ്യാഭ്യാസ ഉദ്യോഗസ്ഥൻ എന്ന നിലയിൽ താങ്കൾക്ക് അറിവുള്ളതാണല്ലോ. സ്വഭാവരൂപവത്ക്കരണവും ജീവിതത്തിലെ പ്രശ്നങ്ങളെയും പ്രതിസന്ധികളെയും തരണം ചെയ്യുവാൻ തക്കവണ്ണം ഒരുവന് ശേഷിയുണ്ടാക്കിക്കൊടുക്കുകയും ചെയ്യുക എന്നതാണ് വിദ്യാഭ്യാസത്തിന്റെ യഥാർത്ഥ ഉദ്ദേശ്യം എന്ന് ഞാൻ കരുതുന്നു.

സ്വഭാവ രൂപവത്ക്കരണത്തിൽ വിഘാതമായി നില്ക്കാവുന്ന രണ്ട് കാര്യങ്ങളാണ് അന്ധവിശ്വാസവും ദൈവാവബോധമില്ലായ്മയും. ഈ രാജ്യത്ത് മിക്കവാറും എല്ലാ ജനവിഭാഗങ്ങളുടെയുമിടയിൽ ദൈവത്തെക്കുറിച്ചുള്ള അറിവില്ലായ്മയും അന്ധവിശ്വാസവും നിലവിലുണ്ട്. എന്റെ സേവനം ആവശ്യപ്പെട്ടിരിക്കുന്നത് എത്യോപ്യൻ രാജകീയ ഗവൺമെന്റാണ്. അതുകൊണ്ട് ഈ രാജ്യത്തിന്റെ സാമൂഹിക, സാംസ്ക്കാരിക,

ധാർമ്മിക പുരോഗതിക്ക് സഹായകമായവിധത്തിൽ എന്റെ വിദ്യാഭ്യാസ ആശയങ്ങൾ പ്രായോഗികമാക്കേണ്ട കടമ എനിക്കുണ്ട് എന്ന് ഞാൻ വിശ്വസിക്കുന്നു. ഈ കടമ നിർവഹിക്കണമെങ്കിൽ എന്റെ കോൺട്രാക്ടിലെ വ്യവസ്ഥകൾക്കും ഈ രാജ്യത്തെ നിയമങ്ങൾക്കും എതിരല്ലാത്തവിധത്തിൽ ഏറ്റവും മികച്ച വഴികൾ ഞാൻ ഉപയോഗിക്കേണ്ടതുണ്ട്.

ഞാൻ ഈ രാജ്യത്ത് താമസിക്കുവാൻ തുടങ്ങിയിട്ട് ഒരു വർഷത്തിലധികമായി. ഇതിനിടയിൽ ഈ രാജ്യത്തെ വിവിധ ജനവിഭാഗങ്ങളുമായി അടുത്തിടപഴകുന്നതിന് എനിക്ക് സാധിച്ചിട്ടുണ്ട്. ഞാൻ അവരെ പഠിച്ചിട്ടുണ്ട്. ഈ രാജ്യത്തെ വിദ്യാസമ്പന്നരും വിദ്യാവിഹീനരുമായ ജനങ്ങൾക്കിടയിലെ അസാന്മാർഗികതയ്ക്കു കാരണം അവർ സ്വീകരിച്ചിരിക്കുന്ന വികലമായ ക്രൈസ്തവ വിശ്വാസമാണെന്ന നിഗമനത്തിലാണ് ഞാൻ എത്തിച്ചേർന്നിട്ടുള്ളത്.

അതുകൊണ്ട് സ്കൂൾ വളപ്പിനുള്ളിൽ വച്ച്, ശനിയാഴ്ചയും ഞായറാഴ്ചയും കുട്ടികൾക്ക് ബൈബിൾ പഠിക്കുന്നതിനാവശ്യമായ മാർഗ്ഗനിർദ്ദേശങ്ങൾ നൽകുന്നത് നന്നായിരിക്കുമെന്ന് ഞാൻ ചിന്തിച്ചു. എന്റേതായ മതവീക്ഷണം പഠിപ്പിക്കുകയോ സ്വന്തം മതവിഭാഗത്തെ പ്രചരിപ്പിക്കുകയോ ചെയ്യുന്നതിൽ നിന്നും എന്നെ വിലക്കുന്ന എന്റെ കോൺട്രാക്ടിലെ വ്യവസ്ഥകളെക്കുറിച്ച് ഞാൻ ബോധവാനായിരുന്നു. താങ്കൾ മീറ്റിംഗിൽ വച്ച് വിശേഷിപ്പിച്ചതുപോലെ എല്ലാ ക്രൈസ്തവ വിശ്വാസങ്ങളും അടിസ്ഥാനമായി കണക്കിലെടുത്തിട്ടുള്ള പൊതു ഗ്രന്ഥമാണല്ലോ ബൈബിൾ. അതിനെ സംബന്ധിച്ചാണ് ഞാൻ നിർദ്ദേശങ്ങൾ നൽകിയത്, അല്ലാതെ എന്റെ സഭയുടെ മതവിശ്വാസം പ്രചരിപ്പിക്കുകയോ പഠിപ്പിക്കുകയോ ചെയ്തിട്ടില്ല. അതുകൊണ്ട് ഒരു വിധത്തിലും ഞാൻ എന്റെ കോൺട്രാക്ടിലെ വ്യവസ്ഥകൾ ലംഘിച്ചിട്ടില്ല.

രണ്ടാമതായി, ഞാൻ ഓർത്തഡോക്സ് സുറിയാനി സഭാംഗമാണ്. അലക്സന്ത്രിയൻ, എത്യോപ്യൻ സഭകളുടെ വിശ്വാസത്തോട് സമാനമായ വിശ്വാസമാണ് ഓർത്തഡോക്സ് സുറിയാനി സഭയ്ക്കുള്ളത്. അതുകൊണ്ട് ഞാൻ വച്ചുപുലർത്തുന്ന വിശ്വാസം വിദ്യാർത്ഥികളിൽ ബഹുഭൂരിപക്ഷം പേരുടെയും വിശ്വാസത്തിന് സമാനമാണ്. എന്റെ വിശ്വാസം എത്യോപ്യൻ ദേശീയ സഭയുടെ വിശ്വാസത്തോട് സാമ്യമുള്ളതാണ്.

ഈ സാഹചര്യത്തിൽ എന്റെ സ്വകാര്യഭവനത്തിൽ ബൈബിൾ പഠിപ്പിക്കുന്നത് എന്റെ കോൺട്രാക്ടിലെ വ്യവസ്ഥകൾക്ക് വിരുദ്ധമാണ് എന്ന ചിന്ത ഉണ്ടാകേണ്ട ആവശ്യമില്ലല്ലോ. ഈ ക്ലാസ്സുകളിൽ പങ്കെടുക്കുന്നതിന് യാതൊരു സമ്മർദ്ദവും ഞാൻ കുട്ടികളിൽ ചെലുത്തിയിട്ടില്ല. കുട്ടികൾക്ക് റഗുലർ ക്ലാസുകൾ ഇല്ലാത്ത സമയത്താണ് ബൈബിൾ ക്ലാസുകൾ നടത്തിയിട്ടുള്ളത്.

പ്രാക്ടിക്കൽ ആർട്സ് സ്കൂളിലെ കുട്ടികൾ താങ്കൾക്കറിയാവുന്നതുപോലെ തെരുവുകളിൽ നിന്നും വന്നിട്ടുള്ള പ്രായമായ കുട്ടികളാണ്. താങ്കൾ എന്നോട് പലപ്പോഴും പറയാറുള്ളതുപോലെ അവരിൽ ബഹുഭൂരിപക്ഷവും തികച്ചും അസാന്മാർഗികളാണ്. അവരിൽ ക്രൈസ്തവ വിശ്വാസത്തിനു മാത്രമാണ് എന്തെങ്കിലും സ്വാധീനമുള്ളത്. ശാരീരിക, മാനസിക വീക്ഷണത്തിന്റെ അടിസ്ഥാനത്തിലും ബൈബിളിന്റെ അടിസ്ഥാനത്തിലും മദ്യപാനത്തിന്റെയും മറ്റ് തെറ്റായ പ്രവൃത്തികളുടെയും ദോഷഫലങ്ങളെക്കുറിച്ച് അവരെ പഠിപ്പിക്കുവാൻ ശ്രമിക്കുകയുണ്ടായി. ബൈബിളിന്റെ സ്വാധീനം അവരിൽ വലുതാണെന്ന് എനിക്ക് മനസ്സിലായി. ധാരാളം കുട്ടികൾ അവിശ്വസ്തതയിൽ നിന്നും അനുസരണക്കേടിൽ നിന്നും മറ്റ് സ്വഭാവദൂഷ്യങ്ങളിൽ നിന്നും മോചിതരായി. എന്റെ വീട്ടിൽ വച്ച് നടത്തിയ ബൈബിൾ ക്ലാസ് മൂലം ക്രൈസ്തവ വിശ്വാസത്തെപ്പറ്റിയുള്ള ശരിയായ അവബോധം കുട്ടികളിൽ വളർത്തിയെടുക്കാൻ കഴിഞ്ഞതുകൊണ്ടാണ് ഇതു സംഭവിച്ചത്.

മേല്പറഞ്ഞ ക്ലാസുകളിൽ ഒന്നിലധികം പ്രാവശ്യം പങ്കെടുത്തിട്ടുള്ള താങ്കളുടെ ഭാര്യ മൊയ്സീറോ സ്റ്റെല്ല (Moizero Stella) ഞാൻ മതവിശ്വാസം പഠിപ്പിച്ചിരുന്നില്ല എന്നു സാക്ഷ്യപ്പെടുത്തും. മാത്രമല്ല, താങ്കളും ക്ലാസുകളിൽ സംബന്ധിക്കുന്നതിന് ആഗ്രഹിക്കുന്നു എന്ന് താങ്കളുടെ ഭാര്യ പറഞ്ഞതനുസരിച്ച് സന്തോഷത്തോടുകൂടി സ്വാഗതം ചെയ്യുവാൻ ഞാൻ കാത്തിരിക്കുകയായിരുന്നു. ഈ സ്കൂളിനെ സംബന്ധിച്ചുള്ള പൊതുജനാഭിപ്രായം സംബന്ധിച്ചുള്ള കാര്യങ്ങളെപ്പറ്റി നമ്മൾ സാധാരണ സംസാരിക്കാറുള്ളതായിരുന്നുവല്ലോ. പക്ഷേ, ഞാൻ സംഘടിപ്പിക്കുന്ന ബൈബിൾ ക്ലാസുകളെപ്പറ്റി വിയോജിപ്പ് ഉണ്ട് എന്ന കാര്യം ഒരിക്കൽപോലും താങ്കൾ സൂചിപ്പിച്ചിരുന്നില്ല.

എന്നാൽ ഡിസംബർ രണ്ടാം തീയതി താങ്കൾ ഡൈനിംഗ് ഹാളിൽ ചെന്ന് കുട്ടികളെ എന്റെ വീട്ടിൽ വരുന്നതിൽ നിന്ന് വിലക്കുകയുണ്ടായി. ഇത് ഞാൻ കഴിഞ്ഞ മീറ്റിംഗിൽ വച്ച് പറഞ്ഞതുപോലെ എന്റെ വ്യക്തിത്വത്തോടുള്ള നഗ്നമായ അവഹേളനമായിരുന്നു. ചെയ്ത പ്രവൃത്തിയെപ്പറ്റി താങ്കൾ ക്ഷമ ചോദിക്കുകയുണ്ടായി എങ്കിലും, ചെയ്ത പ്രവൃത്തിയുടെ ഗൗരവത്തെക്കുറിച്ച് വേണ്ടത്ര ബോധവാനായിട്ടില്ല എന്ന് പറയേണ്ടി വന്നതിൽ ഖേദമുണ്ട്. വേറെ ഏതു രാജ്യത്തായാലും ഇത്തരം കാര്യങ്ങൾ വിദ്യാർത്ഥികളോട് പറയുന്ന ഉദ്യോഗസ്ഥനെതിരെ നഷ്ടപരിഹാരത്തിനായി കേസ് കൊടുക്കാം. പക്ഷേ, ഈ സംഭവത്തെ ഞാൻ നിസ്സാരമായി കാണുന്നു. മി. സ്റ്റോക്ലണ്ടുമായി ആലോചിച്ചതിനു ശേഷം വിദ്യാർത്ഥികൾക്ക് താല്പര്യമുണ്ടെങ്കിലും, വീട്ടിൽ വരുന്നതിൽ നിന്നും അവരെ ഞാൻ വിലക്കുകയുണ്ടായി. അതുപോലെ ഡിസംബർ മൂന്നാം തീയതി നടത്തുവാനിരുന്ന അരിത്മ്റ്റിക് ക്ലാസ്സും നിർത്തലാക്കി.

താങ്കൾ ആഡിസ് അബാബയിൽ നിന്ന് മടങ്ങിവരുന്നതുവരെ കാത്തിരിക്കുമെന്നും, മടങ്ങിവന്നാൽ എന്നെ ഇപ്രകാരം അധിക്ഷേപിക്കുന്നതിന് താങ്കൾക്കുള്ള അവകാശത്തെ ചോദ്യം ചെയ്യുമെന്നും, ഞാൻ മി. സ്റ്റോക്ലണ്ടിനോട് പറയുകയുണ്ടായി. താങ്കളുടെ എഴുത്തിൽ പറഞ്ഞിരിക്കുന്ന മീറ്റിംഗ് ഞങ്ങൾ വിളിച്ചുകൂട്ടുവാനുള്ള കാരണമിതാണ്.

താഴെ പറയുന്ന കാര്യങ്ങൾ മനസിലാക്കുവാനുള്ള ക്ഷമയും സന്മനസും താങ്കൾ പ്രകടിപ്പിക്കണമെന്ന് അപേക്ഷിക്കുന്നു. (1) താങ്കൾക്ക് എന്റെ വ്യക്തിസ്വാതന്ത്ര്യത്തെ നിയന്ത്രിക്കുന്നതിനുള്ള അവകാശം ഒരു നിയമവും നൽകുന്നില്ല. എന്റെ സ്വകാര്യഭവനത്തിൽ എന്റെ സ്കൂളിലെ വിദ്യാർത്ഥികൾക്ക് വരുവാൻ താല്പര്യമുള്ളപക്ഷം അവരെ അതിൽ നിന്നും തടയുവാനുള്ള ഒരു അധികാരവും താങ്കൾക്കില്ല. (2) നിയമത്തിനും എന്റെ കോൺട്രാക്ടിലെ വ്യവസ്ഥകൾക്കും എതിരല്ലാത്ത ഒരു മീറ്റിംഗും എന്റെ വീട്ടിൽ വച്ച് നടത്തുന്നത് നിരോധിക്കുവാൻ താങ്കൾക്ക് അധികാരമില്ല.

(3) എനിക്ക് പ്രാക്ടിക്കൽ ആർട്സ് സ്കൂളിലെ അക്കാദമിക് വിഭാഗത്തിന്റെ ചുമതല ഉണ്ട്. മാത്രമല്ല പ്രധാനാദ്ധ്യാപകന്റെ ജോലികളും ഞാൻ നിർവഹിക്കുന്നുണ്ട്. വിദ്യാർത്ഥികളെ ഉദ്ദേശിച്ചുള്ള എല്ലാ ഉത്തരവുകളും നിർദ്ദേശങ്ങളും ശരിയായ മാർഗ്ഗത്തിലൂടെ, അതായത് സ്കൂൾ ഡയറക്ടറിലൂടെയോ പ്രധാനാദ്ധ്യാപകനിലൂടെയോ നൽകുകയാണ് വേണ്ടത്.

(4) മേല്പറഞ്ഞ കാരണങ്ങളാൽ എന്റെ വീട്ടിൽ വച്ച് നടന്നുകൊണ്ടിരുന്ന യോഗങ്ങൾ തടഞ്ഞുകൊണ്ടുള്ള താങ്കളുടെ നടപടി അനീതിയാണ്. താങ്കളുടെ കത്തിലെ "യോഗങ്ങളെ സംബന്ധിച്ചുള്ള എന്റെ നടപടികൾ താങ്കളുടെ വ്യക്തിത്വത്തെ ഒരു തരത്തിലും ബാധിക്കുകയില്ല" എന്ന വാദം അബദ്ധവും സാമാന്യബുദ്ധിക്ക് നിരക്കുന്നതുമല്ല" (ഇംഗ്ലീഷ് കത്തിന്റെ സ്വതന്ത്ര മലയാള തർജ്ജമ).

ഈ സമയത്ത് ജിമ്മായിൽ നടന്ന സംഭവങ്ങൾ വിശദമായി വിവരിച്ചുകൊണ്ട് വർഗീസ്, അദ്ദേഹത്തെ ഇന്ത്യയിൽ നിന്നും തിരഞ്ഞെടുത്തു കൊണ്ടുപോയ ഡോ. ആർ. എൻ. തോംസണ് എഴുതിയ കത്ത് കാണുക:

My Dear Doc,

Greetings in His name. I am so sorry to hear that you have not received my previous letter. It was sent through K. in a cover addressed to Mr. Philip. So he has betrayed me. It does'nt matter. I had written only the truth in it.

I had written the details of what he has been trying to do here. I am sure Miss Gundesen has already written to you all about it. May be, she has

written to you about the results of our meeting too. He came down from Addis last week, with the Veterinary Doctor, since we had sent him a telegram that the cows were sick. Mr. Stokland asked for a meeting, and Miss Gundesena and I and Degefe attended. In the beginning K's attitude was that Mr. Stokland had no right to call this meeting, since he thought what he had done was one of his administrative duties and that it did not affect us in any way. When we forcefully brought home to him that he had insulted us by going over our backs and asking the boys not to come to our houses, he was convinced and said that it was his 'mistake' and that he was sorry about it. He begged our pardons, but we feel that he did it just because he had to. We asked for an assurance that this will not happen again, which he readily gave us.

I asked him what right he had to stop my boys from coming to my house or any body else going to anybody else's home for that matter. He repeated his old story that there is public opinion that this was a religious school, and that he had to combat it. He told us how some of the Tillik Sows of the place told him that all his schools were religious schools, and he denied it, without any result whatsoever. He personally believed that there was no religious education being given in the compound and thought that the whole thing was due to the stupidity of the public! He said that he only wanted to change the wrong impression prevalent among the public, and that therefore he thought it necessary to stop all kinds of meetings in the teachers' houses.

I told him that I was an Orthodox Christian and that nobody could prohibit me from teaching the Bible to the boys. I felt that Miss Gundesen also was not teaching any religion, but only the Bible, but that if he thought it inadvisable he could stop it, but not my class. He replied that this had nothing to do with religion and that it was only a matter of public opinion. He said that he personally had respect for all religions, including the stone-worshippers. I then had to tell him that I thought all this was due to the simple fact that he did not like the Bible. He said that he had studied the Bible, fullstop, semicolon and all, and that everything was in his head. He said that he himself liked to teach the Bible and that we were free to teach to in the class rooms during the morals periods. Mr. Stokland intervened to say that he thought that K was an enemy of the Bible and Christ. He put his hands over his ears as if we were speaking sacrilege. In any case he did not budge from his point, but said that this was not only in Jimma, but all over the province that the Bible classes had to be stopped. He said that he would keep his ears open to see what the public said, and that if they did not

change their impressions, we could restart the classes; but the man added the words, .... Then we asked him if this was his own doing, or if he had orders from Addis. He said he was responsible for the province and did not need any orders to do things like this.

The point is this now, Sir, I am asking you to do me a favour, the second time I ask for one. You know that I belong to the Orthodox faith (The Syrian Church of Malabar), which is the same as the Ethiopian Church in every matter of faith. Only the rituals are different. His Majesty knows about my church. I have heard that H.I.M. has received communion from one of our Bishops when he came to this country many years ago. So please seek an interview with him about and me, that I am desirous of opening a Sunday School in this compound. I will see that only things which are not against the Orthodox faith will be taught by me. Explain to him about most of the boys being orphans. Who can be potential crooks if they are not given the required moral education. I can give references about myself from one of our Bishops back home. In Addis Mr. Hafiz Dawood or Mr. Dmitri will be able to speak for me. I know the trend of things in this country, and how difficult a thing I am asking you to do. I know that I myself am taking quite a risk, but I am not anxious about myself, so long as what I do is to the glory of His name.

I would request that your opinion about me and about my character should not stand in the way. It is an unfortunate coincidence of circumstances that has made you misunderstand me in more than one respect. I don’t say that I have always been what I now am. But still, I have never been as bad as you may perhaps think. That does’nt matter in this case.

I will be looking forward with anxiety to your reply. If you think it advisable that I should have an interview with H.I.M., I will be glad to come and do that. I am grateful to you for all that you have done in the past. Do pray over this request of mine, and do what He lays on your heart to do.

My sincere wishes to you for a Blessed and Fruitful New Year. May He help you to overcome your weaknesses and lead you from Victory to Victory.

Yours in Him

T. P. Verghese

അതിനുശേഷം ഏതാനും ദിവസം കഴിഞ്ഞപ്പോൾ ആഡിസ് അബാബയിലെ വിദ്യാഭ്യാസമന്ത്രികാര്യാലയത്തിൽ നിന്ന് വർഗീസിനൊരു മെമ്മോ കിട്ടി. സ്കൂളിലെ വിദ്യാർത്ഥികൾ ഒരു കാര്യത്തിനും അദ്ധ്യാപ

കരുടെ ഭവനത്തിൽ പോയിക്കൂടാ എന്നു നിഷ്കർഷിക്കുന്നതായിരുന്നു മെമ്മോ. വിദ്യാർത്ഥികളെ വീട്ടിൽ വിളിച്ചുകൂട്ടുന്നതിനോ അവരെ മത കാര്യങ്ങൾ പഠിപ്പിക്കുന്നതിനോ വർഗീസിന് അവകാശമില്ലെന്നും അതിൽ ചൂണ്ടിക്കാട്ടിയിരുന്നു.

വർഗീസ് വീട്ടിലെത്തി വിദ്യാഭ്യാസമന്ത്രി കാര്യാലയത്തിൽ നിന്നു കിട്ടിയ മെമ്മോയ്ക്ക് കർശനസ്വരത്തിലുള്ള ഒരു മറുപടി തയ്യാറാക്കി. ജിമ്മ ടൗണിലെ അന്തരീക്ഷം മുഴുവൻ മാറിയതായി അദ്ദേഹം ക്ഷണേന മനസ്സിലാക്കി. കോമ്പൗണ്ടിനു വെളിയിലും എത്യോപ്യക്കാരെല്ലാം അദ്ദേഹത്തിനെതിരായി. ജിമ്മയിലെ തെരുവുകളിലൂടെ വർഗീസ് നടന്നുപോകുമ്പോൾ ആളുകൾ തന്റെ നേർക്കു വിരൽചൂണ്ടി പരസ്പരം സംസാരിക്കുന്നത് അദ്ദേഹം കണ്ടു. അവർ തന്നെ പരിഹസിക്കുന്നതായി അദ്ദേഹത്തിനു തോന്നി. വിദ്യാർത്ഥികൾക്കിടയിൽ പോലും പഴയ സൗഹൃദം നഷ്ടപ്പെട്ടിരിക്കുന്നു. സംശയത്തിന്റെ മൂടുപടം സമൂഹത്തെ ആവരണം ചെയ്തതുപോലെ. ചില വിദ്യാർത്ഥികൾ വർഗീസിന്റെ ദൃഷ്ടിപഥത്തിൽനിന്ന് ഒളിക്കാൻ ശ്രമിക്കുന്നതുപോലെ അദ്ദേഹത്തിനു തോന്നി. സീനിയർ വിദ്യാർത്ഥികളിൽ ചിലർ വർഗീസിനോട് അടുപ്പം പുലർത്തി. സാറിനെപ്പറ്റി ആരോ പട്ടണം മുഴുവൻ കഥകൾ പ്രചരിപ്പിക്കുന്നതായി അവർ പറഞ്ഞു. കഥകൾ എന്താണെന്ന് അവർ വെളിപ്പെടുത്തിയില്ല. അതറിയാൻ ഏതാനും മാസങ്ങൾ വേണ്ടിവന്നു.

“ഞാൻ രാത്രിയോ പകലോ വീടിനു വെളിയിൽ പോകുമ്പോൾ ആരോ എന്നെ പിന്തുടരുന്നുണ്ടെന്ന് എനിക്കു തോന്നി. ഒരുദിവസം ഏതാനും സീനിയർ വിദ്യാർത്ഥികൾ പറഞ്ഞു: ‘സാറിന്റെ വീട്ടിൽ വരുന്നതിൽനിന്നു മാത്രമേ വിലക്കിയിട്ടുള്ളു. ക്യാമ്പസിൽ നടക്കാൻ പോകുന്നതിനു വിലക്കേർപ്പെടുത്തിയിട്ടില്ലല്ലോ. നമുക്ക് ആ കുന്നിൻമുകളിൽ മരങ്ങൾക്കിടയിൽ പോയിരുന്നു പ്രാർത്ഥിക്കാം.’ നിലാവുള്ള രാത്രിയായിരുന്നു അന്ന്. വലിയ തണുപ്പില്ല. ഞങ്ങൾ വെളിയിൽ പോയി മരങ്ങൾക്കിടയിൽ ഒരു വെളിമ്പ്രദേശത്ത് ഇരുന്നു. ഞങ്ങൾ സംസാരിക്കുന്നതിനിടയിൽ മരക്കൂട്ടത്തിനിടയിൽ ഒരു ചലനം കേട്ടതുപോലെ തോന്നി. ശ്രദ്ധിച്ചുനോക്കിയപ്പോൾ ഒരു വെളുത്ത കോട്ടിന്റെ ഭാഗങ്ങൾ ദൃഷ്ടിയിൽപെട്ടു. എന്റെ കൂടെവന്ന അരഡസൻ കുട്ടികളോട് ഞാൻ പറഞ്ഞു: ‘എത്യോപ്യക്കാരായ നിങ്ങൾ നല്ല സമർത്ഥരാണെന്നായിരുന്നു ഞാൻ കരുതിയത്. നിലാവുള്ള ഒരു രാത്രിയിൽ ആരുടെയെങ്കിലും മേൽ ചാരവൃത്തി നടത്താൻ നിങ്ങളിലൊരുവൻ വെളുത്ത കോട്ട് ധരിക്കുമെന്ന് ഞാനോർത്തില്ല.’ അംഹാരിക് ഭാഷയിലാണു ഞാനിത് പറഞ്ഞത്. മരക്കൂട്ടത്തിനിടയിൽ പാത്തുനിന്ന ആൾ കേൾക്കത്തക്കവണ്ണം ഉച്ചസ്വരത്തിലും. പെട്ടെന്ന് കുറ്റിമരങ്ങൾ വല്ലാതെ ഇളകി ആടിയുലഞ്ഞു.

വെളുത്ത കോട്ടു ധരിച്ച ഒരു വിദ്യാർത്ഥി ഞങ്ങൾ തിരിച്ചറിയാതിരിക്കാൻ ഓടിപ്പോകുന്നതു ഞാൻ കണ്ടു. ഞങ്ങൾ ചിരിച്ചു."

"ദിവസങ്ങൾ കഴിയുന്തോറും ആരോ എന്നെ രഹസ്യമായി വീക്ഷിക്കുകയും പിന്തുടരുകയും ചെയ്യുന്നുവെന്ന ബോധം വളർന്നുകൊണ്ടിരുന്നു. പലഭാഗത്തുനിന്നും പീഡനത്തിന്റെ പീരങ്കി എന്റെ നേർക്കു തിരിച്ചുവച്ചതുപോലെ. ആളുകൾ എന്നോടു സംസാരിക്കാൻ വിസമ്മതിക്കുന്നതു കാണുമ്പോൾ എനിക്കു വേദനിക്കും. ആളുകൾ എന്നെ ദ്വേഷിക്കുകയോ പരിഹസിക്കുകയോ ചെയ്യുമ്പോഴാണത്. അവർ എന്നെ നിന്ദിക്കുകയും വെറുക്കുകയും ചെയ്യുന്നുവെന്ന് ഞാൻ മനസ്സിലാക്കി. ഞാൻ ജിമ്മ വിടുന്നതിന് മുമ്പുള്ള ഏതാനും ആഴ്ചകൾ നരകസദൃശമായിരുന്നു. ഇന്ത്യയിൽ എന്റെ അമ്മ രോഗിയായിത്തീർന്നപ്പോഴത്തെ ദുരിതാവസ്ഥ തന്നെ. പക്ഷേ ഒരു വ്യത്യാസം ശ്രദ്ധേയമാണ്. ആദ്ധ്യാത്മികമായി എന്റെ ജീവിതത്തിലെ ഏറ്റവും സമൃദ്ധമായ അനുഭവങ്ങളുടെ കാലഘട്ടമാണിത്. പീഡനത്തിന്റെ മധ്യത്തിലും എനിക്ക് ആന്തരികമായി ആഹ്ലാദിക്കാൻ കഴിഞ്ഞു. യേശുവിന്റെ വാക്കുകൾക്ക് പുതിയ അർത്ഥം കൈവന്നു: മനുഷ്യർ എന്നെപ്രതി നിങ്ങളെ നിന്ദിക്കുകയും പീഡിപ്പിക്കുകയും സത്യവിരുദ്ധമായ സർവ്വവിധ ദൂഷണങ്ങളും പറയുകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ. അപ്പോൾ നിങ്ങൾ ആനന്ദിക്കുക, ആഹ്ലാദിക്കുക, സ്വർഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വലുതായിരിക്കും."

"യേശു മരണാനന്തര ജീവിതത്തിലെ എന്തെങ്കിലും പ്രതിഫലത്തെപ്പറ്റിയല്ല പറയുന്നതെന്ന് എനിക്ക് വ്യക്തമായിരുന്നു – പ്രതിഫലം ഇവിടെ ഇപ്പോൾതന്നെ അനുഭവവേദ്യമാകണം. ആന്തരികമായി ഞാൻ സന്തുഷ്ടനായിരുന്നു. ഒരേ സമയത്തു മണിക്കൂറുകളോളം പ്രാർത്ഥിക്കാൻ എനിക്കു കഴിഞ്ഞു. കഷ്ടാനുഭവമധ്യത്തിൽ ആഹ്ലാദിക്കാൻ കഴിയുകയെന്ന നിഗൂഢത അനുഭവവേദ്യമാക്കാൻ അർഹത നൽകിയതിന് ഞാൻ ദൈവത്തെ സ്തുതിച്ചു. സ്വാഭാവികവും ഉന്മേഷദായകവും ജീവദായകവുമായ ആനന്ദം അതു നല്കി. നസറേത്തിലെ എന്റെ മുറിയിൽ വച്ച് ഏതാനും മാസം മുമ്പു മാത്രം നടന്നതായ സംഭവംപോലെ ഇതും എന്റെ ആദ്ധ്യാത്മിക ജീവിതത്തിന്റെ സജീവാംശമായി മാറി. നസറേത്തിലെ രോഗാനുഭവവും യേശുവുമായുണ്ടായ ശുദ്ധീകരണക്ഷമമായ അഭിമുഖീകരണവും ഇല്ലായിരുന്നെങ്കിൽ ജിമ്മയിലെ ആഹ്ലാദം സാധ്യമാകുമായിരുന്നോ എന്നു സംശയമാണ്. എന്തൊക്കെയായാലും ആ ആഴ്ചകളിൽ ഒരുവശത്ത് പരിഹാസവും പീഡനവും അസ്പൃശ്യതയും ഉൽപാദിപ്പിക്കുന്ന ഹൃദയവ്യഥയുടെ ആഴം ഞാൻ കണ്ടു. അതേസമയം മറുവശത്ത് ആ കഷ്ടാനുഭവത്തിന്റെ നടുക്കയത്തിൽ, പ്രത്യേകിച്ചും പ്രാർത്ഥനായാമങ്ങളിൽ, ആദ്ധ്യാത്മികാനന്ദത്തിന്റെ തിരത്തള്ളലും എനിക്ക് അനുഭവവേദ്യമായി."

ആഡിസ്അബാബയ്ക്ക് അയച്ച പരുഷമായ പ്രതിഷേധകത്തിനുള്ള മറുപടി എത്തിച്ചേരാൻ വൈകി. അതൊരു ഹ്രസ്വമായ ടെലിഗ്രാം മട്ടിലായിരുന്നു. "താങ്കൾ സാധനങ്ങളൊക്കെ പായ്ക്കു ചെയ്ത് ആഡിസ് അബാബയിൽ എത്തുക."

വർഗീസ് ഉടനെ പോകുവാൻ തയ്യാറായി. കിരുബലിനെ കണ്ട് യാത്ര പറയുവാൻ സാധിക്കാതിരുന്നതിനാൽ അദ്ദേഹത്തിനൊരു കത്തെഴുതി ഓഫീസിൽ ഏല്പിച്ചു. തന്നെ ഒരു ശത്രുവിനെപ്പോലെ കാണുകയും പെരുമാറുകയും ദ്രോഹിക്കുകയും ചെയ്ത കിരുബലിന്, വർഗീസ് എഴുതിയ കത്ത് ഇപ്രകാരമായിരുന്നു:

My Dear Ato Kirubel,

I am very sorry to leave Jimma, without saying good-bye to you.

I hope you have had a good trip down south, and that you are in good health.

I wish to make use of this opportunity, to express my gratitude to you for co-operating with me in official matters, though we have had our own little personal differences.

I am enclosing herewith the list of medicines to be bought for our clinic.

I am very sorry to leave this school. I am sure you will get some better man in my place.

The Lord God will bless you if only you will turn your heart to him. 1 need not tell you this, because you know it better than I do. However I request you as a friend to turn to Him and try to please Him rather than to please men.

I will be praying for you. Hope to see you before I leave Addis. My best wishes to you.

Yours in Jesus Christ,

T. P. Verghese

ഒരാഴ്ച കഴിഞ്ഞ് വർഗീസ് ആഡിസ്അബാബയിലെത്തി. ഇന്ത്യയിലേക്കു വിമാനം കയറാൻ തയ്യാറായിട്ടാണ് അദ്ദേഹം ചെന്നത്. ആഡിസ് അബാബയിൽ വിദ്യാഭ്യാസമന്ത്രി കാര്യാലയത്തിൽ ഡയറക്ടർ ജനറൽ അകാലേവർക്ക് ഹാബ്ടേവോൾഡിന്റെ ഓഫീസിൽ വർഗീസ് റിപ്പോർട്ടു ചെയ്തു. തനിക്കു കിട്ടിയ ടെലിഗ്രാം അദ്ദേഹം പ്രൈവറ്റ് സെക്രട്ടറിയെ (ഒരു ഗോവാക്കാരൻ) കാണിച്ചു. അയാൾ വിസ്മയാധീനനായി. ആ

ടെലിഗ്രാം ആരയച്ചതാണെന്ന് അയാൾക്കു പിടികിട്ടിയില്ല. അന്വേഷിക്കാമെന്നു പറഞ്ഞു.

മുപ്പതിലേറെ ദിവസങ്ങൾ വർഗീസ് വിദ്യാഭ്യാസമന്ത്രി കാര്യാലയത്തിൽ പോയി സന്ദർശകമുറിയിൽ കാത്തുനിന്നു. തന്നെ എന്തിനു വിളിച്ചുവരുത്തിയെന്നു കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. ഒരു ദിവസം ഡെപ്യൂട്ടി ഡയറക്ടർ ജനറൽ എഫ്രയിം ബോാദ വർഗീസിന്റെ ഫയലുകൾ പരിശോധിച്ചപ്പോൾ അതിലെ അനീതി ശ്രദ്ധിച്ചു. അദ്ദേഹം തന്റെ ചീഫുമായി സംഘർഷത്തിൽ കഴിയുന്ന സമയമാണ്. ഒരു ദിവസം അദ്ദേഹം വർഗീസിനെ ഡയറക്ടർ ജനറലിന്റെ മുമ്പിലേക്കു വലിച്ചിഴച്ചു. "ഈ മനുഷ്യനെ എന്തിനാണിവിടെ വിളിച്ചുവരുത്തിയതെന്നു പറയാമോ? മൂന്നാഴ്ചയിലേറെയായി അയാൾ ഇവിടെ കാത്തുകിടക്കുന്നു. ഇപ്പോഴും അയാൾക്കറിഞ്ഞുകൂടാ, എന്തിനാണെന്ന്."

അകാലേവർക് കസേരയിൽനിന്ന് എഴുന്നേല്ക്കുകപോലും ചെയ്യാതെ എഫ്രയിമിനോടു പറഞ്ഞു: "എനിക്കയാളുടെ മുഖം കാണുകയേ വേണ്ട. അയാളെ ഇവിടെനിന്നു കൊണ്ടുപോകൂ."

വ്യക്തിപരമായി വർഗീസിനെ പരിഹസിക്കുന്ന പ്രസ്താവനയാണത്. എഫ്രയിം വർഗീസിനെ അയാളുടെ ഓഫീസിലേയ്ക്കു കൊണ്ടുപോയി. അയാൾ നീരസദ്യോതകമായി തലമുടി കശക്കി: "ഈ നശിച്ച സ്ഥലത്ത് ഇനി എനിക്ക് ജോലി നോക്കണമെന്നില്ല, രാജി വച്ചാൽ മതി." അല്പം ശാന്തനായശേഷം അദ്ദേഹം തുടർന്നു: "നിരാശനാകരുത്. ചക്രവർത്തിക്ക് അപ്പീൽ കൊടുക്കൂ."

എത്യോപ്യയിലെ ഇന്ത്യൻ അസോസിയേഷൻ വർഗീസിന്റെ കാര്യം അധികൃതരുടെ ശ്രദ്ധയിൽ കൊണ്ടുവരാൻ ശ്രമം തുടങ്ങിയിരുന്നു. അവർ ഒരു പ്രത്യേക യോഗം വിളിച്ചുകൂട്ടി, അദ്ദേഹത്തെ പ്രസംഗിക്കാൻ ക്ഷണിച്ചു. തന്റെ കാര്യത്തിൽ പ്രദർശിപ്പിച്ച താല്പര്യത്തിന് വർഗീസ് തന്റെ നാട്ടുകാരോടു നന്ദി പറഞ്ഞു. കേസിന്റെ രത്നച്ചുരുക്കം അദ്ദേഹം അവരെ ധരിപ്പിച്ചു. ക്രിസ്തുവിനുവേണ്ടിയാണു താനിതു സഹിക്കുന്നതെന്നും അവർ തന്റെ കാര്യത്തിൽ ബുദ്ധിമുട്ടേണ്ടതില്ലെന്നും അദ്ദേഹം പറഞ്ഞു.

ചക്രവർത്തിക്ക് അപ്പീൽ കൊടുക്കുക മാത്രമാണ് ഇനിയും കരണീയം. വിദ്യാഭ്യാസമന്ത്രികാര്യാലയത്തിലെ ഉപദേഷ്ടാവും കാനഡാക്കാരനുമായ ആർ. എൻ. തോംസണെ വർഗീസ് കണ്ടു. അദ്ദേഹം സഹതാപം പ്രകടിപ്പിച്ചു. സ്വാധീനശക്തിയുള്ള തോംസൺ, വർഗീസിന്റെ പേരിലുള്ള ആരോപണങ്ങൾ കണ്ടുപിടിച്ചു (അന്നദ്ദേഹം അവ പറഞ്ഞില്ല). പിന്നീടു മാത്രമാണ് മൂന്ന് ആരോപണങ്ങൾ തന്റെ പേരിൽ ഉള്ളതായി വർഗീസ് മനസ്സിലാക്കിയത്:

1. വർഗീസ് എത്യോപ്യയെയും ചക്രവർത്തിയെയും അധിക്ഷേപിച്ചു. 2. അധ്യാപകനെന്ന നിലയിലുള്ള തന്റെ പദവി, എത്യോപ്യൻ ഗവൺമെന്റുമായുള്ള തന്റെ കരാറിനു വിരുദ്ധമായി മതപ്രചരണത്തിനും വിദ്യാർത്ഥികളുടെ മതംമാറ്റത്തിനും ദുർവിനിയോഗം ചെയ്യുന്നു. 3. വിദ്യാർത്ഥികളെ വർഗീസ് തന്റെ വീട്ടിലേക്കു ക്ഷണിച്ചതിന്റെ യഥാർഥലക്ഷ്യം സ്വവർഗഭോഗമാണ്.

“അനാശാസ്യനായ വിദേശിയൻ” എന്ന മുദ്രകുത്തി വർഗീസിനെ ഇന്ത്യയിലേക്കു മടക്കി അയക്കാനാണ് ഉദ്ദേശിക്കുന്നതെന്നും, ഈ വിവരം ഇന്ത്യാ ഗവൺമെന്റിനെ എഴുതി അറിയിച്ചിട്ടുണ്ടെന്നും തോംസൺ പറഞ്ഞു. ബോംബെയിലേക്കുള്ള വിമാനടിക്കറ്റ് വാങ്ങിക്കഴിഞ്ഞു. ഏതു സമയത്തും വർഗീസിനെ പറഞ്ഞയക്കാം.

ഹെയ്‌ലി സെലാസി ചക്രവർത്തിക്ക് ഒരു പരാതി തയ്യാറാക്കുന്നതിൽ തോംസൺ, വർഗീസിനെ സഹായിച്ചു. ചക്രവർത്തിയുടെ പ്രൈവറ്റ് സെക്രട്ടറി മി. ടെഫറാവർക്കിനെ തോംസൺ നേരിട്ട് അത് ഏല്പിക്കുകയും ചെയ്തു. വിദ്യാഭ്യാസ ഡയറക്ടർ ജനറലിന്റെ ഒരുറ്റ മിത്രമായിരുന്നു ടെഫറാവർക്ക് എന്നതിനാൽ തന്റെ പരാതി ചക്രവർത്തിയുടെ പക്കൽ എത്തുമെന്ന് വർഗീസിന് പ്രതീക്ഷയില്ലായിരുന്നു. തന്മൂലം ഇന്ത്യയിലേക്കു മടങ്ങിപ്പോകാൻ അദ്ദേഹം തയ്യാറെടുത്തു. വർഗീസ് ചക്രവർത്തിക്ക് നൽകിയ അപേക്ഷ ഇപ്രകാരമായിരുന്നു:

TO HIS IMPERIAL MAJESTY HAILE SELLASSIE I,
EMPEROR OF ETHIOPIA

May it please Your Imperial Majesty,

Your Imperial Majesty’s Most Loyal Obedient Servant, T. P. Verghese, Indian Teacher, Ministry of Education, Imperial Gevernment of Ethiopia, begs leave to submit

That he is one of the first group of Indian Teachers who came to Ethiopia in November 1947,

That he has been working at Nazareth School for about ten months and at the practical Arts School, Jimma for the last five months,

That his work and conduct have been satisfactory as can be seen from the reports about him in the Shoa provincial office Records, or as can be testified by Ato Ephraim Borrou and Dr. R. N. Thompson,

That as a Christian Teacher belonging to the Jacobite Syrian Orthodox Church of South India, he thought it his duty to help the students of his

school in Bible Instruction on a voluntary basis, when the students came to his house for such purpose,

That the Director of Education of Kaffa province prohibited such classes in his home, by his letter No. 488/4/U dated 16th Tahsas 1941, and that the classes had therefore to be dicontinued,

That he had to reply to the letter of the provincial Director, setting forth his claims to conduct such classes, and showing that the provincial Officer had no right to stop these classes,

That the Ministry of Education, Addis Ababa, in their letter No. 3954/2263 dated 27th Tir 1941 asked him to come over to Addis Ababa with all his things and report to the ministry of education Office,

That he did so on Yekatit 8th, but has not received any orders or had any hearing till now,

That he now understands that there is a likelihood of his being deported from this country with at being given a hearing,

That he feels he has done nothing wrong or against the laws of this country, and therefore

THAT HE APPEALS TO YOUR IMPERIAL MAJESTY, as minister of Education and as the Protector of the just, that Your Imperial Majesty will look into his case and see that justice is done to your Imperial Majesty's Most Loyal and Obedient Servant,

T. P. Verghese

Addis Ababa,
23rd February 1949

അടുത്ത ദിവസം നാടകീയമായ ഒരു സംഭവവികാസമുണ്ടായി. അകാലേവർക്കിന്റെ ഗോവാക്കാരനായ സെക്രട്ടറി വന്ന് ഉടൻതന്നെ ഡയറക്ടർ ജനറലിനെ കാണണമെന്ന് വർഗീസിനോടു പറഞ്ഞു. പിരിച്ചുവിടൽ ഉത്തരവു പ്രതീക്ഷിച്ചുകൊണ്ടു വർഗീസ് ഓഫീസിലേക്കു ചെന്നു. ഒരു ദ്വിഭാഷി സമീപമുണ്ട്. അകാലേവർക്ക് ഇംഗ്ലീഷ് സംസാരിക്കില്ല.

"താൻ ആരാണ്?" അയാൾ പരുക്കൻ സ്വരത്തിൽ ആരാഞ്ഞു. ഇംഗ്ലീഷിലാണു വർഗീസ് മറുപടി പറയേണ്ടത്. എന്നാൽ തെറ്റുകളുള്ള തന്റെ അംഹാരിക്കിൽ മറുപടി പറയാൻ അദ്ദേഹം നിശ്ചയിച്ചു.

"ഞാൻ പോൾ വറുഗീസ്. വിനീതനായ ഒരു ഇന്ത്യൻ അദ്ധ്യാപകൻ. നിങ്ങളുടെ മന്ത്രികാര്യാലയത്തിന്റെ നിയോഗാനുസരണം ഇതുവരെ

ജിമ്മയിൽ ജോലിനോക്കി. താങ്കൾ അയച്ച ടെലിഗ്രാം അനുസരിച്ച് ഞാൻ ആഡിസ്അബാബയിലെത്തി. 35 ദിവസമായി ഞാൻ ഇവിടെ കറങ്ങുന്നു. എന്നെ എന്തിനാണ് വിളിച്ചതെന്നു മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞിട്ടില്ല. വളരെ മോശമായ പെരുമാറ്റമാണ് എനിക്ക് ഇവിടെ ലഭിച്ചത്. ഞാൻ എന്റെ ജോലി ഉത്തരവാദിത്വബോധത്തോടെ നിർവഹിച്ചു. താങ്കൾ ഇത്ര ആക്ഷേപാർഹമായ നിലയിൽ എന്നോടു പെരുമാറുന്നതെന്താണെന്നറിഞ്ഞാൽ കൊള്ളാം."

സാമാന്യം ഒഴുക്കുള്ള, സാഹിത്യപരമായ അംഹാരിക്കിലാണ് വർഗീസ് മറുപടി പറഞ്ഞത്. അകാലേവർക് വിസ്മയാധീനനായി. പരിഭാഷപ്പെടുത്താൻ അവസരം ലഭിക്കാതെ പോയ ദ്വിഭാഷിക്കും മതിപ്പുതോന്നിയെന്ന് വർഗീസിനു മനസ്സിലായി. ഡയറക്ടർ ജനറൽ മേശവലിപ്പ് തുറന്ന് ഒരു കടലാസു കഷണം പുറത്തെടുത്തു. മാസങ്ങൾക്കു മുമ്പയച്ച പ്രതിഷേധകത്താണതെന്ന് വർഗീസിനു മനസ്സിലായി.

"മര്യാദയില്ലാത്ത ഇത്തരമൊരു കത്ത് നിങ്ങളുടെ രാജ്യത്തെ നിങ്ങളുടെ ഗവൺമെന്റിന് നിങ്ങൾ എഴുതുമോ?" ആ കത്ത് എടുത്തു വീശിക്കൊണ്ട് ഡയറക്ടർ ജനറൽ ചോദിച്ചു.

"സാർ, താങ്കൾ എനിക്കെഴുതിയപോലെ ആക്ഷേപാർഹമായ കത്ത് (അതിനു മറുപടിയാണ് എന്റെ കത്ത്) ഒരു ഗവൺമെന്റാഫീസർ എന്റെ രാജ്യത്ത് എഴുതുന്നപക്ഷം ഞാൻ ഒരു പക്ഷേ അയാളെ കോടതി കയറ്റും." അതൊരു വീരവാദമായിരുന്നു. വർഗീസ് അതേ സ്വരത്തിൽ തുടർന്നു: "സാർ, എത്യോപ്യയിലെ ആളുകളെ എനിക്കിഷ്ടമാണ്. എത്യോപ്യയെ സേവിക്കാൻ എനിക്കു കിട്ടിയ ഒരു വർഷത്തിനിടയിൽ ഞാൻ ഇവിടുത്തെ ആളുകളെ നന്നായി സേവിച്ചുവെന്നാണ് എന്റെ ബോധ്യം. എത്യോപ്യൻ ജനതയുടെ സുഹൃത്തായി ഞാൻ മടങ്ങിപ്പൊയ്ക്കൊള്ളാം. ഇന്ത്യയിൽ മറ്റൊരു ജോലി എനിക്കു തരപ്പെടുകയില്ലെന്ന ഉൽകണ്ഠ വേണ്ട. പല വർഷക്കാലം ഞാനൊരു ജേർണലിസ്റ്റായിരുന്നു. എന്റെ ഉപജീവനമാർഗം സുരക്ഷിതം. എത്യോപ്യയിലെ എന്റെ അനുഭവങ്ങളെപ്പറ്റിയും വിദ്യാഭ്യാസമന്ത്രികാര്യാലയത്തെപ്പറ്റിയും പത്രങ്ങളിൽ ഞാൻ കുറെ ലേഖനങ്ങളെഴുതുകയേ വേണ്ടൂ. നന്ദി. ഗുഡ്ബൈ."

വർഗീസിന്റെ വീരവാദം പ്രതീക്ഷിച്ചതിലേറെ കാര്യമായി പ്രവർത്തിച്ചു. ദൈവത്തിന്റെ കരമാണു പ്രവർത്തിച്ചതെന്ന് മെത്രാപ്പോലീത്താ വിശ്വസിക്കുന്നു. ഡയറക്ടർ ജനറൽ പുഞ്ചിരിതൂകി. വർഗീസ് നില്ക്കുകയാണ്.

"മിസ്റ്റർ വറുഗീസ് ഇരുന്നാലും. താങ്കൾ പോകണമെന്നു ഞങ്ങൾക്കില്ല. താങ്കളുടെ വ്യക്തിത്വവും ഞങ്ങളുടെ ഭാഷയിലുള്ള അവഗാഹവും

എന്നിൽ മതിപ്പുളവാക്കി. താങ്കളെപ്പറ്റി എനിക്കു ലഭിച്ച റിപ്പോർട്ട് തെറ്റിദ്ധാരണാജനകമായിരിക്കണം. അതിനെപ്പറ്റി ഞാൻ അന്വേഷിച്ചു കൊള്ളാം. താങ്കളെ ഇന്ത്യയിലേക്കു മടക്കി അയക്കാൻ ഞങ്ങൾ തീരു മാനിച്ചതാണ്. ഇനിയിപ്പോൾ ആ തീരുമാനം റദ്ദാക്കുകയാണ്. താങ്കൾ ഇവിടെ ഒരദ്ധ്യാപകനായി പ്രവർത്തിക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു – മറ്റൊരു സ്കൂളിൽ മറ്റൊരു പ്രവിശ്യയിൽ. അതിലേയ്ക്ക് താങ്കളുടെ ഒരു ക്ഷമാപണക്കുറിപ്പ് വേണം. ഫയലിലിടുന്നതിനുവേണ്ടി മാത്രം."

"സാർ, ഏതുകാര്യത്തിനാണു ക്ഷമാപണം ചെയ്യേണ്ടതെന്ന് എനി ക്കറിഞ്ഞുകൂടാ. എന്റെ മനസ്സാക്ഷി ശുദ്ധമാണ്. എനിക്കൊന്നും ഏറ്റു പറയാനില്ല. ഈ രാജ്യത്ത് അദ്ധ്യാപകനായി ജോലി തുടരുന്ന കാര്യമാ ണെങ്കിൽ, എന്റെ ഇപ്പോഴത്തെ കരാർ (1950 വരെ) പൂർത്തിയാക്കാൻ എനിക്കു സമ്മതം. ഈ രാജ്യത്ത് ഒരു ദിവസം കൂടുതലായി ഞാൻ ജോലി ചെയ്യുകയില്ല." ദൈവത്തിലുള്ള തന്റെ വിശ്വാസവും അന്തസ്സും പൂർണ്ണമായി ഉറപ്പുവരുത്തിക്കൊണ്ടായിരുന്നു വർഗീസിന്റെ സംഭാഷണം. അദ്ദേഹം സൗമ്യമായി പുഞ്ചിരിക്കുന്നുണ്ടായിരുന്നു; മര്യാദാപൂർവ്വം. അകാലേവർക്കും മന്ദഹസിച്ചു – സൗഹൃദം കലർന്ന മന്ദഹാസം.

"എത്രകാലം ഞങ്ങളോടൊന്നിച്ചു ജോലിചെയ്യണമെന്നതിനെപ്പറ്റി തീരുമാനിക്കാൻ ധൃതിപിടിക്കാതെ. അതു പിന്നീടു തീരുമാനിക്കാം. ക്ഷമാ പണക്കുറിപ്പിൽ താങ്കൾ എന്തെഴുതിയാലും കുഴപ്പമില്ല. ഫയലിൽ ഇടാൻ ഒരു കത്തു വേണം അത്ര തന്നെ. താങ്കൾക്കിഷ്ടമുള്ളത് എഴുതിക്കൊ ള്ളുക."

"സാർ, താങ്കൾ ആവശ്യപ്പെട്ടതനുസരിച്ചാണ് ഞാൻ ക്ഷമാപണക്കു റിപ്പെഴുതുന്നതെന്ന് കത്തിൽ എനിക്കു ചൂണ്ടിക്കാട്ടാമോ?"

"എന്ത് എഴുതിയാലും വേണ്ടില്ല. കഴിയുമെങ്കിൽ ഇന്നുതന്നെ അതെന്റെ സെക്രട്ടറിയെ ഏല്പിച്ചേക്കൂ." കൈവീശി ഇത്രയും പറഞ്ഞു കൊണ്ട് അദ്ദേഹം എഴുന്നേറ്റു. അഭിമുഖം അവസാനിച്ചു. വർഗീസ് എഴു തിക്കൊടുത്ത രസകരമായ ക്ഷമാപണക്കത്ത് ഇപ്രകാരമായിരുന്നു:

ആഡിസ് അബാബ,
മാർച്ച് 1, 1949.

From

റ്റി. പി. വർഗീസ്,
C/o മി. കെ. ഒ. ഫിലിപ്പ്,
ഹെയ്‌ലി സെലാസി സെക്കണ്ടറി സ്കൂൾ,
ആഡിസ് അബാബ.

To

ആറ്റോ അകാലെവർക് ഹാബ്ടെവോൾഡ്,
ഡയറക്ടർ ജനറൽ,
മിനിസ്ട്രി ഓഫ് എഡ്യുക്കേഷൻ,
ആഡിസ് അബാബ.

Ref. Yr. letter 4820/2263 dated 17-5-41.

ബഹുമാന്യനായ സർ,

മുകളിൽ സൂചിപ്പിച്ചിരിക്കുന്ന എഴുത്തിൻപ്രകാരവും ഇന്നുകാലത്ത് പത്തുമണിക്ക് നമ്മൾ തമ്മിൽ നടത്തിയ അഭിമുഖസംഭാഷണത്തിൻ പ്രകാരവും; കാഫാ ജില്ലയിലെ സ്കൂൾ ഡയറക്ടർ ആറ്റോ കിരുബൽ ബാഷയ്ക്ക് 1941 തഹസസ് മാസം 21–ാം തീയ്യതി ഞാൻ എഴുതിയ എഴുത്ത് താങ്കളുടെ വികാരങ്ങളെ വ്രണപ്പെടുത്തിയെന്ന് ഞാൻ മനസ്സിലാക്കുകയും അതിൽ ഖേദിക്കുകയും ചെയ്യുന്നു.

എന്റെ ഭാഗം പരിപൂർണ്ണമായി നീതിപൂർവമെന്ന് എനിക്ക് ബോദ്ധ്യമുണ്ടെങ്കിലും മുകളിൽ സൂചിപ്പിച്ച കത്ത് നിങ്ങൾക്ക് അനുചിതമായി അനുഭവപ്പെട്ടു എന്നതിനാൽ താങ്കളുടെ അഭ്യർത്ഥനയിൻപ്രകാരം ക്ഷമ ചോദിക്കുന്നതിൽ എനിക്ക് സന്തോഷമേ ഉള്ളു. മുഖദാവിൽ കണ്ട് കാര്യങ്ങൾ വിശദീകരിക്കുന്നതിന് അനുവദിച്ച താങ്കളോടുള്ള കൃതജ്ഞതയും ഈയവസരത്തിൽ അറിയിക്കുന്നു. തുടർന്നുള്ള ഉത്തരവുകൾക്കായി പ്രതീക്ഷിച്ചുകൊണ്ട്.

ബഹുമാനപുരസ്സരം

**റ്റി. പി. വർഗീസ്**

ജിമ്മായിലെ അനുഭവം പോൾ വർഗീസിന്റെ വിശ്വാസത്തെയും മതപരമായ കാഴ്ചപ്പാടിനെയും രൂപപ്പെടുത്തുന്നതിൽ നിർണ്ണായക പങ്ക് വഹിച്ചു. അതിനെക്കുറിച്ച് അദ്ദേഹം പറയുന്നു: “എന്റെ ആയുസ്സിലെ ഏറ്റവും പ്രധാനപ്പെട്ട അനുഭവമായിരുന്നു അത്. യാതൊരുവിധ തെറ്റും ഒരുകാര്യത്തിലും എന്റെ കയ്യിൽ നിന്ന് വന്നിട്ടില്ല. മനുഷ്യർ എന്നെ അധിക്ഷേപിക്കുമ്പോൾ വേദപുസ്തകത്തിലെ വാചകങ്ങൾ ഞാൻ ഓർക്കും. ‘മനുഷ്യർ എന്നെപ്രതി നിങ്ങളെ നിന്ദിക്കുകയും പീഡിപ്പിക്കുകയും സത്യവിരുദ്ധമായ സർവവിധ ദൂഷണങ്ങളും പറയുകയും ചെയ്യുമ്പോൾ നിങ്ങൾ സൗഭാഗ്യവാന്മാർ. അപ്പോൾ നിങ്ങൾ ആനന്ദിക്കുക, ആഹ്ലാദിക്കുക. സ്വർഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വലുതായിരിക്കും” എന്നുള്ള കർത്താവിന്റെ വചനം എപ്പോഴും മനസ്സിൽ വരും. മണിക്കൂറുകളോളം പ്രാർത്ഥിക്കും. ധാരാളം വേദപുസ്തകം വായിക്കും. ദൈവത്തിൽ മാത്രം

ആശ്രയിച്ചുകൊണ്ടാണ് ആ മാസങ്ങൾ മുഴുവൻ കഴിച്ചുകൂട്ടിയത്. ലോകം മുഴുവൻ നമുക്കെതിരായിട്ട് വന്നാലും ദൈവം നമ്മോട് കൂടെയുണ്ടെങ്കിൽ യാതൊരു കുഴപ്പവും ഉണ്ടാകുകയില്ല എന്നുള്ള വിശ്വാസം വളരെ ശക്തിപ്പെട്ടു. ജിമ്മായിൽ നാലഞ്ചു മാസമേ ഉണ്ടായിരുന്നുള്ളു. ആ മാസങ്ങൾ കൊണ്ട് എനിക്ക് ഒട്ടേറെ അനുഭവങ്ങൾ ഉണ്ടായി. Suffering എന്ന് പറയാൻ പാടില്ല. അതായത് ആളുകൾ കുറ്റം പറയുകയും തെറ്റിദ്ധരിക്കുകയും ചെയ്യുമ്പോഴും മനസ്സിന് സന്തോഷമാണ്. മനഃസാക്ഷിയുടെ clarity ഉള്ളതുകൊണ്ട് മനസ്സിനു സന്തോഷമാണ്. ദീർഘനേരം പ്രാർത്ഥിക്കാനുള്ള കഴിവും അവസരവും ലഭിച്ചു. അഞ്ചെട്ടു മണിക്കൂറൊക്കെ ഇരുന്ന ഇരുപ്പിന് ഇരുന്ന് പ്രാർത്ഥിച്ചുകൊണ്ടിരുന്നു. അങ്ങനെ ഒരു അനുഭവം കിട്ടി. കഷ്ടതയും എതിർപ്പും വന്നപ്പോഴാണ് അത്രയും പ്രാർത്ഥിക്കുവാൻ സാധിച്ചത്. അതിന് ശേഷമൊരിക്കലും അത്രയും പ്രാർത്ഥിക്കുവാൻ സാധിച്ചിട്ടില്ല. വലിയ എതിർപ്പുണ്ടായി ലോകം മുഴുവനും നമുക്ക് എതിരായി വരുന്ന സമയത്താണ് അങ്ങനെ പ്രാർത്ഥിക്കുവാൻ കഴിയുന്നത്."

"നസ്രേത്തിലെയും ജിമ്മായിലേയും അനുഭവങ്ങൾ എന്റെ ജീവിതത്തിൽ ഒരുപോലെ പ്രധാനപ്പെട്ടവ ആണ്. വളർച്ചയിലെ രണ്ടു ഘട്ടങ്ങൾ ആണ്. നസ്രേത്തിൽ വച്ച് ഞാനൊരു commitment ചെയ്തു. ജിമ്മായിൽ വച്ച് ദൈവവിശ്വാസത്തിന്റെ അടിസ്ഥാനമെന്താണെന്നും suffering ന്റെ അകത്തുകൂടി ദൈവത്തിൽ വിശ്വസിക്കുക എന്നത് എന്താണെന്നും Rejoice in your sufferings എന്നു പറയുന്നതിന്റെ അർത്ഥം എന്താണെന്നും മനസ്സിലായി. അതൊരു വലിയ അനുഭവം തന്നെ ആയിരുന്നു. അദ്ധ്യാത്മികമായി വളരെ പ്രധാനപ്പെട്ടത്. നസ്രേത്ത്, ജിമ്മാ അനുഭവങ്ങളും വിവിധ സ്ഥലങ്ങളിൽ വിദ്യാർത്ഥികൾക്കുവേണ്ടി നടത്തിയ ബൈബിൾ സ്റ്റഡികളുമാണ് എന്റെ മതവിശ്വാസം ശക്തിപ്പെടുവാൻ സഹായകമായത്."

ക്രിസ്തുവിനെ സേവിക്കണമെന്ന ആഗ്രഹമാണോ ഉണ്ടായിരുന്നത്?

"അതെ. ക്രിസ്തുവിനെ സേവിക്കണം എന്നതിന് പകരം സഭയെ സേവിക്കണം എന്നു ചിലരോടൊക്കെ അക്കാലത്ത് പറയുകയും എഴുതുകയും ചെയ്തിട്ടുണ്ട്. എങ്കിലും സഭയ്ക്കുവേണ്ടി സേവനം അനുഷ്ഠിച്ച് ഒരു പുരോഹിതനാകുവാൻ ഞാൻ ഉദ്ദേശിച്ചിരുന്നില്ല. പലർക്കും മനസ്സിലാകുവാൻ വേണ്ടിയാണ് ക്രിസ്തുവിനെ സേവിക്കണം എന്നതിന് പകരം സഭയെ സേവിക്കണം എന്നു പറഞ്ഞിട്ടുള്ളത്."

ഏതാനും ദിവസങ്ങൾക്കകം വിദ്യാഭ്യാസ മന്ത്രാലയത്തിൽ നിന്ന് വർഗീസിനൊരു നിയമന ഉത്തരവ് കിട്ടി. ആഡിസ് അബാബയിൽ നിന്നു

നൂറിൽ താഴെ കിലോമീറ്റർ അകലെ ആംബോയിലെ പ്രശസ്തമായ അഗ്രികൾച്ചറൽ കോളജിൽ ഇംഗ്ലീഷും മാത്തമാറ്റിക്സും പഠിപ്പിക്കുന്ന അദ്ധ്യാപകനായി ആയിരുന്നു പുതിയ നിയമനം. ഫലത്തിൽ അതൊരു പ്രമോഷനും, അംഗീകാരവും കൂടിയായിരുന്നു. സ്കൂൾ അദ്ധ്യാപകനായിരുന്ന വർഗീസിന് കോളജ് അദ്ധ്യാപകനായുള്ള സ്ഥാനക്കയറ്റം.

അഗ്രികൾച്ചറൽ കോളജിൽ ചെന്നപ്പോൾ ജിമ്മായിലെ സംഭവങ്ങളൊക്കെ അവിടെ അറിഞ്ഞിരുന്നോ?

“എല്ലാവരും അറിഞ്ഞിട്ടുണ്ട്. എത്യോപ്യ മുഴുവനും അറിഞ്ഞു. ഒരു തെറ്റായ കുറ്റാരോപണം ആയിരുന്നു എന്ന് എല്ലാവർക്കും നല്ലതുപോലെ മനസ്സിലായി.”

ചക്രവർത്തി നേരിട്ട് ഈ പ്രശ്നത്തിൽ ഇടപെട്ടായിരുന്നോ?

“ചക്രവർത്തി നേരിട്ട് ഇടപെട്ടതായി എനിക്കറിയുവാൻ പാടില്ല. ചക്രവർത്തിയുടെ ഓഫിസിൽ നിന്ന് സെക്രട്ടറി, വിദ്യാഭ്യാസ ഡയറക്ടർ ജനറലിന് ഫോൺ ചെയ്തു എന്നതേ എനിക്കറിയാവൂ. ചക്രവർത്തിയെ ഞാൻ നേരിൽ കാണുവാൻ പോയില്ല. എന്റെ അപേക്ഷയ്ക്ക് ഒരു മറുപടിയും കിട്ടിയില്ല.”

ഒരു കടുത്ത പരീക്ഷണത്തിന്റെ കാലഘട്ടത്തിന് അങ്ങനെ തിരശ്ശീല വീണു. ജിമ്മയിലെ അനുഭവവും ആഡിസ്അബാബയിലെ അതിന്റെ അവശിഷ്ടവും വർഗീസിനൊരു പ്രാർത്ഥനാവിദ്യാലയമായി പരിണമിച്ചു. ഹൃദയത്തിൽ ആനന്ദത്തോടും ദൈവസാന്നിദ്ധ്യത്തെപ്പറ്റി വ്യക്തമായ ബോധത്തോടും അദ്ദേഹം മണിക്കൂറുകൾ പ്രാർത്ഥനയിൽ ചിലവഴിച്ചു. ദൈവത്തിനു വേണ്ടിയുള്ള അല്പമാത്രമായ കഷ്ടാനുഭവം അദ്ദേഹത്തെ കഴുകി ശുദ്ധീകരിക്കാനാരംഭിച്ചു. ദൈവാത്മാവിനാൽ അദ്ദേഹം ജ്വലിച്ചു. വർഗീസിന്റെ ഹൃദയത്തിലെ ആ ഉജ്ജ്വലപ്രകാശത്തിന് സ്വർഗ്ഗീയ സ്പർശനമുണ്ടായിരുന്നു.

വർഗീസിന്റെ കഷ്ടത, ജീവിത നിഗൂഢത അനാവരണം ചെയ്യുന്ന താക്കോലായി പരിണമിക്കുകയായിരുന്നു. സത്യത്തിനുവേണ്ടി കഷ്ടമനുഭവിക്കുകയെന്നത് ഏതെങ്കിലും കഷ്ടതയിലൂടെ (ഉദാഹരണത്തിന് ഇന്ത്യയിൽ ചെറുപ്പത്തിൽ ഉണ്ടായതരം കഷ്ടതയോ, നസ്രേത്തിൽ വച്ച് അനുഭവപ്പെട്ട കഷ്ടത പോലുമോ) കടന്നുപോവുക എന്നതല്ലെന്നതാണ് അദ്ദേഹം ആദ്യമായി പഠിച്ച സുപ്രധാന പാഠം. സത്യത്തിനുവേണ്ടി അന്യായമായി കഷ്ടമനുഭവിക്കുക, നിങ്ങൾ അനുഷ്ഠിച്ച നല്ല കാര്യത്തിനുവേണ്ടി ആക്ഷേപിക്കപ്പെടുക എന്നിതെല്ലാം അദ്ദേഹത്തിന് ഉദാത്തമായ അനുഭവമായിത്തീർന്നു. അനുഭവത്തെ ശക്തിപ്പെടുത്താൻ

വിശ്വാസം ഉണ്ടായിരിക്കണമെന്നതു പ്രധാനം. ശുദ്ധമായ മനഃസാക്ഷി യാണു മറ്റൊരു തുല്യപ്രധാനമായ ആവശ്യം. കഷ്ടമനുഭവിക്കുമ്പോൾ ലേശംപോലും വിരോധമോ വിദ്വേഷമോ ഉണ്ടായിരുന്നുകൂടാ.

കഷ്ടാനുഭവത്തിന്റെ മധ്യത്തിൽ ആനന്ദിക്കുന്ന അനുഭവം സ്നേഹ പൂർണനായ ഒരു കർത്താവിലുള്ള വിശ്വാസത്തിനു മുദ്രയിടുന്നു. എല്ലാ സംശയങ്ങളും അന്തർധാനം ചെയ്യുന്നു. വിശ്വാസം പുതിയതും ആഴമേ റിയതുമായ വേരുകൾ തേടിപ്പിടിക്കുന്നു. വേദനയെ സൃഷ്ടിക്കുന്ന കഷ്ടാനുഭവത്തിന്റെ മധ്യത്തിൽ ആനന്ദം സൃഷ്ടിക്കുന്ന ദൈവ സ്നേഹം ആസ്വദിച്ചറിയുന്ന അനുഭവം വർഗീസിന്റെ വിശ്വാസത്തെ കരു ത്തുറ്റതും സുരക്ഷിതവുമാക്കിത്തീർത്തു. അപ്പോൾ ദൈവത്തെ അനു സരിക്കുവാൻ വേണ്ടി ആപൽസാധ്യതകൾ ഏറ്റെടുക്കുക അദ്ദേഹത്തിന് കൂടുതൽ അനായാസമായിത്തീർന്നു. അദ്ദേഹം സദായ്പ്പോഴും മുമ്പോട്ട് നീങ്ങിക്കൊണ്ടേയിരുന്നു.

* * * * * * *

വർഗീസിന്റെ പുതിയ ജോലിസ്ഥലമായ ആംബോ ഒരു ആരോഗ്യ സ്നാനകേന്ദ്രമായിരുന്നു. ധാരാളം ഉഷ്ണജല സ്രോതസുകളുള്ള പട്ടണം. മണ്ണ് അഗ്നിപർവതാംശങ്ങൾ കലർന്നതായിരുന്നു. ഭൂഗർഭജലം ധാതുലവണങ്ങൾ കലർന്ന ഉഷ്ണജലം. വീടുകളിലെ ടാപ്പുകൾ തുറ ന്നാൽ നല്ല ചൂടുള്ള ധാതുസമ്പുഷ്ടമായ ജലമാണ് കിട്ടുക. ആരോഗ്യ ദായകമായ അവിടത്തെ വെള്ളത്തിൽ കുളിക്കാൻ രാജ്യത്തിന്റെ നാനാ ഭാഗങ്ങളിൽ നിന്നും ധാരാളം ആളുകൾ എത്തിക്കൊണ്ടിരുന്നു. ആംബോ യിലെ ജലം കുപ്പികളിലാക്കി രാജ്യത്തെമ്പാടും വിറ്റുപോന്നു. എത്യോ പ്യൻ രാജാവിന് ഒരു വേനൽക്കാല വസതി അവിടെ ഉണ്ടായിരുന്നു. എത്യോപ്യയിലെ ഏക അഗ്രികൾച്ചറൽ കോളജാണ് ആംബോയിൽ സ്ഥിതി ചെയ്തിരുന്നത്.

എസ്.എസ്.എൽ.സി. ക്കു ശേഷം കോളജിൽ പഠിക്കുവാൻ പോൾ വർഗീസ് വളരെ ആഗ്രഹിച്ചിരുന്നു. പക്ഷേ, അന്നത് സാധിച്ചില്ല. ആ ദുഃഖവും മനസ്സിൽ പേറി നടന്നിരുന്ന അദ്ദേഹത്തിന് ചെറിയൊരാശ്വാ സമാണ് ലഭിച്ചത്. ആംബോയിലെ അഗ്രികൾച്ചറൽ കോളജിൽ അദ്ധ്യാ പകനായത് അദ്ദേഹത്തിനു നിനച്ചിരിക്കാതെ ലഭിച്ച സൗഭാഗ്യമായി.

"കൃഷിവകുപ്പും വിദ്യാഭ്യാസവകുപ്പും സംയുക്തമായി നടത്തുന്ന ആംബോയിലെ അഗ്രിക്കൾച്ചറൽ കോളജ് കനേഡിയൻ ക്രിസ്ത്യാനി കളായ ഒരു സംഘം അദ്ധ്യാപകരുടെ ചുമതലയിലായിരുന്നു. ജിമ്മാ സംഭവം അവരെല്ലാം കേട്ടിരുന്നതിനാൽ അവരെനിക്ക് ഒരു വീരനേതാ വിനു ചേർന്ന സ്വാഗതമാണ് നല്കിയത്. ആദ്യം കുറെ ആഴ്ചത്തേയ്ക്ക്

വൃത്തികുറഞ്ഞ ഒരു ഹോട്ടലാണ് എനിക്കു താമസിക്കാൻ കിട്ടിയത്. താമസിയാതെ ഞാൻ കാമ്പസിലേക്കു മാറി. ഒരു കനേഡിയൻ അദ്ധ്യാപകന്റെ വീട്ടിലേക്ക്. അദ്ദേഹവും ഭാര്യയും കുട്ടികളുമാണവിടെ കഴിഞ്ഞിരുന്നത്. അവർ വേഗംതന്നെ സ്ഥലംമാറിപ്പോയി. വീട് എനിക്ക് സ്വയമായി വിട്ടുകിട്ടി."

"അവിടെ അദ്ധ്യാപനം എനിക്കു കുറെ ബുദ്ധിമുട്ടായി. ഇംഗ്ലീഷും കണക്കും പഠിപ്പിക്കാനാണ് എന്നെ നിയോഗിച്ചിരുന്നത്. ഇംഗ്ലീഷും ആൾജിബ്രയും പ്രയാസമില്ലായിരുന്നു. ഹൈസ്കൂളിൽ എനിക്കു പ്രിയപ്പെട്ട വിഷയങ്ങളായിരുന്നു അവ. പക്ഷേ ഞാൻ സ്കൂളിൽ പഠിച്ചിട്ടില്ലായിരുന്ന ട്രിഗണോമെട്രി (ത്രിമാനഗണിതം) ആണ് എനിക്കു ബുദ്ധിമുട്ടായത്. ട്രിഗണോമെട്രി ക്ലാസ്സിൽ പല വിദ്യാർത്ഥികളും എന്നേക്കാൾ പ്രായം കൂടിയവരാണ് (എനിക്കന്ന് 26 വയസ് കഴിഞ്ഞതേയുള്ളു). ഇതുവരെ ആ വിഷയം പഠിച്ചിട്ടില്ലാത്ത ഒരാളെ അദ്ധ്യാപകനായി കിട്ടിയത് അവരുടെ നിർഭാഗ്യമാണെന്ന് ഞാൻ വിദ്യാർത്ഥികളോടു തുറന്നു പറഞ്ഞു. വിഷയം മുൻകൂട്ടി വീട്ടിലിരുന്ന് പഠിച്ചുകൊണ്ടുവരാമെന്ന് ഞാൻ വാക്കുകൊടുത്തു. എനിക്കു പരിഹാരം കിട്ടാത്ത ചില പ്രശ്നങ്ങൾ വരുന്നിടത്ത് ഞാൻ മണ്ടത്തരം എഴുന്നള്ളിച്ച് അവരെ കബളിപ്പിക്കാൻ പോയില്ല. എനിക്ക് അത് അറിഞ്ഞുകൂടെന്നു ഞാൻ തുറന്നു പറഞ്ഞു. ആ വിധത്തിലുള്ള സത്യസന്ധത അവർക്ക് ഇഷ്ടമായി. അവർ ആത്മാർത്ഥമായി സഹകരിച്ചു. ചിലപ്പോൾ സമർത്ഥനായ ഏതെങ്കിലും വിദ്യാർത്ഥി പരിഹാരം നിർദ്ദേശിച്ചെന്നുമിരിക്കും. വളരെ ഉപചാരഭാവത്തിൽത്തന്നെ. എന്നെ കൊച്ചാക്കാനൊന്നും ആരും ശ്രമിച്ചില്ല."

"വിദ്യാർത്ഥികൾ എന്നോട് വളരെയടുത്ത സ്നേഹബന്ധത്തിലാണിരുന്നത്. അവിടെയും ജിമ്മായിലേതുപോലെ ബൈബിൾ ക്ലാസ്സുകൾ എടുക്കുമായിരുന്നു. പത്തുമുപ്പത് വിദ്യാർത്ഥികളൊക്കെ ബൈബിൾ ക്ലാസ്സിന് വരുമായിരുന്നു. ആരും അതിനെ എതിർത്തില്ല. ബൈബിൾ സ്റ്റഡിയെക്കുറിച്ച് എല്ലാവർക്കും നല്ല അഭിപ്രായവും സന്തോഷവും ആയിരുന്നു. എതിരഭിപ്രായം ഒന്നുമില്ലായിരുന്നു. അത് എനിക്ക് വലിയ സംതൃപ്തി നൽകി. ജിമ്മായിലെ സംഭവം കിരുബൽ ഉണ്ടാക്കിയ ദുരാരോപണമാണെന്ന് എല്ലാവർക്കും മനസ്സിലായി. അതൊന്നും ആരും വിശ്വസിച്ചിട്ടില്ല. അവിടെ ഒന്നുരണ്ടു കനേഡിയക്കാർ ജിമ്മായിൽ നിന്നു ട്രാൻസ്ഫർ ആയി വന്നിട്ടുണ്ടായിരുന്നു. അതുകൊണ്ട് സത്യാവസ്ഥ എല്ലാവർക്കും ബോധ്യമായി. അന്നാണ് ഫിലോസഫിയിലൊക്കെ താത്പര്യം തുടങ്ങി അതിനെക്കുറിച്ചുള്ള ഗ്രന്ഥങ്ങൾ വായിക്കാൻ തുടങ്ങിയത്."

കാറൽ മാർക്സിന്റെ 'ദസ് കാപ്പിറ്റലും' ജെ. കൃഷ്ണമൂർത്തിയുടെ 'ലൈഫ് ഇൻ ഫ്രീഡവും'വും പോലുള്ള പാശ്ചാത്യവും പൗരസ്ത്യവു

മായ വിഖ്യാത ഗ്രന്ഥങ്ങൾ വർഗീസ് ഈ കാലഘട്ടത്തിലാണ് വായിച്ചത്. ദസ് കാപ്പിറ്റൽ വായിച്ചതിനെക്കുറിച്ച് 1949 നവംബർ 26-ന് സുഹൃത്തിന് അദ്ദേഹം ഇപ്രകാരം എഴുതി: "ദസ് കാപ്പിറ്റൽ എന്ന ഗ്രന്ഥം ഓരോ വാചകവും രണ്ടും മൂന്നും പ്രാവശ്യം വായിച്ചെങ്കിലേ മനസ്സിലാകുമായിരുന്നുള്ളൂ. ഞാൻ ദസ് കാപ്പിറ്റലുമായി തത്വത്തിൽ യോജിക്കുന്നു."

ഇന്ത്യൻ ഫിലോസഫിയെക്കുറിച്ച് ഈ കാലഘട്ടം മുതൽ ആരംഭിച്ച പഠനം വർഗീസിനെ പിന്നീട് ചില തെറ്റായ നിഗമനങ്ങളിലേക്കാണ് കൊണ്ടുപോയത്. പക്ഷേ, പിന്നീട് കാര്യങ്ങൾ ബോധ്യപ്പെടുകയും അദ്ദേഹം ആ നിഗമനങ്ങൾ ഉപേക്ഷിക്കുകയും ചെയ്തു.

"നാല്പത് വർഷം മുമ്പ് ശ്രീശങ്കരന്റെ അദ്വൈതവേദാന്തവും ശ്രീരാമാനുജന്റെ വിശിഷ്ടാദ്വൈതവും ശ്രീ മാധ്വാചാര്യരുടെ ദ്വൈതവാദവും കുറെയൊക്കെ കരളിലാക്കി, അവയാണ് ഭാരതദർശനപാരമ്പര്യത്തിന്റെ പ്രധാന ഭാഗങ്ങൾ എന്ന് നിരൂപിച്ചിരുന്ന ഒരാളാണ് ഞാൻ. പിന്നീടാണ് ബോധ്യം വന്നത്, ലോകാചാര്യന്മാരെന്ന് നാം വിവക്ഷിക്കുന്ന ഈ ശങ്കരന്റെയും രാമാനുജന്റെയും മാധ്വന്റെയും ചിന്ത മുഴുവൻകൂടി കൂട്ടിയാൽ ഭാരതപാരമ്പര്യത്തിലെ ഒരു മെഡീവൽ ഫിലോസഫി മാത്രമേ ആകുന്നുള്ളുവെന്നും ബുദ്ധദർശനവും ജൈനദർശനവുമൊക്കെ സമുദ്രം പോലെ വ്യാപിച്ചു കിടക്കുന്ന വലിയ ഒരു ചിന്താക്ഷേത്രമാണെന്നും. ഭാരതപാരമ്പര്യമെന്താണെന്ന് സമഗ്രമായി വിവരിപ്പാൻ ഇന്നും എനിക്ക് കഴിവോ അറിവോ ഇല്ല. പക്ഷേ, ആ പാരമ്പര്യത്തിലെ ഉപേക്ഷിച്ചുതള്ളിയിരിക്കുന്ന പല ഭാഗങ്ങളെക്കുറിച്ച് ഇന്ന് ഞാൻ അല്പം കൂടെ ബോധവാനാണെന്നു മാത്രം."

തനിക്ക് അനുഭവവേദ്യമായ ദൈവികപ്രകാശം മറ്റുള്ളവർക്കു പകർന്നുകൊടുക്കുവാൻ വർഗീസ് ആഗ്രഹിച്ചിരുന്നു. പലർക്കും യേശുക്രിസ്തുവിന്റെ സ്നേഹം മനസ്സിലാക്കിക്കൊടുക്കുവാൻ അദ്ദേഹം തുനിഞ്ഞു. വർഗീസിന് കേരളത്തിലുള്ള ചില ബന്ധുക്കളിൽ നിന്നും സുഹൃത്തുക്കളിൽ നിന്നും കത്തുകൾ കിട്ടിക്കൊണ്ടിരുന്നു. ഇവയിൽ ചിലവ അദ്ദേഹത്തിന് കൂടുതൽ ചിന്തിക്കുവാനും പഠിക്കുവാനും പ്രേരണ നൽകുന്നതായിരുന്നു. അദ്ദേഹത്തിന്റെ ചിന്തയെയും ദർശനത്തെയും രൂപപ്പെടുത്തിയതിൽ ഈ കത്തുകൾക്ക് മുഖ്യ പങ്കുണ്ട്. വർഗീസ്, ഈ കത്തുകൾക്ക് ദീർഘമായ മറുപടികൾ ഇംഗ്ലീഷിൽ തയ്യാറാക്കി ടൈപ്പ്റൈറ്ററിൽ സ്വയം ടൈപ്പ് ചെയ്ത് അയച്ചുകൊടുത്തുകൊണ്ടിരുന്നു. ഈ മറുപടികളിൽ വർഗീസിന്റെ അക്കാലത്തെ ചിന്താഗതികളും വീക്ഷണങ്ങളും പ്രതിഫലിക്കുന്നുണ്ട്. 1949 മാർച്ച് 25-ന് സുഹൃത്തായ ലോനൻപിള്ളയ്ക്ക് അയച്ച ഒരു കത്ത് കാണുക:

പ്രിയപ്പെട്ട ലോനൻപിള്ള,

കുറച്ച് ദിവസം മുമ്പ് കിട്ടിയ എഴുത്തിന് നന്ദി പറയുന്നു. ഞാൻ ഏറെ സമയവും യാത്രയിലായിരുന്നതിനാൽ എനിക്ക് വന്നതായ എഴുത്തുകൾ കൈകാര്യം ചെയ്യുന്നതിനാവശ്യമായ സമയം കണ്ടെത്തുവാൻ കഴിഞ്ഞില്ല.

നമ്മുടെ മാതൃഭാഷയായ മലയാളത്തിൽ ഞാൻ എഴുതാത്തത്, അതിൽ ലജ്ജിക്കുന്നതുകൊണ്ടോ ആ മാധ്യമത്തിലൂടെ എന്റെ ആശയങ്ങൾ ആവിഷ്കരിക്കുന്നതിനുള്ള കഴിവില്ലായ്മകൊണ്ടോ അല്ല. മറിച്ച്, സൂക്ഷ്മമായതും ഉന്നതവുമായ ചിന്തകളെ പ്രകാശിപ്പിക്കുന്നതിന് കൂടുതൽ അനുയോജ്യമായ മാധ്യമം ഇംഗ്ലീഷായതുകൊണ്ടാണ്. താങ്കൾക്ക് ഇംഗ്ലീഷ് നന്നായി അറിയാവുന്നതുകൊണ്ട് അത് കാര്യമാക്കില്ല എന്ന് ഞാൻ വിചാരിക്കുന്നു.

നിന്റെ വാദങ്ങൾ ഒരു പരിധിവരെ എന്നെ രസിപ്പിച്ചു. കാരണം നിന്റെ ചിന്തകളിലൂടെ ഒരു ആധുനിക വിദ്യാർത്ഥിയുടെ മനസ്സിന്റെ പ്രവർത്തനത്തിന്റെ ചിത്രം എനിക്കു കിട്ടി. ശാശ്വത സത്യത്തെ സംബന്ധിച്ച സാർവ്വലൗകിക മിഥ്യാവാദത്തിന്റെ പാത പിന്തുടരുന്ന നിന്നോട് യോജിക്കുവാൻ എനിക്കു കഴിയില്ല.

ഈ പ്രപഞ്ചത്തെ മനസ്സിലാക്കുവാൻ സഹായിക്കുന്ന രണ്ട് ഉപാധികളാണ് യുക്തിയും (Reason) തർക്കശാസ്ത്ര (Logic) വും. 'സത്യം' എന്തെന്ന് മനസ്സിലാക്കുവാൻ ശ്രമിക്കുന്ന ഒരു വ്യക്തി ഈ രണ്ട് ഉപാധികളെ തന്നെ പൂർണ്ണമായും ആശ്രയിക്കുകയാണെങ്കിൽ, ദയനീയമായി പരാജയപ്പെട്ടേക്കാം.

നിത്യമായ സത്യത്തെ മനസ്സിലാക്കണമെന്ന് നീ ആഗ്രഹിക്കുന്നുവെങ്കിൽ നമ്മുടെ പരിമിതമായ വ്യക്തിത്വത്തിന്റെ സ്വഭാവങ്ങളെ അതിക്രമിയ്ക്കുവാൻ ശ്രമിച്ചേ മതിയാവൂ.

നമുക്കറിയാവുന്നതുപോലെ തർക്കശാസ്ത്രം (Logic) ഒരു തെറ്റായ ശാസ്ത്രമാണ്. അനിഷേദ്ധ്യമായ സിദ്ധാന്തത്തിൽ കെട്ടിയുയർത്തിയിരിക്കുന്ന ശുദ്ധമായ തർക്കശാസ്ത്രപാത ഒരുവനെ അസത്യത്തിലേക്ക് വഴി നടത്തിയേക്കാം. തെറ്റാണ് എന്ന് ബോധ്യമായ സംഗതികളെ ശരിയാണ് എന്ന് സ്ഥാപിക്കുന്നതിനുവേണ്ടി തർക്കശാസ്ത്രത്തെ ഉപയോഗപ്പെടുത്തിയ വക്കീലന്മാരെ നമുക്കറിയാം.

യുക്തിശാസ്ത്രത്തിന്റെ അടിസ്ഥാനമായിട്ടുള്ളത് അഞ്ച് ഇന്ദ്രിയങ്ങളാണ്. ഇന്ദ്രിയങ്ങൾ അവയുടെ കഴിവുകളിൽ എത്രമാത്രം പരിമിതിയുള്ളതാണെന്ന് സംശയലേശമെന്യേ തെളിയിക്കപ്പെട്ടിട്ടുള്ള കാര്യമാണ്.

ഉദാഹരണത്തിന് നമുക്ക് എത്ര ദൂരം കാണുവാൻ കഴിയും? എത്ര ദൂരത്തുനിന്നുള്ള ശബ്ദം നമുക്ക് ശ്രവിക്കുവാൻ കഴിയും? നമുക്ക് അറിയാൻ പാടില്ലാത്ത കാര്യങ്ങൾ നമുക്ക് അറിയാം എന്ന് വിചാരിക്കാത്ത കാര്യങ്ങളേക്കാൾ അവിശ്വസനീയമാംവിധം ഏറിയതാണ്. ആയിരക്കണക്കിന് വർഷങ്ങൾകൊണ്ട് മനുഷ്യൻ ആർജ്ജിച്ച അറിവുകൊണ്ട് creative force എന്ന് വിളിക്കാവുന്ന Infinite Laboratory യിലേക്ക് എത്തിനോക്കുവാൻ പോലും സാധിക്കില്ല എന്ന് ഏത് ശാസ്ത്രജ്ഞനും ഇന്ന് സാക്ഷ്യപ്പെടുത്തും.

മനുഷ്യപ്രജ്ഞയുടെ പരിമിതികളെക്കുറിച്ചും, ജീവന്റെ ഉത്ഭവത്തെക്കുറിച്ചും, ഭാവിജീവിതത്തെക്കുറിച്ചുമുള്ള അറിവില്ലായ്മ എപ്പോൾ മനുഷ്യർ അംഗീകരിക്കുമോ അപ്പോൾ പ്രപഞ്ചത്തിന്റെ മനുഷ്യനെ സംബന്ധിച്ച രഹസ്യങ്ങൾക്ക് (mystery) ആവശ്യമായ വിശദീകരണ വെളിപാട് മനുഷ്യന് ലഭ്യമായി തുടങ്ങും.

മനുഷ്യവംശത്തിന്റെ നിത്യതയിൽ വിശ്വസിക്കുകയും ശുഭാപ്തി വിശ്വാസത്തിന്റെ പ്രവാചകനെന്നു സ്വയം വിശേഷിപ്പിക്കുകയും മനുഷ്യവംശം സ്വന്തം മുക്തി സ്വയം രൂപപ്പെടുത്തണം എന്ന് കരുതുകയും 'Invisible God' മനുഷ്യന്റെ ആശയത്തിന്റെ വ്യക്തിത്വവൽക്കരണമാണെന്ന് പറയുകയും ചെയ്ത എച്ച്. ജി. വെൽസ് ഒരു അതൃപ്തനായ മനുഷ്യനായി മരിക്കുകയുണ്ടായി. ജീവിതത്തിന്റെ അവസാനകാലത്ത് അതേപ്പറ്റി, ആ സത്യത്തെപ്പറ്റി ബോധവാനായിരുന്നു. ആത്മാർത്ഥതയുള്ള യുക്തിവാദികളായ ഇംഗർസോളും വോൾട്ടയറും അവരുടെ ജീവിതത്തിന്റെ അവസാനത്തിൽ ആ സത്യത്തെക്കുറിച്ച് മനസ്സിലാക്കിയിരുന്നു. നീ എന്തുകൊണ്ടാണ് യുക്തിയിലും തർക്കശാസ്ത്രത്തിലും ആശ്രയിക്കുകയും അതേസമയം 'പരിണാമസിദ്ധാന്തം' എന്ന ഇതുവരെയും അംഗീകരിക്കാത്ത ഒരു ചിന്താപദ്ധതിയിൽ വിശ്വസിക്കുകയും ചെയ്യുന്നത്? സംശയാതീതമായി തെളിയിക്കപ്പെട്ടിട്ടില്ലാത്ത ഒരു തിയറിയിൽ വിശ്വസിക്കുവാൻ നിനക്ക് സാധിക്കുമെങ്കിൽ, ക്രിസ്തുവെന്ന ഉറച്ചപാറയിൽ അടിസ്ഥാനമുള്ള ഒരു വിശ്വാസത്തിൽ എന്തുകൊണ്ട് നിനക്ക് വിശ്വാസമർപ്പിച്ചുകൂടാ? നീ ആഗ്രഹിക്കുന്ന ഉറപ്പ് അത് നിനക്ക് പ്രദാനം ചെയ്യുകയും നിന്റെ ജീവിതത്തിൽ അത്ഭുതങ്ങൾ സംഭവിക്കുകയും ചെയ്യും. നിനക്ക് ഇനിയും തീരുമാനമെടുക്കുന്നതിനുള്ള സമയമുണ്ട്. എത്രയും പെട്ടെന്ന് ഭാവിയിൽ പശ്ചാത്തപിക്കാതിരിക്കുവാൻ തക്കത്തിൽ ഈ അവസരത്തെ ഉപയോഗപ്പെടുത്തുക. കമ്മ്യൂണിസവും പരിണാമവും പോലെയുള്ള മിഥ്യകളുടെ പുറകെ പോകുവാൻ സ്വയം അനുവദിക്കാതിരിക്കുക. കമ്മ്യൂണിസത്തിന്റെ ഉള്ളറകളിലേക്ക് നീ പോകുകയാണെങ്കിൽ, ഇപ്പോൾ അവ സത്യത്തിലല്ല വിശ്വസിക്കുന്നത് എന്നും; സത്യവും

ധാർമ്മികതയും, മുതലാളിത്ത വർഗ്ഗവുമായി ആപേക്ഷികമായി; ബന്ധപ്പെട്ടിട്ടുള്ള കാര്യങ്ങളാണ് എന്ന സിദ്ധാന്തവുമായി തോളോടുതോൾ ചേർന്ന് നില്ക്കുന്നു എന്നും മനസ്സിലാകും.

നല്ലത് മകനെ, സത്യം ആരിലും ഇന്നില്ല. യഥാർത്ഥ മതത്തിന്റെ ഏറ്റവും വലിയ ശത്രുവാണ് മുതലാളിത്തം. മുതലാളി തന്റെ അഭിരുചിക്കനുസരിച്ച് മതത്തെ മെരുക്കിയെടുക്കുന്നു അഥവാ രൂപപ്പെടുത്തിയെടുക്കുന്നു. തന്മൂലം 'മുതലാളിക്കും പുരോഹിതനും തങ്ങളെ ചൂഷണം ചെയ്തു തങ്ങളുടെ ചിലവിൽ കഴിയുന്നതിനുള്ള ഉപായമാണ് മതം' എന്ന ആശയമാണ് അടിച്ചമർത്തപ്പെട്ടു കിടക്കുന്ന തൊഴിലാളി വർഗ്ഗത്തിന് മതത്തെപ്പറ്റി ലഭിക്കുന്നത്. മുതലാളിയേക്കാൾ യഥാർത്ഥ മതത്തിനും മനുഷ്യരാശിയുടെ ക്ഷേമത്തിനും ഭീഷണി തീർച്ചയായും പുരോഹിതവർഗ്ഗം തന്നെയാണ്.

നീ യഥാർത്ഥമായും സത്യത്തെ തേടുന്നുവെങ്കിൽ മതവിഭാഗങ്ങളിലേക്കും പൗരോഹിത്യത്തിലേക്കും നോക്കരുത്. ഇന്ന് പൗരോഹിത്യം ഒരു പ്രൊഫഷനായി മാറിക്കൊണ്ടിരിക്കുകയാണ്. മതത്തിന് അതിന്റെ അന്തഃസത്തയും നഷ്ടമായിക്കൊണ്ടിരിക്കുന്നു. പുരോഹിതനെ കൂടാതെ മതത്തെ നിനക്ക് ലഭ്യമാകും. നമ്മെപ്പോലെ വികാരങ്ങളുള്ള, ശരീരവും രക്തവുമുള്ള, നസ്രേത്തിലെയും ഗലീലായിലെയും തെരുവുകളിലൂടെ നടന്നു നീങ്ങിയിരുന്ന യേശുക്രിസ്തുവിനെ ശ്രദ്ധിക്കുക. ക്രിസ്തുവിന്റെ കൂടെ തങ്ങളുടെ നല്ല കാലം ചിലവഴിച്ച യോഹന്നാനും മത്തായിയും എഴുതിയ സുവിശേഷങ്ങളിലൂടെ കിട്ടുന്ന യേശുക്രിസ്തുവിന്റെ ചിത്രങ്ങളിലേക്ക് ശ്രദ്ധിക്കൂ. അവർക്ക് കള്ളം പറയേണ്ട യാതൊരു ആവശ്യവുമില്ലല്ലോ. തന്റെ അത്ഭുതങ്ങളിലൂടെ പ്രകടമായ അദ്ദേഹത്തിന്റെ ശക്തിയെ ശ്രദ്ധിക്കേണ്ട. മറിച്ച് അദ്ദേഹത്തിലെ മാനുഷിക വ്യക്തിത്വത്തെ ശ്രദ്ധിക്കുക. മനുഷ്യനെത്തന്നെ.

മുൻവിധികളില്ലാത്ത ശുദ്ധമായ മനസ്സുമായി നീ സുവിശേഷകഥകളിലേക്ക് നോക്കുകയാണെങ്കിൽ ആ ചിത്രം പൂർണ്ണമായി നിന്റെ കണ്ണിൽ പതിക്കും. വൈവിദ്ധ്യമാർന്ന തരത്തിൽ യേശുവിനെ അവിടെ കാണുവാൻ നിനക്ക് കഴിയും. കുടുംബത്തോടൊപ്പം പണിശാലയിൽ ജോലി ചെയ്യുന്നവനായി, അയൽക്കാരനായി ഒക്കെ കാണുവാൻ കഴിയും. കുന്നിൻചരുവിലെ പ്രാർത്ഥനയിൽ നീ അവനെ ആദരവോടെ കാണും. വ്യത്യസ്ത തരത്തിലുള്ള ആൾക്കാരുമായി അവൻ വളർത്തിയെടുത്തിട്ടുള്ള ബന്ധം നീ നിരീക്ഷിക്കും. ....

ഈ അനശ്വര സ്നേഹത്തിലേക്കൊന്നു നോക്കൂ എന്റെ ഇളയ സഹോദരാ. കാരണം അത് നിന്റെ പ്രശ്നങ്ങൾക്ക് ഒരു അവസാനമാകും.

ഇത് വെറുമൊരു ദർശനമല്ല. വെറും ദാർശനികന്മാരായി തീരാതിരിക്കാം. അനശ്വരസ്നേഹത്തിന്റെ വ്യക്തിത്വവൽക്കരണത്തിലേക്ക് നോക്കുക.

ദൈവം സ്നേഹമാകുന്നു. യേശുക്രിസ്തു എന്ന മനുഷ്യനിലേക്ക് നോക്കുക. നിന്റെ രക്ഷകനാണ് യേശുക്രിസ്തു എന്ന് വിശ്വസിക്കുക. കാരണം നിന്റെ പാപങ്ങൾക്കുവേണ്ടി ക്രൂശിൽ യേശു മരിച്ചു. വിശ്വസിക്കുവാൻ ചെറിയൊരു നിസ്സാര കാര്യം. എന്നാൽ മറ്റൊരു ചെറിയ സംഗതിയിൽ വിശ്വസിക്കുകയും നാം പാപത്തിൽ വീഴുകയും ചെയ്യും. ഏദൻതോട്ടത്തിന്റെ നടുവിലുള്ള വൃക്ഷത്തിന്റെ ഫലം തിന്നാൽ നാം ദൈവമായിത്തീരും എന്ന മിഥ്യാവാദത്തിൽ നാം വിശ്വസിച്ചു. പക്ഷേ, എന്തൊരു ദയനീയമായ സ്ഥിതിയിലുള്ള ദൈവങ്ങളാണ് നാം ഇന്ന്! ഒരു കള്ളം വിശ്വസിച്ചതിന്റെ ഫലം. നാം ഇന്ന് ഏറെ കള്ളങ്ങൾ വിശ്വസിക്കുന്നുണ്ട്. നമ്മുടെ ആധുനിക സംസ്ക്കാരത്തിന്റെ അടിത്തറകൾ മിഥ്യയാണ്.

സത്യം ലഘുവായി സങ്കീർണ്ണതകളില്ലാതെ പ്രത്യക്ഷപ്പെട്ടാൽ അത് സത്യമാണെന്ന് നാം വിശ്വസിക്കുകയില്ല. വിശ്വസിക്കൂ; രക്ഷിക്കപ്പെടൂ. ആദിമ മനുഷ്യൻ ഒരു ചെറിയ കാര്യമാണ് വിശ്വസിച്ചതും വിനാശത്തിന് അവകാശിയായിത്തീർന്നതും. ഒരു ചെറിയ കാര്യത്തിൽ വിശ്വസിക്കുന്നത് അത്ഭുതങ്ങൾ നിന്നിൽ പ്രവർത്തിക്കും. ....

കാരണം തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവരും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന് തന്റെ ഏകപുത്രനെ നൽകുവാൻ തക്കവണ്ണം ദൈവം ലോകത്തെ സ്നേഹിച്ചു.

ഒരു അസത്യത്തിലുള്ള വിശ്വാസം നീ ഉപേക്ഷിക്കുമെന്നും വിനാശത്തിന്റെ വഴിയേ, നീ സഞ്ചരിക്കില്ല എന്നും ഞാൻ പ്രത്യാശിക്കുന്നു.

മനുഷ്യരുടെ എല്ലാ ബുദ്ധിയും കൂടി ചേർന്ന് ലോകത്തെ ഒരു കാലത്തും രക്ഷിക്കുകയില്ല. ദൈവത്തെ കൂടാതെയുള്ള എല്ലാ വ്യവസ്ഥിതിയും പരാജയമാണ്. ദൈവം ഈ സത്യങ്ങളെ മനസ്സിലാക്കുന്നതിന് നിന്റെ കണ്ണുകളെ തുറപ്പിക്കട്ടെ. ...

നീ ചെറുപ്പത്തിൽ ഒരു ദൈവഭക്തനായിരുന്നുവെന്നും യഥാർത്ഥ ക്രിസ്ത്യാനിയായിരുന്നുവെന്നും എഴുതിയിരിക്കുന്നതു കണ്ടു. 'എന്റെ ചെറുപ്പത്തിൽ' എന്നതിലൂടെ നീ എന്താണ് ഉദ്ദേശിച്ചിരിക്കുന്നത് എന്ന് എനിക്ക് മനസ്സിലാകുന്നില്ല. ഒരു പക്ഷേ നീ കോളജിൽ പോകുന്നതിനു മുമ്പ് എന്നായിരിക്കാം ഉദ്ദേശിച്ചിരിക്കുന്നത്. യുക്തിപരമായി ചിന്തിച്ചതിന്റെ ഫലമായിരിക്കാം വിശ്വാസം നഷ്ടപ്പെട്ടത് എന്ന് നീ പറയുന്നു. നീ ഒരു ക്രിസ്ത്യാനി ആയിരുന്നു എന്ന് ഞാൻ വിശ്വസിക്കുന്നില്ല.

ഒരിക്കൽ നീ ഒരു ക്രിസ്ത്യാനിയായാൽ നിന്റെ വിശ്വാസത്തിൽ നിന്നും നിന്നെ ഒരിക്കലും വേർപെടുത്തുവാൻ യാതൊന്നിനും സാധിക്കുകയില്ല. ഒരു യഥാർത്ഥ ക്രിസ്ത്യാനിയുടെ മാനസികാവസ്ഥയിലുള്ള സന്തോഷം മറ്റൊന്നിലുമില്ല. കഴിഞ്ഞ കുറെ മാസങ്ങളായി എനിക്ക് കടന്നുപോകേണ്ടി വന്ന പ്രശ്നങ്ങൾ അനവധിയാണ്. മറ്റുള്ളവർ എന്റെ കഷ്ടതയിൽ സഹതപിക്കുമ്പോൾ എന്റെ ഉള്ളിലെ സന്തോഷവും എന്റെ മുഖത്തെ പ്രസാദാത്മകത്വവും നിനക്ക് കാണാൻ സാധിച്ചിരുന്നെങ്കിൽ എന്താണ് ഒരു യഥാർത്ഥ ക്രിസ്ത്യാനി എന്ന് നിനക്ക് മനസ്സിലാക്കുവാൻ സാധിക്കുമായിരുന്നു.

ചുറ്റുമുള്ള പാവങ്ങളെ കാണുമ്പോൾ ദുഃഖം അനുഭവപ്പെടുന്നു എന്ന് നീ പറയുന്നു. ഞാനൊന്നു ചോദിക്കട്ടെ, നീ അവർക്കുവേണ്ടി എന്തു ചെയ്യുന്നു? നിന്റെ അനുഭാവം പ്രകാശിപ്പിക്കുന്നുണ്ടോ? നിന്റെ ചുറ്റുമുള്ള പാവങ്ങളുടെ കഷ്ടത നീക്കുന്നതിന് എന്തെങ്കിലും അല്പമെങ്കിലും പ്രവർത്തിക്കുന്നുണ്ടോ? അവരിലേക്ക് താഴ്ന്നിറങ്ങി ചെന്ന് ചിന്തിക്കുവാനും അവരോടൊപ്പം കഷ്ടത അനുഭവിക്കുവാനും നിനക്ക് കഴിയുമോ? അതോ നീ 'മുതലാളിത്ത ചൂഷണം', 'വർഗസമരം', 'തൊഴിലാളിവർഗ്ഗ ഗവൺമെന്റ്' മുതലായ ബോൾഷെവിക് മുദ്രാവാക്യങ്ങൾ വെറുതെ ഉപയോഗിക്കുന്നു എന്നു മാത്രമേയുള്ളോ? ഒരു പാവപ്പെട്ടവനെ അവന്റെ കഷ്ടതയിൽ നിന്ന് വിമോചിപ്പിക്കുന്നതിന് ഞാൻ എന്താണ് ചെയ്യേണ്ടതെന്ന് എന്നോട് പറയുക. നീ എന്നെങ്കിലും കഷ്ടത അനുഭവിക്കുന്നവരെ സ്നേഹിച്ചിട്ടുണ്ടോ? നീ അവർക്കുവേണ്ടി എന്തെങ്കിലും ത്യാഗം അനുഭവിച്ചിട്ടുണ്ടോ? ഞാൻ ഒന്നുകൂടി നിന്നോട് ചോദിക്കട്ടെ, പാവപ്പെട്ട മനുഷ്യരോട് സ്നേഹത്തിന്റെ ഒരു കണികയെങ്കിലും നിന്റെ ഹൃദയത്തിലുണ്ടോ? അതോ ഹൃദയമില്ലാത്ത സ്വാർത്ഥരായ മദ്ധ്യവർഗ്ഗത്തിൽപ്പെട്ട നിനക്കൊക്കെ ഗവൺമെന്റിന്റെ കടിഞ്ഞാൺ കിട്ടുവാൻ വേണ്ടി അവരെ നിങ്ങളുടെ വർഗ്ഗസമരത്തിന്റെ ഒരു ഉപകരണമാക്കി ഉപയോഗിക്കുകയും, പിന്നെ അവരെ ചൂഷണം ചെയ്യുവാനും വേണ്ടിയുള്ള അഭിനയമാണോ? ചെവികേൾക്കാത്ത ക്രൂരന്മാരായ നിന്നെയൊക്കെ ദൈവത്തിന്റെ ഉഗ്രകോപം കാത്തിരിക്കുന്നു. നീ പശ്ചാത്തപിച്ച് ദൈവസ്നേഹത്തിലേക്ക് മടങ്ങിവരുന്നില്ലെങ്കിൽ ഓർക്കുക, നിനക്ക് ചിന്തിക്കുവാൻ സാധിക്കുന്നതിനപ്പുറമായി അവൻ പാവപ്പെട്ടവരെ സ്നേഹിക്കുന്നുണ്ട്. നസ്രേത്തിലെ യേശുക്രിസ്തു എന്ന മനുഷ്യനേക്കാൾ വലിയ ഒരു സോഷ്യലിസ്റ്റ് ഒരിക്കലും ഉണ്ടായിട്ടില്ല. നീ അവനെ നിരാകരിക്കുകയാണെങ്കിൽ നിത്യനരകത്തെ സ്വീകരിക്കുകയാണ് ചെയ്യുന്നത്. ഞാൻ നിന്നോട് പറയണമെന്ന് ആഗ്രഹിച്ചതൊക്കെ പറഞ്ഞുകഴിഞ്ഞു. ഞാൻ നിന്നെ സ്നേഹിക്കുന്നു. നീ തെറ്റായ വഴിയിലേക്കു പോകുന്ന കാഴ്ച എനിക്ക് സഹിക്കുന്നില്ല. ......

കർത്താവ് സത്യത്തെ കാണുവാൻ നിന്റെ കണ്ണുകളെ തുറക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. അവൻ നിന്നെ പച്ചയായ പുൽപുറങ്ങളിലൂടെയും സമാധാനത്തിന്റെ താഴ്‌വരയിലൂടെയും നടത്തുമാറാകട്ടെ.

ക്രിസ്തുവിൽ നിന്റെ

പോൾ വർഗീസ്

ഈ കത്തിന് ലോലൻപിള്ള അയച്ച മറുപടിക്ക് 1949 ജൂൺ 23-ന് വർഗീസ് മറുപടി എഴുതി. കമ്മ്യൂണിസത്തോടും മാർക്സിസത്തോടും അന്ന് അദ്ദേഹം വച്ചുപുലർത്തിയിരുന്ന വീക്ഷണം ഈ കത്തിൽ പ്രതിഫലിക്കുന്നുണ്ട്:

My Dear Lonanpillai,

I was very glad to hear from You. It was a very interesting letter. I am very proud of you. The sentiments expressed there in are so noble.

You say that you did not see anything new in my letter. Well, I was not trying to teach you, but only trying to bring a few things to your remembrance. My arguments were baseless and groundless, you say. The point is that I did not argue in that last letter of mine. You want to take your own angle of view. I concede your right to do it. I will concede it to every young man who has a fundamental knowledge of men and things. But I do not concede your right to ignore other peoples' points of view. I am prepared to view things from your point of view. I am a student of Marx and Lenin. I know of a few things about communism and Marxism. I have not been initiated into your inner sancta, but yet I have a working knowledge of your ideals and methods. I see your view-point.

Now here is my challenge, little brother. I ask you to explain your faith. Are you prepared to see my point of view? Then answer the following questions. I will tell you what I believe on the same topics and tell you why.

1. Do you believe in the existence of God, Personal or impersonal?

2. Do you believe in the personality of God? if not, why not?

3. What do you believe of the nature of God?

4. Do you believe that God controls and directs this universe?

5. What do you think about man? Is he endowed with the powers to acquire infinite knowledge by his own efforts. Is there a limit to the knowledge that a man can acquire? Who do you think was the man with the highest amount of knowledge?

6. What do you think about the origin of man? Was he created, or was he evolved from lower forms?

7. What do you believe about the origin of life on this universe? What do you believe on the origin of matter?

8. Do you believe in State Capitalism? Define your ideal society.

9. Define happiness. What do you want humanity to have, freedom from want, or happiness?

10. Do you think man should have freedom of speech, freedom of opinion, freedom of faith and worship, and above all freedom from fear and tyranny?

Please pardon for apparently trying to make you appear for an examination. I am a teacher (in fact, a college professor) and therefore love to ask questions and correct answers. Now if you can give me the answer to the above questions, I shall be able to know what your fundamental points of view are. Then we can agree on certain fundamentals and proceed with our mutual assistance to seek the truth. I donot say that I refuse to be convinced of the truth of your thinking. If you can convince me I am prepared to change my views. I am prepared to accept your angle of view and think with you. If you can show me that Soviet Communism is the way for the salvation of the world, the next letter will contain an application for membership in the communist party, and for contain an application for membership in the communist party, and for appointment as a worker. Hope you will not fail to send me the answers, clear and detailed, to the above questions. If you prefer to write in malayalam, I guess I can understand it. One of the chief reasons for my writing in English is the fact that I can type faster than I can write with pen. Hope you will excuse my using a bourgeoisie language. It happens to be the language of the world today.

Yes, you are old enough. But, take it from me, not old enough to judge for yourself. You are old enough to think for yourself. You do not need anyone to think for you any longer. But just because you have read a number of books, do not think that you can judge everything. It is not mere reading that makes a man. Maturity of brain is one of the fundamental requisites. You are too young to acquire maturity of thought. It needs experience. You must go through pleasures and pains, hunger and satiety, richness and poverty, suffering and satisfaction, success and failure, health and disease, and all kinds of circumstances in life to be able to think clearly for yourself. I have gone through most, and in this 27 years of my age, have accumulated more experience than any man of 40. Excuse a little boasting. It

is only my intellectual snobbery, which is extremely bourgeois too. Still, I am humble enough to admit that my thinking is not yet as clear as I would like it to be. When I read such a profound book as Das Kapital, or some of Lenin's writings, I have often to read a sentence three times before I can understand it. I agree in essence with Das Kapital. I agree that the capitalist is the greatest potential danger to any country. I agree to that the surplus value made by the capitalist out of the labour-power of other human beings, does not rightfully belong to him. But I do not agree with state capitalism. I am for state-controlled private enterprise. I know that today's state in the so-called democratic nations is all on the part of the moneybags, and is an enemy of the labourer. But state capitalism is not the solution, because without private enterprise, without individual effort, all the higher values of humanity are likely to perish. This is one of the facts overlooked by Marx, Engels and Lenin, for all three of whom I have the profoundest respect as great thinkers. Stalin, I do not care for. He is just an ambitious monarch destined for ruin within three years. He is not sincere or faithful. There is a solution for this Capital Labour problem. lf you want my views on the subject, you can look into the Orient Illustrated Weekly of Nov. 16, 1947, where in you will find an article entitled The Human Approach to Labour Problems, by Paul Vergis. A better understanding between the Capitalist and the Labourer, the fixing of the use-value of labour not with relation to its exchange-value, but to its utility value and labour-power-value is what I advocate. That will be the solution to the problems of today. Perhaps you will remember that I was the Asst. Secretary of a Trade Union ***(of course bourgeois)*** and so I was very much interested in Labour Problems. I am still a labourer, and am on the side of lobour. So my views differ from yours only in respect of the methods used to solve the problem. You advocate a method which has been tried in a vast country, and proved such a failure that its owners are so ashamed of it that they dare not show it to visitors from outside. I advocate a method which I consider to be the best, because it is one which will not cost anything if it fails, and will be the best if it works. For that also a struggle is necessary, but not of the animal kind, not the butcher kind, not the destructive type. Well, we will continue our discussion about, methods later.

You will pardon a smile, When I hear you say that you were a Christian in your boyhood, and that you used to argue about it with your heathen friends. I tell you once again that if once you have become a Christian, It is physically impossible to be anything else. We would differ in our definitions of a Christian. You would say that any one who has been baptised is a Christian. Our church does not teach that. The Bible does not teach that.

If at least a few of our Bishops and our Priests were Christians, sincere young men like you would not have left the Way of Life and follow the Cursed Path. What a corrupt and useless clergy we have! we cannot accuse the laymen for anything. All the fault lies on our clergy. The Lord says in the Bible, “Many Pastors have destroyed my vineyard, they have trodden my portion underfoot, they have made my pleasant portion a desolate wilderness.” That is what the pastors have done. Whether it be Catholic, Orthodox, or protestant, they have all gone the way of the world, and forgotten the high priest, the Lord Jesus. If the Lord Jesus were to come to the world today. He would make our a whip, and use it in our priests, saying, “Get out hence; make not my Father’s House a house of merchandise, or a den of thieves.”

You have not had, a warm, loving, personal contact with the Lord Jesus. If you had, you would not have left him, to go with the prostitute Soviet Communism. If you think that the pleasures of heaven are the purpose of Christianity, then you are mistaken. Christianity is a way of life in this world, as well as for the world to come. You try to tell me that you tried to convince your heathen friends about Christianity, and that you were convinced by what they said to you. What a poor knowledge of Christianity you must have had! You are not Christian. Just because your parents are Christians. Christianity is not a family religion. It is a religion of the individual until you accept Christ as you personal Saviour, you are not a Christian. The Lord Jesus says, “Not every man that saith unto me, Lord, Lord, shall enter into the Kingdom of Heaven; but he that doeth the will of my Father in Heaven.” So you never were a Christian. You can be if you like to. The Grace of God is free. You are welcome to accept it.

So you reverted to Logic and book knowledge to find Truth. Very good. What are books? The storehouses of man’s knowlegde. What is man’s knowledge? The result of his experiments. What are his experiments? His successes and failures. Is it perfect? What does man know about a cold? Can he cure it? What does he know about electricity? He plays so much with it. It is his chief servant. But how does it pass through a piece of wire, or even through the air? He does’nt understand. He admits his limitations. Logic. What is Logic? The Science of finding out arguments to prove something about which you have already fixed some ideas in your mind. Is there anyone who has been able to detach himself completely from previously acquired knowledge, and take a cent percent deferential view of things. Practically impossible. All logic is a fallacy. I think it was Voltaire who listened to a heated argument in favour of the mechanical concept of life, and

said, “I agree perfectly with you, but I agree perfectly with the opposite view also, because logic proves both.” Logic is the most subtle science. It is full of the most delicate fallacies. Human knowledge and Logic are the two most miserably fallible things on earth. Science is just classified knowledge. I am a student of Science and believe in most of what most scientists say.

But the fact remains that a person who devotes his whole time to the study of one or two sciences, will have the experience of the blind man who went to see the elephant. Each thought that what he felt was the whole elephant, whereas it was either the ear, or one leg, or the tusk, or the trunk or the tail alone that he really felt. If you are a communist, then you must have made a good study of Economics, because I am sure an intelligent boy like you will not jump into a party without a certain amount of study. The Science of Economics, is one of the most imperfect, and is full of problems that still remain unsolved. The difficulty lies in the general notion that money is all that there is in the world. The human heart, and the human soul are the greatest things in the world, and any economy which ignores these two is bound to be a failure in the long run. The Bolshevist economy has to destroy Conscience and Free thinking in order to exist, and hence cannot exist but under a ditatorship. That is why communism has to destroy religion.

If you want to have a comprehensive view of life, you must come to Philosophy, the Empress of the Sciences. There you dabble with Plato, and Aristotle, Socrates and Marcus Aurelius, Bacon and Spinoza, Voltaire and Kant, Schopenhauer and Nietzche, and even Spencer and Bertrand Russel. There you come face to face with abstract Metaphysics, and begin to see that there is more in life than appears on the surface.There you try to go into the ultimate reality of life and existence and matter and space and time and eternity, and find yourself baffled everywhere. There you find the comprehensive view of all the sciences and laws, and bow down before the mighty ignorance of the human mind. When you have made a thorough study of philosophy, then you are prepared to begin your search of Truth. The elusive reality comes into Silhouette. There Philosophy ends and Religion begins. All your struggles through the years is amply rewarded by the vision that is in the horizon. You make that vision your aim in life, and life seems to be meaningful then. You find the great Plans of the Eternal Lawgiver being gradually unfolded, and you bow down once again, this time before something worth the reverence. If you really want to see the truth, begin a study of philosophy. Study fearlessly, the Godless Nieteche, and the Agnostic Spinoza, and Voltaire the father of doubts. You would not

come back very much enlightened about the ultimate realities, but still you get the most comprehensive view of human knowledge.

You have been telling me about the “Numerous evils it has presented to the present society.” I would like to know what evils true Christianity has brought to the human society.

It is only change for the better that will improve things. Give me five evils out of the numerous, and I shall be satisfied. You state that if Religion is not cut out, It will ruin the whole society. Tell me how.

Do you accuse me of standing in the way of changes? I am for a root and branch change. I am not a day-dreamer to believe that the present set-up of society is the best. I am for change. But change will not improve matters. It is only change for the better that will improve things. What evils true Christianity, has brought to the human Society. It is only change for the better that will improve things. It is wonderful to hear from you, that “Our Holy Bible confirms that changes were the essential Characterisitics of human Society.” You state as an example the statement that Noah thought of God as an avaricious eater, Moses as one who paid back evil-doers in their own coin, and christ as the embodiment of love. It looks exactly like the Devil quoting Scripture. Pray on what verses of the Bible do you base your first two assertions. My Bible says that God does not change. It says that God was kind to the Repentant Sinner in Mosaic times as well as in Christian times. It shows a God who is just and loving, merciful yet Mighty; It shows a God in whom there is no shadow of turning. God is not against the man who tries to ameliorate the conditions of the poor and needy. In fact that is one of the most important things that he wants his children to do.

2000 years ago, Christ was the Saviour of the poor. I agree with you. He still w is. If you think you are rich, then there is no need for you to go to him. But if you admit that you are not rich in the things that matter, then the best thing for you is to go to him and ask him for his unperishable riches. Christ did not help the poor by giving them money or by killing the poor. He was wiser then you, and still is. The same feudal system existed in those days as it does now. It was only Industrial Capital that was absent at that time. But the Lord did not go shedding somebody’s blood about for saving the poor. He shed His own blood for you and me. Accept that blood, if you want to realise the peace that passeth all understanding. If mass methods would have worked in those days, he would have used them. If they did not work then, they will not work now either.

By changing circumstances you will not be able to change the mind of

the individual. The root of the evil is in the mind of the individual, and unless it is changed, all other change is futile. Many systems that tried to improve masses have failed miserable, for all these overlooked the fact that masses are made up of individuals.

You consider the work of some people to re-construct old-time religion as a crime. I plead guilty. I challenge you to punish me if you can. Do you want my blood? You are welcome to have it. I do not want yours. I want your heart. Can you give it to me? Can you love me? Can you love the Lord whom I Love? Then you will do more good to the world and to me, than you will by murdering all the capitalists and religious people in the world. You are not the first Nero. Christ's church is not afraid of people like you. Neros have come and Neros have gone, but Christ and His Bride stand for ever.

"I think that in a Christian world, there cannot be exploitation, prostitution, and theft" is what you say. True. But where is that Christian Society. Today's Society is a Communistic, or an Americo-Materialistic Society. It is full of thoroughly non-Christian Doctrines and isms.Tell me which is that Nation that you will call Christian. Comparatively, India is the most Christian Nation on earth, because the national character is so akin to the Christian. But if you take America or England, the so-called Christian Nations, they are all so absolutely Christless. It is unfair to put the blame for a depraved society on christ. The blame is to be laid at the door of those who reject christ, like you for example. If there was more of Christ in individual hearts, we would not have been living in the most putrified society of alltimes. It is lack of Christ and not Christianity that is to blame. Give more of christ to humanity, and, is what Christianity wants today. But you choose to go the christless way. If there is prostitution, is it among the true Christians or among the Christless? If there is theft and murder, is it among the true Christians or the Christless? If there is commercial exploitation, if there is industrial exploitation, is it among the Christians or among the Christless servants of Mammon? No, communism is not the solution. Communism might succeed in bringing about economic equality, but it cannot bring about human welfare. Equality of opportunity, without the incentive for private enterprise, results in forced labour. And this in its turn brings about / evils many times greater in magnitude than the evils existent in the present-day economic build-up.

In an economic buildup which follows the communistic lines, the human being becomes a slave of the state. Man prizes his freedom above even food and clothing. Whether it to be man or state, I refuse to be slave. I was born free and I will remain free till I die. You cannot force me to live in a state

where I cannot breathe, talk, air my opinions, or worship the God of my choice. I prefer to die rather than live in such suffocating atmosphere. I stand for equal opportunity for all; but not for the complete cutting down of Private Enterprise. I do not want to see any poor in my world. I want the state to take care of it that every body is free from want. The State would have to use force to take the surplus out of the Capitalists labour value productions. The surplus value produced by him will have to be taken away from him, but not completely, because he too must live and work. I hate a Capitalist Beaureaucracy as much as I hate an official Bureaucracy. The State however is apparently incapable of doing away with bureaucracy in one form of other. There cannot be peace without power and tyranny, in a communistic land. It is just impracticable. It tends to make man lose the finer and nobler values of life which make life worth living. Cruelty and Ruthlessness become the highest values and human life begins to descend to the level of the animal. I will sacrifice everything I have before I allow my country to go that way. An economy in which truth becomes a relative term, honesty becomes a weakness, and goodness the sign of frailty! I shudder to think of that. No you can kill me before you establish that in my country. I will not live to see it.

Do you think that when poverty and inequality is removed by your method of destroying the existing structure and building up something brand new, in which everything will be shockingly stereotyped and equal, where everybody will get enough to satisfy his need irrespective of the "amount or quality of work he does where there will be no incentive to individual effort, and the only means to make human beings work is the one used of old by slave-drivers, that will be ideal society? Do you think that inequalities will not creep up? Do you think the plan of paying the major and the private in the army the same pay will work? Can Stalin receive the same remuneration as the street Scavenger? Can Malik or Vishinsky go and live in one of the third-rate hotels of New york as his poorer brother will be forced to do? Do you think that the Doctor of Medicine will care to go and treat a patient at dead of night, if his remuneration is fixed? Do you think the factory worker will put in his whole might into the job when he knows full well that what he is going to get is the same irrespective of the quality or quantity of the work he does? You plead for equal pay for man and woman. I agree, provided they do equal work. There is no reason why a woman telegraphist should be paid less than a man telegraphist. Yes your society of the future is a dream, as prone to be a failure as the present day society in Russia is a failure as far as the higher values of life are concerned.

Yes, the hearts of the rich are adamant. I do not doubt your wisdom in

saying that. But if their hearts are adamant, remember they will die hard. Remember the Lord who says, Vengeance is mine. Do not think that God is unjust. He knows what each deserves. You may not be able to see the wisdom of his justice, because you have not studied the whole history of the case. He knows each man's heart, and will recompense reward according to the merit of each. If you try to punish them by killing them out, you will also perish by the same sword. I appreciate your crusading spirit. But how I wish it were led in the right path! It is not necessary that one generation should suffer so that the coming ones may be saved. You will not improve the world until you attack the root of evil. So long as men's hearts are evil, new evils will always be ready to creep up. You are sowing the wind, and you and coming generation, if there is to be one, will reap the whirl wind. Let us learn to love, rny little brother, it is a loving heart that really conquers the world.

Let us not forget the fundamental fact that we are human beings. Mathematics does not apply to the human heart and soul. Any methods that rule out God will eventually fail. They have failed in the past. They are doomed to fail in the future. Let us love each other and see how fast it works. Let us learn to love, and to drive away every trace of hatred and malice out of our hearts. Then, brother, if you can accept the Lord Jesus as your personal Lord and Saviour, you will know the peace that passeth all understanding. If the Lord blesses you, I will come over there in another year's time and then we will discuss these things in greater detail, and maybe the Lord might lead you to see the truth. Pray over it, if you can, and the Lord will bless you. If you want to see the Lord there is only one way, the way of Love and Faith. "I Love them that loveth me", sayeth the Lord, "and those that seek me early shall find me," Without faith it is impossible to please God; for he that cometh to God must believe that he is, and that he is a rewarder of those that diligently seek him." What kind of seeking? Not the half-hearted type. "Ye shall seek me and find me when ye shall search for me with all your heart." Not with the brains, brother, but your heart. That is what the Lord wants. That is what he made you for. He wants you to love him. "Sow to yourselves in righteousness, reap in mercy: break up your fallow ground: for it is time to seek the Lord till he come and rain righteousness upon you. Ye have plowed wickedness ye have reaped iniquity; ye have eaten the fruit of lies: because thou didst trust in thy way, in the multitude of thy mighty men" (Hoseas10:12-13).

I advise you brother if you do not take offense at my advising you, that if you really care for the truth, read as much as you can of the Bible Study it with reverence, and you will find so much to enrich your soul. Not one

single fact of the Bible has till this day been disproved by any of the Critics. If there is any point where you think the Bible gives an incongruous record, I am prepared to explain it to you. Try to study it in earnest, and you will not regret the day on which you began the study. Christianity is an all-time religion. The Bible is an alltime book. Many have tried to attack the historical veracity of the Bible stories, and what is popularly known as Higher Criticism, was in vogue in the second half of the nineteenth century, and in the first two or three decades of the twentieth. But today, Archeology and Geology have vindicated almost every single truth in the Great Book. Not one single fact has been disproved by any critic. If you doubt this statement, I challenge you with my limited knowledge of the Bible and higher Criticism, to advance one single historical fact of the old or New Testament, that has been disproved. I am prepared to defend every one of them.

May the Lord bless you to realise these truths. Once again I say, let us love each other. Let our arguments not come in the way of our friendship. Let us remember that we are human beings. I have a very warm corner in my heart for you. I hope you reciprocate my feelings. Arguments have never convinced man. Man gets convinced first and then proceeds to argue with a view to justify his conviction. That is pure human psychology. So I am not expecting these arguments to convince you. But I believe in the power of prayer. I am praying for you, and the Lord will someday open your spiritual eyes to see the truth. I will keep praying for you. Meanwhile I will be delighted to hear from you in reply to the questions and the points raised in this letter. I like this discussion very much.

Coming to personal matters, I am keeping good health. I had a funny accident recently. I went out picnicing with a group of boy-scouts, and while trying to cross a water-course, slipped on a rock and fell into a waterfall. Of course the water-fall was only about 20 feet deep, but it was enough to kill me. Fortunately while I was being taken away by the swift water-current, and was just about to fall down with the waterfall; my right leg struck against a rock at the brink of the fall. So my course was stopped and while, I was regaining my balance and trying to swim, one of my courageous little boys, ran over and extended his feet for me to hold on. I held on to it, and climbed up the rock, in full tweed suit with hat on, and everything but the top of my hat wet. There was some money in my pocket and my watch also got badly soaked. My clothes were spoiled, but I myself was safe.

I am beginning to like my new place. The boys are some of the highest educated children in the country, and it is a pleasure to teach them. I have a

fairly big-sized house all for myself, and am enjoying my stay here. Please tell your mother and father that I am keeping good health, and give them my best compliments. Where is Ipekutty now? Has Pathappan finished his course? Give my best wishes to both. Where is Chechi now? I have'nt written to her sending her my congratulations on the new-born baby. Please congratulate Ipekutty also on my behalf. Has Saramma's marriage been postponed? When is your marriage? I hope I will be able to attend it or maybe, you don't care to marry. Are you a member of the party? Are you a worker? I am interested in knowing. What are your plans for the future? Are you going to be a worker, or are you going to pursue your studies?

Please write for all news. May the Lord bless you and keep you.

Yours in Him.

ലോലൻപിള്ളയുമായുള്ള സംവാദത്തിൽ ഉന്നയിക്കപ്പെട്ട വിഷയങ്ങളെ അധികരിച്ച് മലയാളത്തിൽ ഒരു പുസ്തകം രചിക്കുവാൻ ഈ കാലഘട്ടത്തിൽ വർഗീസ് ശ്രമിച്ചു. ഇതിനെക്കുറിച്ച് ലോലൻപിള്ളയ്ക്ക് ആഗസ്റ്റ് 24-ന് എഴുതിയ കത്തിൽ അദ്ദേഹം പറയുന്നുണ്ട്:

"If I could talk with you face to face, I could very easily have shown you the way to see the nature of God. I am doing it in a Malayalam book which I am engaged in writing at the moment. I can only show you a few of the facts.

Look at the universe around you. Do you believe that the universe exists? You do. Good. Let me do the arguing for you, since you refuse to catch on. I will suppose that you ask certain questions, and I will answer them. Then again I will suppose that I ask you certain questions, and conjure up your answers. That would be interesting but remember it is copyright material, material that I am going to use in my book."

ഗ്രന്ഥത്തിന്റെ കുറെഭാഗം ഒരു നോട്ടുബുക്കിന്റെ 51 പേജുകളിലായി വർഗീസ് എഴുതിവച്ചു. ജോലിത്തിരക്കുകൊണ്ടും മറ്റും അത് പൂർത്തിയാക്കുവാൻ സാധിച്ചില്ലെന്ന് തോന്നുന്നു. ആധുനിക ശാസ്ത്രീയ വിജ്ഞാനത്തിന്റെ അനധികൃതവും യാഥാർത്ഥ്യേതരവുമായ വിശകലനങ്ങളെ മനസ്സിലാക്കുവാൻ വർഗീസിന് അന്നേ സാധിച്ചിരുന്നു. ഇവയെ നേരിടുന്നതിനും അതിലെ വാദമുഖങ്ങൾക്ക് മറുപടി പറയുന്നതിനുമാണ് വർഗീസ് ഇവിടെ ശ്രമിച്ചിരിക്കുന്നത്. സയൻസ്, ഫിലോസഫി, സംഖ്യാശാസ്ത്രം, തർക്കശാസ്ത്രം തുടങ്ങിയവയിൽ വർഗീസ് അന്നു നേടിയിരുന്ന അഗാധമായ അറിവ് ഇവിടെ ദർശിക്കാം. ഗ്രന്ഥത്തിന്റെ ആദ്യഭാഗം കാണുക:

“ദൈവം ഉണ്ടോ ഇല്ലയോ എന്നെനിക്കറിവില്ല. ഉണ്ടായാലും ഇല്ലെങ്കിലും, എനിയ്ക്കാകാര്യത്തിൽ വലിയ താല്പര്യമില്ല.”

സർവ്വകലാശാല ബിരുദം നേടി പുറത്തിറങ്ങിയ ഒരു ക്രിസ്തീയ യുവാവ് എനിക്കയച്ച കത്തിൽ നിന്നാണീ വാചകം. ആത്മാർത്ഥത നിറഞ്ഞ സന്മാർഗ്ഗനിരതനായ ഈ ചെറുപ്പക്കാരന്റെ നില, അന്യസർവ്വകലാശാല ബിരുദധാരികളുടേതിൽ നിന്നും അതീവ വ്യത്യസ്തമല്ല.

“കേവലം വികാരങ്ങളുടെ തള്ളിച്ചയിൽ മതിമറന്ന് എന്തും ചെയ്യുന്ന ഒരു സ്വഭാവം എനിയ്ക്ക് സാധാരണയാണ്. കാര്യങ്ങളുടെ അകവും പുറവും നോക്കുക എനിക്ക് വളരെ പണിയുള്ള ഒന്നാണ്. എങ്കിലും ഞാനഭിമാനിയ്ക്കുന്നുണ്ട്, ഞാൻ എന്റെ ദുർബലതകളെ മനസ്സിലാക്കുന്നുണ്ട്, അവയെ ആവുന്നിടത്തോളം ഇല്ലാതാക്കുവാൻ ശ്രമിയ്ക്കുന്നുമുണ്ട് എന്ന്. ഒരുപക്ഷേ ഇത് ദുരഭിമാനമായിരിക്കാം. ഏതായാലും ആത്മാർത്ഥതയ്ക്ക് ലോപമില്ലാത്തൊന്നായിരിക്കും ഈ കത്ത്.”

എന്നാണ് കത്തിന്റെ മുഖവുര. ഞാനത് വിശ്വസിക്കുന്നു. ഈ യുവാവ്, തന്റെ സ്വന്തം സൗകര്യങ്ങൾക്കുവേണ്ടി, ദൈവത്തെ ഉപേക്ഷിക്കുന്ന ഒരുത്തനല്ല.

ഈ യുവാവ് തുടരുന്നു: “എനിക്ക് ചിലപ്പോൾ തോന്നാറുണ്ട് മനുഷ്യൻ ദൈവത്തെ സൃഷ്ടിച്ചുവെന്ന്. പണ്ടുകാലം മുതലുള്ള മനുഷ്യചരിത്രം പരിശോധിച്ചാൽ, ദൈവങ്ങൾ, വെള്ളം തുടങ്ങി കരടി, പുലി തൊട്ട് നക്ഷത്രങ്ങളിൽക്കൂടി ഇന്നത്തെ ഈശ്വരൻ വരെ വളർന്നതായി കാണാം. അങ്ങിനെ മനുഷ്യന്റെ മസ്തിഷ്കത്തിന്റെ വളർച്ചയനുസരിച്ച് ദൈവവും വളർന്നുവന്നു.”

വിചിത്രമായ വാദഗതിയാണിതെന്ന് വിചാരിയ്ക്കുന്ന വായനക്കാരുണ്ടാവാം. അല്ല. ഒരിക്കലും അല്ല. സമുദായസംഘടനയെ തകിടം മറിക്കുന്നതിന് ദൈവവിശ്വാസം പ്രതിബന്ധമാണെന്ന് മനസ്സിലാക്കിയിട്ടുള്ള ആധുനിക സാമൂഹ്യവ്യവസ്ഥിതികൾ മനഃപൂർവ്വം പ്രചരിപ്പിക്കുന്ന പ്രചരണ സിദ്ധാന്തങ്ങളിൽ കുടുങ്ങിപ്പോയിട്ടുള്ള പല സംസ്കൃത യുവജനങ്ങളും അവലംബിക്കുന്ന ഒരു ചിന്താസ്വഭാവമാണിത്.

നമ്മുടെ വിദ്യാഭ്യാസപദ്ധതികളിലും സാമുദായികവും സാന്മാർഗ്ഗികവുമായ സംഘടനകളുടെ പ്രവൃത്തി പരിപാടികളിലും ഈദൃശമായ അബദ്ധ ചിന്താഗതിയെ നേരിടുന്നതിനുള്ള പദ്ധതികൾ ആസൂത്രണം ചെയ്യേണ്ട കാലം അതിലംഘിതമായിരിക്കുന്നു.

അതിന് നമ്മുടെ വിശ്വാസസംബന്ധമായ ആചാരങ്ങളെയോ മതഗ്രന്ഥങ്ങളെയോ മാത്രം അടിസ്ഥാനമാക്കിയുള്ള ഒരു പദ്ധതി, പരിപൂർണ്ണ ഫലദായകമായിത്തീരുമോയെന്ന് ഞാൻ സന്ദേഹിയ്ക്കുന്നു.

ആധുനിക ശാസ്ത്രീയവിജ്ഞാനത്തിന്റെ അനധികൃതവും യാഥാർത്ഥ്യേതരവുമായ വിശകലനങ്ങളാണ് ഈ യുവാക്കന്മാർ പ്രധാനമായി ഉന്നയിക്കുന്ന വാദമുഖങ്ങൾ. ഇവയെ നേരിടുന്നതിന് മനുഷ്യവർഗ്ഗത്തെ യഥാർത്ഥത്തിൽ സേവിയ്ക്കുവാനാഗ്രഹിക്കുന്നവർ അഭ്യസിയ്ക്കേണ്ടതാവശ്യമായിരിക്കുന്നു.

പത്തൊമ്പതാം ശതകത്തിന്റെ മദ്ധ്യത്തിലാണ് ഈശ്വരാസ്തികൃത്തെ നിഷേധിക്കുന്ന പ്രസ്താവനകളും പ്രസ്ഥാനങ്ങളും ആവിർഭവിച്ചതെന്നു തോന്നുന്നു. അതുവരെയുള്ള മനുഷ്യരൊക്കെ, തങ്ങളുടെ ചുറ്റും കാണാവുന്ന പ്രകൃതിയെ മാത്രം നോക്കി, അവയുടെ സ്രഷ്ടാവായ ഈശ്വരനിൽ വിശ്വസിച്ചിരുന്നു. സസ്യത്തിന്റെ വളർച്ചയും മനുഷ്യന്റെ മസ്തിഷ്കവും ഈശ്വരാസ്തികൃത്തിന് മതിയായ തെളിവുകളായിരുന്നു.

ഇന്നോ, ഈ മനുഷ്യമസ്തിഷ്കം ഈശ്വരനെ സൃഷ്ടിച്ചെന്നാണ് വാദഗതി.

അന്ന്, സൃഷ്ടിയുണ്ടെങ്കിൽ സ്രഷ്ടാവില്ലാതെ സാദ്ധ്യമല്ലെന്നുള്ളത് മതിയായ ഒരു വാദമായിരുന്നു. ഇന്ന് പറയുന്നതോ, സൃഷ്ടിയാണ് സ്രഷ്ടാവിനെ വിഭാവനം ചെയ്ത് നിർമ്മിക്കുന്നതെന്നത്രെ.

ഡാർവിന്റെ 'ജീവോത്ഭവസിദ്ധാന്ത' (Origin of the Species) മാണ് ഈ നാസ്തികവാദത്തിന്റെ ജനയിതാവ്.

മനുഷ്യൻ, ഏകഘടകമാത്രമായ ഒരു ജീവിയിൽ നിന്നും പടിപടിയായി ഉയർന്നുവന്നുവെന്നാണ് ഈ ശാസ്ത്രവിശാദരൻ ഭീമമായ തെളിവുസഹിതം വിശദീകരിക്കാനുദ്യമിച്ചത്. തെളിവ് ഭീമമായിരുന്നു. ഗംഭീരമായിരുന്നു. പക്ഷേ, തെളിയിയ്ക്കാനുദ്ദേശിച്ച തത്വം ഇന്നും സിദ്ധാന്തമാത്രമായി ശേഷിക്കുന്നു.

ആധുനിക ശാസ്ത്രത്തിന്റെ ജീവോത്ഭവസിദ്ധാന്തത്തെ നമുക്കൊന്ന് അപോദ്ധരിക്കുക തന്നെ. 12000 ത്തിൽ പരം ഡിഗ്രി ഉഷ്ണത്തോടെ കത്തിയെരിയുന്ന സൂര്യഗോളത്തിന് സമീപത്തുകൂടി അതിനേക്കാൾ അനേകമിരട്ടി ഭീമമായ മറ്റൊരു ഗോളം ശീഘ്രവേഗത്തിൽ പാഞ്ഞപ്പോൾ, ഗ്രാഹകശക്തി (Gravity) യാൽ സൂര്യഗോളത്തിന്റെ ആയിരത്തിലൊരംശം പിതൃഗോളത്തിൽ നിന്നും വേർപെട്ട് ശൂന്യവ്യോമ (space) ത്തിൽ നട്ടം കറങ്ങി നിലകൊണ്ടുവെന്നാണ് ഈ സിദ്ധാന്തത്തിന്റെ ആരംഭം.

ചലനഗതിയുടെ ശക്തിയാൽ ഈ വാതകസഞ്ചയങ്ങൾ (nebula) അതീവശീതമായ ശൂന്യവ്യോമത്തിൽ കറങ്ങിത്തിരിഞ്ഞു അന്യോന്യ ഗ്രാഹകശക്തിയിൽ വലിപ്പമേറിയ വാതകസഞ്ചയങ്ങൾ താരതമ്യേന ചെറിയവയെ തങ്ങളിലേക്കാകർഷിച്ചു. അങ്ങിനെ നമ്മുടെ നവഗ്രഹങ്ങൾ രൂപമെടുത്തു.

അക്കൂട്ടത്തിലൊന്നാണ് നമ്മുടെ ഭൂമിയും. 12000 ഡിഗ്രി ഉഷ്ണത്തിലായിരുന്നപ്പോൾ ഭൂഗോളത്തിലുള്ള സർവ്വധാതു (Element) കളും വാതകരൂപത്തിലായിരുന്നുവെന്ന് പറയേണ്ടതില്ലല്ലോ. ഓക്സിജനും ഹൈഡ്രജനുമൊക്കെ വേർപെട്ട്, വാതകരൂപത്തിലുള്ള ലോഹങ്ങളുടെയും മറ്റും കൂടെ സമ്മേളിച്ച് ശൂന്യവ്യോമത്തിൽ കളിയാടി വന്നു.

കാലക്രമേണ ഇവ തണുത്ത് ഉദ്ദേശം 4000 ഡിഗ്രിയോടടുത്തപ്പോഴേയ്ക്ക്, ഓക്സിജനും ഹൈഡ്രജനും ഒന്നുചേർന്നു വെള്ളമായിത്തീർന്നു. ഈ വെള്ളം അത്യുഷ്ണം മൂലം ആവി രൂപത്തിലാണ് നിലകൊണ്ടത്. തണുപ്പ് വർദ്ധിച്ചതിനോടെ ലോഹാദിധാതുക്കൾ ക്രമേണ ദ്രാവകരൂപത്തിലേക്കും പിന്നീട് ഘനരൂപത്തിലേക്കും തിരിഞ്ഞു. എങ്കിലും വെള്ളം മുഴുവൻ ആവിയായിത്തന്നെ ഭൂഗോളോപരി ജീമൂതരൂപത്തിൽ നിലകൊണ്ടു. ഇന്നത്തെ മഹാംബോധികളെല്ലാം അന്ന് ആകാശത്തിൽ മേഘരൂപമായി നിലകൊണ്ടത് മൂലം, സൂര്യരശ്മികൾ ഭൂഗോളത്തിലേയ്ക്കെത്തിയിരുന്നില്ല. ഭൂഗോളം അപ്പോഴും ഉഷ്ണമയമായിരുന്നു.

ആകാശത്തിലേക്കുയരുന്ന മേഘങ്ങൾ ക്രമേണ മഴയായി നിലംപതിക്കുവാൻ ശ്രമിച്ചുവെങ്കിലും ഭൂഗോളത്തിന്റെ അത്യുഷ്ണം മൂലം അവ ഭൂമിയിലെത്തുന്നതിന് മുമ്പ് വീണ്ടും ആവിയായി മേലോട്ടുയർന്നു.

അങ്ങിനെ അനേകകോടി വർഷങ്ങൾക്ക് ശേഷം ഭൂമി താരതമ്യേന തണുത്തു. മേഘങ്ങൾ പേമാരിയായി കീഴോട്ടിറങ്ങി. ലോകം മുഴുവൻ ഒരു വലിയ ജലപ്രളയത്തിൽ മുങ്ങി. തെളിഞ്ഞ ആകാശത്തിലൂടെ സൂര്യരശ്മികൾ ലോകത്തിലേക്ക് പ്രവേശിച്ചു.

അപ്പോഴും ഭൂമിയുടെ അന്തർഭാഗം അത്യുഷ്ണമായിരുന്നു. ഈ ശൈത്യാത്മകമായ ജലപ്രളയവും ഭൂഗോളഗർഭത്തിലെ അത്യുഷ്ണവും ഭാസ്കരകിരണങ്ങളുടെ ആകസ്മിക പ്രവേശനവും ഏകീകരിച്ചുണ്ടായപ്പോൾ ഏറ്റവും വലിയ അത്ഭുതം നടന്നു.

പെട്ടെന്ന്, എവിടെനിന്നെന്നറിഞ്ഞുകൂടാ ഒരു ജീവജന്തു ഭൂഗോളത്തിൽ സ്വയം രൂപമെടുത്തു.

ഏകഘടകമാത്രമായ ഒരു ജലജീവിയായിരുന്നു അത്. ഇന്നത്തെ ഭയങ്കര സാംക്രമികരോഗങ്ങളിലൊന്നായ ഡിസെന്ററി (Dysentery) യ്ക്ക് കാരണമായ അമീബ എന്ന സൂക്ഷ്മദൃശ്യയായ ജീവിയെപ്പറ്റി വായനക്കാർ പഠിച്ചിട്ടുണ്ടാവാം. അനേകമിരട്ടി വലുതാക്കി കാണിക്കുന്ന സൂക്ഷ്മദർശിനിയിൽ കൂടി നോക്കിയാൽ സ്ഫടികബിന്ദുരൂപത്തിൽ കാണപ്പെടുന്ന, അറിയപ്പെടുന്നതിൽ ഏറ്റവും ചെറിയ ജീവികളിലൊന്നാണ് ഈ അമീബ.

ഇതുപോലുള്ള ഒന്നാണ്, നമ്മുടെ ശാപഗ്രസ്തമായ ഭൂഗോളോപരി നിലകൊണ്ട കാർമേഘപടലങ്ങൾ മാറിയൊഴിഞ്ഞ ആ സുപ്രഭാതത്തിൽ, തിരുവവതാരം ചെയ്തത്.

ആ അണു, ക്രമേണ രണ്ടായി; ഈരണ്ടായി പൊട്ടിപ്പിരിഞ്ഞ് ജലസഞ്ചയത്തെ മുഴുവൻ ആവരണം ചെയ്തു. അവിടെ നിന്ന് പിന്നീട് സസ്യവർഗ്ഗങ്ങളിലേക്കും മത്സ്യവർഗ്ഗങ്ങളിലേക്കും മൃഗവർഗ്ഗങ്ങളിലേയ്ക്കുമുള്ള വളർച്ച വലിയ ശാസ്ത്രജ്ഞന്മാർക്ക് മാത്രം മനസ്സിലാവുന്ന ഒരു പ്രത്യേക അത്ഭുതമാണ്.

അതവിടെ നില്ക്കട്ടെ.

അത്ഭുതങ്ങളിൽ വിശ്വസിയ്ക്കാത്ത ആധുനിക സമുദായം, പ്രത്യേകിച്ച് അഭ്യസ്തവിദ്യരായ ചെറുപ്പക്കാർ, ഈ അറേബ്യൻ നിശാകഥനത്തിൽ വിശ്വസിയ്ക്കുന്നത് കാണുമ്പോൾ, മനുഷ്യന്റെ മസ്തിഷ്കത്തിന്റെ വളർച്ചയെപ്പറ്റി ആർക്കും ബലമായ സംശയം തോന്നും.

നീലനദീമുഖത്തിലെ ചെളിയിലുള്ള ഒരു തരം കൃമികളിൽ നിന്നാണ് മനുഷ്യൻ രൂപമെടുത്തതെന്ന് വിശ്വസിച്ചിരുന്ന പുരാതന ഈജിപ്ഷ്യൻ ജനങ്ങൾക്ക് ഇരുപതാം ശതകത്തിലെ സർവ്വകലാശാല വിദ്യാർത്ഥികളെക്കാൾ കൂടുതൽ വളർച്ചയുള്ള മസ്തിഷ്കങ്ങളുണ്ടായിരുന്നില്ലേ?

പത്തൊമ്പതാം ശതകം കണ്ണടച്ച് സ്വീകരിച്ച ഡാർവിന്റെ ജീവോത്ഭവസിദ്ധാന്തം ഇരുപതാം ശതകത്തിന്റെ മദ്ധ്യത്തിൽ വേരറ്റ് വിറങ്ങലിച്ച് നില്ക്കുകയാണ്. നമ്മുടെ സർവ്വകലാശാല വിദ്യാർത്ഥികളാകട്ടെ ഇന്നും 19-ാം ശതകത്തിലാണ് നില.

1946 ഡിസംബറിലെ റീഡേഴ്സ് ഡൈജസ്റ്റ് മാസികയിൽ ഒരു ശാസ്ത്രകാരന്റെ ദൈവവിശ്വാസത്തിനുള്ള ഏഴു കാരണങ്ങൾ എന്ന പേരിലുള്ള ലേഖനം, വായനക്കാരിൽ പലരും വായിച്ചുകാണും. അമേരിക്കൻ അക്കാഡമി ഓഫ് സയൻസിന്റെ അദ്ധ്യക്ഷനായിരുന്ന മി. എ. സി. മോറിസണാണ് ലേഖനകർത്താവ്. അദ്ദേഹത്തിന്റെ സപ്തഹേതുക്കളിവയാണ്:...”

ഇങ്ങനെ തുടരുന്ന ലേഖനത്തിന്റെ ഒരു ഭാഗത്ത് ഈശ്വരാസ്തിക്യത്തെ യുക്തികൊണ്ട് തെളിയിച്ചുകൊണ്ട് വർഗീസ് ഇപ്രകാരം പറയുന്നു: “ബുദ്ധിശക്തിയെന്നത് വ്യക്തിയോട് ചേർന്ന് മാത്രമേ സ്ഥിതി ചെയ്യുക സാദ്ധ്യമാവൂ. വ്യക്തിയില്ലെങ്കിൽ ബുദ്ധിയില്ല. ഭൂമിയ്ക്കോ സൂര്യനോ വ്യോമമണ്ഡലത്തിനോ ബുദ്ധിയില്ല. ഈ ബുദ്ധിയുടെ ഉടമസ്ഥനായ വ്യക്തി, ശാസ്ത്രം വിവക്ഷിക്കുന്ന ഒരു വെറും ശക്തിയല്ല. അത് പരിപൂർണ്ണമായ ഒരു വ്യക്തിയാണ്. ഈ വ്യക്തിയേയാണ് നാം ഈശ്വരനെന്ന് നാമകരണം ചെയ്യുന്നത്.

ഇതുവരെ പറഞ്ഞതെല്ലാം കൂടി നമുക്കൊന്ന് സംക്ഷിപ്തീകരിക്കാം.

സൃഷ്ടിയുണ്ട്. സ്രഷ്ടാവില്ലാതെ സൃഷ്ടി സാധ്യമല്ല. തന്മൂലം സ്രഷ്ടാവുണ്ട്. ബുദ്ധിയില്ലാതെ സൃഷ്ടി സാധ്യമല്ല. തന്മൂലം സ്രഷ്ടാവിന് ബുദ്ധിയുണ്ട്. വ്യക്തിയില്ലാതെ ബുദ്ധിയില്ല. തന്മൂലം സ്രഷ്ടാവ് വ്യക്തിയാണ്. ഈ വ്യക്തിയെ നാം ഈശ്വരനെന്ന് നാമകരണം ചെയ്യുന്നു. സർവ്വസ്രഷ്ടാവായ, സർവ്വജ്ഞനായ, സർവ്വശക്തനായ ഒരു വ്യക്തി.”

തുടർന്ന് ‘ഈ യുക്തിവാദത്തെ വിശ്വസിക്കുക സാധ്യമല്ല’ എന്നു പറഞ്ഞുകൊണ്ട് അതിന്റെ പൊള്ളത്തരങ്ങൾ വർഗീസ് തുറന്നുകാട്ടുന്നു. എട്ടും പതിനെട്ടും സമമാണെന്നും ഒന്നും മൂന്നും തമ്മിൽ വ്യത്യാസമില്ലെന്നും തർക്കശാസ്ത്രം കൊണ്ട് തെളിയിക്കാമെന്ന് കാണിച്ചുകൊണ്ട് അതിന്റെ ബലഹീനതകളെക്കുറിച്ച് പ്രതിപാദിക്കുന്നു. തർക്കശാസ്ത്രം ഏറ്റവും അപകടകരമായ ശാസ്ത്രങ്ങളിലൊന്നാണെന്നാണ് വർഗീസിന്റെ അഭിപ്രായം. ശ്രദ്ധേയവും പ്രൗഢവുമായ ഈ ഗ്രന്ഥത്തിൽ ആധുനികയുവതലമുറ ഉന്നയിക്കുന്ന പല പ്രശ്നങ്ങൾക്കും ലളിതമായ രീതിയിൽ വർഗീസ് മറുപടി പറയുന്നുണ്ട്.

വർഗീസും ലോലൻപിള്ളയും തമ്മിലുള്ള സംവാദം പിന്നെയും തുടർന്നു. വർഗീസ് നവംബർ 10-ന് നൽകിയ ഒരു മറുപടിയിൽ ക്രിസ്തീയ മതത്തോടും പൗരോഹിത്യത്തോടും താൻ പുലർത്തുന്ന വീക്ഷണമെന്താണെന്ന് വ്യക്തമാക്കിയിട്ടുണ്ട്. കത്ത് കാണുക:

My Dear Lonanpillai,

I have been delaying replying your letter of the 18th Septr with a special purpose. I was rather irritated at reading your letter, which I had no right to be, and so I thought I would wait until I could write in an unexcited vein. In fact I have no right to get offended at whatever you might say, since I had used some strong words in my previous letters. I apologise to you for having offended you and caused you to write such angry words.

I am beginning to think that this correspondence is not bringing us anywhere. Nobody ever convinced anybody by argument. And perhaps it is no use trying to argue with you. Even if it were, you are not prepared to argue logically. It might be more useful to both of us if we discuss our subjects with less emotion and more logic.

You tell me that you are not concerned at all about the existence of God. You think that even if there is a God, he will not punish you for your deeds so long as you do them with sincerity. I would like to know the source of

your information. Did God speak to you about this? How do you know what God will do and what He will not do. It is presumptuous on our part to pre-judge the thoughts of God. God is the Lord of this Universe, and He has a law. He wants you to obey those laws and does not ask you to do as you think best. If you want to know what the will of God is, you can read it in a book called the Bible, wherein the words of the Lord Jesus Christ are written so that you may see.

The main point is whether you have intelligence enough to see design behind this Universe. If you have and if you are prepared to think without the aid of western materialistic philosophies, you will see that man is a creation of God. You will also see that man is superior to all other living beings, in that he is able to choose between good and evil. If your intelligence is of the right type you can also see that there must be a purpose in this supreme creation. The Lord created everything else in the world for mankind and he made man with the special wish that man should of his own volition love God. God did not put any any compulsion on man whether to love God or to hate him, because He wanted spontaneous love from man. But man chose to hate God, and love himself more. Therefore man broke himself away from God. Anyone who cuts himself loose from the Eternal Source of Life is heir to death. So death came on Mankind.

God loved mankind yet. So he furnished a means by which it is possible for men to be reconciled to God. God is a just God. He must have disobedience punished. He must at the same time have mankind or part at least of it saved. S the Lord's plan was to take upon himself the punishment for the sin of mankind, and that explains the cross. Now the criterion for each individual appropriating for himself the benefits of this expiatory sacrifice was faith. It was faithlessness in God and faith in His enemy which made the first man disobey God and believe the snake. So every one who believes in the words of the Lord that, "He that believeth on me has eternal life", and compensated for the disobedience of the first man with his own obedience is redeemed by the death on calvary. This is the simple Gospel. If you believe it, you will find yourself becoming a new man and inheriting the peace that passes all understanding, which I now enjoy.

I want to comment upon some of your arguments. I am just showing you the other side. I do not expect you to swallow everything I say. These are things which you do not usually find in books, because the world, and you along with them will consider it foolish. One of the first Universal truths, is that the majority is not essentially right. This is the fundamental flaw in democracy.

You have stated that the people in the days of old were barbarous, living a life akin to that of animals. What is your evidence for this statement? The fact is that man has deteriorated in his intelligence and culture. You will realise the truth of this if you compare the ancient civilisations of Greece, Egypt, China, or India with the civilisations existent in these countries to-day- Even the negroes of Africa had a very very advanced civilisation. The Babylonians, the Assyrians, the people of Knossos, were all in no way inferior to the people of today in intelligence. A man of the intellectual capacity of Socrates or Plato or Aristotle, or Euclid or Pythagoras or Bhaskara, has not been born in recent times. We have no evidence of any civilisation that existed before 5000 years and we know from the Bible that people believed in the true God even that early. There is no evidence in support of your theory that man began by worshipping water, fire, stars, sun, moon etc, or other natural phenomenon and then rose to the worship of God. All the evidence available points to the fact that the worship of God has been purer in the beginning in all religions and time has been a corrupting factor in the knowledge of God in all religions. You will realise that christ taught a religion that is devoid of all superstition, but later, Mary-worship and superstitions were brought in by priests who had no better way of squeezing money from the people.

Christianity is not a reasonable religion. The Mohamedans claim that theirs is reasonable natural religion. But Christianity is essentially supernatural in its concepts. It is the only religion that talks of a God reaching out to humanity. But your mind is cobwebbed with prejudices and it will be hard for you to see the truth until the sword of the Spirit strikes at your heart some day. The Lord will get you someday, and I am praying that day will be near enough.

You have tried to judge Christianity by the conduct of its professed adherents. You are forgetting that most of these are born into that religion and it is nothing of their own choice. Christianity is an individual religion, and everybody has to make the choice for himself. You cannot call yourself a Christian since your choice has been the devil and this world and not christ. There are very few Christians in this world today, I am afraid less than a million, even though there are more then 850 millions professing that religion. Most Catholics are not Christians and so also with the Protestants and the Orthodox. Do not consider Pope as the representative of Christianity. He is the greatest known enemy of Christianity, greater even than Soviet Russia. So long as he forbids men to study the Bible for themselves, he is an enemy of Christ.

Since Christianity is not the result of any of man's experiments, you can be sure that is not going to vanish. Even in the hey-days of Communism in the World, you can find a few thousands who are faithful to their Lord.

It amuses me when I see you trying to assume superiority over me by saying you know Higher Differential Claculus. Brother, excuse this intellectual snobbery, but take it from me that I have an intellect that is at least five times as good as yours is. I can learn higher differential calculus without a teacher if I want to, just as I have studied Trigonometry and teach it to my boys now. Do no try to evade the issue by covering your ignorance. The theory of Evolution is one of the most fascinating studies for any intellectual, and any serious thinker must have some idea of it, before he can find any solution to economical problems.

You ask me again if I believe that the world was created in 4004 B.C. It is nowhere said in my Bible so, and I do not believe it. The earth may be 6 million or 10 billion years old for all I know, and I can wager you nobody knows better. But no scientist has yet proved that man has been on this earth for more than 6 or 7 thousand years.

You can understand Vivekananda, because he says something which you can twist to mean that you are also travelling towards God. Don't be under that wrong idea. You are headed towards perdition. No man realises God without seeking Him. If you want to escape, begin to seek Him while there is still time.

I am not planning to comment on some paragraphs of your letter, because they are personal. The Lord will judge who has done more good to this world, I or you. He will also decide who loves the poor more, you or I.

My mind may not be open, but for me spiritual things come before the body's needs. In my conception, the spirit is eternal and the body is ephemeral, so I would care comparatively more for my soul than for my body. So with the bodies and spirits of others. I have eyes to see misery and poverty around me. Do not think that I am not touched by those things.

You consider the Economy of Communism as the only perfect economy. I say that it will be much more short-lived than Capitalism. Capitalism with its obvious flaws has held its own for many years, and is just about ready to give in in another century or so. But Communism as a world system will not even live for a decade, I am sure. The tyranny and the exploitation of those under authority by those in authority, will lead to sudden capitulation of the entire structure.

Nonviolence and violence are relative terms. There is no such thing as absolute non-violence. Non-violence has contributed to Indian Freedom more than any single factor, and it may or may not be a success in future. It depends upon the mentality of the people who use the weapon.

I am not an apologist of the present policy of the Govt. of lndia, and hence am not willing to defend them in their arrests of Socialist leaders.

To say that Christianity has not made any changes in the world is betraying ignorance. The civilisation of the world up to the middle of the 19th century had its foundations on some Christian principles, though there were many other, really larger in number, principles that were forgotten by the peoples of the world.

Christ's mission has not failed, because he did not come to change the world. He came to call a few individuals. He came to put the son against his father, the daughter against his mother and brother against his brother. He is calling a few even in these days. You can if you care to, accept his call today.

I have little else to tell you. I have told you what it is my duty in Christ to tell you. It is up to you to make the decision. The Lord is still beckoning to you. May He open your eyes to see the Light. I shall continue to pray for you.

You may reply to my opinions if you care to, but I am not, going to carry on this controversy any further. I shall be glad to let you have the last word.

Continue to write to me even if you do not discuss these things with me. I have a heart that loves you, otherwise I would not have wasted these words on you. Be a seeker. Do not trust books blindly. Be brave and faceissues.

May the Lord bless you and keep you. May He open your heart and fill it with His Peace.

With Love,

Yours in His Service

P.S. Give enclosed letter to Chechi.

"ഹെയ്‌ലി സെലാസി ചക്രവർത്തിക്ക് ഞങ്ങളുടെ കോളജിനു സമീപം ഒരു കൊട്ടാരമുണ്ടായിരുന്നു – കുറെദിവസം വിശ്രമിക്കണമെന്നു തോന്നുമ്പോൾ ഉപയോഗിക്കാൻ. ചക്രവർത്തിയുടെ ഏറ്റവും പ്രായമുള്ള പൗത്രി അയിഡാ (Aida) രാജകുമാരി ഭർത്തൃസമേതം അവിടെ താമസിച്ചിരുന്നു. ആംബോ ആസ്ഥാനമായുള്ള ജില്ലയുടെ ഗവർണറാണ് രാജകുമാരിയുടെ ഭർത്താവായ മംഗേഷാസേയും (Mangesha Seyoum) രാജകുമാരൻ. രാജ

കുമാരനെയും രാജകുമാരിയെയും ഞാൻ പരിചയപ്പെട്ടു. അവർക്കെന്നെ ഇഷ്ടമായിയെന്നു തോന്നുന്നു. വല്ലപ്പോഴുമൊരിക്കൽ ഭക്ഷണത്തിന് അവരെന്നെ ക്ഷണിച്ചിരുന്നു. വിദ്യാലയത്തിലെ അന്തരീക്ഷം എനിക്ക് വളരെ ഹൃദ്യമായി. കുട്ടികളുമായി ഇണങ്ങിപ്പോകാൻ പ്രയാസമുണ്ടായില്ല. എല്ലാവരുംതന്നെ ഇരുപതുകളിൽ പെടുന്നവർ. അദ്ധ്യാപകരും സ്നേഹസമ്പന്നരും സഹകരിക്കാൻ തയ്യാറുള്ളവരുമായിരുന്നു. കുട്ടികളെല്ലാം കാമ്പസിലെ ഹോസ്റ്റലുകളിലാണ് പാർത്തിരുന്നത്. എല്ലാവരും ആൺകുട്ടികൾ. ചിലപ്പോൾ ഞാൻ ക്ലാസ്സിലുള്ള കുട്ടികളെയെല്ലാം വാരാന്ത്യ പര്യടനത്തിനായി സമീപമുള്ള പർവതത്തിലേക്കു കൊണ്ടുപോകുമായിരുന്നു."

"ഇരുപതു കിലോമീറ്റർ അകലെ ഒരു അഗ്നിപർവതമുഖമുണ്ടെന്നും അതിനു നടുവിലായി ഒരു ദ്വീപുണ്ടെന്നും ഞങ്ങൾ കേട്ടു. സ്വന്തം ഭാഷയും ആചാരാനുഷ്ഠാനങ്ങളുമുള്ള ചില കിരാതന്മാർ അവിടെ പാർക്കുന്നുണ്ടത്രെ. അവിടെയെത്താൻ റോഡില്ല. അഗ്നിപർവതമുഖംവരെ വഴിനടന്നുണ്ടായ ഒരു നടപ്പാത മാത്രമുണ്ട്. ഈ ദ്വീപിലേക്കു യാത്ര പോകണമെന്നു ചില കുട്ടികൾ ആഗ്രഹം പ്രകടിപ്പിച്ചു. അതിലന്തർഭവിച്ചിട്ടുള്ള അപകടസാധ്യതകൾ അവർ സാരമാക്കിയില്ല. പോകാൻതന്നെ ഞങ്ങൾ തീരുമാനിച്ചു. പതിനഞ്ചുപേരടങ്ങിയ ഞങ്ങളുടെ സംഘം ഒരു പ്രഭാതത്തിൽ യാത്ര പുറപ്പെട്ടു. അത്രയും ദൂരം നടക്കാൻ എനിക്കു കഴിവില്ലായിരിക്കുമെന്ന വിചാരത്തിൽ കുട്ടികൾ എനിക്കു കയറിപ്പോകാൻ ഒരു കോവർകഴുതയെ കൊണ്ടുവന്നു. യാത്രയിൽ ഒരു ഭാഗം ഞാൻ നടന്നുതന്നെ പോയി. മറ്റൊരു കോവർ കഴുതയുടെ പുറത്ത് പുതപ്പുകളും ഭക്ഷണപദാർഥങ്ങളും കയറ്റി. അന്നു രാത്രി അവിടെ തങ്ങാൻ തയാറായിട്ടാണ് ഞങ്ങളുടെ യാത്ര. സാഹസികയാത്ര ഉന്മേഷപ്രദമായിരിക്കുമെന്ന് ഞങ്ങൾ സങ്കല്പിച്ചു."

വർഗീസും വിദ്യാർത്ഥികളും പകൽ മുഴുവൻ നടന്നിട്ടും അഗ്നിപർവതമുഖം കണ്ടില്ല. രാത്രി ഇരുട്ടുന്നു. മടങ്ങിപ്പോകാൻ സമയവുമില്ല. വർഗീസ് ഉൽകണ്ഠാകുലനായി. തടാകവും ദ്വീപും വാസ്തവത്തിൽ ഉള്ളതായിരിക്കുമോ? അതോ വഴി തെറ്റിക്കാണുമോ? അവസാനം അവർ അഗ്നിപർവതത്തിന്റെ ഓരത്തെത്തി. നേരം രാത്രി എട്ടുമണിയായി. അങ്ങകലെ താഴെയായി തടാകം അവർക്കു കാണാം. ചില കുടിലുകളിൽ നിന്നുള്ള എണ്ണവിളക്കുകളുടെ അവ്യക്ത പ്രകാശത്തിൽ ദ്വീപും കാണാം. അഗ്നിപർവതത്തിലേക്കുള്ള ഇറക്കം അവർ ഇറങ്ങാനാരംഭിച്ചു. ജലവിതാനം പർവതമുഖത്തിന്റെ അരികിൽ നിന്ന് ഏതാണ്ടു മൂന്നു കിലോമീറ്ററെങ്കിലും കീഴെയാണ്. താഴോട്ടുള്ള വഴി കിഴുക്കാംതൂക്കാണ്. ശരിയായ വഴിയൊട്ടില്ല താനും. ഉയരംകൂടിയ ധാരാളം മരങ്ങളുണ്ട്.

മൂന്നിലൊന്നുവഴി പോയപ്പോൾ അവർ നിന്നു, ആലോചിച്ചു. ഇരുട്ടു കൂടിവന്നതിനാൽ ദ്വീപിലേക്കു പോകാൻ താഴെ വള്ളമുണ്ടോ എന്നു കാണാൻ കഴിയുന്നില്ല. അവിടെയുള്ള ആളുകൾ നേരത്തെ കേട്ടിരുന്നതുപോലെ കിരാതന്മാരാണെങ്കിൽ, രാത്രിസമയം അവരെ അഭിമുഖീകരിക്കുകയെന്ന അപകടസാധ്യതയ്ക്ക് ഒരുമ്പെടണമോ എന്ന സംശയവുമുണ്ടായി. ടെന്റുകെട്ടാൻ അവിടെ സമതലഭൂമിയൊന്നുമില്ല. 70 ഡിഗ്രിയിലുള്ള ചരിവാണ് ആ പ്രദേശം. രാത്രിയിൽ മുമ്പോട്ടു പോകാൻ തന്നെ വർഗീസിനു പ്രയാസമായി. രാത്രി അവിടെ താമസിക്കുവാൻ തന്നെ അവർ തീരുമാനിച്ചു.

ഓരോ വ്യക്തിയും ഓരോ കമ്പിളിപുതച്ച് ആ ചരിവുഭൂമിയിൽ ഉറങ്ങാൻ കിടന്നു. ചിലർ കല്ലുകൾ തലയിണയാക്കി. ഉരുണ്ടുപോകാതിരിക്കാൻ ഓരോരുത്തരും രണ്ടു മരങ്ങളിൽ ചാരിയാണ് കിടന്നത്. ചന്ദ്രപ്രകാശമില്ലാത്ത രാത്രി. ആകാശം മേഘാവൃതമായിരുന്നു. പിറ്റേദിവസത്തെപ്പറ്റിയുള്ള ഉൽകണ്ഠയൊക്കെ മറന്ന് അവർ നന്നായി ഉറങ്ങി.

“പിറ്റേന്ന് നേരം പുലരുന്നതേയുള്ളു. ദ്വീപിൽനിന്ന് ഒരു വള്ളം ഞങ്ങളുടെ ഭാഗത്തുള്ള അഗ്നിപർവ്വതമുഖത്തു വന്നുനില്ക്കുന്നത് ഞങ്ങൾ കണ്ടു. കൈയിൽ മണ്ണെണ്ണവിളക്കുകളേന്തി ഒരു സംഘം ആളുകൾ മുകളിലേക്കു കയറുകയാണ്. അവരെ അഭിവാദ്യം ചെയ്യാൻ ഞങ്ങൾ താഴോട്ടിറങ്ങി. ഏതാണ്ട് പകുതി വഴിക്ക് ഞങ്ങൾ പരസ്പരം കണ്ടുമുട്ടി. അവരുടെ നേതാവ് നല്ല അംഹാരിക് ഭാഷയിൽ ഞങ്ങളോടു ചോദിച്ചു: ‘നിങ്ങൾ എന്തന്യായമാണ് ഞങ്ങളോട് ചെയ്തത്? നിങ്ങൾ രാത്രിയിലെത്തി അപകടകരമായ ഈ വനത്തിൽ തങ്ങിയതെന്തിന്? കഴുതപ്പുലിയും മറ്റു വന്യമൃഗങ്ങളും ഇവിടെ ധാരാളം. നിങ്ങൾക്കെന്തെങ്കിലും സംഭവിച്ചിരുന്നെങ്കിൽ നിങ്ങളെ വേണ്ടവിധത്തിൽ സംരക്ഷിക്കാത്തതിനു ഞങ്ങളെ കുറ്റപ്പെടുത്തുകയില്ലായിരുന്നുവോ?’ വളരെ സൗഹൃദഭാവത്തിലാണ് നേതാവ് ഇതെല്ലാം പറഞ്ഞത്. ഞാൻ ലജ്ജിതനായി.”

“എന്റെ സംഘത്തിനുവേണ്ടി ഞാൻ മാപ്പു പറഞ്ഞു. അതൊന്നും ശ്രദ്ധിക്കാതെ സ്നേഹാർദ്രസ്വരത്തിലാണെങ്കിലും അദ്ദേഹം ശാസന തുടർന്നു. ‘ഞങ്ങൾ കാട്ടുമൃഗങ്ങളാണെന്നു നിങ്ങൾ കരുതിയോ? അതോ ദുർദേവതകളാണെന്നോ? നിങ്ങൾ നേരത്തെ വന്നിരുന്നെങ്കിൽ ഞങ്ങളുടെ വിനീതമായ കുടിലുകളിൽ നിങ്ങൾക്ക് ഉറങ്ങാൻ സ്ഥലമൊരുക്കുമായിരുന്നു. ഇനിയിപ്പോൾ വരൂ. നമുക്കുപോയി എന്തെങ്കിലും കഴിക്കാം.’ അവരോടൊപ്പം ഞങ്ങൾ നടന്നു. ദ്വീപിലേക്കു വള്ളത്തിൽ പോയി.”

അവിടെ അതിഥികളെ സ്വീകരിക്കാൻ ഒരു വലിയ സംഘം ഒരുങ്ങിനിന്നിരുന്നു. മൺതറയോടുകൂടിയതും മേഞ്ഞതും വൃത്താകൃതിയുള്ള

തുമായ ഒരു വിസ്തൃതമായ ഇടത്തേക്കു അവർ വർഗീസിനെയും കൂട്ട രെയും നയിച്ചു. അവർ സമ്മേളിക്കാറുള്ള വേദിയായിരിക്കണമത്. നില ത്തിരിക്കാൻ എല്ലാവർക്കും ഇരിപ്പിടം നല്കി. ബാർലി പുളിപ്പിച്ച ബിയർ കുടിക്കാൻ കൊടുത്തു. എവിടെനിന്നാണു വരുന്നതെന്ന് വർഗീസ് അവ രോടു പറഞ്ഞു. അവരെ സംബന്ധിച്ചുള്ള എല്ലാ കാര്യങ്ങളും അവർ വിശദമായി വിവരിച്ചു കൊടുത്തു. കന്നുകാലികളെ വളർത്തുന്നുണ്ടെ ങ്കിലും അവർ മാംസം ഭക്ഷിക്കുകയില്ല. എല്ലാവരും സസ്യാഹാരം ശീലി ച്ചവർ. ധാന്യങ്ങളും മത്സ്യവുമാണവരുടെ പ്രധാന ഭക്ഷണം. എല്ലാവരും നല്ല ആരോഗ്യശാലികൾ; പ്രസന്നവദനരും. ബാഹ്യലോകത്തു നിന്നുള്ള ഈ വിചിത്ര സന്ദർശകരെ കാണുന്നതിൽ സ്ത്രീകളും കുട്ടികളും ജിജ്ഞാസുക്കളായിരുന്നു.

“അവർ ഞങ്ങൾക്കുവേണ്ടി ഒരു വലിയ വിരുന്ന് ഒരുക്കാൻ തുടങ്ങി. പെട്ടെന്നു ഞങ്ങൾ കേട്ടു, ആ ജില്ലയിലെ ഗവർണറായ മംഗേഷാസേയും രാജകുമാരൻ ഉടൻ അവിടെ എത്തുമെന്ന്. വേറൊരുവഴിയായി ജീപ്പി ലാണ് അദ്ദേഹം വരുന്നത്. അദ്ദേഹം മൂന്നു മണിക്കൂർ മാത്രമേ യാത്ര യ്ക്ക് എടുക്കൂ. ഗവർണറുടെ ആദ്യത്തെ ദ്വീപു സന്ദർശനമാണത്. ദ്വീപു വാസികൾ അതൊരു മഹാസംഭവമാക്കാനുള്ള പുറപ്പാടിലാണ്. നൃത്തവും വിഭവസമൃദ്ധമായ വിരുന്നും അവർ ഒരുക്കി. മാംസം മാത്ര മില്ല. ഞങ്ങൾ പോരുന്ന കാര്യം അറിഞ്ഞിരുന്നെങ്കിൽ ഗവർണറുടെ സംഘത്തോടൊപ്പം ജീപ്പിൽ യാത്രചെയ്യാമായിരുന്നുവെന്ന് അദ്ദേഹം എന്നോടു പറഞ്ഞു. ഏതായാലും ഞങ്ങൾ വിരുന്നു സല്ക്കാരത്തിൽ പങ്കെടുത്തു. ബാർലികൊണ്ടുള്ള പാൻകേക്കുകളും സുഗന്ധവർഗങ്ങൾ ചേർന്ന കറികളും എല്ലാം ഇഷ്ടം പോലെ. ഇറച്ചി മാത്രമില്ല.”

“പ്രധാനപ്പെട്ട കാര്യം ഇതാണ്. ഒറ്റപ്പെട്ട ഈ ദ്വീപിലെ ആളുകൾ, രാജ്യത്തെ അംഹാര ജനതയുമായി യാതൊരു സാമൂഹ്യ സമ്പർക്കവു മില്ലാതെ കഴിയുകയാണെങ്കിലും, അവർ കിരാതന്മാരോ കാട്ടുജാതികളോ ആയിരുന്നില്ല. നല്ല അന്തസ്സും സംസ്ക്കാരവും മര്യാദയുമുള്ള ഒരു ജന തയാണവർ. അതിഥികളെ ഭംഗിയായി സല്ക്കരിക്കുന്നവരും. മറ്റു മനു ഷ്യരെപ്പറ്റി ആളുകൾ പറഞ്ഞുപരത്തുന്ന കഥകൾ അതേപടി വിശ്വസി ക്കരുതെന്ന് ഞാൻ കുട്ടികളോടു പറഞ്ഞു. പ്രാകൃത മനുഷ്യരെപ്പറ്റി എനി ക്കുണ്ടായിരുന്ന ചില മുൻവിധികൾ മനസ്സിൽനിന്നു പിഴുതുമാറ്റാൻ ഞാൻ ആരംഭിച്ചു. ചില ആളുകൾക്കു എഴുത്തും വായനയും അറിയില്ലായി രിക്കാം. പക്ഷേ, നൈസർഗികമായ അർത്ഥത്തിൽ അവർ സംസ്കൃത ചിത്തരായിരിക്കാം. അതുപോലെ, സ്നേഹസമ്പന്നമായ മാനുഷിക തയ്ക്ക് ഉടമകളും.”

സാഹസയാത്രകളും, ബൈബിൾ പഠനങ്ങളും, സ്നേഹപൂർവ്വമായ ഇടപെടലുകളും മൂലം വർഗീസ് വിദ്യാർത്ഥികളുടെ മനം കവർന്നു.

സുന്ദരമായ ഒരു ദിവസം. ഏതാനും നാളത്തെ അവധിക്കാലം ആസ്വദിക്കാനായി ചക്രവർത്തി ആംബോ കൊട്ടാരത്തിൽ എത്തിച്ചേർന്നിട്ടുണ്ടെന്നു കോളജിൽ അറിഞ്ഞു. അദ്ദേഹം കോളജ് സന്ദർശിക്കാൻ മനസ്സു വച്ചു. അദ്ദേഹത്തിന്റെ സന്ദർശനവേളയിൽ ഒരു പ്രത്യേക പരിപാടി അവതരിപ്പിക്കാൻ വർഗീസും വിദ്യാർത്ഥികളും തീരുമാനിച്ചു. വളരെ കുറച്ചു ദിവസത്തിനുള്ളിൽ അവർ അംഹാരിക്ക് ഭാഷയിൽ ഒരു നാടകം എഴുതിയുണ്ടാക്കി. അതിന്റെ റിഹേഴ്സലും നടത്തി. വർഗീസിന്റെ നേതൃത്വത്തിൽ ഇംഗ്ലീഷിൽ ചില നാടക ഭാഗങ്ങൾ അഭിനയിക്കാനും വിദ്യാർത്ഥികൾ തീരുമാനിച്ചു. ഷേക്സ്പിയറുടെ ജൂലിയസ് സീസർ എന്ന നാടകത്തിൽ സീസറിന്റെ വധവും മാർക്ക് ആന്റണിയുടെ പ്രസിദ്ധമായ ചരമ പ്രഭാഷണവുമായിരുന്നു അഭിനയിക്കാൻ തെരഞ്ഞെടുത്ത രംഗങ്ങൾ. ദീർഘമായ പ്രഭാഷണങ്ങൾ ഹൃദിസ്ഥമാക്കാൻ പാകത്തിന് ഇംഗ്ലീഷ് പരിജ്ഞാനം വിദ്യാർത്ഥികളിലാർക്കും ഇല്ലായ്കയാൽ മാർക്ക് ആന്റണിയുടെ ഭാഗം വർഗീസ് തന്നെ അഭിനയിക്കേണ്ടി വന്നു.

നാടകം വളരെ നന്നായിരുന്നു. ഹെയ്‌ലി സെലാസി ചക്രവർത്തി നാടകം നന്നായി ആസ്വദിച്ചു. മാർക്ക് ആന്റണിയുടെ ഭാഗം അഭിനയിച്ചതിനു പുറമെ, അംഹാരിക്കിലും ഇംഗ്ലീഷിലുമുള്ള നാടകങ്ങൾ സംവിധാനം ചെയ്തതും വർഗീസായിരുന്നു. നാടക പ്രകടനത്തിന്റെ അവസാനം വർഗീസ് അംഹാരിക്കിൽ ഒരു ലഘുപ്രസംഗവും നടത്തി. സന്ദർശനം കൊണ്ടു കോളജിനെ മാനിച്ചതിനു ചക്രവർത്തിക്കും ചക്രവർത്തിനിക്കും വർഗീസ് നന്ദി പറഞ്ഞു.

പ്രസംഗം കഴിഞ്ഞയുടൻ ചക്രവർത്തി തന്റെ അടുത്തേക്കു ചെല്ലാൻ ആംഗ്യം കാണിച്ചു. അദ്ദേഹം ചോദിച്ചു: “നിങ്ങൾ അംഹാരിക് എവിടെ നിന്നു പഠിച്ചു?”

“ഇവിടെ ഈ രാജ്യത്തുവച്ചു തന്നെ, തിരുമേനീ”, തെറ്റില്ലാത്ത അംഹാരിക്കിൽത്തന്നെ വർഗീസ് മറുപടി പറഞ്ഞു.

“ഇവിടെ വച്ചോ? നിങ്ങൾ ഈ രാജ്യത്തു വന്നിട്ട് എത്ര കാലമായി?”

“ഒരു വർഷവും ഏതാനും മാസവും കഴിഞ്ഞു, തിരുമേനീ.” വർഗീസ് തല നമിച്ച് ആദരം പ്രകടിപ്പിച്ചുകൊണ്ടു പറഞ്ഞു.

“ഒരു വർഷവും ഏതാനും മാസവും മാത്രമോ? എത്യോപ്യയിൽ നാല്പതു വർഷമായി പാർക്കുന്ന ചില അർമീനിയക്കാർക്കു നിങ്ങളോളം നന്നായി ഞങ്ങളുടെ ഭാഷ ഉപയോഗിക്കാൻ കഴിയുന്നില്ലല്ലോ.” ചക്രവർത്തി സൗമനസ്യത്തോടെ ചിരിച്ചു.

സ്വാഭാവികമായും വർഗീസിന് അഭിമാനവും സന്തോഷവും തോന്നി.

ചക്രവർത്തി അംഹാരിക്കിൽ തന്നെ തുടർന്നു സംസാരിച്ചു. "നാം ജൂലിയസ് സീസറിനെപ്പറ്റി കേട്ടിട്ടില്ല. ആ നാടകം അഭിനയിച്ചു കണ്ടിട്ടുമില്ല. ഇന്നു രാത്രി വായിക്കാനായി ആ നാടകത്തിന്റെ ഇംഗ്ലീഷിലുള്ള ഒരു പ്രതി എനിക്കു കൊടുത്തയക്കാമോ?"

വർഗീസ് സമ്മതിച്ചു. ഒരു പുസ്തകം കൊടുത്തയക്കുകയും ചെയ്തു.

"ഒരു സീസറുടെ (രാജാവിന്റെ) കൊലപാതകം എന്തുകൊണ്ട് അദ്ദേഹത്തിന് ഇത്രയേറെ ആകർഷകമായി തോന്നിയെന്നത് ഏതാനും വർഷങ്ങൾക്കു ശേഷമേ ഞാൻ മനസ്സിലാക്കിയുള്ളു. ഹെയ്‌ലി സെലാസി തന്നെ സദാ വധഭീഷണിയിലായിരുന്നു. അകത്തുതന്നെയുള്ള ശത്രുക്കളോ സിംഹാസന സ്ഥാനമോഹികളോ അദ്ദേഹത്തെ ഏതുസമയത്തും കൊലപ്പെടുത്തിയേക്കാമെന്ന ഭീഷണി. ചക്രവർത്തിയുടെ ഇംഗ്ലീഷിലുള്ള സംഭാഷണം അത്ര മെച്ചമായിരുന്നില്ല. പക്ഷേ, മാർക്ക് ആന്റണിയുടെ പ്രഭാഷണം അദ്ദേഹം വർദ്ധിച്ച താല്പര്യത്തോടെ വായിച്ചു. ചെറുപ്പത്തിൽ ഫ്രഞ്ചു ഭാഷയിലാണ് അദ്ദേഹത്തിനു പരിശീലനം കിട്ടിയത്. ഫ്രഞ്ചുകാരായ കനേഡിയൻ ജെസ്വിറ്റുകളാണ് അദ്ദേഹത്തെ പഠിപ്പിച്ചത്. ഇംഗ്ലീഷിലേക്കാൾ ഫ്രഞ്ചുഭാഷയിൽ അനർഗളം സംസാരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. എന്നാൽ രാജ്യഭ്രഷ്ടനായി ഇംഗ്ലണ്ടിൽ താമസിച്ചിരുന്ന കാലത്ത് അദ്ദേഹം ഇംഗ്ലീഷ് ഭാഷ നന്നായി മനസ്സിലാക്കി. മുസ്സോളിനി എത്യോപ്യ കീഴടക്കിവാണിരുന്ന അനേകം വർഷങ്ങളിൽ ഹെയ്‌ലി സെലാസി കുടുംബസമേതം ഇംഗ്ലണ്ടിലെ ബാത്തിലാണു പാർത്തിരുന്നത്."

"എന്റെ ചെറുപ്പത്തിലെ ആരാധ്യപുരുഷന്മാരിൽ ഒരാളുമായുള്ള ഈ സംഗമം ആവേശകരമായ ഒരനുഭവമായിരുന്നു. ഞാൻ ലോകം അധികമൊന്നും കണ്ടിരുന്നില്ല. ചക്രവർത്തിയിൽ നിന്നു കിട്ടിയ ഈ അംഗീകാരം എന്റെ പ്രകൃതിസിദ്ധമായ പൊങ്ങച്ചത്തിനു മാറ്റു കൂട്ടി. ജിമ്മയിലെ അനുഭവത്തിൽ നിന്നു വ്യത്യസ്തമായി എന്റെ പ്രതിഛായയ്ക്ക് ഇവിടെ ലഭിച്ച മൗലികമായ പരിവർത്തനത്തിനു ഞാൻ ദൈവത്തോടു നന്ദി പറഞ്ഞു. ദൈവത്തിന്റെ വഴികൾ വിചിത്രങ്ങളാണ്. തുടർന്നുണ്ടായ സംഭവം ഇതിലും വലിയ വിസ്മയമാണ് എന്നിലുണർത്തിയത്."

1948 ഡിസംബർ മൂന്നാംവാരത്തിൽ വിദ്യാഭ്യാസമന്ത്രികാര്യാലയത്തിൽ നിന്നു വിചിത്രമായ ഒരു ഉത്തരവ് വർഗീസിനു ലഭിച്ചു. ആംബോയിൽ നിന്ന് അദ്ദേഹത്തെ ആഡിസ്അബാബയിലെ ഹെയ്‌ലി സെലാസി സെക്കണ്ടറി സ്കൂളിലേക്ക് സ്ഥലംമാറ്റിക്കൊണ്ടുള്ള ഉത്തരവ്. അന്നു രാജ്യത്തെ ഏറ്റവും പ്രധാനപ്പെട്ട വിദ്യാലയമായിരുന്നു അത്. ആ വിദ്യാലയത്തിലെ സീനിയർ അംഹാരിക്ക് അദ്ധ്യാപകനായിട്ടാണ് പുതിയ നിയമനം. ചക്രവർത്തിയുടെ ഹിതാനുസരണമാണ് ഈ മാറ്റമെന്നും

ഉത്തരവിൽ കാണിച്ചിരുന്നു! ഇത് വർഗീസിനെ ഇതികർത്തവ്യതാമൂഢ നാക്കി. അദ്ദേഹത്തിനു വേണമെങ്കിൽ ഉത്തരവു നിരാകരിക്കാം. പക്ഷേ സ്ഥിതിഗതി നിർഭയം നേരിടാൻ തന്നെ അദ്ദേഹം തീരുമാനിച്ചു.

"അംഹാരിക്ക് വായിക്കാനും എഴുതാനും പ്രസംഗിക്കാനും എനിക്കു കഴിയും. പക്ഷേ, ആ ഭാഷയിൽ ശാസ്ത്രീയമായ വിജ്ഞാനം എനിക്കില്ല. നസറേത്തിൽ വച്ച് ടെലഹൂൺ ഡാംടെ (Telahun Damte) എന്ന സഹഅദ്ധ്യാപകൻ പഠിപ്പിച്ച ഭാഷാപരിചയമേ എനിക്കുള്ളു. വായിച്ചു പഠിക്കാൻ വേണ്ടത്ര ഗ്രന്ഥങ്ങൾ എനിക്കു ലഭിച്ചിരുന്നില്ല. സി. എച്ച്. ആംബ്രസ്റ്റർ (C. H. Armbruster) രചിച്ച ഒരു വ്യാകരണപ്പുസ്തകമാണ് എനിക്ക് ആകെ കിട്ടിയത്. ഒരു തടിച്ച വലിയ ഗ്രന്ഥം. എത്യോപ്യക്കാരായ യുവ വിദ്യാർത്ഥികൾക്കു മനസ്സിലാകുന്ന രീതിയിലല്ല ആ ഗ്രന്ഥം രചിച്ചിരുന്നത്. തന്മൂലം സ്വന്തമായി അംഹാരിക്കിൽ ഒരു പുതിയ വ്യാകരണം രചിക്കാൻ ഞാൻ തീരുമാനിച്ചു. ഒരു ഹൈസ്കൂൾ നോട്ടുബുക്കിലാണ് ഞാനത് എഴുതിയത്. ക്രിസ്മസ് അവധിക്കാലം മുഴുവൻ വേണ്ടി വന്നു എഴുതി പൂർത്തിയാക്കാൻ."

"ആഡിസ് അബാബ നഗരത്തിനു തൊട്ടുവെളിയിൽ സുന്ദരമായ കുന്നിനു മുകളിൽ കൊറ്റാബയിലെ പ്രസിദ്ധമായ ഹെയ്‌ലി സെലാസി സെക്കണ്ടറി സ്കൂളിൽ ഞാൻ ജോലിയിൽ പ്രവേശിച്ചു. വിദ്യാർത്ഥികളിൽ അധികപങ്കും ബോർഡിംഗിൽ താമസിക്കുന്നവർ. സമൂഹത്തിലെ മുന്തിയ സമൂഹങ്ങളിൽ നിന്നുള്ളവർ. എത്യോപ്യയിലെ വിദ്യാർത്ഥികളുടെ ഇടയിൽനിന്ന് തെരഞ്ഞെടുക്കപ്പെട്ടവർ. എനിക്ക് ഒരു ഹോസ്റ്റലിൽ പ്രത്യേക താമസസൗകര്യം ഏർപ്പെടുത്തിയിരുന്നു. സ്കൂളിന്റെ ഡയറക്ടർ അന്ന് ഡോ. റോബർട്ട് എൻ. തോംസൺ ആണ്. രണ്ടു കൊല്ലം മുമ്പ് എന്നെ ഇന്ത്യയിൽ വച്ചു റിക്രൂട്ടു ചെയ്ത മാന്യ ദേഹം. ജിമ്മ ക്കേസിൽ ചക്രവർത്തിക്ക് അപ്പീൽ സമർപ്പിക്കാൻ എന്നെ സഹായിച്ച സുഹൃത്ത്."

അന്ന് എത്യോപ്യയിൽ യൂണിവേഴ്സിറ്റി വിദ്യാഭ്യാസം ആരംഭിച്ചിട്ടില്ല. പ്രസിദ്ധങ്ങളായ മറ്റു രണ്ടു സെക്കണ്ടറിസ്കൂൾ കൂടി അന്ന് നിലവിലുണ്ട്. ബ്രിട്ടീഷ് മാനേജുമെന്റിലുള്ള ജനറൽ വിൻഗേറ്റ് സ്കൂളും ഫ്രഞ്ച് ജസ്വിറ്റുകളുടെ ഭരണത്തിലുള്ള ടഫാരി മാക്കോന്നൻ സ്കൂളും. അധികപങ്കും കനേഡിയൻ മാനേജുമെന്റിലുള്ള വർഗീസ് പ്രവർത്തിച്ചിരുന്ന സ്കൂളായിരുന്നു ഒന്നാം സ്ഥാനത്ത്. മറ്റു രണ്ടു സ്കൂളിലെയും അംഹാരിക്ക് അദ്ധ്യാപകർ (ഒരു ഇംഗ്ലീഷുകാരനും ഒരു ഫ്രഞ്ചുകാരനും) അംഹാരിക്ക് ഭാഷയും അനുബന്ധ ഭാഷകളും പല വർഷങ്ങൾ പഠിച്ച് അവഗാഹം നേടിയ പണ്ഡിതന്മാരായിരുന്നു. അവരുടെ ഉച്ചാരണരീതി അത്ര ശരിയായിരുന്നില്ലെന്നു മാത്രം. ഉച്ചാരണത്തിന്റെ ശരിയായ ഊന്നലിലും

വാഗ്മിത്വത്തിലും മാത്രമായിരുന്നു വർഗീസ് അവരേക്കാൾ മികവു കാട്ടിയത്.

"11, 12 ഗ്രേഡുകളിൽ ഞാൻ പഠിപ്പിക്കാൻ നിയുക്തനായി. എനിക്ക് ഒരു അസിസ്റ്റന്റിനെ ലഭിച്ചു - എത്യോപ്യയിലെ പ്രസിദ്ധനായ ഒരു സാഹിത്യകാരൻ. പണ്ഡിതനും വൈദികനും. പേര് കൻഗേത ഹെയ്‌ലി ഗോർജിസ് (Kanhgeta Hailegiorgis). സൗഹൃദം പുലർത്തുന്ന സഹൃദയൻ. യുവാവായ ഒരു വിദേശിയനെ തന്റെ മുകളിൽ പ്രതിഷ്ഠിച്ചതിൽ അദ്ദേഹം അല്പം പോലും നീരസം ഭാവിച്ചില്ല. അദ്ദേഹത്തിന്റെ വിജ്ഞാനത്തിന്റെ പത്തിലൊരംശം എനിക്കില്ല. ഭാഷയിൽ അത്രത്തോളം നിയന്ത്രണവുമില്ല. അംഹാരിക്കിൽ സംശയം തോന്നിയപ്പോഴൊക്കെ ഞാൻ അദ്ദേഹത്തോടു സംസാരിച്ചു. അദ്ദേഹത്തിനു സംശയനിവൃത്തി സാധ്യമല്ലാതെ വന്നാൽ, നീതിന്യായമന്ത്രി മി. മാർസേ ഹസ്സാനെ (Marsae Hazan) എനിക്കു സമീപിക്കാമായിരുന്നു. അദ്ദേഹം അതിനകം അംഹാരിക്കിൽ ഒരു വ്യാകരണം രചിച്ചിരുന്നു. അദ്ദേഹം എന്റെ ഒരു ഉത്തമ സുഹൃത്തായിത്തീർന്നു."

ആംബോയിലെ നയംതന്നെ വർഗീസ് ഇവിടെയും പിന്തുടർന്നു. ആദ്യ ദിവസം തന്നെ അദ്ദേഹം ക്ലാസ്സിൽ പറഞ്ഞു. 'നിങ്ങൾ ശൈശവം മുതൽ പഠിക്കുന്ന ഭാഷയാണിത്. പത്തുപതിനൊന്നു വർഷം നിങ്ങൾ സ്കൂളിൽ തന്നെ ഭാഷ പഠിച്ചുകാണും. ഞാനാകട്ടെ അറച്ചറച്ചു വിദേശഭാഷ പഠിക്കുന്ന ഒരു വിദ്യാർത്ഥി. നിങ്ങൾ എന്നിൽ നിന്നു പഠിക്കുന്നതിനേക്കാൾ കൂടുതലായി എനിക്ക് നിങ്ങളിൽ നിന്നു മനസ്സിലാക്കാൻ കഴിഞ്ഞേക്കും.' തന്റെ അറിവില്ലായ്മ വർഗീസ് അവരോടു തുറന്നു പറഞ്ഞു. അവർ സത്യസന്ധമായ ഈ നിലപാടിനോടു രചനാത്മകമായിത്തന്നെ പ്രതിസ്പന്ദിച്ചു.

കുറെക്കാലത്തേക്ക് ഗവൺമെന്റിലെ എല്ലാ മന്ത്രിമാരും ഈ സ്കൂളിൽ നിന്നു പാസ്സായവരായിരുന്നു (ഹൈസ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞു കിട്ടിയാൽ മതി). വർഗീസിന്റെ വിദ്യാർത്ഥികളിലൊരാൾ പിൽക്കാലത്ത് നിയമം പഠിച്ച് എത്യോപ്യയിലെ ചീഫ് ജസ്റ്റീസ് ആയി.

മൂന്നു സെക്കണ്ടറി സ്കൂളുകളും ലണ്ടൻ യൂണിവേഴ്സിറ്റിയുടെ പരീക്ഷയാണ് നടത്തുന്നത്. ആദ്യ വർഷത്തെ അദ്ധ്യാപനം കഴിഞ്ഞു നടന്ന പരീക്ഷയിൽ വർഗീസിന്റെ വിദ്യാർത്ഥികൾ മറ്റു രണ്ടു സ്കൂളുകളെയും കവച്ചുവച്ചുവെന്നു മാത്രമല്ല, ലണ്ടൻ യൂണിവേഴ്സിറ്റിയുടെ അംഹാരിക്ക് പരീക്ഷയിലെ മുൻ റിക്കോർഡ് തകർക്കുക കൂടി ചെയ്തു. ഇതിൽ വർഗീസ് അഭിമാനഭരിതനായി. അത് തന്റെ അദ്ധ്യാപനമേന്മ കൊണ്ടൊന്നുമല്ല, തന്നോടൊന്നിച്ചു ജോലി ചെയ്യുന്നതിൽ അവർ കാണിച്ച ആവേശപൂർവമായ താല്പര്യം മൂലമാണെന്ന് അദ്ദേഹം ചിന്തിച്ചു.

അത് ചക്രവർത്തിയുടെ പ്രിയംകര വിദ്യാലയമായിരുന്നു. മിക്കവാറും എല്ലാ മാസവും തന്നെ അദ്ദേഹം ഈ വിദ്യാലയം സന്ദർശിച്ചു. എത്യോപ്യയുടെ ഭാവിപ്രത്യാശ ഈ വിദ്യാലയത്തെ ആശ്രയിച്ചിരുന്നുവെന്നു വ്യക്തം. മിക്കപ്പോഴും ചക്രവർത്തി ട്രക്ക് നിറയെ മധുരപലഹാരങ്ങളും ഫലവർഗങ്ങളുമായാണ് വരുന്നത്; വിദ്യാർത്ഥികൾക്കിടയിൽ വിതരണം ചെയ്യാൻ. ചിലപ്പോൾ ഡയറക്ടറുടെ ഓഫീസിൽനിന്ന് അദ്ദേഹം വർഗീസിന് ആളയക്കും; അദ്ദേഹത്തിന്റെ ഭാഷയിൽ വർഗീസ് സംസാരിക്കുന്നതു കേൾക്കാൻ.

എത്യോപ്യൻ വിദ്യാഭ്യാസ വകുപ്പ് ഏഴ്, എട്ട് ക്ലാസ്സുകളിൽ പഠിപ്പിക്കുവാനുള്ള അംഹാരിക് ഭാഷയുടെ ഡ്രാഫ്റ്റ് കരിക്കുലം തയ്യാറാക്കുവാനുള്ള ഒരു പ്രത്യേക സബ് കമ്മിറ്റിയെ നിയമിച്ചു. അംഹാരിക് എലിമെന്ററി എഡ്യുക്കേഷൻ കരിക്കുലം കമ്മിറ്റിയുടെ ചെയർമാനായി പോൾ വർഗീസ് നിയമിതനായി. Menelik സെക്കണ്ടറി സ്കൂളിലെ അദ്ധ്യാപകനായ Ato Likyelhbat ഉം ആഡിസ് അബാബയിലെ ടീച്ചേഴ്സ് ട്രയിനിംഗ് സ്കൂളിലെ അദ്ധ്യാപകനായ Ato Dejena യുമായിരുന്നു സബ് കമ്മിറ്റിയിലെ മറ്റംഗങ്ങൾ. 1950 ഏപ്രിൽ 24-ന് മുമ്പ് ഈ കമ്മിറ്റി ഒന്നോ രണ്ടോ തവണ കൂടണമെന്നും, ഏപ്രിൽ 24-ന് മിനിസ്ട്രി ഓഫ്



**സ്കൂൾ വിദ്യാർത്ഥികൾക്ക് ഓറഞ്ച് വിതരണം ചെയ്യുന്ന ഹെയ്‌ലി സെലാസി ചക്രവർത്തി (ചിത്രകാരന്റെ ഭാവനയിൽ).**

എഡ്യുക്കേഷൻ ബോർഡ് റൂമിൽ ഹാജരായി പുരോഗതികൾ അറിയിക്കണമെന്നുമായിരുന്നു നിയമന ഉത്തരവിലെ നിർദ്ദേശം. ആഡിസ് അബാബയിലെ Menelik സെക്കണ്ടറി സ്കൂളിൽ രണ്ടു തവണ കൂടിയ കമ്മിറ്റി ഏപ്രിൽ 24-ന് റിപ്പോർട്ട് സമർപ്പിച്ചു. രണ്ടു ക്ലാസ്സുകളിലേക്കുമുള്ള പാഠപുസ്തകങ്ങൾ ഏതൊക്കെ വേണമെന്ന് നിർദ്ദേശിച്ച കമ്മിറ്റി, ചില പുതിയ നിർദ്ദേശങ്ങളും മുമ്പോട്ടു വച്ചു. അംഹാരിക് ഭാഷ പഠിപ്പിക്കുവാൻ രണ്ടു ക്ലാസ്സുകളിലും ആഴ്ചയിൽ അഞ്ചു പീരിയഡുകൾ വേണമെന്നും, അതു കൂടാതെ ഒരു പീരിയഡ് അംഹാരിക്കിൽ നിന്നും ഇംഗ്ലീഷിലേക്കും ഇംഗ്ലീഷിൽ നിന്ന് അംഹാരിക്കിലേക്കുമുള്ള തർജ്ജമയ്ക്കായി അനുവദിക്കണമെന്നുമുള്ളതായിരുന്നു ഒരു നിർദ്ദേശം. ടീച്ചേഴ്സ് ട്രയിനിംഗ് കോളജിൽ പഠിച്ച ബിരുദധാരികളെ മാത്രമേ അംഹാരിക് ഭാഷ പഠിപ്പിക്കുവാൻ നിയമിക്കാവൂ എന്നതായിരുന്നു രണ്ടാമത്തെ നിർദ്ദേശം.

'ദൈവത്തോട് കൂടുതൽ അടുക്കുവാനും ദൈവത്തിനുവേണ്ടി പ്രവർത്തിക്കുവാനും' വർഗീസ് ഈ കാലഘട്ടത്തിൽ ശ്രമിച്ചു. ഈ സമയത്തെ അദ്ദേഹത്തിന്റെ ഹൃദയവിചാരങ്ങൾ സുഹൃത്തായ കുഞ്ഞൂഞ്ഞിന് നവംബർ 26-ന് എഴുതിയ കത്തിൽ ഇപ്രകാരം വിവരിച്ചിരിക്കുന്നു:

My Dear Kunjoonj,

Thanks very much for your postcard. It was nice to know that you are keeping alive.

Laziness is man's a greatest enemy. It is besetting me in this country, because everybody here is dormant and lazy. But you there, with all the intellectual stimulus that you desire, have no apology for laziness. You must be able to find time once in two or three months to write a few pages to someone who appreciates those pages, and who is most anxious to hear about you. I cannot see why you fail to write to me.

Your P.C. almost scared me. When I saw the heading, "The Last Journey", I could not make out why your thoughts should be about that first. Yes, Tagore was a man who had a glimpse of the Eternal, what many call the Great Unknown, but what I call the Great knowable. I have also had a glimpse of the Truth and my life has been transformed by that vision. I am an ardent seeker of Truth today, and I look for it, not in books, not in the writings and speeches of great men, not in the wisdom of the world, but in everyday life around me, right inside my own heart, within the circumference of my own experience. It does not make me fatalistic. It gives me a new power, a new courage, new views and visions, and a new faith with which to go on. I fall often, but I get up and push forward towards my Goal. In my case the Great Experience which drew me towards the Truth and gave me a glimpse of It,

was a contact sweet in its freshness, with the Lord Jesus Christ. Others might have approached the same Goal through other sources.

I have been reading Krishnamurti's book, "Life in Freedom", wherein he says, "Truth is greater than every book of every religion, greater than every belief you hold dear." It is so true. When we want to circumscribe Truth with our own petty beliefs and dogmas, Truth becomes elusive. That is why most religions fail in their purpose.

Jesus Christ has provided one of the easiest methods of approach to God, and realisation of Him. There may be methods of Yoga and Tapas. Methods of Renunciation or Meditation, but for me the method of Jesus seems the easiest. His words, "Take my yoke upon you and learn from me, for I am gentle and lonely in heart, and you will find rest for your souls. For my Yoke is easy and my burden is light" have an irresistible attraction for me. I am a very poor disciple of His today, but I am conscious of the fact that every day, I am striving to serve Him better. A day may come, and that very soon, when He willing, I will be able to take up my cross and follow Him. It may be two years, it may be more, but I must do it. I have promised my all to Him, and I do not intend keeping anything back.

I was brought here by the Lord with a purpose. I realise that only now. I have been asking the Lord for many years that I may be taken away from among my friends that I may be able to view life with a pair of fresh unprejudiced eyes. I have been given what I asked and I have been blessed with the Vision that I wanted. But I am still not acting up to what I am conscious of as my duty to God. It is a huge task that waits me in this world. It requires a great struggle within myself, and a good great deal of sacrifice. Yet I am not afraid of it. The struggle has already begun, and the sacrifice will soon be made. If I can get rid of my pride and my vanity. I will very soon be ready to begin my work. I hope the Lord prepares me and leads me to my duty.

I have no problems in Life. I see the meaning of Life, and the only ideal that I now have is that others may know it too. It is hard to convince anyone, because it is too simple for the sophisticated twentyth-century brain. It is the simple purpose of a human father begetting children, so that he may love them and be loved by them. The human parent may have many other reasons for begetting off-spring. But the Heavenly Father - and Mother - in - One has only one purpose, to love and to be loved by.

If we realise this, if we can understand that we have been created so that we may love Him, and be loved by Him, life is no longer a mystery. You understand the Greater Life of which our terrestrial life is but a microscopic

segment, as the source of all life, and also we see our earthly life as a probationary period when we can choose whether we want to Love God or love Mammon. If men can see that this few years that they have here, the uncertainty of life, the stealthiness of death, even the lusts of the flesh are all integral parts of His Divine Plan for us, whereby we may show Him that we would prefer Him to everything else, then they would not try to compromise religion with a life of greed and hate. What kind of a religion do we see all around us? Either it tends to ecclestiacism whereby men are blinded to the truth, or to Roman Catholicism whereby men worship idols rather than God, or even to the Reformed Evangelical movement, in which there is a strong inclination of compromise money and God, even though most other forms of sin are ruled out.

We need a new type of Christianity, the Christianity that has the burning ascetic zeal of the first century an uncompromising torrential soul-pervading love for God and His will, a willingness to consider the world as a strange city and ourselves as pilgrims, to stand and suffer, mockery, ridicule and persecution. We need to rethin Christ and His Cross, and gain our victories through His Cross.

But what am I really doing about it? Very little, I should say. I am preaching and teaching a group of boys to grow up as children of God, but very often I find myself unable to carry out the precepts that I ask them to observe. My own life is but a poor example of the Life of Christ, Yet I am trying to live the Christ-life as much as lieth in my power. I am aware of the fact that the amount of power that I possess at the moment is quite limited. But my soul panteth after Him, and I am definite that He will rain His Grace on me, and I will be able to climb towards Him. The struggle in my sinful flesh is most terrific. I succumb very often to it, but then there are continuous periods, When I do live a comparatively pure life. There are moments when the flesh gets the better of my spirit, and I get angry of I fall into impure thoughts and sometimes unclean actions. But most of the time I keep a heart free of all hate, full of love for everyone around me at times it kindless a fire in the hearts of some of these dear children around me. Some day or other many of them might come to see the Vision that I have seen and strive to follow it.

The Lord hath been merciful unto His Servant by using Him to bring back some of the wildest of these boys to Christ in a most miraculous fashion. It takes a lot of suffering on my part, but it is a suffering which is in itself a great glory. O, how I wish I could continue to be persecuted as I was in Jimma! How happy I was to suffer shame for the Name of Christ!

Brother dear, if you do pray, forget not to make daily prayers for this weak servant of His. Pray that he may get the victory over all his little weaknesses, pray that he would become a man of prayer, pray that he would be used mightily of God for the glory of His Kingdom. Yes, I need all the prayer that you can pray for me. I need clouds of prayer to go up into His Presence on my behalf. Do share in this ministry of mine by prayer.

Tell me more about your new life. It is hypocritic to say that you have no time. No one works so hard as I do. And I have scores of letters to reply. I find time for all that. It is possible for you too. Do try and write to me in detail. You do not understand how much I appreciate your letter's. Don't you know that you are one of the few persons in this world who understand me? I feel so lonesome, and there is no greater pleasure than to hear from brothers like you.

You are still sleeping, still dreaming. New responsibilities, new outlooks, have only made you less of a thinker. You got to rise up, and see what you can do. There is a lot than you can, if only you will think. It is hard to change yourself without changing your circumstances. I have tried it and failed. I could not change myself until I changed my circumstances. But it is possible. If you try, you can become a different man, and can serve God better. Remember that every child of God is a cell of leaven, you are expected to leaven the whole lump. Exert your influence on those around you, to win them for Christ. You cannot do it in your own power, but you will have to acquire a daily supply of His Power by hours of Prayer. May the Lord bless you by leading you to get closer to Him, and to know peace by fearlessly confidently abiding in him.

How is your Madam? My respectful and affectionate regards to her. Does she understand you? I wish she does.

Do find some time to write to me in detail.

May the Lord bless you and keep you. May He give you abundantly of His Grace. May His Name be glorified through our lives.

with Seasonal Greetings, Love and Prayers.,

Yours in his Service,

ദാഹിച്ചും വരണ്ടും വെള്ളത്തിനായി കാക്ഷിക്കുന്ന ഭൂമിയെപ്പോലെ വർഗീസിന്റെ മനസ് അറിവിന്റെ നൂതന കവാടങ്ങൾക്കായി ദാഹിച്ചു. പുതുജീവന്റെ മുളകൾ വിടർത്തുന്ന മഴത്തുള്ളികൾക്കായി കാത്തു കാത്തിരിക്കുന്ന വരണ്ടുണങ്ങിയ ഭൂമിയെപ്പോലെ ശക്തമായി ഈ ആത്മ ദാഹം.

“ഈ സമയത്താണ് ഞാൻ ബൈബിൾ സംബന്ധിച്ച് സ്വകാര്യപഠന ക്ലാസ്സുകൾ ക്രമമായി ആരംഭിച്ചത്. അനേകം വിദ്യാർത്ഥികൾ സ്വമനസ്സാ വന്നുചേർന്നു. ഞാൻ ഒരു അയ്മേനി മാത്രമായിരുന്നു അന്ന്. അതു കൊണ്ടു നഗരത്തിലെ ഒരു സന്യാസി വൈദികനെ ഞാൻ സഹായ ത്തിനു ക്ഷണിച്ചു – തക്സാ അനുസരിച്ചുള്ള ആരാധനാശുശ്രൂഷകൾ നടത്തുന്നതിൽ അദ്ദേഹം സഹായം നല്കി. അബ്ബാ ഹബ്തേമറിയാം (Abba Habtemariam) എന്നായിരുന്നു വൈദികന്റെ പേര്. അതിബുദ്ധി മാനും സമർപ്പണജീവിതത്തിന്റെ ഉടമയുമായ ഒരു നല്ല വൈദികൻ. പില്ക്കാലത്ത് എത്യോപ്യയിൽ എന്റെ രണ്ടാമത്തെ വാസക്കാലത്ത് അദ്ദേ ഹത്തെ ചക്രവർത്തിക്കു പരിചയപ്പെടുത്താൻ എനിക്കു കഴിഞ്ഞു. ചക്ര വർത്തിയുടെ ട്രിനിറ്റി കത്തീഡ്രലിലെ (അന്ന് എത്യോപ്യയിലെ ഏറ്റവും വലിയ ദേവാലയം) റെക്ടർ എന്ന നിലയിൽ അബ്ബാ ഹബ്തേമറിയം പ്രസിദ്ധിയാർജിച്ചു.”

“അബ്ബാ ഹബ്തേമറിയാമും ഞാനും ചേർന്നു മതപരിപാടികൾ നട ത്തിക്കൊണ്ടിരുന്നു; എത്യോപ്യൻ ഓർത്തഡോക്സ് സഭയിലെ പരമ്പ രാഗത ആചാരങ്ങളെ ഉല്ലംഘിക്കുകയോ എതിർക്കുകയോ ചെയ്യാതെ തന്നെ. ജിമ്മാ സംഭവം ബഹുകാതം പിന്നിലായിക്കഴിഞ്ഞു. ബൈബിൾ ക്ലാസുകൾ എടുക്കുന്നതിൽ നിന്ന് ആരും എന്നെ ഇത്തവണ തടയുക യില്ലെന്ന് എനിക്കുറപ്പായിരുന്നു. ബൈബിളിന്റെ കാര്യത്തിലും മറ്റു മത കാര്യങ്ങൾ സംബന്ധിച്ചും എന്റെ അജ്ഞത എത്രയോ അപാരമാണെന്ന് ഈ സ്വകാര്യപഠന പരിപാടിയുടെ വേളയിലാണ് എനിക്ക് ബോധ്യമാ യത്. അമേരിക്കയിൽ പോയി കോളജിൽ ചേരുന്നതിനും അതേസമയം തന്നെ ദൈവശാസ്ത്രപഠനം കൂടി നടത്തുന്നതിനും, അതു നടക്കാത്ത പക്ഷം കോളജിൽ നിന്നു ബിരുദം നേടിയശേഷം ദൈവശാസ്ത്രം പഠി ക്കുന്നതിനുമായി അമേരിക്കയിലെ ചില പ്രൊട്ടസ്റ്റന്റ് സ്ഥാപനങ്ങളുമായി എഴുത്തുകുത്തുകൾ നടത്താൻ ഞാൻ തീരുമാനിച്ചു. കൂടുതൽ യാഥാ സ്ഥിതികരായ ഫണ്ടമെന്റലിസ്റ്റ് ബൈബിൾ സ്കൂളുകളാണ് എനിക്ക് അമേരിക്കയിൽ സ്കോളർഷിപ്പു നല്കാൻ തയാറായത്. ഇതിൽ ഞാൻ സന്തുഷ്ടനല്ലായിരുന്നു. അങ്ങനെയിരിക്കെ ഒരു ദിവസം ദൈവത്തിന്റെ വഴി തുറന്നുകിട്ടി.”

ഒരു ദിവസം വർഗീസ് ഡബ്രെബ്രെസീറ്റിലേക്കുള്ള (ബഷോഫ്ടു) തീവ ണ്ടിയിൽ യാത്രചെയ്യുകയാണ്. ആഡിസ് അബാബയ്ക്ക് കിഴക്കുമാറി 40 കിലോമീറ്റർ അകലെ സുഖവാസസ്ഥലമാണു ലക്ഷ്യം. വർഗീസിനെ സംബന്ധിച്ചിടത്തോളം അതൊരു വാരാന്ത്യ വിശ്രമവേളയായിരുന്നു. പക്ഷേ, ദൈവത്തിന് എന്തോ ഉദ്ദേശ്യം ഉണ്ടായിരുന്നിരിക്കണം. നസറേ ത്തിൽ വർഗീസ് പരിചയപ്പെട്ടിരുന്ന ചില അമേരിക്കൻ മെനോനൈറ്റ്

മിഷനറിമാർ ആ കംമ്പാർട്ടുമെന്റിൽ അദ്ദേഹത്തോടൊപ്പം ഉണ്ടായിരുന്നു. അവരുടെ പഴയ സുഹൃത്തായ "മി. ജോർജിനെ" ഇങ്ങനെ കണ്ടുമുട്ടിയതിൽ അവർ ആഹ്ലാദഭരിതരായി. അവരുടെ കൂടെയുണ്ടായിരുന്ന (വർഗീസിനു പരിചയമില്ലായിരുന്ന) സഹയാത്രികനെ അവർ പരിചയപ്പെടുത്തി. അമേരിക്കൻ മെനോനൈറ്റ് സെൻട്രൽ കമ്മിറ്റി സെക്രട്ടറി ഓരി ഒ. മില്ലർ ആയിരുന്നു അദ്ദേഹം. ലോകമൊട്ടുക്കുള്ള മെനോനൈറ്റ് റിലീഫ് പ്രവർത്തനങ്ങളുടെ മേധാവി കൂടിയാണദ്ദേഹം. ഇപ്പോൾ എത്യോപ്യയിലെ മിഷൻ കേന്ദ്രങ്ങൾ സന്ദർശിച്ചുകൊണ്ടിരിക്കുകയാണ്. വർഗീസിന്റെ ജിമ്മാ അനുഭവങ്ങളെക്കുറിച്ചും അംഹാരിക് ഭാഷയിലുള്ള സാഹസങ്ങളെക്കുറിച്ചും അദ്ദേഹത്തിനറിയാം. ഭാവിയിലേക്കുള്ള വർഗീസിന്റെ പദ്ധതികൾ അറിയുന്നതിൽ അദ്ദേഹം താല്പര്യം പ്രകടിപ്പിച്ചു. കൂടുതൽ പഠനത്തിനായി അമേരിക്കയിൽ പോകാൻ ആഗ്രഹിക്കുന്നതായി വർഗീസ് പറഞ്ഞു. തനിക്കു ബി.എ. ഡിഗ്രി ഇല്ലാത്തതിനാൽ നിലവാരമുള്ള ഏതെങ്കിലും വൈദികകോളജിൽ പ്രവേശനം കിട്ടുക പ്രയാസമായിരിക്കുമോ എന്ന് വർഗീസ് സംശയം പ്രകടിപ്പിച്ചു.

"ദൈവശാസ്ത്രപഠനത്തിനു ഡിഗ്രി അത്യന്താപേക്ഷിതമാണ്. എന്റെ സഹോദരനായ ഏണസ്റ്റ് മില്ലർ (ഒരിക്കൽ അദ്ദേഹം ഇന്ത്യയിൽ മിഷനറിയായിരുന്നു) ഇപ്പോൾ ഗോഷൻ കോളജിന്റെ പ്രസിഡണ്ട് ആണ്. താങ്കൾക്ക് അഡ്മിഷൻ തരാൻ അദ്ദേഹത്തിനു ബുദ്ധിമുട്ടുണ്ടാവില്ല. നല്ല ഒന്നാംതരം കോളജാണു ഗോഷൻ. ഇന്ത്യാനയിലാണത്. ഷിക്കാഗോയിൽ നിന്നു വലിയ ദൂരമില്ല. വിവരങ്ങൾ എഴുതിത്തരിക. എന്തു ചെയ്യാൻ കഴിയുമെന്നു ഞാൻ നോക്കട്ടെ."

അദ്ദേഹം വേണ്ടതുപോലെ ചെയ്തു. ആവശ്യമായ കടലാസുകൾ വർഗീസ് പൂരിപ്പിച്ചയച്ചു. വർഗീസിന്റെ പ്രവേശനം ഉറപ്പായി. യാത്ര ഒഴികെ മറ്റെല്ലാ ചിലവുകളും നേരിടാവുന്ന സ്കോളർഷിപ്പും നല്കാമെന്നു പറഞ്ഞു. ടിക്കറ്റിനാവശ്യമായ പണം വർഗീസ് മിച്ചം വച്ചിട്ടുണ്ടായിരുന്നു.

1950 ജൂണിൽ സ്കൂൾ വർഷം അവസാനിക്കുന്നതോടെ എത്യോപ്യൻ ഗവൺമെന്റുമായി ഉണ്ടാക്കിയിരുന്ന മൂന്നു വർഷക്കരാർ അവസാനിക്കുകയാണ് (വാസ്തവത്തിൽ എത്യോപ്യയിൽ ചെലവിട്ട കാലം രണ്ടു വർഷവും ഏഴു മാസവുമേയുള്ളു. 1947 നവംബറിലേ വർഗീസ് അവിടെ എത്തിയുള്ളു). ഉദ്യോഗകരാർ മൂന്നു വർഷത്തേക്കു കൂടി പുതുക്കാൻ അഭ്യർത്ഥിച്ചുകൊണ്ടുള്ള ഒരു കത്ത് വിദ്യാഭ്യാസ മന്ത്രികാര്യാലയത്തിൽ നിന്ന് മാർച്ചു മാസത്തിൽ വർഗീസിനു കിട്ടി. ജിമ്മാ സംഭവകാലത്തു ഡയറക്ടർ ജനറലിനോടു വ്യക്തമാക്കിയതുപോലെ, ഇപ്പോഴത്തെ

കരാർ കാലാവധി കഴിഞ്ഞ് ഒരൊറ്റ ദിവസം പോലും ഇവിടെ തങ്ങാൻ തനിക്കു സമ്മതമില്ലെന്ന് വളരെ ഭവ്യമായി അദ്ദേഹം മറുപടി കൊടുത്തു. കരാർ പുതുക്കുന്നതിനുള്ള നിർദ്ദേശം വർഗീസ് നിരാകരിച്ചു. പഠനം തുടരാൻ വിദേശത്തു പോകാൻ ഉദ്ദേശിക്കുന്നതായി കത്തിൽ അദ്ദേഹം ചൂണ്ടിക്കാട്ടി.

"സ്കൂൾ വർഷം അവസാനിക്കുന്നതിനു തൊട്ടുമുമ്പുള്ള ഒരു ദിവസം ഞാൻ ഓർക്കുന്നു. പരീക്ഷകൾ കഴിഞ്ഞു. വാർഷിക സ്പോർട്സ് സ്കൂൾ ഗ്രൗണ്ടിൽ നടക്കുകയാണ്. രാജ്യമൊട്ടുക്കുള്ള സ്പോർട്സ് ടീമുകൾ വന്നെത്തിയിട്ടുണ്ട്. ആർമി, എയർഫോഴ്സ്, ചക്രവർത്തിയുടെ അംഗരക്ഷക സംഘം, പോലീസ്, മറ്റു സ്കൂളുകൾ ഇങ്ങനെ എല്ലാ ടീമുകളും. ചക്രവർത്തിയും ചക്രവർത്തിനിയുമാണു മുഖ്യാതിഥികൾ. എല്ലാ സീനിയർ ഗവൺമെന്റ് ഉദ്യോഗസ്ഥന്മാരും നയതന്ത്ര പ്രതിനിധികളും സന്നിഹിതരാണ്."

പ്രധാന മത്സരങ്ങളും ഫലങ്ങളും മൈക്കിലൂടെ ജനങ്ങൾക്ക് വിശദീകരിക്കുന്ന ചുമതല വർഗീസിനായിരുന്നു. ഇംഗ്ലീഷിലും അംഹാരിക്കിലുമായി അദ്ദേഹം അതു നിർവഹിച്ചു. വർഗീസിന്റെ ജോലി ജനങ്ങളിൽ മതിപ്പുളവാക്കിക്കാണണം. അക്കാലത്ത് സ്പോർട്സ് കാര്യങ്ങൾ ഇംഗ്ലീഷിലും അംഹാരിക്കിലും ഒരുപോലെ അനർഗളമായി വിശദീകരിക്കാൻ കഴിവുള്ളവർ ദുർലഭമായിരുന്നു. ഇംഗ്ലീഷിൽ നന്നായി സംസാരിക്കുന്നവർക്ക് അംഹാരിക്കിൽ ഉച്ചാരണശുദ്ധി ഉണ്ടാവില്ല. അനൗൺസറെപ്പറ്റി പ്രധാന വ്യക്തികൾ ഓരോന്നു പറയുന്നുണ്ടായിരുന്നു. കൂട്ടത്തിൽ വർഗീസിന്റെ പഴയ വീരസാഹസിക കഥകളും. വീണ്ടും അത് വർഗീസിന്റെ വിജയത്തിന്റെ മറ്റൊരു ദിവസമായി. അദ്ദേഹം ഒരു ഇതിഹാസ കഥയും വിഖ്യാത പുരുഷനുമായി മാറിക്കൊണ്ടിരുന്നു.

"സ്പോർട്സ് അവസാനിച്ചപ്പോൾ സ്കൂൾ ചുറ്റിനടന്നു കാണാൻ കുടുംബാംഗങ്ങൾക്ക് അവസരം നൽകണമെന്നു ചക്രവർത്തിയും ചക്രവർത്തിനിയും തീരുമാനിച്ചു. അവരുടെ അഭിമാനപാത്രമായിരുന്നു ഈ വിദ്യാലയം. കുടുംബം വളരെ വിശാലമായ ഒന്നുതന്നെ. കിരീടാവകാശിയായ അസഫാവു വോസൻ (Asfau Wossen) രാജകുമാരൻ (സീമന്തപുത്രൻ), ജീവനോടിരിക്കുന്ന ഏകപുത്രി ടെനാഗ്ന്യൂർക്ക് (Tenagne-worq) രാജകുമാരി, ചക്രവർത്തിയുടെ വത്സലപുത്രനായി ആളുകൾ പരിഗണിക്കുന്ന മക്കോന്നൻ രാജകുമാരൻ, രണ്ടു രാജകുമാരന്മാരുടെയും പത്നിമാർ, അരഡസനിലേറെ വരുന്ന പൗത്രന്മാർ, അവിവാഹിതനായ കനിഷ്ഠ പുത്രൻ സഹ്ലേ സെലാസി (Sahle Sellassie) രാജകുമാരൻ. ചക്രവർത്തി മുമ്പേ നടന്നു. അദ്ദേഹം എന്നെ അടുത്തേക്കു വിളിച്ചു."

നടക്കുന്നതിനിടയിൽ അംഹാരിക്ക് ഭാഷയിൽ ചക്രവർത്തി സംസാരിച്ചുകൊണ്ടിരുന്നു.

“നീ ഈ രാജ്യം വിട്ടുപോവുകയാണെന്നു കേട്ടല്ലോ. എന്തുകൊണ്ട്?” അദ്ദേഹം വർഗീസിനോടു ചോദിച്ചു.

“അതോ, തിരുമേനീ, എനിക്കു കൂടുതൽ പഠിക്കണം.”

“എന്തു പഠിക്കാൻ?” ചക്രവർത്തി ചോദിച്ചു.

“ദൈവശാസ്ത്രം പഠിക്കണമെന്നുണ്ട്, തിരുമേനീ.”

“എവിടെയാണ് ദൈവശാസ്ത്രം പഠിക്കുക?”

“അമേരിക്കയിൽ, തിരുമേനീ. എനിക്കൊരു സ്കോളർഷിപ്പു തരാമെന്നു സമ്മതിച്ചിട്ടുണ്ട്.”

“ദൈവശാസ്ത്രം അമേരിക്കയിലോ? അവിടെ അവരതു പഠിപ്പിക്കുന്നുണ്ടോ?”

“ഉവ്വ്, തിരുമേനീ. ആദ്യമേ എനിക്കു കോളജു ബിരുദം സമ്പാദിക്കണം.”

“നീ ഒരു ദൈവശാസ്ത്രവും പഠിക്കേണ്ടതില്ല. ഇപ്പോൾത്തന്നെ നിനക്ക് ആവശ്യത്തിനറിയാം. നീ ഇവിടെ താമസിച്ച് എനിക്കുവേണ്ടി ജോലി ചെയ്യുക. ഞങ്ങൾക്ക് നിന്നെ ഇവിടെ ആവശ്യമുണ്ട്.”

“തിരുമേനീ, എനിക്കൊരു സ്കോളർഷിപ്പുണ്ട്, ഞാൻ വിമാന ടിക്കറ്റും വാങ്ങിച്ചു കഴിഞ്ഞു.” വർഗീസ് ഒരു മടയനെപ്പോലെ സംസാരിച്ചു.

“അതൊരു വലിയ പ്രശ്നമല്ല. നീ ഇവിടെത്തന്നെ താമസിക്കുക. എന്റെ സ്വന്തം സ്റ്റാഫിൽ നിന്നെ ആവശ്യമുണ്ട്.”

ഇതിനെന്തു മറുപടി പറയണമെന്നു വർഗീസ് ഒന്നു സന്ദേഹിച്ചു. നിർദ്ദേശം അദ്ദേഹം നിരാകരിക്കാൻ തുടങ്ങുകയാണെന്നു മനസ്സിലാക്കിക്കൊണ്ട് ചക്രവർത്തി പറഞ്ഞു. “ഇപ്പോഴൊന്നും പറയേണ്ട. നാം കിരീടാവകാശിയോടു പറയാം. താങ്കൾക്ക് അദ്ദേഹവുമായി ഇക്കാര്യം ചർച്ച ചെയ്യാം.” കിരീടാവകാശിയായ രാജകുമാരൻ തൊട്ടുപിന്നാലെ നടക്കുന്നുണ്ടായിരുന്നു - ഈ സംഭാഷണം ശ്രദ്ധിച്ചുകൊണ്ട്. ചക്രവർത്തി പുത്രനെ വിളിച്ച് എന്തോ പറഞ്ഞു. വർഗീസ് അതു ശ്രവിക്കാതെ അവിടെ നിന്നു മാറി.

കിരീടാവകാശി അനന്തരം വർഗീസിന്റെ അടുക്കൽ വന്ന് ചോദിച്ചു: “എനിക്കൊരു കാര്യം സംസാരിക്കാനുണ്ട്. നാളെ രാവിലെ എട്ടു മണിക്ക് എന്റെ കൊട്ടാരത്തിൽ പ്രാതലിനു വരുമോ?”

പിറ്റേന്നു രാവിലെ വർഗീസ് കിരീടാവകാശിയുടെ വീട്ടിലെത്തി. ചക്രവർത്തിയുടെ കനത്ത കാവലുള്ള കൊട്ടാരത്തിനു തൊട്ടുവെളിയിലാണത്. സ്വീകരണം വളരെ ഹൃദ്യമായിരുന്നു; പ്രാതൽ വിഭവസമൃദ്ധവും. ഇവിടെത്തന്നെ താമസിക്കാൻ വർഗീസിനെ പ്രേരിപ്പിക്കുന്നതിനു പിതാവ് തന്നോടാവശ്യപ്പെട്ടതായി രാജകുമാരൻ പറഞ്ഞു. വർഗീസിന് എന്തു ശമ്പളവും ചോദിക്കാം. അദ്ദേഹം അധ്യാപകനായിരിക്കുകയില്ല. ചക്രവർത്തിയുടെ സ്റ്റാഫിലായിരിക്കും ജോലി. ചക്രവർത്തിക്ക് താങ്കളെ ഇഷ്ടപ്പെട്ടുവെന്നു രാജകുമാരൻ പറഞ്ഞു. ചക്രവർത്തിക്കു ചുറ്റിലും വിശ്വസ്തരായ അനുയായികളെ വേണം. കൂടുതൽ ചോദ്യങ്ങൾ ഉന്നയിക്കാതെ ഇപ്പോഴത്തെ നിർദ്ദേശം അംഗീകരിക്കാൻ രാജകുമാരൻ ഉപദേശിച്ചു.

“കുറച്ചൊരു അമ്പരപ്പോടെ, എന്നാൽ സുവ്യക്തമായി തന്നെ, ഞാൻ രാജകുമാരനോടു പറഞ്ഞു, എന്റെ ജീവിതവിളി അവശ്യമായും മതപരമാണെന്ന്. എനിക്കു വയസ്സ് 28 ആയി. ഇതുവരെ കോളജ് വിദ്യാഭ്യാസം കിട്ടിയിട്ടില്ല. കുറച്ചൊരു വിദ്യാഭ്യാസം നേടുന്നതിനുള്ള സന്ദർഭമാണിത്. എത്യോപ്യൻ ജനതയോട് എനിക്കു വളരെയേറെ സ്നേഹമുണ്ട്. ചക്രവർത്തിതിരുമേനിയോട് എനിക്ക് അത്യധികമായ ആദരവും സ്നഹവും ഉണ്ട്. ചക്രവർത്തിയുടെ സ്നേഹവായ്പ് എന്നെ ഗാഢമായി സ്പർശിച്ചു. അദ്ദേഹത്തിന് എന്നിലുള്ള വിശ്വാസത്തിനു ഞാൻ നന്ദി പ്രകാശിപ്പിച്ചു. പക്ഷേ എനിക്കു പോയേ മതിയാവൂ. കാരണം, ഇതു ദൈവവിളിയാണ്. അസഫാവ് വോസ്സൻ രാജകുമാരന്റെ ഹൃദയത്തെ അത് ഗാഢമായി സ്പർശിച്ചതുപോലെ തോന്നി. ചക്രവർത്തിയിൽ നിന്ന് ഇതുപോലെ ഒരു ഉദ്യോഗനിർദ്ദേശം നിരാകരിക്കുന്ന എന്നെപ്പോലൊരു വ്യക്തിയെ താൻ കണ്ടിട്ടില്ലെന്ന് അദ്ദേഹം പറഞ്ഞു. എന്റെ തീരുമാനത്തെ അദ്ദേഹം ആദരിക്കുന്നുവെന്നും വിവരം തന്റെ പിതാവിനെ ധരിപ്പിക്കാമെന്നും രാജകുമാരൻ ചൂണ്ടിക്കാട്ടി.”

ഏതായാലും സമ്മർദ്ദതന്ത്രം അവിടെ അവസാനിച്ചില്ല. ആഡിസ് അബാബയിൽ പാർക്കുന്ന ഹാരാർ ആർച്ചുബിഷപ്പും അതിശക്തനുമായ ആബൂനാ തെയോഫിലോസ് വർഗീസിനെ വിളിപ്പിച്ചു. അദ്ദേഹം ചക്രവർത്തിയുടെ വളരെ അടുത്ത വ്യക്തിയായി അറിയപ്പെട്ടിരുന്നു. വർഗീസിന് അദ്ദേഹത്തെ അടുത്തറിയാമായിരുന്നു. എത്യോപ്യൻ പാരമ്പര്യത്തിൽ അദ്ദേഹം വലിയ പണ്ഡിതനായിരുന്നു. ചക്രവർത്തിയുടെ ഹോളി ട്രിനിറ്റി കത്തീഡ്രലിന്റെ മേധാവി കൂടിയായിരുന്നു അദ്ദേഹം.

ആബൂനാ തെയോഫിലോസ് വർഗീസിനെ സ്വന്തം അരമനയിലേക്കു ക്ഷണിച്ചു. മറ്റൊരു തന്ത്രമാണ് അദ്ദേഹം ഉപയോഗിച്ചത് – ശകാരതന്ത്രം. “നീ ഒരു ഭാരതീയൻ,” കളിയാക്കുന്ന സ്വരത്തിൽ, എന്നാൽ സ്നേഹ

വായ്പോടും വർഗീയതാസ്പർശം കൂടാതെയും, അദ്ദേഹം പറഞ്ഞു. "നന്ദികെട്ടവൻ എന്ന സ്വഭാവത്തിനു കുപ്രസിദ്ധരാണ് ഭാരതീയർ," വർഗീസിനെ പ്രകോപിപ്പിക്കുകയായിരുന്നു ലക്ഷ്യം. ജിമ്മാ സംഭവത്തെപ്പറ്റിയും എത്യോപ്യൻ ജീവിതത്തിലെ ശിഷ്ടം കാര്യങ്ങളെപ്പറ്റിയുമെല്ലാം അദ്ദേഹം നന്നായി അറിഞ്ഞിരുന്നു. വാസ്തവത്തിൽ അദ്ദേഹത്തിന് വർഗീസിനെ ഇഷ്ടമായിരുന്നു. വർഗീസ് അദ്ദേഹത്തെ ഇടക്കിടയ്ക്കു സന്ദർശിക്കാറുണ്ടായിരുന്നു താനും. ജിമ്മയിൽ തനിക്കുണ്ടായ അനുഭവങ്ങളിൽ ചിലത് വർഗീസ് ആവർത്തിച്ചു പറഞ്ഞു. അനന്തരം അദ്ദേഹം ചോദിച്ചു. "ആരാണു കൃതഘ്നർ? ഭാരതീയരോ എത്യോപ്യക്കാരോ?"

"ഈ കഥകളൊക്കെ വീണ്ടും പൊക്കിക്കൊണ്ടുവന്ന നീ ഒരു ധിക്കാരിയാണ്. ഞങ്ങളെ മനസ്സിലാക്കുന്നതിനുള്ള നിന്റെ പാതയിലെ ഒരു ഭാഗമായിരുന്നു അത്. ഇപ്പോൾ നീ ഞങ്ങളിൽ ഒരാളായി കഴിഞ്ഞിരിക്കുന്നു."

പരിഹസിക്കുകയും ശകാരിക്കുകയും ചെയ്യുന്ന തന്ത്രം തുടർന്നു കൊണ്ട് ആബൂനാ തെയോഫിലോസ് ഒരു ഉപമ പറഞ്ഞു. ഒരു പിടക്കോഴി ഏതാനും മുട്ടയിട്ടു. അവയെ വിരിക്കാൻ വച്ചു. ഏതോ അവിചാരിത സംഭവത്തിന്റെ ഫലമായി വിരിയിക്കാനുള്ള മുട്ടകളുടെ കൂട്ടത്തിൽ ഒരു താറാവിന്റെ മുട്ടയും വന്നുപെട്ടു. മുട്ട വിരിഞ്ഞപ്പോൾ മാത്രമേ ഒരെണ്ണം താറാവിന്റെ കുഞ്ഞാണെന്നു പിടക്കോഴിക്കു മനസ്സിലായുള്ളു. അവൾ അതിനെ കോഴിക്കുഞ്ഞുങ്ങളുടെ കൂടെ വളർത്തി. താറാവിൻ കുഞ്ഞിനു ചിറകു വിരിഞ്ഞപ്പോൾ അതു കോഴിക്കുഞ്ഞുങ്ങളെ വിട്ടു പറന്നുപോയി. കഥയുടെ ഗുണപാഠം: എത്യോപ്യൻ പിടക്കോഴി വിരിയിച്ച കൃതഘ്നയായ താറാവിൻകുഞ്ഞാണു വർഗീസ്. ഇപ്പോൾ പറന്നു പോകാൻ ഉത്സാഹിക്കുന്നു.

"ഞാൻ ഒരു മടയനാണെന്നും ശരിയായ തീരുമാനങ്ങൾ എടുക്കാൻ അറിയാത്തവനാണെന്നും ആർച്ചുബിഷപ്പ് പറഞ്ഞു. ഞാൻ വാസ്തവത്തിൽ മടയനാണെന്നും തല്ക്കാലത്തേക്കു എത്യോപ്യ വിടുന്നതിനുള്ള എന്റെ തീരുമാനം വ്യത്യാസപ്പെടുത്താൻ കഴിയാത്തതിനു കാരണമതാണെന്നും ഞാൻ മറുപടി പറഞ്ഞു. ഞാൻ ദീർഘമായും ഗാഢമായും പ്രാർത്ഥിച്ച കാലഘട്ടമാണിത്. ദൈവവിളി സംബന്ധിച്ച എന്റെ മനോബോധ്യം അചഞ്ചലമായിരുന്നു."

"അവിടെയും കാര്യങ്ങൾ തീർന്നില്ല. എത്യോപ്യക്കാരും ഇന്ത്യക്കാരും കാനഡക്കാരും ആയി അനേകംപേർ – ചിലർ ചക്രവർത്തിയുടെ പ്രേരണമൂലവും ചിലർ അല്ലാതെയും – എന്റെ തീരുമാനത്തിൽ നിന്ന് എന്നെ പിന്തിരിപ്പിക്കുവാൻ ഉദ്യമിച്ചു. അവസാനത്തെ ഒരു ശ്രമത്തെ അല്പം നർമബോധത്തോടെ മാത്രമേ കാണാനാവൂ. വലിയ അംഹാരിക്

പണ്ഡിതനും നീതിന്യായവകുപ്പ് മന്ത്രിയുമായ ബ്ലാറ്റ മാർസെ ഹസന് എന്നെ ഇഷ്ടമായിരുന്നു. ഒരു ദിവസം അദ്ദേഹം എന്നെ വീട്ടിലേക്കു ക്ഷണിച്ചു. പ്രാരംഭ ഉപചാരങ്ങൾക്കും ആശ്ലേഷങ്ങൾക്കും ശേഷം ഞങ്ങൾ ഒരു ചെറുകട്ടിലിൽ ഇരുന്നു. എന്നോടു സംസാരിക്കാൻ ചക്രവർത്തി തന്നോടാവശ്യപ്പെട്ടതായി അദ്ദേഹം വളച്ചുകെട്ടില്ലാതെ പറഞ്ഞു. എത്യോപ്യ വിടുന്നതിനുള്ള എന്റെ തീരുമാനം അപക്വവും വഴിതെറ്റിയതുമാണെന്നു പൈതൃക വാത്സല്യത്തോടെ അദ്ദേഹം ചൂണ്ടിക്കാട്ടി. അദ്ദേഹം രണ്ടു നിർദ്ദേശങ്ങൾ മുമ്പിൽ വച്ചു. ആദ്യത്തേത് ഔദ്യോഗികം. നീതിന്യായവകുപ്പുമന്ത്രി എന്ന നിലയിൽ എനിക്ക് എത്യോപ്യൻ പൗരത്വം നൽകാൻ അദ്ദേഹം തയ്യാറാണ്. രണ്ടാമത്തേതു വ്യക്തിപരമാണ്. ഞാൻ ഒരു എത്യോപ്യൻ ബാലികയെ വിവാഹം കഴിച്ച് ജീവിതകാലം മുഴുവൻ ഇവിടെ ചെലവഴിക്കണം. അദ്ദേഹത്തിനു പ്രായപൂർത്തിയായ ഒരു മകളുണ്ട്. ഒരു സെക്കണ്ടറി സ്കൂൾ വിദ്യാർത്ഥിനി. ഇപ്പോൾ ബോർഡിംഗ് സ്കൂളിലാണ്. അവളുടെ ഫോട്ടോ അദ്ദേഹം എന്നെ കാണിച്ചു. 'അവൾ ബുദ്ധിമതിയാണ്; സുമുഖിയും. സ്വഭാവം അത്യുൽകൃഷ്ടം.' അനന്തരം അദ്ദേഹം അവളുടെ നോട്ടുബുക്കുകൾ എന്നെ കാണിച്ചു."

"ഇതെന്നെ കുറച്ചൊന്നു പരിഭ്രമിപ്പിച്ചുവെന്നു പറയേണ്ടതില്ലല്ലോ. അല്പമൊരു ചിന്താകുഴപ്പവും എനിക്കുണ്ടായി. രണ്ടു നിർദ്ദേശങ്ങളും അപ്പാടെ നിരാകരിക്കുക മര്യാദയല്ല. എന്റെ വിദ്യാഭ്യാസം പൂർത്തിയാകുന്നതു വരെ ഞാൻ വിവാഹകാര്യം ആലോചിക്കുന്നില്ലെന്നും മറ്റും ചില മുട്ടുശാന്തികൾ പറഞ്ഞ് ഞാൻ കഷ്ടിച്ചു തലയൂരി. എത്യോപ്യൻ പൗരത്വം സ്വീകരിക്കുകയെങ്കിലും ചെയ്യണമെന്ന് അദ്ദേഹം ശഠിച്ചു. ഏതാനും ദിവസത്തിനകം ഞാൻ രാജ്യം വിടുന്ന സ്ഥിതിക്ക് അക്കാര്യത്തെപ്പറ്റി ഇപ്പോൾ പരിഗണിക്കാനാവില്ലെന്നു ഞാൻ പറഞ്ഞു. എനിക്കു വളരെ വിഷമകരമായി തോന്നിയ ഒരു സംഭാഷണം അങ്ങനെ അവസാനിച്ചു."

എസ്.എസ്.എൽ.സി. ക്കു ശേഷം ഉപരിപഠനത്തിനുള്ള അവസരം നിഷേധിക്കപ്പെട്ടതിന്റെ ദുഃഖം വർഗീസിനുണ്ടായിരുന്നു. അതുകൊണ്ട് ആംബോ അഗ്രികൾച്ചറൽ കോളജിൽ ജോലിയിലിരിക്കുമ്പോൾ തന്നെ പഠിക്കുവാൻ അമേരിക്കയിലോ ഇംഗ്ലണ്ടിലോ പോകുന്നതിനെക്കുറിച്ച് അദ്ദേഹം ചിന്തിക്കുകയും അതിനുവേണ്ടി അന്വേഷണങ്ങൾ നടത്തുകയും ചെയ്തിരുന്നു.

അമേരിക്കയിലെ ബോസ്റ്റണിലുള്ള ഗോൾഡൻ കോളജിൽ പഠനം നടത്തുവാൻ ആഗ്രഹിക്കുന്നതിനെപ്പറ്റി അവിടുത്തെ ഡീൻ ആയിരുന്ന ബസ്റ്റ്ൺ എൽ. ഗോഡാർഡിന് 1949 സെപ്റ്റംബർ 15-ന് എഴുതിയ ഒരു

കത്തിൽ വർഗീസ് ഇപ്രകാരം പറഞ്ഞു: "ഞാൻ ഈ രാജ്യത്ത് കുറച്ച് സുവിശേഷവേല നടത്തിക്കൊണ്ടിരിക്കുകയാണ്. ദൈവം അതിനെ സമർത്ഥമായി അനുഗ്രഹിച്ചിട്ടുണ്ട്. എന്റെ ജീവിതം ദൈവത്തിനുവേണ്ടി സമർപ്പിച്ചിട്ടുള്ളതാണ്. എന്റെ പരിശീലനകാലം (ഗോൾഡൻ കോളജിലെ) കഴിഞ്ഞാൽ പൂർണ്ണസമയ സുവിശേഷകനായി ദൈവം എന്നെ വിളിക്കുമെന്ന് പ്രതീക്ഷിക്കുന്നു. എനിക്ക് ഏറെ സാമ്പത്തിക ബുദ്ധിമുട്ടുകൾ ഉണ്ട്. എന്നാൽ എന്റെ എല്ലാ ആവശ്യങ്ങൾക്കും ഞാൻ ദൈവത്തിൽ ശരണപ്പെടുന്നു."

1949 ഒക്ടോബർ 24-ന് മൂക്കഞ്ചേരിൽ പത്രോസ് റമ്പാന് (പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ്) എഴുതിയ ഒരു കത്തിൽ തന്റെ പദ്ധതികളെക്കുറിച്ച് അദ്ദേഹം ഇപ്രകാരം പറയുന്നു: "അമേരിക്കയിൽ പഠിക്കുവാൻ പോകുന്നത് സംബന്ധിച്ച് നൽകിയ ഉപദേശങ്ങൾക്ക് നന്ദി. വിദേശത്ത് പഠിക്കുവാൻ പോകുന്നവർ പാശ്ചാത്യചിന്താഗതിക്കാരായാണ് മടങ്ങിവരുന്നത് എന്ന ഒരു തടസ്സമാണല്ലോ അങ്ങ് ഉന്നയിച്ചിട്ടുള്ളത്. മിക്കവരുടേയും കാര്യത്തിൽ അത് ശരിയാണെന്ന് എനിക്കറിയാം. പക്ഷേ, എന്റെ ലക്ഷ്യം ഈ ലോകത്ത് സുവിശേഷവേല നടത്തുന്നതിനെ സംബന്ധിച്ച് പഠിക്കുക എന്നതാണ്. അതിന് കഠിനമായ പരിശീലനം ആവശ്യമാണ്. ലോകത്തെപ്പറ്റി കൂടുതൽ മനസ്സിലാക്കുന്നത് നന്നായി സുവിശേഷവേല നടത്തുവാൻ സഹായകരമായിരിക്കും.

ആർഭാടമായി ജീവിക്കുന്ന ഒരു സമൂഹത്തിലേക്കല്ല ഞാൻ പോകുവാൻ ഉദ്ദേശിക്കുന്നത്. ആയിരത്തിലധികം സ്ത്രീപുരുഷന്മാർ ഒന്നിച്ച് ജോലി ചെയ്ത് ജീവിക്കുകയും, ഭക്ഷണം പാകം ചെയ്യുകയും, പാത്രങ്ങളും വസ്ത്രങ്ങളും സ്വയം കഴുകുകയും, തമ്മിൽ സഹായിക്കുന്നത് എങ്ങനെയെന്ന് പഠിക്കുകയും ചെയ്ത് കഴിയുന്ന ഒരു സമൂഹത്തിലേക്കാണ് ഞാൻ പോകുന്നത്. പട്ടണത്തിലോ പട്ടണത്തിനടുത്തോ അല്ല പഠനകേന്ദ്രം സ്ഥിതിചെയ്യുന്നത്. അതുകൊണ്ട് കൂടുതൽ പാശ്ചാത്യവത്ക്കരിക്കാനുള്ള സാദ്ധ്യത കുറവാണ്. ഞാൻ വിചാരിക്കുന്നത് Prairie Bible Institute-ൽ പോകണമെന്നത് ദൈവഹിതമാണ് എന്നാണ്.

കൽക്കട്ടായിലെ ബിഷപ്സ് കോളജിൽ പോയി ഞാൻ പഠിക്കണം എന്ന് അങ്ങ് നിർദ്ദേശിച്ചുവല്ലോ. ആ സ്ഥാപനത്തെക്കുറിച്ച് എനിക്ക് യാതൊന്നുമറിയില്ല. പ്രവേശനത്തിനുള്ള കുറഞ്ഞ യോഗ്യത എന്താണ്? മുഴുവൻ പഠനത്തിന് എന്ത് ചിലവ് വരും? ഞാൻ ഇപ്പോൾ പോകുവാൻ ഉദ്ദേശിക്കുന്ന സ്ഥലത്ത് ജോലി ചെയ്ത് പഠന ചിലവിന് പണം ഉണ്ടാക്കുവാൻ എനിക്കു കഴിയും. ബിഷപ്പ്സ് കോളജിൽ അങ്ങനെ വല്ല സാധ്യതയുമുണ്ടോ?

ഇവിടെ ഞാൻ ചെയ്യുന്ന ജോലിക്കുവേണ്ടി പ്രാർത്ഥിക്കുക. ദൈവം ഞാൻ ഇവിടെ ചെയ്യുന്ന ജോലിയെ അനുഗ്രഹിക്കുന്നുണ്ട്. കുറഞ്ഞ പക്ഷം യഥാർത്ഥ ദൈവത്തെക്കുറിച്ച് അൽപ്പമെങ്കിലും അറിവ് അതെനിക്ക് നൽകുന്നുണ്ട്."

1950 ജൂലൈ മാസത്തിൽ പോൾ വർഗീസ് എത്യോപ്യയിൽ നിന്ന് അമേരിക്കയിലേക്ക് വിമാനം കയറി. ഗോഷൻ കോളജിൽ ചേരുന്നതിനു മുമ്പായി മിഡിൽ ഈസ്റ്റും യൂറോപ്പും ഒരു ടൂറിസ്റ്റ് എന്ന നിലയിൽ വർഗീസ് സന്ദർശിച്ചു.

പോൾ വർഗീസിന്റെ വിയോഗം ചക്രവർത്തി ഉൾപ്പെടെ നിരവധി പേരെ ദുഃഖിതരാക്കി. ആഡിസ് അബാബയിലെ ഹെയ്‌ലി സലാസി സെക്കണ്ടറി സ്കൂളിലെ വിദ്യാർത്ഥി Sentayehou Yaghellou 1950 ആഗസ്റ്റ് 2-ന് പോൾ വർഗീസിന് ഇപ്രകാരം എഴുതി: "താങ്കൾ പോയത് ഒരു ശനിയാഴ്ച ആയതുകൊണ്ട് എല്ലാ ശനിയാഴ്ചകളും മോശമാണെന്ന ഒരു അയുക്തികമായ വിശ്വാസം എന്നിൽ കടന്നുകൂടിയിട്ടുണ്ട്. വിശാലമായ ലോകത്തിൽ അമ്മ മരിച്ച് അനാഥനായ ഒരു കുഞ്ഞിന്റെ അനുഭവമാണെനിക്കുള്ളത്. എന്റെ ചിന്തകൾ പതറുന്നു. സുഹൃത്തിൽ നിന്ന് അകലുന്ന ഒരാൾക്ക് ഇങ്ങനെയൊക്കെ തോന്നുമായിരിക്കാം. എന്നാൽ എന്റെ ദുഃഖം അസാധാരണമാണ്."

"അമേരിക്കയിലെ ഗോഷൻ കോളജിലാണ് ഞാൻ പഠിക്കുവാനായി ചേർന്നത്. നല്ലൊരു കോളജാണ്. ചെറിയൊരു കോളജാണെങ്കിലും നല്ല Ideals ഉള്ള കോളജാണ്. നല്ല ആത്മീയ നിലവാരം ഉള്ള കോളജായിരുന്നു. ഫിലോസഫി, ലാംഗ്വേജ്, ബിബ്ലിക്കൽ ലാംഗ്വേജ് എന്നിവ അവിടെ നിന്നും പഠിച്ചു. ജനറൽ എഡ്യുക്കേഷനായിരുന്നു. അതിനകത്ത് അവർക്ക്, മേജർ എന്നു പറഞ്ഞ ഒരു സിസ്റ്റമുണ്ട്. ഇടയ്ക്ക് ഒരു ഏറിയായിൽ കൂടുതൽ ടോപ്പിക്കുകൾ എടുക്കണം. അത് ഫിലോസഫിയും ലാംഗ്വേജും ആയിരുന്നു. ലിംഗിസ്റ്റിക്സ് അതിന്റെ ഇടയ്ക്ക് സമ്മറിൽ പഠിച്ചതാണ്. ഓക്‌ലഹോമാ യൂണിവേഴ്സിറ്റിയിൽ നിന്നുമാണ് അത് പഠിച്ചത്. ഗോഷനിൽ നിന്നു ലാംഗ്വേജസ് പഠിച്ചത് ഗ്രീക്കും ഹീബ്രുവുമായിരുന്നു."

ഗോഷൻ കോളജിലെ സഹപാഠികളേക്കാൾ വളരെയധികം അറിവ് പോൾ വർഗീസിന് ഉണ്ടായിരുന്നു. 'താങ്കൾ കഠിനാദ്ധ്വാനം ചെയ്താൽ താങ്കൾക്കീ കോഴ്സ് നേരത്തെ പൂർത്തിയാക്കാം' എന്ന് അദ്ധ്യാപകർ തന്നെ അദ്ദേഹത്തോടു പറഞ്ഞു. അങ്ങനെ നാലു വർഷം കൊണ്ടു പൂർത്തിയാക്കേണ്ട ഡിഗ്രി പഠനം രണ്ടു വർഷം കൊണ്ട് വർഗീസ് പൂർത്തിയാക്കി.

“അമേരിക്കയിൽ യൂണിവേഴ്സിറ്റി സിസ്റ്റം ഇല്ല. ഓരോ സ്ഥാപനവും അവരുടെ സ്വന്തം ഡിഗ്രി കൊടുക്കുകയാണ്. ഗോഷൻ കോളജിൽ നിന്നും ബി.എ. ഡിഗ്രി ലഭിക്കണമെങ്കിൽ നിങ്ങൾ 120 ക്രെഡിറ്റ്സ് നേടിയിരിക്കണം. ഒരു കൊല്ലത്തിൽ 30 ക്രെഡിറ്റ്സേ എടുക്കുവാൻ സാധാരണ സമ്മതിക്കാറുള്ളു. വ്യത്യസ്തങ്ങളായ കോഴ്സുകൾ ഞാൻ പഠിച്ചു. എല്ലാ കോഴ്സിനും എ ഗ്രേഡ് കിട്ടി. കോളജിലെ ബെസ്റ്റ് സ്റ്റുഡന്റ് ആയിരുന്നു. എല്ലാവർക്കും എന്നോട് വലിയ കാര്യമായിരുന്നു. എല്ലാ അദ്ധ്യാപകരും എന്നെക്കുറിച്ച് വളരെ അഭിമാനം കൊണ്ടിരുന്നു. പക്ഷേ, അമേരിക്കയിൽ നിന്നു പഠിച്ച തിയോളജിയൊന്നും ഞാൻ സ്വീകരിച്ചിട്ടില്ല. ബൈബിൾ പഠിക്കുവാനുള്ള കരുക്കൾ നല്ലതുപോലെ അവിടുത്തെ പഠനത്തിൽ നിന്നു കിട്ടിയിട്ടുണ്ട്. ഗ്രീക്ക്, ഹീബ്രു തുടങ്ങിയ ഭാഷകൾ പഠിക്കുവാനും സാധിച്ചു. അവരുടെ തിയോളജി എനിക്ക് അന്നേ സ്വീകാര്യമല്ലായിരുന്നു. ഇപ്പോഴും സ്വീകാര്യമല്ല.”

“അന്ന് ബൈബിൾ സ്വയം പഠിക്കും. ക്ലാസ്സിൽ പഠിപ്പിക്കുന്നതൊന്നും കാര്യമായിട്ട് എനിക്ക് ഇഷ്ടമല്ലായിരുന്നു. സ്വന്തമായി ഒട്ടേറെ കാര്യങ്ങൾ ഞാൻ പഠിച്ചു. എന്നിട്ട് അവയൊക്കെ പഠിപ്പിക്കുമായിരുന്നു. ഒരു പൗരസ്ത്യ ഓർത്തഡോക്സ് അത്മായക്കാരൻ എന്ന നിലയിലുള്ള എന്റെ വിലയേറിയ അനുഭവമാണ് ഇന്ത്യാനയിലെ എൽക്കാർട്ട്, ന്യൂജേഴ്സിയിലെ പ്രിൻസ്ടൺ എന്നീ സ്ഥലങ്ങളിലെ ബാപ്റ്റിസ്റ്റുകാരായ കറുത്ത വർഗ്ഗക്കാരുടെ പള്ളികളിൽ അസിസ്റ്റന്റ് പാസ്റ്ററായി നാലു വർഷം പ്രവർത്തിക്കുവാൻ സാധിച്ചു എന്നുള്ളത്.”

നോർത്ത് കരോളിനയിലെ സെന്റ് ജോൺസ് ബാപ്റ്റിസ്റ്റ് പള്ളിയിലെ സീനിയർ പാസ്റ്ററായിരുന്ന ക്ലോഡ് യു. ബ്രോക് വർഗീസിനെക്കുറിച്ച് ഇപ്രകാരം ഓർമ്മിക്കുന്നു:

“...We met at a summer session at Union Seminary in New York.

We developed at that time a very cordial and warm relationship and I invited him to come to Charlotte, to be our guest, and to speak at the St. John’s Baptist Church.

He accepted our invitation and came to Charlotte as a guest in our home, and spoke to a very large and responsive audience at the church. I must confess that I do not remember either the text or the content of his message! But I do remember how very warmly he was received and welcomed by our congregation.

But the warmth of his reception at the church was not to be compared with the warmth which greeted him in our home and among our neighbours!

Vividly do I remember that the children - boys and girls - swarmed around him as we sat out in the open garden of our home, sitting in his lap and asking all sorts of questions about his life and his ideas. And with genuine interest and patience, he talked with them until we had to pull him away for another meeting. ...

Looking back on those pleasant days, I indulge the fond hope that he enjoyed his visit with us as much as we enjoyed having him as a very special guest in our home for that brief time."

"ഇൻഡ്യാനയിലെ ഗോഷനിൽ (1950–52) ബി.എ. വിദ്യാർത്ഥിയായിരിക്കുമ്പോൾ 1950 നവംബറിൽ ഒരു കമ്പി കിട്ടി; ചക്രവർത്തിയുടെ ദ്വിതീയപുത്രനായ മക്കോന്നൻ ഹെയ്‌ലി സെലാസി രാജകുമാരനിൽ നിന്ന്. അദ്ദേഹം അമേരിക്കൻ പര്യടനത്തിലാണ്. ഏതാനും ദിവസം ഷിക്കാഗോയിലുണ്ടാകും. ആ നഗരത്തിലെ ബ്ലാക്ക്സ്ടൺ ഹോട്ടലിൽ വച്ച് അദ്ദേഹത്തിന് എന്നെ കാണാൻ താല്പര്യമുണ്ട്. ഞാൻ പോയി. ഗോഷനിൽ നിന്നു 120 മൈൽ അകലെയാണു ഷിക്കാഗോ. അദ്ദേഹം എനിക്കുവേണ്ടി ഒരു ഹോട്ടൽ മുറി ബുക്കു ചെയ്തിരുന്നു. ആഡംബര പൂർണമായ ഒരു മുറി. എന്നെ കണ്ടതിൽ രാജകുമാരൻ സന്തുഷ്ടനായി. തന്റെ പിതാവ് രണ്ടു പ്രധാന ചുമതലകൾ തന്നെ ഭരമേല്പിച്ചതായി അദ്ദേഹം പറഞ്ഞു. ഒന്ന്, എണ്ണ പര്യവേക്ഷണത്തിനു സമർത്ഥമായ ഒരു കമ്പനി അമേരിക്കയിൽ തപ്പിപ്പിടിക്കുക – എത്യോപ്യയിൽ എണ്ണയുണ്ടെങ്കിൽ കുഴിച്ചെടുക്കുവാൻ. രണ്ടാമത്തെ ദൗത്യം എന്നെ എത്യോപ്യയിലേക്കു മടക്കിക്കൊണ്ടുപോകാനായിരുന്നു."

"രാജകുമാരന് എന്നേക്കാൾ ഏതാനും വർഷത്തെ പ്രായക്കൂടുതലുണ്ട്. പക്ഷേ, ഞങ്ങൾ കാര്യങ്ങൾ തുറന്നുപറഞ്ഞു. ഞാൻ പഠിത്തമാരംഭിച്ചിട്ടു കുറച്ചു മാസങ്ങളേ ആയിട്ടുള്ളുവെന്നും ഇനിയെന്തെങ്കിലും ഏറ്റെടുക്കുന്നതിനു മുമ്പ് എനിക്കു ബിരുദം പൂർത്തിയാക്കണമെന്നും ഞാൻ വ്യക്തമാക്കി. എന്റെ കോഴ്സു തീരാൻ എത്രകാലം കൂടിയുണ്ടെന്ന് അദ്ദേഹം ചോദിച്ചു. ഒരു ബിരുദം കിട്ടാൻ 120 'ക്രെഡിറ്റു മണിക്കൂറുകൾ' പഠനം വേണം. സാധാരണഗതിയിൽ ഇതിനു നാലു വർഷം വേണം. എന്നാൽ ഓവർടൈം ജോലി ചെയ്ത് അതു രണ്ടു വർഷം കൊണ്ടു പൂർത്തിയാക്കാനാണ് എന്റെ ശ്രമം. ആ രണ്ടു വർഷം തീരുന്നയുടൻ എത്യോപ്യയിലേക്കു മടങ്ങണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു. ഇപ്പോൾ ഒന്നും തീർച്ചപ്പെടുത്താനാവില്ലെന്നു ഞാൻ വ്യക്തമാക്കി."

"ഏതായാലും താങ്കൾ വന്നതിൽ ഞാൻ സന്തുഷ്ടനാണ്. ഷിക്കാഗോയിൽ ഷോപ്പിംഗ് നടത്തുന്നതിൽ താങ്കൾ എന്നെ സഹായിക്കണം. ഞാൻ ചില കടകളിൽ പോയി. ഹാവു! എന്റെ ദൈവമേ! എന്തൊരു

വർണവിവേചനം! എന്റെ നിറം കാരണം ചിലർ വളരെ അപമര്യാദ തന്നെ കാണിച്ചു. ഇന്നു നമ്മൾ രണ്ടു പേരും കൂടി മുന്തിയ ചില കടകളിൽ പോകും. ഞാൻ ഇംഗ്ലീഷിൽ യാതൊന്നും പറയില്ല. ഇംഗ്ലീഷ് ഒട്ടുമേ മനസ്സിലാകുന്നില്ലെന്നു ഭാവിക്കും. അംഹാരിക്ക് ഭാഷയിൽ ഞാൻ പറയുന്നത് താങ്കൾ തർജമ ചെയ്യണം. നിറം കറുപ്പാണെങ്കിൽ പോലും അവർ വിദേശികളോടു കൂടുതൽ മര്യാദ കാണിക്കുമെന്നു ഞാൻ കേട്ടിട്ടുണ്ട്. ഞാൻ ഒരു രാജകുമാരനാണെന്നും മറ്റും താങ്കൾക്ക് അവരെ ധരിപ്പിക്കാം. എന്താണു സംഭവിക്കുന്നതെന്നു കാണാൻ രസമുണ്ടാകും."

അങ്ങനെ അവർ ഒരുമിച്ചു ഷോപ്പിങ്ങിനു പോയി. ചില സാധനങ്ങളുടെ വിലയോ ഗുണമോ രാജകുമാരൻ അംഹാരിക്കിൽ ചോദിക്കും. വർഗീസ് അത് ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്യും: "ഈ ക്രിസ്റ്റൽ വാസിന് എന്തു വില വരുമെന്ന് മഹാരാജാവ് തിരുമേനി തിരക്കുന്നു. ഇത് യഥാർത്ഥ ക്രിസ്റ്റൽ ആണോ എന്നും അദ്ദേഹത്തിനറിയണം." വില്പന നടത്തുന്നവരുടെ മനോഭാവത്തിൽ പ്രകടമായ മാറ്റം കാണാനായി. ഷിക്കാഗോയിലെ പല സ്റ്റോറുകളിലും ബഹുനേരമ്പോക്കായിരുന്നു. 1950–ൽ വർഗീസിന് അമേരിക്കക്കാരുടെ വർണവിവേചനം സംബന്ധിച്ച് നല്ല ഒരു പാഠം അങ്ങനെ പഠിക്കാനായി. രാജകുമാരനോടുള്ള അദ്ദേഹത്തിന്റെ സഖിത്വം കൂടുതൽ ഗാഢതരമായി, അമേരിക്കൻ വർഗീയത സംബന്ധിച്ച് അവർ പലപ്പോഴും സംസാരിക്കുകയും ചെയ്തു.

1952–ൽ ആർ.ടി.പി. ഫൗണ്ടേഷന്റെ ക്ഷണപ്രകാരം അമേരിക്കയിൽ പ്രസംഗപര്യടനം നടത്തിയ മാങ്ങാനം ക്രൈസ്തവാശ്രമത്തിലെ ആചാര്യ കെ. കെ. ചാണ്ടി മെനനൈറ്റ്സ് സഭയുടെ ഒരു കോൺഫ്രൻസിൽ പങ്കെടുത്ത് പ്രഭാഷണം നടത്തി. പ്രഭാഷണത്തിനുശേഷം ഒരു ഇന്ത്യൻ യുവാവ് വന്ന് അദ്ദേഹത്തെ പരിചയപ്പെട്ടു. അത് വർഗീസായിരുന്നു.

തനിക്ക് അമേരിക്കയിൽ പഠിക്കുവാൻ സ്കോളർഷിപ്പ് നല്കിയ മെനനൈറ്റ്സ് സഭയുമായി ഗോഷനിലെ പഠനകാലത്ത് വർഗീസ് ബന്ധം പുലർത്തിയിരുന്നു. അക്രമരാഹിത്യത്തിൽ വിശ്വസിക്കുന്നവരും ആദിമ സഭയുടെ അടിസ്ഥാനസ്വഭാവങ്ങൾ തുടരുന്നവരുമാണ് മെനനൈറ്റ്സ് സഭാംഗങ്ങൾ.

വർഗീസിനെ ആദ്യം കാണുന്നതും ഇടപെടുന്നതും അവിടെ വച്ചാണ് എന്ന് ആചാര്യ കെ. കെ. ചാണ്ടി ഓർമ്മിക്കുന്നു. "തൃപ്പൂണിത്തുറ സ്വദേശിയും യാക്കോബായക്കാരനുമായ പോൾ വർഗീസിനെ പരിചയപ്പെട്ടു എന്ന് ഇതിനെക്കുറിച്ച് ഞാൻ ഡയറിയിൽ കുറിച്ചിട്ടുണ്ട്. പോൾ വർഗീസുമായുള്ള പരിചയം എനിക്ക് വളരെ സഹായകരമായിരുന്നു Peace-Culture: A Midst Power Conflicts എന്ന വിഷയത്തെക്കുറിച്ച് ഞാൻ

പ്രസംഗിച്ചു. പോൾ വർഗീസ് എന്റെ പ്രസംഗത്തെക്കുറിച്ച് ഒരഭിപ്രായം പറഞ്ഞത് ഇപ്രകാരമായിരുന്നു. 'മിക്കവാറും അമേരിക്കക്കാർ പ്രത്യേക പ്രാധാന്യം നല്കുന്നത് സുഭിക്ഷതയിലും മറ്റും കഴിയാനാണ്. അവരോട് ഇപ്രകാരമൊരു വെല്ലുവിളി ഉയർത്തിയത് നന്നായി.' എന്റെ കൂടെ മറ്റൊരു മീറ്റിംഗിലും പോൾ വർഗീസ് സംബന്ധിച്ചു. അദ്ദേഹം എനിക്കൊരു എഴുത്ത് നൽകി. വീട്ടിൽ നിന്ന് എത്യോപ്യയിലേക്ക് പോയപ്പോഴും എത്യോപ്യയിൽ നിന്ന് അമേരിക്കയിലേക്ക് പോന്നപ്പോഴും 25 ഡോളർ മാത്രമേ എന്റെ കൈവശമുണ്ടായിരുന്നുള്ളു എന്നും, അതിന്റെ പ്രതീകമായി 25 ഡോളർ ക്രൈസ്തവാശ്രമം ബാലഗ്രാമിന് നൽകുന്നതായും ആ കത്തിൽ അദ്ദേഹം എഴുതിയിരുന്നു."

ആചാര്യ കെ. കെ. ചാണ്ടി വർഗീസിന്റെ വ്യക്തിത്വത്തെക്കുറിച്ച് തന്റെ ഡയറിയിൽ അന്ന് ഇപ്രകാരം രേഖപ്പെടുത്തി. "He seems to be a consecrate young man."

ബൈബിൾ സൊസൈറ്റിയുടെ ഡയറക്ടറും മികച്ച ബൈബിൾ പണ്ഡിതനുമായിരുന്ന പ്രൊഫ. യൂജീൻ നൈഡാ, ഓക്‌ലഹോമാ യൂണിവേഴ്സിറ്റിയിൽ വർഗീസിന്റെ ലിംഗിസ്റ്റിക് അദ്ധ്യാപകനായിരുന്നു. അദ്ദേഹത്തിന് വർഗീസിനെക്കുറിച്ച് മികച്ച അഭിപ്രായമാണ് ഉണ്ടായിരുന്നത്. ഒരു ദിവസം പോൾ വർഗീസുമായി അദ്ദേഹം സംഭാഷണം നടത്തി.

"എന്താണ് താങ്കൾ ഇനിയും ചെയ്യുവാൻ ഉദ്ദേശിക്കുന്നത്?"

"നാട്ടിലേക്ക് തിരിച്ചു പോകണമെന്ന് വിചാരിക്കുന്നു."

"തിയോളജി പഠിക്കുവാൻ വേണ്ടിയാണല്ലോ വന്നത്. ഇവിടെ ബി.എ.യ്ക്കു കുറച്ചൊക്കെ പഠിച്ചല്ലോ. പക്ഷേ, അതിന്റെയൊരു അടിസ്ഥാനം കിട്ടണമെങ്കിൽ പ്രിൻസ്റ്റൺ കോളജിൽ പോയി പഠിക്കണം."

"അതിനായി ആരാണെനിക്കൊരു സ്കോളർഷിപ്പ് നൽകുക?"

"അതിന്റെ പേരിൽ വിഷമിക്കേണ്ട. പഠിക്കാനുള്ള ചിലവ് ഞാൻ തരാം."

അദ്ദേഹം 500 ഡോളർ വർഗീസിനു കൊടുത്തു. 500 ഡോളർ അന്നു വലിയൊരു തുകയാണ്. അങ്ങനെ പ്രൊഫ. നൈഡായുടെ ഉത്സാഹത്തിൽ പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റിയിൽ വർഗീസിന് പ്രവേശനം ലഭിച്ചു.

പ്രിൻസ്റ്റണിൽ പഠിക്കുമ്പോൾ മുതൽ പ്രൊട്ടസ്റ്റണ്ട് വേദശാസ്ത്രവുമായിട്ടുള്ള സമരം വർഗീസ് തുടങ്ങി. കോളജിൽ പാശ്ചാത്യ വേദശാസ്ത്രജ്ഞർ പഠിപ്പിക്കുന്ന വേദശാസ്ത്രമൊന്നും അദ്ദേഹം സ്വീകരിക്കുകയില്ലായിരുന്നു. അതിനെതിരായിട്ട് അദ്ദേഹം എഴുതി. പക്ഷേ,

അന്നും പ്രൊട്ടസ്റ്റണ്ട് തിയോളജിയിലെ നല്ല അംശങ്ങളെ സ്വാംശീകരിക്കുവാൻ അദ്ദേഹം മടിച്ചിരുന്നില്ല. അതോടൊപ്പം തന്നെ അവരുടെ തെറ്റായ വീക്ഷണങ്ങൾക്കെതിരെ പ്രതികരിക്കുവാനും തുടങ്ങി.

പ്രിൻസ്റ്റണിലെ പഠനത്തിൽ നിന്ന് കൂടുതൽ വേദശാസ്ത്ര പരിജ്ഞാനം വർഗീസ് നേടി. എങ്കിലും ഒരു അടിത്തറ കെട്ടിപ്പടുക്കുവാൻ അവിടെ നിന്നും അദ്ദേഹത്തിന് സാധിച്ചില്ല. പൗരസ്ത്യ വേദശാസ്ത്രം പഠിക്കുവാനുള്ള അവസരം അവിടെ വച്ച് അദ്ദേഹത്തിന് ലഭിച്ചില്ല. ശരിയായി ചിന്തിക്കുവാനുള്ള (Pure thinking) ഒരു പ്രായോഗിക പരിജ്ഞാനം (Experience) അവിടെ നിന്നും കിട്ടി. പ്രഗത്ഭരായ പ്രൊഫസേഴ്സ് ആയിരുന്നു അദ്ധ്യാപകരായി ഉണ്ടായിരുന്നത്. അവരുടെ കൂടെ ഇരുന്ന് ചിന്തിക്കുന്നതിന്റെ ഫലമായി ശുദ്ധമായി ചിന്തിക്കുവാനുള്ള ഒരു പ്രത്യേക ശൈലി അദ്ദേഹത്തിന് ലഭിച്ചു. ലിംഗിസ്റ്റിക്ക്സ് റൂൾസ് ശരിയായി പഠിക്കുവാൻ അവസരം കിട്ടി. ഗ്രീക്ക്, ഹീബ്രു, അറമായിക്, സിറിയക്, ഫ്രഞ്ച്, ജർമ്മൻ എന്നീ ഭാഷകൾ അവിടെ നിന്നു പഠിച്ചു. കൂടാതെ ഗ്രീക്ക്, ഹീബ്രു എന്നിവയുടെ അഡ്വാൻസ്ഡ് കോഴ്സുകളിൽ ചേർന്ന് പഠിച്ചു. വിവിധ ഭാഷകൾ പഠിച്ചത് മൂലം ഒരു വിഷയത്തെക്കുറിച്ച് പഠിക്കുമ്പോൾ വിവിധ ഭാഷകളിൽ ആ വിഷയത്തെക്കുറിച്ച് എഴുതിയിരിക്കുന്ന ഗ്രന്ഥങ്ങൾ എല്ലാം വായിക്കുവാൻ സാധിച്ചു. പ്രഗത്ഭരായ അദ്ധ്യാപകരോടൊത്ത് പഠിക്കുവാനും അദ്ധ്യാപകരും വിദ്യാർത്ഥികളും ചേർന്നുള്ള സെമിനാറുകളിൽ ഒരുമിച്ച് ചിന്തിക്കുവാനും സാധിച്ചതു വഴി വർഗീസിന് ഒട്ടേറെ പ്രായോഗിക പരിജ്ഞാനം ലഭിച്ചു. പ്രിൻസ്റ്റണിലും ആ സ്ഥാപനത്തിലെ ഏറ്റവും ഉയർന്ന ഗ്രേഡ് നേടിയ വിദ്യാർത്ഥി പോൾ വർഗീസായിരുന്നു.

1954-ൽ മികച്ച സീനിയർ വിദ്യാർത്ഥി എന്ന നിലയിൽ പ്രിൻസ്ടൺ സെമിനാരി ബുള്ളറ്റിന്റെ എഡിറ്റോറിയൽ ക്രിട്ടിക്കായി പോൾ വർഗീസ് തിരഞ്ഞെടുക്കപ്പെട്ടു.

മൂന്നു വർഷത്തെ കോഴ്സ്, പോൾ വർഗീസ് രണ്ട് വർഷം കൊണ്ട് പൂർത്തിയാക്കി. വർഗീസിന്റെ സഹപാഠിയായിരുന്ന ആൽമാ കൗമാൻ എന്ന വിദ്യാർത്ഥിനി പിന്നീട് അദ്ദേഹത്തെക്കുറിച്ച് ഇപ്രകാരം ഒരു പത്രത്തിൽ എഴുതി: "ഫിലോസഫി ക്ലാസ്സിൽ എന്റെ കൂടെ ഫിലോസഫി ഏറെ പഠിച്ചിട്ടുള്ള ഒരാൾ പഠിക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തിന്റെ മുമ്പിൽ വാ അടച്ച് ആദരവോടെ കേട്ടിരിക്കുവാൻ മാത്രമേ ഞങ്ങൾക്ക് കഴിഞ്ഞിരുന്നുള്ളു."

യൂണിയൻ ബിബ്ലിക്കൽ സെമിനാരിയിൽ വിദ്യാർത്ഥിയായിരിക്കെ ഡോ. എം. എം. തോമസിനെ കാണുവാനും പരിചയപ്പെടുവാനും




വർഗീസിന് ഇടയായി. അതിനെക്കുറിച്ച് മെത്രാപ്പോലീത്താ പറയുന്നു: "ഞാൻ ആദ്യമായി എം. എം. തോമസിനെ കണ്ടത് ന്യൂയോർക്കിൽ വച്ചാണ്. 1953-ലാണെന്നു തോന്നുന്നു. അദ്ദേഹം ഒരു വർഷം യൂണിയൻ സെമിനാരിയിൽ വായനയിൽ ചിലവഴിക്കുകയായിരുന്നു. ഞാൻ അന്നവിടെ ബി.ഡി. വിദ്യാർത്ഥിയാണ്. അദ്ദേഹമാകട്ടെ, ഇന്ത്യൻ ക്രിസ്ത്യൻ വൃത്തങ്ങളിലും ലോക ക്രൈസ്തവ വിദ്യാർത്ഥി ഫെഡറേഷൻ വൃത്തങ്ങളിലുമെല്ലാം പ്രശസ്തനായ ഗുരുവും. 1947-ൽ ഇന്ത്യ വിട്ട ഞാൻ ഇന്ത്യയിൽ ആർക്കും അറിഞ്ഞുകൂടാത്ത വ്യക്തിയാണന്ന്. എത്യോപ്യയിലെ എന്റെ ചില സാഹസികകൃത്യങ്ങളോ അവയോടനുബന്ധിച്ചുള്ള കഥകളോ അന്ന് മിക്ക ഇന്ത്യൻ ക്രിസ്ത്യാനികൾക്കുമെന്നപോലെ എം.എം. നും അറിഞ്ഞുകൂടായിരുന്നു.

പഠിക്കാനും പ്രചോദനത്തിനും വേണ്ടിയാണ് ഞാൻ എം.എം. തോമസിനെ കാണാൻ ചെന്നത്. പക്ഷേ, തനി ഇന്ത്യൻ രീതിയിലാണതു ചെയ്തത്. ഞാൻ നേരെയങ്ങു കയറിച്ചെന്ന് എന്നെത്തന്നെ പരിചയപ്പെടുത്തി. ആ രീതി അദ്ദേഹത്തിന് അത്ര ഇഷ്ടപ്പെട്ടില്ലെന്നു തോന്നി. താൻ അമേരിക്കയിൽ വന്നതു വായിക്കാനാണെന്നും അലസഭാഷണത്തിൽ മുഴുകാൻ സമയമില്ലെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി. ഏതായാലും അലസഭാഷണമൊന്നുമുണ്ടായില്ല. അഞ്ചു മിനിട്ടു കഴിഞ്ഞു ഞാൻ മടങ്ങി - ആ വലിയ മനുഷ്യനെ മുഖാമുഖം കണ്ട സംതൃപ്തിയോടെ."

"പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരിയിൽ എന്റെ അവസാന വർഷം (1954). ഹെയ്‌ലി സെലാസി ചക്രവർത്തി അമേരിക്കയിൽ ഔദ്യോഗിക സന്ദർശനത്തിനു വരുന്നുവെന്നും സന്ദർശന പരിപാടിയിൽ പ്രിൻസ്ടൺ യൂണിവേഴ്സിറ്റിയും ഉൾപ്പെടുന്നുണ്ടെന്നും ഞങ്ങൾ കേട്ടു. പരസഹസ്രം വിദ്യാർത്ഥികൾ പഠിക്കുന്ന സർവകലാശാലയിൽ അദ്ദേഹം വിദ്യാർത്ഥി സമൂഹത്തെ അഭിസംബോധന ചെയ്യാൻ സാധ്യതയില്ലാഞ്ഞതിനാൽ, വിദൂരത്തിൽ നിന്ന് അദ്ദേഹത്തെ കാണാൻ സാധിച്ചേക്കാമെന്ന അവ്യക്തമായ പ്രതീക്ഷയേ എനിക്കുണ്ടായിരുന്നുള്ളു. അതുകൊണ്ട്, ഒരു ദിവസം ഞങ്ങളുടെ സെമിനാരിയുടെ പ്രഖ്യാതനായ പ്രസിഡണ്ട് ഡോ. ജോൺ മാക്കേ (പാത്രിയർക്കീസ് മാക്കേ എന്നാണ് വിദ്യാർത്ഥികൾ അദ്ദേഹത്തെ കളിയാക്കി വിളിച്ചിരുന്നത്) എന്നെ തന്റെ ഓഫീസിലേക്കു വിളിപ്പിച്ചപ്പോൾ ഞാൻ വിസ്മയഭരിതനായി. ചക്രവർത്തിക്ക് ഒരു സ്വീകരണം നല്കുന്നുണ്ടെന്നും ഫാക്കൽറ്റി ഡിപ്പാർട്ടുമെന്റുകളുടെ തലവന്മാരെ മാത്രമേ ക്ഷണിക്കുന്നുള്ളുവെന്നും (പ്രിൻസ്ടണിലെ വിഖ്യാതരായ ഫാക്കൽറ്റി മുഴുവനെടുത്താൽ അതു തന്നെ പരശ്ശതം ആളുകളുണ്ടാവും) എല്ലാ ഫാക്കൽറ്റി അംഗങ്ങളെയും പരിചയപ്പെടുത്താൻ തന്നെ സമയം കിട്ടില്ലെന്നും, അദ്ദേഹം എന്നോടു പറഞ്ഞു. ചക്രവർത്തി എന്നെ കാണുന്നതിന് പ്രത്യേക താല്പര്യം പ്രകടിപ്പിച്ച നിലയ്ക്കു പ്രസിഡണ്ട് എന്നെ പ്രത്യേകമായി സ്വീകരണത്തിനു ക്ഷണിക്കുകയാണെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി. പ്രസിഡണ്ടിനു ഇക്കാര്യം വിസ്മയമുളവാക്കിയിട്ടുണ്ടാവുമെന്നു തോന്നി. സ്വീകരണത്തിൽ ഡിപ്പാർട്ടുമെന്റ് മേധാവികളും വിവിധ സ്കൂളുകളുടെ തലവന്മാരുമായി അമ്പതോളം പേരുണ്ടായിരുന്നു. സന്നിഹിതരായവരിൽ വിദ്യാർത്ഥി ഞാൻ മാത്രം. ഒരു വലിയ സ്വീകരണമുറിയിൽ ഞങ്ങൾ ഒരു വൃത്തമായി നിന്നു. പ്രസിഡണ്ട് മാക്കേ ചക്രവർത്തിയോടൊപ്പം നടന്ന് ഓരോ പ്രൊഫസറെയും ചക്രവർത്തിക്കു പരിചയപ്പെടുത്തി. ചക്രവർത്തി ഓരോരുത്തർക്കും ഹൃദ്യമായി ഹസ്തദാനം നല്കി. പക്ഷേ, ആരുമായും സംസാരിക്കാൻ തുനിഞ്ഞില്ല. അദ്ദേഹം എന്നെ ആ വൃത്തത്തിൽ കണ്ടതു മുതൽ പുഞ്ചിരിക്കാൻ തുടങ്ങി. പരിചയപ്പെടുത്തുന്ന പ്രൊഫസർമാരെയല്ല, എന്നെയാണ് അദ്ദേഹം നോക്കുന്നതെന്ന് കണ്ടു ഞാൻ അമ്പരന്നുപോയി."

വർഗീസിന്റെ അടുക്കലെത്തിയപ്പോൾ യൂണിവേഴ്സിറ്റി പ്രസിഡണ്ട് പറഞ്ഞു: "തിരുമേനി കാണാനാഗ്രഹിച്ച യുവാവ് മി. പോൾ വറുഗീസ്."

"ഉവ്വ്. എനിക്കറിയാം." ചക്രവർത്തി പ്രകാശപൂർണമായ പുഞ്ചിരിയോടെ മറുപടി നല്കി. അനന്തരം ചക്രവർത്തി അംഹാരിക്ക് ഭാഷയിൽ വർഗീസിനോടു പറഞ്ഞു: "അപ്പോൾ ഇതാണു നിന്റെ യൂണിവേഴ്സിറ്റി.

നാം നിന്നെത്തേടി ഇവിടെയെത്തി. നിന്റെ പഠിത്തം തീർന്നുവെന്നും ഏതാനും ദിവസത്തിനകം നിന്റെ ബിരുദം കിട്ടുമെന്നും നമുക്കറിയാം. നീ നമ്മോടു കൂടി എത്യോപ്യയിലേക്കു വരുകയാണ്. ഇനിയും ഒഴികഴിവുകൾ ഇല്ല."

വർഗീസ് തികച്ചും അമ്പരന്നു. വേദനയും തോന്നി. വീണ്ടും ചക്രവർത്തിയോട് വരാൻ സാധിക്കുകയില്ലെന്ന് എങ്ങനെ പറയും. മനസ്സിൽ തീവ്രമായി പ്രാർത്ഥിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു: "തിരുമേനീ, ഇതെന്നെ ഗാഢമായി സ്പർശിച്ചു. തിരുമേനിയുടെ വാത്സല്യത്തിനും താല്പര്യത്തിനും ഞാൻ കൃതജ്ഞനാണ്. അങ്ങയെയും എത്യോപ്യയെയും സേവിക്കാൻ എനിക്ക് ആഗ്രഹമുണ്ട്. പക്ഷേ, ഞാൻ ഇന്ത്യ വിട്ടുപോന്നിട്ട് (1947-ൽ) ഏഴു വർഷമാകുന്നു. എനിക്ക് ഇന്ത്യയിലേക്കു മടങ്ങിപ്പോകണം. അവിടെ വച്ചു മാത്രമേ തീരുമാനങ്ങളെടുക്കാനാകൂ."

"ഇനി തീരുമാനമൊന്നുമെടുക്കാനില്ല. നാം ഏതാനും ദിവസത്തിനകം മടങ്ങിപ്പോവുകയാണ്. നീയും എന്റെ കൂടെ ഉണ്ടാകണം. എത്യോപ്യയിൽ നാം നിനക്ക് ഒരു സ്ഥാനം കണ്ടുവച്ചിട്ടുണ്ട്. ഇനിയും മർക്കടമുഷ്ടി പിടിക്കരുത്."

ഇന്ത്യാക്കാരനായ ഒരു സെമിനാരി വിദ്യാർത്ഥിയോട് ചക്രവർത്തി ഇത്ര ദീർഘമായി സംസാരിക്കുന്നതെന്താണെന്ന് പ്രസിഡണ്ടും മുറിയിലുണ്ടായിരുന്ന മറ്റുള്ളവരും അത്ഭുതപ്പെടുന്നുണ്ടായിരുന്നു. തല്ക്കാലം രക്ഷപ്പെടാൻ വേണ്ടി വർഗീസ് പറഞ്ഞു: "ഞാൻ തിരുമേനിയുടെ സെക്രട്ടറിയോടു സംസാരിച്ചുകൊള്ളാം." പിന്നീടു സെക്രട്ടറിയെ കണ്ടു കാര്യം പറഞ്ഞു. ഇപ്പോൾ എത്യോപ്യയിലേക്ക് വരുക പ്രയാസമാണെന്നും തനിക്ക് ഇന്ത്യയിലേക്കു പോയേ മതിയാവൂ എന്നും.

# 3

# ജന്മനാട്ടിലേക്ക്

ഏഴു വർഷം കൊണ്ട് പൂർത്തിയാക്കേണ്ട പഠനം നാലു വർഷം കൊണ്ട് പൂർത്തിയാക്കി തന്റെ വിജ്ഞാനദാഹത്തെ ഒട്ടൊന്നു ശമിപ്പിച്ച് പോൾ വർഗീസ് ജന്മനാട്ടിലേക്ക് തിരികെപ്പോന്നു. 1947–ൽ എത്യോപ്യയിലേക്ക് അദ്ധ്യാപകനായി പോയശേഷം അദ്ദേഹം തിരികെ വന്നിരുന്നില്ല. ഏഴു വർഷത്തിനു ശേഷം 1954–ലാണ് തിരികെ വരുന്നത്. വീട്ടിലെത്തി ഏതാനും നാൾ താമസിച്ചു. സ്വന്തം പരിശ്രമത്താൽ ഡിഗ്രി പഠനം നടത്തിയിട്ടാണ് വർഗീസ് എത്തിയിരിക്കുന്നത്. "ഞാൻ നേരത്തെ പറഞ്ഞതുപോലെ നിനക്ക് തനിയെ പഠിക്കുവാൻ സാധിച്ചില്ലേ" എന്ന് പിതാവ് മകനോട് ചോദിച്ചു.

പോൾ വർഗീസ് കേരളത്തിലേക്ക് മടങ്ങിവരുന്ന വിവരം അറിഞ്ഞ്, അദ്ദേഹത്തിന്റെ ബന്ധുവായ പത്രോസ് റമ്പാൻ (സ്ലീബാദാസ സമൂഹ സ്ഥാപകനായ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) അമേരിക്കയിലേക്ക് ഒരു കത്തയച്ചിരുന്നു. കത്തിൽ വർഗീസിനോട് അദ്ദേഹം ഇങ്ങനെ ആവശ്യപ്പെട്ടു: "നീ ഒരുപാട് പഠിച്ചു. ഇനി എന്താണ് നിന്റെ ഭാവി പരിപാടികൾ? എന്റെ ഈ പ്രസ്ഥാനത്തിൽ (സ്ലീബാദാസ സമൂഹം) നീ പ്രവർത്തിക്കണമെന്നാണ് എന്റെ ആഗ്രഹം."

നാട്ടിലെത്തി അധികം താമസിയാതെ വർഗീസ്, പത്രോസ് റമ്പാനോടൊപ്പം കൂടി. പുതുക്രിസ്ത്യാനികൾക്കുള്ള കോടിവസ്ത്രങ്ങളുടെ ഭാണ്ഡവും പേറി കാൽനടയായി വടക്കൻ പ്രദേശങ്ങളിൽ അവർ യാത്ര ചെയ്തു. പള്ളികളിലും നാൽക്കവലകളിലും സുവിശേഷയോഗങ്ങൾ നടത്തുക, പുതുക്രിസ്ത്യാനികൾക്ക് വസ്ത്രങ്ങൾ നൽകുക, അവരുടെ ഭവനങ്ങൾ സന്ദർശിക്കുക, പാവപ്പെട്ടവരെ സഹായിക്കുക തുടങ്ങിയവയായിരുന്നു പരിപാടികൾ. പള്ളികളിലും, കക്ഷിവഴക്കുകൾ മൂലം അവിടെ കയറാൻ അനുവദിച്ചില്ലെങ്കിൽ പള്ളിയുടെ നാടകശാലയിലുമൊക്കെ കിടന്നുറങ്ങിയായിരുന്നു സഞ്ചാരം. ഒരു പള്ളിയിലെത്തിയപ്പോൾ, പള്ളി തുറന്നു കൊടുക്കാഞ്ഞതുമൂലം പത്രോസ് റമ്പാന് നാടകശാലയിലിരിക്കേണ്ടിവന്നു. ഇടവകജനങ്ങൾ എത്തി അദ്ദേഹത്തിനുമേൽ ആക്ഷേപവും പരിഹാസവും ചൊരിഞ്ഞു. ആ സമയത്ത് അതിന് ചെവികൊടുക്കാതെ പഴങ്കഞ്ഞി കുടിച്ചുകൊണ്ടിരുന്ന പത്രോസ് റമ്പാന്റെ ചിത്രം ഹൃദയസ്പർശിയായിരുന്നു. മെത്രാപ്പോലീത്താ ഈ രംഗം എന്നും ഓർമ്മിച്ചിരുന്നു. സന്യാസത്തെക്കുറിച്ച് പഠിപ്പിക്കുമ്പോഴൊക്കെ ഈ സംഭവത്തിന്റെ പശ്ചാത്തലത്തിൽ, പത്രോസ് റമ്പാന്റെ താഴ്മയും

വിനയവും നിറഞ്ഞ ജീവിതത്തെക്കുറിച്ച് മെത്രാപ്പോലീത്താ പറയുമായിരുന്നു.

ചേങ്ങല കൊട്ടിയും തമ്പേറടിച്ചും ചിത്രച്ചുരുളുകൾ കാണിച്ചും പറയരുടെയും പുലയരുടെയും ഇടയിൽ പത്രോസ് റമ്പാനും വർഗീസും സ്ലീബാദാസന്മാരും സുവിശേഷവേല ചെയ്തു. താഴ്ന്ന ജാതിക്കാരുടെ ഭവനങ്ങൾ സന്ദർശിക്കുകയും അവർക്ക് സുവിശേഷവെളിച്ചം പകർന്നുകൊടുക്കുകയും ചെയ്യുക എന്നത് സുവിശേഷവേലയുടെ അവിഭാജ്യ ഘടകമായിരുന്നു. രാത്രിയിൽ പള്ളിയിൽ വച്ചാണ് സുവിശേഷയോഗം നടത്തുക. യോഗാരംഭത്തിന് മുമ്പ് ചേങ്ങല കൊട്ടുമ്പോൾ സമീപവാസികളെല്ലാം പള്ളിയിലെത്തും. സന്ധ്യാ നമസ്ക്കാരത്തിനു ശേഷം യോഗം ആരംഭിക്കും. യോഗാനന്തരം സാധുക്കളായ വിധവകൾ, കുഷ്ഠരോഗികൾ, അന്ധർ, ബധിരർ, അംഗഹീനർ എന്നിവർക്ക് ഓരോ കോടി വസ്ത്രവും, ചികിത്സ ആവശ്യമുള്ള രോഗികൾക്ക് സാമ്പത്തിക സഹായവും നൽകും.

യാത്രയ്ക്കിടയിൽ പല കാര്യങ്ങൾ സംസാരിക്കുന്നതിനിടയിൽ ഒരിയ്ക്കൽ പത്രോസ് റമ്പാൻ വർഗീസിനോടു പറഞ്ഞു: “നീ ഈ പ്രസ്ഥാനത്തിന്റെ കൂടുതൽ നടത്തിപ്പിനും, വിജയത്തിനും വേണ്ടി ഒരു രേഖ എഴുതിയുണ്ടാക്കണം.'' വർഗീസ് അതനുസരിച്ച് വളരെ ചിന്തിച്ചും ആലോചിച്ചും, ബുദ്ധിമുട്ടിയും ഒരു വ്യവസ്ഥ എഴുതിയുണ്ടാക്കി. അത് അദ്ദേഹം റമ്പാനെ വായിച്ചു കേൾപ്പിച്ചു. “കൊള്ളാം വളരെ നല്ലത്” എന്ന് പ്രതികരിച്ചുകൊണ്ട് പത്രോസ് റമ്പാൻ അത് വാങ്ങി പെട്ടിയിൽ വച്ചു; പെട്ടിയുമടച്ചു. അത് പിന്നീടൊരിക്കലും വെളിച്ചം കണ്ടതുമില്ല!

മൂന്നാഴ്ച നീണ്ടുനിന്ന ഈ യാത്രയുടെ ഒടുവിൽ വർഗീസ്, പത്രോസ് റമ്പാനോട് പറഞ്ഞു: “ഇനി ഞാൻ കോട്ടയം വരെ ഒന്നു പോകട്ടെ. എനിക്ക് അദ്ധ്യാപനമാണ് താല്പര്യം.'' അങ്ങനെ ഇരുവരും സ്നേഹപൂർവ്വം വേർപിരിഞ്ഞു.

കേരളത്തിലെ ക്രൈസ്തവജനതയെ സേവിക്കണം എന്നതായിരുന്നു വർഗീസിന്റെ മനസ്സിലെ ആഗ്രഹം. അതിനുള്ള നല്ലൊരു സ്ഥലം തേടിപ്പി



**പത്രോസ് മാർ ഒസ്താത്തിയോസ്**

ടിക്കുവാൻ അദ്ദേഹം ശ്രമിച്ചു. അതിനായി വർഗീസ് കോട്ടയത്തെത്തി. മലങ്കര ഓർത്തഡോക്സ് സഭയുടെ കാതോലിക്കാബാവാ താമസിക്കുന്നത് കോട്ടയത്തിനടുത്ത് ദേവലോകത്താണ്. അന്നത്തെ കാതോലിക്കാ, പ. ഗീവർഗീസ് ദ്വിതീയൻ ബാവായായിരുന്നു. ബാവായെ കാണുവാൻ ഭയമുണ്ടായിരുന്നതുകൊണ്ട് അങ്ങോട്ട് പോയില്ല. സഭയുടെ വൈദിക സെമിനാരി അന്ന് പ്രവർത്തിച്ചിരുന്നത് എം.ഡി. സെമിനാരിയിലായിരുന്നു. മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ (പിന്നീട് പ. മാത്യൂസ് പ്രഥമൻ ബാവാ) യായിരുന്നു അന്നത്തെ സെമിനാരി പ്രിൻസിപ്പൽ.

മെത്രാപ്പോലീത്തായെ കാണുവാൻവേണ്ടി പോൾ വർഗീസ് എം.ഡി. സെമിനാരിയിൽ ചെന്നു. അദ്ദേഹം ചെല്ലുമ്പോൾ മെത്രാപ്പോലീത്താ സെമിനാരിമുറ്റത്ത് നില്ക്കുകയാണ്. "എന്തിനാണ് വന്നത്?" എന്ന് അദ്ദേഹം ചോദിച്ചു. "സെമിനാരിയിലുള്ളവരെയൊക്കെ ഒന്നു കാണുവാൻ വേണ്ടി വന്നതാണ്. എം. വി. ജോർജ്ജ് ശെമ്മാശനെയും ജോഷാ ശെമ്മാശനെയും ഫിലിപ്പോസ് ശെമ്മാശ്ശനെയുമൊക്കെ ഒന്നു കാണണം" എന്നു വർഗീസ് മറുപടി പറഞ്ഞു. "ശെമ്മാശന്മാരൊക്കെ അപ്പുറത്തുണ്ട്. അങ്ങോട്ട് ചെല്ല്" എന്ന് മെത്രാപ്പോലീത്താ പറഞ്ഞു. മെത്രാപ്പോലീത്തായുടെ പരുക്കൻ പെരുമാറ്റം വർഗീസിനെ നിരാശനാക്കി. പിന്നീട് ആ പരുക്കൻ സ്വഭാവത്തിന്റെ പിന്നിലുള്ള സ്നേഹവാനായ മനുഷ്യനെ അടുത്തറിയുവാനും ഒരുമിച്ച് പ്രവർത്തിക്കുവാനും അദ്ദേഹത്തിന് അവസരമുണ്ടായി. കാലം കുറെ കഴിഞ്ഞപ്പോൾ മെത്രാപ്പോലീത്താ സഭയുടെ കാതോലിക്കായും പോൾ വർഗീസ് സഭയിലെ മെത്രാപ്പോലീത്തായുമായി. ആദ്യ കാഴ്ചയിൽ, പരുക്കൻ സ്വഭാവമുള്ളവർ എന്ന് ഇരുവരെയും കുറിച്ച് പലരും പറയാറുണ്ട്. അടുത്തറിയുമ്പോഴാണ് സ്നേഹവും ആർദ്രതയുമുള്ള മനുഷ്യരാണിവരെന്ന് പലരും മനസ്സിലാക്കുകയും അംഗീകരിക്കുകയും ചെയ്തിരുന്നത്.


**മാത്യൂസ് മാർ അത്താനാസ്യോസ്**

പോൾ വർഗീസിന് മെത്രാപ്പോലീത്തായുടെ മറുപടി കേട്ടപ്പോൾ വിഷമമുണ്ടായി. തന്നെക്കുറിച്ചുള്ള കൂടുതൽ വിവരങ്ങൾ മെത്രാപ്പോലീത്താ തിരക്കുമെന്ന് അദ്ദേഹം പ്രതീക്ഷിച്ചിരുന്നു. പരിചയമില്ലാത്ത ഒരു വ്യക്തിയോട് തന്റെ

ജീവിതനേട്ടങ്ങളെക്കുറിച്ചോ ആഗ്രഹങ്ങളെക്കുറിച്ചോ പറയുവാനുള്ള സങ്കോചം അദ്ദേഹത്തിനുണ്ടായിരുന്നു. പക്ഷേ, ഭാഗ്യവശാലോ നിർഭാഗ്യവശാലോ മെത്രാപ്പോലീത്താ കൂടുതലൊന്നും ചോദിക്കുകയുണ്ടായില്ല. വർഗീസിനന്ന് ഫിലിപ്പോസ് ശെമ്മാശനെ മാത്രമേ കഷ്ടിച്ച് അറിയുകയുള്ളു. മറ്റ് രണ്ടുപേരെക്കുറിച്ചും കേട്ടറിവ് മാത്രമേ ഉള്ളു. വർഗീസ് മൂവരേയും കണ്ട് പരിചയപ്പെട്ടു.

തുടർന്ന് വർഗീസ് മാങ്ങാനത്തെത്തി ക്രൈസ്തവാശ്രമത്തിലെ ആചാര്യ കെ. കെ. ചാണ്ടിയെ സന്ദർശിച്ച് പരിചയം പുതുക്കി. വർഗീസുമായുള്ള രണ്ടാമത്തെ കൂടിക്കാഴ്ചയെ തുടർന്നുള്ള സംഭവങ്ങളെപ്പറ്റി ആചാര്യ ചാണ്ടി ഇപ്രകാരം പറയുന്നു: "പോൾ വർഗീസ് ആശ്രമത്തെക്കുറിച്ച് അറിയുവാൻ കൂടുതൽ താല്പര്യം കാണിച്ചു. ആശ്രമത്തിൽ കുറച്ച് ദിവസങ്ങൾ താമസിച്ചിട്ടുണ്ട്. ഒന്നിലധികം തവണ താമസിച്ചു. ഞങ്ങൾ ഒരുമിച്ച് അഭിപ്രായങ്ങൾ ചർച്ച ചെയ്യുകയും പ്രാർത്ഥിക്കുകയും ചെയ്തിട്ടുണ്ട്. ആശ്രമജീവിതത്തോടുള്ള താല്പര്യം പോൾ വർഗീസ് പ്രകടിപ്പിച്ചു എന്നു തോന്നുന്നു. ഞാൻ അക്കാര്യത്തിൽ അദ്ദേഹത്തെ പ്രോത്സാഹിപ്പിച്ചു. അന്ന് സാധു മത്തായിച്ചൻ ജീവിച്ചിരിപ്പുണ്ടായിരുന്നു. പോൾ വർഗീസിന് അദ്ദേഹത്തോട് വലിയ ബഹുമാനമായിരുന്നു.

പോൾ വർഗീസ് ഫെലോഷിപ്പ് ഓഫ് റിക്കൺസിലിയേഷന്റെ മെമ്പറായി എന്നാണ് തോന്നുന്നത്. ക്രൂശിന്റെ അക്രമരാഹിത്യത്തിൽ അധിഷ്ഠിതമായി നീതിക്കും നിരപ്പിനും സമാധാനത്തിനും വേണ്ടി പ്രവർത്തിക്കുന്ന ഒരു സംഘടനയാണത്. അതിന്റെ സെല്ലുകൾ ഇന്ത്യയുടെ പല ഭാഗത്തും ഉണ്ടായിരുന്നു. ഡൽഹിയിലുള്ള സെല്ലിന് ഒരു ലീഡർ ആയി പോകുവാൻ പോൾ വർഗീസിനോട് ഞാൻ നിർദ്ദേശിച്ചു എന്നു തോന്നുന്നു."



ആചാര്യ കെ. കെ. ചാണ്ടി

പോൾ വർഗീസ് ആശ്രമത്തിൽ രണ്ടാഴ്ചയോളം താമസിച്ചതായി ക്രൈസ്തവാശ്രമത്തിലെ സേവക് കെ. എം. മാമ്മൻ പറഞ്ഞു. സ്വന്തം അഭിപ്രായം എവിടെയും വെട്ടിത്തുറന്നു പറയുകയും അതിൽ അടിയുറച്ചു നിൽക്കുകയും ചെയ്യുന്ന ഒരു വ്യക്തിത്വമായിരുന്നു വർഗീസിന്റേതെന്ന് അദ്ദേഹം ഓർമ്മിച്ചു.

മാങ്ങാനം ക്രൈസ്തവാശ്രമത്തിലെ ജീവിതം വർഗീസിനെ തൃപ്തനാക്കിയില്ല. ഡൽഹിയിലെ ജോലിയോടും അദ്ദേഹത്തിന് വേണ്ടത്ര താല്പര്യം തോന്നിയില്ല. ആ സമയത്താണ് ആലുവാ ഫെലോഷിപ്പ് ഹൗസിനെക്കുറിച്ചും എം. തൊമ്മനെക്കുറിച്ചും സുഹൃത്തായ അത്തിത്തോട്ടത്തിൽ ഫിലിപ്പ് പറഞ്ഞത്. ആത്മീയമായി ഉപദേശങ്ങൾ നൽകുവാൻ കഴിവുള്ള ആളാണ് എം. തൊമ്മനെന്നും അദ്ദേഹത്തെ കണ്ട് സംഭാഷണം നടത്തുന്നത് നന്നായിരിക്കുമെന്നും ആലുവായിലേക്ക് പോകുവാൻ പ്രേരിപ്പിച്ചുകൊണ്ട് സുഹൃത്ത് ഉപദേശിച്ചു. വർഗീസ് ആലുവാ ഫെലോഷിപ്പ് ഹൗസിലെത്തി എം. തൊമ്മനെ സന്ദർശിച്ചു സംഭാഷണം നടത്തി. രണ്ട് പ്രതിഭകളുടെ അന്യോന്യമുള്ള ഒത്തുചേരലായിത്തീർന്നു ഈ കൂടിക്കാഴ്ച.

എം. തൊമ്മനെ കണ്ടെത്തുകയും ആലുവാ ഫെലോഷിപ്പ് ഹൗസ് തന്റെ പ്രവർത്തനകേന്ദ്രമാക്കുകയും ചെയ്ത സംഭവം മെത്രാപ്പോലീത്താ ഇങ്ങനെ വിവരിക്കുന്നു: “നാട്ടിലെത്തിയശേഷം ഒരു സേവനത്തിനുള്ള മാർഗ്ഗം കണ്ടെത്താനായി കുറച്ചുനാൾ ഓടിനടന്ന് അന്വേഷിച്ചു. പലരോടുമൊക്കെ ചോദിച്ചു. സഭയിൽ സേവനം നിർവ്വഹിക്കാം എന്നൊരു നിർദ്ദേശമാണ് ആദ്യം വന്നത്. അതിനുവേണ്ടി സഭയിലെ അന്നത്തെ പ്രമുഖനായ ഒരു മെത്രാപ്പോലീത്തായെ ചെന്നു കണ്ടു. ആ അഭിമുഖം വളരെയധികം സന്തോഷം തന്നില്ല എന്നുള്ളതുകൊണ്ട് തല്ക്കാലം സഭയുടെ ഔദ്യോഗിക നേതൃത്വവുമായിട്ട് യാതൊരു ബന്ധവും വേണ്ടെന്നും, അല്മായക്കാരുടെയിടയിൽ പ്രവർത്തിച്ചാൽ മതിയെന്നും, അല്മായക്കാരനായി പ്രവർത്തിച്ചാൽ മതിയെന്നും തീരുമാനമെടുത്തു. അങ്ങനെ അന്വേഷിച്ചുകൊണ്ടിരുന്ന സമയത്ത് മറ്റ് പല വാഗ്ദാനങ്ങളും വന്നു. നോർത്ത് ഇൻഡ്യയിൽ നിന്ന് പ്രസ്ബിറ്റേറിയൻസിന്റെ ഒരു റിട്രീറ്റ് സെന്റർ നടത്തുവാൻ ആവശ്യപ്പെട്ടു. മാങ്ങാനം ആശ്രമത്തിലെ കെ. കെ. ചാണ്ടി അച്ചൻ അദ്ദേഹത്തിന്റെ കൂടെ സേവനം ചെയ്യുവാൻ ആവശ്യപ്പെട്ടു. അങ്ങനെയുള്ള പല ആവശ്യങ്ങളും വന്നു. ആ സമയത്താണ് മി. എം. തൊമ്മനെ കാണാൻ ഇടയാകുന്നതും മി. കെ. സി. ചാക്കോയെപ്പറ്റി മനസ്സിലാക്കുവാൻ ശ്രമിക്കുന്നതും. കെ. സി. ചാക്കോ, മാമ്മൻ മാപ്പിളയുടെ മൂത്ത സഹോദരനാണ്. അദ്ദേഹം മദ്രാസ് ക്രിസ്ത്യൻ കോളജിലെ ഒരു ഫിലോസഫി പ്രൊഫസറായിരുന്നു. ഡോ. എസ്. രാധാകൃഷ്ണന്റെ കൂടെ യൂണിവേഴ്സിറ്റിയിൽ ഫസ്റ്റ് റാങ്ക് വാങ്ങി പാസ്സായ ആളായിരുന്നു. വലിയ പ്രാർത്ഥനാശീലനായിരുന്നു. ഒരു ലംഗ് ഇല്ല. അതുകൊണ്ട് അധികം പ്രവർത്തിക്കാനൊക്കുകയില്ല. എങ്കിലും ഓരോ മണിക്കൂറും പ്രാർത്ഥനയോടു കൂടെ ആരംഭിക്കുകയും പരിപൂർണ്ണമായിട്ട് ദൈവത്തിൽ ആശ്രയിച്ച് ജീവിക്കുകയും ചെയ്ത ആളാണ്. അദ്ദേഹത്തെ

എനിക്ക് നേരിട്ട് പരിചയമൊന്നുമില്ലായിരുന്നു. അദ്ദേഹത്തിന്റെ സ്മരണ നിലനിർത്താൻ വേണ്ടിയുള്ളതായിരുന്നു ആലുവായിലെ ഫെലോഷിപ്പ് ഹൗസ്. അവിടെ ചെന്നപ്പോൾ മി. എം. തൊമ്മൻ എന്ന ആളെ കണ്ടു. അദ്ദേഹം വളരെയധികം ആദ്ധ്യാത്മികതയുള്ള മനുഷ്യൻ ആണെന്ന് എനിക്ക് അഭിപ്രായം തോന്നി. അദ്ദേഹത്തെപ്പറ്റി വലിയ ഒരു മതിപ്പ് എനിക്ക് ഉണ്ടായി. ഒരു ദൈവഭക്തനായ മനുഷ്യനാണെന്ന് തോന്നി. അതുകൊണ്ട് അദ്ദേഹത്തിന്റെ അഭിപ്രായം ഞാൻ ചോദിച്ചു. എവിടെയാണ് ഞാൻ സേവനം ചെയ്യേണ്ടതെന്നു ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു. 'എനിക്കു പുതുതായിട്ടൊന്നും പറയാനില്ല. എങ്കിലും മി. വർഗീസിനെപ്പോലുള്ള ഒരാളെ ദൈവം ഇങ്ങോട്ട് അയയ്ക്കുമെന്നും ആ ആളുടെ കൂടെ എനിക്ക് പ്രവർത്തിക്കണമെന്നുമുള്ളതായിരുന്നു എന്റെ ദർശനം. അതുകൊണ്ട് ഇവിടെത്തന്നെ പ്രവർത്തിക്കുവാനുള്ള സാധ്യതയുണ്ട്. അതൊന്ന് നോക്കണം. അതേസമയത്ത് ശമ്പളമൊന്നും തരാനുള്ള സാധ്യതയൊന്നും ഈ സ്ഥാപനത്തിനില്ല. തൽക്കാലം ഒരു 75 രൂപ ശമ്പളം എന്നു വയ്ക്കാം. പക്ഷേ, തരാൻ ഇപ്പോൾ സാധ്യത ഇല്ല.' ഞാൻ അത് സന്തോഷത്തോടെ സമ്മതിച്ചു. ഏതായാലും അവിടെത്തന്നെ സേവനമനുഷ്ഠിക്കാമെന്ന് തീരുമാനിച്ചു."

പോൾ വർഗീസുമായുള്ള തൊമ്മച്ചന്റെ കൂടിക്കാഴ്ചയെപ്പറ്റിയും വർഗീസിന്റെ ആഗമനത്തെപ്പറ്റിയും ശ്രീമതി സാറാമ്മ തൊമ്മൻ ഇങ്ങനെ പറയുന്നു: "പോൾ വർഗീസുമായി സ്വല്പം സംസാരിച്ചപ്പോൾ തന്നെ അദ്ദേഹത്തെക്കുറിച്ച് തൊമ്മച്ചന് വലിയ മതിപ്പ് ഉണ്ടായി. പൈലി മാസ്റ്ററുടെ പുത്രനാണെന്നറിഞ്ഞപ്പോൾ കൂടുതൽ ഇഷ്ടമായി. കാരണം തൊമ്മച്ചൻ, പൈലി മാസ്റ്ററുടെ ശിഷ്യനായിരുന്നു. 1954 ഓഗസ്റ്റിലാണ് ഈ സംഭവം നടക്കുന്നത്. സെപ്റ്റംബറിൽ വാർഷികധ്യാനം നടത്തുവാൻ പരിപാടിയിട്ടിട്ടുണ്ടായിരുന്നു. അതിൽ വന്ന് സംബന്ധിക്കുവാൻ തൊമ്മച്ചൻ, വർഗീസിനെ ക്ഷണിച്ചു. അദ്ദേഹം അതിൽ പൂർണ്ണസമയം സംബന്ധിച്ചു. എല്ലാവർക്കും അദ്ദേഹത്തെ വലിയ ഇഷ്ടമായി. ഫെലോഷിപ്പ് കൗൺസിൽ കൂടി വർഗീസിനെ ജോലിക്കെടുക്കുന്ന കാര്യം ചർച്ച ചെയ്തു. ശമ്പളമൊന്നും കൊടുക്കാനില്ലാത്തതുകൊണ്ട് അങ്ങനെയൊരാളെ വേണ്ട എന്നതായിരുന്നു കൗൺസിൽ അംഗങ്ങളുടെ അഭിപ്രായം. പക്ഷേ, തൊമ്മച്ചൻ വളരെ താല്പര്യമെടുത്ത് വർഗീസിനെക്കുറിച്ച് മറ്റുള്ളവരോട് പറയുകയും അവരുടെ അഭിപ്രായങ്ങൾ മാറ്റുകയും ചെയ്തു. ഏത് ജീവിതത്തിലും സന്തോഷം കണ്ടെത്തുന്ന ആളായിരുന്നു അദ്ദേഹം. ആദ്യത്തെ രണ്ടു മാസക്കാലം ഹോട്ടലിലെ ഭക്ഷണം കഴിച്ചു. അതോടെ വയറ്റിൽ അസുഖം ആയി. പിന്നീട് ഉച്ച ഊണും രാത്രിയിൽ കഞ്ഞിയും ഞങ്ങളോടൊപ്പം ആക്കി. രാവിലെയും നാലു മണിക്കും സ്വന്തമായി

പാചകം ചെയ്തു കഴിക്കും. കെ. സി. ചാക്കോസാർ അവസാനകാലത്ത് (ക്ഷയരോഗിയായിരുന്നപ്പോൾ) താമസിച്ചിരുന്ന ചെറിയൊരു കെട്ടിടമുണ്ടായിരുന്നു. അതിലാണ് വർഗീസ് താമസിച്ചിരുന്നത്. ചാക്കോസാറിന്റെ വീട്ടിലാണ് ഞങ്ങൾ താമസിച്ചിരുന്നത്."


കെ. സി. ചാക്കോ

പോൾ വർഗീസ് താമസിച്ചിരുന്ന ചെറിയ കെട്ടിടം ഇപ്പോഴുമുണ്ട്. ഫെലോഷിപ്പ് ഹൗസിന്റെയും ചർച്ച് വീക്കിലിയുടെയും ഓഫീസ് മുമ്പ് അവിടെയാണ് പ്രവർത്തിച്ചുകൊണ്ടിരുന്നത്. തൊട്ടടുത്ത് പുതിയ കെട്ടിട സമുച്ചയം പണിതെങ്കിലും കെ. സി. ചാക്കോ സാർ ഉപയോഗിച്ച ഈ കെട്ടിടം ഇപ്പോഴും അതേപടി നിലനിർത്തിയിരിക്കുന്നു. വർഗീസ് താമസിച്ചിരുന്ന കെട്ടിടം പിന്നീട് ഒന്നു രണ്ടു തവണ പുതുക്കിപ്പണിതതിനു ശേഷമുള്ള കെട്ടിടമാണ് ഇപ്പോഴത്തേത്. പക്ഷേ, വളരെ ചെറിയ ഒരു പഴഞ്ചൻ കെട്ടിടമാണ് ഇപ്പോഴുമത്. അപ്പോൾ വർഗീസ് താമസിച്ചിരുന്ന കെട്ടിടം എങ്ങനെയുണ്ടായിരുന്നു എന്ന് നമുക്ക് സങ്കല്പിക്കാമല്ലോ.

"കാണേണ്ട ആളിനെ കണ്ടുപിടിച്ചു. എനിക്ക് സന്തോഷമായി" എന്ന് എം. തൊമ്മനുമായുള്ള കൂടിക്കാഴ്ചയെപ്പറ്റി വർഗീസ് പറയുമായിരുന്നുവെന്ന് ശ്രീമതി സാറാമ്മ തൊമ്മൻ ഓർമ്മിക്കുന്നു.

75 രൂപ ശമ്പളം എന്നത് 1955 കാലഘട്ടത്തിൽ നല്ലൊരു തുകയായിരുന്നു. പക്ഷേ, ആ തുക കൊടുക്കുവാനുള്ള ശേഷി ഫെലോഷിപ്പ് ഹൗസിന് ഉണ്ടായിരുന്നില്ല. 20 രൂപ മാത്രമായിരുന്നു അദ്ദേഹത്തിന് ലഭിച്ചിരുന്നത്. അതിൽ കൂടുതൽ തുക കിട്ടണമെന്ന് വർഗീസ് ആഗ്രഹിച്ചുമില്ല. കാരണം അദ്ദേഹത്തിന് കൂടുതൽ പണം അപ്പോൾ ആവശ്യമില്ലായിരുന്നു.

'ആലുവാ അന്ന് ഒരു വലിയ ഗ്രാമം. ഇന്നത്തെ പെരുമ്പാവൂരിനേക്കാൾ ചെറിയ സ്ഥലം. വേനൽക്കാലത്തു കുളിച്ചു താമസിക്കുവാൻ വരുന്നവരുടെ 'നദി' തഴുകിയിരുന്ന നാട്. കാത്തായി മില്ലിന് തൊട്ടുകിഴക്ക് കൊവേന്തയുടെ ബോർഡു നിന്ന പഴയ വളവു കഴിഞ്ഞാൽ കാണുന്ന നെടുമ്പറമ്പായിരുന്നു അന്ന് ആലുവാ. പിന്നെ ഒരു തീയേറ്റർ. സി.എസ്.ഐ., കത്തോലിക്കാപ്പള്ളികളും വൈ.എം.സി.എ. യും. ഒരു

ചെറിയ ട്രാൻസ്പോർട്ട് ഓഫീസ്. അന്നും ഇന്നും മാറ്റമില്ലാത്തതായി മാർത്താണ്ഡവർമ്മ പാലം മാത്രമുണ്ട്.'[1]

ഈ ഗ്രാമാന്തരീക്ഷത്തിലേക്കു വർഗീസ് സന്തോഷപൂർവ്വം കടന്നു ചെന്നു. വളരെ പെട്ടെന്ന് ഫെലോഷിപ്പ് ഹൗസ്, യു.സി. കോളജ്, സെറ്റിൽ മെന്റ് എന്നിവയുൾക്കൊള്ളുന്ന പ്രത്യേക സമൂഹത്തിലെ ഒരംഗമായി ത്തീർന്നു അദ്ദേഹം.

ഒരാഴ്ച കഴിഞ്ഞ് യു.സി. കോളജിലെ വിദ്യാർത്ഥികൾ വന്ന് കോളജ് ചാപ്പലിലെ ബൈബിൾ സ്റ്റഡിക്കായി വർഗീസിനെ ക്ഷണിച്ചു. ഈ സംഭ വത്തെക്കുറിച്ച് യു. സി. കോളജിലെ വിദ്യാർത്ഥിയായിരുന്ന ഡോ. എ. എം. ചാക്കോ (റിട്ടയേർഡ് പ്രിൻസിപ്പൽ, യു. സി. കോളജ്) അനുസ്മരി ക്കുന്നതിപ്രകാരമാണ്: "ഞാൻ അവസാന വർഷ ബി.എസ്.സി. ക്ലാസ്സിൽ പഠിക്കുമ്പോഴാണ് (1954-55) ആ വർഷമാദ്യം ആലുവാ ഫെലോഷിപ്പ് ഹൗസിൽ വന്നു താമസമാക്കിയ പോൾ വർഗീസുമായി പരിചയപ്പെടു ന്നത്. യു.സി. കോളജിലെ എസ്.സി.എം. യൂണിറ്റ് സെക്രട്ടറി എന്ന നില യിൽ ഫെലോഷിപ്പ് ഹൗസ് സെക്രട്ടറി എം. തൊമ്മനുമായി അടുത്ത പരിചയം എനിക്കുണ്ടായിരുന്നു. കോളജ് വിദ്യാർത്ഥികളുടെ പ്രാർത്ഥ നാക്കൂട്ടങ്ങളും വേദപഠന ക്ലാസ്സുകളുമൊക്കെ ഫെലോഷിപ്പ് ഹൗസിൽ വച്ച് നടത്തുന്നതിന് എം. തൊമ്മൻ പ്രത്യേക സൗകര്യം ചെയ്തു തന്നി രുന്നു. ഒരു ദിവസം എസ്.സി.എം. ന്റെ ശനിയാഴ്ച സന്ധ്യയ്ക്കു ചേരുന്ന സമ്മേളനത്തിൽ പ്രസംഗിക്കാനായി എം. തൊമ്മനെ ക്ഷണിക്കാൻ ഫെലോഷിപ്പ് ഹൗസിൽ ഞാൻ ചെന്നു. അപ്പോഴാണ് അമേരിക്കയിൽ നിന്നു പഠനം കഴിഞ്ഞെത്തിയ പോൾ വർഗീ സിനെ അദ്ദേഹം എനിക്കു പരിയപ്പെ ടുത്തിത്തന്നത്. 'എന്നേക്കാൾ വലിയ വൻ ഇവിടെ എത്തിയിരിക്കുന്നു' എന്ന വിനയഭാവത്തോടെയാണ് പ്രതിഭാസ മ്പന്നനും ഊർജ്ജസ്വലനുമായ പോൾ വർഗീസിനെ എനിക്കു പരിചയപ്പെടു ത്തിത്തന്നത്. ഞാൻ വിദ്യാർത്ഥി മാത്ര മായിരുന്നെങ്കിലും വളരെ സ്നേഹ ത്തോടും അനൗപചാരികതയോടുമാണ് പോൾ വർഗീസ് എന്നോട് സംസാരി ച്ചത്. വിവിധ വിഷയങ്ങളിൽ അഗാധ പാണ്ഡിത്യം ആർജ്ജിച്ച ഒരു വ്യക്തി യോടാണ് ഞാൻ ഇടപെടുന്നത് എന്ന്



**എം. തൊമ്മൻ**

ആദ്യ സംഭാഷണത്തിൽ നിന്നു തന്നെ എനിക്ക് വ്യക്തമായി. കോളജിലെ അദ്ധ്യാപകരും വിദ്യാർത്ഥികളും ഒത്തുചേരുന്ന ശനിയാഴ്ചത്തെ മീറ്റിംഗുകളിൽ ഏറ്റവും അനുയോജ്യമായ പ്രഭാഷണങ്ങൾ തരുവാൻ പ്രാപ്തിയുള്ള വ്യക്തിയായി അദ്ദേഹത്തെ കണ്ടതിനാൽ ഒരു മീറ്റിംഗിനു പകരം, അടുത്ത അഞ്ചു ശനിയാഴ്ചകളിലെ മീറ്റിംഗുകളിൽ തുടർച്ചയായി പ്രസംഗിക്കാമെന്നുള്ള സമ്മതവും പ്രസംഗവിഷയങ്ങളും വാങ്ങിക്കൊണ്ടാണ് ഞാൻ അന്ന് അദ്ദേഹത്തിൽ നിന്നും വിടവാങ്ങിയത്. കുടെക്കൂടെ താനുമായി ബന്ധപ്പെടുന്നത് തികച്ചും സ്വാഗതം ചെയ്യുന്നു എന്ന് എന്നോട് പറയുവാൻ തക്കവണ്ണം വിനയവും അനൗപചാരികതയും അദ്ദേഹം അന്നു കാണിച്ചത് അദ്ദേഹത്തിന്റെ ഊഷ്മളമായ വ്യക്തിത്വവുമായി കൂടുതൽ ഇടപഴകാൻ എനിക്ക് ഇടയാക്കി.

പോൾ വർഗീസ് താമസിച്ചിരുന്നത് ഫെലോഷിപ്പ് ഹൗസിന്റെ സ്ഥാപകനായിരുന്ന കെ. സി. ചാക്കോസാർ താമസിച്ചിരുന്ന കോട്ടേജിലായിരുന്നു. വിദ്യാർത്ഥികളായ ഞങ്ങൾക്കൊക്കെ ഒരു തുറന്ന വീടു തന്നെയായിരുന്നു അത്. വിദ്യാർത്ഥികളുടെ സ്റ്റുഡന്റ്സ് മിഷനറി യൂണിയൻ (S.M.U.) എന്ന ഗ്രൂപ്പ് അവിടെ വച്ചായിരുന്നു കൂടിയിരുന്നത്. ഫെലോഷിപ്പ് ഹൗസിൽ ഉള്ളപ്പോഴെല്ലാം പോൾ വർഗീസും ഈ ഗ്രൂപ്പിൽ പങ്കെടുക്കുകയും പ്രാർത്ഥനയ്ക്കും കൂട്ടായ്മയ്ക്കും നേതൃത്വം നൽകുകയും ചെയ്തിരുന്നു. പഠനരംഗത്തും പാഠ്യേതര രംഗത്തും നല്ല നിലവാരം പുലർത്തിയിരുന്ന പല വിദ്യാർത്ഥികളെയും ഈ പ്രാർത്ഥാനാക്കൂട്ടത്തിലേക്ക് ആകർഷിക്കുന്നതിന് പോൾ വർഗീസിന്റെ സാന്നിദ്ധ്യം സഹായിച്ചിരുന്നു.

വിദ്യാർത്ഥികളുടെ ഇടയിൽ പ്രാർത്ഥനയ്ക്കും വേദപഠനത്തിനും മാത്രമല്ലായിരുന്നു പോൾ വർഗീസ് നേതൃത്വം നൽകിയത്. കോളജിലെ എസ്.സി.എം. യൂണിറ്റിന്റെ പ്രവർത്തനങ്ങൾക്കായുള്ള ധനശേഖരണാർത്ഥം അക്കാലങ്ങളിൽ വർഷത്തിലൊരിക്കൽ നല്ല നിലവാരമുള്ള വിവിധ കലാപരിപാടികൾ നടത്തുന്ന പതിവുണ്ടായിരുന്നു. 1954–55 ലെ വിവിധ കലാപരിപാടികളിൽ പോൾ വർഗീസിന്റെ നേതൃത്വത്തിൽ കോളജിലെ അദ്ധ്യാപകരും വിദ്യാർത്ഥികളും ചേർന്ന് അവതരിപ്പിച്ച Justice for Jonah എന്ന ഒരു Choral drama യുമുണ്ടായിരുന്നു. ഈ നാടകം അഭ്യസിപ്പിച്ച് വിജയകരമായി അവതരിപ്പിച്ചത് പോൾ വർഗീസിന് നാടകകലയിൽ ഉള്ള പാടവം എത്രയധികം ഉണ്ട് എന്നതിന് തെളിവായിരുന്നു.

അക്കാലങ്ങളിൽ യു.സി. കോളജിൽ എല്ലാ വിദ്യാർത്ഥികളും വേദപഠന ക്ലാസ്സ്, ക്രിസ്ത്യൻ ഇൻസ്ട്രക്ഷൻ ക്ലാസ്സ് എന്നിവയിലേതെങ്കിലും ഒന്നിൽ ഇരിക്കേണ്ടതുണ്ടായിരുന്നു. കോളജിലെ മറ്റ് അദ്ധ്യാപകരോടൊപ്പം പോൾ വർഗീസും എം. തൊമ്മനും ഈ ക്ലാസ്സുകൾ നടത്തുന്ന



**ആലുവാ ഫെലോഷിപ്പ് ഹൗസ്**



1954



തിനായി വരുന്നുണ്ടായിരുന്നു. ക്രിസ്തീയ വിദ്യാർത്ഥികൾക്കായി ബൈബിൾ സ്റ്റഡി എടുക്കുന്നതോടൊപ്പം ക്രിസ്തേതര വിദ്യാർത്ഥികൾക്കായി എത്തിക്സും വർഗീസ് പഠിപ്പിച്ചിരുന്നു. എത്തിക്സ് പഠിക്കുവാൻ ഹിന്ദു വിദ്യാർത്ഥികൾക്ക് വലിയ താൽപര്യമായിരുന്നു. ഇതു കൂടാതെ കോളജിലെ ഫിലോസഫി ക്ലാസുകളിലും വർഗീസ് ഗസ്റ്റ് ലക്ചേഴ്സ് നടത്താറുണ്ടായിരുന്നു."

പ്രൊഫ. റ്റി. ബി. തോമസ്, പോൾ വർഗീസിനെക്കുറിച്ച് സ്മരിക്കുന്നതിപ്രകാരമാണ്: "ഏതാനും വർഷങ്ങളോളം പോൾ വർഗീസ്, എം. തൊമ്മനോടു ചേർന്ന് ഫെലോഷിപ്പ് ഹൗസിൽ പ്രവർത്തിക്കുകയുണ്ടായി. ഈ കാലഘട്ടത്തെ ആ സ്ഥാപനത്തിന്റെ സുവർണ്ണദശയെന്നു കരുതുന്നതിൽ തെറ്റില്ല. അക്കാലത്താണ് ആ സ്ഥാപനത്തിന് ഏറ്റവും അഭിവൃദ്ധി ഉണ്ടായത്. പോൾ വർഗീസ് ആലുവയിൽ ഉണ്ടായിരുന്നപ്പോൾ അദ്ദേഹവും എം. തൊമ്മനും യു.സി. കോളജിലെ സ്റ്റുഡന്റ് ക്രിസ്ത്യൻ ഫെലോഷിപ്പിന്റെ (SCF) പ്രവർത്തനത്തിൽ വളരെ സഹായിച്ചിരുന്നു. ഞാനും അവരോട് ചേർന്ന് പ്രവർത്തിച്ചിരുന്നു. ശനിയാഴ്ച രാത്രിയിലായിരുന്നു SCF-ന്റെ പരിപാടികൾ. പാനൽ ഡിസ്കഷൻ, റിലീജിയസ് ഡ്രാമാ മുതലായ പരിപാടികളിൽ പോൾ വർഗീസ് താത്പര്യപൂർവ്വം സഹായിച്ചു. കോളജിലെ റിലീജിയസ് ക്ലാസുകൾ നടത്തുന്നതിൽ എം. തൊമ്മനും പോൾ വർഗീസും സഹായിച്ചു. വ്യക്തിപരമായി ഞാൻ പോൾ വർഗീസിന്റെ സഹായവും ഉപദേശവും തേടുമായിരുന്നു. ഞങ്ങളുടെ കുടുംബവുമായും അദ്ദേഹത്തിന് സ്നേഹവും സുഹൃദ്ബന്ധവും ഉണ്ടായിരുന്നു. ഏത് വിഷയത്തെപ്പറ്റിയും പ്രസംഗിക്കുവാൻ വേണ്ട പ്രാഗത്ഭ്യം അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹം അവിടെ നടത്തിയ ഒരു പ്രസംഗത്തിൽ നിന്നാണ് തെയ്യാർദ് ഷെർദ്ദാനെപ്പറ്റിയും അദ്ദേഹത്തിന്റെ ക്രിസ്തീയ കാഴ്ചപ്പാടിനെപ്പറ്റിയും ഞാൻ ആദ്യം അറിഞ്ഞത്. ദൈവശാസ്ത്രത്തിലും മറ്റുമുള്ള ആധുനികചിന്തകൾ സാധാരണക്കാർക്ക് മനസ്സിലാകത്തക്കവണ്ണം പറഞ്ഞു ഫലിപ്പിക്കുന്നതിൽ അദ്ദേഹത്തിനു പ്രത്യേക കഴിവുണ്ടായിരുന്നു. അദ്ദേഹം പ്രസംഗിക്കുമ്പോൾ കുസൃതിക്കാരായ വിദ്യാർത്ഥികൾ പോലും പൂർണ്ണ നിശബ്ദത പാലിച്ച് അദ്ദേഹത്തെ കേൾക്കുമായിരുന്നു."

ഡോ. ഡി. ബാബു പോൾ ഐ.എ.എസ്. ആ കാലഘട്ടത്തെക്കുറിച്ച് ഓർമ്മിക്കുന്നു: "എനിക്ക് 15 വയസ്സ് പ്രായമുള്ളപ്പോൾ ഞാൻ ആലുവാ യു.സി. കോളജിലെ വിദ്യാർത്ഥിയായിരുന്നു. അല്പം വായാടിത്തരം അന്നും ഉണ്ടായിരുന്നതുകൊണ്ടും, റാങ്ക് വാങ്ങിച്ച് ചെന്നതുകൊണ്ടും, ആദ്ധ്യാത്മികകാര്യങ്ങളിൽ താല്പര്യമുണ്ടായിരുന്നതുകൊണ്ടും, അന്ന് അവിടെ അല്മായക്കാരനായി താമസിച്ച് ബൈബിൾ പഠിപ്പിച്ചുകൊണ്ടി

രുന്ന പോൾ വർഗീസ് സാറിന് എന്നോടു വളരെ വാത്സല്യമുണ്ടായി. കൗമാരത്തിന്റെ ആന്തോളനങ്ങളിൽ സഭയെയും ദൈവത്തേയും വേദ പുസ്തകത്തേയും സ്നേഹിക്കുവാൻ എന്നെ ഉറപ്പിച്ചുനിർത്തിയത് പോൾ വർഗീസ് സാറായിരുന്നു. ഞായറാഴ്ചയും കമ്പൽസറി ഗയിംസ് ഉള്ള ദിവസമൊഴിച്ചുള്ള ആഴ്ചയിലെ അഞ്ചു ദിവസങ്ങളിലും, വൈകുന്നേരം ഖദർ ജൂബായുമിട്ട് ഒരു കാലൻകുടയുമായി നടക്കാൻ പോകുന്ന പോൾ വർഗീസ് സാറിന്റെ കൂടെ നടന്ന് അറിവിന്റെ അനേക കഷണങ്ങൾ സ്വാംശീകരിക്കുവാൻ എനിക്ക് അവസരമുണ്ടായിട്ടുണ്ട്. പല സായാഹ്ന ങ്ങളിലും കൊളജ് കുന്നിൽ നിന്ന് ആലുവായിലെ മാർത്താണ്ഡവർമ്മ പാലത്തിനടുക്കലേക്ക് പോൾ വർഗീസ് സാറിനോടൊപ്പം നടക്കുന്നതും, പെരിയാറിലേക്കു നോക്കിനിന്ന് അറിവിന്റെ അപാരതകളെക്കുറിച്ച് അനേക സംഗതികൾ അദ്ദേഹം എനിക്ക് പറഞ്ഞുതരുന്നതും, ഇപ്പോഴും എന്റെ മനസ്സിലുള്ള നിത്യഹരിതമായ സ്മരണകളിലൊന്നാണ്. മാർത്താ ണ്ഡവർമ്മ പാലത്തിന്റെ കൈവരികളിൽ പിടിച്ചുനിന്നുകൊണ്ട്, കൈവഴി കളായി പിരിഞ്ഞൊഴുകിപ്പോകുന്ന പെരിയാറിനെ നോക്കിക്കൊണ്ട് എത്രയോ സായാഹ്നങ്ങളിൽ അദ്ദേഹം എനിക്കു പറഞ്ഞുതന്നു! ആലുവാ സെറ്റിൽമെന്റ് കുന്നിന്റെ മുകളിൽ ചാപ്പലിന്റെ പടിഞ്ഞാറുവ ശത്തുള്ള പാരപ്പറ്റ്ഹാളിൽ ഇരുന്നുകൊണ്ട് എത്രയോ അസ്തമനസൂര്യ ന്മാരെ സാക്ഷിനിർത്തിക്കൊണ്ട് ആ പിതാവ് എന്നെ പഠിപ്പിച്ചു - അറി വിന്റെ അതിരില്ലായ്മയെക്കുറിച്ച്. 'അറിവ് ഒരു ചക്രവാളം കണക്കെ, ഒരു മരീചിക കണക്കെയാണ്. അറിവിന് അതിരില്ല എന്ന് അറിയുന്ന താണ് ആദ്യത്തെ അറിവ്.' ഇന്നും അറിവിന്റെ അതിരില്ലായ്മയെക്കു റിച്ച് പറഞ്ഞുതന്ന മഹാനായ ആ പണ്ഡിതനെ ഓർക്കാതിരിക്കാൻ, അ ദ്ദേഹം പറഞ്ഞുതന്ന വാക്കുകളുടെ അർത്ഥഗാംഭീര്യം എത്രയുണ്ടെന്ന് അനുദിനം അനുസ്മരിക്കാതിരിക്കാൻ കഴിയുന്നില്ല."

പോൾ വർഗീസിന്റെ ബൈബിൾ സ്റ്റഡിയെക്കുറിച്ച് യു.സി. കോള ജിൽ അന്നു വിദ്യാർത്ഥിയായിരുന്ന പ്രശസ്ത സാഹിത്യകാരൻ ഡോ. സി. ജെ. റോയ് അനുസ്മരിക്കുന്നു: "അദ്ധ്യാപകർ പ്രഗത്ഭരാണ്. പക്ഷേ അവരുടെ മുഖങ്ങളിൽ ചിരി വിടരുന്നതു അപൂർവ്വാനുഭവം. ഗൗരവം മുറ്റി നിൽക്കുന്ന അന്തരീക്ഷം. അന്നോളം പഠിച്ച പാഠശാലകളിൽ നിന്ന് അതി വ്യത്യസ്തമായ ഈ ലോകത്തിൽ അമ്പരന്നു നിൽക്കുമ്പോൾ –

ക്ലാസ്സ് മുറികളിലൊന്നിൽ നിറഞ്ഞ മന്ദഹാസവുമായി ഒരു ദീർഘ കായൻ. തീർത്തും സുന്ദരരൂപൻ. അണിഞ്ഞിരിക്കുന്ന വെള്ള വസ്ത്ര ങ്ങൾ ആകർഷകത്വം വർദ്ധിപ്പിക്കുന്നു. ഘനഗംഭീരമായ ശബ്ദം.

പഠിപ്പിക്കുന്നതു പരീക്ഷയ്ക്കു വേണ്ടാത്ത വിഷയമാണ്: ബൈബിൾ. എങ്കിലും ഏറ്റവും ഇഷ്ടപ്പെട്ട ക്ലാസ്സ് അതായി. ഏറ്റവും ഇഷ്ടപ്പെട്ട അദ്ധ്യാപകൻ അദ്ദേഹമായി....

പോൾ വർഗീസ് ഏറെക്കാലം ഞങ്ങളോടൊപ്പമുണ്ടായിരുന്നില്ല. സാർത്ഥക ജീവിതം തേടിയുള്ള അദ്ദേഹത്തിന്റെ സുദീർഘ യാത്രയിലെ ഒരു ഇടത്താവളം മാത്രമായിരുന്നു ആലുവാ കോളജ് എന്നു തോന്നുന്നു. എങ്കിലും എനിക്കും എന്നെപ്പോലെ ഏറെപ്പേർക്കും അതൊരു അനുഗ്ര ഹമായി. ഓർമ്മയിൽ സൂക്ഷിക്കാൻ ഒരു മുഖം."

പോൾ വർഗീസിന്റെ ആലുവായിലെ പ്രവർത്തനങ്ങളെക്കുറിച്ച് ശ്രീമതി സാറാമ്മ തൊമ്മൻ ഇപ്രകാരം ഓർമ്മിക്കുന്നു: "യുവജനങ്ങളു ടെയും വിദ്യാർത്ഥികളുടെയും ഇടയിൽ പ്രവർത്തിക്കുക എന്നതായി രുന്നു പോൾ വർഗീസിന് ഏറ്റവും ഇഷ്ടമുള്ള കാര്യം. ഫെലോഷിപ്പ് ഹൗസിനടുത്ത് യു.സി. കോളജ് ഉണ്ടായിരുന്നതാണ് ആലുവാ തന്റെ പ്രവർത്തനകേന്ദ്രമായി തെരഞ്ഞെടുക്കുവാനുള്ള പ്രധാന കാരണമെന്ന് വർഗീസ് പറയുമായിരുന്നു. യുവജനങ്ങൾ ശരിയായാൽ സഭ ശരിയാകും എന്നതായിരുന്നു വർഗീസിന്റെ ആശയം.

സാധാരണ ദിവസങ്ങളിൽ രാവിലെ 7.30 മുതൽ 8.30 വരെയുള്ള സമ യത്ത് തൊമ്മച്ചനും വർഗീസും ഒന്നിക്കും. ഒരുമിച്ചിരുന്ന് ഫെലോഷിപ്പ് ഹൗസിന്റെയും മറ്റും കാര്യങ്ങൾ ചർച്ച ചെയ്യും. ഒരുമിച്ചിരുന്ന് പ്രാർ ത്ഥിക്കും. ആദ്ധ്യാത്മിക വിഷയങ്ങളെക്കുറിച്ച് ചർച്ച നടത്തും. എന്തൊക്കെ കാര്യങ്ങളാണ് അവർ തമ്മിൽ പങ്കുവച്ചിട്ടുള്ളതെന്ന് എനിക്ക് അറിയില്ല. തൊമ്മച്ചൻ അതൊന്നും എന്നോടു പറഞ്ഞിട്ടില്ല.

'തൊമ്മച്ചന്റെ ഔപചാരികമായ ദൈവശാസ്ത്രപരിശീലനം ഒരു വർഷത്തിൽ കവിഞ്ഞില്ലെങ്കിലും, അദ്ദേഹത്തിന്റെ വിദൂരവീക്ഷണ യുക്ത മായ ദൈവശാസ്ത്ര വിചിന്തനം നിറഞ്ഞ ഉൾക്കാഴ്ചകൾ, ദീർഘകാല ദൈവശാസ്ത്ര പരിശീലനം ലഭിച്ചവരിൽ പോലും ദുർലഭമായി മാത്രമേ കാണാറുള്ളൂ' എന്ന് മെത്രാപ്പോലീത്താ പിൽക്കാലത്ത് എം. തൊമ്മനെ അനുസ്മരിച്ച് എഴുതിയിട്ടുണ്ട്.

ആകെ രണ്ടരവർഷക്കാലം വർഗീസ് ഞങ്ങളോടൊപ്പം ഫെലോഷിപ്പ് ഹൗസിൽ ഉണ്ടായിരുന്നു. മിക്കവാറും ദിവസങ്ങളിൽ പ്രയർ ഗ്രൂപ്പുകൾ, ബൈബിൾ ക്ലാസ്സുകൾ, ചർച്ചാവേദികൾ എന്നിവ ഉണ്ടാകും. യു.സി. കോളജിലെ വിദ്യാർത്ഥികൾ, അദ്ധ്യാപകർ, സെറ്റിൽമെന്റിലെ വിദ്യാർ ത്ഥികൾ, ചുറ്റുപാടുമുള്ള താമസക്കാർ തുടങ്ങി പലരും ഇവയിലെല്ലാം പങ്കെടുക്കുമായിരുന്നു. കോളജിൽ പോയി ബൈബിൾ സ്റ്റഡി നയിക്കും. ഹോസ്റ്റലുകളിൽ സന്ദർശനം നടത്തിയിരുന്നു. ഒരിക്കൽ വർഗീസ് വിദ്യാർ ത്ഥികളുമായി ചേർന്ന് കോളജിൽ ഷെക്സ്പിയറിന്റെ 'ജൂലിയസ് സീസർ' എന്ന നാടകം സംവിധാനം ചെയ്ത് അവതരിപ്പിച്ചു. ആ നാട കത്തിൽ ജൂലിയസ് സീസറായി അദ്ദേഹം തന്നെയാണ് അഭിനയിച്ചത്.

നാടകത്തിലെ ഡയലോഗുകൾ അതിന്റെ ശരിയായ ഉച്ചാരണരീതിയിൽ പറയുവാൻ വളരെ ബുദ്ധിമുട്ടി വിദ്യാർത്ഥികളെ പഠിപ്പിച്ചു. വർഗീസ് ഉണ്ടായിരുന്ന രണ്ടരവർഷം ഫെലോഷിപ്പ് ഹൗസിന്റെ സുവർണ്ണകാല മായിരുന്നു. ഫെലോഷിപ്പ് ഹൗസിന്റെ പ്രവർത്തനങ്ങൾക്ക് അടുക്കും ചിട്ടയും ദിശാബോധവും ഉണ്ടാക്കുവാൻ വർഗീസിന്റെ സാന്നിദ്ധ്യം സഹാ യിച്ചു.”

ഫെലോഷിപ്പ് ഹൗസിലെത്തി അധികം താമസിയാതെ, അതോടനു ബന്ധിച്ച് താമസിക്കുന്ന ക്രൈസ്തവ സമൂഹവുമായി ഇണങ്ങിച്ചേരു വാൻ വർഗീസിനു സാധിച്ചു. അതിനെക്കുറിച്ച് അന്നവിടെ ഉണ്ടായിരുന്ന സോമ ജോർജ് ഇപ്രകാരം പറയുന്നു: “ആലുവാ കോളജു കുന്നിൻ പുറത്തെ ക്രൈസ്തവസമൂഹം ഒരു വലിയ കൂട്ടുകുടുംബം പോലെയാണ് ജീവിച്ചിരുന്നത്. അവിടുത്തെ അന്തരീക്ഷം തികച്ചും വ്യത്യസ്തമായി രുന്നു. എല്ലാ സംരംഭങ്ങളിലും കുടുംബങ്ങൾ തമ്മിൽ കൂട്ടായ്മയും സഹ കരണവും ഉണ്ടായിരുന്നു. ഈ വേർതിരിക്കപ്പെട്ട സമൂഹത്തിലെ ഒരംഗ മായി ഇണങ്ങിച്ചേരുവാൻ പോൾ വർഗീസ് സാറിന് അധിക സമയം വേണ്ടിവന്നില്ല. ആലുവാക്കാർ അദ്ദേഹത്തിന്റെ ഉന്നതിയും ആ വ്യക്തി ത്വത്തിന്റെ മാഹാത്മ്യവും നന്നായി മനസ്സിലാക്കുകയും അദ്ദേഹത്തെ ആദരിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്നു. ആലുവായിൽ ചെല വഴിച്ച ആ ചുരുങ്ങിയ കാലം വളരെ സന്തോഷകരമായ ഒരനുഭവമായി രുന്നുവെന്ന് പിന്നീട് അദ്ദേഹം പറഞ്ഞുകേൾക്കാൻ ഇടയായിട്ടുണ്ട്. അദ്ദേഹം ഒരു മഹാപണ്ഡിതൻ എന്നതിലുപരി അപരനു മനസ്സിലാക്കാൻ വിഷമമുള്ള ഒരു മനുഷ്യസ്നേഹിയായിരുന്നു. അദ്ദേഹത്തെപ്പറ്റിയുള്ള ഓർമ്മകൾ പഴയ സ്നേഹിതരുടെ മനസ്സിൽ എക്കാലവും നില നിൽക്കും.”

ഒരു ജ്യേഷ്ഠ സഹോദരന്റെ സ്ഥാനത്ത് നിന്ന് എം. തൊമ്മൻ വർഗീ സിന് മാർഗ്ഗനിർദ്ദേശം നൽകി. തന്റെ മൂത്തസഹോദരൻ എന്നാണ് എം. തൊമ്മനെക്കുറിച്ച് വർഗീസ് പറഞ്ഞിരുന്നത്. പോൾ വർഗീസ് തന്നിൽ കവിഞ്ഞുള്ള ഒരാളാണ് എന്ന ചിന്ത എം. തൊമ്മനും ഉണ്ടായിരുന്നു. ‘ഞാൻ കുറയണം, വർഗീസ് വളരണം’ എന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. വർഗീസിന്റെ നന്മയും ഉയർച്ചയുമാണ് അദ്ദേഹം ആഗ്രഹിച്ചി രുന്നത്. “ഉയരങ്ങളിലേക്ക് പോകേണ്ടയാളാണ്. ഇവിടെയെങ്ങും തങ്ങു കയില്ല, ഒരു world figure ആണ്” എന്ന് എം. തൊമ്മൻ, തന്നോടു പറയു മായിരുന്നുവെന്ന് ശ്രീമതി സാറാമ്മ തൊമ്മൻ അനുസ്മരിക്കുന്നു. പലരും വർഗീസിനെ തെറ്റിദ്ധരിച്ചിരുന്നു. സ്വല്പം അഹങ്കാരഭാവം ഉണ്ടെന്നാ യിരുന്നു പലരുടെയും പരാതി. വർഗീസിനെ നല്ലതുപോലെ മനസ്സിലാ ക്കിയിരുന്നു എന്നതിനാൽ, ഇങ്ങനെ പറയുന്നവരെ കാര്യങ്ങൾ പറഞ്ഞ്

മനസ്സിലാക്കി തെറ്റിദ്ധാരണകൾ മാറ്റുവാൻ എം. തൊമ്മൻ ശ്രമിച്ചിരുന്നു. വർഗീസിന് ഈ സമയത്ത് വിവാഹാലോചനകൾ ധാരാളം വന്നിരുന്നു. എം. തൊമ്മന്റെ പേർക്കാണ് പല എഴുത്തുകളും വരുന്നത്. 'ഞാൻ വിവാഹം കഴിക്കുന്നില്ല' എന്ന് മറുപടി അയച്ചേക്കാൻ വർഗീസ് പറയും.

"സാധാരണ ആളുകൾക്കു മനസ്സിലാകാത്ത ഒരു വ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്. Extra Ordinary Brilliant ആയിരുന്നു. അതുകൊണ്ട് അസൂയപ്പെട്ടവരും ഉണ്ട്. ചില ബലഹീനതകളും ഉണ്ടായിരുന്നു. പെട്ടെന്ന് ദേഷ്യം വരും. പക്ഷേ, ഇവിടെ വച്ച് അധികം ഉണ്ടായിട്ടില്ല. ചുറ്റുപാടുമുള്ള എല്ലായിടത്തും വർഗീസ് പോകുമായിരുന്നു. സാധുക്കളുടെ വീടുകളിലും പോകും. പത്തുവയസ്സിനു താഴെയുള്ള കുട്ടികളുമായി രസകരമായ വിനോദങ്ങളിൽ ഏർപ്പെടുന്നതാണ് ഏറ്റവും ഇഷ്ടം. ഏഴു വയസ്സുള്ള എന്റെ മോൾക്ക് ഹാർട്ടിന് അസുഖമായി വെല്ലൂരിലെ ചികിത്സയിലിരുന്ന സമയത്ത് വർഗീസ് അവളുമായി ഇരുന്ന് ചീട്ടുകളിക്കുമായിരുന്നു. അവൾക്ക് നടക്കാൻ വയ്യായിരുന്നു. വർഗീസ് അവളെ എടുത്തുകൊണ്ട് നടക്കും. അവളെ പ്രൊജക്ടറിൽ ഫിലിമിട്ട് കാണിക്കും. ധാരാളം കൊച്ചുകുട്ടികൾ വർഗീസിന് കൂട്ടുകാരായി ഉണ്ടായിരുന്നു. അവർക്കെല്ലാം വർഗീസിനെ വലിയ ഇഷ്ടമായിരുന്നു. ഫെലോഷിപ്പ് ഹൗസിൽ ക്രിസ്മസ് ആഘോഷിക്കും. അപ്പോൾ ഈ കുട്ടികളെല്ലാം വരും. അവർക്കെല്ലാം വർഗീസ് സമ്മാനം കൊടുക്കും. വർഗീസ് ക്രിസ്മസ് ഫാദറായി അഭിനയിച്ച് എല്ലാവരേയും ചിരിപ്പിക്കും. പാവപ്പെട്ടവനെന്നോ പണക്കാരനെന്നോ ഉള്ള വ്യത്യാസമില്ലാതെ എല്ലാവരോടും ഒരുപോലെ പെരുമാറും. ചുറ്റുപാടുമുള്ള സ്ഥാപനങ്ങളിൽ അവരുടെ ക്ഷണപ്രകാരം പോയി പ്രസംഗിക്കുകയും ക്ലാസ്സെടുക്കുകയും ചെയ്യും. അദ്വൈത ആശ്രമത്തിൽ ശിവരാത്രിക്ക് പ്രസംഗിച്ചിട്ടുണ്ട്. നല്ല പ്രസംഗമായിരുന്നു എന്ന് എല്ലാവരും പറഞ്ഞു. എല്ലാ മതവിഭാഗങ്ങളിൽപ്പെട്ടവർക്കും വർഗീസിനോട് വലിയ താല്പര്യമായിരുന്നു. അദ്വൈത ആശ്രമത്തിൽ പിന്നീട് പ്രഭാഷണ പരമ്പര തന്നെ നടത്തിയിട്ടുണ്ട്. ഹിന്ദൂയിസം നല്ലതുപോലെ അറിയാമായിരുന്നു. എല്ലാ മതങ്ങളെക്കുറിച്ചും നല്ല അറിവുണ്ടായിരുന്നു. ഭാഷകളും ധാരാളം അറിയാമായിരുന്നു. ധാരാളം പേർ ഭാഷ പഠിക്കുവാൻ വേണ്ടി വർഗീസിന്റെ അടുക്കൽ വരുമായിരുന്നു. ഇംഗ്ലീഷിൽ നന്നായി എഴുതുവാനും പ്രഭാഷണം നടത്തുവാനും സംസാരിക്കുവാനും കഴിവുണ്ട് എങ്കിലും പള്ളിയിലും മറ്റ് സ്ഥലങ്ങളിലും പ്രസംഗിക്കുന്നത് മലയാളത്തിലായിരിക്കും. നല്ല ശുദ്ധമായ മലയാള ഭാഷയിൽ നടത്തുന്ന പ്രസംഗങ്ങളിൽ ഇംഗ്ലീഷ് വാക്കുകൾ പോലും പറഞ്ഞെന്നു വരില്ല" എന്ന് ശ്രീമതി സാറാമ്മ തൊമ്മൻ ഓർമ്മിക്കുന്നു.

ഫെലോഷിപ്പ് ഹൗസിന് സ്ഥിരമായ ഒരു മൂലധനമുണ്ടാകണമെന്നും

പുതിയ കെട്ടിടങ്ങൾ നിർമ്മിക്കണമെന്നും വർഗീസ് ആഗ്രഹിച്ചു. അന്ന് ധ്യാനവും മറ്റും നടത്തിയിരുന്നത് തൊമ്മച്ചന്റെ വീട്ടിലെ മുറിയിൽ പായ് വിരിച്ചായിരുന്നു. പണം പിരിക്കുക, അതിന്റെ കണക്ക് സൂക്ഷിക്കുക എന്നീ കാര്യങ്ങളിലൊന്നും എം. തൊമ്മന് താല്പര്യമുണ്ടായിരുന്നില്ല. അതുകൊണ്ട് വികസന നീക്കങ്ങൾക്ക് അദ്ദേഹം എതിരായിരുന്നു. വിദേശത്തു നിന്നും പണം ലഭിച്ചാലേ കെട്ടിടം നിർമ്മിക്കാൻ സാധിക്കുകയുള്ളുവെന്ന് വർഗീസ് പറഞ്ഞു. വർഗീസിന്റെ നിർബന്ധത്താൽ എം. തൊമ്മൻ സമ്മതിച്ചു. സ്ഥാപനത്തിന്റെ ചരിത്രവും മറ്റും വിവരിച്ചുകൊണ്ട് ഒരു ബ്രോഷർ തയാറാക്കുവാൻ വർഗീസ് നിർദ്ദേശിച്ചു. എം. തൊമ്മൻ അപ്രകാരമൊരെണ്ണം തയ്യാറാക്കി. ബ്രോഷറിന്റെ കോപ്പികൾ വർഗീസ് അമേരിക്കയിലെ തന്റെ സഹപാഠികൾക്കും സുഹൃത്തുക്കൾക്കും അയച്ചുകൊടുത്തു.

"എന്റെ കൂടെ പഠിച്ച വിദ്യാർത്ഥികൾ എന്നെ വളരെ ഉദാരമായിട്ട് സഹായിച്ചു. എല്ലാ വർഷവും വിദ്യാർത്ഥികളുടെ വകയായി ഒരു പിരിവെടുക്കും. ആ പിരിവിന്റെ മൂന്നിലൊരംശം എനിക്ക് തരാൻ അവർ തീരുമാനിച്ചു. അതിന്റെ ഫലമായിട്ടാണ് അവിടെ ഒരു ചെറിയ കെട്ടിടം പണിത് താമസമാക്കുവാനും പ്രവർത്തനങ്ങളാരംഭിക്കുവാനും സാധിച്ചത്. എഞ്ചിനീയറായിട്ട് കുറെനാൾ ജോലി നോക്കിയ ശേഷം, എന്റെ കൂടെ സെമിനാരിയിൽ പഠിച്ച ഒരു സുഹൃത്തുണ്ടായിരുന്നു. അദ്ദേഹം എനിക്കെഴുതി: 'ഞാൻ എഞ്ചിനീയറായിരുന്ന കാലത്ത് സമ്പാദിച്ചിരുന്ന കുറെ പണമുണ്ട്. അത് ആർക്കെങ്കിലും നല്ല കാര്യത്തിന് കൊടുക്കണമെന്നാണ് ഞാൻ ആലോചിക്കുന്നത്.' അദ്ദേഹത്തിന്റെ വകയായിട്ടും അന്നത്തെ കാലത്ത് 25000 രൂപ സംഭാവന കിട്ടി. അതുകൊണ്ടാണ് ഫെലോഷിപ്പ് ഹൗസ് പണിയുന്നത്. അങ്ങനെ രണ്ടുമൂന്നു പേർ സഹായിച്ചതിന്റെ ഫലമായിട്ട് അവിടെ പ്രവർത്തനങ്ങളാരംഭിക്കുവാൻ സാധിച്ചു. ആ സമയത്താണ് സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റിലും, ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റിലുമൊക്കെ പ്രവർത്തിക്കുവാൻ അവസരമുണ്ടായത്. അത്മായക്കാരുടെ ഇടയിലുള്ള പ്രവർത്തനങ്ങൾക്ക് പ്രാധാന്യം കൊടുത്തുകൊണ്ട് ആലുവായിലും എറണാകുളത്തുമൊക്കെയായിട്ട് കുറെ പ്രവർത്തിക്കുവാൻ സാധിച്ചു. ഈ സമയത്ത് എന്റെ ഇളയ സഹോദരങ്ങൾ ഫെലോഷിപ്പ് ഹൗസിൽ ഇടയ്ക്കിടെ വന്നു താമസിക്കുകയും എനിക്ക് പല സഹായങ്ങളും ചെയ്തുതരികയും ചെയ്തു."

1955-ലാണ് വർഗീസിന്റെ പരിശ്രമത്താൽ ഫെലോഷിപ്പ് ഹൗസിൽ പുതിയ കെട്ടിടങ്ങൾ പണിതത്. കെട്ടിടങ്ങളുടെ പ്ലാനും മറ്റും വർഗീസിന്റേതായിരുന്നു. ഇപ്പോഴത്തെ ഗസ്റ്റ്ഹൗസും, റിട്രീറ്റ് കെട്ടിടവും, സ്ത്രീകളെ ഉദ്ദേശിച്ച് വടക്കുവശത്തെ കോട്ടേജുമാണ് അന്ന് പണിതത്.



എം. തൊമ്മന്റെ കുടുംബത്തോടൊപ്പം (1955).



എം. തൊമ്മന്റെ കുടുംബത്തോടൊപ്പം (1964 ജൂൺ 10).

കെട്ടിടം പണിയിൽ മിച്ചം വന്ന തുകകൊണ്ട് ആറ് ഏക്കർ സ്ഥലത്ത് റബ്ബർ തൈകൾ വച്ചുപിടിപ്പിച്ചു. വർഗീസ് തന്നെ അപേക്ഷ കൊടുത്ത് നല്ല തൈകളുടെ സാമ്പിൾ കണ്ട്, ഏറ്റവും നല്ലത് തെരഞ്ഞെടുത്താണ് വച്ചത്. വർഗീസ് തന്നെയാണ് മിക്കവാറും തൈകൾ കുഴിച്ചുവച്ചത്. എം. തൊമ്മന് കൃഷിയിലും അതുപോലെയുള്ള മറ്റു കാര്യങ്ങളിലുമൊന്നും ഒരു താല്പര്യവുമില്ലായിരുന്നു.

“വർഗീസ് അന്നു പറഞ്ഞിരുന്നു, ‘ഇപ്പോൾ കുട്ടികളൊക്കെ ചെറുപ്പ മാണ്. അവർ വളരുമ്പോൾ അവരുടെ കാര്യങ്ങൾ നോക്കണം. അതിന് എന്തെങ്കിലും മൂലധനം വേണം’ എന്ന്. ഞങ്ങളുടെ കുടുംബം ഈ കാല ഘട്ടത്തിലൊക്കെ വളരെ വിഷമിച്ചാണ് കഴിഞ്ഞിരുന്നത്. റബ്ബർ പിന്നീ ടൊരു സ്ഥിരവരുമാനമായി ലഭിക്കുവാൻ തുടങ്ങി. അത് വളരെ പ്രയോ ജനപ്പെട്ടു. ഭാവിയിലെ കാര്യങ്ങളെ ദർശനത്തോടെ നോക്കിക്കണ്ട് വർഗീസ് പ്രവർത്തിച്ചു. ഫെലോഷിപ്പ് ഹൗസിന് ഒരിക്കലും അദ്ദേഹത്തെ മറക്കു വാൻ സാധിക്കുകയില്ല. വർഗീസ് എല്ലാം നല്ലവണ്ണം പഠിച്ച് ഓരോരുത്ത രേയും മനസ്സിലാക്കിയ ശേഷമേ കാര്യങ്ങൾ പ്രവർത്തിക്കുമായിരു ന്നുള്ളൂ. പണം നോക്കി പ്രവർത്തിച്ച ആളല്ല അദ്ദേഹം. വളരെ ലളിതമാ യിട്ട് ഇവിടെ ജീവിച്ചു. ഒന്നിനും ഒരു പരാതിയോ പരിഭവമോ പറഞ്ഞി ട്ടില്ല. ഒരു അപരിചിതത്വം ഒന്നും ഇല്ലായിരുന്നു. സാഹചര്യങ്ങളോട് ഉണ ങ്ങിപ്പോകുവാൻ വളരെ നന്നായി അറിയാമായിരുന്നു. ഏത് ഫീൽഡിൽ പിടിച്ചിട്ടാലും അവിടെയൊക്കെ പിടിച്ച് നിന്ന് ഷൈൻ ചെയ്തോളും. സ്വന്തം കുടുംബത്തെപ്പറ്റിയുള്ള കരുതൽ ഉണ്ടായിരുന്നു. സഹോദരന്മാ രുടെ രണ്ടുപേരുടെയും വിവാഹം നടത്തുവാൻ ഉത്സാഹിച്ചത് അദ്ദേഹ മായിരുന്നു. സ്വന്തം വീട്ടിൽ ഇടയ്ക്കിടയ്ക്ക് പോകും; അന്വേഷിക്കും. എങ്കിലും ‘എന്റെ വീട് ആലുവാ’യിലാണ് എന്നാണ് വർഗീസ് പറഞ്ഞി രുന്നത്. ഫെലോഷിപ്പ് ഹൗസിനെക്കുറിച്ചും ഞങ്ങളെ എല്ലാവരെയും കുറിച്ചും ഒരു വ്യക്തിപരമായ കരുതൽ തിരുമേനിക്കുണ്ടായിരുന്നു” എന്ന് ശ്രീമതി സാറാമ്മ തൊമ്മൻ പറയുന്നു.

‘കുഞ്ഞുങ്ങളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ; അവരെ തടു ക്കരുത്’ എന്ന യേശുക്രിസ്തുവിന്റെ വാക്കുകൾ മെത്രാപ്പോലീത്തായുടെ ജീവിതത്തിലും പ്രതിധ്വനിച്ചിരുന്നു. അദ്ദേഹത്തിന്റെ വ്യക്തിത്വത്തിലെ അതിപ്രധാനമായ ഒരു ഗുണവിശേഷം ശിശുക്കളോടും കുട്ടികളോടും അദ്ദേഹത്തിനുണ്ടായിരുന്ന അസാധാരണമായ വാത്സല്യവും സ്നേഹ വുമായിരുന്നു. ഈ സ്നേഹം അനുഭവിച്ചിട്ടുള്ളവർക്ക് അത് ഒരിക്കലും മറക്കാനാവുകയില്ല. ആലുവായിലെ താമസത്തിനിടയിൽ അദ്ദേഹ ത്തിന്റെ സ്നേഹവും വാത്സല്യവും അനുഭവിച്ചറിഞ്ഞ സോമാ ജോർജ് അതിനെക്കുറിച്ച് പറയുന്നു:



**ഫെലോഷിപ്പ് ഹൗസിൽ നടത്തിയ ബൈബിൾ ക്ലാസ്സുകളിലും കോൺഫ്രൻസിലും പങ്കെടുത്തവരോടൊപ്പം.**



"1954-ൽ ഞങ്ങൾ ചെറിയ കുട്ടികളായിരിക്കുമ്പോഴാണ് പോൾ വർഗീസ് സാർ ആലുവാ ഫെലോഷിപ്പ് ഹൗസിൽ ജോലി സ്വീകരിച്ച് വന്നെത്തിയത്. ആലുവായിൽ അദ്ദേഹം ചെലവഴിച്ച രണ്ടര വർഷക്കാലത്ത് സമീപവാസികളായിരുന്ന കുട്ടികൾക്കെല്ലാം ആഹ്ലാദം പകർന്നു കൊടുക്കാൻ അദ്ദേഹത്തിനു സാധിച്ചു. കുട്ടികളെ ആകർഷിക്കുവാൻ തിരുമേനിക്കുണ്ടായിരുന്ന കഴിവ് അത്യപൂർവ്വമായിരുന്നു. പെട്ടെന്ന് അടുക്കാത്ത കുട്ടികളെ വശത്താക്കുന്നതു കണ്ടാൽ എന്തോ ജാലവിദ്യയാണോ എന്ന് സംശയിച്ചു പോകും. തൊട്ടാൽ കരഞ്ഞുകൊണ്ട് അമ്മയുടെ പുറകിൽ മറഞ്ഞുനിൽക്കുന്ന കുട്ടികൾ, ഏതാനും നിമിഷങ്ങൾ കഴിയുമ്പോൾ ചിരിച്ചുകൊണ്ട് അദ്ദേഹത്തിന്റെ മടിയിലിരുന്നു കളിക്കുന്നതു കാണാൻ സാധിക്കും. ആ കുഞ്ഞിനെ മെരുക്കിയതിനു ശേഷമേ പിന്നെ വേറെ എന്തു വർത്തമാനത്തിനും അദ്ദേഹത്തെ കിട്ടുകയുള്ളൂ. ഗഹനമായ വിഷയങ്ങളെക്കുറിച്ചു സംസാരിച്ചുകൊണ്ടിരിക്കുന്ന സമയത്തുപോലും, ഒരു കുട്ടി അതിലെ വന്നാൽ പിടിച്ചു അടുത്തിരുത്തി എന്തെങ്കിലും ഒന്നു സംസാരിച്ചിട്ടല്ലാതെ പിന്നെ വർത്തമാനം തുടരുകയില്ല. കുട്ടികൾക്ക് അദ്ദേഹത്തിന്റെ അടുത്ത് ഒരിക്കലും പ്രവേശനം നിഷേധിച്ചിരുന്നില്ല.

മറ്റൊരു പ്രത്യേകത, കുട്ടികളുടെ പ്രായവ്യത്യാസമനുസരിച്ച് അവരോടു പെരുമാറാനുള്ള കഴിവായിരുന്നു. മലർന്നുകിടക്കുന്ന കുഞ്ഞിനെ കണ്ടാൽ കൈയിൽ പിടിച്ചിട്ട്, തല ആട്ടിക്കൊണ്ട് മുഖത്തുനോക്കി വർത്തമാനം തുടങ്ങും. കുറച്ചു കഴിയുമ്പോൾ ആ കുഞ്ഞിന്റെ മുഖത്ത് പ്രതികരണങ്ങൾ കാണാൻ സാധിക്കും. കുഞ്ഞുങ്ങൾ ചിരിച്ചും ശബ്ദങ്ങൾ പുറപ്പെടുവിച്ചും പ്രതികരിക്കും. കുറച്ചുകൂടി വലിയ കുഞ്ഞുങ്ങളെ മടിയിലിരുത്തി ഇക്കിളി കൂട്ടിയും കൈ കൊട്ടിച്ചും പാട്ടുപാടിയും രസിപ്പിക്കും. ചിലപ്പോൾ മുട്ടുകുത്തി ആനപ്പുറത്തു കയറ്റുന്നതും കണ്ടിട്ടുണ്ട്. സൗകര്യം കിട്ടിയാൽ മണൽക്കൂനയിൽ തുരങ്കമുണ്ടാക്കിയായിരിക്കും കളി. വർത്തമാനം മനസ്സിലാക്കാൻ തക്ക പ്രായമായാൽ പിന്നെ കഥകളും മറ്റും പറഞ്ഞു രസിപ്പിക്കും. അദ്ദേഹത്തെ പരിചയപ്പെടുമ്പോൾ എനിക്ക് ഏതാണ്ട് എട്ടു വയസ്സും എന്റെ അനുജത്തി രമയ്ക്ക് ആറു വയസ്സും പ്രായമുണ്ടായിരുന്നു. ഞങ്ങളെ രണ്ടുവശത്തും ഇരുത്തി വർത്തമാനം തുടങ്ങിയാൽ പിന്നെ ജോലിത്തിരക്കുകളെല്ലാം മറക്കും. മിക്കവാറും മറുനാട്ടിലെ കാര്യങ്ങളായിരുന്നു സംസാരവിഷയം. അവിടുത്തെ ജീവിതരീതികളും അനുഭവകഥകളും. വിഷയം എന്തായാലും അല്പം പൊടിപ്പും തൊങ്ങലും ചേർത്ത് വളരെ രസകരമായി പറഞ്ഞു മനസ്സിലാക്കിത്തരുമായിരുന്നു. ചിലപ്പോൾ ശാസ്ത്രത്തിന്റെ വലിയ കണ്ടുപിടുത്തങ്ങളെപ്പറ്റിയും യൂണിവേഴ്സിനെപ്പറ്റിയുമൊക്കെ വളരെ

രസകരമായും ലളിതമായും പറഞ്ഞു മനസ്സിലാക്കിത്തരും. എത്ര ഗാഢ മായ വിഷയങ്ങളും ഞങ്ങൾക്ക് മനസ്സിലാക്കാവുന്ന രീതിയിൽ പറഞ്ഞു തരാൻ കഴിഞ്ഞിരുന്നു. ഇടയ്ക്കു ചിലപ്പോൾ ഞങ്ങളുടെ രണ്ടുപേരു ടെയും തല കൂട്ടിയിടിപ്പിച്ചിട്ട് ചിരിക്കും. ഞങ്ങളുടെ ജീവിതത്തിൽ ഇത്രയും സന്തോഷം അനുഭവിച്ച ഒരു കാലം വേറെ ഇല്ലെന്നു വേണം പറയുവാൻ.

ക്രിസ്തുമസിന് അടുത്തുള്ള കുട്ടികളെ എല്ലാം വിളിച്ചുകൂട്ടി 'ക്രിസ്മസ് ട്രീ' അലങ്കരിച്ച് 'സാന്റാക്ലോസ്' ആയി വേഷം കെട്ടി എല്ലാ വർക്കും സമ്മാനങ്ങളും മിഠായിയും വിതരണം ചെയ്യുമായിരുന്നു. ഞങ്ങ ളുടെ അടുത്തു തന്നെ താമസിച്ചിരുന്ന ജേക്കബ് സാറിന്റെ മകൾ ശാന്ത യെപ്പറ്റി തിരുമേനിക്കുണ്ടായിരുന്ന സ്നേഹവും കരുതലും എടുത്തുപ റയത്തക്കതാണ്. ജന്മനാലുള്ള അംഗവൈകല്യം മൂലം ശരിയായി നട ക്കുവാനോ വർത്തമാനം പറയുവാനോ ശാന്തയ്ക്കു കഴിയുകയില്ല. എത്ര തിരക്കുള്ള അവസരങ്ങളിലും ശാന്തയുടെ കൂടെ അല്പസമയം ചെല വഴിക്കാൻ അദ്ദേഹം മറക്കുകയില്ലായിരുന്നു. പാവപ്പെട്ട കുട്ടികളെ വഴിക്കു കണ്ടാൽ, അവിടെ നിന്ന് കൈയിൽ ഒന്നു പിടിച്ച് അല്പസമയം വർത്ത



മാനം പറഞ്ഞിട്ടേ കടന്നുപോകുകയുള്ളൂ. അവർക്കൊക്കെ ഇടയ്ക്കു സമ്മാനങ്ങൾ കൊടുത്തിരുന്നതായും അറിയാം.''

1955-56 സ്കൂൾ വർഷാരംഭം മുതൽ കോളജിലെ ക്രിസ്തീയ അദ്ധ്യാപകർക്കായി ഫെലോഷിപ്പ് ഹൗസിൽ വച്ച് ആഴ്ചയിലൊരിക്കൽ റോമാലേഖനത്തെപ്പറ്റി വേദപഠനക്ലാസ്സ് നടത്തുന്നതിനായി പോൾ വർഗീസ് തയ്യാറായി. അക്കൊല്ലം കോളജിൽ അദ്ധ്യാപകവൃത്തി ആരംഭിച്ച ഡോ. എ. എം. ചാക്കോ ആ ക്ലാസ്സുകളിൽ ആദ്യാവസാനം സംബന്ധിക്കുന്നതിനിടയായി. അദ്ദേഹം പറയുന്നു: "ക്രിസ്തീയ വിശ്വാസത്തിന്റെ മർമ്മരഹസ്യങ്ങൾ ഏറ്റവും പ്രഗത്ഭമായി പ്രതിപാദിക്കപ്പെടുന്ന റോമാലേഖനം ഒന്നു മുതൽ എട്ടു വരെയുള്ള അദ്ധ്യായങ്ങൾ പോൾ വർഗീസ് തന്റെ വിദഗ്ദ്ധമായ ക്ലാസുകളിലൂടെ വേദശാസ്ത്രം പഠിച്ചിട്ടില്ലാത്ത ഞങ്ങൾക്ക് വളരെ ലളിതമായി മനസ്സിലാക്കിത്തന്നു. ആ ക്ലാസ്സുകളിൽ ചേർന്ന് പഠിക്കുന്നതിനു ലഭിച്ച അവസരം വിലയേറിയതായി ഞാൻ കരുതുന്നു.''

വിവിധ ഇടവകകളിൽ ധ്യാനപ്രസംഗങ്ങളും വേദപഠനക്ലാസുകളും നടത്തുവാൻ പോൾ വർഗീസും എം. തൊമ്മനും പോയിരുന്നു. കക്ഷിവഴക്കുകൾ മൂലം ആദ്ധ്യാത്മികനിലവാരം പൊയ്പ്പോയ ഇടവകകൾക്ക് ഇവരുടെ സന്ദർശനം പുത്തനുണർവ്വും ഉന്മേഷവും പകർന്നു. 1954 ഡിസംബറിൽ കണ്ടനാട് ഭദ്രാസനത്തിൽപ്പെട്ട മുളക്കുളം കർമ്മേൽക്കുന്ന് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ പോൾ വർഗീസും എം. തൊമ്മനും ചേർന്ന് വേദപഠനക്ലാസ്സുകളും ധ്യാനപ്രസംഗങ്ങളും നടത്തി. പ്രസ്തുത സംഭവത്തെക്കുറിച്ച് ഇടവകാംഗമായ എ. സി. ഐപ്പ് ഓർമ്മിക്കുന്നു:

"1947-ൽ ഞങ്ങളുടെ പള്ളിയിൽ രൂക്ഷമായ കക്ഷിവഴക്കായിരുന്നു. സ്ലീബാദാസ സമൂഹത്തിന്റ സഞ്ചാര മിഷനറിയായിരുന്ന പത്രോസ് റമ്പാച്ചനെപ്പോലും ഇടവകയിൽ പ്രവേശിക്കുവാൻ അനുവദിച്ചിരുന്നില്ല. ഇടവകയിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന യുവജനപ്രസ്ഥാനത്തിന് ഇടവകാംഗങ്ങൾക്കായി എന്തെങ്കിലും ആദ്ധ്യാത്മിക പ്രബോധന പരിപാടി സംഘടിപ്പിക്കണമെന്ന് ആഗ്രഹം തോന്നി. ആലുവാ യു.സി. കോളജിലെ പൂർവ്വവിദ്യാർത്ഥിയായിരുന്ന എ. ഐ. തൊമ്മൻ യുവജനപ്രസ്ഥാനത്തിന്റെ സെക്രട്ടറി ആയിരുന്നു. യുവജനപ്രസ്ഥാനാംഗമായ പി. റ്റി. ജോൺ ആലുവാ യു.സി. കോളജിലെ വിദ്യാർത്ഥിയായിരുന്നു. ഇവർ ഇരുവരും ചേർന്ന് എം. തൊമ്മനെയും പോൾ വർഗീസിനെയും കണ്ട് ആവശ്യപ്പെട്ടതനുസരിച്ച് ഡിസംബർ 9 മുതൽ 12 വരെ (യൽദോ നോമ്പ് കാലത്ത്) ഇടവകയിൽ താമസിച്ച് ക്ലാസ്സുകൾ എടുക്കാം എന്നവർ സമ്മതിച്ചു. 9-ാം തീയതി വൈകുന്നേരം എം. തൊമ്മനും പോൾ വർഗീസും

ഇടവകയിലെത്തി. സന്ധ്യാപ്രാർത്ഥനയോടെ ചടങ്ങുകൾ ആരംഭിച്ചു. ക്രിസ്തീയ വിശ്വാസം, പ. സഭ, കൂദാശകൾ, വി. കുമ്പസാരം ഇവയെ സംബന്ധിച്ച് തുടർന്നുള്ള ദിവസങ്ങളിൽ പോൾ വർഗീസ് ക്ലാസ്സുകൾ എടുത്തു. എം. തൊമ്മൻ ധ്യാനപ്രസംഗങ്ങൾ നടത്തി. 12-നു ഞായറാഴ്ച വി. കുർബാനയും അതിനുശേഷം സമാപനസമ്മേളനവും നടന്നു. സമാപനസമ്മേളനത്തിൽ പോൾ വർഗീസ് പ്രസംഗിച്ചു. ഉച്ചയോടെ ഇരുവരും മടങ്ങിപ്പോവുകയും ചെയ്തു. അന്നത്തെ യുവജനങ്ങളും ഇന്ന് എഴുപതുകളോട് അടുത്തവരുമായ പലരും, എം. തൊമ്മനും പോൾ വർഗീസും ഈ പള്ളിയിൽ ചെലവഴിച്ച നാലു ദിവസങ്ങളിൽ അവരെ കാണുന്നതിനും, അവരുമായി സംസാരിക്കുന്നതിനും, ആത്മികവും വേദശാസ്ത്രപരവുമായ പല സംഗതികളും അവരിൽ നിന്നും മനസ്സിലാക്കുന്നതിനും, പഠിക്കുന്നതിനും സാധിച്ചതായി ഇപ്പോഴും ഓർക്കുന്നു."

1954-55 കാലത്ത് വാരാന്ത്യങ്ങളിൽ എറണാകുളം ബ്രോഡ്‌വേയിലുള്ള സി.എസ്.ഐ. പള്ളിയിൽ വച്ച് 'ക്രിസ്തീയമതവും കമ്മ്യൂണിസവും' എന്ന വിഷയത്തെ ആസ്പദമാക്കി വർഗീസ് ക്ലാസ്സുകൾ എടുത്തു. ഈ ക്ലാസ്സുകളിൽ ഫാ. വടക്കൻ സ്ഥിരമായി പങ്കെടുത്തിരുന്നു. ക്ലാസ്സുകളിൽ സംബന്ധിച്ചിട്ടുള്ള എ. സി. ഐപ്പ് ഇപ്രകാരം ഓർമ്മിക്കുന്നു: "ക്രിസ്തീയമതവും കമ്മ്യൂണിസവും എന്ന വിഷയത്തെ ആസ്പദമാക്കി പോൾ വർഗീസ് എടുത്തുകൊണ്ടിരുന്ന ക്രിസ്തീയ വേദശാസ്ത്ര ക്ലാസ്സുകളിൽ അന്ന് വിദ്യാർത്ഥിയായിരുന്ന എനിക്ക് സംബന്ധിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ഈ ക്ലാസ്സുകൾ സംഘടിപ്പിച്ചത് എറണാകുളത്തു നടന്നുവന്ന ഒരു പ്രാർത്ഥനാ ഗ്രൂപ്പിന്റെയും എസ്.സി.എം. ന്റെയും ആഭിമുഖ്യത്തിൽ ആയിരുന്നു. പോൾ വർഗീസിന്റെ അന്നത്തെ ക്ലാസ്സുകളിൽ നിന്നും ലഭിച്ചിരുന്ന വേദവിജ്ഞാനവും ക്രിസ്തീയവിശ്വാസവും പൂർണ്ണമായി ഗ്രഹിക്കുവാനും പഠിക്കുവാനും എന്നെപ്പോലെയുള്ള ഒരു സാധാരണ വിദ്യാർത്ഥിക്ക് കഴിഞ്ഞിരുന്നു എന്ന് എനിക്ക് തോന്നുന്നില്ല."

മലങ്കരസഭയിലെ കക്ഷിവഴക്കുകൾ ഏതു വിധേനയും പരിഹരിച്ച് സഭയിൽ സമാധാനം ഉണ്ടാക്കുക എന്ന ലക്ഷ്യത്തോടെ 1954-ൽ യുവജനങ്ങൾ 'പീസ്‌ലീഗ്' എന്നൊരു സംഘടന കോട്ടയം കേന്ദ്രമാക്കി രൂപീകരിച്ചു. സംഘടനയുടെ നേതൃത്വത്തിൽ സഭാസമാധാനം ലക്ഷ്യമാക്കി കോട്ടയം കുരിശുപള്ളി അങ്കണത്തിൽ പാത്രിയർക്കീസ് കക്ഷിയിലുള്ളവരും ഓർത്തഡോക്സ് സഭയിലുള്ളവരുമായ ആറു പേർ ചേർന്ന് ഉപവാസം ആരംഭിച്ചു. കെ. ഇ. മാമ്മൻ, എം. കുര്യൻ, ഫാ. ഗീവർഗീസ് പാമ്പാടികണ്ടത്തിൽ, ഫാ. അലക്സാണ്ടർ കോടിയാട്ട്, റ്റി. എം. ചാക്കോ, ഡ്രൈവർ വർഗീസ് എന്നിവരാണ് ഉപവാസം അനുഷ്ഠിച്ചത്.



**പീസ് ലീഗ് ഉപവാസകർ: ഫാ. അലക്സാണ്ടർ കോടിയാട്ട് ബി.എ., എം. കുര്യൻ ബി.എസ്.സി., റ്റി. എം. ചാക്കോ (പ്രസിഡണ്ട്), കെ. ഇ. മാമ്മൻ ബി.എ. (ആക്ഷൻ കമ്മിറ്റി കൺവീനർ), എം. സി. വർഗീസ്, ഫാ. ഗീവർഗീസ് പാമ്പാടികണ്ടത്തിൽ.**



**പീസ് ലീഗ് എക്സിക്യൂട്ടീവ് കമ്മിറ്റി അംഗങ്ങളും ഉപവാസകരും.**

എം. തൊമ്മന്റെ നിർദ്ദേശപ്രകാരം ഉപവാസം അനുഷ്ഠിക്കുന്നവർക്ക് ബൈബിൾ ക്ലാസ്സെടുക്കുവാൻ പോൾ വർഗീസ് കോട്ടയം കുരിശുപള്ളിയിലെത്തി. ഉപവാസം അനുഷ്ഠിക്കുന്നവരുടെ കൂട്ടത്തിൽ കെ. ഇ. മാമ്മനെയും എം. കുര്യനെയും വർഗീസിന് പരിചയമുണ്ടായിരുന്നു. അവരെക്കൂടി കാണാമല്ലോ എന്നു വിചാരിച്ചാണ് വർഗീസ് ചെന്നത്. വർഗീസിന്റെ ബൈബിൾ ക്ലാസ്സ് കഴിഞ്ഞപ്പോൾ 'കുറച്ചുദിവസം ഇവിടെ തങ്ങി ഞങ്ങൾക്ക് ബൈബിൾ ക്ലാസ്സ് എടുത്തുകൂടേ' എന്ന് ഉപവാസം അനുഷ്ഠിക്കുന്നവർ ചോദിച്ചു. അവർ പറഞ്ഞു: "ഞങ്ങളിങ്ങനെ ഇവിടെ കിടക്കുന്നത് വലിയ ഒരു മരുഭൂമിവാസമാണ്. ആരെങ്കിലും വേദപുസ്തകം പഠിപ്പിക്കാമെങ്കിൽ ഞങ്ങളുടെ ജീവിതം കുറെക്കൂടി ഈസിയായിത്തീരും." ഇത്തരം ബൈബിൾ ക്ലാസ്സ് ലഭിക്കുകയാണെങ്കിൽ ഞങ്ങൾക്കു പട്ടിണി കിടക്കുവാൻ ഒരു വിഷമവുമില്ല എന്ന അവരുടെ അഭിപ്രായം പോൾ വർഗീസിനു പ്രചോദനം നൽകി. വർഗീസ് അവരുടെ വാക്കുകൾ വളരെ ഗൗരവമായിട്ട് എടുക്കുകയും അവർക്കുവേണ്ടി സ്ഥിരമായി 30 ദിവസത്തോളം രാവിലെയും വൈകുന്നേരവും ബൈബിൾ ക്ലാസ്സുകൾ എടുക്കുകയും ഉപവാസത്തിൽ അല്പമൊക്കെ പങ്കെടുക്കുകയും ചെയ്തു. ഇതിനിടയിൽ ഉപവാസം അനുഷ്ഠിക്കുന്നവർ മറ്റൊരു നിർദ്ദേശം വച്ചു. 'ഉപവാസം അനുഷ്ഠിക്കുന്നവരെ കാണുവാൻ കുറെപ്പേർ കുരിശുപള്ളിയിൽ വരുന്നുണ്ടല്ലോ. അവർക്ക് കൂടി ക്ലാസ്സ് എടുത്തുകൂടേ' എന്ന്. അങ്ങനെ കുരിശുപള്ളിയിൽ വരുന്ന ഭക്തജനങ്ങൾക്കു വേണ്ടിയും പോൾ വർഗീസ് ബൈബിൾ ക്ലാസ്സ് എടുത്തു. ജനങ്ങൾക്കുവേണ്ടിയുള്ള ബൈബിൾ ക്ലാസ്സുകൾ വളരെ പെട്ടെന്ന് പ്രശസ്തമായി. ബൈബിൾ സ്റ്റഡിയിൽ പങ്കെടുക്കുവാൻ വേണ്ടി മാത്രമായി ധാരാളമാളുകൾ വന്നുതുടങ്ങി.

പീസ്‌ലീഗിന്റെ സെക്രട്ടറിയായിരുന്ന പി. എം. തോമസ് ഇപ്രകാരം പറയുന്നു: "ഒരു ദിവസം എം. തൊമ്മൻ പറഞ്ഞയച്ചതാണ് എന്നു പറഞ്ഞ് പോൾ വർഗീസ് കുരിശുപള്ളിയിൽ വന്നു. അപ്പോഴാണ് ഞങ്ങൾ തന്നെ ഇദ്ദേഹത്തെ അറിയുന്നത്. പള്ളിയുടെ പുറകുവശത്ത് ഒരു പന്തലിട്ട് അവിടെയായിരുന്നു ഉപവാസം നടത്തിയിരുന്നത്. ഉപവാസം കിടക്കുന്നവർക്ക് വേണ്ടി പോൾ വർഗീസ് തുടർച്ചയായി ബൈബിൾ ക്ലാസ്സെടുത്തു. പോൾ വർഗീസിന്റെ ബൈബിൾ ക്ലാസ്സുകൾ ഉപവാസമനുഷ്ഠിക്കുന്നവർക്ക് വളരെയധികം പ്രയോജനകരമായിരുന്നു. കൂടാതെ അവ വളരെയധികം മനസ്സിൽ പതിയുന്നതായിരുന്നു. വിവിധ ഭാഷകളിലുള്ള പുസ്തകങ്ങൾ വായിച്ചിട്ടാണ് ക്ലാസ്സ് എടുക്കുന്നത്. ഉപവാസത്തിന്റെ ഉദ്ദേശ്യവും ലക്ഷ്യവും ഒക്കെ വിശദീകരിച്ചാണ് ക്ലാസ്സെടുക്കുന്നത്. വർഗീസ് വന്നതുകൊണ്ട് ഉപവാസത്തിന് വേൾഡ് ഔട്ട്ലുക്ക് കിട്ടി. ബിഷപ്പ് ബൽ,

മാരാമൺ കൺവൻഷൻ പ്രാസംഗികർ തുടങ്ങിയവർ ഇവിടെ വന്ന് പ്രസംഗിച്ചു. ഞായറാഴ്ച വളരെയധികം ആളുകൾ പള്ളിയിൽ വരും. അപ്പോൾ പോൾ വർഗീസ് അവർക്ക് ബൈബിൾ ക്ലാസ്സെടുക്കും. മനസ്സിൽ പതിയുന്നതരത്തിലുള്ള ഈ ബൈബിൾ ക്ലാസ്സുകൾ ജനങ്ങൾക്ക് വളരെയധികം ഇഷ്ടമായിരുന്നു."

മെത്രാപ്പോലീത്താ ഈ സംഭവത്തെക്കുറിച്ച് ഇപ്രകാരം ഓർമ്മിക്കുന്നു: "അന്നത്തെ കാതോലിക്കായായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവാ, ഞാൻ ബൈബിൾ ക്ലാസ്സുകൾ എടുക്കുന്ന വിവരം എങ്ങനെയോ അറിഞ്ഞു. ഒരു ഞായറാഴ്ച ഫാ. കെ. ഫീലിപ്പോസ് (പിന്നീട് ഫീലിപ്പോസ് മാർ തെയോഫിലോസ്) എന്നെ കാണാൻ വന്നു. 'ഇന്ന് ദേവലോകത്ത് തന്നെപ്പറ്റിയായിരുന്നു സംസാരം' എന്നദ്ദേഹം പറഞ്ഞു. വളരെ ആകാംക്ഷയോടെ എന്നെപ്പറ്റി എന്താണ് പറഞ്ഞത് എന്ന് അച്ചനോട് ഞാൻ ചോദിച്ചു. 'ഇവിടെ ഏതോ ഒരു പോൾ വർഗീസ് വന്നിട്ടുണ്ട്. അയാൾ കുരിശുപള്ളിയിൽ ബൈബിൾ പഠിപ്പിക്കുന്നുണ്ടത്രെ. ആരുടെ ബൈബിളാണോ? അമേരിക്കേന്നു കൊണ്ടുവന്നതാണെന്നാ തോന്നുന്നെ.' കെ. ഫീലിപ്പോസച്ചൻ ബാവായുടെ വാക്കുകൾ എടുത്തു പറഞ്ഞു. പീസ്‌ലീഗിനോട് ബാവായ്ക്ക് വലിയ പ്രതിപത്തിയില്ലായിരുന്നു. ഒന്നും അറിയാൻ പാടില്ലാത്തവർ ഉണ്ടാക്കുന്ന ഒരു ബഹളമാണെന്നായിരുന്നു ബാവായുടെ അഭിപ്രായം. കാര്യങ്ങൾ മനസ്സിലാക്കാതെ സഭാസമാധാനം എന്നും പറഞ്ഞ് ഓടിനടക്കുന്നവരെപ്പറ്റി ബാവായ്ക്കു വിരോധമായിരുന്നു. അതിന്റെ കൂടെ അമേരിക്കയിൽ നിന്നും പഠിച്ചുവന്നിരിക്കുന്ന പോൾ വർഗീസ് എന്ന ഒരു അത്മായക്കാരൻ വേദപുസ്തകം പഠിപ്പിക്കുന്നു എന്നു കേട്ടപ്പോൾ അയാളോടും അല്പം നീരസമായി. 'അമേരിക്കൻ ബൈബിൾ' പഠിപ്പിക്കുന്ന പോൾ വർഗീസിനെ പരാമർശിച്ച് അല്പം പുച്ഛമായി ദേവലോകത്ത് പ്രസംഗിക്കുകയും ചെയ്തു. ഞാൻ ദേവലോകത്ത് പോയി ബാവായെ കാണണമെന്നും തെറ്റിദ്ധാരണ നീക്കണമെന്നും ഫീലിപ്പോസച്ചൻ എന്നെ ഉപദേശിച്ചു. എന്നെ കൂട്ടിക്കൊണ്ടു പോകാമെങ്കിൽ ഞാൻ വരാമെന്ന് പറഞ്ഞു. ഞാൻ നാട്ടിൽ വന്നിട്ട് ബാവാ തിരുമേനിയെ പോയി കണ്ടിട്ടില്ല. മെത്രാന്മാരെ അങ്ങനെ പോയി കാണാതിരുന്നതിന്റെ കാരണം, ഒന്നുരണ്ടു പേരെ കണ്ടതിനെ തുടർന്നുണ്ടായ നിരാശയായിരുന്നു. എങ്കിലും ത്യാഗശീലനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി റമ്പാനായിരിക്കുന്ന കാലത്ത് അദ്ദേഹത്തിന്റെ കൂടെ പുതു ക്രിസ്ത്യാനികൾക്ക് കൊടുക്കാനുള്ള വസ്ത്രത്തിന്റെ ഭാണ്ഡവും ചുമ്മി ചിലപ്പോഴൊക്കെ നടക്കുമായിരുന്നു."

"ഫീലിപ്പോസ് അച്ചൻ തന്റെ കൊച്ചു ബേബി മോറിസ് കാറിൽ ബാവായുടെ അടുത്തേക്ക് എന്നെ കൂട്ടിക്കൊണ്ടുപോയി. അച്ചൻ എന്നെ

ബാവായ്ക്ക് പരിചയപ്പെടുത്തി: 'ഇയാളാണ് പോൾ വർഗീസ്.' പരിചയപ്പെടുത്തിയ ഉടനെ വലിയ സ്നേഹവും സന്തോഷവുമായിട്ടാണ് എന്നോടു പെരുമാറിയത്. പെട്ടെന്ന് ശെമ്മാശനോട് ഒരു പായ് കൊണ്ടുവരാൻ ബാവാ പറഞ്ഞു. ശെമ്മാശൻ കൊണ്ടുവന്നു. എന്നോട് ഇരിക്കാൻ കല്പിച്ചു. കല്ലാശ്ശേരി ബാവാ സാധാരണ ആരോടും ഇരിക്കാൻ പറയുകയില്ല. പായ് ഇട്ട് ഇരിക്കാൻ പറയുക എന്നത് വലിയ അംഗീകാരം തന്നെയാണ്. ഞാൻ ഇരുന്ന് കഴിഞ്ഞപ്പോൾ ഫീലിപ്പോസച്ചനോടു പറഞ്ഞു: 'താൻ അപ്പുറത്തേയ്ക്ക് പൊയ്ക്കോ. ഞാൻ ഈ പോൾ വർഗീസിനോട് കുറെ ചോദ്യങ്ങൾ ചോദിക്കാൻ പോവുകയാണ്.' ഒരു വിസ്താരത്തിനുള്ള തയ്യാറെടുപ്പാണ് എന്ന് എനിക്ക് മനസ്സിലായി. മനസ്സിൽ അല്പം ഭീതിയും ഇല്ലാതില്ല."

"വിസ്താരം രണ്ടു മണിക്കൂറിലേറെയെടുത്തു. വലിയ ഒരു പരിശോധന തന്നെ ആയിരുന്നു അത്. ഇരുനൂറിലേറെ ചോദ്യങ്ങളാണ് എന്നോടു ചോദിച്ചത്; എല്ലാം വേദപുസ്തകത്തിൽ നിന്നും. ബാവാ തിരുമേനിയോട് എനിക്കുള്ള ആദരവും ബഹുമാനവും വളരെ വർദ്ധിച്ചു. ഇത്രയും ചോദ്യങ്ങൾ ചോദിക്കുവാനുള്ള പാണ്ഡിത്യം അദ്ദേഹത്തിനുണ്ടല്ലോ എന്നു വിചാരിച്ച്. പാശ്ചാത്യനാട്ടിൽ നിന്നും ദൈവശാസ്ത്രത്തിൽ അഭ്യസനം നടത്തിവന്ന എനിക്ക് ബാവായുടെ വേദപുസ്തക പാണ്ഡിത്യത്തിൽ അത്ഭുതം തോന്നി. മിനിട്ടുകൾ കടന്നുചെല്ലുന്തോറും പാശ്ചാത്യരീതിയിലുള്ള ദൈവശാസ്ത്രമോ വേദാപഗ്രഥനമോ അഭ്യസിച്ചിട്ടില്ലാത്ത ഈ ബാവാതിരുമേനിക്ക് ഇത്ര വളരെ നിശിതമായ വേദപാണ്ഡിത്യം എങ്ങനെയുണ്ടായി എന്നുള്ള എന്റെ അത്ഭുതവും വളർന്നു വരികയായിരുന്നു. ചോദ്യങ്ങൾക്കൊക്കെ എനിക്കറിയാവുന്നതുപോലെ ഞാൻ മറുപടിയും കൊടുത്തു. ചോദ്യങ്ങൾ എല്ലാം കഴിഞ്ഞപ്പോൾ ബാവാ കല്പിച്ചു: "താൻ പറഞ്ഞ സമാധാനങ്ങളൊക്കെ കൊള്ളാം. എനിക്ക് വലിയ സന്തോഷമായി. തന്റെ മറുപടികളിൽ രണ്ടെണ്ണം മാത്രമേ തെറ്റായി നമുക്കു തോന്നിയുള്ളൂ. ആ രണ്ടു വേദഭാഗങ്ങളെക്കുറിച്ച് ഇങ്ങനെയാണ് പഠിപ്പിക്കേണ്ടത്. ബാക്കിയൊക്കെ സത്യവിശ്വാസത്തിനു ചേർന്നത് തന്നെ." ബാവായ്ക്ക് തെറ്റെന്നു തോന്നിയ കാര്യങ്ങളുടെ ശരിയായ ഉത്തരങ്ങൾ അദ്ദേഹം പറഞ്ഞുതന്നു. പൗലോസ് ശ്ലീഹായ്ക്ക് പട്ടംകിട്ടിയത് നേരിട്ട് ദൈവത്തിൽ നിന്നാണോ അതോ മനുഷ്യന്റെ കൈകളിൽകൂടിയാണോ എന്നതായിരുന്നു ഒരു ചോദ്യം. അപ്പോൾ ഞാൻ പറഞ്ഞു, 'പൗലോസ് ശ്ലീഹായുടെ ലേഖനങ്ങളിലൊക്കെ എഴുതിയിട്ടുണ്ട്, എനിക്കു മനുഷ്യരിൽ നിന്നല്ല ദൈവത്തിൽ നിന്ന് നേരിട്ടാണ് കിട്ടിയിട്ടുള്ളതെന്ന്.' അപ്പോൾ അങ്ങനെ പഠിപ്പിക്കരുതെന്ന് ബാവാ കല്പിച്ചു. അനന്യാസിന്റെ കൈവച്ചാണ് പൗലോസ് ശ്ലീഹായ്ക്ക് പട്ടംകിട്ടിയതെന്നു പറഞ്ഞു. എന്നെ

പഠിപ്പിക്കാമെന്നു പറഞ്ഞു. അങ്ങനെ ഒന്നു രണ്ടു കാര്യങ്ങൾ മാത്രം എന്നോട് പറഞ്ഞുതന്നു.”

“ഉടനെ ‘ഫീലിപ്പോസച്ചൻ അവിടെ ഉണ്ടെങ്കിൽ വിളിച്ചേ’ എന്നു പറഞ്ഞു. അച്ചനെ വിളിപ്പിച്ചു. പിന്നെ തമാശരൂപേണ ചിരിച്ചുകൊണ്ടു കല്പിച്ചു: ‘കത്തനാരറിയുമോ ഇയാളെ... ഇയാളാണ് പോൾ വർഗീസ്. ഇയാളും തന്നെപ്പോലെ പടിഞ്ഞാറൻ രാജ്യത്തു പോയി വേദപുസ്തകം പഠിച്ചയാളാണ്. പക്ഷേ, ഇയാൾ പഠിപ്പിക്കുന്നത്, താൻ പഠിപ്പിക്കുന്നതു പോലെയൊന്നുമല്ല. ഇയാൾ ഓർത്തഡോക്സ് വിശ്വാസിയാണ്. തന്നെപ്പോലെയൊന്നുമല്ല. ...’ ബാവാ എന്നെപ്പറ്റി നല്ല സർട്ടിഫിക്കറ്റു നൽകി. അന്ന് എന്റെ ജീവിതത്തിൽ ഒരു പുതിയ അദ്ധ്യായം ആരംഭിച്ചു. അവിടെ ഒരു പുതിയ ബന്ധം ഉടലെടുത്തു. അന്നു മുതൽ ബാവായ്ക്ക് എന്നോട് വളരെ കാര്യമായിരുന്നു. പിന്നീട് പലപ്പോഴും അദ്ദേഹത്തിന്റെ അടുക്കൽ പോകുകയും അദ്ദേഹത്തിന്റെ പാദത്തിങ്കൽ ഇരുന്നുകൊണ്ട് ഒരുപാട് കാര്യങ്ങൾ പഠിക്കുകയും മനസ്സിലാക്കുകയും ചെയ്യുവാനുള്ള അവസരം കിട്ടി. മലങ്കരസഭയിലെ മെത്രാന്മാരിൽ എന്നെ ഏറ്റവും കൂടുതൽ സ്വാധീനിച്ചിട്ടുള്ളത് രണ്ടുപേരാണ്. ഒന്ന് കല്ലാശ്ശേരി ബാവായും മറ്റേത് പാമ്പാടി തിരുമേനിയും. പാമ്പാടി തിരുമേനി പാണ്ഡിത്യം കൊണ്ടല്ല സ്വഭാവത്തിന്റെ സൗഷ്ഠവം കൊണ്ടാണ് വലിയൊരു മതിപ്പ് എന്റെമേൽ ഉണ്ടാക്കിയത്. ഏതായാലും ആ സമയത്തും ഒരു കശീശ്ശാ ആകണമെന്ന് ഞാൻ ആഗ്രഹിച്ചതേയില്ല. ഒരു അല്മായക്കാരൻ ആയിത്തന്നെ തുടരാനായിരുന്നു എന്റെ ആഗ്രഹം.”

ബാവായുമായുള്ള വർഗീസിന്റെ കൂടിക്കാഴ്ചയ്ക്ക് ഉത്സാഹിച്ച ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് ഈ സംഭവത്തെക്കുറിച്ച് അനുസ്മരിക്കുന്നു: “ബാവാതിരുമേനി പല ചോദ്യങ്ങൾ ചോദിച്ചതിനെല്ലാം വർഗീസ് സമർത്ഥമായ രീതിയിൽ ഉത്തരം പറഞ്ഞു. വർഗീസ് പോയിക്കഴിഞ്ഞപ്പോൾ തിരുമേനി എന്നോടു പറഞ്ഞു: ‘ഇവൻ വിചാരിച്ച മാതിരിയൊന്നുമല്ലല്ലോ. ഇവനൊരു മിടുക്കനാണല്ലോ. ഞാൻ ചോദിച്ച ചോദ്യങ്ങൾക്കൊക്കെ സമർത്ഥമായി അവൻ മറുപടി തന്നു. ഇവനെ ഈ സഭയിലെ അംഗമായിട്ട് നമ്മൾ കൂട്ടാക്കാതെ അവനിങ്ങനെ ഓടിനടക്കുന്നു. എന്തായാലും നമുക്കിവനെ ഉപയോഗിക്കണം.’ വർഗീസിനോട് ഞാനീ വിവരം പറഞ്ഞു. അദ്ദേഹത്തിന് വളരെയധികം സന്തോഷമായി. അദ്ദേഹം ആലുവായിലേയ്ക്ക് മടങ്ങി.”

കക്ഷിവഴക്കുകളിൽപെട്ട് ആടിയുലഞ്ഞുകൊണ്ടിരുന്ന മലങ്കര സഭയ്ക്ക് ശക്തമായ ആത്മീയനേതൃത്വം കൊടുക്കുവാൻ കഴിയുന്നവരിൽ ഒരാളായി പോൾ വർഗീസിനെ പലരും കരുതി. മലയാള മനോരമ

യുടെ ജനറൽ മാനേജരായിരുന്ന കെ. എം. മാത്യു (പിന്നീട് ചീഫ് എഡിറ്റർ) 1955 ഒക്ടോബർ 18–ന് പോൾ വർഗീസിന് എഴുതിയ കത്തിൽ ഇങ്ങനെ പറയുന്നു: “I know that you are doing a very useful work; but I hear that you have very many discouragements also; I have no suggestions to offer, but I shall always bear this in mind and try to be in touch with you. .... The only hope for our church is to guide our young men and if we have a set of leaders like you who could do the work; it will be a great service done to our God - forsaken church.”

ഫെലോഷിപ്പ് ഹൗസിന്റെ ആഭിമുഖ്യത്തിൽ ബൈബിൾ പഠനക്ലാസ്സുകളും സെമിനാറുകളും എം. തൊമ്മനും വർഗീസും ചേർന്ന് സംഘടിപ്പിച്ചു. സ്കൂളിലും കോളജിലും പഠിപ്പിക്കുന്ന ക്രിസ്ത്യൻ അദ്ധ്യാപകർക്കുവേണ്ടി 1955 മെയ് 2 മുതൽ 27 വരെ നടത്തിയ ബൈബിൾ പഠന ക്ലാസ്സുകൾ അതിൽ പ്രധാനപ്പെട്ടതാണ്. അദ്ധ്യാപകർക്ക് ആദ്ധ്യാത്മിക അറിവ് നൽകി അവരെ വിദ്യാർത്ഥികൾക്ക് ആത്മിക അറിവ് നൽകുന്നതിനു പ്രാപ്തരാക്കുകയായിരുന്നു ഈ ക്ലാസ്സുകളുടെ ലക്ഷ്യം. ഫാ. ഡോ. കെ. സി. ജോസഫ്, മാത്യു. പി. ജോൺ, എം. തൊമ്മൻ, പോൾ വർഗീസ് എന്നിവരായിരുന്നു അദ്ധ്യയന വർഷാരംഭത്തിനു മുമ്പായി ഒരു മാസത്തോളം നീണ്ടുനിന്ന ഈ ക്ലാസ്സുകൾക്ക് നേതൃത്വം നൽകിയത്.

ഓർത്തഡോക്സ് സഭയിലെ വിദ്യാർത്ഥികൾ വർഷത്തിലൊരിക്കൽ ഒന്നിച്ചുകൂടുന്ന സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിന്റെ ഈ സമയത്തെ സെക്രട്ടറി എം. തൊമ്മനായിരുന്നു. 1955 മെയിൽ വെണ്ണിക്കുളത്ത് വച്ച് ആ വർഷത്തെ സമ്മേളനം നടന്നു. ഈ സമ്മേളനം സുപ്രധാനമായ ചില തീരുമാനങ്ങൾ എടുത്തു. സമ്മേളനത്തിന്റെ പേര് ‘ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റ് ഓഫ് ഇന്ത്യ’ എന്നാക്കി മാറ്റുക എന്നതായിരുന്നു ഒരു തീരുമാനം. മൂവ്മെന്റിന്റെ അടുത്ത വർഷത്തെ പ്രസിഡണ്ടായി ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായും വൈസ് പ്രസിഡണ്ടായി ഡീക്കൻ എം. വി. ജോർജും (പിന്നീട് ഗീവർഗീസ് മാർ ഒസ്താത്തിയോസ്) ജനറൽ സെക്രട്ടറിയായി പോൾ വർഗീസും തെരഞ്ഞെടുക്കപ്പെട്ടു.

ഈ സുപ്രധാനമായ സമ്മേളനത്തിൽ പോൾ വർഗീസ് ബൈബിൾ ക്ലാസ്സ് എടുത്തിരുന്നു. അതിനെക്കുറിച്ച് ചർച്ച് വീക്ക്ലിയിൽ 1955 മെയ് 8 ലക്കത്തിൽ ഒരു ഡലിഗേറ്റ് ഇപ്രകാരം എഴുതി: “ശ്രീ. പോൾ വർഗീസിന്റെ ബൈബിൾ ക്ലാസ്സുകളും ചർച്ചകളും സജീവമായിരുന്നു.”

പേര് മാറ്റുകയും മൂന്നു പ്രഗത്ഭന്മാരെ ചുമതലകൾ ഏല്പ്പിക്കുകയും ചെയ്ത വെണ്ണിക്കുളം സമ്മേളനത്തെക്കുറിച്ച് ചർച്ച് വീക്ക്ലി ഒരു

മുഖപ്രസംഗം (1955 മെയ് 8 ലക്കത്തിൽ) പ്രസിദ്ധീകരിച്ചു. ഈ മുഖപ്രസംഗത്തിൽ നിന്ന്, ആ സമയത്തെ വിദ്യാർത്ഥി സമ്മേളനങ്ങളുടെ സ്ഥിതിയും, വർഗീസ് ഏറ്റെടുക്കേണ്ടി വന്ന ചുമതലയുടെ സ്വഭാവവും വെളിവാകും:

"വെണ്ണിക്കുളത്തു വച്ചു നടന്ന സിറിയൻ വിദ്യാർത്ഥി സമ്മേളനം വിജയകരമായി പര്യവസാനിച്ചു. നാല്പത്തിയാറു കൊല്ലങ്ങളായി വിദ്യാർത്ഥി സമ്മേളനങ്ങൾ വിജയപൂർവ്വം നടത്താറുണ്ട്. ഈയാണ്ടിൽ അത് ഒരു വിദ്യാർത്ഥിപ്രസ്ഥാനമായി രൂപംമാറിയിരിക്കുകയാണ്. സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റ് (എസ്.സി.എം.) എന്ന പേരിനെ അനുകരിച്ച് ഒരു ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റ് ഓഫ് ഇന്ത്യാ എന്ന പേരു സ്വീകരിച്ചുവെന്നല്ലാതെ ഒരു വിദ്യാർത്ഥിപ്രസ്ഥാനത്തിൽ അന്തർഭവിച്ചിരിക്കുന്ന സജീവമായ പല പ്രവർത്തനങ്ങളെയും വിഭാവനം ചെയ്തിട്ടില്ലെന്നുള്ള രീതിയിലാണു സമ്മേളനം അവസാനിച്ചിരിക്കുന്നത്. നാലഞ്ചു വിദ്യാർത്ഥി സമ്മേളനത്തിന്റെ സെക്രട്ടറിപദം പ്രശംസനീയമായി വഹിച്ച ശേഷം ശ്രീ. എം. തൊമ്മൻ ആ സ്ഥാനത്തു നിന്നു പിന്മാറി. അദ്ദേഹത്തെപ്പോലെ തന്നെ ആലുവാ ഫെലോഷിപ്പ് ഹൗസിലെ അംഗമെന്ന നിലയിൽ മറ്റു ചുമതലകളും ബദ്ധപ്പാടുകളുമുള്ള ശ്രീ. പോൾ വർഗീസിനെ പുതിയ ജനറൽ സെക്രട്ടറി പദം ഏല്പിച്ചിരിക്കുകയാണ്. സ്റ്റുഡന്റ് മൂവ്മെന്റ് ആയി സമ്മേളനം മാറ്റിയെങ്കിലും അതിന്റെ വിപുലമായ ഉത്തരവാദിത്വങ്ങളോ സംഘടനാപരമായ ബദ്ധപ്പാടുകളോ യാത്രകളോ നടത്തുവാൻ തക്ക സാവകാശം ശ്രീ. പോൾ വർഗീസിനു ലഭിച്ചുവെന്നു വരുന്നതല്ല. അദ്ദേഹത്തെ ആ സ്ഥാനം ഏല്പിച്ച വിദ്യാർത്ഥി സംഘടന അദ്ദേഹത്തിനു ചെയ്യാവുന്ന യാത്രയോ ജോലികളോ മാത്രം ചെയ്താൽ മതിയെന്നും, അതിൽ കൂടുതൽ ഉദ്ദേശിച്ചിട്ടില്ലെന്നും വ്യക്തമാണ്. സ്റ്റുഡന്റ് മൂവ്മെന്റ് മുഴുവൻ സമയവും ചെലവഴിക്കുവാൻ സാധിക്കുന്ന ഒന്നിലധികം സെക്രട്ടറിമാരുടെ ഉത്സാഹപൂർവ്വമായ പ്രവർത്തനം കൊണ്ടു കെട്ടിപ്പടുക്കേണ്ട ഒരു വിപുലമായ പരിപാടിയാണ്. ഫുൾടൈം സെക്രട്ടറിമാർക്ക് അവരുടെ അത്യാവശ്യച്ചെലവുകൾക്കും യാത്രകൾക്കുമുള്ള പണം നൽകണം. അങ്ങനെയുള്ള യാതൊരു ചുമതലയും വിദ്യാർത്ഥി സമ്മേളനം വിദ്യാർത്ഥി പ്രസ്ഥാനമാക്കി മാറ്റാനുള്ള തീരുമാനത്തിൽ അന്തർഭവിച്ചിട്ടില്ലെന്നുള്ള മട്ടിൽ പുതിയ സെക്രട്ടറിയെ ഭാരങ്ങളെല്ലാം ഏല്പിച്ചു സമ്മേളനം സംതൃപ്തിയോടുകൂടി പിരിഞ്ഞിരിക്കുകയാണ്. ഒരു തീരുമാനത്തിനു പല ഉത്തരവാദിത്വങ്ങൾ ഉണ്ട്. ആ ഉത്തരവാദിത്വങ്ങൾ ഭരമേൽക്കുവാനുള്ള സന്നദ്ധത തീരുമാനം ചെയ്യുന്നവർ പ്രകടിപ്പിക്കണം. ശ്രീ. പോൾ വർഗീസിന്റെ നേതൃത്വം വിദ്യാർത്ഥിപ്രസ്ഥാനത്തിനു പ്രയോജനപ്പെടണമെങ്കിൽ അദ്ദേഹത്തോടു സഹകരിച്ചു പ്രവർത്തിക്കുവാൻ കഴിവുള്ള ഒന്നു രണ്ടു യുവ

ജോയിന്റു സെക്രട്ടറിമാർ മുമ്പോട്ടു വരണം. അവരുടെ ശമ്പളവും യാത്രാ ച്ചെലവും വഹിപ്പാൻ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ അംഗങ്ങൾ ധനം ശേഖരിച്ചു സെക്രട്ടറിയെ ഏല്പിക്കണം. ഇങ്ങനെയൊന്നും കഴിഞ്ഞ സമ്മേളനത്തിന്റെ കാര്യാലോചനായോഗത്തിൽ നടന്നതായി അറിവില്ല. പുതിയ ഭരണഘടന പാസ്സാക്കിയ സമ്മേളനാംഗങ്ങൾ ഗുരുതരമായ ഒരു ചുമതലയാണ് അതിലുൾപ്പെട്ടിരിക്കുന്നതെന്നു മനസ്സിലാക്കി പ്രവർത്തി ച്ചിട്ടില്ല. അതുകൊണ്ടു വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വിജയം പുതിയ ജനറൽ സെക്രട്ടറിക്കു ഭാരമേറിയ ഒരു പ്രശ്നമായി നിൽക്കുമെന്നുള്ള തിനു സംശയമില്ല. പ്രാപ്തനായ അദ്ദേഹത്തിന്റെ പരിശ്രമങ്ങൾക്കു എല്ലാ സഹകരണ സഹായങ്ങളും നൽകുവാൻ ഓർത്തഡോക്സ് സഭയിലെ ഓരോ വിദ്യാർത്ഥിയും മനഃപൂർവ്വം ശ്രമിക്കുമെന്ന് വിശ്വസിക്കുന്നു."

ധിഷണാശാലിയായ പത്രപ്രവർത്തകനായിരുന്ന എൻ. എം. ഏബ്രഹാം (ചർച്ച് വീക്ക്‌ലി പത്രാധിപർ) 'ഭാരമേറിയ ചുമതല'യായി വിവരിക്കുന്ന സ്റ്റുഡന്റ് മൂവ്മെന്റ് സെക്രട്ടറിപദം ഭംഗിയായി നിർവ്വഹി ക്കുവാൻ പോൾ വർഗീസ് കഠിനപരിശ്രമം നടത്തി. മൂവ്മെന്റിന് സംഘ ടനാപരമായ കെട്ടുറപ്പ് ഉണ്ടാക്കിക്കൊടുക്കുവാൻ അദ്ദേഹം ശ്രമിച്ചു. ആ പരിശ്രമങ്ങൾ ഒരു പരിധിവരെ വിജയിക്കുകയും ചെയ്തു.

"1955-ലാണ് സിറിയൻ സ്റ്റുഡന്റ് കോൺഫ്രൻസിന്റെ ചുമതല ഏറ്റെ ടുക്കുവാൻ എനിക്ക് ഭാഗ്യമുണ്ടായത്. മാർ ഗ്രീഗോറിയോസ് ഓർത്ത ഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റ് എന്ന ഒരു വ്യവസ്ഥാപിത പ്രസ്ഥാനം രൂപവൽക്കരിക്കാനും, മുമ്പ് വെറും വാർഷിക കോൺഫ്രൻസ് മാത്രമായിരുന്ന ഈ സംഘടനയ്ക്ക് തദ്ദേശീയ യൂണിറ്റുകൾ ഓരോ കോളജിലും ഉണ്ടാക്കി, അവിടെ തദ്ദേശീയ ഭാരവാഹികളെയാക്കി, മൂവ്മെന്റിനെ ഒരു പ്രസ്ഥാനമാക്കുവാനും എനിക്ക് 1955-ലും 1956-ലുമാ യിട്ട് സാധിച്ചു. ഉത്തരേന്ത്യയിലെ ആഗ്രായിലും കൽക്കട്ടായിലുമൊക്കെ പോയി മൂവ്മെന്റിന്റെ ബ്രാഞ്ചുകൾ സ്ഥാപിക്കുവാൻ അന്നെനിക്ക് സാധി ച്ചിട്ടുണ്ട് എന്നുള്ളത് വലിയ സന്തോഷത്തോടെയും ചാരിതാർത്ഥ്യത്തോ ടെയും ഞാൻ ഓർക്കുന്നു."

ഓർത്തഡോക്സുകാരും പ്രൊട്ടസ്റ്റണ്ടുകാരുമായ അദ്ധ്യാപകരോടും വിദ്യാർത്ഥികളോടുമൊത്ത്, സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റിന്റെ (എസ്.സി.എം.) ഓണററി അസോസിയേറ്റ് സെക്രട്ടറിയായും (1954-56), മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായും (1955-56) ഇന്ത്യയിലുടനീളം പ്രവർത്തിക്കു വാൻ പോൾ വർഗീസിനു സാധിച്ചു. തന്റെ ചിന്തയെയും ആദ്ധ്യാത്മിക തയെയും രൂപപ്പെടുത്തിയ വിലമതിക്കാനാവാത്ത അനുഭവങ്ങളാണിവ എന്നു മെത്രാപ്പോലീത്താ എടുത്തു പറയുന്നു.

ഇന്ത്യൻ എസ്.സി.എം. തന്നെ എങ്ങനെയാണ് സ്വാധീനിച്ചതെന്ന് മെത്രാപ്പോലീത്താ എഴുതിയിരിക്കുന്നത് കാണുക: “The Indian SCM came rather late into my life since I had to have my entire university education outside my own country. Yet my association with it in later years has been one of the significant influences in my Christian growth.

The Intellectual stimulation that I experienced both in conferences and in committees was not the least of these benefits. I do not see how else my mind could have come in touch with the best Christian thinking both within and without India. It was through my work with the Indian SCM that I came to consider seriously the whole problem of Christian responsibility in nation-building, and became acquainted with the problems of university education in India.”[2]

എസ്.സി.എം. ന്റെ കേരളാ പ്രൊവിൻഷ്യൽ സെക്രട്ടറിയായിരുന്ന സി. ജോൺ മത്തായി, പോൾ വർഗീസിന്റെ സേവനങ്ങളെക്കുറിച്ചും അദ്ദേഹത്തിന്റെ വ്യക്തിത്വത്തെക്കുറിച്ചും ഇങ്ങനെ പറയുന്നു: “While I was the provincial Secretary of the Student Christian Movement in Kerala (1953-56), Mr. Paul Varghese very bindly agreed to work with me as the Honourary Associate Secretary (1954-56). He was at that time working in the Fellowship House, Alwaye; and was being greatly appreciated by students and others for his talks and Bible classes. So we invited him to lend his service to the S.C.M also for the benefit of a wider section of students. His exposition of the Bible and the gospel of Christ was quite unique and enlightening, as he always related his subjects of talk to the current problems and helped his listeners to face real life in the light of Christ’s teachings. Whenever Mr. Paul Varghese was a speacker we invaiably had a good audience.

The Triennial conference of the S.C.M was held at that time in Ceylon (Sri Lanka). Mr. Paul Varghese attended the conference along with the delegates from Kerala. He was a great friend and companian for the students at the conference and during the journey to and from Ceylon. He took part actively in the delebarations of the conference and created such a great impression that there after he got requests for talks from different parts of India.

While we were working together, afterwards also, I used to invite him to our house and we enjoyed his fellowship greatly. His codiality and love for children were quite exceptional. Our children still remember how they enjoyed his company when he used patiently to tell stories and join in their games. So when we think of his Grace Mar Gregorios we see him as a person full of love and affection, but one who couldnot tolerate hyprocracy and foolishness.”

1955-ൽ പോൾ വർഗീസ് ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ പാർട്ട് ടൈം അദ്ധ്യാപകനായി നിയമിതനായി. പോൾ വർഗീസ് തന്റെ കഴിവുകൾ തെളിയിച്ചതിനുള്ള ഒരു അംഗീകാരം കൂടിയായിരുന്നു ഈ നിയമനം. 1954-ൽ വൈദികസെമിനാരിയിൽ നിന്ന് നിരാശനായി മടങ്ങിപ്പോയ പോൾ വർഗീസിനെ ഒരു വർഷത്തിനുശേഷം അവിടെ നിയമിക്കേണ്ടതായ സ്ഥിതിയാണ് ബന്ധപ്പെട്ടവർക്ക് ഉണ്ടായത്. പ. കാതോലിക്കാബാവായുടെ പോൾ വർഗീസിനോടുള്ള സ്നേഹവും വാത്സല്യവും ഫാ. കെ. ഫിലിപ്പോസിന്റെ സ്വാധീനവുമാണ് ഈ നിയമനത്തിന് കാരണമായതെന്ന് തോന്നുന്നു. മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായായിരുന്നു (പിന്നീട് മാത്യൂസ് പ്രഥമൻ ബാവാ) അന്നത്തെ സെമിനാരി പ്രിൻസിപ്പൽ. ഫാ. എം. വി. ജോർജ്ജ്, യോഹന്നാൻ മല്പാൻ, ഫാ. കെ. എം. അലക്സാണ്ടർ, ഫാ. റ്റി. ജെ. ജോഷ്വാ എന്നിവർ സഹാദ്ധ്യാപകരും. ഈ പ്രഗത്ഭ പുരോഹിത നിരയുടെ മദ്ധ്യത്തിലേക്ക് ശുഭ്രവസ്ത്ര (മുണ്ടും ജൂബയും) ധാരിയും അല്മായക്കാരനുമായ പോൾ വർഗീസും അദ്ധ്യാപകനായെത്തി.

സെമിനാരിയിൽ പോൾ വർഗീസിന്റെ വിദ്യാർത്ഥിയായിരുന്ന സിറിൽ റമ്പാൻ ആ കാലഘട്ടത്തെക്കുറിച്ച് ഇപ്രകാരം ഓർമ്മിക്കുന്നു: “സമുദായക്കേസുകൾ കൊണ്ട് വൈദികവിദ്യാഭ്യാസം പഴയസെമിനാരിയിൽ നടത്തുന്നതിന് പ്രയാസം നേരിട്ടതിനാൽ കോട്ടയം എം.ഡി. സെമിനാരി ചാപ്പലിനോടു ചേർന്ന കെട്ടിടത്തിലും അനുബന്ധ മുറികളിലുമായി ക്ലാസ്സുകൾ നടത്തുന്ന കാലം. 1955-56 പഠന വർഷം. അഞ്ചു പട്ടക്കാരുടെ ഇടയിലെ അയ്മേനി പ്രൊഫസറായി പോൾ വർഗീസ് ഞങ്ങളുടെ അരികിലെത്തി. 1953 മുതൽ വൈദികസെമിനാരി സെറാമ്പൂർ യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റ് ചെയ്ത് ബി.ഡി. കോഴ്സ് ആരംഭിച്ചിരുന്നു. അതിനാൽ അവരുടെ സിലബസിൽപെട്ട പഴയനിയമം, പുതിയ നിയമം, താരതമ്യ വിമർശനപഠനങ്ങൾ, മോറൽ തിയോളജി, കമ്പാരറ്റീവ് റിലീജിയൻ, മോഡേൺ ചർച്ച് ഹിസ്റ്ററി തുടങ്ങിയ വിഷയങ്ങൾക്കായിരുന്നു പ്രാധാന്യം. ഉപവിഷങ്ങളായി മാത്രം കാതോലിക്കേറ്റ് ഹിസ്റ്ററി, തക്സാ തഴുകൽ, സുറിയാനി ശ്ഹീമാപ്പടി - എക്കാറ എന്നിവയുമായിരുന്നു പാഠ്യവിഷയങ്ങൾ. പുരോഹിതന്മാർ അറിഞ്ഞും പഠിച്ചുമിരിക്കേണ്ട പുരാതന സഭാചരിത്രമോ കൂദാശാ വിശ്വാസ പഠനങ്ങളോ പാഠ്യപദ്ധതിയിൽ പെട്ടിരുന്നില്ല. ഈ ഘട്ടത്തിൽ നമ്മുടെ സഭാവിശ്വാസമുൾക്കൊണ്ടിരുന്ന വി. യോഹന്നാന്റെ സുവിശേഷമാണ് പോൾ വർഗീസ് ഞങ്ങളെ പഠിപ്പിച്ചത്. വി. യോഹന്നാന്റെ സുവിശേഷത്തിന്റെ മാഹാത്മ്യത്തെപ്പറ്റിയും ആന്തരീകാർത്ഥങ്ങളെപ്പറ്റിയും ആദ്ധ്യാത്മികതയുടെ ആഴത്തെപ്പറ്റിയും അന്ന് അദ്ദേഹം പഠിപ്പിച്ചത് ഇപ്പോഴും ഞാൻ മറന്നിട്ടില്ല.

സുവിശേഷത്തിന്റെ ബാഹ്യചരിത്രമോ വിഷയവിമർശനങ്ങളോ ആയിരുന്നില്ല അദ്ദേഹത്തിന്റെ വിശദീകരണങ്ങൾ ആശ്രയിച്ചത്. സുവിശേഷാധിഷ്ഠിതമായ സഭാവിശ്വാസത്തിന്റെ വെളിവാക്കലുകളായിരുന്നു അദ്ദേഹത്തിന്റെ പഠിപ്പിക്കലിന്റെ പ്രത്യേകത. കേൾവിക്കാരായ വിദ്യാർത്ഥികൾക്ക് ഓർത്തഡോക്സ് സഭാവിശ്വാസത്തിന്റെ രഹസ്യാത്മക സ്വഭാവത്തെപ്പറ്റിയും, പഠിപ്പിക്കുന്ന ആളിനെപ്പറ്റിയും അഭിമാനമാണുണ്ടായത്. വേദശാസ്ത്രം പഠിക്കാൻ എനിക്ക് താല്പര്യം തോന്നിയത് അദ്ദേഹത്തിന്റെ ക്ലാസ്സ് മുഖാന്തിരമാണ്. 'ആഴ്ചയിൽ ഒരിക്കലായാലും തരക്കേടില്ല, താൻ വന്ന് കുട്ടികളെ പഠിപ്പിക്കണം' എന്ന പ്രിൻസിപ്പൽ തിരുമേനിയുടെ ക്ഷണമനുസരിച്ചാണ് പോൾ വർഗീസ് ഞങ്ങളെ പഠിപ്പിക്കാനെത്തിയിരുന്നത്."

ഈ കാലഘട്ടത്തിൽ സെമിനാരിയിൽ വിദ്യാർത്ഥിയായിരുന്ന കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ, പോൾ വർഗീസിന്റെ ക്ലാസ്സുകളെക്കുറിച്ച് ഇങ്ങനെ പറയുന്നു: "വളരെ ലളിതമായി ആഴമായ സത്യങ്ങൾ അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചിരുന്നു. ഏതു വലിയ ആഴമായ വിഷയവും എല്ലാവർക്കും മനസ്സിലാകുന്നതരത്തിൽ അങ്ങേയറ്റം ലളിതമായി പഠിപ്പിക്കുവാൻ കഴിയുന്ന വേറൊരദ്ധ്യാപകനെ ഞാനെന്റെ ജീവിതത്തിൽ കണ്ടിട്ടില്ല.'

വർഗീസ് അമേരിക്കയിൽ നിന്നും നാട്ടിലെത്തിയതു മുതൽ ഇടയ്ക്കിടയ്ക്കു തന്റെ കൂടെ പഠിച്ച വിദ്യാർത്ഥികൾക്ക് കത്തയച്ചിരുന്നു. വർഗീസ് തയ്യാറാക്കി അയച്ചുകൊടുക്കുന്ന കത്ത്, അമേരിക്കയിലുള്ള അദ്ദേഹത്തിന്റെ ഒരു സുഹൃത്ത് സ്റ്റെൻസിൽ ചെയ്ത് മറ്റു സുഹൃത്തുക്കൾക്ക് അയയ്ക്കുകയാണ് ചെയ്തിരുന്നത്. 1956-ലെ തന്റെ ജന്മദിനത്തിൽ വർഗീസ് തയ്യാറാക്കി അയച്ച ഒരു കത്തിൽ തന്റെ പ്രവർത്തനങ്ങളെപ്പറ്റിയും ഭാവിയെക്കുറിച്ചും അദ്ദേഹം വിശദമായി പ്രതിപാദിക്കുന്നു. യേൽ ഡിവിനിറ്റി സ്കൂളിൽ ചേർന്ന് ഉപരിപഠനം നടത്താനുള്ള ആഗ്രഹവും കത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു:

Dear Friends,

This time the silence has been longer than usual. Pressure of work is only part of the explanation. The enervation of the will brought about by the climate must bear the rest of the blame.

The tropical climate however has not kept me from trying to do a good deal. I give below a list of a few things I have been doing. It usually means neglecting my friends. The result is often heavy loss of friends. A few forgive and persist in writing. Many forget. They are too busy. So I must

also forgive and persist in writing. Many forget. They are also too busy. So I must also forgive.

But then, I need your prayers. I simply cannot get along without them. Here are a few items that you can give thanks for:

APRIL & MAY (1) A very successful *University Commission Conference* where a group of Christian University teachers got together for ten days to consider the future of the Christian colleges in India, and the whole University system. I gave the opening address on University and Religion and led the group discussions daily on Christian Community in Residential Colleges.

*(2) A Christian Students' Conference.* About two hundred Christian students in conference for three days.

(3) A *Leadership Training Camp* for the Secretaries of College Christian Unions. A dozen young men in camp with four excellent leaders and myself for one week.

(4) *Summer Bible School for Christian Teachers.* Four weeks of living and studying together with 17 High School and college Teachers. Six hours of study a day, six days in the week. Four Instructors. I taught Old Testament Introduction, Sermon on the Mount, Romans, and Church History.

JUNE & JULY. (1) Six week 7000 mile all-India tour visiting Christian students in College Centers.

(2) I got back from tour on the 15th of July and have now started in on a full program of work here. Keep something like the following in mind when you pray for me:

MONDAY: Writing for the Church Weekly (am contributing editor) usually an article a week and a page of Doctrinal Question and Answers. Evening: Bible Class for younger staff of Union Christian College.

TUESDAY: Morning: Scripture Class for 130 Seniors at College. Evening: Women Students' Missionary Union Bible Class.

WEDNESDAY: Morning: Scripture for 100 Sophomores. Evening: Editorial Board Meeting forThe Church Weekly.

THURSDAY: Morning: Scripture Class for Seniors, Evening: Men Students' Missionary Union Bible Class.

FRIDAY: Study and preparation for week-end Retreats, Addresses, Sermons and classes. Evening: Women's Social Service League: Bible Class.

SATURDAY: Evening: Student Christian Fellowship Meetings, attended by 200 Christian Students.

In addition to these, I travel to various College centers over the weekend to meet Christian student groups. While I am in town, a steady stream of student visitors call at the house for counselling and fellowship.

I narrate all these with two purposes in mind: one, that you may forgive my not writing as frequently as I should; two, that your prayers may share this heavy burden with me.

Meanwhile, the suggestion has come forward that I must qualify myself to teach in a Theological Seminary. This may mean that I may have to spend another couple of years in study at a place like Yale Divinity School. I may come over in the Fall of 1957. It would be good to be back in the U.S., but I know that my call is certainly to labor in this land.

I am anxious to know how things are with you. Drop me a line when you can. God bless you.

Yours in His love,

PAUL VARGHESE

1956–ൽ ഹെയ്‌ലി സെലാസി ചക്രവർത്തി ഇന്ത്യ സന്ദർശിച്ചു. ജവഹർലാൽ നെഹ്രുവാണു പ്രധാനമന്ത്രി. ഉത്തരേന്ത്യ സന്ദർശിച്ച ശേഷം ചക്രവർത്തി തെക്കേ ഇന്ത്യയിലേക്കു വന്നു. കൊച്ചിയിലെ ഗംഭീര സ്വീകരണവേളയിൽ ഒരു നോക്കു കാണാമെന്നു വർഗീസ് ആഗ്രഹിച്ചെങ്കിലും നടന്നില്ല. അദ്ദേഹം പ്രധാനപ്പെട്ട ആരുമായിരുന്നില്ല. ചക്രവർത്തി കൊച്ചിക്കു സമീപം ബോൽഗാട്ടി കൊട്ടാരത്തിലാണ് താമസം. ചക്രവർത്തിയെ കയറ്റിക്കൊണ്ടു പോയ ബോട്ടിന് സമീപമെങ്ങും എത്താൻ പോലും വർഗീസിനു കഴിഞ്ഞില്ല. അങ്ങനെ ഏതാണ്ട് നിരാശയിൽ അദ്ദേഹം ബോട്ടുജട്ടിയിൽ നില്ക്കുമ്പോൾ ചക്രവർത്തിയുടെ സംഘത്തിൽ പിന്നിലായി പോയ ഒരു ഭാഗം ആ വഴി വന്നു. അവർ വേറൊരു ബോട്ടിൽ കയറാൻ തുടങ്ങുകയാണ്. തത്സമയം, ബോട്ടിൽ കയറിയവരിൽ ഒരാൾ പെട്ടെന്നു പുറത്തിറങ്ങി ഇങ്ങനെ അട്ടഹസിച്ചു: "അതാ അവൻ. ഇവനെപ്പറ്റിയാണു ഞാൻ പറഞ്ഞുകൊണ്ടിരുന്നത്!" ഹാരാറിലെ പ്രഭുവായ മാക്കോന്നൻ രാജകുമാരൻ മുമ്പോട്ടുവന്ന് വർഗീസിനെ ആലിംഗനം ചെയ്തു. "അവസാനം ഞങ്ങൾ നിന്നെ കണ്ടെത്തി. എന്റെ പിതാവിനു നിന്നെ കണ്ടേ മതിയാവൂ. ഡൽഹിയിലെ ഞങ്ങളുടെ സ്ഥാനപതി റാസ് ഇമ്രു അക്കാര്യം നിന്നോടു സംസാരിക്കും. ഇപ്പോൾ എനിക്ക് ദ്വീപിലേക്കു പോകണം. പിതാവ് നിന്നെ കാത്തിരിക്കും. ഞാൻ നിന്നെ

കണ്ടുവെന്നു പിതാവിനോടു പറയാം." രാജകുമാരൻ ബോട്ടിൽ കയറി. സമ്പർക്കം പുലർത്താനെങ്കിലും കഴിഞ്ഞതിൽ വർഗീസ് സന്തുഷ്ടനായി.

"അന്നത്തെ സായാഹ്നത്തിൽ ഔപചാരികമായ സമ്പർക്കങ്ങൾ ആരംഭിച്ചു. ആദ്യ വ്യക്തി ഡൽഹിയിലെ എത്യോപ്യൻ അംബാസഡറായിരുന്നു. ചക്രവർത്തിയുടെ ഒരു കസിനും കവിയും എത്യോപ്യയിൽ ഒട്ടുക്കു ആദരിക്കപ്പെടുന്ന വ്യക്തിയുമായ റാസ് ഇമ്രു ഹെയ്‌ലി സെലാസി പ്രഭു. ചക്രവർത്തി എന്നെപ്പറ്റി തന്നോടു സംസാരിച്ചുവെന്നും ഇന്ത്യയിൽ എത്തുന്നതിനു മുമ്പുതന്നെ അദ്ദേഹം എന്നെപ്പറ്റി ധാരാളം കേട്ടിട്ടുണ്ടെന്നും പ്രഭു പറഞ്ഞു. എത്യോപ്യയിലേക്കു പോകാൻ എന്നെ പ്രേരിപ്പിക്കാനാണു ചക്രവർത്തി അദ്ദേഹത്തോട് ആവശ്യപ്പെട്ടത്. ഇന്ത്യയിൽ മതപരമായ പ്രവർത്തനങ്ങളിൽ ഞാൻ ഗാഢമായി മുഴുകിയിരിക്കുകയാണെന്നും കുറച്ചുകാലം കൂടി ആ രീതിയിൽ ഇവിടെത്തന്നെ തുടരാനാഗ്രഹമുണ്ടെന്നും ഞാൻ സവിനയം അറിയിച്ചു. റാസ് ഇമ്രു പില്ക്കാലത്ത് എന്റെയൊരു ഉറ്റമിത്രമായിത്തീർന്നു. ആഡിസ് അബാബയിലും ന്യൂഡൽഹിയിലും വച്ച് ഞങ്ങൾ പിൻവർഷങ്ങളിൽ മിക്കപ്പോഴും കണ്ടുമുട്ടി."

അടുത്ത സമ്പർക്കം പിറ്റേന്നു രാവിലെ ഉണ്ടായി. എത്യോപ്യൻ സംഘത്തിന് ഇന്ത്യയിൽ ആതിഥ്യം വഹിക്കുന്ന മന്ത്രിയെ ചെന്നു കാണുവാൻ ഇന്ത്യാ ഗവൺമെന്റ് ഔദ്യോഗികമായി വർഗീസിനോട് ആവശ്യപ്പെട്ടു. കേണൽ ജെ. കെ. ഭോൺസ്ലേ (Jagannathrao Krishnarao Bhonsle) ആയിരുന്നു മന്ത്രി. 1942-ൽ ഇന്ത്യൻ സ്വാതന്ത്ര്യത്തിനു വേണ്ടി സുഭാഷ് ചന്ദ്രബോസിന്റെ വോളണ്ടിയർ ആർമിയിൽ പോരാടി എന്നതായിരുന്നു അദ്ദേഹത്തിന്റെ യോഗ്യത. എറണാകുളത്തെ ഗവൺമെൻറ് ഗസ്റ്റ് ഹൗസിൽ വച്ചാണ് വർഗീസ് ഭോൺസ്ലേയെ കണ്ടത്. ലളിതമായ ഖാദിമുണ്ടും ജുബ്ബായുമായിരുന്നു വർഗീസിന്റെ വേഷം.

അദ്ദേഹം വർഗീസിനെ മേൽകീഴ് നോക്കി, ഏതാണ്ടൊരു പരിഹാസഭാവത്തോടെ.

"അപ്പോൾ നിങ്ങളാണ് ആ വ്യക്തി. ഞാൻ കാര്യങ്ങൾ വിശദമാക്കട്ടെ. ഇന്ത്യാ ഗവൺമെന്റ് എപ്പോഴും തന്നെ പ്രശസ്താതിഥികളെ സന്തുഷ്ടരാക്കാനാണു നോക്കുന്നത്. ഇപ്പോഴത്തെ അതിഥിയാകട്ടെ ആവശ്യപ്പെട്ടിരിക്കുന്ന കാര്യം ഗവൺമെന്റ് അധികാരത്തിൽപ്പെട്ടതല്ല. നമ്മുടെ ഒരു പൗരനെയാണ് അദ്ദേഹത്തിന് ആവശ്യം. പ്രധാനമന്ത്രി നെഹ്രുവിനും ഇന്ത്യാ ഗവൺമെന്റിനും വേണ്ടി ഞാൻ താങ്കളോട് അഭ്യർത്ഥിക്കുന്നത്, ചക്രവർത്തിയുടെ നിർദ്ദേശം സ്വീകരിച്ച് എത്യോപ്യയിൽ ചക്രവർത്തി

യുടെ സ്വന്തം സ്റ്റാഫിൽ ഉദ്യോഗം സ്വീകരിക്കണമെന്നാണ്. നിങ്ങളുടെ ശമ്പളം തുടങ്ങിയ കരാർ വ്യവസ്ഥകൾ ആവശ്യപ്പെടാം. നിങ്ങൾ ആവശ്യപ്പെടുന്നതെന്തും നൽകാൻ ചക്രവർത്തി സന്നദ്ധനാണ്. അഭിനന്ദനങ്ങൾ."

അദ്ദേഹത്തിന്റെ കണ്ണുകളിലും സ്വരത്തിലും നിന്ദാഭാവം പ്രകടമായിരുന്നു. ഒരു സാധാരണക്കാരന് ഇത്രയും ആലോചനാശൂന്യമായ ഒരു ഉദ്യോഗദാനം നടത്താൻ ആഗ്രഹിക്കുന്ന ചക്രവർത്തി ഒരു മഠയനായിരിക്കണം? ഈദൃശ ചിന്തകളാവണം അദ്ദേഹത്തിന്റെ മനസ്സിലൂടെ കടന്നുപൊയ്ക്കൊണ്ടിരുന്നത്.

വർഗീസ് മറുപടി പറഞ്ഞു, "സർ, ചക്രവർത്തിയുടെ ഉദ്യോഗവാഗ്ദാനത്തിൽ ഞാൻ അതീവ ധന്യനാണ്. ഈ വിവരം എന്നെ അറിയിച്ചതിന് ഇന്ത്യാ ഗവൺമെന്റിനോട് എനിക്കു നന്ദിയുണ്ട്. ഈ ഉദ്യോഗം സ്വീകരിക്കാൻ കഴിയാത്തതിൽ ഞാൻ ഖേദിക്കുന്നു. ക്രിസ്തീയ സഭയുടെ ഒരു സാധാരണ പ്രവർത്തകൻ മാത്രമാണു ഞാൻ. എനിക്കു പ്രതിമാസം 75 രൂപ ശമ്പളമായി കിട്ടുന്നുണ്ട്. ഈ ശമ്പളവും ജോലിയും എനിക്ക് സന്തുഷ്ടി നൽകുന്നു. ഇപ്പോഴത്തെ ജോലിയിൽ തുടരാനാണ് ഞാൻ ആഗ്രഹിക്കുന്നത്."

"എന്ത്? അസാധാരണമായ ഒരു ഉദ്യോഗാവസരമാണു നിങ്ങൾ നിരാകരിക്കുന്നതെന്ന് ഓർമയുണ്ടോ? നിങ്ങൾക്കു വാഗ്ദാനം ചെയ്തിരിക്കുന്നത് എന്താണെന്നു മനസ്സിലായോ?"

"അറിയാമെന്നു വിശ്വസിക്കുന്നു, സർ. പക്ഷേ, എന്റെ ജീവിതവിളി കൊട്ടാരങ്ങളിൽ പണിയെടുക്കാനല്ല. ഇന്നു ചെയ്യുന്നതുപോലെ സാധാരണക്കാരെ സേവിക്കുകയാണ്."

ഭോൺസ്ലേ പറഞ്ഞു, "നിങ്ങൾ ഒരു അസാധാരണ മനുഷ്യൻ തന്നെ. നിങ്ങളെപ്പോലുള്ള വ്യക്തികളെയാണു പ്രധാനമന്ത്രി നെഹ്റു ഇപ്പോൾ തേടിക്കൊണ്ടിരിക്കുന്നത്."

അദ്ദേഹം ഒന്നു നിർത്തി. ഇനി എന്താണാവോ പറയാൻ പോകുന്നത്, എന്നു വർഗീസ് വിസ്മയിച്ചു. അദ്ദേഹം തുടർന്നു:

"നമ്മുടെ രാഷ്ട്രത്തിൽ കുറച്ചൊരു ശിക്ഷണം വരുത്തുന്നതിന് പ്രധാനമന്ത്രി നെഹ്റു ഒരു പദ്ധതി ആവിഷ്ക്കരിച്ചിട്ടുണ്ട്. രാജ്യത്തെ ഹൈസ്കൂളുകളിൽ ഇത് ആരംഭിക്കാനാണ് ഉദ്ദേശ്യം. 'ദേശീയ ശിക്ഷണ പദ്ധതി'യെന്നാണ് പേര്. സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കുന്നതിനു മുമ്പ് ഓരോ ഹൈസ്കൂൾ വിദ്യാർത്ഥിയും ഒരു നിശ്ചിത കാലഘട്ടം നമ്മുടെ ഗ്രാമങ്ങളിൽ സേവനമനുഷ്ഠിച്ചിരിക്കണം എന്നതാണ് അതിന്റെ

കാതൽ. ഈ ദേശീയ പരിപാടിയുടെ ചുമതല വഹിക്കാൻ സ്വഭാവ ശുദ്ധിയുള്ള ഒരാളെ പ്രധാനമന്ത്രി അന്വേഷിക്കുന്നു. നിങ്ങളെപ്പോലെ ഒരാളെ കണ്ടുപിടിക്കാൻ അദ്ദേഹം എന്നെ ഭരമേല്പിച്ചിരിക്കുന്നു. ഡൽഹിയിലേക്കു വരൂ. താങ്കൾ ഈ ജോലി ഏറ്റെടുക്കണം."

പരിഹാസച്ചുവ മാറി, അദ്ദേഹം മറച്ചുപിടിക്കാത്ത ആദരവു കാണിക്കാൻ തയ്യാറായി. നല്ലൊരു അവസരവാദിയായിട്ടാണ് അദ്ദേഹം അന്ന് അറിയപ്പെട്ടിരുന്നത്. ഈ അഭിമുഖീകരണങ്ങളിലെല്ലാം ദൈവകൃപ തന്നെ നയിക്കുമെന്ന് വർഗീസ് ഉറച്ചു വിശ്വസിച്ചു. മറുപടി പറയാനുള്ള പദങ്ങൾ അദ്ദേഹത്തിന്റെ അധരങ്ങളിൽ ഒഴുകിയെത്തി.

"നന്ദി, സർ. അങ്ങു പ്രദർശിപ്പിച്ച വിശ്വാസത്തിന് ഞാൻ കൃതജ്ഞനാണ്. ഈ ഉദ്യോഗവാഗ്ദാനത്തിന് ഇന്ത്യാ ഗവൺമെന്റിനോടു ഞാൻ നന്ദിയുള്ളവനാണ്. പക്ഷേ, ഈ ജോലി ഒട്ടേറെ സംഘാടകവിരുത് ആവശ്യപ്പെടുന്നതാണ്. അതെനിക്കില്ല. ജനങ്ങളോടു നേരിട്ട് ഇടപെട്ടു പ്രവർത്തിക്കാനാണു ഞാൻ ശീലിച്ചിട്ടുള്ളത്."

"ഹൈസ്കൂളുകളിലെ യുവജനങ്ങളുമായി നേരിട്ടിടപെടാൻ താങ്കൾക്ക് ധാരാളം അവസരം കിട്ടും. സംഘടനാകാര്യങ്ങൾ സംബന്ധിച്ചാണെങ്കിൽ ഗവൺമെന്റിന് സ്വന്തമായി ആ മണ്ഡലത്തിൽ ആവശ്യമായ ഘടനാ സംവിധാനമുണ്ട്. അതിനെപ്പറ്റി വിഷമിക്കേണ്ട. പ്രചോദനപ്രദമായ നേതൃത്വം നല്കിയാൽ മതി. മൂന്നുനാലു ദിവസത്തിനകം ഞാൻ ഡൽഹിക്കു മടങ്ങും. അവിടെ വന്ന് എന്നെ കാണുക."

"നന്ദി സാർ, എന്നെ ദൈവം വിളിക്കുന്നത് ആ പ്രത്യേക ജോലിക്കാണെന്ന് എനിക്കു തോന്നുന്നില്ല. ഞാൻ ഇന്നത്തെ ജോലിയിൽ തുടർന്നോളാം, അതിൽ ഞാൻ സന്തുഷ്ടനാണ് താനും."

ഭോൺസ്ലേയുടെ ഭാവം സൗഹൃദമായി മാറി. വർഗീസിനെപ്പറ്റി പല കാര്യങ്ങളും അദ്ദേഹം ചോദിച്ചറിഞ്ഞു. അടുത്തമുറിയിലുണ്ടായിരുന്ന ഭാര്യയെ അദ്ദേഹം വിളിച്ചു. അവർ പച്ചപ്പരിഷ്ക്കാരിയായ ഒരു സ്ത്രീയായിരുന്നു. സിംഗപ്പൂരിൽ വച്ചു കണ്ടു വിവാഹം ചെയ്ത ഒരു യുവതി. അദ്ദേഹം വർഗീസിനെ പരിചയപ്പെടുത്തി: "നോക്കൂ, ഈ യുവാവ് ചക്രവർത്തിയുടെ ഉദ്യോഗ വാഗ്ദാനം നിരാകരിച്ചു. പ്രധാനമന്ത്രിക്കുവേണ്ടി ദേശീയ ശിക്ഷണപദ്ധതിയിൽ ഞാൻ നല്കിയ ഉദ്യോഗവാഗ്ദാനവും തള്ളിക്കളഞ്ഞു. ഒരു അസാധാരണ മനുഷ്യൻ തന്നെ!" അവർ കുറെ നേരം കൂടി സംസാരിച്ചിരുന്നു. അതു കഴിഞ്ഞതോടെ വർഗീസിന് ആശ്വാസമായി. അടുത്ത തവണ ഡൽഹിയിലെത്തുമ്പോൾ തന്നെ കാണണമെന്നു ഭോൺസ്ലേ പ്രത്യേകം പറഞ്ഞു. അങ്ങനെയാകട്ടെയെന്നു വർഗീസ് സമ്മതിച്ചു. ചക്രവർത്തിയുടെ പര്യടനവേളയിൽ പലയിടത്തു



**ഹെയ്‌ലി സെലാസി ചക്രവർത്തിയെ പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ കോട്ടയം പഴയസെമിനാരിയിൽ സ്വീകരിക്കുന്നു.**



**ഹെയ്‌ലി സെലാസി ചക്രവർത്തി പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവായ്ക്ക് കുരിശ് സമ്മാനിക്കുന്നു**

വച്ചും മിസ്സിസ്സ് ഭോൺസ്ലേയോടു വർഗീസിനു സംസാരിക്കേണ്ടി വന്നു. അവരുടെ കുഴഞ്ഞാട്ടത്തിൽ അദ്ദേഹത്തിനു ഭയമായിരുന്നു. ഡൽഹി യിൽ ചെല്ലുമ്പോൾ അവരെ സന്ദർശിക്കണമെന്ന് ആ സ്ത്രീയും ക്ഷണിച്ചു. വളരെ മര്യാദയ്ക്കു വർഗീസ് അങ്ങനെയാകട്ടെയെന്ന് സമ്മതം മൂളി. പക്ഷേ വിവേകപൂർവം അദ്ദേഹം പിന്തിരിഞ്ഞു.

വർഗീസിതുവരെ ചക്രവർത്തിയെ നേരിട്ടു കണ്ടിരുന്നില്ല. സന്ദർശന ത്തിന് അനുമതി തേടിയുമില്ല. അടുത്ത ദിവസം കോതമംഗലത്ത് മല ങ്കരസഭ വക എൻജിനിയറിംഗ് കോളജിൽ വച്ച് ചക്രവർത്തിക്ക് ഒരു ഗംഭീര പൗരസ്വീകരണം നല്കുന്നുണ്ടായിരുന്നു. വർഗീസിനെയും ചട ങ്ങിന് ക്ഷണിച്ചിരുന്നു. വമ്പിച്ച സദസ്സിന്റെ ആദ്യനിരയിൽ അദ്ദേഹം ഉപ വിഷ്ടനായി. പലതവണ ചക്രവർത്തിയുടെ ശ്രദ്ധയിൽപ്പെടാൻ ശ്രമിച്ചു. മനസ്സിലാക്കിയതായി ഒരു പുഞ്ചിരിയെങ്കിലും വർഗീസ് പ്രതീക്ഷിച്ചു. വേദിയിലിരുന്ന് അദ്ദേഹം വർഗീസിനെ കണ്ടു. പുഞ്ചിരിക്കു പകരം അദ്ദേഹം ഉഗ്രമായി വർഗീസിനെ നോക്കി. കുപിതനാണെന്നു വ്യക്തം. വർഗീസ് വിഷണ്ണനായി.

“പിറ്റേദിവസം ചക്രവർത്തി കോട്ടയത്ത് എന്റെ സഭയുടെ പരമാദ്ധ്യ ക്ഷനെ സന്ദർശിക്കുന്നുണ്ടായിരുന്നു. ചക്രവർത്തിയുടെ സഭയായ എത്യോപ്യൻ ഓർത്തഡോക്സ് സഭയും എന്റെ സഭയായ മലങ്കര ഓർ ത്തഡോക്സ് സഭയും പരസ്പരം കുർബാനാ സംസർഗത്തിലാണ്. ഓർ ത്തഡോക്സ് സഭാകുടുംബ പാരമ്പര്യത്തിൽപ്പെട്ട സഭകളിൽ ‘ഓറിയ ന്റൽ ഓർത്തഡോക്സ് സഭകൾ’ എന്നൊരു കുടുംബവും ‘ബൈസന്റ യിൻ (പൗരസ്ത്യ) ഓർത്തഡോക്സ് സഭകൾ’ എന്നൊരു കുടുംബവും ഇങ്ങനെ രണ്ടു വിഭാഗങ്ങളാണുള്ളത്. ഈജിപ്ഷ്യൻ (കോപ്റ്റിക്), സിറി യൻ, അർമേനിയൻ, ഇന്ത്യൻ, എത്യോപ്യൻ, എറിട്രിയൻ എന്നീ ആറു സഭകളാണ് ഓറിയന്റൽ ഓർത്തഡോക്സ് വിഭാഗത്തിൽ. ഗ്രീസ്, റഷ്യ, കോൺസ്റ്റാന്റിനോപ്പിൾ, ബൾഗേറിയ, റൊമേനിയ, സേർബിയ തുടങ്ങിയ ഇരുപതോളം ഓർത്തഡോക്സ് സഭകളാണ് ബൈസന്റയിൻ കുടുംബ ത്തിലുള്ളത്. കൽക്കദൂൻ സുന്നഹദോസിനെ (451 എ.ഡി.) തുടർന്ന് ക്രിസ്തുശാസ്ത്രം സംബന്ധിച്ച് അഞ്ചു ആറും നൂറ്റാണ്ടുകളിൽ ഉണ്ടായ വിവാദങ്ങളുടെ ഫലമായി ഈ രണ്ടു കുടുംബങ്ങളും ഭിന്നിച്ചു മാറി നില്ക്കുകയാണ്.”

“ഇന്ത്യൻ സഭയുടെ തലവനും പൗരസ്ത്യ കാതോലിക്കായുമായ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായ്ക്ക് എൺപതു വയസ്സു കഴിഞ്ഞു. പ്രതാപശാലിയായ ഒരു വിശുദ്ധൻ. സർവാദരണീയനായ ഈ സഭാദ്ധ്യക്ഷനെ ഒരിക്കൽ പ്രധാനമന്ത്രി നെഹ്രുവും മറ്റു നേതാക്കളും സന്ദർശിച്ചിരുന്നു. എനിക്ക് അദ്ദേഹത്തെ നന്നായി അടുത്തറിയാമായി

രുന്നു. ഞാൻ അദ്ദേഹത്തിന്റെ പ്രത്യേക പരിഗണനയ്ക്കു പാത്രമായവരിൽ ഒരാളായിരുന്നു. കാതോലിക്കാബാവായ്ക്ക് ഇംഗ്ലീഷ് ഒഴുക്കിൽ സംസാരിക്കാൻ കഴിയാത്തതിനാൽ സംഭാഷണം പരിഭാഷപ്പെടുത്താൻ എന്നെ നിയോഗിച്ചു. എനിക്കാണെങ്കിൽ മലയാളത്തിൽ നിന്നു അംഹാരിക്കിലേക്കും മറിച്ചും പരിഭാഷപ്പെടുത്താൻ കഴിയുകയും ചെയ്യും."

"വയോധികനായ ബാവാ, ചക്രവർത്തിയെ സ്വീകരിക്കാൻ ദേവലോകത്തുള്ള അരമനയുടെ മുൻവാതിൽക്കലോളം ചെന്നു. ഞാനും മറ്റുള്ളവരും കൂടെയുണ്ട്. സ്വാഗതത്തിന്റെ ഔപചാരികതകൾ കഴിഞ്ഞയുടൻ രണ്ടു ശെമ്മാശന്മാരുടെ സഹായത്തോടെ ബാവാ സ്വീകരണമുറിയിലേക്കു നടന്നു. അവിടെയാണ് ചക്രവർത്തിയുമായി സംഭാഷണം നടക്കുന്നത്. ചക്രവർത്തിയെ സ്വീകരണമുറിയിലേക്കു നയിച്ചുകൊണ്ടു ഞാൻ പിറകെ ചെന്നു. ചക്രവർത്തി എന്റെ നേർക്ക് ഒന്നു പുഞ്ചിരിച്ചതുപോലുമില്ല. അദ്ദേഹം അംഹാരിക്കിൽ സംസാരിക്കാൻ തുടങ്ങി. 'ഞാൻ ജീവിതത്തിൽ കണ്ടിട്ടുള്ളവരിൽ ഏറ്റവും ദുഷ്ടനാണു നീ.' ആ സ്വരത്തിലെ പകയും വിദ്വേഷവും പ്രകടമായിരുന്നു. ചക്രവർത്തിയുടെ വികാരങ്ങളെ മുറിപ്പെടുത്താൻ ഞാൻ തീർച്ചയായും ആഗ്രഹിച്ചില്ല. അദ്ദേഹത്തോടെനിക്ക് വലിയ ആദരവും ആത്മാർത്ഥമായ സ്നേഹവും ഉണ്ടായിരുന്നു."

അധികമൊന്നും ആലോചിക്കാതെ വർഗീസ് പറഞ്ഞു. "തിരുമേനീ, അതു ദുഷ്ടതയല്ല. ഞാൻ സഭയുടെ ഒരു ദാസനാണ് (മുമ്പിൽ നീങ്ങുന്ന കാതോലിക്കായെ ചൂണ്ടി) അദ്ദേഹമാണ് എന്റെ സഭയുടെ തലവൻ. അദ്ദേഹം പറയുന്നതെന്തും ഞാൻ ചെയ്യും."

"നീ പറയുന്നതു ഞാൻ വിശ്വസിക്കുന്നില്ല" ചക്രവർത്തി പറഞ്ഞു. "അദ്ദേഹത്തിനെന്നല്ല, ദൈവംതമ്പുരാനു പോലും നിന്റെ നിർബന്ധബുദ്ധിയോ മർക്കടമുഷ്ടിയോ വളയ്ക്കാനാവില്ല." അദ്ദേഹം രോഷാകുലനായിരുന്നു.

ചക്രവർത്തിയും കാതോലിക്കാബാവായും തമ്മിലുള്ള ഔപചാരിക സംഭാഷണം താമസിയാതെ ആരംഭിച്ചു. അതു പരിഭാഷപ്പെടുത്തുക എന്നത് വർഗീസിന് ആനന്ദകരമായി അനുഭവപ്പെട്ടു. കാതോലിക്കാബാവാ ഇങ്ങനെ തുടങ്ങി: "തിരുമേനീ, ഈ സമയത്ത് എന്റെ വികാരങ്ങൾ ജറുസലേം ദേവാലയത്തിൽ യേശുകുഞ്ഞിനെ സ്വാഗതം ചെയ്ത വൃദ്ധൻ ശിമയോന്റേതു തന്നെയാണ്. നമ്മുടെ സഭകളിലെ ഏക ചക്രവർത്തിയെ എന്റെ കണ്ണുകൾ നേരിൽ കണ്ടിരിക്കുന്നതിനാൽ ഇപ്പോഴെനിക്കു സമാധാനത്തോടെ മരിക്കാം."

"പരിശുദ്ധ പിതാവേ, അങ്ങയെപ്പോലൊരു പരിശുദ്ധന്റെ മുഖം ദർശിക്കുന്നതിലധികമായ എന്തൊരു ആനന്ദമാണ് രാജ്യഭരണക്ലേശങ്ങളാൽ പരിക്ഷീണനായ ഒരു രാജാവിനു കിട്ടുവാനുള്ളത്?"

ഈ സംഭാഷണം ആ രണ്ടു മഹാവ്യക്തികളോടുമുള്ള വർഗീസിന്റെ ആദരവു വർദ്ധിപ്പിച്ചു. അവസാനം ചക്രവർത്തി പറഞ്ഞു (അതും വർഗീസ് പരിഭാഷപ്പെടുത്തേണ്ടിയിരുന്നു):

"ഈ ദുശ്ശാഠ്യക്കാരനായ ചെറുപ്പക്കാരന്റെ കാര്യം എങ്ങനെയാ? അയാളെ എനിക്കു എത്യോപ്യയിൽ വേണം. അയാൾ വരാൻ വിസമ്മതിക്കുകയാണ്."

കാതോലിക്കാബാവാ മറുപടി പറഞ്ഞു: "സ്വന്തം ഹിതത്തിനെതിരായി അയാളെ പ്രേരിപ്പിച്ചു പിന്തിരിപ്പിക്കാൻ ഒരു മനുഷ്യനെക്കൊണ്ടും സാധിക്കില്ല, തിരുമേനീ. ഒരു കാര്യം വ്യക്തം. നന്മ മുൻനിർത്തിയുള്ളതും ശരിയുമായ കാര്യങ്ങളേ അയാൾ പ്രവർത്തിക്കൂ."

ബാവായുടെ മറുപടി വർഗീസിനെ സന്തുഷ്ടനാക്കി. വർഗീസിന്റെ മേൽ സ്വന്തം അധികാരം അടിച്ചേല്പിച്ചോ ചക്രവർത്തി പറയുന്നതനുസരിച്ചു പ്രവർത്തിക്കാൻ ആവശ്യപ്പെട്ടോ സ്വന്തം അധികാരം പ്രകടിപ്പിക്കാനൊന്നും ബാവാതിരുമേനി ഉദ്യമിച്ചില്ല. അദ്ദേഹത്തിന്റെ മറുപടി വളരെ സൂക്ഷിച്ചും കരുതലോടെയുമായിരുന്നു. അദ്ദേഹം വർഗീസിന്റെ സ്വാതന്ത്ര്യത്തെ നിലനിറുത്തി. കാര്യം അടച്ചിടാതെ തുറന്നിടുകയും ചെയ്തു. ഡൽഹിയിലെ മേൽവിലാസം വർഗീസിനു നല്കാൻ അംഗരക്ഷകരോട് ചക്രവർത്തി നിർദ്ദേശിച്ചു. അദ്ദേഹം പിറ്റേന്നു ഡൽഹിയിലേക്കു മടങ്ങുകയാണ്. ചക്രവർത്തി വർഗീസിൽ നിന്ന് ഒരു മറുപടി പ്രതീക്ഷിക്കുന്നുവെന്നു വ്യക്തം.

ചക്രവർത്തി വിടപറഞ്ഞു പോയതിനുശേഷം കാതോലിക്കാബാവാ വർഗീസിനെ അടുക്കലേക്കു വിളിച്ച് ഇപ്രകാരം പറഞ്ഞു (പല തിരുമേനിമാരും സഭയിലെ ഏതാനും നേതാക്കന്മാരും സന്നിഹിതരായിരുന്നു): "എല്ലാവർക്കും പോൾ വർഗീസിനെ വേണം. എനിക്ക് അയാളെ നമ്മുടെ സഭയിൽ വേണ്ടിയിരിക്കുന്നു. ചക്രവർത്തിക്ക് അയാളെ അങ്ങേരുടെ രാജ്യത്തു വേണം. പക്ഷേ, പോൾ വർഗീസ് ഒരാൾ മാത്രമേയുള്ളു. താൻ എത്യോപ്യയിൽ പോയി ചക്രവർത്തിയോടൊപ്പം പ്രവർത്തിക്കുന്നത് നമ്മുടെ സഭയ്ക്കു നല്ലതാണ്. അദ്ദേഹം നമ്മുടെ ചക്രവർത്തിയാണ്. അവിടെയിരുന്നുകൊണ്ട് നമ്മുടെ സഭയെ വളരെയേറെ സഹായിക്കാൻ തനിക്കു കഴിയും. എന്നാൽ താൻ ഇവിടെ താമസിച്ചു ജോലി തുടരുന്നതും നല്ല കാര്യം തന്നെ. താൻ എന്തു ചെയ്യണമെന്നു പറയാൻ എനിക്കറിവില്ല. താൻ വീട്ടിൽ പോയി തീക്ഷ്ണതയോടെ പ്രാർത്ഥിക്കുക.

വീണ്ടും പ്രാർത്ഥനയിലൂടെ തന്നെ ഒരു തീരുമാനമെടുക്കുക." അങ്ങനെ ചെയ്യാമെന്നു സമ്മതിച്ചു വർഗീസ് യാത്രപറഞ്ഞു.

"അരമനയ്ക്കു പുറത്തുകടന്ന് ഏതാനും വാര ഞാൻ മുമ്പോട്ടു നടന്നപ്പോൾ ഒരു ശെമ്മാശൻ ഓടിവന്ന് ബാവാ വിളിക്കുന്നെന്നു പറഞ്ഞു. ഞാൻ അകത്തു കടന്നപ്പോൾ ബാവാ മറ്റുള്ളവരെയെല്ലാം പറഞ്ഞയച്ച ശേഷം എന്നോട് മുമ്പിൽകിടന്ന പായയിൽ ഇരിക്കാൻ ആവശ്യപ്പെട്ടു. വളരെ വാത്സല്യത്തോടെ അദ്ദേഹം കുറെനേരം എന്നോടു സംസാരിച്ചു. ശരിയായ തീരുമാനം ചെയ്യുക വളരെ പ്രയാസമാണെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. മറ്റുള്ളവരുടെ മുമ്പിൽ വച്ച് എന്നെപ്പറ്റി പറഞ്ഞതു വളരെ വാസ്തവം തന്നെയാണെന്ന് ബാവാ പറഞ്ഞു. എന്റെ ആത്മീയവേല അസാധാരണമായ രീതിയിൽ അനുഗ്രഹപ്രദമാക്കാൻ ദൈവം പ്രസാദിച്ചുവെന്നും ആ പശ്ചാത്തലത്തിൽ എന്റെ സാന്നിദ്ധ്യം സഭയുടെ പ്രവർത്തനത്തിന് ആവശ്യമാണെന്നും ബാവാ അഭിപ്രായപ്പെട്ടു. അതേസമയം എത്യോപ്യയിൽപോയി ചക്രവർത്തിയുടെ പ്രൈവറ്റ് സ്റ്റാഫിൽ പ്രവർത്തിക്കുന്നത് എനിക്കും നമ്മുടെ സഭയ്ക്കും തുല്യനിലയിൽ പ്രയോജനപ്രദമാണെന്നും അദ്ദേഹം കാണുന്നുണ്ട്. അതു നമ്മുടെ സഭയ്ക്കു വലിയ ബഹുമതിയായിരിക്കും. എന്നിലൂടെ ചക്രവർത്തി നമ്മുടെ സഭയെ സഹായിക്കാൻ മുഖാന്തരമാവുകയും ചെയ്യും."

"ഞാൻ പ്രാർത്ഥിക്കണമെന്നും പ്രാർത്ഥനയുടെ പശ്ചാത്തലത്തിൽ ഒരു തീരുമാനത്തിലെത്തണമെന്നും ബാവാ ആവർത്തിച്ചു പറഞ്ഞു. ഞാൻ ശരിയായ തീരുമാനമെടുക്കാൻ സഹായകമായി ബാവായും പ്രാർത്ഥിക്കാമെന്ന് എനിക്ക് ഉറപ്പുനല്കി. പ്രാർത്ഥനയിൽ എന്റെ പ്രത്യേക ഹിതം ദൈവത്തിന്മേൽ അടിച്ചേല്പിച്ചിട്ട് അത് പ്രാർത്ഥനയിൽ ലഭിച്ച ഉത്തരമാണെന്ന് വീമ്പിളക്കരുതെന്ന് ബാവാ താക്കീതു നല്കി. ഭക്തരായ രണ്ടു സുവിശേഷകന്മാർ മക്കളുടെ വിവാഹത്തെപ്പറ്റി ദൈവഹിതം തേടിയ കഥ ബാവാ എന്നോടു പറഞ്ഞു. അവരിലൊരാളുടെ മകൻ അപരന്റെ മകളെ വിവാഹം ചെയ്യാനായിരുന്നു ആലോചന. സുവിശേഷകരും ഉപദേശിമാരും സാധാരണ ചെയ്യാറുള്ളതുപോലെ ഇരുവരും ദീർഘമായി പ്രാർത്ഥിച്ചു. വധുവിന്റെ ഭവനത്തിൽ നിന്ന് ഒരു വലിയ തുക സ്ത്രീധനമായി കിട്ടണമെന്ന് വരന്റെ പിതാവു പ്രാർത്ഥിച്ചു. അതേസമയം, സ്ത്രീധനത്തുക കഴിവതും കുറച്ചുകിട്ടണമെന്നായിരുന്നു വധുവിന്റെ പിതാവ് പ്രാർത്ഥിച്ചത്. എന്റെ ഹിതം നടന്നുകിട്ടാൻ ദൈവത്തെ ഹേമിക്കരുതെന്ന് കാതോലിക്കാബാവാ ഒരിക്കൽകൂടി അനുസ്മരിപ്പിച്ചു."

"അവിടെനിന്നു വിടവാങ്ങിയപ്പോൾ ഞാൻ ഗാഢമായി മനസ്സാ പ്രാർത്ഥിച്ചു. സ്വാർത്ഥചിന്തകളിൽ നിന്ന് എന്നെ പൂർണമായും മുക്തനാക്കണമെന്നും, അവ്യാജമായും ആത്മാർത്ഥമായും ദൈവഹിതത്തിനു

വിധേയനാകാൻ എന്നെ സഹായിക്കണമെന്നും ഞാൻ മനമുരുകി പ്രാർത്ഥിച്ചു. ചക്രവർത്തിയുടെ ആവശ്യം നിരാകരിച്ച നടപടിയെ ജനങ്ങൾ കൈയടിച്ച് അഭിനന്ദിച്ചുവെന്നത് എന്റെ തലക്കനം കൂട്ടാൻ ഒരു പക്ഷേ കാരണമായേക്കാം. ഹൃദയത്തിന്റെ വഴികൾ ആർക്കറിയാം? എങ്ങനെ മുമ്പോട്ടു നീങ്ങണമെന്നതു സംബന്ധിച്ച് ദൈവം എനിക്കൊരു ആശയം നല്കി. ആലുവാ ഫെലോഷിപ്പ് ഹൗസിലെ എന്റെ താമസസ്ഥലത്തേക്കു ഞാൻ മടങ്ങി. എന്റെ സഭയിൽ അംഗങ്ങളായ മൂന്നു സുഹൃത്തുക്കളെ ഞാൻ വിളിച്ചുകൂട്ടി. യൂണിയൻ ക്രിസ്ത്യൻ കോളജിലെ ഇംഗ്ലീഷ് ലക്ചറർ ഫാ. ഡോ. കെ. സി. ജോസഫ്, ബോട്ടണി ലക്ചറർ പ്രൊഫ. ടി. സി. ജോസഫ്, ഫെലോഷിപ്പ് ഹൗസ് സെക്രട്ടറി എം. തൊമ്മൻ എന്നിവരെ ഞാൻ കഴിഞ്ഞ മൂന്നുനാലു ദിവസത്തെ സംഭവവികാസങ്ങൾ വിവരിച്ചു പറഞ്ഞു കേൾപ്പിച്ചു. എന്റെ സ്വന്തം ഇച്ഛാശക്തിയെ എനിക്കു വിശ്വസിക്കാനാവില്ലെന്നും ഞാൻ അവരെ ധരിപ്പിച്ചു. ഞാൻ എത്യോപ്യയിലേക്കു പോകണമോ വേണ്ടയോ എന്നതാണു പ്രശ്നം. അവർ മൂവരും ചേർന്നു പ്രാർത്ഥനയിൽ എടുക്കുന്ന ഏകകണ്ഠമായ ഏതു തീരുമാനവും അംഗീകരിക്കാൻ തയ്യാറാണെന്നു ഞാൻ അവരോടു പറഞ്ഞു. അവരുടെ സംയുക്ത തീരുമാനം എന്തുതന്നെയായാലും അതു ചോദ്യം ചെയ്യാതെ ദൈവഹിതമായി അംഗീകരിക്കാനും തദനുസരണം പ്രവർത്തിക്കാനും ഞാൻ സന്നദ്ധനാണെന്നും ഞാൻ അറിയിച്ചു."

"ഒരു ഗ്രൂപ്പായി ഒന്നിച്ചു പ്രാർത്ഥിക്കുക ഞങ്ങളുടെ പതിവായിരുന്നു. ഈ സന്ദർഭത്തിലും ഞങ്ങൾ ഒന്നിച്ചു പ്രാർത്ഥിച്ചു – ദൈവഹിതം നിവർത്തിക്കപ്പെടണമേയെന്ന്. പെട്ടെന്ന് ഒരു തീരുമാനം എടുക്കാൻ സാധിക്കാത്തവണ്ണം അതീവ ഗുരുതരമാണു പ്രശ്നം. ഞങ്ങൾ 24 മണിക്കൂർ പ്രാർത്ഥനയിൽ ജാഗ്രതയോടെ കാത്തിരിക്കാനും അനന്തരം മൂന്നു പേരും ഒന്നിച്ചു ചേർന്ന് ഒരു തീരുമാനമെടുക്കാനും സമ്മതിച്ചു. പിറ്റേദിവസം ഞങ്ങൾ നാലുപേരും വീണ്ടും ഒന്നിച്ചുകൂടി. മറ്റു മൂന്നു പേരും ചേർന്ന് ഒരു തീരുമാനമെടുത്ത് കഴിഞ്ഞിരുന്നു. ഏതു തീരുമാനവും അംഗീകരിക്കാൻ പറ്റിയ മാനസികാവസ്ഥയിലായിരുന്നു ഞാൻ."

വർഗീസിന്റെ സഹപ്രവർത്തകനായ എം. തൊമ്മനാണ് ഗ്രൂപ്പിന്റെ തീരുമാനം വെളിപ്പെടുത്തിയത്. അദ്ദേഹം പറഞ്ഞു: "വറീച്ചാ, താങ്കൾ കാരണം ദൈവം ഈ സ്ഥാപനത്തെ (ഫെലോഷിപ്പ് ഹൗസ്) അനുഗ്രഹിച്ചതെല്ലാം ഞങ്ങൾക്കു നന്നായി അറിയാം. ഇപ്പോൾ അനേകം പേർക്കു പ്രകാശം നല്കുന്ന ഒരു സ്ഥാപനമായി ഇത് വളർന്നിരിക്കുന്നു. താങ്കളുടെ അസാന്നിധ്യത്തിൽ അതിന്റെ വളർച്ച താഴോട്ടു പോകാനാണു സാധ്യത. താങ്കളെ കൂടാതെ ഇവിടത്തെ പ്രവർത്തനം തുടർന്നുകൊണ്ടു

പോകാൻ ഞാൻ വിഷമിക്കും. ക്രിസ്തീയ സ്ഥാപനങ്ങളും വ്യക്തികളും, കേരളത്തിൽ മാത്രമല്ല, ഇന്ത്യയൊട്ടുക്ക് ഒട്ടനേകംപേരും താങ്കളുടെ അസാധാരണ കഴിവുകളിൽ നിന്ന് വളരെയേറെ പ്രയോജനം പ്രാപിച്ച വരാണ്. താങ്കളുടെ സാന്നിദ്ധ്യം നമ്മുടെ സഭയ്ക്ക് ആവശ്യമുണ്ട്."

"പക്ഷേ, കാര്യത്തിനു മറ്റൊരു വശമുണ്ടെന്നു ചൂണ്ടിക്കാണിക്കട്ടെ. ചക്രവർത്തിയുടെ ഉദ്യോഗവാഗ്ദാനം നിരാകരിക്കുകവഴി ഒരു കനകാ വസരമാണു താങ്കൾ വീരോചിതം പരിത്യജിച്ചത്. ഇതെല്ലാവർക്കും പരക്കെ അറിവുള്ള കാര്യമാണ്. പത്രങ്ങളിലും ഇക്കാര്യം വന്നിരുന്നു. താങ്കൾ ഒരു ഡസൻ തവണയെങ്കിലും ഉദ്യോഗം നിരസിച്ചുവെന്നാണ് റിപ്പോർട്ട്. ഈ വലിയ ത്യാഗത്തെ എല്ലാവരും അഭിനന്ദിക്കുന്നു. താങ്ക ളുടെ ത്യാഗത്തെയും വിശ്വാസദാർഢ്യത്തെയും ഞങ്ങളും വിലമതി ക്കുന്നു. ഈ പതിമൂന്നാം പ്രാവശ്യവും താങ്കൾ ചക്രവർത്തിയുടെ ഉദ്യോഗവാഗ്ദാനം നിരാകരിക്കുന്നപക്ഷം, താങ്കൾ സ്വന്തം ത്യാഗത്തെ പ്പറ്റി അതീവ ഗർവിഷ്ഠനായി തീർന്നേക്കാമെന്നും അതോടുകൂടി താങ്ക ളോടുകൂടിയുള്ള ജീവിതം വിഷമകരമായിത്തീരാൻ സാധ്യതയുണ്ടെന്നും ഞങ്ങൾക്ക് ആശങ്കയുണ്ട്. താങ്കളുടെതന്നെ ആത്മീയ സുസ്ഥിതിയും ക്ഷേമവും വിനയവും പരിഗണിക്കുമ്പോൾ ചക്രവർത്തിയുടെ ഉദ്യോഗ വാഗ്ദാനം താങ്കൾ സ്വീകരിക്കുന്നതാണ് ഉചിതമെന്നു ഞങ്ങൾക്കു തോന്നുന്നു. താങ്കൾ എത്യോപ്യയിലേക്കു പോകണം. ഇതാണു ഞങ്ങ ളുടെ ഏകകണ്ഠമായ തീരുമാനം." എം. തൊമ്മൻ പറഞ്ഞുനിർത്തി.

"ഈ വാദമുഖത്തിന്റെ ന്യായാന്യായങ്ങൾ ചോദ്യം ചെയ്യുക എന്റെ ജോലിയല്ല. ഞാൻ ദൈവതിരുമുമ്പാകെ അവർക്ക് എന്റെ വാക്കു കൊടു ത്തിരുന്നു. അത് അനുസരിക്കുക മാത്രമാണ് എന്റെ കടമ. ശേഷമെല്ലാം ദൈവത്തിന്റെ കർത്തവ്യമാണ്. അതുകൊണ്ട് ഞാൻ തല നമിച്ച് അവരുടെ തീരുമാനം ശിരസ്സാവഹിച്ചു. അനന്തരം ഞങ്ങൾ ഒന്നിച്ചു കുറേ നേരം പ്രാർത്ഥിച്ചു. ചക്രവർത്തി ഇതിനകം കേരളം വിട്ടു ഡൽഹിയിൽ എത്തിച്ചേർന്നിരുന്നു. ഉദ്യോഗവാഗ്ദാനം സ്വീകരിച്ചുകൊണ്ടു ഞാൻ അദ്ദേഹത്തിനു കമ്പിയടിച്ചു. മൂന്നു ദിവസത്തിനുശേഷം കൽക്കട്ടയി ലെത്തി ചക്രവർത്തിയെ വീണ്ടും കാണാൻ നിർദ്ദേശിച്ചുകൊണ്ട് പിറ്റേന്ന് എനിക്ക് മറുപടികമ്പി കിട്ടി. മൂന്നു ദിവസത്തിനുശേഷം ഞാൻ കൽക്ക ട്ടയിലെത്തി (ആലുവായിൽ നിന്നു മൂവായിരത്തോളം കിലോമീറ്റർ അക ലെയാണ് ആ നഗരം) ചക്രവർത്തിയെ കണ്ടു. സന്ദർശനത്തിൽ അദ്ദേഹം സന്തുഷ്ടനായിരുന്നു. അദ്ദേഹം എനിക്ക് മൂന്ന് ആയിരം രൂപാ നോട്ടുകൾ തന്നു (ആ വിലയ്ക്കുള്ള ഇന്ത്യൻ നോട്ട് ഞാൻ ആദ്യം കാണുകയാണ്). ആവശ്യമുള്ള വസ്ത്രങ്ങളും മറ്റ് അനുസാരികളും വാങ്ങാനായിരുന്നു പണം. യാത്രയ്ക്കുള്ള വിമാനടിക്കറ്റ് യഥാസമയം കേരളത്തിലേക്കയച്ചേക്കാമെന്ന് അദ്ദേഹം പറഞ്ഞു."

രണ്ടു ദിവസം കൂടി ചക്രവർത്തിയുടെ സംഘത്തോടൊപ്പം അവിടെ താമസിക്കാനും അദ്ദേഹം വർഗീസിനോട് ആവശ്യപ്പെട്ടു. പിറ്റേദിവസം ചക്രവർത്തി കുതിരപ്പന്തയം കാണാൻ പോയി. വർഗീസ് മാക്കോന്നൻ രാജകുമാരനെ അനുഗമിച്ചു. പന്തയത്തിൽ പങ്കെടുക്കുന്നതിൽ അദ്ദേഹത്തിനു കമ്പമായിരുന്നു. വർഗീസും പന്തയം വയ്ക്കണമെന്നു രാജകുമാരൻ ശഠിച്ചു. അദ്ദേഹം പറഞ്ഞതാണല്ലോ എന്നു കരുതി വർഗീസ് അഞ്ചു രൂപാ മുടക്കി പന്തയം വച്ചു. വർഗീസിന് 22 രൂപ കിട്ടി. അതിനു മുമ്പോ പിമ്പോ വർഗീസ് പന്തയത്തിൽ പങ്കെടുത്തിട്ടില്ല.

* * * * * * * * *

ഹെയ്‌ലി സലാസിയുടെ സന്ദർശനത്തോടനുബന്ധിച്ച് കൊച്ചിയിൽ വച്ചും തിരുവനന്തപുരത്തു വച്ചും പോൾ വർഗീസ് നേരിട്ട ചില പ്രശ്നങ്ങളെ സംബന്ധിച്ച് അദ്ദേഹം തന്റെ സുഹൃത്തും ആഡിസ് അബാബയിലെ എത്യോപ്യൻ ഓർത്തഡോക്സ് സഭാ വൈദികസെമിനാരി അദ്ധ്യക്ഷനുമായിരുന്ന ഡീക്കൻ കെ. എം. സൈമണിന് ഒരു കത്ത് എഴുതി. ആ സമയത്തെ തന്റെ ചിന്തകളും ആഗ്രഹങ്ങളും പ്രതിപാദിച്ചിട്ടുള്ള ഈ കത്ത് പോൾ വർഗീസിന്റെ വ്യക്തിത്വത്തെ മനസ്സിലാക്കുവാൻ സഹായകമാണ്:

November 9, 1956

My dear Semmassen,

I wanted to have a long chat with you at Trivandrum, but you were so busy and I had to come away soon to look after my work here, so it was not possible.

But I have a feeling that our last exchange of words might have led to an estrangement which could have been avoided if we had more time at our disposal. And it is to clarify some of those things that I am writing this letter.

Whether or not I will go to Ethiopia is still somewhat indefinite. The Fellowship House has been kind enough to give me permission to leave for two or three years and I have written to His Imperial Majesty to that effect. I have not had any reply yet.

What I said about the way you treated me at Ernakulam, I really meant. If you had said one of two things, either that such things were not in your power either to recommend or to sanction, or otherwise that you were not interested in my getting to see the Emperor on his coming to Travancore-Cochin, things would have been very easy.

When I came to see you that afternoon, you gave me two pieces of wrong information: (1) that my name had been included along with the members of the Orthodox Church who were to receive the Emperor, and (2) that my pass had already been issued and that I could pick it up from the DSP. On that basis I went to the DSP who told me very rudely that he had no passes to give me, and I had to speak to him very strongly and say that he was not being very helpful when he knew that my name was on the list. Then he said that I had to get a letter from the Chief Engineer before he would issue me a pass. So I went to see the Chief Engineer who blandly told me that the list had already been issued and given to the Collector and that I had to go and see him. Now I had already made two or three trips in search of these officers, and I did not even know who the Collector was. I am not in the habit of running after officers from favours and I felt very much embarrassed. I finally ran into a person who I thought must be the Collector (as he fortunately was) who showed me the list on which my name was not entered at all. I went to the aerodrome in the hope that something will turn up, and what actually turned up was the DSP who looked daggers at me and asked me to stand me to stand outside the cordon. I am not used to such humiliation, and if you had not told me that my name had been included and that the pass had been issued, I would have dealt with the whole matter in a different way. I hope you understand.

I shall try to be frank wish you. I do sincerely wish that you will be a little more careful about what you say. You are creating a very unfavourable impression about yourself by the careless things that come out of your mouth. Your going about saying that you are a ‘Simple Simon’ and all that has by no means helped to build up your prestige in the minds of the Ethiopian or Indian officials in the Emperor’s party of you will speak less and say what you mean, people may respect you much more than they do.

The way you have been indifferent to the several letters that I sent you while you were in Ethiopia and then the audacity with which you turned up one day without even apologising for your silence with an offer of a job in the theological school there was in very poor taste. You knew jolly well that I was not interested in a big salary. You offered me this job as if you were doing me a great favour out of your love for me. You were rude enough to hint that the work I was doing in Alwaye is quite insignificant. You still do not know anything about what I am doing.

And then on top of all this, you had the cheek to tell me that day in Trivandrum that you had been recommending my name to the Emperor, suggesting perhaps that the offer that the Emperor was making was on the

എന്റെ സ്വന്തം അനുഭവങ്ങളുടെ വെളിച്ചത്തിൽ ഈ വാദമുഖം എത്യോപ്യയിൽ പ്രസക്തമാണെന്ന് എനിക്ക് തോന്നി. എന്റെ സംഗ്രഹത്തിൽ ചക്രവർത്തി സന്തുഷ്ടനായി. വിഷാംശങ്ങൾ നീക്കിക്കളയുന്നപക്ഷം കമ്മ്യൂണിസത്തിൽപോലും സ്വീകാര്യമായ നല്ല കാര്യങ്ങളുണ്ടെന്നു ചക്രവർത്തി പറഞ്ഞു. ആ ആശയങ്ങൾ വിദ്യാഭ്യാസമന്ത്രികാര്യാലയത്തിലേക്കയച്ചു. എന്തെങ്കിലും ഫലമുണ്ടായതായി എനിക്കറിവില്ല."

തന്റെ ഭാരതപര്യടനത്തിനിടയിൽ അന്നത്തെ പ്രധാനമന്ത്രി ജവഹർലാൽ നെഹ്രുവിനെ, ഹെയ്‌ലി സലാസി ചക്രവർത്തി നേരിൽ കണ്ട് സംഭാഷണം നടത്തിയിരുന്നു. നെഹ്രുവിനെക്കുറിച്ച് ചക്രവർത്തിക്കു വലിയ മതിപ്പുണ്ടായി. നെഹ്രുവിനെപ്പറ്റി പിന്നീട് അദ്ദേഹം ധാരാളം സംസാരിക്കുമായിരുന്നു. "നെഹ്രു ഒരു വലിയ മനുഷ്യനാണ്. അദ്ദേഹത്തിന്റെ നേതൃത്വം കൊണ്ടാണ് ഭാരതത്തിന് ഇത്രയും ഗുണമുണ്ടാകുന്നത്" എന്നാണ് ചക്രവർത്തി അഭിപ്രായപ്പെട്ടിരുന്നത്. 'ഇന്ത്യയുമായുള്ള നമ്മുടെ ബന്ധം വർദ്ധിപ്പിക്കണം. നിന്റെ പ്രധാനമായിട്ടുള്ള ചുമതലകളിലൊന്ന് അതാണ്' എന്ന് ചക്രവർത്തി പോൾ വർഗീസിനോടു പറയുകയും പ്രധാനപ്പെട്ട നാലു പ്രോജക്ടുകൾ ആ സമയത്ത് ആരംഭിക്കുകയും ചെയ്തു.

ആദ്യത്തെ പ്രൊജക്ട് എത്യോപ്യൻ മിലിട്ടറി അക്കാഡമി ആധുനികരീതിയിൽ പുനഃസംഘടിപ്പിക്കുക എന്നതായിരുന്നു. അതിനുവേണ്ടി മിലിട്ടറി അക്കാഡമിയുടെ ഡയറക്ടറായി ഒരു ബ്രിഗേഡിയറെ ഇന്ത്യയിൽ നിന്നും വർഗീസ് തെരഞ്ഞെടുത്തു കൊണ്ടുപോയി – ബ്രിഗേഡിയർ റോളി (Rawley). പിന്നീട് ജനറൽ റോളിയായി റിട്ടയർ ചെയ്തു. അദ്ദേഹം അക്കാഡമി മികച്ച രീതിയിൽ വളർത്തിയെടുത്തു. എല്ലാ കാര്യങ്ങളും വളരെ കൃത്യനിഷ്ഠയോടെ ചെയ്യുന്ന ആളായിരുന്നു. ചക്രവർത്തിയുടെ അടുക്കൽ നേരിട്ടുപോയി കാര്യങ്ങൾ സാധിക്കുവാനുള്ള സ്വാതന്ത്ര്യം അദ്ദേഹത്തിനു കൊടുത്തു. അതിനായി അവിടെയുള്ള ചട്ടവട്ടങ്ങളിൽ ചിലത് എടുത്തുകളഞ്ഞു. ഡിഫൻസ് മിനിസ്ട്രിയുടെ ഒരു അക്കാഡമിയായി റോളി അതിനെ സംഘടിപ്പിച്ചു. അക്കാഡമി ചക്രവർത്തിയുടെ നേരിട്ടുള്ള നിയന്ത്രണത്തിലാക്കി മാറ്റി. ഈ സമയത്ത് വർഗീസ് പലതവണ അക്കാഡമി സന്ദർശിച്ചിട്ടുണ്ട്. ബ്രിഗേഡിയർ റോളി പലപ്പോഴും വർഗീസിനെ കാണുവാൻ വരുമായിരുന്നു.

രണ്ടാമത്തെ പ്രൊജക്ട് ഒരു കോട്ടൺ ടെക്സ്റ്റൈൽ മിൽ പുതുതായി സ്ഥാപിക്കുകയെന്നതായിരുന്നു. അത് 'ബിർള'യാണ് ആരംഭിച്ചത്. ബിർളയുമായിട്ടുള്ള ഒരു കരാർപ്രകാരമാണ് അത് തുടങ്ങിയത്. എത്യോപ്യയിൽ പഞ്ഞി ലഭ്യമായിരുന്നു. അതുപയോഗിച്ച് വസ്ത്രനിർമ്മാണം

ആരംഭിച്ചു എങ്കിലും കുറെക്കഴിഞ്ഞപ്പോൾ ആ കമ്പനി നാഷണലൈസ് ചെയ്തു.

ഇന്ത്യയിലെ ഫരീദ്കോട്ട് എന്ന സ്ഥലത്തെ രാജാവിനും ജനങ്ങൾക്കും കൂടി എത്യോപ്യയിൽ ചക്രവർത്തിയുടെ കീഴിൽ ഒരു രാജ്യം സ്ഥാപിക്കുക എന്നതായിരുന്നു മൂന്നാമത്തെ പ്രൊജക്ട്. എത്യോപ്യയിൽ കുറച്ച് സ്ഥലവും, തന്റെ രാജ്യം അവിടെ പുനഃസ്ഥാപിക്കുവാനുള്ള അനുവാദവും നൽകിയാൽ താനും ജനങ്ങളും കൂടി അങ്ങോട്ട് വരാമെന്ന് ഫരീദ്കോട്ട് രാജാവ് ചക്രവർത്തിയോട് വാഗ്ദാനം ചെയ്തു. ചക്രവർത്തിയുടെ കീഴിൽ ഒരു ഇന്ത്യൻ രാജാവ് ഉണ്ടാവുകയെന്നത് അദ്ദേഹത്തിന് വളരെ താല്പര്യവും ഇഷ്ടവുമായിരുന്നു. പക്ഷേ, ഈ രാജാവ് ഒരു സുഖലോലുപനും മദ്യപനും ദുർമ്മാർഗ്ഗിയുമായിരുന്നുവെന്നും ജനങ്ങൾക്ക് അദ്ദേഹത്തോട് യാതൊരു പ്രീതിയുമുണ്ടായിരുന്നില്ലെന്നും വർഗീസ് മനസ്സിലാക്കി. എപ്പോഴും മദ്യപിച്ച് നടക്കണമെന്നേ അദ്ദേഹത്തിന് ആഗ്രഹമുണ്ടായിരുന്നുള്ളു. എത്യോപ്യയിൽ വന്നാൽ ഇഷ്ടം പോലെ സ്ഥലം വാങ്ങിക്കാമെന്നും, അവിടെ തന്റെ ഇഷ്ടത്തിനനുസരിച്ച് ജീവിക്കാമെന്നും അദ്ദേഹം ആഗ്രഹിച്ചു.

"ഫരീദ്കോട്ട് രാജാവിന്റെ പദ്ധതിയിൽ തനിക്ക് വളരെയേറെ താല്പര്യമുണ്ടെന്ന് ചക്രവർത്തി പറഞ്ഞു. ഹെയ്‌ലി സെലാസിയുടെ പരമാധികാരത്തിൻകീഴിൽ ഫരീദ്കോട്ട് രാജാവ് ഒരു സാമന്തരാജാവ്. ഇന്ത്യക്കാരെ വൻതോതിൽ ഇറക്കുമതി ചെയ്ത് എത്യോപ്യയ്ക്കകത്ത് ഒരു സാമന്തരാജ്യം സൃഷ്ടിക്കുകയാണു പദ്ധതി. അവസാനം ഈ പദ്ധതി അട്ടിമറിച്ചതിൽ എനിക്കും ഒരു പങ്കുണ്ട്. ഫരീദ്കോട്ട് രാജാവിന്റെ സ്വഭാവത്തെപ്പറ്റിയും സത്യസന്ധതയെപ്പറ്റിയും എനിക്ക് വലിയ മതിപ്പില്ലായിരുന്നു. സ്വതന്ത്രഭാരതം എല്ലാ നാട്ടുരാജ്യങ്ങളുടെയും സ്വതന്ത്രഭരണം അവസാനിപ്പിച്ച കൂട്ടത്തിൽ തനിക്കു നഷ്ടപ്പെട്ട നാട്ടുരാജ്യം എത്യോപ്യയിൽ നേടിയെടുക്കാനാണ് രാജാവിന്റെ യത്നം. ഒരു ഇന്ത്യൻ രാജാവിനെ തന്റെ കീഴിൽ സാമന്തനായി കിട്ടിയാൽക്കൊള്ളാമെന്ന് ചക്രവർത്തി അത്യധികം ആഗ്രഹിച്ചിരുന്നു. അങ്ങനെ വേണമെങ്കിൽത്തന്നെ ഇന്ത്യയ്ക്കും എത്യോപ്യയ്ക്കും പ്രയോജനം ചെയ്യുന്ന വ്യക്തികളെ വേണം സ്വാഗതം ചെയ്യാൻ. ജനങ്ങളെ നിഷ്കരുണം ചൂഷണം ചെയ്യുന്ന ദുർമാർഗികളെയും സ്ത്രീലമ്പടന്മാരെയുമല്ല എന്നായിരുന്നു എന്റെ ചിന്താഗതി. തന്റെ പദ്ധതി വിജയത്തിലെത്തിക്കാൻ ഫരീദ്കോട്ട് രാജാവ് എന്റെ മേൽ ധാരാളം സ്വാധീനം ചെലുത്തി നോക്കി. പക്ഷേ ശുദ്ധമായ മനസ്സാക്ഷിയോടു കൂടി എനിക്കതിനെ അനുകൂലിക്കാൻ കഴിയുമായിരുന്നില്ല."

ഈ പ്രൊജക്ടിനെ വർഗീസ് ശക്തിയായി എതിർത്തു. ഇതൊരു നല്ല സംരംഭമാണെന്ന് അദ്ദേഹത്തിനു തോന്നിയില്ല. ഇതിനെക്കുറിച്ച് അദ്ദേഹം ഇന്ത്യൻ അംബാസിഡർ ഉൾപ്പെടെ പലരോടും സംസാരിച്ചപ്പോൾ അവരും വർഗീസിന്റെ ആശയത്തോട് അനുകൂലിച്ചു. ഫരീദ്കോട്ട് രാജാവ് ധാരാളം സമ്മാനങ്ങൾ കൊടുത്ത് വർഗീസിനെ സ്വാധീനിക്കുവാൻ നോക്കി. പക്ഷേ, അദ്ദേഹം തന്റെ സ്വന്ത അഭിപ്രായത്തിൽ ഉറച്ചുനിന്നു. "തിരുമേനിയുടെ രാജ്യത്ത്, ഇല്ലാത്ത പല പ്രശ്നങ്ങളും ഉണ്ടാകും. എത്യോപ്യൻ സംസ്കാരത്തിനു തന്നെ എതിരായിട്ടുള്ള പല പെരുമാറ്റങ്ങളും ഇവിടെ തുടങ്ങുവാൻ സാധ്യതയുണ്ട്. അതുകൊണ്ട് ഈ പദ്ധതി വേണ്ട എന്ന അഭിപ്രായമാണ് ശക്തമായിട്ട് എനിക്കുള്ളത്" എന്ന് വർഗീസ് ചക്രവർത്തിയോട് തുറന്നു പറഞ്ഞു.

ഈ പ്രൊജക്ട് സംബന്ധിച്ച തന്റെ വീക്ഷണങ്ങളും വിലയിരുത്തലും ഒരു മെമ്മോറാണ്ടമായി വർഗീസ് സമർപ്പിച്ചു:

**Memorandum - Secret**

From

T. Paul Verghese

To

His Excellency the Minister of Pen

Your Excellency,

May I be permitted to submit the following regarding the Raja of Faridkot with whom negotiations are reported to be in progress regarding the development of a considerable area of Ethiopian land under his responsibility:

I admit to two serious drawbacks in this memorandum: first, that I have not seen the previous correspondence on the subject, and two, that my information is only gathered from hearsay and has to be verified from other reliable sources.

I have heard from reliable Indian sources that:

a. the Raja does not love his own country India and is anxious to leave it since he is only an ordinary citizen of India without special privileges.

b. his main concern is to take his money out of India and settle in a place where he is likely to have special privileges and high honours as he used to have while ruling Faridkot.

c. his administration of Faridkot was not outstanding and his people are not generally very fond of him.

d. the Government of India is not likely to take any responsibility regarding him.

e. his personal character is open to serious question and charges of profligacy have been made about him, which lead one to suspect that he may not be completely successful in developing the area allotted to him.

I believe it is in the province of the responsibility given to me by His Imperial Majesty to make a few recommendations:

a. If any agreement is to be entered into with the Raja it should be only for a period of 30 years with the explicit condition that he would be prepared to leave the land with all the settlers on payment of an adequate compensation for the improvements effected by him.

b. The Raja shall be subject to the laws of the Empire and shall claim no more privileges before the law than any other citizen of India would normally have. He shall not be exempted from the Income tax laws of the Empire neither shall the settlers whom he is likely to bring from Faridkot be exempted from the Immigration laws of the Empire.

c. The Raja shall not demand any subsidy or other financial help from the Imperial Government of Ethiopia.

d. After the first five years during which the return from the land are likely to be offset by the heavy capital expenditure, the Raja shall be required to pay a nominal annual rent of ETH. $ 10,00,000 for the use of the land.

e. The Raja and the settlers on his estate shall be entitled to the protection and assistance of the Imperial Ethiopian Police.

Respectfully submitted

Paul Verghese

Addis Ababa
January 21, 1957. T.

ചക്രവർത്തി വർഗീസിന്റെ അഭിപ്രായം സ്വീകരിച്ച് ഈ പദ്ധതി ഉപേക്ഷിച്ചു. ഫരീദ്കോട്ട് രാജാവിനെ ഇക്കാര്യം സാദ്ധ്യമല്ല എന്ന് ചക്രവർത്തി അറിയിച്ചു. വർഗീസ് ശക്തമായ നിലപാട് എടുത്തതുകൊണ്ടാണ് ഈ പ്രൊജക്ട് നടക്കാതെ പോയത്.

നാലാമത്തെ പ്രൊജക്ട് എത്യോപ്യയിൽ മികച്ച നിലവാരം പുലർത്തുന്ന ഒരു രഹസ്യാന്വേഷണ വിഭാഗം (Secret Service) തുടങ്ങുക എന്നതായിരുന്നു. ആറു പോലീസ് ഓഫീസേഴ്സിനെ ഇന്ത്യയിൽ നിന്ന് തെരഞ്ഞെടുത്ത് കൊടുക്കണമെന്ന് ചക്രവർത്തി പോൾ വർഗീസിനോട് ആവശ്യപ്പെട്ടു. വർഗീസ് ഇന്ത്യയിൽ വന്ന്, പോലീസിൽ സേവനമനുഷ്ഠിക്കുന്ന ഏതാനും വ്യക്തികളെ ഇന്റർവ്യൂ ചെയ്ത് കൊണ്ടുപോയി. മിക്കവാറും എല്ലാവരും മലയാളികൾ ആയിരുന്നു. എല്ലാവരും ലീവെടുത്ത് പോവുകയായിരുന്നു. പി. ഒ. ജോയ്, തോമസ്, വേണുഗോപാൽ തുടങ്ങിയ മലയാളികൾ ആ കൂട്ടത്തിൽ ഉണ്ടായിരുന്നു. ആറുപേരെ കൊണ്ടുപോയി ഒരു സർവ്വീസ് സംഘടിപ്പിച്ചെങ്കിലും അത് വിജയപ്രദമായില്ല. ഇവർക്ക് അവിടുത്തെ ഭാഷ പഠിക്കുവാനും അവിടെ ജീവിച്ച് ജോലി ചെയ്യുവാനുമൊക്കെ പ്രയാസമായിരുന്നു. 'സീക്രട്ട് സർവ്വീസ്' അവിടെ സ്ഥിരമായി ഉണ്ടായി. എന്നാൽ ഇവർക്ക് അവിടെ അധികകാലം നിൽക്കാൻ സാധിച്ചില്ല. മൂന്നു കൊല്ലം കഴിഞ്ഞപ്പോൾ മിക്കവരും തിരിച്ചു പോന്നു.

മദ്രാസ് പോലീസ് ഡിപ്പാർട്ട്മെന്റിലെ ഉദ്യോഗസ്ഥനായിരുന്നു ചെങ്ങന്നൂർ സ്വദേശി പി. ഒ. ജോയ്. എത്യോപ്യയിൽ നിന്ന് തിരിച്ചുവന്ന് സർവ്വീസിൽ തുടർന്ന് റിട്ടയർ ചെയ്തശേഷം എം.ആർ.എഫിൽ സെക്യൂരിറ്റി ഓഫീസറായി ഇദ്ദേഹം. "ഞങ്ങൾ മലയാളികൾ ഒരുമിച്ചിരുന്ന് ചീട്ടുകളിക്കുമായിരുന്നു. കൂട്ടത്തിൽ പോൾ വർഗീസും ചിലപ്പോൾ ഉണ്ടാകും. കളിയ്ക്കിടയിൽ വർഗീസ് എഴുന്നേറ്റ് പോകും. വർഗീസിനെ കാണാതെ വരുമ്പോൾ എഴുന്നേറ്റ് ചെന്ന് നോക്കിയാൽ അദ്ദേഹം പുസ്തകം വായിച്ചുകൊണ്ടിരിക്കുന്നതായി കാണാൻ കഴിയു"മെന്ന് ജോയ് ഓർമ്മിക്കുന്നു.

വിദ്യാഭ്യാസ ഡിപ്പാർട്ട്മെന്റിലേക്ക് അദ്ധ്യാപകരെ റിക്രൂട്ട് ചെയ്യുന്ന കാര്യത്തിൽ കുറെയധികം മാർഗ്ഗനിർദ്ദേശങ്ങൾ പോൾ വർഗീസ് തയ്യാറാക്കിയത് ചക്രവർത്തി സ്വീകരിക്കുകയും അതനുസരിച്ച് അദ്ധ്യാപകരെ റിക്രൂട്ട് ചെയ്യുവാൻ ഉത്തരവിടുകയും ചെയ്തു. പിന്നീട് ആ ഉത്തരവിൻ പ്രകാരമാണ് അദ്ധ്യാപകരെ റിക്രൂട്ട് ചെയ്തുകൊണ്ടിരുന്നത്. വ്യക്തിപരമായിട്ട് അദ്ധ്യാപകരെയൊന്നും വർഗ്ഗീസ് ഇന്റർവ്യൂ ചെയ്ത് നിയമിച്ചില്ല.

"ബാലചന്ദ്രൻ എന്നൊരു ഐ.സി.എസ്. ഓഫീസറെ എത്യോപ്യയിലേക്ക് കൊണ്ടുപോയി. ഇദ്ദേഹം പിന്നീട് കർണ്ണാടക ഗവണ്മെന്റിന്റെ ചീഫ് സെക്രട്ടറി ആയിരുന്നു. സമർത്ഥനായ ഓഫീസറായിരുന്നു. ഒന്നര വർഷം അവിടെ ജോലി ചെയ്തിട്ട് തിരികെ പോന്നു. ജോൺ ബർന്നബാസ് എന്ന ഒരാളെ കൊണ്ടുപോയി. വടക്കേ ഇന്ത്യക്കാരനായിരുന്നു. വിഖ്യാതനായ സോഷ്യൽ സയന്റിസ്റ്റ് ആയിരുന്നു. അങ്ങനെ പല



ഇന്ത്യയും എത്യോപ്യയും തമ്മിലുള്ള ഒരു കരാർ ഒപ്പിടുന്ന വേള.



ഡീക്കൻ
പോൾ വർഗീസ്

മിനിസ്ട്രിയിലേക്കും വിവിധ കാര്യങ്ങൾക്കായി ഓഫീസേഴ്സിനെ തെരഞ്ഞെടുത്ത് കൊണ്ടുപോവുക എന്നുള്ളത് എന്റെയൊരു ചുമതലയായിരുന്നു. അതിനായി ഞാൻ ഡൽഹിയിൽ വരും. അങ്ങനെ വരുന്ന സമയത്ത് കേരളത്തിലും വരും.''

കൊട്ടാരം വളപ്പിനുള്ളിലായി ഒരു കെട്ടിടത്തിലായിരുന്നു വർഗീസിന്റെ ഓഫീസ്. ഡ്യൂക്കിന്റെ മന്ദിരം എന്നു പേർ, പൊതുജനങ്ങൾക്ക് അവിടെ പ്രവേശനമുണ്ടായിരുന്നില്ല. പക്ഷേ അത് ചക്രവർത്തിയുടെ വസതിക്കും ഓഫീസിനും തൊട്ടടുത്തായിരുന്നു.

ഏറെത്താമസിയാതെ ഒരു ദിവസം ചക്രവർത്തിയുടെ 26 വയസ്സുകാരി പൗത്രി സിബിൽ വെംഗൽ ദേസ്താ (Seble Wengel Desta) രാജകുമാരി വർഗീസിനെ കാണാൻ വന്നു. താൻ ആരാണെന്ന് കുറ്റമറ്റ ഇംഗ്ലീഷിൽ സ്വയം പരിചയപ്പെടുത്തി. വർഗീസിന്റെ സെക്രട്ടറിയായി പ്രവർത്തിക്കാൻ തന്റെ പിതാമഹൻ തന്നോടാവശ്യപ്പെട്ടതായി ശുദ്ധമായ ഇംഗ്ലീഷിൽ അവൾ പറഞ്ഞു. ഇംഗ്ലണ്ടിലെ ബ്രിട്ടീഷ് വിദ്യാലയങ്ങളിൽ 17 വർഷം പഠിച്ച് യൂണിവേഴ്സിറ്റി ബിരുദം നേടി അടുത്തയിടെയാണ് അവൾ എത്യോപ്യയിൽ മടങ്ങിയെത്തിയത്. അംഹാരിക് ഭാഷയിൽ അല്പസ്വല്പമൊക്കെ സംസാരിക്കാം. പക്ഷേ സ്വന്തം മാതൃഭാഷ എഴുതാനോ വായിക്കാനോ വശമില്ല. ഓഫീസിൽ രാജകുമാരിക്ക് ഇരിപ്പിടമൊക്കെ തയ്യാറാക്കി. പക്ഷേ കാര്യമായ പണിയൊന്നുമില്ല; അംഹാരിക് ഭാഷ അവൾക്ക് കൈകാര്യം ചെയ്യാൻ കഴിവില്ലാത്തതിനാലും ചക്രവർത്തിക്കുള്ള വർഗീസിന്റെ കുറിപ്പുകളെല്ലാം അംഹാരിക് ഭാഷയിൽ വേണ്ടിയിരുന്നതിനാലും. ഏതാനും ആഴ്ച കഴിഞ്ഞ് ചക്രവർത്തി കണ്ണിലൊരു മിന്നലാട്ടത്തോടുകൂടി വർഗീസിനോടു ചോദിച്ചു: "നിന്റെ പുതിയ സെക്രട്ടറി എങ്ങനെയുണ്ട്?'' നയജ്ഞതയോടെ വർഗീസ് മറുപടി പറഞ്ഞു: "ഓ, അവളൊരു അത്ഭുത യുവതി തന്നെ, തിരുമേനീ. നല്ല കഴിവുള്ളവൾ. ഇംഗ്ലീഷ് ഒന്നാംതരം. അസാധാരണ പ്രതിഭ. വിവേകശാലി. ഒരു സംഗതി മാത്രം. അംഹാരിക് ഒട്ടുമേ അറിഞ്ഞുകൂടാ.''

"അതൊരു പ്രശ്നമല്ല'' ചക്രവർത്തി മറുപടി പറഞ്ഞു: "നിനക്കു സമയം കിട്ടുമ്പോഴെല്ലാം അവളെ അംഹാരിക് പഠിപ്പിക്കാമല്ലോ.'' കണ്ണിലെ മിന്നലാട്ടം അപ്പോഴുമുണ്ട്. വർഗീസിനന്ന് വയസ്സ് 34. വരണയോഗ്യനായ ഒരവിവാഹിതൻ. അവൾക്ക് പ്രായം 26. കുശാഗ്രബുദ്ധി. വിവേകവതി. സൂചന പ്രകടമായിരുന്നു. പൗത്രീഭർത്താവായി വർഗീസിനെ രാജകൊട്ടാരത്തിലേക്ക് അംഗീകരിക്കാനാണ് ഭാവം.

"സിബിലിനും കാര്യം പിടികിട്ടിയിട്ടുണ്ടെന്ന് പിന്നീടെനിക്കു മനസ്സിലായി. എനിക്കവളെ ഇഷ്ടമായിരുന്നു. പക്ഷേ വിവാഹം അന്നെന്റെ

ചിന്തകളിൽ സ്ഥാനം പിടിച്ചതേയില്ല. മതപരമായി അവളുടെ മനോബോധ്യങ്ങൾ എത്യോപ്യൻ ഓർത്തഡോക്സ് സഭയിലെ സാധാരണ നാമമാത്ര അംഗത്വത്തിൽനിന്നു വളരെ വ്യത്യസ്തമായിരുന്നില്ല. അവളുടെ പിതാമഹന്റെ ഭക്തിയിൽ നിന്നു ലഭിച്ച വ്യക്തിപര വിശ്വാസവും ഒരളവുവരെ അവളെ സ്വാധീനിച്ചിരിക്കണം. ഏതായാലും ഒരു രാജകുമാരിയെ വിവാഹം ചെയ്യുകയെന്ന ചിന്ത തന്നെ എനിക്കു ദുരൂഹമായിരുന്നു. എന്റെ ജോലി പാവങ്ങളോടു കൂടെയാണ്. ഒരു രാജകീയ കുടുംബത്തിലെ ജീവിതം തന്നെ എനിക്ക് അസാധ്യമാണ്. ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് ആ സമ്മർദ്ദത്തെ എതിർത്തു നില്ക്കാൻ തന്നെ ഞാൻ ആന്തരികമായി തീരുമാനിച്ചു."

"എന്റെ ഉള്ളിൽ ഉണർന്നുവരുന്ന എതിർപ്പ് സിബിലിനും മനസിലാക്കാൻ കഴിഞ്ഞു. അവൾ എന്നിൽ ആകൃഷ്ടയാണെന്ന് വിചാരിക്കാൻ എനിക്കു കാരണമൊന്നുമില്ല. വ്യക്തിപരമായ എന്തെങ്കിലും ചിന്തകൾ തുറന്ന് പറയാൻ ഞാൻ അവൾക്ക് അവസരം നൽകിയിരുന്നുമില്ല. ഞാൻ അവളെ നിരാകരിക്കുന്നതായി അവൾക്കു തോന്നിയെന്നു ഞാൻ വിചാരിക്കുന്നില്ല. തീർച്ച പറഞ്ഞുകൂടാ. അവൾ പിൽക്കാലത്ത് ഒരു എത്യോപ്യൻ പ്രഭുകുലജാതനെ വിവാഹം ചെയ്തു. അദ്ദേഹം ഹെയ്‌ലി സെലാസി യൂണിവേഴ്സിറ്റിയുടെ പ്രസിഡന്റായിത്തീർന്നു. പിൽക്കാലത്ത് ഒരു ലഹളയിൽ റിബലുകളുടെ തോക്കിനിരയായി. സിബിലിനു കുട്ടികളുമുണ്ടായി. ഞാൻ അവിവാഹിതനായി, ഒരു പ്യൂരിറ്റനായി തുടർന്നു. സിബിൽ കുറച്ചുകാലം കൂടി പ്രൈവറ്റു സെക്രട്ടറിയുടെ ഓഫീസിൽ ജോലി തുടർന്നു; താമസിയാതെ അവിടെനിന്നു പോയി. എനിക്ക് ഒരു പുതിയ പുരുഷസെക്രട്ടറിയെ കിട്ടി."

വർഗീസിന്റെ താമസം കൊട്ടാരവളപ്പിനു വെളിയിലായിരുന്നതിനാൽ സ്വകാര്യ അതിഥികളെ സ്വീകരിക്കാൻ വിലക്കുണ്ടായിരുന്നില്ല. അദ്ദേഹം കൊട്ടാരത്തിലാണു പാർത്തിരുന്നതെങ്കിൽ അതിഥി സ്വീകരണം അവിടെ വിലക്കപ്പെടുമായിരുന്നു. ഒരു കാറും ഡ്രൈവറും ഒരു വീട്ടുവേലക്കാരിയും ഒരു പാചകക്കാരനും ഒരു കാവല്ക്കാരനുമെല്ലാം വർഗീസിനു നല്കി. കൊട്ടാരത്തിൽ നിന്നു വളരെ ദൂരെയല്ലാതെ അദ്ദേഹത്തിന് നല്കിയിരുന്ന നാലു മുറിയുള്ള വീട് ഉയർന്ന ക്ലാസ്സിൽ പെടുന്നതല്ല. പക്ഷേ അദ്ദേഹം അതുവരെ പരിചയിച്ചുപോന്ന മാനദണ്ഡങ്ങൾ വച്ചുനോക്കുമ്പോൾ ആഡംബരപൂർണമെന്നു പറയാം.

ആദ്യമായി വർഗീസ് ചെയ്ത പല കാര്യങ്ങളിലൊന്ന് തന്റെ വീട്ടിൽ ഒരു ബൈബിൾ ക്ലാസ് ആരംഭിക്കുകയായിരുന്നു. ക്രമമായി ആഴ്ച ദിവസങ്ങളിൽ (വാരാന്ത്യമൊഴികെ) നടത്തുന്ന ക്ലാസ്. ഇന്ത്യക്കാരിലും പാശ്ചാത്യ മിഷണറിമാരിലും പലരും ഏതാനും എത്യോപ്യക്കാരും ഈ

ക്ലാസിൽ സംബന്ധിച്ചുപോന്നു. ഏറെത്താമസിയാതെ വർഗീസ് നടത്തിപ്പോന്ന ബൈബിൾ ക്ലാസുകളുടെ എണ്ണം എട്ടോളമായി. ആഴ്ചതോറും ഏതാനും പ്രഭാഷണങ്ങളും. നഗരത്തിന്റെ പല ഭാഗങ്ങളിലും കോളജുകളിലും വീടുകളിലുമൊക്കെയായിട്ടാണ് അവ നടത്തിപ്പോന്നത്. ഇതിനു പുറമെ ആഡിസ് അബാബയിലെ യൂണിവേഴ്സിറ്റി കോളജിൽ ആഴ്ചതോറും മതത്തെപ്പറ്റി രണ്ടു സായാഹ്ന പ്രഭാഷണങ്ങളും അദ്ദേഹം നടത്തി. ഈ ക്ലാസുകളിലും പ്രഭാഷണങ്ങളിലും ധാരാളം ആളുകൾ സംബന്ധിച്ചുപോന്നു.

വർഗീസ് ആഡിസ് അബാബയിൽ എത്തിച്ചേർന്ന സമയത്തോടടുത്ത് എത്യോപ്യയുടെ വടക്കൻ പ്രദേശത്ത് ഒരു വലിയ ബസ്സപകടമുണ്ടായി. അനേകം ഇന്ത്യൻ അദ്ധ്യാപകരും കുടുംബങ്ങളും മരിക്കുകയോ ഗുരുതരമായി മുറിവേല്ക്കുകയോ ഉണ്ടായി. കേരളത്തിൽ നിന്നുള്ള ഒരു യുവ അദ്ധ്യാപകന്റെ ഭാര്യ കുഞ്ഞൂഞ്ഞമ്മയുടെയും നാലു മാസം പ്രായമായ ശിശുവിന്റെയും കാര്യം അന്നു പരക്കെ സംസാരവിഷയമായിരുന്നു. ഭർത്താവ് ബസ്സപകടത്തിൽ മരിച്ചു. ഭാര്യ 22 തയ്യലുമായി (അവയിൽ ചിലത് കോമ്പൗണ്ട് ഫ്രാക്ച്ചർ) ആശുപത്രിയിലും. തണുത്ത കാലാവസ്ഥയിലായിരുന്നു അപകടം; രാത്രി സമയത്തും. ബസ് ഒരു കുന്നിൻമുകളിൽ നിന്ന് താഴോട്ടു പതിക്കുകയായിരുന്നു. ഭദ്രമായി തുണിയിൽ പൊതിഞ്ഞ നിലയിൽ നാലു മാസമുള്ള ശിശു അമ്മയുടെ പിടിയിൽനിന്ന് വഴുതി താഴോട്ട് ഉരുണ്ടുപോയി. അങ്ങു താഴെ ഒരു മരത്തിന്റെ ചുവട്ടിൽ അതു തങ്ങിനിന്നു. അപകടത്തിൽപെട്ടവരെ രക്ഷപ്പെടുത്താൻ തെരച്ചിൽ നടത്തിയവർ ശിശുവിനെ കണ്ടെത്തുന്നതു 12 മണിക്കൂർ കഴിഞ്ഞാണ്. ശിശുവിനു ജീവനുണ്ട്. പക്ഷേ യാതൊന്നിനോടും പ്രതികരിക്കാത്ത അവസ്ഥയിലാണ്. ഭക്ഷണം കഴിക്കില്ല. ആരുടെയും ലാളനകൾക്കോ താലോലിക്കലിനോ ആശ്ലേഷത്തിനോ ശിശുവിൽ ഒരു ഭാവവ്യത്യാസവും ഉളവാക്കാൻ കഴിഞ്ഞില്ല. തുറിച്ചുനോട്ടം മാത്രം. ഭക്ഷണം നല്കി ജീവൻ നിലനിർത്താൻ ഡോക്ടർമാർ വല്ലാതെ ക്ലേശിച്ചു.

ചക്രവർത്തി ആശുപത്രിയിലെത്തി അപകടത്തിൽനിന്നു രക്ഷപ്പെട്ടവരെ സന്ദർശിച്ചു. ബോധം മറഞ്ഞ അമ്മയിൽനിന്നു വേർപെട്ട ശിശുവിന്റെ അടുക്കലെത്തിയ ചക്രവർത്തി ശിശുവിൽ നിന്ന് ഒരു പുഞ്ചിരിയെങ്കിലും നേടുവാൻ കഴിവതെല്ലാം നോക്കി. പക്ഷേ നിരാശയായിരുന്നു ഫലം. 12 മണിക്കൂർ നേരത്തേക്ക് അമ്മയിൽ നിന്നു വേർപെട്ട ശിശു ഷോക്കിലാണെന്നും മാതൃസ്നേഹത്തിനു മാത്രമേ അവനെ അതിൽനിന്ന് ഉണർത്താൻ കഴിയൂ എന്നും ഡോക്ടർമാർ ചക്രവർത്തിയോടു വിശദീകരിച്ചു. ആ ശിശുവിന്റെ ചുമതല ഏറ്റെടുക്കാൻ ചക്രവർത്തി ഉടൻതന്നെ തന്റെ കൊട്ടാരത്തിലെ സ്റ്റാഫ് നേഴ്സുമാരിൽ ഒരാളോട് നിർദ്ദേശിച്ചു.

തടിച്ച സ്നേഹമയിയായ ആ അമ്പത്തിയഞ്ചുകാരി സർവ്വാത്മനാ ആ ശിശുവിന്റെ കാര്യത്തിൽ മുഴുകി. മൂന്നു ദിവസത്തെ തുടർച്ചയായ കഠിന തപസ്യയുടെ അന്ത്യത്തിൽ ശിശുവിനെ ഷോക്കിൽ നിന്നു മോചിപ്പിക്കാൻ അവൾക്കു കഴിഞ്ഞു. ഇതിനിടയിൽ ശിശുവിന്റെ അമ്മയായ യുവതിക്കു ബോധം തെളിഞ്ഞു. പക്ഷേ അവളുടെ ശിരസു മുതൽ കാൽവിരൽ വരെ ബാൻഡേജു ചുറ്റിയിരുന്നു. ശിശു സ്വന്തം മാതാവിനോടുപോലും പ്രതികരിക്കാതായി. ആ നഴ്സിന്റെ പരിചരണത്തിനു മാത്രമേ അവനെ ഉണർത്താൻ കഴിഞ്ഞുള്ളു. ചക്രവർത്തി മിക്കപ്പോഴും ശിശുവിനെ ക്കാണാൻ ആശുപത്രിയിൽ പോയിരുന്നു. അതിന്റെ കാര്യത്തെപ്പറ്റി ചില പ്പോൾ വർഗീസിനോടു സംസാരിക്കുകയും ചെയ്തു.

ഏതാനും മാസം ആശുപത്രിയിൽ കഴിഞ്ഞപ്പോൾ അമ്മയെ ഡിസ് ചാർജു ചെയ്തു. ഇടുപ്പും കാലുകളും എല്ലാം പ്ലാസ്റ്ററിലാകയാൽ ഊന്നു വടികൾ ഉപയോഗിച്ചുവേണം നടക്കാൻ. അവളുടെ യാതൊരു ലാളന കൾക്കും വഴങ്ങാത്ത ശിശുവിനെ പരിചരിക്കുകയും വേണം. രോഗവി മുക്തയായിക്കൊണ്ടിരിക്കുന്ന അവൾ ആരോഗ്യപ്രാപ്തിവരെ എവിടെ പാർക്കുമെന്നതു പ്രശ്നമായി. അതിന് ഏതാനും മാസങ്ങൾ വേണ്ടി



വന്നേക്കും. പോകാൻ പ്രത്യേകിച്ചൊരിടം ഇല്ലായ്കയാൽ അവരെ വർഗീസ് വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. അമ്മയും ശിശുവും ആയയും. ഇതിനിടയിൽ കേരളത്തിൽ നിന്നുള്ള മറ്റൊരദ്ധ്യാപകനും ബസ്സപകടത്തിൽ മുറിവേറ്റയാളുമായ നാണുവും ആശുപത്രിയിൽ നിന്നു പുറത്തിറങ്ങി. അയാളും ഊന്നുവടികളിലാണ്. സ്വയം കാര്യങ്ങൾ ചെയ്യാൻ നാണു മാസ്റ്ററും പ്രാപ്തനല്ല. അദ്ദേഹത്തെയും വർഗീസ് തന്റെ വീട്ടിലേക്കു സ്വീകരിച്ചു. അങ്ങനെ അദ്ദേഹത്തിന്റെ വീടു നിറയെ ആളുകളായി. "സെന്റ് പോൾസ് ഹോസ്പിറ്റൽ" എന്ന് ആളുകൾ അതിനെ വിളിക്കാൻ തുടങ്ങി. ഏതു സമയത്തും സന്ദർശകർ വന്നുകൊണ്ടേയിരുന്നു. ഒരു തുറന്ന വീട്. പ്രഭാതം മുതൽ രാത്രി ഇരുട്ടുന്നതുവരെ വർഗീസ് മിക്കവാറും വീട്ടിൽ ഉണ്ടാവില്ലെന്നു മാത്രം. ഓഫീസിലെ ജോലിയും സായാഹനക്ലാസ്സുകളും അദ്ദേഹത്തിനു പിടിപ്പതു ജോലി നല്കി.

ആ ശിശു വർഗീസിന്റെ വീട്ടിൽ വളർന്നു. മിക്കവാറും സാധാരണ ബാലനായിത്തന്നെ. പിൽക്കാലത്ത് അവൻ ഇന്ത്യയിലേക്കു പോയി ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി. പിന്നീട് മദ്രാസ് ക്രിസ്ത്യൻ കോളജിൽ ചേർന്നു. ഇരുപത്തഞ്ചു വയസ്സായപ്പോൾ ഒരു നാൾ ആ യുവാവ് വളരെയേറെ ഉറക്കഗുളികകൾ കഴിച്ച് ആത്മഹത്യ ചെയ്തു. ശവസംസ്ക്കാരത്തിൽ മെത്രാപ്പോലീത്താ സംബന്ധിച്ചു. അദ്ദേഹത്തിനു ഹൃദയഭേദകമായ ഒരു അനുഭവമായിരുന്നു അത്.

1957 ഏപ്രിലിൽ പോൾ വർഗീസ് കേരളത്തിലെത്തി. ആലുവാ ഫെലോഷിപ്പ് ഹൗസിലെ അവധിക്കാല ബൈബിൾ ക്ലാസ്സുകൾക്കും, ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം വാർഷിക സമ്മേളനത്തിനും അദ്ദേഹം നേതൃത്വം നൽകി. മലങ്കരസഭയിലെ കക്ഷി വഴക്കുകൾ പ്രബലമായി നിന്ന സമയം. തന്റെ കണ്ണടയുന്നതിനു മുമ്പേ സഭയിൽ സമാധാനം ഉണ്ടായിക്കാണണമെന്നു ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് വലിയ ആഗ്രഹമായിരുന്നു. ഇക്കാര്യം അന്ത്യോക്യൻ ഓർത്തഡോക്സ് സഭയുടെ മേലദ്ധ്യക്ഷനായ യാക്കോബ് തൃതീയൻ പാത്രിയർക്കീസിനെ അനൗദ്യോഗികമായി അറിയിച്ചു പ്രതികരണം തേടാൻ, ബാവാ പോൾ വർഗീസിനോടു പറഞ്ഞു. വർഗീസ് അതനുസരിച്ച് ഡമാസ്ക്കസിൽ പോയി വിവരങ്ങൾ അറിഞ്ഞ് തിരികെ വന്നു. എത്യോപ്യൻ ചക്രവർത്തിയുടെ പ്രൈവറ്റ് സെക്രട്ടറി ആയിരുന്നതിനാൽ അദ്ദേഹത്തിന് മറ്റാരുടെയും സഹായം കൂടാതെ സ്വന്ത ചെലവിൽ സിറിയയിൽ പോകാനും വരാനും കഴിഞ്ഞു.

യാക്കോബ് തൃതീയന്റെ അനുകൂലമായ പ്രതികരണം, കാതോലിക്കാ ബാവായെ വർഗീസ് അറിയിച്ചു. സഭാ നേതാക്കൾ കൂടി കാര്യങ്ങൾ

ആലോചിച്ചു വയോവൃദ്ധനായ കാതോലിക്കാ ബാവായുടെ കാലത്തു തന്നെ ഒത്തുതീർപ്പിലെത്തുന്നതാണു നല്ലതെന്നായിരുന്നു പൊതുവെയുള്ള അഭിപ്രായം. പാത്രിയർക്കീസ് ബാവായെ ഔദ്യോഗികമായി കാണുവാൻ ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായും പോൾ വർഗീസും കൂടെ പോയി, ഒരു ഒത്തുതീർപ്പുണ്ടാക്കണമെന്നതായിരുന്നു അനൗദ്യോഗിക തീരുമാനം. കാതോലിക്കാബാവാ അതു സമ്മതിച്ചു.

എന്നാൽ പോകുന്നതിനു മുമ്പ് പ. സുന്നഹദോസിന്റെ ഔദ്യോഗികാനുമതി വേണമെന്നും, സുന്നഹദോസ് കൂടുമ്പോൾ അത്മായക്കാരനായ പോൾ വർഗീസ് കൂടെ സന്നിഹിതനായി ഒരു ഡലിഗേഷൻ പോകുന്നതിന്റെ അഭിലഷണീയത സുന്നഹദോസ് അംഗങ്ങളെ പറഞ്ഞു ബോധ്യപ്പെടുത്തണമെന്നും ബാവാ വർഗീസിനോടു കല്പിച്ചു.

“അന്ന് സുന്നഹദോസ് പതിവായി കൂടില്ലായിരുന്നു. വളരെ അത്യാവശ്യം വരുമ്പോഴേ കൂടുകയുള്ളൂ. സുന്നഹദോസിലെ അംഗസംഖ്യയും പരിമിതമാണ്. എന്റെ ഓർമ്മ ശരിയാണെങ്കിൽ അന്നു ബാവായെക്കൂടാതെ, പിന്നീടു കാതോലിക്കായായി വാഴിക്കപ്പെട്ട ഔഗേൻ മാർ തീമോത്തിയോസ്, തോമ്മാ മാർ ദീവന്നാസ്യോസ്, പാറേട്ട് മാർ ഈവാനിയോസ്, ദാനിയേൽ മാർ പീലക്സിനോസ് എന്നീ മെത്രാപ്പോലീത്തന്മാരെ ഉണ്ടായിരുന്നുള്ളൂ. വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ് (പിന്നീട് മാത്യൂസ് പ്രഥമൻ ബാവാ) മെത്രാപ്പോലീത്താ സുന്നഹദോസിൽ സംബന്ധിച്ചില്ല. എന്റെ പരിമിതമായ കഴിവുപയോഗിച്ചു കാര്യങ്ങൾ തിരുമേനിമാരെ പറഞ്ഞു മനസ്സിലാക്കി. ഒരു ഡലിഗേഷൻ പോകുന്നതുകൊണ്ടുണ്ടാവുന്ന പ്രയോജനവും ഇപ്പോൾ പോകാതിരുന്നാലുള്ള സംഭാവ്യതകളും ഒരു അഭിഭാഷകനെപ്പോലെ ഞാൻ വിസ്തരിച്ചു.”

ആദ്യം ആരും ഒന്നും പറഞ്ഞില്ല. പിന്നീട് ഒരു മെത്രാപ്പോലീത്താ വർഗീസിനോട് പറഞ്ഞു: “സാർ പറഞ്ഞതെല്ലാം അക്ഷരംപ്രതി ശരിയാണ്. വരുംവരായ്കകളെപ്പറ്റി പറഞ്ഞതൊക്കെ വാസ്തവമാണ്. അതനുസരിച്ച് ഒരു ഡലിഗേഷൻ ഇപ്പോൾ പാത്രിയർക്കീസ് ബാവായെ കാണാൻ പോകുന്നത് നല്ലതാണെന്നേ ആർക്കും പറയാനൊക്കുകയുള്ളു. എങ്കിലും ഞങ്ങൾ പറയുന്നു, ഇപ്പോൾ ഈ ഡലിഗേഷൻ പോകേണ്ട എന്ന്. അത് എന്തുകൊണ്ടാണെന്ന് ഞാൻ പറയുന്നില്ല. തക്കതായ കാരണം കാണുമല്ലോ. അതുകൊണ്ട് ഇനിയും പോൾ വർഗീസ് സാർ ഒന്നും പറയേണ്ട.”

വർഗീസ് അമ്പരന്നുപോയി. സഭാരാഷ്ട്രീയത്തിൽ ഒട്ടും പരിചയമില്ലാതിരുന്ന അദ്ദേഹത്തിനു കാര്യം മനസ്സിലായില്ല. അപ്പോൾ കാതോ

ലിക്കാബാവാ അദ്ധ്യക്ഷസ്ഥാനത്തിരുന്നുകൊണ്ടു ഗർജ്ജിച്ചു: "എന്നെക്കൊണ്ടു കഴിയില്ല. ഇതു ഗുണം പിടിക്കാൻ പ്രയാസമാണ്."

പറയുക മാത്രമല്ല, ഉടനെ അദ്ദേഹം ഇറങ്ങിപ്പോവുകയും ചെയ്തു. ആരാണു പോകേണ്ടതെന്ന കാര്യത്തെക്കുറിച്ച് സുന്നഹദോസിൽ അഭിപ്രായവ്യത്യാസമുണ്ടായിരുന്നുവെന്ന് വർഗീസിന് പിന്നീടാണു മനസ്സിലായത്. ഏതായാലും ആരും പോയില്ല. വാങ്ങിച്ച വിമാന ടിക്കറ്റ് കാൻസൽ ചെയ്യുകയും ചെയ്തു.

സഭാ സമാധാനത്തിനു വേണ്ടി നിത്യവും പ്രാർത്ഥിക്കുകയും അക്ഷീണമായി പ്രവർത്തിക്കുകയും ചെയ്തിരുന്ന ബാവാ നിരാശനായി കാണപ്പെട്ടത് വർഗീസിന്റെ ഹൃദയത്തെ വേദനിപ്പിച്ചു. മനുഷ്യന്റെ സ്വാർത്ഥമാണ് സഭയിൽ അസമാധാനത്തിനു കാരണമെന്ന്, ബാവാ എപ്പോഴും പറഞ്ഞിരുന്നത് അദ്ദേഹം ഓർമ്മിച്ചു.

* * * * * * * * *

മലയാളികൾ ചെന്നുകഴിഞ്ഞിട്ടാണോ ശരിക്കും എത്യോപ്യൻ ഓപ്പണിംഗ് തുടങ്ങിയത്?

"എന്ന് പറയുവാൻ പാടില്ല. എത്യോപ്യൻ ഓപ്പണിംഗ് 1947-ൽ തന്നെ തുടങ്ങിയിരുന്നു. 1947 മുതൽ വികസിച്ചു വന്ന് പല കാര്യങ്ങളിൽ രാജ്യം മുമ്പോട്ടുപോയി. ഞാനുണ്ടായിരുന്ന കാലത്ത് പല കാര്യങ്ങളും പ്രധാനമായി തുടങ്ങി എന്നുള്ളതേ ഉള്ളൂ. ഇന്ത്യാക്കാർക്ക് കൂടുതൽ പ്രാതിനിധ്യം കൊടുക്കുന്നത് അനുവദിക്കാൻ പാടില്ല എന്നു പറഞ്ഞ് ജനങ്ങളിൽ നിന്ന് എതിർപ്പുണ്ടായി. എന്നാൽ നമ്മുടെ ആളുകൾ അവിടെ ഒരുവിധം നന്നായി ജോലി ചെയ്തു. ബാലചന്ദ്രനും ബർന്നബാസുമൊക്കെ വളരെ നല്ല ഓഫീസേഴ്സ് ആയിരുന്നു. ഇവർക്കാർക്കും അവിടുത്തെ ബ്യൂറോക്രസിയോട് മുഴുവനായി ചേർന്നുപോകുവാൻ സാധിച്ചില്ല. അവിടെ ഒരു കാര്യം നടന്നു കിട്ടണമെങ്കിൽ അംഹാരിക്കിൽ എഴുതണം. ഇംഗ്ലീഷിൽ എഴുതുന്ന മെമ്മോറാണ്ടം വായിക്കുവാൻ പോലും ആരും ഉണ്ടാവില്ല. എല്ലാം അംഹാരിക്കിൽ എഴുതിയെങ്കിലേ കാര്യം നടക്കൂ. എന്നാൽ ഇവിടുത്തെപ്പോലെ സിസ്റ്റമാറ്റിക് ആയിട്ട് ഒരു ബ്യൂറോക്രസിയൊന്നും ഇല്ല. ഉദ്യോഗസ്ഥന്മാരും മന്ത്രിമാരും ഒക്കെ അവരവരുടെ ഇഷ്ടം പോലെ വന്ന് ജോലി ചെയ്യുന്ന ഒരു സമ്പ്രദായമായിരുന്നു. മിക്കവാറും പ്രധാനപ്പെട്ട തീരുമാനങ്ങൾ എല്ലാം ചക്രവർത്തിയുടെ അടുക്കലെത്തി അദ്ദേഹം ഉത്തരവിടുമ്പോഴേ നടക്കുകയുള്ളൂ. ഒരു സാധാരണ പ്രൊജക്ട് പോലും പാസ്സാകണമെങ്കിൽ, അത് ചക്രവർത്തി ഒപ്പിട്ടുകൊടുക്കണം. ഭരണത്തിന്റെ ഒരു വലിയ വിഘാതമായിട്ട് ഞാനിതിനെ കണ്ടു. മന്ത്രിമാർ എല്ലാവരും രാവിലെ ഒൻപതരയ്ക്ക് മുമ്പ് കൊട്ടാര

ത്തിൽ വരും. കൊട്ടാരത്തിന്റെ അകത്തേയ്ക്ക് ഇവരെ കയറ്റിവിടുകയില്ല. കൊട്ടാരത്തിന്റെ പുറത്ത് ഒരു മുറിയുണ്ട്. ആ മുറിയിലോ കാലാവസ്ഥ നല്ലതാണെങ്കിൽ കൊട്ടാരത്തിന്റെ ഗാർഡനിലോ ഇരുന്നു വർത്തമാനം പറയുകയാണ് മന്ത്രിമാരുടെ ജോലി. ചക്രവർത്തി വിളിപ്പിക്കുന്നതു വരെ അവർ നോക്കിയിരിക്കും. എല്ലാ ദിവസവും ഇത് പതിവായിരുന്നു. ഞങ്ങൾ 'Sunshine club' എന്ന് അതിന് പേരിട്ടു. ഓഫീസിലൊന്നും പോകേണ്ടതില്ല, ഇതിനകത്ത് വന്നിരുന്നാൽ മതി എന്ന രീതിയായിരുന്നു. പ്രധാനമന്ത്രിയും മറ്റുള്ള എല്ലാ മന്ത്രിമാരും ഇതുപോലെ വന്ന് നോക്കി യിരിക്കുമായിരുന്നു. ഇങ്ങനെ നോക്കിയിരുന്ന് മെമ്മോറാണ്ടം കൊടുത്ത്, അദ്ദേഹം വിളിപ്പിച്ചെങ്കിൽ അകത്തുപോയി കാര്യങ്ങൾ ബോധിപ്പിക്കും. ചക്രവർത്തി ഒപ്പിട്ടു കൊടുക്കും. എല്ലാ കാര്യങ്ങളും അദ്ദേഹത്തോട് ആവ ശ്യപ്പെടും. ധാരാളം പേർ അദ്ദേഹത്തെ കാണാൻ വരുന്നത് ഓരോ ഉപ കാരത്തിനു വേണ്ടിയായിരുന്നു."

ഒരു ദിവസം ഒരു മെത്രാപ്പോലീത്താ വന്ന് ഒരു അപേക്ഷ ചക്ര വർത്തിക്ക് കൊടുത്തു. അഞ്ചു മിനിട്ട് കഴിഞ്ഞപ്പോൾ ചക്രവർത്തി വർഗീ സിനെ വിളിപ്പിച്ചു. "ഈ മെത്രാപ്പോലീത്താമാരെല്ലാം പന്നികളാണ്. അവർക്ക് ഇടവകയിൽ പോയി യാതൊന്നും ചെയ്യുവാൻ താല്പര്യം ഇല്ല. അവർക്ക് എല്ലാവർക്കും എന്റെ അടുത്ത് വന്ന് രൂപ വേണം, നിലം വേണം, കാർ വേണം എന്ന് പറയുക മാത്രമേ ജോലിയുള്ളു. എങ്ങനെ ആത്മീയമായി ഈ സഭ ശരിയായി വരും?" എന്ന് ചോദിച്ചുകൊണ്ട് ചക്ര വർത്തി തന്റെ ദുഃഖം അദ്ദേഹവുമായി പങ്കുവച്ചു.

"മനസ്സിലുള്ള പ്രയാസം മറ്റാരോടും പറയാൻ വയ്യാത്തതുകൊണ്ടാണ് എന്നോട് പറയുന്നത്. എത്യോപ്യൻ സഭയെക്കുറിച്ച് ചക്രവർത്തിക്ക് വലിയ ചിന്തയുണ്ടായിരുന്നു. ആളുകൾ പലപ്പോഴും അക്കാര്യം വില മതിക്കുകയില്ലായിരുന്നു. എങ്കിലും സഭയ്ക്കുവേണ്ടി ധാരാളം കാര്യങ്ങൾ അദ്ദേഹം ചെയ്തിട്ടുണ്ട്. സഭയെ ശരിയായ രീതിയിൽ കൊണ്ടുവരിക എന്നത് വളരെ പ്രയാസമേറിയ കാര്യമായിരുന്നു. ചക്രവർത്തിയുടെ കാലംവരെ ഈഗുപ്തായ (കോപ്റ്റിക്) സഭയുടെ ഒരു മെത്രാപ്പോലീത്താ എത്യോപ്യയിൽ വന്ന് താമസിച്ചിരുന്നു. അദ്ദേഹമായിരുന്നു എത്യോപ്യൻ സഭയുടെ തലവൻ. കൂടാതെ എത്യോപ്യൻ സഭാംഗമായ ഒരു മെത്രാ പ്പോലീത്താ ഉണ്ട്. അദ്ദേഹത്തിന് വലിയ അധികാരങ്ങളൊന്നും ഇല്ല. അന്ന് അങ്ങനെയൊരു പ്രത്യേക അവസ്ഥ ആയിരുന്നു. ഈ അവസ്ഥ മാറി ഈഗുപ്തായ സഭയുമായി ആലോചിച്ച് തീരുമാനത്തിലെത്തുകയും ഒരു കരാർ ഉണ്ടാക്കുകയും ചെയ്തു."

"കരാർപ്രകാരം സഭയുടെ തലവനായി ഒരു പാത്രിയർക്കീസിനെയും കൂടാതെ നാലു മെത്രാപ്പോലീത്തന്മാരെയും വാഴിച്ചു. ഞാൻ അവിടെ

യുള്ള കാലത്താണ് ഇത് ഉണ്ടായത്. അതുകൊണ്ട് ഞാനാണ് ഇത് സംബന്ധമായ ഔദ്യോഗിക ഫയലുകൾ കൈകാര്യം ചെയ്തുകൊണ്ടിരുന്നത്. അതിനു മുമ്പുള്ളതൊക്കെ പ്രധാനമന്ത്രിയും മറ്റും കൈകാര്യം ചെയ്തിരുന്നു. ചക്രവർത്തി തന്നെ നേരിട്ട് പോയാണ് കരാർ ഒപ്പിട്ടത്. ഈജിപ്റ്റിലെ പ്രധാനപ്പെട്ട ഒരു രാജാവിനെ അതിനുവേണ്ടി നിയോഗിക്കുകയും, അദ്ദേഹം അതിന്റെ തലവനായിട്ട് ഇരിക്കുകയും ചെയ്തു. ഒരുപാട് കാര്യങ്ങൾ അതുമൂലം നടന്നു. എത്യോപ്യൻ സഭയ്ക്ക് സ്വാതന്ത്ര്യം ലഭിച്ച ഈ കരാർ ഒപ്പിട്ടത് 1956-ൽ ആയിരുന്നു. ഇതിന്റെ പരിണിതഫലമായി 1957-ൽ സഭയ്ക്ക് പാത്രിയർക്കീസ് ഉണ്ടായി. ഇക്കാര്യങ്ങളിലൊക്കെ രാജാവിന് വലിയ താല്പര്യമായിരുന്നു. ആ സമയത്ത് എല്ലായിപ്പോഴും എന്നോടു പറയും: 'എത്ര മെത്രാപ്പോലീത്തന്മാരെ കൊടുത്താലും, ഇന്നത്തെ കാലത്തെ കാര്യങ്ങൾ മനസ്സിലാക്കി ചെയ്യുന്നവർ ആരും ഇല്ല. മെത്രാപ്പോലീത്തന്മാർ ഒന്നും ചെയ്യുന്നില്ല' എന്ന്. 'എനിക്കിങ്ങനെയുള്ള കാര്യങ്ങളിലൊന്നും പ്രവേശിക്കാൻ പാടില്ല. ഞാൻ അയ്മേനിയാണ്. എല്ലാ മെത്രാപ്പോലീത്തന്മാരെയും എനിക്കറിയാം. അവരോട് കാര്യങ്ങൾ പറയാമെന്നല്ലാതെ അവർക്ക് ഇന്നത്തെ കാര്യങ്ങൾ മനസ്സിലാക്കി ചെയ്യുവാൻ എന്തെങ്കിലും കഴിവുണ്ട് എന്നെനിക്ക് തോന്നുന്നില്ല' എന്ന് ഞാൻ മറുപടി പറഞ്ഞു. 'കഴിവൊക്കെയുണ്ട്, എന്നാൽ അവരത് മനസ്സിലാക്കിയിട്ടില്ല' എന്ന് ചക്രവർത്തി പറഞ്ഞു."



“എംബസികളിലെ കോക്ടെയിൽ സ്വീകരണങ്ങളിലും (ഒരിനം മിശ്ര മദ്യമാണു കോക്ടെയിൽ) വിരുന്നു സല്ക്കാരങ്ങളിലും നിർബന്ധപൂർവ്വം ക്ഷണിക്കപ്പെടുന്ന അതിഥിയായിത്തീർന്നു ഞാൻ. കൊട്ടാരവാർത്തകൾ എന്നിൽനിന്നു ചോർത്തിയെടുക്കാമെന്നു വിദേശനയതന്ത്രജ്ഞർ ചിന്തിച്ചിരിക്കണം. ഇന്ത്യൻ സ്ഥാനപതിയും ഇടയ്ക്കിടയ്ക്ക് എന്നെ സല്ക്കരിക്കുമായിരുന്നു. റഷ്യൻ സ്ഥാനപതി ബോറിസ് കരവേവ് (Boris Karavaev) എന്നോടു വളരെ സൗഹൃദപൂർവ്വമാണ് ഇടപെട്ടത്. ഏറ്റവും കൂടുതൽ രഹസ്യവിവരങ്ങൾ എന്നിൽനിന്ന് നേടുകയെന്നതായിരുന്നിരിക്കണം അദ്ദേഹത്തിന്റെ മുഖ്യ ലക്ഷ്യം. ഒരു സായാഹനത്തിൽത്തന്നെ രണ്ടോ മൂന്നോ കോക്ക്ടെയിൽ പാർട്ടികൾക്കു പോകേണ്ടിവന്ന സന്ദർഭങ്ങളുമുണ്ട്. എന്റെ സായാഹ്ന ക്ലാസുകൾ ഇതുമൂലം നടക്കാതെ പോകരുതെന്ന് എനിക്കു നിർബന്ധമുണ്ടായിരുന്നു. അധികം താമസിയാതെ വിസ്കിയും ലഹരി കൂടിയ മദ്യങ്ങളും ഞാൻ പൂർണ്ണമായിത്തന്നെ വർജിച്ചു. വൈൻ, പഴച്ചാറുകൾ എന്നിവയിൽ എന്റെ പാനീയം ഒതുക്കി.”

“എത്യോപ്യൻ ഗവൺമെന്റിലെ മന്ത്രിമാരും വിരുന്നുകൾക്കും സൽക്കാരങ്ങൾക്കും എന്നെ ക്ഷണിക്കാൻ തുടങ്ങി. ചക്രവർത്തി നൽകുന്ന അത്യാഡംബരപൂർവവും വിഭവസമൃദ്ധവുമായ സല്ക്കാരങ്ങൾ ഇതിനു പുറമെയാണ്. എത്യോപ്യൻ ഭക്ഷണത്തോട് എനിക്കൊരു പ്രത്യേക അഭിരുചി ജനിച്ചു. പ്രത്യേകിച്ച് ഇൻജേറ, വാട് എന്നീ വിഭവങ്ങളോട്. രണ്ടടി വ്യാസം വരുന്നതും പുളിപ്പിച്ച ഒരു ധാന്യപ്പൊടികൊണ്ടു ചുട്ടെടുക്കുന്നതുമായ ഒരിനം ദോശ (പാൻകേക്ക്) യാണ് ഇൻജേറ. അതു നാലായി മടക്കിയോ ചുരുട്ടിയോ ഉപയോഗിക്കാം. നല്ല സ്വാദുള്ള ഒരു വിഭവമാണ് ‘വാട്.’ കോഴിയിറച്ചിയോ പിളർന്ന പയറോ മറ്റേതെങ്കിലും ഇറച്ചിയോ അതിൽ ഉപയോഗിച്ചിട്ടുണ്ടാവും.”

“എന്നെ ഏറ്റവും വികാരഭരിതനാക്കിയ ഒരനുഭവം ഒരു മന്ത്രി എന്നെ സ്വന്തം ഭവനത്തിൽ ഭക്ഷണത്തിനു ക്ഷണിച്ചപ്പോഴായിരുന്നു. അത്താഴ സമയത്തു മന്ത്രി ഇൻജേറായും തെരഞ്ഞെടുത്ത മറ്റു വിഭവങ്ങളും സ്വന്തം കൈകൊണ്ടു കുഴച്ച് ഉരുട്ടി ഒരു വലിയ ഉരുള എന്റെ വായിൽ തള്ളിക്കയറ്റി. ഒരു ഇന്ത്യക്കാരന് അത് അതേപടി കഴിക്കുക ബുദ്ധിമുട്ടാണ്. പക്ഷേ അത് ഇറക്കുകയല്ലാതെ പോംവഴിയില്ല. ഇത് വലിയ സ്നേഹത്തിന്റെയും ഊഷ്മളതയുടെയും ഒരു ചിഹ്നമാണെന്നു പിന്നീടാണ് ഞാൻ ഗ്രഹിച്ചത്. ആ സമയത്ത് ഇതെന്നിൽ കുറച്ചൊരു അമ്പരപ്പുളവാക്കിയെന്നു പറയാതെ വയ്യ. പക്ഷേ എന്റെ സാംസ്ക്കാരിക സമന്വയപഠനത്തിന്റെ ഭാഗമായിരുന്നു അത്.”

മറ്റെല്ലാ സെമിറ്റിക് വംശജരെയും പോലെ എത്യോപ്യക്കാരും പന്നിയിറച്ചി കഴിക്കാറില്ല. പറക്കുന്ന ഏതെങ്കിലും പക്ഷിയുടെ ഇറച്ചിയും

അവർ ഉപയോഗിക്കില്ല. അവ മാലാഖമാരോടൊപ്പം സഞ്ചരിക്കുന്നതായാണ് അവർ കരുതുന്നത്. വർഗീസ് കഴിയുന്നിടത്തോളം എത്യോപ്യൻ ജീവിതരീതിയോട് (ഭക്ഷണകാര്യങ്ങളിലുൾപ്പെടെ) അനുരൂപമായി ജീവിക്കാൻ ശ്രമിച്ചു. എന്നാൽ ഒരു കാര്യത്തോടു പൊരുത്തപ്പെടാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല; പച്ചയിറച്ചി തിന്നുന്ന കാര്യത്തിൽ. പക്ഷേ എത്യോപ്യൻ ജനതയ്ക്ക് ഇതു വളരെ സ്വാദിഷ്ഠമാണ്. മിക്കവാറും എല്ലാ വിരുന്നുസല്ക്കാരങ്ങളിലും മുഖ്യവിഭവത്തിനുശേഷം എപ്പോഴെങ്കിലും ഈ ഇനം കടന്നുവരും. ഗോമാംസത്തിന്റെ ഒരു കാലും മൂർച്ചയുള്ള ഒരു കത്തിയും കുറച്ചു മുളകുപൊടിയും നിങ്ങൾക്കു ലഭിക്കും. നിങ്ങൾക്കിഷ്ടപ്പെട്ട ഒരു കഷണം മുറിച്ചെടുത്ത് മുളകുപൊടിയിൽ മുക്കി കഴിക്കാം. ചക്രവർത്തിയുടെ ഔദ്യോഗിക വിരുന്നുകളിൽപോലും ഹാളിനകത്തു പ്രവേശിച്ചാലുടൻ ശ്രദ്ധയിൽപ്പെടുന്നത് വലിയ ഇറച്ചിക്കഷണങ്ങൾ പരശ്ശതം തൂണുകളിൽ കൊളുത്തിയിട്ടിരിക്കുന്നതാണ്. ഈച്ചകളെ അകറ്റി നിർത്താൻ അവ വൃത്തിയുള്ള തുണികൊണ്ടു മൂടിയിരിക്കും. മുഖ്യയിനം കഴിയുന്നയുടൻ പരിചാരകർ മൂടിയ തുണികൾ മാറ്റിയശേഷം വലിയ കഷണങ്ങൾ ഓരോ മേശയിലുമെത്തിക്കും. പ്രത്യേക കത്തികളും മുളകുപൊടിയും കൊണ്ടുവരും. ഈ സ്വാദിഷ്ഠ വിഭവത്തിൽ നിന്ന് വൈകാരിക കാരണങ്ങളാൽ – തത്വങ്ങളെ ആസ്പദമാക്കിയല്ല – വർഗീസ് അകന്നുനിന്നു. പച്ചമാംസം തിന്നുന്നതിനാൽ മിക്ക എത്യോപ്യക്കാർക്കും പിത്തവിര ബാധിക്കുന്നതായി പറയപ്പെടുന്നു (1975–ൽ സന്യാസ പദവി ഏറ്റതു മുതൽ മെത്രാപ്പോലീത്താ മാംസം ഉപയോഗിച്ചിരുന്നില്ല.).

നല്ല സ്നേഹപ്രകൃതിയാണ് ഹെയ്‌ലി സെലാസി. ആരും ഇഷ്ടപ്പെടുന്ന സ്വഭാവം. വർഗീസ് അദ്ദേഹത്തിൽ ആകൃഷ്ടനായി. വർഗീസിന് ചക്രവർത്തിയോട് സ്നേഹവും ബഹുമാനവും വളർന്നു. തങ്ങളുടെ ആശയങ്ങൾ തമ്മിൽ പൊരുത്തപ്പെടുന്നില്ലെന്നു വർഗീസ് നേരത്തെ മനസ്സിലാക്കി. ഇതെല്ലാക്കാലത്തും ഒരു പ്രശ്നമായിരിക്കുമെന്നു ഗ്രഹിച്ചതോടെ അതനുസരിച്ചു പെരുമാറുവാൻ അദ്ദേഹം തയ്യാറായി.

ചക്രവർത്തി ഒരു രാജ്യതന്ത്രജ്ഞനും നയോപായ ചതുരനുമായിരുന്നു. പക്ഷേ ഊഷ്മളമായ സ്നേഹവായ്പിന്റെ ഉടമയും. അദ്ദേഹം മിതഭോജിയായിരുന്നു. വളരെ കുറച്ചേ ഭക്ഷിക്കൂ. ചില പ്രത്യേക സന്ദർഭങ്ങളിൽ ഒരു ഗ്ലാസ് ഷാംപെയിൻ മാത്രം കഴിക്കും. മദ്യം കൂടുതലായി ഉപയോഗിച്ചിരുന്നില്ല. ഉപവാസത്തിലും ക്രമമായ പ്രാർത്ഥനകളിലും പള്ളിയാരാധനയിലും അദ്ദേഹം കർശനമായ നിഷ്ഠ പുലർത്തി. പ്രത്യേകിച്ച് ഈസ്റ്ററിനു മുമ്പുള്ള വലിയ നോമ്പിൽ എത്യോപ്യക്കാർ 56 ദിവസം ഉപവസിക്കും. ചക്രവർത്തി ഉച്ചതിരിഞ്ഞു മൂന്നുമണി വരെ ഒന്നും കഴി

ച്ചിരുന്നില്ല. അദ്ദേഹം ഓഫീസിലിരുന്നു ജോലി ചെയ്യുന്നുണ്ടാവും. മൂന്നു മണിക്ക് സ്വകാര്യചാപ്പലിൽ പോയി ഒരു മണിക്കൂറോളം ദൈർഘ്യമുള്ള പ്രത്യേക പ്രാർത്ഥനാ ശുശ്രൂഷയിൽ പങ്കെടുക്കും. അതിനുശേഷം മാത്രമേ അദ്ദേഹം ഉപവാസം അവസാനിപ്പിക്കൂ. പ്രായമായ പുത്രീപുത്രന്മാർ ഉൾപ്പെടെ സകലരും ചക്രവർത്തിയെ ആദരിക്കുകയും ഭയപ്പെടുകയും ചെയ്തു. മെനൻ ചക്രവർത്തിനി മാത്രം ഭർത്താവിനെ ഭയന്നില്ല. ജീവിതാവസാനം വരെ ആ വനിത അദ്ദേഹത്തെ നിശിതമായി വിമർശിച്ചുപോന്നു. ചക്രവർത്തിനിയുടെ മരണം ഹെയ്‌ലി സെലാസിയുടെ ജീവിതത്തിലെ അധഃപതന കാലഘട്ടത്തിന്റെ ആരംഭമായിരുന്നു.

"എത്യോപ്യൻ രീതിയിൽ തന്നെയാണ് ഞാൻ അദ്ദേഹത്തെ അഭിവാദ്യം ചെയ്തിരുന്നത്. അദ്ദേഹത്തിന്റെ മക്കളെപ്പോലെ തന്നെ. ഒരു ദിവസം ആദ്യമായി ചക്രവർത്തിയെ കാണുമ്പോൾ കൈവിരലുകൾ തറയിൽ മുട്ടുന്നതുവരെ ശിരസ്സു കുനിച്ചുകൊണ്ടാണ് അഭിവാദനം. കിരീടാവകാശിയായ രാജകുമാരന്റെ കാര്യത്തിൽ ഔദ്യോഗിക പെരുമാറ്റച്ചട്ടം കുറേക്കൂടി കർശനമായിരുന്നു. കിരീടാവകാശി ശിരസ് മുട്ടുന്ന വിധത്തിൽ ഒരുതരം സാഷ്ടാംഗപ്രണാമം നടത്തണം. ഒരു ദിവസം ആദ്യമായി പിതാവിനെ കാണുന്ന സന്ദർഭത്തിൽ അദ്ദേഹം ഇങ്ങനെ ചെയ്തേ പറ്റൂ. എന്നേക്കാൾ ഏതാനും വർഷം പ്രായക്കൂടുതലുള്ള രാജകുമാരനോട് എനിക്കു സഹതാപം തോന്നി. ആളുകൾ രാജകുമാരനോടുള്ള ഈ പെരുമാറ്റത്തിനു പല വിശദീകരണങ്ങളും പറയുന്നുണ്ടായിരുന്നു. ഒരു കഥ, ചക്രവർത്തിയുടെ നേർക്ക് ആദ്യജാതന്റെ കൂറ് (ഭക്തി, വിശ്വസ്തത) നിസ്സംശയമായിരുന്നില്ല എന്നാണ്. മകന്റെ വിധേയത്വവും അനുസരണവും ഉറപ്പുവരുത്താൻ ചക്രവർത്തി തന്നെ അയവില്ലാത്ത ഈ കർശന പെരുമാറ്റ മാതൃക നടപ്പിലാക്കിയത്രെ."

"ചക്രവർത്തിയുടെ സ്ഥിരം അംഗരക്ഷകസംഘത്തിൽ മൂന്നുപേരെ എനിക്ക് ഏതു സമയത്തും സമീപിക്കാവുന്ന രീതിയിൽ അധികാരപ്പെടുത്തിയിരുന്നു. ഏതു സമയത്തും ചക്രവർത്തിക്കു നല്കാനുള്ള സന്ദേശമോ കുറിപ്പോ ഞാൻ അവരിൽ ഒരാളെ ഏല്പിക്കുകയേ വേണ്ടു. അദ്ദേഹം ഓഫീസിലായിരുന്നാലും കിടപ്പറയിൽ ആയിരുന്നാലും അവരത് ഉടൻതന്നെ എത്തിച്ചുകൊള്ളും. എന്നെ രാജസന്നിധിയിലേക്കു വിളിക്കാൻ ചക്രവർത്തി നിയോഗിക്കുന്നതും അവരിലൊരാളെ ആയിരിക്കും. കൊട്ടാരത്തിനകത്തോ ചിലപ്പോൾ "സൺഷൈൻ" ക്ലബ്ബിലോ മാത്രമേ അവരെ കണ്ടുമുട്ടാനാവൂ. എന്റെ ഓഫീസിനും (ഡ്യൂക്ബീത്) ചക്രവർത്തിയുടെ കൊട്ടാരത്തിനും ഇടയ്ക്കുള്ള തുറസ്സായ ഒരു സ്ഥാനമാണ് ഈ ക്ലബ്. കോൺക്രീറ്റ് ചെയ്ത് ഉറപ്പിച്ച തറയാണ് അതിനുള്ളത്. ഏതെങ്കിലും പ്രത്യേകകാര്യം പ്രമാണിച്ച് ചക്രവർത്തിയെ സന്ദർശിക്കാനെ

ത്തുന്ന മന്ത്രിമാർ ചിലപ്പോൾ പകൽ മുഴുവൻ നാട്ടുവർത്തമാനവും പറഞ്ഞ് അവിടെ കഴിച്ചുകൂട്ടേണ്ടിവരും - ചക്രവർത്തി വിളിക്കുന്നതു വരെ. കൊട്ടാരത്തിനുള്ളിൽ കാത്തിരിക്കുന്നതിന് ഒരു മുറിയുണ്ട്. പ്രധാനമന്ത്രിക്കു പുറമെ ചുരുക്കം ചില മന്ത്രിമാർ മാത്രമേ ഈ മുറിയിൽ പ്രവേശിക്കൂ. മറ്റുള്ളവർ വെളിയിൽ സൺഷൈൻ ക്ലബ്ബിൽ കാത്തിരിക്കുന്നതിനാണ് ഇഷ്ടപ്പെട്ടത്. സുപ്രധാന തീരുമാനങ്ങളെല്ലാം എടുക്കുന്നത് ചക്രവർത്തി തന്നെയാകയാലാണ് മിക്ക മന്ത്രിമാരും ഇങ്ങനെ ദീർഘനേരം വൃഥാ ചെലവഴിക്കുന്നത്. ചിലപ്പോൾ ചക്രവർത്തിക്ക് അന്നേദിവസം അവരെ വിളിക്കാൻ കഴിഞ്ഞെന്നുതന്നെ വരില്ല. അദ്ദേഹം വളരെ കാര്യമാത്രപ്രസക്തമായി ദീർഘ മണിക്കൂറുകൾ പ്രവർത്തിച്ചിരുന്നെങ്കിലും ഇതാണു സ്ഥിതി. ഗവൺമെന്റു ഭരണം നിർവഹിക്കുന്ന ഏറ്റവും കാര്യക്ഷമതാരഹിതമായ രീതിയാണിത്. പക്ഷേ തീരുമാനമെടുക്കാനുള്ള അധികാരം ചക്രവർത്തി മന്ത്രിമാർക്കു കൈമാറുകയില്ല."

ഒരു വാരാന്ത്യം ചക്രവർത്തി ആഡിസ് അബാബയിൽ നിന്ന് ഒരു മണിക്കൂർ കാറിൽ സഞ്ചരിച്ചാലെത്തുന്ന ഡബ്രേസീറ്റ് കൊട്ടാരത്തിലേക്കു പോയി. വർഗീസിനെയും കൂടെ ചെല്ലാൻ ക്ഷണിച്ചു. മനോഹരമായ ആ തടാകതീര ഹർമ്യത്തിൽ താമസിക്കുമ്പോൾ ചക്രവർത്തി കൊട്ടാരപൂന്തോട്ടത്തിൽ നടക്കാൻ വർഗീസിനെ ക്ഷണിച്ചു. വർഗീസ് കൊട്ടാരത്തിൽ ജോലി ആരംഭിച്ചിട്ട് ഏതാനും മാസങ്ങളേ ആയിട്ടുള്ളു. അവർ മുമ്പോട്ടും പിറകോട്ടും നടന്നുകൊണ്ടിരുന്നു. അവരുടെ സ്വരം കേൾക്കാവുന്ന ദൂരത്തിൽ ഒരു മനുഷ്യനുമില്ല. വർഗീസിന്റെ താമസവും ജോലിയും എങ്ങനെയിരിക്കുന്നുവെന്നു തെരക്കിയശേഷം ചക്രവർത്തി പറഞ്ഞു:

"എനിക്ക് നിന്റെ ഉപദേശം ഒരു കാര്യത്തിൽ ആവശ്യമാണ്. എന്റെ ഒരു മന്ത്രിയുടെ കാര്യത്തിൽ എനിക്കൊരു പ്രശ്നമുണ്ട്. നിനക്ക് എന്റെ രാജ്യരക്ഷാമന്ത്രി റാസ് അബീബ് അരേഗയെ (Ras Abebe Aregai) അറിയാമല്ലോ. ഈ രാജ്യത്തെ ഏറ്റവും ധനികനായ വ്യക്തിയാണ് അദ്ദേഹം. എന്നിട്ടും സൈന്യത്തിലെ ഓരോ പട്ടാളക്കാരന്റെയും ദൈനംദിന റേഷനിൽ നിന്ന് അദ്ദേഹം കൈക്കൂലി സ്വീകരിക്കുന്നു. എന്റെ പക്കൽ തെളിവുണ്ട്. ഞാൻ എന്തു ചെയ്യണം?"

മുസ്സോളിനി എത്യോപ്യയെ കീഴടക്കി അവിടെ ഭരണം കൈയാളുമ്പോൾ, മന്ത്രി റാസ് അബീബ് അരേഗയ ശത്രുവിരുദ്ധ പ്രവർത്തനത്തിന്റെ നേതാവാണ്. നയോപായചതുരനും അപകടഭീഷണി നേരിടുന്നതിൽ വിരുതനുമായിരുന്നതു മൂലം നേതൃത്വത്തിലേക്കുയർന്ന ഒരു പരുക്കൻ നാടൻ പട്ടാളക്കാരൻ. ചക്രവർത്തി യൂറോപ്പിൽ കഴിഞ്ഞപ്പോൾ അബീബ് എത്യോപ്യൻ വനങ്ങളിൽ ഒരു നിയമഭ്രഷ്ടനായി കഴിഞ്ഞു.

ഗറില്ലാ യോദ്ധാക്കളുടെ നേതാവ്. മുസ്സോളിനിയുടെ ഫാസിസ്റ്റ് പട്ടാളം സദാ തേടിക്കൊണ്ടിരുന്ന വ്യക്തി. പക്ഷേ ധൈര്യവും സാമർത്ഥ്യവും കാരണം ജനങ്ങൾ അയാളെ ആദരിക്കുകയും ഫാസിസ്റ്റ് പട്ടാളത്തിന്റെ പിടിയിൽ വീഴാതെ സംരക്ഷിക്കുകയും ചെയ്തു. സ്വന്തം പ്രവാസി പട്ടാളത്തിന്റെയും ഐക്യകക്ഷി സൈന്യത്തിന്റെയും സഹായത്തോടെ ചക്രവർത്തി തന്റെ രാജ്യം വീണ്ടെടുത്തപ്പോൾ അദ്ദേഹം അബീബ് അരേഗയെ നിലങ്ങളും സ്ഥാനമാനങ്ങളും നല്കി ബഹുമാനിച്ചു - രാജ്യത്തിലെ ഏറ്റവും ഉയർന്ന ബഹുമതിയായ 'റാസ്' (ഇന്ത്യൻ രാജാവിനു തുല്യം) വരെ നല്കി അദ്ദേഹത്തെ ആദരിച്ചു. അബീബ് അരേഗയ്ക്ക് രാജ്യരക്ഷാമന്ത്രിസ്ഥാനവും നല്കി. ആഫ്രിക്കയിലെ ഏറ്റവും വലിയ സൈന്യങ്ങളിൽ ഒന്നിന്റെ തലപ്പത്ത് അങ്ങനെ അദ്ദേഹം എത്തിച്ചേർന്നു. വർഗീസിന് അദ്ദേഹത്തെ അറിയാം. പക്ഷേ വലിയ ബഹുമാനമൊന്നും തോന്നിയില്ല. സംസ്ക്കാര സമ്പന്നനല്ലാത്തതുകൊണ്ടൊന്നുമല്ല. എല്ലാവരും അദ്ദേഹത്തെ വഞ്ചകനും അഴിമതിവീരനുമായി ചിത്രീകരിച്ചു പോന്നതുകൊണ്ടു മാത്രം. അരേഗയ വമ്പിച്ച സമ്പത്തിനുടമയായിരുന്നു. സ്വന്തം കൊട്ടാരത്തിലാണു പാർത്തിരുന്നത്.

വലിയ വൈമനസ്യമൊന്നും കൂടാതെ വർഗീസ് തന്റെ അഭിപ്രായം തുറന്നു പറഞ്ഞു: "തിരുമേനീ, റാസ് അബീബ് ഒരു വലിയ അഴിമതിക്കാരനായാണ് ജനങ്ങൾക്കിടയിൽ അറിയപ്പെടുന്നത്. ഗറില്ലാ പ്രവർത്തനകാലത്ത് അദ്ദേഹം ജനങ്ങളുടെ വീരനായകനായിരുന്നെങ്കിലും, ഇന്ന് അത്ര ജനസംപ്രീതിയൊന്നും അദ്ദേഹത്തിനില്ല. നേരെമറിച്ച്, തിരുമേനിയുടെ പേരും പെരുമയും വളരെ ഉന്നതമാണ്. ഈ അഴിമതിക്കാരനെ വേണ്ടവിധത്തിൽ ശിക്ഷിക്കുന്നപക്ഷം അങ്ങയെ ജനങ്ങൾ കൂടുതലായി ആദരിക്കുകയേയുള്ളു. ഇത്തരത്തിൽ മാതൃകായോഗ്യമായ ശിക്ഷ രാജ്യത്തിനു നന്മയേ വരുത്തൂ. ഞാൻ മനസ്സിലാക്കുന്നിടത്തോളം ഇവിടെ അഴിമതി അഴിഞ്ഞാടുന്നു. അതു ദിനംപ്രതി വളർന്നുകൊണ്ടുമിരിക്കുന്നു. തീർച്ചയായും ഒരു തുറന്ന വിചാരണ വേണ്ടിവരും. അദ്ദേഹത്തിന്റെ കുറ്റവും അതിനുള്ള തെളിവുകളും വെളിപ്പെടുത്തുകയും വേണം."

ചക്രവർത്തി കുറെ നേരത്തേക്കു സംസാരിച്ചില്ല. അനന്തരം അദ്ദേഹം ശോകാർദ്രമായ നയനങ്ങളോടെ വർഗീസിനെ നോക്കി പുഞ്ചിരി തൂകി. "ഞാൻ നിന്നെ ഒന്നു പരീക്ഷിക്കുകയായിരുന്നു. നീ പച്ചപരമാർത്ഥിയാണ്. ഞാൻ പ്രതീക്ഷിച്ചതുപോലെ രാഷ്ട്രീയമായി നിനക്കു തീരെ പരിചയമില്ല. ഒരു രാജ്യം എങ്ങനെ ഭരിക്കണമെന്നതിനെപ്പറ്റി നിനക്ക് ഒരു ചുക്കും അറിയില്ല. ഞാൻ അബീബ് അരേഗായിയെ ഔന്നത്യങ്ങളിൽ നിന്നു വലിച്ചു താഴെയിട്ടാൽ എന്തു സംഭവിക്കും? അയാളെപ്പറ്റി ഞാൻ നിന്നോടു പറഞ്ഞതെല്ലാം വാസ്തവമാണ്. എന്റെ പക്കൽ തെളി

വുമുണ്ട്. പക്ഷേ ഞാൻ അയാളെ പിരിച്ചുവിടുന്നപക്ഷം, ഒന്നാമത് സമ്പന്നനും സൂത്രശാലിയും കരുത്തനുമായ ഒരു ശത്രുവിനെ ഞാൻ സൃഷ്ടിക്കുകയായിരിക്കും. രണ്ടാമത് അയാളെപ്പോലെ മറ്റൊരു പ്രഭുവിനെ സൃഷ്ടിക്കേണ്ടി വരും. ഒരു ചക്രവർത്തിക്ക് ജനങ്ങൾക്കും തനിക്കുമിടയിൽ ചില 'തട' (buffet) കൾ ആവശ്യമാണ്. ജനങ്ങളുടെ ധനമെടുത്തു നല്കി ഞാൻ ഇങ്ങനെയൊരു പ്രഭുവിനെ 'തട'യായി സൃഷ്ടിക്കണം. അയാളും ആവശ്യത്തിന് അധികാരം സമാർജിച്ചു കഴിയുമ്പോൾ മുൻഗാമിയെപ്പോലെ അഴിമതിക്കാരനാവും. ഇക്കാര്യങ്ങൾ കർമകുശലതയോടെ, ശ്രദ്ധയോടെ, വ്യത്യസ്ത രീതിയിൽ കൈകാര്യം ചെയ്യേണ്ടിയിരിക്കുന്നു. രാജ്യതന്ത്രം നേരെ ചൊവ്വേ ഉള്ളതല്ല. അനായാസവുമല്ല."

ചക്രവർത്തിയുടെ മനസ്സിലെന്താണെന്നു ഊഹിക്കാൻ വർഗീസിനു കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ യുക്തിചിന്ത വർഗീസിനു ബോദ്ധ്യമായില്ല. രാജ്യതന്ത്രജ്ഞതയിൽ അദ്ദേഹം നടത്തിയ പരീക്ഷയിൽ വർഗീസ് പരാജയപ്പെട്ടു എന്നതു വാസ്തവം.

"രാഷ്ട്രീയത്തിൽ ഞാനൊരു ശുദ്ധാത്മാവാണെന്ന് എനിക്കറിയാം. അവിടെ ആവശ്യമായ സൂത്രശാലിത്വം എനിക്ക് അശേഷമില്ല. പൊതുകാര്യങ്ങളുടെ തലപ്പത്ത് ഇരിക്കുന്നവർ തങ്ങൾ സത്യസന്ധരാണെന്ന് ഭാവിക്കുന്നതു മൂലം വരുത്തുന്ന നഷ്ടവും ഹാനിയും എത്രമാത്രമാണെന്ന് കുറേക്കഴിഞ്ഞു മാത്രമേ ഞാൻ മനസ്സിലാക്കിയുള്ളു. സത്യസന്ധമായി രാഷ്ട്രീയത്തിലിടപെടാൻ പുറപ്പെട്ട ജിമ്മി കാർട്ടർക്കും രാജീവ് ഗാന്ധിക്കുമുണ്ടായ അനുഭവമാണ് പെട്ടെന്ന് ഓർമ്മയിലെത്തുന്നത്. ഞാൻ പരീക്ഷയിൽ പരാജയപ്പെട്ടു; പക്ഷേ അതിലെനിക്കു ഖേദമില്ല. ഇത്തരം പരീക്ഷകൾ പാസ്സാകാൻ എനിക്കു താല്പര്യവുമില്ല."

ചക്രവർത്തി മറ്റു പല കാര്യങ്ങളെപ്പറ്റിയും സംസാരിച്ചു. മതവും സാർവദേശീയ കാര്യങ്ങളും മറ്റു പല വിഷയങ്ങളും സംസാരവിഷയമായി. രാജ്യരക്ഷാമന്ത്രിയെപ്പറ്റിയുള്ള ചർച്ച വർഗീസ് തന്റെ ഹൃദയാന്തർഭാഗത്തു സൂക്ഷിച്ചു. അതേപ്പറ്റി ചിന്തിക്കുകയും ചെയ്തു. ഇതെല്ലാം സർക്കാർ രഹസ്യങ്ങളാണ്. മറ്റാരുമായും ഇവയെപ്പറ്റി ചർച്ച ചെയ്യാൻ വർഗീസിന് അനുവാദമില്ല.

ഏതാനും ദിവസം കഴിഞ്ഞ്, ഓഫീസിലെ വർഗീസിന്റെ സ്വകാര്യ ടെലിഫോൺ ശബ്ദിച്ചു. അദ്ദേഹം ഫോൺ കൈയിലെടുത്തു: "ഗുഡ് മോർണിംഗ്, പ്രഭോ. രാജ്യരക്ഷാമന്ത്രിക്ക് അങ്ങയോട് സംസാരിക്കണമെന്നുണ്ട്." ഒരു പരുക്കൻ സൈനികസ്വരം ടെലിഫോണിലൂടെ കേട്ടു.

"ഞാൻ തയ്യാറാണ്", വർഗീസ് ഉടൻ മറുപടി നല്കി.

താമസമെന്യെ റാസ് അബീബ് അരേഗായിയുടെ സ്വരം ടെലിഫോ

ണിലൂടെ മുഴങ്ങി. നല്ല മര്യാദയുള്ള, സൗമ്യമായ സ്വരം. സാരം ഏതാണ്ട് ഇങ്ങനെ:

"എന്റെ പ്രഭുവിനു സമർപ്പിക്കാൻ എനിക്കൊരു പരാതിയുണ്ട്. അവിടെ വന്ന് ഞാൻ അങ്ങയെ കണ്ടുകൊള്ളാം. അങ്ങേയ്ക്കു സൗകര്യമുള്ള ഒരു സമയം പറഞ്ഞാൽ മതി."

ഒരാളെ "എന്റെ പ്രഭു" എന്നു സംബോധന ചെയ്യുക അംഹാരിക് ഭാഷയിൽ അസാധാരണമല്ല. "സർ" എന്നു വിളിക്കുമ്പോലെ തന്നെ. അതിനേക്കാൾ കൂടുതൽ ഉപചാരം കലർന്നതെന്നു പറയാം. "എന്റെ പ്രഭുവിനു സമർപ്പിക്കാൻ എനിക്കൊരു പരാതിയുണ്ട്" എന്നു പറഞ്ഞാൽ 'താങ്കൾ എനിക്കൊരു കാര്യം സാധിച്ചു തരണം' എന്നർത്ഥം. അതെന്തായാലും ഒരു സീനിയർ മന്ത്രി ചക്രവർത്തിയുടെ സ്റ്റാഫിലെ ഒരു ജൂണിയർ അംഗത്തോട് ആ വിധത്തിൽ സംസാരിച്ചത് അമിത മര്യാദയെന്നു തന്നെ പറയാം. രാജ്യരക്ഷാമന്ത്രിക്ക് ഒരു കാര്യം സാധിക്കണമെങ്കിൽ നേരെ ചക്രവർത്തിയുടെ അടുത്തേക്കു പോകുകയാണ് വഴക്കം. പ്രോട്ടോക്കോളും അതു തന്നെ.

ആ പശ്ചാത്തലത്തിൽ, ഈ ഫോൺവിളിയുടെ അർത്ഥമെന്താണെന്ന് വർഗീസിനു മനസ്സിലായില്ല. അദ്ദേഹത്തിനെന്തോ സംശയം തോന്നി. ഡബ്രെബ്രസീറ്റിൽ വച്ചു ചക്രവർത്തിയുമായി സംഭാഷണം നടന്നിട്ടു കുറച്ചു ദിവസങ്ങളേ കഴിഞ്ഞിരുന്നുള്ളു എന്നതിന്റെ വെളിച്ചത്തിൽ പ്രത്യേകിച്ചും. ആ സംഭാഷണ വിവരം രാജ്യരക്ഷാമന്ത്രി അറിയണമെങ്കിൽ ചക്രവർത്തി തന്നെ അതു പറഞ്ഞിരിക്കണം. കൊട്ടാരത്തിലെ മാഫിയാ, ചക്രവർത്തിയുടെ എല്ലാ മുറികളിലും ടെലിഫോണുകളിലും സംഭാഷണം ചോർത്തിയെടുക്കാൻ രഹസ്യസജ്ജീകരണങ്ങൾ ചെയ്തിരുന്നു. ചക്രവർത്തിക്കും അതിനെപ്പറ്റി സംശയമുണ്ടായിരുന്നു. സംഭാഷണം അക്കാരണത്താൽ തന്നെയാണു ഡബ്രെബ്രസീറ്റിലെ പൂന്തോട്ടത്തിലാക്കിയത്. അവർ നടന്നുകൊണ്ടാണു സംസാരിച്ചതും.

"തിരുമേനി, ഞാൻ അങ്ങയുടെ അടുക്കലേക്കു വരാം. അവിടുന്ന് ഇങ്ങോട്ടു വരണമെന്നില്ല. അങ്ങയുടെ ഓഫീസിലോ വീട്ടിലോ ഞാൻ വന്നുകൊള്ളാം. സമയം പറഞ്ഞാൽ മതി." വർഗീസ് ഉപചാരവും ആദരവും കലർന്ന ഭാഷയിൽ പറഞ്ഞു.

"വേണ്ട... വേണ്ട... ഞാൻ താങ്കളുടെ ഓഫീസിൽ വന്നുകൊള്ളാം. എപ്പോൾ വരണമെന്ന് പറഞ്ഞാൽ മതി." റാസ് അബീബ് ശഠിച്ചു.

"തിരുമേനീ, അങ്ങനെയെങ്കിൽ ഉടനെ പുറപ്പെട്ടോളൂ. ഞാൻ കാത്തിരിക്കാം."

“താങ്കൾ വളരെ ദയ കാണിച്ചു. നന്ദി. ഏതാനും മിനിറ്റിനകം ഞാൻ അവിടെ എത്തിക്കൊള്ളാം.”

മന്ത്രി തന്റെ ഓഫീസിൽ എത്താൻ അര മണിക്കൂറെങ്കിലും എടുത്തേക്കുമെന്നാണു വർഗീസ് കരുതിയത്. ആ സമയത്തേക്ക് ഓഫീസ് കെട്ടിടത്തിന്റെ പ്രവേശനസ്ഥാനത്ത് എത്തണമെന്നും അദ്ദേഹം നിശ്ചയിച്ചു. പക്ഷേ മന്ത്രി വർഗീസിനെ വിസ്മയഭരിതനാക്കി. കൊട്ടാരത്തിൽ നിന്നോ മറ്റോ ആയിരിക്കണം മന്ത്രി ഫോൺ ചെയ്തത്. ഏതാനും മിനിറ്റിനകം അദ്ദേഹം എത്തിക്കഴിഞ്ഞു. സൈന്യാധിപന്മാരും അംഗരക്ഷകഭടന്മാരും ഉൾപ്പെടെയുള്ള പരിവാരങ്ങളുമൊത്താണ് വരവ്. പരിവാരങ്ങളെയെല്ലാം ഡ്യൂക്ക് ബീത്ത് കൊട്ടാരത്തിന്റെ പ്രവേശന കവാടത്തിൽ നിറുത്തിയശേഷം മന്ത്രി തനിയെ വർഗീസിന്റെ കെട്ടിടത്തിന് അകത്തേയ്ക്ക് നടന്നു. അദ്ദേഹത്തെ സ്വാഗതം ചെയ്യാൻ വർഗീസ് വാതിൽക്കലേയ്ക്കു ചെന്നു. വർഗീസ് ഉപചാരഭാവത്തിൽ താഴ്ന്ന് നമിച്ചശേഷം അദ്ദേഹത്തെ തന്റെ സ്വന്തം ഓഫീസ് കസേരയുടെ അടുത്തേക്ക് നയിച്ചു. അദ്ദേഹത്തോട് അതിലിരിക്കാൻ അഭ്യർത്ഥിച്ചു (കാരണം അതായിരുന്നു അവിടെയുള്ള ഏറ്റവും നല്ല കസേര).

“ഒരിക്കലുമില്ല. അത് പ്രഭുവായ താങ്കളുടെ കസേരയാണ്. ഞാനതിൽ ഇരുന്നുകൂടാ. ഞാൻ ഈ കസേരകളിലൊന്നിൽ ഇരുന്നോളാം.” വർഗീസിന്റെ മേശയ്ക്ക് അപ്പുറം കിടന്ന കസേരകളിലൊന്നിന്റെ നേർക്ക് അദ്ദേഹം നീങ്ങി. അദ്ദേഹം തെരഞ്ഞെടുത്ത കസേരയിൽത്തന്നെ ഇരിക്കാൻ വർഗീസ് വീണ്ടും അദ്ദേഹത്തെ ക്ഷണിച്ചു. വർഗീസ് ഇപ്പോൾ തന്റെ കസേരയ്ക്കും മേശയ്ക്കും ഇടയിലാണ് നില്ക്കുന്നത്.

“പ്രഭോ, അവിടുന്ന് ആദ്യം ഇരിക്കണം,” അദ്ദേഹം പറഞ്ഞു. “ഇല്ല. അവിടുന്നാണ് എന്നേക്കാൾ സീനിയർ. ഞാൻ ഇരിക്കുന്നതിനു മുമ്പ് അവിടുന്ന് ഇരിക്കണം”, വർഗീസ് പറഞ്ഞു. കൃത്രിമ മര്യാദയുടെ വാൾപ്പയറ്റുകളിയിൽ വാദങ്ങൾ മാറ്റിച്ചവിട്ടുന്നതിന്റെ വിനോദമാണ് വർഗീസിന്റെ മനസ്സിൽ അധികവും. രാജ്യരക്ഷാ മന്ത്രിയുടെ ഉദ്ദേശ്യം എന്തായാലും അദ്ദേഹത്തിന്റെ വശ്യപ്രയോഗത്തിന് അനായാസം കീഴടങ്ങുന്നില്ലെന്നു വർഗീസ് തീരുമാനിച്ചു.

“പ്രഭോ അവിടുന്നാണ് കൂടുതൽ ബഹുമാന്യൻ. അവിടുന്ന് ആദ്യം ഇരിക്കണം. അവിടുന്ന് ഇരിക്കാതെ ഞാൻ എങ്ങനെ ഇരിക്കും?”

ഉപചാരമര്യാദയുടെ കാര്യത്തിലെങ്കിലും വിട്ടുകൊടുത്തുകൂടെന്ന് വർഗീസിനു നിർബന്ധമായിരുന്നു. അങ്ങനെ അവർ തർക്കിച്ചും ഒഴിഞ്ഞുമാറിയും കുറെ നേരം ചിലവഴിച്ചു. അവസാനം വർഗീസ് പറഞ്ഞു:

“തിരുമേനി, കസേരയിലിരുന്ന് എന്നെ ആദരിക്കാൻ തയ്യാറില്ലെങ്കിൽ ഇരു വരും നിന്നുകൊണ്ടു സംസാരിക്കുകയല്ലാതെ മറ്റു മാർഗ്ഗമില്ല.”

അങ്ങനെയെങ്കിലും ഇരിക്കാൻ അദ്ദേഹം സമ്മതിക്കുമെന്നാണു വർഗീസ് പ്രതീക്ഷിച്ചത്. പക്ഷേ റാസ് അബീബ് അരാഗേ അതിനും വിസമ്മതിക്കുകയായിരുന്നു. സ്വന്തം ഇച്ഛാശക്തിയെ വർഗീസിന്റെ മേൽ പ്രയോഗിക്കാനായിരുന്നു അദ്ദേഹത്തിന്റെ ശ്രമം. നിഷ്പ്രയാസം വഴ ങ്ങാൻ അദ്ദേഹം തയാറായില്ല.

“എന്റെ പ്രഭുവിന്റെ ഹിതം അതാണെങ്കിൽ നമുക്കു നിന്നു സംസാ രിക്കാം”, അദ്ദേഹം സമ്മതിച്ചു. അങ്ങനെ നിന്നുകൊണ്ടാണു അവർ കാര്യത്തിലേക്കു കടന്നത്. വർഗീസ് തന്റെ ഓഫീസ് കസേരയ്ക്കും മേശയ്ക്കും ഇടയിലും അദ്ദേഹം മേശയുടെ മറുവശത്തുമാണു നിന്നി രുന്നത്.

“എനിക്കൊരു ചെറിയ സഹായം ആവശ്യമുള്ളതിനാലാണു ഞാൻ അങ്ങയെ കാണാൻ വന്നത്,” മന്ത്രി വളരെ കരുതലോടെ പറഞ്ഞു തുടങ്ങി. “ചെറിയ സ്വകാര്യ സഹായം. ഔദ്യോഗികമായി ഒന്നുമില്ല.”

“പക്ഷേ എനിക്കെങ്ങനെ അങ്ങയെപ്പോലുള്ള ബഹുമാന്യ വ്യക്തിയെ സഹായിക്കാനാകും? ഞാനൊരു പാവപ്പെട്ട നവാഗതൻ.”

“അങ്ങേയ്ക്ക് എന്നെ സഹായിക്കാൻ കഴിയും. വാസ്തവം പറ ഞ്ഞാൽ അങ്ങേയ്ക്കു മാത്രമേ എന്നെ സഹായിക്കാൻ കഴിയൂ.”

“തിരുമേനിയെ എങ്ങനെയാണു സഹായിക്കേണ്ടതെന്ന് ദയവു ചെയ്തു പറയൂ.”

“ഒരു മന്ത്രിക്ക് ഇക്കാലത്ത് ഗൃഹബജറ്റ് സമതുലിതമാക്കി, കിട്ടുന്ന തുകൊണ്ടു ചെലവ് ഒതുക്കി ജീവിക്കുക എത്രയോ പ്രയാസമാണെന്ന് അറിയാമല്ലോ. അവിരാമമായി വിരുന്നു സല്ക്കാരങ്ങൾ നടത്തുകയും അമിതമായി ചെലവു ചെയ്തു അതിഥിപൂജ നടത്തുകയും ചെയ്യേണ്ടി വരും. മന്ത്രി ഗംഭീരമായ ശൈലിയിൽ ജീവിക്കണം. വളരെ വലിയ ഭൃത്യ സംഘത്തെ പുലർത്തണം. അനേകം കാറുകളും പ്രത്യേക വസ്ത്രങ്ങളും വേണം. അങ്ങനെ പലതും. ഒരു മന്ത്രിയുടെ ശമ്പളം എത്രയോ തുച്ഛമാ ണെന്ന് അറിയാമല്ലോ. പ്രഭുവായ അങ്ങുന്നിനു കിട്ടുന്നതിനേക്കാൾ വളരെ കുറച്ചു മാത്രം കൂടുതൽ.”

സംഭാഷണഗതി എങ്ങോട്ടാണു നീങ്ങുന്നതെന്ന് വർഗീസിനു പിടി കിട്ടിയില്ല. ഒന്നും ഊഹിച്ചെടുക്കാനാവുന്നില്ല. അന്നു വർഗീസ് ഇത്തരം കാര്യങ്ങളിൽ തീർത്തും ലളിതമാനസനായ ഒരു പച്ചപ്പരമാർഥിയായി

രുന്നു. ഈ സാഹചര്യത്തിൽ തടസ്സപ്പെടുത്താതെ കേട്ടുനില്ക്കുക മാത്രമാണു കരണീയം. അങ്ങനെ എത്യോപ്യയിലെ ഏറ്റവും ധനികനായ വ്യക്തിയെന്ന് ചക്രവർത്തി വിശേഷിപ്പിച്ച മന്ത്രി റാസ് അബീബ് സംഭാഷണം തുടർന്നു.

"ഈ പശ്ചാത്തലത്തിൽ, രണ്ടു വീടു പണിതു വാടകയ്ക്കു കൊടുത്താൽ അങ്ങനെയൊരു വരുമാനം കുറച്ചൊരു സഹായമാകുമല്ലോ എന്നു ഞാൻ ചിന്തിച്ചു."

ഇപ്പോൾ വർഗീസിനു പോലും തട്ടിപ്പിന്റെ പോക്കു പിടികിട്ടി. റാസ് അബീബിനു നഗരത്തിൽത്തന്നെ അഞ്ഞൂറോളം വീടുകൾ സ്വന്തമായുണ്ടെന്നും വർഷംതോറും വാടകയിനത്തിൽത്തന്നെ പത്തുലക്ഷം ഡോളറിലധികം കിട്ടുന്നുണ്ടെന്നും, രാജ്യത്തിലെ ഏറ്റവും വലിയ ഭൂവുടമകളിൽ ഒരാളാണു മന്ത്രിയെന്നുമുള്ളത് അങ്ങാടിപ്പാട്ടാണ്. ജനങ്ങൾ അദ്ദേഹത്തെ വെറുക്കാൻ ഒരു കാരണമതാണ്. അങ്ങനെയുള്ള കുബേരനാണ് വർഗീസിന്റെ മുമ്പിൽനിന്നു യാതൊരു ചമ്മലും കൂടാതെ "വാടകയ്ക്കു കൊടുക്കാൻ രണ്ടു വീടു പണിയാൻ ശ്രമിക്കുന്നുവെന്നും" "ഗൃഹബജറ്റ് സമതുലിതമാക്കാൻ ക്ലേശിക്കുന്നു"വെന്നും മറ്റും തട്ടിവിടുന്നത്! പക്ഷേ വർഗീസിനു തന്റെ ധാർമ്മികരോഷം ഉടൻ പുറത്തുകാണിച്ചുകൂടാ. മന്ത്രിക്കു കഴിയുന്നതുപോലെ ലാഘവത്തോടെ പച്ചക്കള്ളം വെട്ടിവിളമ്പാൻ വർഗീസിനെക്കൊണ്ടാവില്ല. ഈ കളി എവിടെവരെ പോകുമെന്നറിയാൻ അദ്ദേഹം ക്ഷമയോടെ കാത്തുനിന്നു. സാധാരണഗതിയിൽ പ്രയാസമാണെങ്കിലും മുഖത്തു യാതൊരു ചേഷ്ടാചലനങ്ങളും പ്രകടിപ്പിക്കാതെ നിലകൊണ്ടു. മന്ത്രി തുടർന്നു:

"ഇക്കാലത്തു കെട്ടിടംപണി എത്രയോ വ്യയഹേതുകമാണെന്നറിയാമല്ലോ. എന്റെ കൈയിലുള്ള പണം തീരുന്നു. ഈ വീടുകൾ പണി തീർക്കാൻ മാർഗം കാണുന്നില്ല. എനിക്കൊരു വായ്പ അത്യാവശ്യമായും കിട്ടിയേ തീരൂ." അദ്ദേഹം നിർത്തി.

എത്യോപ്യയിലെ ഏറ്റവും ധനികനായ മനുഷ്യൻ, ബാങ്കിലെ അക്കൗണ്ടിൽ ആയിരം ഡോളർ പോലും മിച്ചമില്ലാത്ത ഒരു പാവം ഭാരതീയനോട് വായ്പയുടെ കാര്യം സംസാരിക്കുന്നു! വർഗീസ് ഇതികർത്തവ്യതാമൂഢനായി. "എന്താണീക്കളി, തിരുമേനീ? കാര്യം തുറന്നു പറയൂ!" എന്നാവശ്യപ്പെടാൻ അദ്ദേഹം ഒരുങ്ങി. എങ്കിലും മര്യാദപുലർത്തിക്കൊണ്ടു ചോദിച്ചു.

"തിരുമേനീ, ഇക്കാര്യത്തിൽ എനിക്ക് എന്തു ചെയ്യാൻ കഴിയും?"

"ഓ, എന്നെ സഹായിക്കാൻ അങ്ങേയ്ക്കു തീർച്ചയായും കഴിയും.

വാസ്തവത്തിൽ അങ്ങേയ്ക്കു മാത്രമാണ് എന്നെ സഹായിക്കാൻ കഴിയുക. അതുകൊണ്ടാണ് ഞാൻ ഇവിടേയ്ക്കു വന്നത്."

വർഗീസിന്റെ യുക്തിവിചാരവും ധാരണാശക്തിയും അർഥചിന്തയും ന്യായവാദശക്തിയുമെല്ലാം അങ്ങേയറ്റം പരീക്ഷിക്കപ്പെടുകയാണ്. മന്ത്രിക്കൊരു വായ്പ കൊടുക്കണമെന്നു ചക്രവർത്തിയുടെയടുക്കൽ ശുപാർശ ചെയ്യണമെന്ന് ആവശ്യപ്പെടാനായിരിക്കില്ല അദ്ദേഹത്തിന്റെ യത്നമെന്ന് വർഗീസ് ചിന്തിച്ചു. ചക്രവർത്തി തന്നെപ്പറ്റി എന്താണു ചിന്തിക്കുന്നതെന്നു മനസ്സിലാക്കാൻ കഴിവുള്ള കുശാഗ്രബുദ്ധിയാണ് റാസ് അബീബ്.

"പക്ഷേ, തിരുമേനീ! എനിക്കെങ്ങനെ സഹായിക്കാൻ കഴിയും?" നീരസമൊന്നും പ്രകടിപ്പിക്കാതെ തന്നെ വർഗീസ് വെട്ടിത്തുറന്നു ചോദിച്ചുപോയി. അവർ ഇരുവരും ആ സമയത്തും നില്ക്കുകയാണ്.

"ഞാൻ പറയാം. എനിക്കൊരു വായ്പ സംഘടിപ്പിക്കാവുന്ന ഏക സ്രോതസ് ബാങ്കാണ്. സ്റ്റേറ്റ് ബാങ്ക് ഓഫ് എത്യോപ്യ. അവിടത്തെ മാനേജരെ അങ്ങേയ്ക്കറിയാം. അദ്ദേഹം അങ്ങയുടെ സുഹൃത്തും രാജ്യക്കാരനുമായ മി. മെനസീസ് ആണ്. അങ്ങ് എനിക്കു വേണ്ടി ഒരു വാക്കു പറഞ്ഞാൽ അദ്ദേഹം എനിക്കു വായ്പ തരും."

അന്ന് എത്യോപ്യയിൽ ഒരു ബാങ്കു മാത്രമേയുള്ളു. ഗവൺമെന്റ് ബാങ്ക്. മെനസീസ് ഗോവാക്കാരനാണ്. അദ്ദേഹം രാജ്യത്തിലെ അഴിമതിയുടെയെല്ലാം ഒത്തമധ്യത്തിലുണ്ടെന്ന് വർഗീസിന് അറിയാം. അദ്ദേഹത്തിന് മെനസീസിനെ പരിചയമുണ്ട്. ഒരു സുഹൃത്തെന്നു പറഞ്ഞുകൂടാ. രാജ്യത്തിലെ അഴിമതിക്കാരായ ഭൂവുടമകൾക്കും ലാഭക്കൊതിയന്മാരായ വ്യാപാരികൾക്കുമെല്ലാം മെനസീസ് വായ്പ കൊടുത്തു. ഓരോ ഇടപാടുകാരനിൽ നിന്നും കമ്മീഷൻ കൈക്കലാക്കുകയും ചെയ്യും. രാജ്യരക്ഷാമന്ത്രിയുടെ പാർപ്പിടനിർമ്മാണ പദ്ധതിയിലും മറ്റു പദ്ധതികളിലും അടുത്ത സഹകാരിയാണു മെനസീസ്.

"ഓ, മി. മെനസീസോ!" വർഗീസ് പറഞ്ഞു. "തിരുമേനി ആവശ്യപ്പെടുന്നതെന്തും അദ്ദേഹം ചെയ്തുതരും. അവിടുന്ന് ഇപ്പോൾത്തന്നെ അദ്ദേഹത്തോടു നേരിട്ടു സംസാരിച്ചാലും. ഞാൻ അദ്ദേഹത്തെ വിളിക്കട്ടെയോ?" അടുത്തിരുന്ന ടെലിഫോൺ കറക്കാൻ വർഗീസ് ഒരുമ്പെട്ടു. "വേണ്ട... വേണ്ട. ഇപ്പോൾ അദ്ദേഹത്തെ വിളിക്കണ്ട. അദ്ദേഹം പലപ്പോഴും എനിക്ക് വായ്പ തന്നിട്ടുണ്ട്. ഇപ്പോൾ വിളിക്കണ്ട. ഞാൻ പോയിക്കഴിയുമ്പോൾ അവിടുന്ന് അദ്ദേഹത്തെ വിളിച്ച് എനിക്കൊരു വായ്പ തരാൻ ശുപാർശ ചെയ്താൽ മതി."

കെണി എവിടെയാണെന്ന് ഇപ്പോഴും വർഗീസിന് പിടികിട്ടിയില്ല. എവിടെയോ ഒരു കെണിയുണ്ടെന്ന് അദ്ദേഹത്തിനു മനസ്സിലായി. അതിൽ വീഴാൻ വർഗീസ് തയ്യാറില്ല. അതുകൊണ്ട് ശാന്തനായും അതേസമയം ഉറച്ചസ്വരത്തിലും അദ്ദേഹം പറഞ്ഞു:

"ഇല്ല തിരുമേനീ, ഇക്കാര്യത്തിൽ അങ്ങയെ സഹായിക്കാൻ എനിക്കാവില്ല. അങ്ങേയ്ക്ക് ഒരു വായ്പ തരാൻ മി. മെനസീസിനോടു ഞാൻ പറയില്ല. നേരിട്ട് ആവശ്യപ്പെട്ടാൽ അദ്ദേഹം എന്തും തരും. അക്കാര്യത്തിൽ എനിക്കു തരിമ്പും സംശയമില്ല. പക്ഷേ ഇതിൽ ഉൾപ്പെടാൻ എനിക്കാഗ്രഹമില്ല." ദൃഢവും അന്തിമവുമായിരുന്നു വർഗീസിന്റെ വാക്കുകൾ. മന്ത്രി അതു മനസ്സിലാക്കി. വളരെ മിതമായ സ്വരത്തിൽ അദ്ദേഹം പറഞ്ഞു: "അങ്ങ് എന്നെ സഹായിക്കാത്തപക്ഷം, സഹായം തേടി ഞാൻ മറ്റെവിടെയെങ്കിലും പോകേണ്ടിവരും. ഇത്രയും സമയം തന്നതിനു നന്ദി. അങ്ങയെ ശല്യപ്പെടുത്തിയതു ക്ഷമിച്ചാലും." അദ്ദേഹം തല നമിച്ചു. വർഗീസിനു ഹസ്തദാനം നല്കി യാത്ര പറഞ്ഞു. വർഗീസ് അദ്ദേഹത്തെ വാതിൽവരെ അനുഗമിച്ചു. പുറത്തെ പ്രവേശന കവാടം വരെ അദ്ദേഹത്തെ അനുയാത്ര ചെയ്യാൻ ശ്രമിച്ചപ്പോൾ അദ്ദേഹം അത് തടഞ്ഞു. മന്ത്രിയുടെ അകമ്പടിക്കാർ പുറത്തു കാത്തുനില്ക്കുന്നുണ്ടായിരുന്നു.

"ഞാൻ എന്റെ മുറിയിലേയ്ക്ക് മടങ്ങിവന്നു, പ്രാർത്ഥിച്ചു. കെണി എന്തായിരുന്നാലും അതിൽ വീഴാതെ കാത്തുസൂക്ഷിച്ചതിനു ഞാൻ ദൈവത്തിനു നന്ദി പറഞ്ഞു. അന്നുമുതൽ രാജ്യരക്ഷാ മന്ത്രി എന്റെ ശത്രുവായി മാറുമോ എന്ന് എനിക്ക് തിട്ടമില്ലായിരുന്നു. അതിനെപ്പറ്റി ഞാൻ കൂടുതലായി ക്ലേശിച്ചില്ല. ഈ സന്ദർശനത്തിന്റെ അർത്ഥമെന്താണെന്നതിനെപ്പറ്റി ഞാൻ ആലോചിച്ചു. എനിക്കു കാര്യം പിടികിട്ടിയില്ല. വളരെ രഹസ്യമായി ആരുടെയെങ്കിലും ഉപദേശം തേടുവാൻ ഞാൻ നിശ്ചയിച്ചു. സീനിയർ മന്ത്രിമാരിൽ ഞാൻ പൂർണ്ണമായി വിശ്വസിച്ച ഒരു മനുഷ്യനേയുള്ളു. വടക്കു നിന്നുള്ള ഒരു അതിശക്തിമാൻ. ആരോഗ്യ മന്ത്രിയായ മി. അബീബ് രേട്ട. അഴിമതിരഹിതനായി അദ്ദേഹം അറിയപ്പെട്ടിരുന്നു. അതുകൊണ്ട് ഞാൻ അദ്ദേഹത്തിനു ഫോൺ ചെയ്തു. ഒന്നു കാണണമെന്നു പറഞ്ഞു. "ഉടൻ തന്നെ പോന്നോളൂ" അദ്ദേഹം ആജ്ഞ നല്കി. പ്രായത്തിൽ എന്നേക്കാൾ പല വർഷങ്ങൾ മുതിർന്ന ആ മന്ത്രി സത്യസന്ധനും ഋജുപ്രകൃതിയുമാണ്. അദ്ദേഹത്തിന് എന്നെ ഇഷ്ടമായിരുന്നു. രാജ്യരക്ഷാ മന്ത്രിയെപ്പറ്റി ചക്രവർത്തി പറഞ്ഞ കാര്യങ്ങൾ, സർക്കാർ രഹസ്യമാകയാൽ എനിക്കദ്ദേഹത്തോടു പറയുവാൻ കഴിയുമായിരുന്നില്ല. രാജ്യരക്ഷാ മന്ത്രി എന്റെ ഓഫീസ് സന്ദർശിച്ചതിന്റെ വിശദവിവരങ്ങൾ ഞാൻ മന്ത്രിയെ ധരിപ്പിച്ചു."

അദ്ദേഹം ശ്രദ്ധാപൂർവ്വം കേട്ടിരുന്നു. അല്പനേരം മൗനമായിരുന്നു ചിന്തിച്ചശേഷം അദ്ദേഹം പറഞ്ഞു:

“താങ്കൾ ചെയ്തതു പൂർണ്ണമായും ശരിയാണ്. രാജ്യരക്ഷാ മന്ത്രിയുടെ ഉദ്ദേശ്യമെന്താണെന്ന് മനസ്സിലാക്കാൻ എനിക്കൊരു മാർഗ്ഗവുമില്ല. എനിക്ക് ഊഹിക്കുവാനേ കഴിയൂ. ഒമ്പതുപേരോ മറ്റോ അടങ്ങുന്ന ഉന്നതന്മാരുടെ ഒരു സംഘം ചക്രവർത്തിയുടെ ചുറ്റും ശക്തമായ ദുർഗമമായ ഒരു ദുർഗം നെയ്തിരിക്കുകയാണെന്ന് ഒരു പക്ഷേ താങ്കൾക്കറിയാമായിരിക്കും. അവരുടെ അറിവു കൂടാതെ ഒരു കാര്യവും ചക്രവർത്തിയുടെ അടുക്കലെത്തുകയില്ല. ചക്രവർത്തി അറിയരുതെന്ന് അവർ ആഗ്രഹിക്കുന്ന വിവരങ്ങളും ചക്രവർത്തിക്കു കിട്ടുകയില്ല. ഇപ്പോൾ താങ്കളെ ഇവിടെ കൊണ്ടുവന്നതു വഴി ചക്രവർത്തി അവരെ അമ്പരപ്പിച്ചിരിക്കുന്നു. അവരുടെ വൃത്തം താങ്കൾ തകർത്തു കയറി. താങ്കളെ തങ്ങളുടെ വൃത്തത്തിലേക്കു ദത്തെടുക്കാൻ അവർ ആഗ്രഹിക്കുന്നുണ്ടാവാം. ഏതു കാര്യവും ചക്രവർത്തിയുടെ ശ്രദ്ധയിൽപെടുത്താനുള്ള അസാമാന്യ സ്വാതന്ത്ര്യം താങ്കൾക്കുണ്ട് – സീനിയർ മന്ത്രിയായ എനിക്കു പോലുമില്ലാത്ത സ്വാതന്ത്ര്യമാണത്. അവർ അതിൽ അസഹിഷ്ണുക്കളാണ്.”

“പക്ഷേ അവർക്കെങ്ങനെ എന്നെ അവരുടെ വൃത്തത്തിലേക്ക് ദത്തെടുക്കാൻ കഴിയും? റാസ് അബീബിനു വായ്പ കൊടുക്കാൻ മെനസീസിനോട് ആവശ്യപ്പെടുന്നതു വഴിയോ?” വർഗീസ് ചോദിച്ചു.

“അവിടെയും എനിക്ക് ഊഹിക്കാൻ മാത്രമേ കഴിയൂ,” ആരോഗ്യ മന്ത്രി പറഞ്ഞു.

“താങ്കൾ അവരുടെ കെണിയിൽ വീണുവെന്നും റാസ് അബീബിനു വായ്പ നല്കാൻ താങ്കൾ മെനസീസിനോട് ആവശ്യപ്പെട്ടുവെന്നും നിമിഷ നേരത്തേക്കു ചിന്തിക്കുക. ബാങ്ക് ആരംഭിച്ചതു മുതൽ മെനസീസ് റാസ് അബീബിനു വായ്പ നല്കിക്കൊണ്ടാണിരിക്കുന്നത്. അവർ തമ്മിൽ എന്താണു നടക്കുന്നതെന്ന് താങ്കൾക്ക് ഒരിക്കലും അറിയാനാവില്ല. അവിടെയും എന്റെ ഊഹമാണ്. മെനസീസ് താങ്കളോട് ഏതാണ്ടിപ്രകാരം പറയും: “ ഓ, റാസ് അബീബോ? ഞാൻ ആ മനുഷ്യനു വായ്പ കൊടുക്കില്ല. കഴിഞ്ഞ കാലത്തു ഞാൻ പല തവണ അദ്ദേഹത്തിനു വായ്പ കൊടുത്തിട്ടുണ്ട്. ആ മന്ത്രിക്കു വായ്പ തിരിച്ചടയ്ക്കുന്നതിൽ യാതൊരു നിഷ്ഠയുമില്ല. പക്ഷേ താങ്കൾ ഇങ്ങനെയൊരു ആനുകൂല്യം ആവശ്യപ്പെടുന്നത് ആദ്യമായിട്ടാകയാൽ എന്തുചെയ്യാൻ കഴിയുമെന്നു ഞാൻ നോക്കട്ടെ.” ഇങ്ങനെയാണു മെനസീസ് പറയുക. റാസ് അബീബിനു പുതിയ വായ്പ കിട്ടിയോ അദ്ദേഹത്തിന് ഇപ്പോൾ ഇങ്ങനെയൊരു വായ്പ ആവശ്യമായിരുന്നോ എന്നിവയൊന്നും താങ്കൾ ഒരി

ക്കലും അറിയുകയില്ല. പിന്നീടൊരു ദിവസം റാസ് അബീബ് സൺ ഷൈൻ ക്ലബിലോ മറ്റെവിടെയെങ്കിലുമോ വച്ചു താങ്കളെ കണ്ടുമുട്ടുമ്പോൾ, മന്ത്രിമന്ദിരത്തിൽ ലഞ്ചിനോ അത്താഴത്തിനോ താങ്കളെ ക്ഷണിക്കും. മൃഷ്ടാന്നമായ സദ്യ നല്കും. അതിഥികൾ പ്രത്യേക രീതിയിൽ തെരഞ്ഞെടുക്കുന്നവർ ആയിരിക്കും. അത്താഴ സമയത്തു നടക്കുന്നതിനെല്ലാം ഭാവിയിൽ അവർ സാക്ഷികളായിരിക്കും. ഒരു പക്ഷേ ഒരു മൂവി ക്യാമറ അവിടെയെങ്ങാനും ഒളിപ്പിച്ചുവച്ചിട്ടുണ്ടാവും (അന്ന് വീഡിയോ ക്യാമറ പ്രചാരത്തിൽ വന്നിരുന്നില്ല). ഒരു രഹസ്യ ടേപ്പ് റക്കാർഡർ സദാസമയവും പ്രവർത്തനനിരതമായിരിക്കും. അത്താഴത്തിന്റെ അവസാനത്തോടടുത്ത് രാജ്യരക്ഷാ മന്ത്രി താങ്കളോട് ഏതാണ്ടിപ്രകാരം പറയും: "എന്റെ സാമ്പത്തിക വിഷമസന്ധിയിൽ എന്നെ സഹായിക്കാൻ എത്തിയതിന് താങ്കളോട് ഞാൻ എത്ര നന്ദി പറഞ്ഞാലും അധികമാവുകയില്ല. താങ്കൾ അന്ന് എന്നെ സഹായിച്ചിരുന്നില്ലെങ്കിൽ, സഹായത്തിന് വേറെ എവിടേക്കു തിരിയണമെന്ന് എനിക്ക് അറിയില്ലായിരുന്നു. ഒരു ചെറിയ കൃതജ്ഞതാസൂചക ചിഹ്നത്തിലൂടെ എന്റെ നിസ്സീമമായ നന്ദി പ്രകാശിപ്പിക്കാൻ ഞാൻ ആഗ്രഹിക്കുന്നു." ഇങ്ങനെ പറഞ്ഞുകൊണ്ടു കുറെ പണം അടക്കംചെയ്ത ഒരു ചെറിയ കവർ താങ്കൾക്കു നല്കും. അതും ദൃക്സാക്ഷികൾ രേഖപ്പെടുത്തിയിരിക്കും. അങ്ങനെ നിങ്ങളും കൈക്കൂലിയിൽ പങ്കുകാരനായി. അതോടെ ഈ വൃത്തത്തിലൊരംഗവുമായി. താങ്കൾക്കെതിരായി ഈ തെളിവ് എപ്പോൾ വേണമെങ്കിലും ഉപയോഗിക്കാൻ അവർക്കു കഴിയും."

ഇന്ത്യയിലും മറ്റിടങ്ങളിലും രാഷ്ട്രീയ പ്രവർത്തകർക്കെതിരായി ഇത്തരത്തിലുള്ള കരുനീക്കങ്ങൾ സർവ്വസാധാരണമാണെന്ന് പിന്നീട് വർഗീസ് മനസ്സിലാക്കി. അന്ന് ഇത്തരം കാര്യങ്ങളിൽ അദ്ദേഹത്തിന് ഏതെങ്കിലുംവിധത്തിലുള്ള അറിവോ അനുഭവജ്ഞാനമോ ഉണ്ടായിരുന്നില്ല.

"എന്റെ സുഹൃത്തിന്റെ ഉപദേശം ഏറെക്കുറെ ശരിയാണെന്ന് എനിക്കു ബോദ്ധ്യമായി. വീട്ടിൽ പോയി കിടന്നിട്ട് ഉറക്കം വരുന്നില്ല. വലിയ പ്രാരാബ്ധങ്ങളൊന്നുമില്ലാത്ത വിവാഹം കഴിക്കാത്ത ഒരു ചെറുപ്പക്കാരനാണ് ഞാനെങ്കിലും പണസംബന്ധമായ പരീക്ഷ ശക്തിയായിട്ടു വന്നാൽ അതിനെ ചെറുത്തുനിൽക്കുവാൻ എപ്പോഴും കഴിയുമോ എന്നൊരു സംശയം. ശമ്പളമെല്ലാം കൂടി നാലായിരം രൂപയോളം കിട്ടുമെങ്കിലും ഡ്രൈവർക്കും തോട്ടക്കാരനും രണ്ടു വേലക്കാർക്കും ശമ്പളവും കൊടുത്ത് അംബാസിഡറന്മാർക്കും രാജകുടുംബത്തിലുള്ളവർക്കും മറ്റുമൊക്കെ വല്ലപ്പോഴും പാർട്ടികളും കൊടുക്കണമെങ്കിൽ കിട്ടുന്ന ശമ്പളം കൊണ്ട് തികയുവാൻ കുറച്ചു പ്രയാസമാണ്. അങ്ങ

നെയുള്ള അവസരത്തിൽ സൂത്രമാർഗ്ഗത്തിൽക്കൂടെ കുറെ രൂപ കിട്ടിയാൽ മനസ്സാക്ഷിയുടെ ദൗർബ്ബല്യം കൊണ്ടു വാങ്ങിച്ചു പോകയില്ലേ എന്നൊരു സംശയം. ശക്തിയുടെ കേന്ദ്രസ്ഥാനത്തിരുന്നുകൊണ്ട് പരീക്ഷകളെ അതിജീവിക്കുവാനുള്ള ശക്തി മനസ്സാക്ഷിക്കില്ലെങ്കിൽ ശക്തിയുടെ പീഠത്തിൽ നിന്നും താഴോട്ട് ഇറങ്ങുകയാണ് നല്ലതെന്ന് ധർമ്മഭീരുവായ ഞാൻ തീരുമാനിച്ചു. അധികം താമസിയാതെ കൊട്ടാരത്തിലെ ഉദ്യോഗം രാജിവച്ചുകൊണ്ടുള്ള കത്തു ചക്രവർത്തിക്കു സമർപ്പിച്ചു. മൂന്നു വർഷം കൊട്ടാരത്തിൽ സേവനം ചെയ്യുന്നതിനിടയിൽ അഞ്ചു പ്രാവശ്യം രാജി സമർപ്പിച്ചു. അഞ്ചു പ്രാവശ്യവും ചക്രവർത്തി അതു തള്ളിക്കളയുകയാണ് ചെയ്തത്."

"അക്കാലത്തെ സംഭവങ്ങളിലേക്കു ഇന്നു ഞാൻ തിരിഞ്ഞുനോക്കുമ്പോൾ എന്റെ മനസ്സിലെ ഒരു സംശയം ചക്രവർത്തിക്കു ചുറ്റുമുള്ള അഴിമതിവലയത്തിൽ ചക്രവർത്തിയും പങ്കുകാരനായിരുന്നോ എന്നുള്ളതാണ്. അന്നെനിക്കു ചക്രവർത്തിയുടെ സത്യസന്ധതയെക്കുറിച്ച് ഉറപ്പായ വിശ്വാസമുണ്ടായിരുന്നു. എന്നാൽ പില്ക്കാല സംഭവങ്ങളുടെ പശ്ചാത്തലത്തിൽ എനിക്കദ്ദേഹത്തിന്റെ ആത്മാർത്ഥതയെക്കുറിച്ചുതന്നെ സംശയമുണ്ട്. തന്റെ ചുറ്റും അഴിമതിവലയം ഉണ്ടെന്നുള്ളത് തനിക്ക് അറിയാമായിരുന്നു എന്നുള്ളതിന് ആ പൂന്തോട്ടത്തിലെ സംഭാഷണം ഒരു മതിയായ തെളിവായിരുന്നു. എന്നാൽ എന്തുകൊണ്ട് അന്ന് അതിനെ അദ്ദേഹം ശക്തിയുക്തം എതിർത്തില്ല എന്നെനിക്ക് തോന്നാറുണ്ടായിരുന്നു. അവരുടെ അഴിമതികളെക്കുറിച്ച് അദ്ദേഹത്തിനറിവുണ്ടായിരുന്നിട്ടും അതിനെതിരായി നടപടിയൊന്നും എടുക്കാതിരുന്നതു ചക്രവർത്തിയുടെ സ്വന്തം അഴിമതികളെക്കുറിച്ച് അവർക്കും അറിയാമായിരുന്നതുകൊണ്ടാണെന്ന് ഇന്നു ഞാൻ സംശയിക്കുന്നു."

"എത്യോപ്യയുടെ പ്രധാന വരുമാനമാർഗ്ഗങ്ങളിലൊന്നു സ്വർണ്ണഖനിയാണ്. ഈ ഖനിയിൽ നിന്നു ലഭിക്കുന്ന സ്വർണ്ണം ചക്രവർത്തിയുടെ സ്വകാര്യ സ്വത്താണ്. അതിൽ നിന്നുള്ള വരുമാനം മുഴുവൻ അദ്ദേഹം വെളിയിൽ കടത്തി യൂറോപ്യൻ ബാങ്കുകളിൽ നിക്ഷേപിക്കുകയായിരുന്നു പതിവ്. അദ്ദേഹത്തിന്റെ സ്റ്റാഫിൽ ഞാൻ ജോലി ചെയ്യുന്ന കാലത്ത് (1956–59) എനിക്കിതു വേണ്ടുംവണ്ണം അറിയാമായിരുന്നില്ല. എന്നാൽ വിദേശത്തുള്ള ഒന്നുരണ്ടു ബാങ്കുകളിൽ അദ്ദേഹത്തിന്റെ പേരിലും പൗത്രനായ പോൾ രാജകുമാരന്റെ പേരിലും ഞാൻ തന്നെ കണക്കുകൾ തുടങ്ങിയിട്ടുണ്ട്. ഈ കണക്കുകളുടെ കാര്യം സ്വന്ത കുടുംബത്തിലെ അംഗങ്ങളോടു പോലും പറഞ്ഞുപോകരുതെന്ന് അദ്ദേഹമെന്നെ കർശനമായി വിലക്കിയിരുന്നു. പക്ഷേ, ഇതിലൊക്കെ വലിയ കുംഭകോണമുണ്ടെന്ന് അന്നെനിക്കു മനസ്സിലായിരുന്നെങ്കിൽ ഞാൻ കുറെക്കൂടെ നേരത്തെ അവിടെ നിന്നും രക്ഷപെടുമായിരുന്നു."

"മന്ത്രി അബീബ് രേട്ടയുടെ വിശദീകരണം ചക്രവർത്തിയുടെ ചുറ്റുമുള്ള സുശക്ത സംഘത്തെപ്പറ്റി എന്നെ പൂർണ്ണമായി ബോധ്യപ്പെടുത്തി. സംഘത്തിലെ അംഗങ്ങളിൽ മിക്കവരെയും എനിക്കു തിരിച്ചറിയാൻ കഴിഞ്ഞു. ദൃഷ്ടാന്തത്തിന്, പ്രധാനമന്ത്രി (ചക്രവർത്തിയുടെ പുത്രീ ഭർത്താവ്), രാജ്യരക്ഷാ മന്ത്രി, ആഭ്യന്തര മന്ത്രി, ധനകാര്യ മന്ത്രി, മിനിസ്റ്റർ ഓഫ് ദ പെൻ, ചക്രവർത്തിയുടെ ധനകാര്യ സൂക്ഷിപ്പുകാരൻ (Holder of the Imperial Purse – ഇദ്ദേഹം ഒരു വൈദികൻ കൂടിയാണ്) ഇവരെല്ലാം അഴിമതിസംഘത്തിന്റെ തലപ്പത്തുണ്ട്. ഗവൺമെന്റിൽ അധികാരം കൈയാളുന്ന ജോലികൾക്ക് ഞാൻ അപ്രാപ്തനാണെന്ന് എനിക്കു മനസ്സിലായി. പണത്തിന്റെയും അധികാരത്തിന്റെയും പ്രലോഭനങ്ങളെ എല്ലാക്കാലത്തും ചെറുത്തു നില്ക്കുക എനിക്കു പ്രയാസമാകുമെന്നും ഞാൻ അറിഞ്ഞു. രാജ്യരക്ഷാമന്ത്രി പറഞ്ഞ ഒരു കാര്യം വളരെ വാസ്തവമാണ്. വസ്ത്രത്തിനും കാറുകൾക്കും ഗൃഹജോലികൾ ചെയ്യുന്ന ഭൃത്യന്മാരുടെ ശമ്പളത്തിനും അതിഥിസൽക്കാരത്തിനും സംഭാവനകൾക്കുമൊക്കെ വേണ്ടിവരുന്ന ചെലവുകൾ വർദ്ധിച്ചുകൊണ്ടിരുന്നതിനാൽ എന്റെ സ്വന്തം ബജറ്റ് സമീകരിക്കുക പ്രയാസമായിത്തുടങ്ങി. എന്റെ സേവനങ്ങളിൽ നിന്നു പ്രയോജനം ലഭിച്ച ആളുകൾ സ്വമേധയാ നല്കുന്ന ചെറിയ സമ്മാനങ്ങൾ സ്വീകരിക്കുക എളുപ്പമായി തോന്നി. അങ്ങനെയാണ് ഇതെല്ലാം ആരംഭിക്കുക. പിന്നീട് താഴോട്ടുള്ള ഒരു കുത്തൊഴുക്കാണ്."

"അധികാരക്കളിയുടെ സൂത്രങ്ങൾ സാമാന്യം വേഗത്തിൽ പഠിക്കുവാൻ ഒരുപക്ഷേ എനിക്കു കഴിഞ്ഞേക്കും. പക്ഷേ ആ പ്രക്രിയയിൽ എന്നിൽത്തന്നെ വിലപ്പെട്ടതെന്നു ഞാൻ കണക്കാക്കുന്ന എന്തോ ചിലതു നഷ്ടപ്പെടാൻ സാധ്യതയുണ്ട്. ഞാൻ കർശനമായും സത്യസന്ധനാണെന്നൊന്നും വാദിക്കുകയല്ല. ആരിൽനിന്നും എവിടെനിന്നും യാതൊരു മനസ്സാക്ഷിക്കുത്തും കൂടാതെ വലുതും ചെറുതുമായ തുകകൾ കൈക്കൂലിയായി കൈക്കലാക്കുന്ന ഇന്ത്യയിലെ അനേകം ഗവൺമെന്റ് ഉദ്യോഗസ്ഥരെപ്പോലെയാകുവാൻ എനിക്കൊട്ടുമേ ആഗ്രഹമില്ല. ഞാൻ വീട്ടിൽ പോയി പ്രാർത്ഥിച്ചു. പിന്നീടു ചിന്തയിലാണ്ടു. ഈ ജീവിതശൈലി എനിക്കുള്ളതല്ലെന്നു ഞാൻ തീരുമാനിച്ചു. ഞാൻ ശ്രദ്ധാപൂർവ്വം ഒരു രാജിക്കത്തു തയ്യാറാക്കി ചക്രവർത്തിക്കു സമർപ്പിച്ചു. എല്ലാ കാരണങ്ങളും ഞാൻ കാണിച്ചിരുന്നില്ല. ഇന്ത്യയിലേക്കു മടങ്ങിപ്പോയി സാധാരണക്കാരായ എന്റെ സ്വന്തം ജനങ്ങളെ സേവിക്കാൻ ആരംഭിക്കണമെന്ന് ആഗ്രഹിക്കുന്നതായി മാത്രമേ അതിൽ കുറിച്ചിരുന്നുള്ളു."

"ഏതാനും ദിവസം കഴിഞ്ഞു ചക്രവർത്തി എന്നെ ഓഫീസിലേക്കു

വിളിപ്പിച്ചു. അദ്ദേഹത്തിന് എന്നെ ആവശ്യമുണ്ടെന്നും കൂടെ ജോലി ചെയ്യാൻ സത്യസന്ധരായവരെ കിട്ടുക പ്രയാസമാണെന്നും അദ്ദേഹം പറഞ്ഞു. ഞാൻ പല പുതിയ ഉത്തരവാദിത്വങ്ങളും ഏറ്റെടുക്കണമെന്ന് അദ്ദേഹം ആഗ്രഹിക്കുന്നതായി ചക്രവർത്തി ചൂണ്ടിക്കാട്ടി. ഒന്ന് ഒരു ധർമ്മ സ്ഥാപനമാണ്. അർഹിക്കുന്ന ദരിദ്രജനങ്ങളുടെ സഹായാർത്ഥം സ്വന്തം പണമുപയോഗിച്ച് അദ്ദേഹം രൂപവല്ക്കരിച്ച ഒരു ചാരിറ്റബിൾ ഫൗണ്ടേഷൻ. മറ്റൊന്ന് വിദ്യാഭ്യാസ മന്ത്രാലയത്തെ ഉപദേശിക്കാനുള്ളതാണ്. കഴിഞ്ഞ യുദ്ധത്തിൽ ഹാനി സംഭവിച്ചവരെ സഹായിക്കാൻ യു.എൻ. റിലീഫ് ആൻഡ് റിഹാബിലിറ്റേഷൻ എയിഡ് എന്ന സംഘടന നല്കുന്ന സഹായം കൈകാര്യം ചെയ്യുന്നതിനുള്ള എത്യോപ്യൻ ഗവൺമെന്റ് ദുരിതാശ്വാസ നിധിയുടെ എക്സിക്യൂട്ടീവ് സെക്രട്ടറി സ്ഥാനമാണ് മറ്റൊന്ന്. വാസ്തവം പറഞ്ഞാൽ ഇത് നിരസിക്കുവാൻ എനിക്കു മനസ്സുവന്നില്ല. ഈ പുതിയ നിയമനങ്ങളിൽ ജനങ്ങളെ യഥാർത്ഥമായി സേവിക്കാൻ അവസരം ലഭിച്ചേക്കാമെന്നു ഞാൻ പ്രത്യാശിച്ചു. വിദ്യാഭ്യാസ മന്ത്രികാര്യാലയത്തിന്റെ ഉപദേഷ്ടാവായും ഹെയിലി സെലാസി ചാരിറ്റബിൾ ഫൗണ്ടേഷന്റെ ഉപദേഷ്ടാവായും യു.എൻ. ആർ.ആർ.എ. കമ്മിറ്റിയുടെ എക്സിക്യൂട്ടീവ് സെക്രട്ടറിയായും നിയമിച്ചുകൊണ്ടുള്ള ഉത്തരവ് ഏതാനും ദിവസങ്ങൾക്കകം എനിക്കു കിട്ടി.''

"കാലം കഴിഞ്ഞതോടെ ഒരു കാര്യം വ്യക്തമായി. ഈ ഉദ്യോഗങ്ങളെല്ലാം അധികപങ്കും ആലങ്കാരിക പ്രാധാന്യം മാത്രമുള്ളതാണെന്ന്. ഞാൻ പല കമ്മിറ്റിയോഗങ്ങളിലും സംബന്ധിച്ചു. പല പദ്ധതികളും നിർദ്ദേശങ്ങളും പഠിച്ചു. അവ സംബന്ധിച്ച് ഉപദേശം നൽകുകയും ചെയ്തു. പക്ഷേ എന്റെ ഉപദേശങ്ങളിൽ വളരെ ചെറിയ അംശം മാത്രമേ പ്രായോഗികമായി കണ്ടുള്ളു. വിദ്യാഭ്യാസ മന്ത്രാലയത്തിലോ ചാരിറ്റബിൾ ഫൗണ്ടേഷനിലോ എനിക്ക് എക്സിക്യൂട്ടീവ് അധികാരമൊന്നും നൽകിയിരുന്നില്ല. ചുമതലയിലുള്ള എത്യോപ്യക്കാർ – മി. കെബീദ് മൈക്കലും മി. ഷഫാരി ഷാരേയും – ഞാൻ ഇടപെടുന്നതിൽ നീരസം പ്രദർശിപ്പിച്ചു. അവരുടെ പെരുമാറ്റം മര്യാദയോടു കൂടിയതായിരുന്നെങ്കിലും, യഥാർത്ഥ അധികാരം പ്രയോഗിക്കുന്നതിൽ നിന്ന് അവർ എന്നെ അകറ്റി നിർത്തി. യു.എൻ. ആർ.ആർ.എ. ജോലി പതിവു കൃത്യനിർവ്വഹണം മാത്രം. യു.എൻ. ഫണ്ടിന്റെ ലഭ്യത കുറഞ്ഞതോടെ ആ പ്രവർത്തനം അവസാനിപ്പിക്കാൻ നടപടി ആരംഭിച്ചുകഴിഞ്ഞിരുന്നു. സർവ്വത്ര നിക്ഷിപ്ത താല്പര്യങ്ങൾ പ്രബലങ്ങളായിരുന്നു. എന്റെ സ്വന്തം അധികാരത്തിനുവേണ്ടി സമരം നടത്തുകയോ എന്റെ സ്ഥാനം ഉറപ്പിക്കാൻ മറ്റുള്ളവരെ അധികാരത്തിൽ നിന്നു മറിച്ചിടുകയോ ചെയ്യുന്നത് എന്റെ സ്വഭാവമല്ല. ചക്രവർത്തി എന്റെ പക്ഷത്തായിരുന്നതിനാൽ ഏതാണ്ടൊരു

വിജയപ്രതീക്ഷയോടുകൂടിത്തന്നെ എനിക്കു പോരാടി നോക്കാമായിരുന്നു. പക്ഷേ, അധികാരക്കളിയിൽ നിന്നു പുറത്തു കടക്കുക എന്ന ലക്ഷ്യത്തിൽ മനസ്സ് ഊന്നിയിരുന്നതിനാൽ വൻകിട അധികാരപോരാട്ടമെല്ലാം ഞാൻ ഒഴിവാക്കുകയായിരുന്നു."

എത്യോപ്യയിൽ വർഗീസിനു നല്ല ജനസമ്മതിയുണ്ടായിരുന്നു. എല്ലാ പ്രധാന വ്യക്തികളെയും അദ്ദേഹത്തിനറിയാം. ചക്രവർത്തിയോട് അദ്ദേഹത്തിന് ആത്മാർത്ഥമായ സ്നേഹവും ആദരവുമുണ്ട്. എന്നിരിക്കിലും വർഗീസ് അങ്ങേയറ്റം ഏകാകിയായിരുന്നു. അസന്തുഷ്ടനും ആദ്ധ്യാത്മികമായി അസ്വസ്ഥനും. തന്റെ വികാരങ്ങളെ പങ്കുവയ്ക്കാവുന്ന ഒരു സുഹൃത്തിനെയും അദ്ദേഹം കണ്ടില്ല. തന്നെ ശരിയായി മനസ്സിലാക്കുമെന്ന് വർഗീസിന് ഉറപ്പുള്ള ആരുമില്ല. ഒരു അയ്മേനി എന്ന നിലയിൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ ആബുനാ ബസേലിയോസിനെ അദ്ദേഹത്തിന് അടുത്തറിയാം. പഴയ ചിന്താഗതിക്കാരനായ ഒരു ഭക്തസന്യാസി. അദ്ദേഹത്തിന് വർഗീസിനോട് വലിയ വാത്സല്യമായിരുന്നു. ആദ്യം എത്യോപ്യ വിട്ടുപോന്ന സന്ദർഭത്തിൽ വർഗീസിനെ ശകാരിച്ച ശക്തനായ സഭാദ്ധ്യക്ഷൻ ആബുനാ തെയോഫിലോസും വർഗീസിനോടു വലിയ സൗഹൃദം പുലർത്തി. അദ്ദേഹം ഇംഗ്ലീഷ് സംസാരിച്ചിരുന്നില്ലെങ്കിലും എത്യോപ്യയുടെ പാരമ്പര്യവിജ്ഞാനത്തിൽ ഒരു പണ്ഡിതനായിരുന്നു. വർഗീസ് വളരെക്കാര്യങ്ങൾ അദ്ദേഹത്തിൽ നിന്നു പഠിച്ചു.

"ഇന്ത്യക്കാർക്കിടയിൽ എനിക്കു സുഹൃത്തുക്കൾ കുറവായിരുന്നു. ബ്രിഡ്ജ് എന്ന ചീട്ടുകളിക്കാൻ വല്ലപ്പോഴുമൊരിക്കൽ ഞാൻ മി. ജോൺ ബർണബാസിന്റെ വീട്ടിൽപോകും. ഒരു വർഷത്തേക്ക് എത്യോപ്യയിൽ നിയമിതനായ കമ്മ്യൂണിറ്റി വികസനോപദേഷ്ടാവ് മി. ബാലചന്ദ്രൻ നായരെ ഞാൻ സന്ദർശിച്ചിരുന്നു. നിയമകാര്യ മന്ത്രാലയത്തിൽ നിയമോപദേഷ്ടാവ് ആയിരുന്ന ഒരു മി. വറുഗീസ് ഉണ്ട്. അദ്ദേഹത്തിന്റെ ഭാര്യ എന്റെ ഒരകന്ന ചാർച്ചക്കാരി (കസിൻ) ആണ്. ഇന്ത്യൻ അദ്ധ്യാപകരുടെ കുടുംബങ്ങളെ ദുർലഭമായേ ഞാൻ സന്ദർശിച്ചിരുന്നുള്ളു. ഈ കുടുംബങ്ങളിലെല്ലാം കൊച്ചുകുട്ടികൾ ഉണ്ടായിരുന്നു എന്നതാണു പ്രധാന കാര്യം. എനിക്കാകട്ടെ കുട്ടികളെ വളരെയേറെ പ്രിയമായിരുന്നു. കുട്ടികൾ എന്റെ ജീവിതത്തിലെ പച്ചത്തുരുത്തായിരുന്നു. തല്ക്കാലത്തേക്കെങ്കിലും എന്റെ ക്ലേശങ്ങൾ വിസ്മരിക്കാൻ അവരുടെ സാന്നിദ്ധ്യം ഉപകരിച്ചു. എന്നിരിക്കിലും ഞാൻ അസന്തുഷ്ടനായിരുന്നു. ആരുമായും ഞാൻ എന്റെ അസന്തുഷ്ടി പങ്കിട്ടില്ല. ഞാൻ അതിനെപ്പറ്റി പ്രാർത്ഥിച്ചു."

"അക്ഷമയും ക്ഷിപ്രകോപവും കലർന്ന സ്വരത്തിൽ ഞാൻ ദൈവത്തോടു പരാതിപ്പെട്ടുകൊണ്ടിരുന്നു: 'എന്റെ ദൈവമേ, നീ എന്താണ്

എന്നോട് ഈ ചെയ്തത്? ഇന്ത്യയിൽ ആദ്ധ്യാത്മികമായി ഞാൻ ജ്വലിച്ചുനിൽക്കുന്ന സന്ദർഭം. ഞാൻ സന്തുഷ്ടനും പ്രയോജനകാരിയുമായിരുന്നു. എന്റെ പ്രവർത്തനത്തിലൂടെ അനേകംപേർ നിന്നെ കൂടുതൽ നന്നായി അറിയുന്നതിന് ഇടവന്നുവെന്ന് നീ സമ്മതിക്കുമല്ലോ. ഇന്ത്യ വിട്ടു പോരുന്നതിന് എനിക്കു തീരെ മനസ്സുണ്ടായിരുന്നില്ല. ഇങ്ങനെ പ്രയോജനപ്രദമായ ശുശ്രൂഷ ചെയ്തുകൊണ്ടിരുന്ന എന്നെ എന്തിനാണ് ഇവിടേയ്ക്കു വലിച്ചിഴച്ചത്? ഇവിടം ആദ്ധ്യാത്മികമായി വിരസമായ മണലാരണ്യമാണ്. ഇവിടെ ഞാൻ സമയം നാനാവിധമാക്കുകയാണ്. എന്തിനെന്നെ ഈ ദുരവസ്ഥയിലേക്കു വലിച്ചിഴച്ചു?' ഇതുപോലെ ഒരു മടയൻ ചോദ്യം ചോദിക്കുന്ന സമയത്തു ദൈവം മിക്കവാറും ദീർഘനേരം മൗനം പാലിച്ചിരിക്കും."

"പലപ്പോഴും എന്റെ ചോദ്യത്തിന് ഞാൻ തന്നെ ഉത്തരം കണ്ടുപിടിക്കണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത്. നിശബ്ദധ്യാനത്തിലൂടെ ഞാൻ പോരാട്ടം നടത്തി ഒരുത്തരം കണ്ടെത്തണമെന്നാണ് ദൈവഹിതം. ഉത്തരം തൃപ്തികരമല്ലെങ്കിൽ ദൈവം വീണ്ടും മൗനം പാലിക്കും. ഞാൻ പോരാട്ടം തുടരണം എന്നർത്ഥം. കുറെക്കൂടി മെച്ചപ്പെട്ട ഒരുത്തരം ഞാൻ കണ്ടെത്തുന്നതുവരെ ഞാൻ ഈ അന്വേഷണം തുടരേണ്ടിവരും. ഇപ്രാവശ്യം ശരിയുത്തരം ആദ്യംതന്നെ ഉണ്ടായി. ഇത്തവണ ദൈവം തന്നെയാണതു നല്കിയത്. സൗമ്യവും കുറച്ചൊരു പരിഹാസം ഉൾക്കൊള്ളുന്നതും അതേസമയം സൗഹൃദപൂർണവുമായിരുന്നു സ്വരം: 'എന്റെ മകനേ, ഇന്ത്യയിൽ നിന്റെ സഹായമില്ലെങ്കിൽ ഞാൻ പൂർണമായും നിസ്സഹായനാകുമായിരുന്നില്ലെന്നു നിന്നെ ഗ്രഹിപ്പിക്കാൻ ഞാൻ ശ്രമിക്കുകയായിരുന്നുവെന്ന് നിനക്കു ചിന്തിച്ചുകൂടേ?' വെള്ളിടിപോലെ ആ സത്യം എന്റെമേൽ വന്നിടിച്ചു. എനിക്കു കാര്യം മനസ്സിലായി."

"ഇന്ത്യയിൽ എന്നെപ്പറ്റിയും എന്റെ ആദ്ധ്യാത്മിക നേട്ടങ്ങളെപ്പറ്റിയും ദൈവത്തിന് എന്റെ അനുപേക്ഷണീയതയെപ്പറ്റിയും അമിത പ്രാധാന്യത്തോടെ ചിന്തിച്ചുവെന്ന അപകടത്തിനു ഞാൻ വിധേയനായിരുന്നു. അതെന്നെ ആപല്ക്കരമായ ആദ്ധ്യാത്മിക അഹങ്കാരത്തിലേക്കു വഴിനടത്തുമായിരുന്നു. എല്ലാത്തരം അഹങ്കാരവും ഗർവ്വും സ്വാഭാവികമായി എനിക്കു പിടിപെടാറുണ്ട്. എന്നാൽ ആദ്ധ്യാത്മികമായ അഹങ്കാരമാണ് ഏറ്റവും വിപല്ക്കരം; ആദ്ധ്യാത്മികമായി ഏറ്റവും വിനാശകരവും. ഹിന്ദുക്കളിലും ക്രിസ്ത്യാനികളിലും അനേകം വിശുദ്ധന്മാർ ആദ്ധ്യാത്മികമായ അഹന്തയുടെ ഇരകളായി വീഴുന്നതു ഞാൻ കണ്ടിട്ടുണ്ട്. അവരുടെ ആദ്ധ്യാത്മിക നേട്ടങ്ങൾ, പ്രാഥമികമായി മറ്റുള്ളവരുടെ പ്രശംസയ്ക്കും ആദരവിനും വേണ്ടിയുള്ള ആസക്തിയിൽ നിന്ന് അവർക്കു വിരക്തിയോ വിമോചനമോ നല്കിയിട്ടില്ലെന്നതാണ് അവരുടെ വീഴ്ചയ്ക്കു കാരണം.

ഇന്ത്യയിൽ ഒരു വലിയ ആദ്ധ്യാത്മിക വിപത്തിൽ നിന്ന് എന്നെ രക്ഷിച്ച തിന് ഞാൻ ദൈവത്തിനു സർവ്വാത്മനാ നന്ദി പറഞ്ഞു. എനിക്ക് നന്മ യായുള്ളത് എന്താണെന്നുള്ള ദൈവത്തിന്റെ വിധിയെ ചോദ്യം ചെയ്യു കയില്ലെന്ന് ഞാൻ സമ്മതിച്ചു. എത്യോപ്യയിലേയ്ക്കാണു ദൈവം എന്നെ കൊണ്ടുവന്നിരിക്കുന്നത്. ഇവിടം വിടുന്നതിനുള്ള നിയോഗം ലഭി ക്കുന്നതുവരെ ഞാൻ ഇവിടെ തുടർന്നു താമസിച്ചേ മതിയാവൂ."

എത്യോപ്യ വിട്ടുപോകാൻ സാധ്യമല്ലാതെ വരുകയും ഗവൺമെന്റു ജോലി രസകരമല്ലാതെ പരിണമിക്കുകയും ചെയ്ത സാഹചര്യത്തിൽ, മതാത്മകമായ പ്രവർത്തനത്തിന്റെ പരിധി വികസിപ്പിക്കുകയായിരുന്നു വർഗീസിനെ സംബന്ധിച്ചിടത്തോളം കരണീയം. ആഡിസ് അബാബ യിലെ പല കോളജുകളിലും അദ്ദേഹം പഠിപ്പിച്ചുകൊണ്ടിരുന്നു.

മലങ്കര ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം സുവർണ്ണ ജൂബിലി കൊണ്ടാടുന്ന സമയത്ത് എത്യോപ്യയിൽ ഒരു ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം ഉടലെടുക്കുവാൻ തുടങ്ങുന്നതേയുള്ളായിരുന്നു. അതിലത്ഭുതപ്പെടാനൊന്നുമില്ലായിരുന്നു. അവിടെ കോളജ് തന്നെ ആരം ഭിച്ചിട്ട് അന്ന് ആറു വർഷമേ ആയിട്ടുള്ളു. മൂന്നു കോളജുകളാണ് അന്ന് ഉണ്ടായിരുന്നത്. യൂണിവേഴ്സിറ്റി കോളജിൽ ആകെ 300 വിദ്യാർത്ഥിക ളോളമുണ്ടായിരുന്നു. എൻജിനീയറിംഗ് കോളജുകളിൽ രണ്ടിലും കൂടി 100 വിദ്യാർത്ഥികളോളവും. പക്ഷേ, ആധുനിക വിദ്യാഭ്യാസത്തിന്റെ തിര ത്തള്ളലിൽ സഭയ്ക്ക് യുവജനങ്ങളുടെ മേലുള്ള സ്വാധീനം ക്രമാനുഗ തമായി നഷ്ടപ്പെട്ടു പോയിരുന്നു. കോളജിൽ മതവിശ്വാസ സംബന്ധ മായ സംഗതികൾ ചർച്ച ചെയ്യുന്നതു പോലും യുവ വിദ്യാർത്ഥികൾക്ക് വലിയ അറപ്പായിരുന്നു.

ഒരു എൻജിനീയറിംഗ് കോളജ് ഗവണ്മെന്റ് ചെലവിൽ നടത്തുന്നത് ജെസ്യൂട്ടുകളുടെ നേതൃത്വത്തിൽ പടിഞ്ഞാറൻ കത്തോലിക്കരായിരുന്നു. കത്തോലിക്കാ വിശ്വാസം പഠിപ്പിച്ചുകൂടെന്ന് ചക്രവർത്തി വിരോധിച്ചിട്ടു ണ്ടെങ്കിലും അവർ അവരുടെ ജോലി മുറയ്ക്കു നടത്തുന്നുണ്ടായിരുന്നു. അവിടെ പഠിപ്പിക്കുന്ന കത്തോലിക്കാ പുരോഹിതന്മാർ അവരുടെ സ്ഥാന വസ്ത്രം ധരിക്കേണ്ടതില്ലെന്ന് മാർപാപ്പാ പ്രത്യേകാനുമതി നൽകി യിരുന്നു. കോളജിന്റെ പ്രിൻസിപ്പൽ ഡോ. മാറ്റ്, എത്യോപ്യയെ മുഴുവ നായി കത്തോലിക്കാ വിശ്വാസത്തിലേക്ക് കൊണ്ടുപോകുവാൻ വത്തി ക്കാനിൽ നിന്നും ചുമതലപ്പെടുത്തിയിട്ടുള്ള ഒരു ബിഷപ്പാണെന്നാണ് പൊതുവെ ഉണ്ടായിരുന്ന സംസാരം. പക്ഷേ, അദ്ദേഹത്തിനെ സാധാ രണ വസ്ത്രത്തിലാണ് എല്ലാവരും കണ്ടിരുന്നത്.

ഡോ. മാറ്റിനും കൂട്ടർക്കും ഇന്ത്യാക്കാരോട് വിരോധമായിരുന്നു. മുമ്പ്

അദ്ദേഹം ഇവിടെ ഒരു ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന കാലത്ത് മലങ്കരസഭാംഗമായിരുന്ന ഡീക്കൻ ഡോ. കെ. എം. സൈമൺ അവിടെ ചെന്ന് ഓർത്തഡോക്സ് വിശ്വാസത്തെപ്പറ്റി ഒരു പ്രസംഗം ചെയ്തു. പിറ്റേ ദിവസം ആ സ്കൂളിലെ ആയിരത്തോളം വരുന്ന വിദ്യാർത്ഥികൾ (കത്തോലിക്കരായ പത്തോ ഇരുപതോ ഒഴികെ) ഒന്നടങ്കം പുറത്തിറങ്ങി "ഈ കത്തോലിക്കാ അദ്ധ്യാപകർ ഇവിടെ നിന്നു പോയാൽ അല്ലാതെ ഞങ്ങൾ ക്ലാസിൽ കയറുകയില്ല" എന്ന് ശാഠ്യം തുടങ്ങി. പിന്നെ ചക്രവർത്തി നേരിട്ടുചെന്നാണ് അവരെ ക്ലാസിൽ കയറ്റിയത്.

ഡോ. സൈമണിന്റെ പ്രസംഗം കൊണ്ടു മാത്രമല്ല ഇതുണ്ടായത്. വളരെ നാളുകളായി വിദ്യാർത്ഥി ഹൃദയങ്ങളിൽ എരിഞ്ഞു പുകഞ്ഞുകൊണ്ടിരുന്ന കത്തോലിക്കാ വിദ്വേഷം സൈമൺ ശെമ്മാശന്റെ എരിവേറിയ പ്രസംഗത്തോടു കൂടി ആളിക്കത്തിയെന്നു മാത്രമേയുള്ളു.

ഏതായാലും ജസ്യൂട്ടുകളുടെ ആ വിദ്വേഷം പോയിട്ടില്ലായിരുന്നു. "ഒരു ഇന്ത്യാക്കാരനെപ്പോലും ഈ കോളജിന്റെ പടിക്കകത്ത് പ്രസംഗിക്കാൻ ഞങ്ങൾ സമ്മതിക്കുകയില്ല" എന്ന് ഡോ. മാറ്റ് പരസ്യമായി പ്രസ്താവിച്ചുവെന്നാണ് പോൾ വർഗീസ് കേട്ടിരുന്നത്. അതുകൊണ്ട് അദ്ദേഹം കോളജ് വിദ്യാർത്ഥികളുമായി എന്തെങ്കിലുമൊരു ബന്ധം സ്ഥാപിക്കുവാൻ കഴിയുന്നത്ര ശ്രമിച്ചുവെങ്കിലും യാതൊന്നും സാധിച്ചിരുന്നില്ല.

പുതിയ അദ്ധ്യയനവർഷത്തിൽ കോളജ് തുറക്കുന്നതിനു മുമ്പ് യൂണിവേഴ്സിറ്റി കോളജിലും ഡോ. സൈമൺ പ്രധാനാദ്ധ്യാപകനായുള്ള തിയോളജിക്കൽ സ്കൂളിലും, ഓർത്തഡോക്സ് വിശ്വാസ സംബന്ധമായുള്ള അദ്ധ്യയനം പതിവായി നൽകുന്നതിന് ചക്രവർത്തിയോട് വർഗീസ് അനുവാദം ചോദിച്ചു.

"നിന്റെ ജോലി വളരെയധികം വർദ്ധിച്ചുവരുന്ന സമയമാണ്. അതിന്റെ കൂടെ ഈ ഭാരം കൂടി വഹിക്കുവാൻ നിന്നെക്കൊണ്ട് കഴിയുമെന്ന് നമുക്കു തോന്നുന്നില്ല" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി.

"ജോലി കുറഞ്ഞുപോയി എന്നല്ലാതെ കൂടിപ്പോയി എന്ന് ഞാൻ സാധാരണ പരാതിപ്പെടാറില്ല തിരുമേനി" എന്നു വർഗീസ് മറുപടി പറഞ്ഞു.

"നല്ല കാര്യം. നാം ഇപ്പോൾ തന്നെ കൽപ്പന നൽകാം."

കോളജിലേക്കുള്ള കല്പന ഉടൻ തന്നെ നൽകപ്പെട്ടു. "തിയോളജിക്കൽ സ്കൂളിലേക്ക് കല്പന വേണ്ട. എന്റെ സ്നേഹിതൻ ഡോ. സൈമൺ ആണ് അവിടുത്തെ പ്രധാനാദ്ധ്യാപകൻ. ഞാൻ നേരിട്ടു പറഞ്ഞുകൊള്ളാം" എന്ന് വർഗീസ് അബദ്ധവശാൽ പറഞ്ഞുപോയി. അതു

കഴിഞ്ഞ് ആറ് മാസം കഴിഞ്ഞിട്ടും വർഗീസിന് അവിടെ ഒന്നും ചെയ്യാൻ സാധിച്ചില്ല. ഡോ. മാറ്റിന് ഗത്യന്തരമൊന്നുമില്ലായിരുന്നു. 'കോളജിൽ ഓർത്തഡോക്സ് വിശ്വാസ സംബന്ധമായ അദ്ധ്യയനം നൽകുവാൻ നിങ്ങളെ ചക്രവർത്തി തിരുമനസ്സുകൊണ്ടു കൽപിച്ചു നിയമിച്ചിരിക്കുന്നു വെന്നും ഉടനെ വന്ന് ജോലിയിൽ പ്രവേശിച്ചുകൊള്ളണമെന്നും' കാണിച്ച് വർഗീസിനു ഡോ. മാറ്റിന്റെ കത്തു കിട്ടി. കോളജ് വർഷത്തിന്റെ ആരം ഭത്തിൽ തന്നെ വർഗീസ് ജോലിയും തുടങ്ങി.

കോളജിൽ ആകെ ഇരുന്നൂറോളം ഓർത്തഡോക്സ് വിദ്യാർത്ഥിക ളാണുണ്ടായിരുന്നത്. ബാക്കിയുള്ളവർ മുസ്ലീം, കത്തോലിക്കാ, പ്രോട്ട സ്റ്റന്റ് വിശ്വാസികളാണ്. ഈ ഇരുന്നൂറു പേരെ രണ്ടു ക്ലാസ്സായിട്ട് വിഭാ ഗിച്ച് ഇരു കൂട്ടർക്കും ആഴ്ചയിൽ ഓരോ പ്രാവശ്യം ഒരു മണിക്കൂർ വീതം വർഗീസ് അദ്ധ്യയനം നൽകിക്കൊണ്ടിരുന്നു.

ആദ്യത്തെ ടേമിൽ ''ഓർത്തഡോക്സ് വിശ്വാസവും അന്യ ക്രിസ്തീയ വിശ്വാസങ്ങളും" എന്ന ശീർഷകത്തിൽ, കത്തോലിക്കാ, പ്രൊട്ടസ്റ്റന്റു വിശ്വാസങ്ങളുമായുള്ള താരതമ്യ വിവേചന മാർഗത്തിൽ കൂടെ ഓർത്തഡോക്സ് വിശ്വാസത്തിന്റെ മൗലികതത്വങ്ങൾ പഠിപ്പിച്ചു. അടുത്ത ടേമിൽ "ഓർത്തഡോക്സ് വിശ്വാസം വേദപുസ്തകാനുസൃ തമോ?" എന്ന ശീർഷകത്തിൽ എഫേസ്യ ലേഖനം പഠിപ്പിച്ചു. ഇത്രയും ശ്രദ്ധയോടും താല്പര്യത്തോടും കൂടി ക്രിസ്തീയ വിശ്വാസം പഠിക്കുന്ന ഒരു സംഘത്തെ നമ്മുടെ നാട്ടിൽ കണ്ടിട്ടില്ല എന്ന് വർഗീസ് ഇതെക്കു റിച്ച് എഴുതിയ ഒരു ലേഖനത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

തന്റെ പ്രവർത്തനങ്ങളെക്കുറിച്ചും എത്യോപ്യയിൽ പുതുതായി ഒരു ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം തുടങ്ങുവാൻ പോകുന്നതിനെ സംബന്ധിച്ചും, ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം സുവർണ്ണ ജൂബിലി സുവനീറിൽ എഴുതിയ ലേഖനത്തിൽ വർഗീസ് വിശദമായി പ്രതിപാദിക്കുന്നുണ്ട്. ലേഖനത്തിന്റെ അവസാനഭാഗം കാണുക: "ആദ്യ മൊക്കെ എന്റെ ക്ലാസുകളിലെല്ലാം തന്നെ മുടങ്ങാതെ ഒരു ജെസ്യൂട്ട് പ്രൊഫസർ ആദ്യവസാനം ഇരുന്നു ശ്രദ്ധിക്കുമായിരുന്നു. ചിലപ്പോ ഴെല്ലാം ക്ലാസ്സു കഴിയുമ്പോൾ "നിങ്ങൾ കത്തോലിക്കരെപ്പറ്റി അങ്ങനെ യൊന്നും പറയാൻ പാടില്ല" എന്നൊക്കെ പറയുമായിരുന്നു. ഇപ്പോൾ അദ്ദേഹത്തിനെന്നെ വിശ്വാസമാണെന്നു തോന്നുന്നു. ഈയിടെ അധിക മായി കാണുന്നില്ല.

ദൈവകൃപയാൽ വിദ്യാർത്ഥികളുടെ താല്പര്യം ക്രമാനുഗതമായി വളർന്നുകൊണ്ടാണിരിക്കുന്നത്. ഞാൻ ഇടയ്ക്കിടയ്ക്കൊക്കെ ഭാരത ത്തിലെ ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തെപ്പറ്റിയും, കഴിഞ്ഞ

50 വർഷങ്ങളായി ഈ സ്ഥാപനം സഭയ്ക്ക് നൽകിയിട്ടുള്ള ഉത്തേജന ത്തേയും സേവനത്തേയും പറ്റിയുമൊക്കെ അവരോട് സംസാരിക്കാറുണ്ട്.

ഏതായാലും അവർക്കും ഇത്തരത്തിലുള്ള ഒരു വിദ്യാർത്ഥി പ്രസ്ഥാ നമുണ്ടാകണമെന്ന് അവർ തന്നെ ഒരുമിച്ചു കൂടി തീരുമാനിച്ചു. അതിലേക്ക് വേണ്ടുന്ന ഏർപ്പാടുകൾ ചെയ്യുന്നതിനായി അവരുടെ ഇട യിൽ നിന്നു തന്നെ ഒരു കമ്മിറ്റി നിയമിതമായി. നമ്മുടെ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഏകദേശ രൂപത്തിലുള്ള ഒരു പ്രസ്ഥാനം ഇതാ ഉട ലെടുക്കുവാൻ തുടങ്ങിയിരിക്കുന്നു.

ചക്രവർത്തി തിരുമനസ്സു കൊണ്ട് രക്ഷാധികാരിയായും എത്യോപ്യൻ സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ ആബൂനാ ബസേലിയോസ് തിരുമേനി വന്ദ്യാദ്ധ്യക്ഷ (Honourary President) നായും, ഇവിടത്തെ പ്രധാനമന്ത്രി യായിരുന്നതിനു ശേഷം ഇപ്പോൾ സെനറ്റിന്റെ പ്രസിഡണ്ടായിരിക്കുന്ന സർവ്വജനസമ്മതനായ റാസ് ബിത്‌വൊഡഡ് മകോനൻ അദ്ധ്യക്ഷനാ യുമാണ് ഈ സംഘത്തിന്റെ ഘടന ഞങ്ങൾ രൂപവൽക്കരിച്ചിരിക്കുന്നത്. ഇവരുടെ എല്ലാവരുടേയും അവസാന സമ്മതം കിട്ടിയിട്ടില്ലെങ്കിലും, ആരും വിസമ്മതിക്കുകയില്ലെന്നാണ് ഞങ്ങളുടെ പ്രത്യാശ.

സംഘടനയുടെ പേര് അമ്ഹാരിക്കിലാണ്. തർജ്ജമ ചെയ്താൽ “പിതൃവിശ്വാസാധിഷ്ഠിത കോളജ് വിദ്യാർത്ഥി സംഘടന” എന്നു വരും. ജനറൽ സെക്രട്ടറി ഒരു കോളജു വിദ്യാർത്ഥിയായിരിക്കും. സഭയിലെ മെത്രാന്മാർ പലരും അടങ്ങിയ ഒരു ഉപദേശകസമിതിയും രൂപവൽക്ക രിക്കപ്പെടും.

സഭയിൽ നിന്നും വിശ്വാസസംബന്ധമായ പഠനത്തിനും പ്രസംഗ ത്തിനും മറ്റും വേണ്ടി ആയിരത്തോളം പേർക്കിരിക്കാവുന്ന ഒരു ഹാൾ ഈയിടെ പണിതിട്ടുണ്ട്. ഈ ഹാൾ എല്ലാ ആഴ്ചയിലും ശനിയാഴ്ച ഉച്ചകഴിഞ്ഞ് കോളജ് വിദ്യാർത്ഥികളുടെ ആവശ്യത്തിനായി വിട്ടുതരാ മെന്ന് അധികാരികൾ സമ്മതിച്ചിട്ടുണ്ട്. അവിടെ ആഴ്ചതോറുമുള്ള ഒരു അദ്ധ്യയന പരിപാടി ആരംഭിക്കണമെന്നാണ് ഞങ്ങളുടെ ഉദ്ദേശ്യം.

കോളജിലെ ജെസ്യൂട്ടുകൾ അതിനിടയ്ക്കു ഒരു പുതിയ വിദ്യ ആരം ഭിച്ചിട്ടുണ്ടെന്ന് ഈയ്യിടെ കേട്ടു. കോളജിൽ ഓർത്തഡോക്സ് വിശ്വാസം പഠിപ്പിക്കുന്നതിനെത്തുടർന്ന്, കുറെ മുസ്ലീം വിദ്യാർത്ഥികൾ തങ്ങൾക്കും തങ്ങളുടെ മതസംബന്ധമായ അദ്ധ്യയനം ലഭിക്കുന്നതിനുള്ള മാർഗ്ഗമു ണ്ടായിക്കിട്ടണമെന്ന് കോളജ് ബോർഡിന് ഒരപേക്ഷ സമർപ്പിച്ചതിനെ തുടർന്ന്, യാതൊരുവിധമായ മതാദ്ധ്യയനവും കോളേജിൽ നടന്നു കൂടെന്ന് ബോർഡ് തീരുമാനിച്ചതായിട്ടാണ് കേൾവി. എന്നാൽ ചക്ര വർത്തി തിരുമനസ്സിലെ കല്പനയായതുകൊണ്ട് ഈ വർഷത്തിന്റെ അവ

സാനം വരെ പോൾ വറുഗീസ് പഠിപ്പിച്ചുകൊള്ളട്ടെ എന്നും തീരുമാനിച്ചിട്ടുണ്ടത്രേ.

ഏതായാലും ഈ പ്രവർത്തനം പ്രശ്നങ്ങൾ നിറഞ്ഞതും, കർത്തൃകൃപ കൊണ്ടു മാത്രം പൂർത്തിയാക്കുവാൻ സാധിക്കുന്നതുമാണ്. വിദ്യാർത്ഥികളിൽ നിന്നും ചക്രവർത്തി തിരുമേനിയിൽ നിന്നുമല്ലാതെ മറ്റാരിൽ നിന്നും വളരെയധികം സഹകരണം പ്രതീക്ഷിക്കാനില്ല.

സർവ്വശക്തനായ ദൈവംതമ്പുരാൻ പ്രയാസങ്ങളുടേയും പ്രശ്നങ്ങളുടേയും മദ്ധ്യത്തിൽ തന്റെ അത്ഭുതങ്ങൾ പ്രവർത്തിക്കുന്നവനാണല്ലോ. ഈ വിദ്യാർത്ഥിപ്രസ്ഥാനം വളർന്നു വന്ന്, എത്യോപ്യയിലെ അഭ്യസ്തവിദ്യരായ യുവജനങ്ങൾക്കും വിദ്യാർത്ഥികൾക്കും സഭയ്ക്ക് പൊതുവേയും ഉത്തേജനവും ആത്മീയ ചൈതന്യവും നൽകുവാനിടയാകട്ടെ എന്ന് കേരളസഭയിലെ ജനങ്ങളെല്ലാവരും, നമ്മുടെ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ സുവർണ്ണ ജൂബിലി മഹാമഹത്തിന്റെ ഈ അനുഗൃഹീതാവസരത്തിൽ പ്രത്യേകം പ്രാർത്ഥിക്കുവാൻ വിനീതമായപേക്ഷിച്ചു കൊള്ളുന്നു."

ചക്രവർത്തിയുടെ അനുവാദത്തോടും തന്റെ വിദ്യാർത്ഥികളുടെ അംഗീകാരത്തോടും കൂടി വർഗീസ് 'ഹൈമനോട്ട് അബിയു' എന്ന ഓർത്തഡോക്സ് വിദ്യാർത്ഥി സംഘടന രൂപവല്ക്കരിക്കാൻ തുടങ്ങി. അനേകംപേർ വർഗീസിനെ ഈ സംരംഭത്തിൽ സഹായിച്ചു. പക്ഷേ ഔദ്യോഗിക സഭയുമായി ഉറ്റസമ്പർക്കം വിദ്യാർത്ഥികൾ അഭിലഷിച്ചില്ല. ഒരിക്കൽ ഏകദേശം നൂറു കോളജ് വിദ്യാർത്ഥികളെ ഒരു ധ്യാനയോഗത്തിനു അദ്ദേഹം കൊണ്ടുപോയി. മുൻ പ്രധാനമന്ത്രി ബിറ്റ്വോഡഡ് മാക്കോന്നൻ എൻഡൽ കാച്ചേവ് (Bitwoded Makonnen Endalkachew) ന്റെ കൊട്ടാരത്തിലെ സ്വകാര്യ ചാപ്പലിലാണു അവർ സമ്മേളിച്ചത്. വർഗീസിനു വളരെയധികം ബഹുമാനമുള്ള ഒരു സീനിയർ ഉദ്യോഗസ്ഥനും അഭിജാതകുലാംഗവുമായിരുന്നു മാക്കോന്നൻ എൻഡൽ കച്ചേവ്. ഏതാനും വർഷം മുമ്പ് കറ്റാബെ സെക്കണ്ടറി സ്കൂളിൽ വർഗീസിനെ സഹായിച്ചിരുന്ന റവ. അബ്ബാ ഹബ്ടേ മറിയം ഇവിടെ വീണ്ടും സഹായത്തിനെത്തി.

"അക്കാലത്ത് കൊച്ചുകുട്ടികളായിരിക്കുമ്പോഴോ അഥവാ വയോവൃദ്ധരായിക്കഴിഞ്ഞോ മാത്രമേ എത്യോപ്യക്കാർ വിശുദ്ധ കുർബാന അനുഭവിച്ചിരുന്നുള്ളു. ഒരുവന്റെ ലൈംഗികശക്തി പ്രവർത്തനക്ഷമമായിരിക്കുന്നിടത്തോളം അയാൾ പാപിയാണെന്നും തന്മൂലം കുർബാന അനുഭവിച്ചുകൂടെന്നുമുള്ള ആശയമാണ് ഇതിന്റെ പിന്നിലുള്ളത്. ഇതു മാറ്റിയെടുക്കാൻ ഞാൻ വളരെയേറെ പാടുപെടേണ്ടിവന്നു. ഇതൊരു ക്രിസ്തീയ

പ്രമാണമല്ലെന്നും ക്രിസ്തുവിലായ ഓരോ മനുഷ്യവ്യക്തിക്കും പാപക്ഷമ ലഭ്യമാണെന്നും ശരിയായ ക്രിസ്തീയ ജീവിതം നയിക്കുന്നവനെ സംബന്ധിച്ചിടത്തോളം കൂടെക്കൂടെ കുർബാന അനുഭവിക്കണമെന്നതാണു ശരിയായ മാനദണ്ഡമെന്നും ഞാൻ വളരെയേറെ പ്രേരണയിലൂടെ എന്റെ വിദ്യാർത്ഥികളെ പഠിപ്പിച്ചു. വൃക്ഷനിബദ്ധമായ കുന്നിൻ ചരിവിലായിരുന്നു മുൻ പ്രധാനമന്ത്രിയുടെ മനോഹരമായ കൊട്ടാരം. അന്നത്തെ ഏകദിന ധ്യാനയോഗത്തിൽ അനേകം കുട്ടികൾ കുർബാന അനുഭവിച്ചു. ഞങ്ങളുടെ ഇടയിൽ ആഴമേറിയ ഒരു ബന്ധം സംജാതമായി. “ഹൈമനോട്ട് അബിയു” (നമ്മുടെ പിതാക്കന്മാരുടെ വിശ്വാസം എന്നർത്ഥം) എന്ന സംഘടനയുടെ ആരംഭം അങ്ങനെയാണ്. അതിനെത്തുടർന്നു ഞങ്ങൾ പല പഠന ക്ലാസ്സുകളും സമ്മേളനങ്ങളും സംഘടിപ്പിച്ചു. ഇതെല്ലാം എനിക്കു വളരെയേറെ സംതൃപ്തി നല്കി. ദൈവത്തെ സ്തുതിക്കുവാൻ അവസരവും ലഭിച്ചു.”

“ആഴ്ചതോറും ആഡിസ് അബാബയിലെ യൂണിവേഴ്സിറ്റി കോളജിലും (ആഴ്ചയിൽ രണ്ടു സായാഹ്നങ്ങൾ) മഹൻദിസ് എൻജിനിയറിംഗ് കോളജിലും (ആഴ്ചയിലൊരിക്കൽ) ഞാൻ നടത്തിപ്പോന്ന ക്ലാസ്സുകൾ എനിക്കു വളരെയേറെ ആദ്ധ്യാത്മിക സംതൃപ്തി നല്കി. യുവാക്കളായ യൂണിവേഴ്സിറ്റി വിദ്യാർത്ഥികൾക്കും അതു വളരെ പ്രയോജനപ്രദമായി തോന്നി. ഇവയിൽ സംബന്ധിക്കാൻ ആർക്കും കടപ്പാടൊന്നുമുണ്ടായിരുന്നില്ല. എന്നിരിക്കിലും 50-നും 100-നും ഇടയ്ക്ക് വിദ്യാർത്ഥികൾ ക്രമമായി സംബന്ധിച്ചിരുന്നു. ഇടയ്ക്കിടയ്ക്കു നടന്ന ധ്യാനയോഗങ്ങളും സമ്മേളനങ്ങളും വിദ്യാർത്ഥികൾ വളരെയേറെ വിലമതിച്ചു. പക്ഷേ പഠിച്ചതെല്ലാം എത്യോപ്യൻ ഓർത്തഡോക്സ് വൈദികരോടും ആരാധനയോടും (ഇതു രണ്ടും പുരാതനവും വിമർശനാതീതവുമായ ഫ്യൂഡൽ ചട്ടക്കൂടിനോട് അലംഘ്യം ബന്ധപ്പെട്ടു കിടന്നു) ബന്ധപ്പെടുത്തി കാണുവാൻ യുവജനങ്ങൾ പ്രയാസപ്പെട്ടു. ഫ്യൂഡൽ ചട്ടക്കൂടിൽ നിന്നു യൂണിവേഴ്സിറ്റിയിലെ യുവ വിദ്യാർത്ഥികൾ അർത്ഥഭരിതമായ നിലയിൽ അകന്നാണു നിന്നത്.”

അന്തിമമായി 1959-ൽ വർഗീസ് എത്യോപ്യ വിടുന്ന സമയത്ത്, യൂണിവേഴ്സിറ്റി വിദ്യാർത്ഥികളുടെ ഇടയിലുള്ള ഈ പ്രവർത്തനമാണ് ഉപേക്ഷിച്ചു പോകുന്നതിൽ അദ്ദേഹത്തിനേറ്റവും വേദന നല്കിയത്. ഈ പ്രവർത്തനം വർഗീസിന്റെ ഔദ്യോഗിക ജോലിയുടെ ഭാഗമായിരുന്നില്ല. അദ്ദേഹം സ്വമേധയാ ഏറ്റെടുത്തു നടത്തിയ ഒരു സേവനമായിരുന്നു അത്. വർഗീസ് എത്യോപ്യ വിട്ടുകഴിഞ്ഞ് “ഹൈമനോട്ട് അബിയു” എന്ന സംഘടന പൂർവ്വാധികം ശക്തമായി. ആ പ്രസ്ഥാനം മതാത്മകമായ അടിസ്ഥാനം നഷ്ടപ്പെടുത്തിയില്ലെന്നു മാത്രമല്ല, രാഷ്ട്രീയമായ കൂടുതൽ

അവബോധം വളർത്തുകയും ചെയ്തു. അതോടൊപ്പം ഹെയിലി സെലാസിയുടെ ഭരണത്തെയും നയങ്ങളെയും വിമർശനബുദ്ധിയോടെ കാണുകയുമുണ്ടായി.

* * * * * * * * * * * *

എത്യോപ്യൻ ഓർത്തഡോക്സ് സഭാനേതൃത്വവുമായുള്ള ബന്ധം എപ്രകാരമായിരുന്നു?

"എത്യോപ്യൻ സഭയുമായി നല്ല ബന്ധം പുലർത്തിക്കൊണ്ടിരുന്നു. പാത്രിയർക്കീസുമായിട്ട് മാത്രമല്ല അദ്ദേഹത്തിന്റെ പിൻഗാമിയായ (അന്ന് ബിഷപ്പായിരുന്ന) തെയോഫിലോസുമായും നല്ല ബന്ധം പുലർത്തി. അദ്ദേഹത്തെ എപ്പോഴും പോയിക്കാണുകയും സംസാരിക്കുകയും ചെയ്യുമായിരുന്നു. എന്നോട് അദ്ദേഹത്തിന് വലിയ താല്പര്യമായിരുന്നു. അങ്ങനെ സഭയുമായുള്ള ബന്ധം നല്ല രീതിയിൽ നിലനിർത്തിയിരുന്നു. കേരളത്തിൽ നിന്നുള്ള ധാരാളമാളുകൾ അന്ന് അവിടെയുണ്ടായിരുന്നു. അതിൽ അച്ചന്മാരും ഉണ്ട്. ചക്രവർത്തിയുടെ കത്തീഡ്രലിൽതന്നെ കുർബ്ബാന ചൊല്ലാൻ ഞങ്ങൾക്ക് അനുവാദം തന്നു. പഠിപ്പിക്കുവാൻ വന്ന അദ്ധ്യാപകരുടെ കൂടെ ഫാ. കോശി, ഫാ. എൻ. എം. തോമസ് എന്നീ രണ്ട് അച്ചന്മാർ ഉണ്ടായിരുന്നു. ഇവരായിരുന്നു കുർബ്ബാന അർപ്പിക്കുന്നത്. അതൊരു വലിയ വിജയമായിരുന്നു. പിന്നീട് ചക്രവർത്തിയുടെ മറ്റൊരു കൊട്ടാരത്തിലെ ചാപ്പൽ ഞങ്ങൾക്കായി വിട്ടുതന്നു. ഞങ്ങൾ ഒരു ഇടവക അവിടെ രൂപീകരിച്ചു. എല്ലാ ഞായറാഴ്ചയും അവിടെ കുർബ്ബാന അർപ്പിക്കുന്നത് പതിവായി. ഞാൻ ചിലപ്പോൾ എത്യോപ്യൻ സഭയുടെ കുർബ്ബാനയ്ക്കും പോകും. അതുകഴിഞ്ഞ് ഞങ്ങളുടെ കുർബ്ബാനയ്ക്കും പങ്കെടുക്കും."

ജീവകാരുണ്യപ്രവർത്തനങ്ങൾ എന്തെങ്കിലും നടത്തുവാൻ അന്ന് അവസരം ലഭിച്ചോ?

"ചക്രവർത്തിക്ക് പ്രത്യേക താല്പര്യമുള്ള ഹെയ്‌ലി സലാസി വെൽഫയർ ഫൗണ്ടേഷൻ എന്നൊരു സംഘടന ഉണ്ടായിരുന്നു. അത് ജീവകാരുണ്യപ്രവർത്തനങ്ങൾക്കു വേണ്ടിയുള്ളതായിരുന്നു. അതിന്റെ ഉപദേശകനായി എന്നെ നിയമിച്ചു. അവിടെയും പോയി ചിലപ്പോഴൊക്കെ ചില കാര്യങ്ങൾ പ്ലാൻ ചെയ്തും സംഘടിപ്പിച്ചും കൊടുക്കുമായിരുന്നു. ചക്രവർത്തി രണ്ട് മില്യൻ ഡോളർ മാറ്റിവച്ചിട്ട്, അതിന്റെ പലിശ കൊണ്ട് പാവങ്ങൾക്ക് വീടുകൾ പണിതുകൊടുക്കുക, ആതുരാലയങ്ങൾ നിർമ്മിക്കുക തുടങ്ങിയ കാര്യങ്ങൾ ചെയ്തിരുന്നു. അതുമൊക്കെ ഒരു മാതിരി ബ്യൂറോക്രസി പോലെയായിരുന്നു എന്നിരുന്നാലും കുറച്ചൊക്കെ അതിൽ

ജീവൻ പിടിപ്പിക്കാനൊത്തു. എനിക്ക് സമാധാനവും ആത്മസംതൃപ്തിയും തരുന്ന ഒരു പ്രവർത്തനമായിരുന്നു അത്. മിനിസ്ട്രി ഓഫ് എഡ്യുക്കേഷന്റേയും സോഷ്യൽ അഫയേഴ്സിന്റേയും ഉപദേശകനായി എന്നെ നിയമിച്ചു."

അദ്ധ്യാപകനായിരുന്ന കാലത്തെ വിദ്യാഭ്യാസമന്ത്രിയെയും മറ്റും പിന്നീട് കണ്ടിരുന്നോ?

"അദ്ദേഹം പ്രധാനപ്പെട്ട ഒരു മന്ത്രിയായി ഉയർന്നിട്ടുണ്ടായിരുന്നു. അദ്ദേഹത്തിന്റെ സഹോദരനായിരുന്നു പ്രധാനമന്ത്രി. അവർക്കൊക്കെ എന്നോട് വളരെ താല്പര്യമായിരുന്നു. അവരാരും എനിക്കെതിരല്ലായിരുന്നു. എന്നോടുള്ള അസൂയകൊണ്ട് മനഃപൂർവ്വം ചെയ്ത ഒരു പ്രവർത്തനമായിരുന്നു കിരുബൽ ബാഷായുടേതെന്ന് അവർക്ക് മനസ്സിലായി. അതു സംബന്ധിച്ച് എന്നെക്കുറിച്ച് വലിയ മതിപ്പ് ആയിരുന്നു. അല്ലാതെ ആർക്കും എന്നോട് വിരോധമുള്ളതായിട്ട് തോന്നിയിട്ടില്ല."

ചക്രവർത്തിയുടെ രണ്ടാമത്തെ മകൻ വലിയ സമർത്ഥനായിരുന്നു. അദ്ദേഹം പോലും പലപ്പോഴും ചക്രവർത്തിയുടെ അടുക്കൽ പോയി കാര്യങ്ങൾ പറഞ്ഞു സമ്മതിപ്പിക്കുവാൻ പോൾ വർഗീസിനോട് ആവശ്യപ്പെടുമായിരുന്നു. അത്രമാത്രം ചക്രവർത്തിയുടെ മേൽ വർഗീസിന് സ്വാധീനമുണ്ടായിരുന്നു. പോൾ വർഗീസ് എന്തെങ്കിലും പറഞ്ഞാൽ സാധാരണഗതിയിൽ ചക്രവർത്തി അത് അനുവദിക്കുമെന്ന് രാജകുടുംബാംഗങ്ങൾ പോലും കരുതിയിരുന്നു.

"ചിലപ്പോൾ ചക്രവർത്തിയുടെ കുടുംബാംഗങ്ങൾ വന്ന്, അദ്ദേഹം കൂടുതൽ ഭക്ഷണം കഴിക്കണമെന്നും കൂടുതൽ വിശ്രമിക്കണമെന്നും പറയണമെന്ന് ആവശ്യപ്പെടും. പക്ഷേ, എനിക്ക് എല്ലാമൊന്നും അങ്ങനെ അദ്ദേഹത്തോട് പറയുവാൻ സാധിക്കുകയില്ല. കുറച്ചൊക്കെ കാര്യങ്ങൾ പറയും. ഞങ്ങൾ തമ്മിൽ നല്ല സ്നേഹബന്ധമാണ് ഉണ്ടായിരുന്നത്."

മന്ത്രിമാരുമായി അഭിപ്രായവ്യത്യാസം ഉണ്ടായിട്ടുണ്ടോ?

"മന്ത്രിമാരിൽ നിന്ന് ചിലപ്പോൾ എതിർപ്പ് വരും. മന്ത്രിമാർ പറയുന്നതിന് ഞാൻ എതിരുപറഞ്ഞാൽ അവർ പിന്നീട് എന്നെ ഉപദ്രവിക്കുവാൻ നോക്കും. അങ്ങനെ ചിലപ്പോൾ ഉണ്ടായിട്ടുണ്ട്."

പോൾ വർഗീസ് എത്യോപ്യയിലെത്തിയിട്ട് ഒരു വർഷം കഴിഞ്ഞപ്പോൾ ഒരു ദിവസം ചക്രവർത്തി അദ്ദേഹത്തെ വിളിപ്പിച്ചു പറഞ്ഞു: "നാളെ ഇവിടെ ചില സ്ഥാനങ്ങൾ ഒക്കെ കൊടുക്കുന്നുണ്ട്. താങ്കളുടെ ചുമതലകൾ എന്താണെന്നറിയുവാൻ ആ സമയത്ത് അവിടെ വരണം." മന്ത്രിമാരുടെ വകുപ്പുകൾ പരസ്പരം മാറ്റുകയും ഉപമന്ത്രിമാരെ നിയമിക്കു

കയുമായിരുന്നു ചക്രവർത്തി ചെയ്യുവാൻ ഉദ്ദേശിച്ചിരുന്നത്. അതനുസരിച്ച് ഇരുപതോളം മന്ത്രിമാർ പിറ്റേദിവസം വന്ന് വരിവരിയായി തങ്ങളുടെ ഊഴവും കാത്ത് നില്ക്കുകയാണ്. കൂട്ടത്തിൽ പോൾ വർഗീസുമുണ്ട്. അങ്ങനെ നില്ക്കുന്ന സമയത്ത് പ്രധാനമന്ത്രി കെയിംഡോ, പോൾ വർഗീസിനെ വിളിപ്പിച്ചിട്ട് പറഞ്ഞു: "താങ്കളിവിടെ കാത്തുനില്ക്കേണ്ട ആവശ്യമില്ലെന്നാണ് ഞാൻ ചിന്തിക്കുന്നത്. ഞാനത് ചക്രവർത്തിയോട് പറഞ്ഞിട്ടുണ്ട്." 'എങ്കിൽ ഞാൻ നില്ക്കുന്നില്ല' എന്ന് പറഞ്ഞ് വർഗീസ് അവിടെനിന്നും പോയി. വർഗീസിനെ അന്ന് മന്ത്രിയായി നിയമിക്കുവാനായിരുന്നു ചക്രവർത്തി ഉദ്ദേശിച്ചിരുന്നതെന്ന് അദ്ദേഹത്തിനു പിന്നീടാണ് മനസ്സിലായത്. അത് ചെയ്യരുതെന്ന് പ്രധാനമന്ത്രി ചക്രവർത്തിയെ ഉപദേശിച്ചു.

"പ്രധാനമന്ത്രി അങ്ങനെ ഉപദേശിച്ചത് എന്തുകൊണ്ടാണെന്ന് എനിക്ക് അറിയാൻ പാടില്ല. ഏതായാലും അത് എനിക്ക് സന്തോഷമായി. ആ ചുമതല ലഭിക്കുന്നത് എനിക്ക് ഇഷ്ടമല്ലായിരുന്നു. പ്രധാനമന്ത്രിക്ക് എന്നോടുള്ള വ്യക്തിപരമായ വിരോധം കൊണ്ടാണോ അങ്ങനെ ചെയ്തതെന്ന് സംശയമാണ്. മറ്റുള്ള ആലോചനക്കാരുടെ വിരോധം കൊണ്ട്, അവർ പ്രധാനമന്ത്രിയോട് പറഞ്ഞ്, അദ്ദേഹം ചക്രവർത്തിയെ പോയിക്കണ്ട് സമ്മതിപ്പിച്ച് എന്നോട് പറഞ്ഞതായിരിക്കണം. ഞാൻ പിന്നീട് ചക്രവർത്തിയോട് അക്കാര്യങ്ങളൊന്നും ചോദിച്ചിട്ടില്ല. എന്തിനാണ് എന്നെ വിളിച്ചിട്ട് പിന്നെ പൊയ്ക്കൊള്ളുവാൻ പറഞ്ഞത് എന്ന് ഞാൻ ചോദിച്ചിട്ടില്ല. ചോദിക്കേണ്ട ആവശ്യമില്ലായിരുന്നു. അത്തരം ആഗ്രഹങ്ങളൊന്നും എനിക്കില്ലായിരുന്നു."

1958 ഡിസംബറിൽ പോൾ വർഗീസ് ഔദ്യോഗിക സന്ദർശനാർത്ഥം ഇന്ത്യയിലെത്തി. അദ്ദേഹത്തെ സ്വീകരിക്കുവാൻ ന്യൂഡൽഹി വിമാനത്താവളത്തിൽ ഒരുപറ്റം മലയാളികൾ എത്തിയിരുന്നു. ന്യൂഡൽഹി പള്ളി വികാരി ഫാ. കെ. സി. തോമസിന്റെ (പിന്നീട് തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ) നേതൃത്വത്തിൽ എത്തിയ സംഘം 'മലയാള മനോരമ' ദിനപ്പത്രം കൊണ്ട് മുഖം മറച്ചാണ് വർഗീസിനെ സ്വീകരിച്ചത്. പത്രത്തിലെ തലക്കെട്ട് പോൾ വർഗീസ് വായിച്ചു: "മലങ്കരസഭയിൽ സമാധാനം." പോൾ വർഗീസ് നേരെ ക്ലാരീജിയസ് ഹോട്ടലിലേയ്ക്കു പോയി. ഹോട്ടൽമുറിയിൽ ഇരുന്നുകൊണ്ട് അദ്ദേഹം ദൈവത്തെ സ്തോത്രം ചെയ്തു. ഒരുപാടു കാലം മുട്ടിപ്പായി നടത്തിയ പ്രാർത്ഥനയ്ക്ക് താൻ ഉദ്ദേശിക്കാത്ത വഴിയിൽകൂടെ മറുപടി തന്ന ദൈവത്തിന് അദ്ദേഹം കൃതജ്ഞതയർപ്പിച്ചു. ദൈവത്തിനുവേണ്ടി വേല ചെയ്യണമെന്ന് പോൾ വർഗീസ് അഗ്രഹിച്ചിരുന്നു. പൗരോഹിത്യ പദവിയിലേയ്ക്കു പ്രവേശിക്കണമെന്ന് അദ്ദേഹത്തിന് ഉദ്ദേശ്യമുണ്ടായിരുന്നില്ല. പക്ഷേ,

ദൈവം തന്റെ മാതൃസഭയ്ക്ക് നൽകിയ ഈ അപൂർവ്വ സൗഭാഗ്യത്തിന് മറുപടിയായി തന്നെത്തന്നെ ദൈവത്തിന് സമർപ്പിക്കുവാൻ പോൾ വർഗീസ് തയ്യാറായി. ആ ഹോട്ടൽ മുറിയിൽ വച്ച് അദ്ദേഹം ഒരു തീരുമാനമെടുത്തു: 'ഒരു പുരോഹിതനായി ഞാൻ സഭയെ സേവിക്കും.'

"1956 മുതലുള്ള ഞങ്ങളുടെ പ്രാർത്ഥന ദൈവം സ്വീകരിച്ചതിന്റെ നന്ദിപ്രടനമായിരുന്നു അത്. ഹോട്ടലിലിരുന്ന് 'സഭയ്ക്കു വേണ്ടിയും ദൈവത്തിനു വേണ്ടിയും എന്നെ സമർപ്പിക്കുന്നു' എന്നു കാണിച്ച് ബാവായ്ക്കു ഞാനൊരു കത്തയച്ചു. എത്യോപ്യയിലെ ജോലി രാജിവയ്ക്കാമെന്നും എഴുതി. പിന്നെ ബാവായെ പോയി കണ്ടു. ബാവായ്ക്കു വളരെ സന്തോഷമായിരുന്നു. ബാവാ എന്നെ കുറുപ്പംപടിപള്ളിയിൽ വച്ചു ശെമ്മാശ്ശനാക്കി. പട്ടം നൽകുന്നതിന്റെ തലേരാത്രി എന്നോട് ബാവാ കല്പിച്ചു: 'എടോ എനിക്കു പ്രായമായി. സഭയുടെ തലവനു പ്രായമാകുമ്പോൾ മരിക്കുന്നതിനെപ്പറ്റിയല്ല പേടിയുള്ളത്. മരിച്ചുകഴിഞ്ഞാൽ ആ സഭ ഏതുവഴിക്കു പോകും, സഭയുടെ വിശ്വാസം ഏതു വഴിക്കു പോകും, അതാണ് ആശങ്ക. ഇപ്പോൾ ഇവിടെ പുറത്തുപോയി പഠിച്ചു വന്ന ആളുകളൊക്കെയുണ്ട്. സഭയുടെ സത്യവിശ്വാസം ശരിയാംവണ്ണം പഠിച്ചിട്ടുള്ള തന്നെ ഒരാളെ കണ്ടിട്ടെങ്കിലും എനിക്കു മനഃസമാധാനമായി മരിക്കാമല്ലോ.' ആ വാക്കുകൾ എന്റെ ഹൃദയത്തിൽ ആഴമായി പതിച്ചു. പിന്നീട് 1967-ൽ എന്നെ ഔഗേൻബാവാ, സെമിനാരിയുടെ പ്രിൻസിപ്പലായി നിയമിച്ചപ്പോൾ ആ വാക്കുകൾ എനിക്ക് ഏറെ പ്രചോദനം നൽകി."

വൈദികനായിത്തീരുവാനുള്ള പ്രചോദനം പോൾ വർഗീസിന് ലഭിച്ചത് പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവായിൽ നിന്നായിരുന്നു. അതിനെക്കുറിച്ച് മെത്രാപ്പോലീത്താ പറയുന്നു: "ബാവായോട് സംസാരിക്കുന്നത് എനിക്ക് വലിയ പ്രചോദനമായിരുന്നു. സഭയിൽ ഒരു വൈദികനായിത്തീരുവാനുള്ള അഭിനിവേശം മുഴുവനും എനിക്കു ബാവായിൽ നിന്നാണ് ലഭിച്ചിട്ടുള്ളത്. എനിക്ക് മലങ്കര ഓർത്തഡോക്സ് സഭയിലെ മെത്രാപ്പോലീത്തന്മാരിൽ ഏറ്റവും കൂടുതൽ ബഹുമാനവും സ്നേഹവും ഉള്ളതും പ. ഗീവർഗീസ് ദ്വിതീയൻ ബാവായോടും പാമ്പാടി തിരുമേനിയോടും ആയിരുന്നു."

കേന്ദ്ര ഭക്ഷ്യവകുപ്പ് ഉപമന്ത്രിയായിരുന്ന ശ്രീ. എ. എം. തോമസ്, പോൾ വർഗീസ് പൗരോഹിത്യ പദവിയിലേക്ക് പ്രവേശിച്ചതിൽ അഭിനന്ദനമറിയിച്ചുകൊണ്ട് 1959 ജനുവരി 22-ന് എഴുതിയ കത്തിൽ ഇപ്രകാരം പറഞ്ഞു: "This is only to convey my respectable congratulations on the ordination and I believe that we are all fortunate in having a promising youngman like you in the priestly order.''

എത്യോപ്യൻ ദേശീയദിനം ആചരിച്ചിരുന്നത് മെയ് പത്തൊൻപതിനായിരുന്നു. അന്ന് പരേഡും ആഘോഷങ്ങളും ഉണ്ട്. ചക്രവർത്തി പരേഡിൽ അഭിവാദ്യം സ്വീകരിക്കും. വർഗീസ് പരേഡുകൾക്ക് ചക്രവർത്തിയോടൊപ്പം സാധാരണഗതിയിൽ പോയിരുന്നു. പ്രോട്ടോക്കോൾ അനുസരിച്ച് മന്ത്രിമാർ കഴിഞ്ഞേ അദ്ദേഹത്തിനു സ്ഥാനമുള്ളൂ. പരേഡ് നടക്കുന്ന സമയത്ത്, വർഗീസിന് പ്രത്യേകിച്ച് ജോലികളൊന്നും ഇല്ല. ദേശീയദിനത്തിന്റെ തലേദിവസം, പരേഡിൽ പങ്കെടുക്കുവാൻ പോകുന്നില്ല എന്ന് വർഗീസ് തീരുമാനിച്ചു. ശനിയാഴ്ചയും ഞായറാഴ്ചയുമൊക്കെ വിശ്രമമില്ലാതെ ജോലിയാണ്. അഞ്ചെട്ട് സ്റ്റഡി ഗ്രൂപ്പുകൾക്ക് ക്ലാസ്സ് എടുക്കുന്ന സമയവുമാണ്. ആകെ ക്ഷീണിതനായതുകൊണ്ട്, ഒരു ദിവസത്തേയ്ക്ക് വിശ്രമം വേണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. 9 മണി വരെ കിടന്നുറങ്ങി. 9 മണിയായപ്പോൾ മൂന്ന് ഓഫീസർമാർ വീട്ടിലെത്തി. 'എത്രയും പെട്ടെന്ന് താങ്കൾ ചക്രവർത്തിയെ കാണണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടതായി' പറഞ്ഞു. ഉടൻതന്നെ വരണമെന്ന് പറഞ്ഞ് ഓഫീസർമാർ പോയി. വർഗീസ് പെട്ടെന്ന് പ്രഭാതകൃത്യങ്ങളൊക്കെ നിർവ്വഹിച്ച് കൊട്ടാരത്തിൽ ചെന്നു. ചക്രവർത്തി പരേഡിനണിയുന്ന വസ്ത്രങ്ങൾ ധരിച്ചുകൊണ്ട് തന്റെ മുറിയിലൂടെ ഉലാത്തുകയാണ്. വർഗീസിനെ കണ്ടയുടനെ അദ്ദേഹം സിംഹാസനത്തിലിരുന്നു. വർഗീസ് തല താഴ്ത്തി വന്ദിച്ചു. ചക്രവർത്തി സിംഹാസനത്തിലിരുന്നുകൊണ്ട് സംഭാഷണമാരംഭിച്ചു. സാധാരണ അദ്ദേഹം വർഗീസിനോട് സിംഹാസനത്തിലിരുന്നുകൊണ്ട് സംസാരിക്കാറില്ലായിരുന്നു.

ചക്രവർത്തി ചോദിച്ചു: "ഞാനാരാണെന്ന് നിനക്കറിയാമോ? നീ ആരാണെന്ന് നിനക്കറിയാമോ?" വർഗീസിനു ചോദ്യം പെട്ടെന്ന് പിടികിട്ടിയില്ല. 'എന്തോ കുഴപ്പമുണ്ട്. ഏതോ ഒരു പുതിയ കാര്യത്തിനുവേണ്ടിയാണ് ഈ സമയത്ത് എന്നെ വിളിപ്പിച്ചത്. ഇതെന്നെ കളിയാക്കുവാനുള്ള ചോദ്യമാണ്. ഇത്രയും ഗൗരവമായി സിംഹാസനത്തിലിരുന്നുകൊണ്ട് എന്നോട് ചോദ്യം ചോദിക്കുന്നതിന് പ്രത്യേകമൊരു അർത്ഥം ഉണ്ട്' എന്ന് അദ്ദേഹം ചിന്തിച്ചു.

പോൾ വർഗീസ് വളരെ താഴ്മയായിട്ട് ചക്രവർത്തിയെ ഒന്നുകൂടി വന്ദനം ചെയ്തു. 'എത്യോപ്യായുടെ ചക്രവർത്തി', 'യീഹൂദായുടെ സിംഹം' തുടങ്ങിയ ചക്രവർത്തിയുടെ വിശേഷണനാമങ്ങൾ എല്ലാം അദ്ദേഹം വിവരിച്ചു. ചക്രവർത്തി ഗൗരവഭാവത്തിൽ ഇരിക്കുകയാണ്. പോൾ വർഗീസ് കളിയാക്കുകയാണെന്ന് അദ്ദേഹത്തിന് മനസ്സിലായി. വർഗീസ് തന്നെക്കുറിച്ച് ഇങ്ങനെ പറഞ്ഞു: "എന്നെ സംബന്ധിച്ചിടത്തോളം ഞാനൊരു പാവപ്പെട്ട ഇന്ത്യാക്കാരനാണ്."

"നീ ആദ്യം എന്നെപ്പറ്റി പറഞ്ഞ കാര്യങ്ങൾ എല്ലാം ശരിയാണ്.

പക്ഷേ, നീ നിന്നെക്കുറിച്ച് പറഞ്ഞ കാര്യങ്ങൾ തെറ്റാണ്. നീ ഒരു പാവപ്പെട്ടവനുമല്ല, ഇന്ത്യാക്കാരനുമല്ല."

ഇത്രയും പറഞ്ഞിട്ട് ചക്രവർത്തി ചെറിയൊരു പ്രഖ്യാപനം നടത്തി: "ഈ ദിവസം മുതൽ നീ എന്റെ രാജ്യത്തിലെ ഒരു പൗരനാണ്. നീ ഇന്നു മുതൽ ഇന്ത്യാക്കാരനല്ല. നിന്നെ എത്യോപ്യാക്കാരനാക്കിയിരിക്കുന്നു. നീ ഇപ്പോൾ പാവപ്പെട്ടവനല്ല. ആഡിസ് അബാബയിലെ മൂന്ന് ഹോട്ടലുകളുടെയും സിറ്റി ട്രാൻസ്പോർട്ടിന്റെയും ഡയറക്ടർ ബോർഡിലേക്ക് നിന്നെ ഞാൻ നിയമിച്ചിരിക്കുന്നു. അതിൽ നിന്നുള്ള വരുമാനം കൊണ്ട് നിനക്ക് സുഖമായി കഴിയാം. മനസ്സിലായോ? ഇന്നു മുതൽ നീ എത്യോപ്യക്കാരനാണ്. നാം എത്യോപ്യയിലെ ചക്രവർത്തിയാണ്. നാം കല്പിക്കുന്നതുപോലെ എല്ലാം ചെയ്തുകൊള്ളണം."

"വാ തുറന്ന് സംസാരിക്കുവാൻ നിവൃത്തിയില്ലാത്ത ഒരു സന്ദർഭമാണ്. ഒന്നു കൂടി തല കുനിച്ച് വന്ദിച്ചിട്ട് ഞാൻ പറഞ്ഞു: 'അവിടുന്ന് പറഞ്ഞതൊക്കെ ശരിയാണ്. ഞാൻ ഇന്ത്യാക്കാരനല്ല. പാവപ്പെട്ടവനുമല്ല. സമ്മതിച്ചു. പക്ഷേ, ഒരുകാര്യം ശരിയാണ്. ഞാൻ വളരെ ചെറുപ്പമാണ്. വലിയ വിവരവും പക്വതയും ഒന്നും എനിക്ക് കിട്ടിയിട്ടില്ല. അതുകൊണ്ട് ഏതെങ്കിലും സാഹചര്യത്തിൽ ചക്രവർത്തി തിരുമനസ്സുകൊണ്ട് എന്നോടെന്തെങ്കിലും കല്പിക്കുമ്പോൾ ഈ യുവത്വവും പരിപക്വതയില്ലായ്മയും കൊണ്ട് അനുസരിക്കാതെ പോയെങ്കിൽ ക്ഷമിക്കണം.' ഞാൻ ചക്രവർത്തിയുടെ കല്പന സ്വീകരിക്കുകയില്ല എന്നു പറഞ്ഞില്ല. അവിവേകമായി വല്ലപ്പോഴും അനുസരിക്കാതെ വന്നാൽ എന്നോട് ക്ഷമിക്കണം എന്നു മാത്രമേ പറഞ്ഞുള്ളൂ. എത്യോപ്യൻ പൗരത്വവും മറ്റു സ്ഥാനങ്ങളുമൊന്നും സ്വീകരിക്കുകയില്ല എന്നു പറഞ്ഞില്ല. ഞാൻ അനുസരിക്കയില്ല എന്ന് ഒരു മുന്നറിയിപ്പ് നേരത്തെ കൊടുത്തു എന്നു മാത്രം. ചക്രവർത്തിക്ക് കാര്യം മനസ്സിലായി. 'നിന്റെ മുഖം എനിക്ക് കാണേണ്ട. പൊയ്ക്കൊള്ളൂ' എന്ന് ദേഷ്യത്തോടെ കല്പിച്ചു. പരിപൂർണ്ണമായും ചക്രവർത്തിയുടെ കീഴിൽ എന്നെ കൊണ്ടുവരാനും അദ്ദേഹത്തിനിഷ്ടമുള്ളത് എന്നെക്കൊണ്ട് ചെയ്യിക്കുവാനുമുള്ള ഒരു ശ്രമമായിരുന്നു അദ്ദേഹം നടത്തിയത്."

"എത്യോപ്യൻ പൗരനാക്കണം എന്നതായിരുന്നു അദ്ദേഹത്തിന്റെ പ്രധാന ലക്ഷ്യം. എത്യോപ്യൻ പൗരനല്ലാത്ത ഒരാൾക്ക് മന്ത്രിസ്ഥാനം കൊടുക്കുന്നത് തെറ്റാണെന്നായിരുന്നല്ലോ പ്രധാനമന്ത്രിയുടെ വാദം. അതുകൊണ്ട് എന്നെ പൗരനാക്കുവാൻ ചക്രവർത്തി ശ്രമിച്ചു. ഇത്രയും സ്ഥാപനങ്ങളുടെ ഭരണം കിട്ടിയാൽ സുഖമായി ജീവിക്കുവാനുള്ള പണമാകും. ശമ്പളത്തിന്റെ ഒരു പത്തിരട്ടി അതുകൊണ്ട് കിട്ടും. കല്പന ഞാൻ സ്വീകരിക്കുകയാണെങ്കിൽ, ഏതെങ്കിലുമൊരു മന്ത്രി സ്ഥാന

ത്തേക്ക് നിന്നെ നിയമിച്ചിരിക്കുന്നു എന്നു കല്പിക്കുവാൻ ചക്രവർത്തി ഒരുങ്ങിയിരിക്കുകയായിരുന്നു. ഞാൻ അനുസരിക്കുകയില്ല എന്ന് പറഞ്ഞതുകൊണ്ട് ആ വിഷമഘട്ടത്തെ അതിജീവിക്കുവാൻ സാധിച്ചു."

പോൾ വർഗീസ് എത്യോപ്യയിൽ നിന്നു പോകുവാൻ ഈ സമയം തീരുമാനമെടുത്തു കഴിഞ്ഞിരുന്നു. പല സ്ഥലങ്ങളിലേക്കും അദ്ദേഹം അപേക്ഷകൾ അയച്ചു. യേൽ യൂണിവേഴ്സിറ്റിയിൽ പി.എച്ച്.ഡി. പ്രോഗ്രാമിന് പ്രവേശനം ലഭിക്കുകയും ചെയ്തു. സ്കോളർഷിപ്പും ലഭിച്ചു. യാത്രയ്ക്കായി ജോലി ചെയ്ത് സമ്പാദിച്ച പണം കൈയിലുണ്ട്. അപ്പോഴാണ് മേല്പറഞ്ഞ സംഭാഷണം നടക്കുന്നത്. അതുകഴിഞ്ഞ് കുറച്ചു ദിവസത്തേയ്ക്ക് ചക്രവർത്തിക്ക് പോൾ വർഗീസിനോട് ഒരു നീരസമുണ്ടായിരുന്നു. എന്നാലും കാര്യങ്ങളൊക്കെ ചെയ്യുവാൻ അദ്ദേഹത്തെ ഏല്പിച്ചിരുന്നു.

"പിന്നീടൊരു ദിവസം ചക്രവർത്തി എന്നെ വിളിച്ച് 'നിനക്ക് ജീവിതത്തിൽ എന്താണ് ഉദ്ദേശ്യം' എന്നു ചോദിച്ചു. 'ദൈവത്തെ സേവിക്കണം, പാവപ്പെട്ടവരെ സേവിക്കണം. ഇതു രണ്ടുമേ ഉള്ളൂ എന്റെ ജീവിതത്തിലെ ഉദ്ദേശ്യം' എന്നു ഞാൻ മറുപടി പറഞ്ഞു. 'ദൈവത്തെ സേവിക്കുവാൻ ഇപ്പോൾ നീ എത്യോപ്യാ വിട്ടുപോകേണ്ട ആവശ്യമൊന്നുമില്ല. പാവപ്പെട്ടവരെ സേവിക്കാനും എത്യോപ്യാ വിട്ടുപോകേണ്ട ആവശ്യമില്ല. എനിക്ക് മക്കളൊക്കെയുണ്ട്. പക്ഷേ, എന്റെ പേര് നിലനിൽക്കുന്നത് എന്റെ മക്കളിലൂടെയല്ല. എനിക്കുള്ളത് ഹെയ്‌ലി സലാസി വെൽഫയർ ഫൗണ്ടേഷനാണ്. ഇപ്പോൾ അതിനു മൂലധനമായി 7 കോടി ഡോളർ ഞാൻ കൊടുത്തിട്ടുണ്ട്. ഇനിയും 25 കോടി ഡോളർ കൂടി കൊടുക്കാനാണ് ഞാൻ ആഗ്രഹിക്കുന്നത്. നീ ആ സ്ഥാപനത്തിന്റെ പൂർണ്ണ ഉത്തരവാദിത്വം ഏറ്റെടുക്കണം. എനിക്കുവേണ്ടി എന്റെ കാലശേഷവും നീയത് നടത്തിക്കൊണ്ടു പോകണം. നിനക്ക് പാവപ്പെട്ടവരെ സഹായിക്കുവാനുള്ള ധാരാളം അവസരങ്ങൾ അതിലൂടെ ലഭിക്കും' ചക്രവർത്തി പറഞ്ഞു. വളരെ ഹൃദയസ്പർശിയായിട്ടാണ് ചക്രവർത്തി സംസാരിക്കുന്നത്. അധികാരത്തിലൊന്നും പറഞ്ഞാൽ നടക്കുകയില്ല എന്ന് മനസ്സിലായിട്ടുണ്ട്. മക്കളോടൊന്നും ചക്രവർത്തിക്ക് വലിയ താല്പര്യമില്ല. ഒരു മകൾ മാത്രമേയുള്ളൂ ചക്രവർത്തിയോട് ചേർന്നുപോകുന്നത്. അതുകൊണ്ടാണ് മക്കളിലൂടെയല്ല എന്റെ പേര് നിലനിൽക്കുന്നതെന്ന് പറഞ്ഞത്."

"ഞാൻ ഭവ്യതയോടെ പറഞ്ഞു: 'എനിക്ക് വളരെ സങ്കടമുള്ള ഒരു കാര്യമാണിത്. ചക്രവർത്തി തിരുമനസ്സുകൊണ്ട് എന്തു പറഞ്ഞാലും അത് അനുസരിക്കണമെന്നാണെന്റെ ആഗ്രഹം. പക്ഷേ, ഇതെന്റെ ജീവിതത്തെ മുഴുവനും ബാധിക്കുന്ന ഒരു കാര്യമാണ്. ഇതിൽ ഞാൻ പ്രവേ

ശിച്ചാൽ ഞാനൊരു അഡ്മിനിസ്ട്രേറ്റർ ആകുകയേ ഉള്ളൂ. അല്ലാതെ നേരിട്ടെനിക്ക് പാവപ്പെട്ടവരുമായി യാതൊരു ബന്ധവും ഉണ്ടാവുകയില്ല. പ്രൊജക്ടുകളൊക്കെ ഉണ്ടാക്കാൻ സാധിക്കുമെന്നേ ഉള്ളൂ. അങ്ങനെയുള്ളതല്ല ഞാൻ ഉദ്ദേശിച്ചത്. ഒരു സഭാപരമായ പരിതസ്ഥിതിയിൽ ഉള്ളതാണ്.' 'സഭാപരമൊക്കെ ഇതിൽ തന്നെ ആകാമെന്ന്' ചക്രവർത്തി കല്പിച്ചു. 'എന്റെ കഴിവതല്ല' എന്നു ഞാൻ പറഞ്ഞു. 'കഴിവിനെപ്പറ്റി നീ എന്നോട് പറയേണ്ട ആവശ്യമില്ല, എനിക്കറിയാം' എന്ന് കല്പിച്ചു. അവസാനം ഞാൻ ആ ഉത്തരവാദിത്വവും നിരസിച്ചു."

'എന്നെ പറഞ്ഞയയ്ക്കണം, ഞാൻ പഠിക്കുവാനാഗ്രഹിക്കുന്നു' എന്നു പറഞ്ഞുകൊണ്ട് പോൾ വർഗീസ് വീണ്ടും ഒരു രാജിക്കത്ത് കൊടുത്തു. ചക്രവർത്തി അത് വായിച്ചിട്ട് പോൾ വർഗീസിനെ വിളിച്ച് കല്പിച്ചു: "ഇവിടെനിന്ന് പോകുവാൻ സാധിക്കുകയില്ല. ഞാൻ അനുവദിക്കുകയില്ല."

1959 മെയിൽ ചക്രവർത്തി യൂഗോസ്ലാവിയായിലേക്ക് ഒരു യാത്ര പോയി. കമ്മ്യൂണിസ്റ്റ് നേതാവ് റ്റിറ്റോ ചക്രവർത്തിയുടെ അടുത്ത സുഹൃത്താണ്. റ്റിറ്റോ എത്യോപ്യയിൽ വന്നും, ചക്രവർത്തി യൂഗോസ്ലാവിയായിൽ പോയും ഇടയ്ക്കിടയ്ക്ക് താമസിക്കുമായിരുന്നു. ഇപ്പോൾ റ്റിറ്റോയോടൊപ്പം ഒരു മാസം കഴിയാനാണ് പോയിരിക്കുന്നത്. എത്യോപ്യായിൽ നിന്നു പുറത്തുകടക്കുവാനുള്ള പറ്റിയ സന്ദർഭമാണിതെന്ന് വർഗീസ് കരുതി. അദ്ദേഹം രാജ്യം വിടുവാൻ തീരുമാനമെടുത്തു. ചക്രവർത്തിയുടെ പേഴ്സണൽ സെക്രട്ടറിയെക്കണ്ട് ഇക്കാര്യം പറഞ്ഞു. അദ്ദേഹത്തോടൊപ്പം പോൾ വർഗീസ് എപ്പോഴും ജോലി ചെയ്യാറുള്ളതാണ്. ചക്രവർത്തിയുടെ പ്രസംഗവും മറ്റും ഇരുവരും ഒരുമിച്ചിരുന്ന് ചർച്ച ചെയ്താണ് തയ്യാറാക്കിയിരുന്നത്. അദ്ദേഹം കാര്യങ്ങൾ കേട്ടിട്ട് ചോദിച്ചു: "പോകാൻ പാടില്ലെന്നാണല്ലോ ചക്രവർത്തി കല്പിച്ചിരിക്കുന്നത്. പിന്നെങ്ങനെയാണ് പോകുന്നത്?"

"അങ്ങനെ പറഞ്ഞാൽ ശരിയാകുകയില്ല. എനിക്കിപ്പോൾ പോകണം. ഇനിയൊരു സാഹചര്യം ഉണ്ടാക്കാതെ, ഞാൻ നിശ്ശബ്ദമായി പുറത്തു പോയിട്ട് അദ്ദേഹത്തിനൊരു ടെലഗ്രാം അടിക്കാം. ഞാൻ എത്യോപ്യ വിട്ടു എന്നറിയിച്ചുകൊണ്ട്. അതേ സാധിക്കുകയുള്ളു. അതിനെന്നെ അനുവദിക്കണം."

"ഞാൻ താങ്കൾക്ക് അനുവാദം തരികയില്ല. താങ്കൾ പുറത്തു പോകുവാൻ പാടില്ല എന്നൊന്നും പറയുവാൻ എന്നെക്കൊണ്ട് സാധിക്കുകയില്ല. താങ്കളൊരു ഭാരതീയ പൗരനാണ്. നിയമപരമായി താങ്കൾക്ക് ഇഷ്ടമുള്ളിടത്തേയ്ക്ക് താങ്കൾക്കു പോകാം."



**ഹെയ്‌ലി സെലാസി റ്റിറ്റോയോടൊപ്പം**



വർഗീസ് മന്ത്രിമാരോടും ഇന്ത്യൻ അംബാസിഡറോടും കാര്യങ്ങൾ വിശദീകരിച്ച് യാത്ര ചോദിച്ചു. മെയ് മാസത്തിൽ തന്നെ അദ്ദേഹം എത്യോപ്യയിൽ നിന്നു പുറത്തുകടന്നു. നേരെ ജനീവയിലേക്കാണ് പോയത്. അഖിലലോക സഭാ കൗൺസിലിന്റെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന ബോസ്സെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് ഭാരവാഹികൾക്ക് നേരത്തെ കത്ത് എഴുതിയിരുന്നതനുസരിച്ച് അവിടെ താമസിക്കുവാനുള്ള സൗകര്യങ്ങൾ അവർ ഏർപ്പെടുത്തിയിരുന്നു. മുമ്പ് ഒന്നു രണ്ടു പ്രാവശ്യം അവിടെ സന്ദർശിച്ചിരുന്നതുകൊണ്ടാണ് താമസിക്കുവാൻ അനുവാദം കിട്ടിയത്. സ്റ്റുഡന്റ് മൂവ്മെന്റിന്റെ ഒരു പ്രവർത്തകനായും ഓൾ സ്റ്റുഡന്റ് മൂവ്മെന്റ് അസംബ്ലിയിലെ ഒരു പ്രഭാഷകനായും പ്രശസ്തനായിരുന്നതിനാൽ മിക്കവർക്കും വർഗീസിനെ അറിയാമായിരുന്നു.

"ജനീവായിലെത്തിയ ഉടൻ, ചക്രവർത്തിക്ക് റ്റിറ്റോയുടെ കെയർ ഓഫിൽ ടെലഗ്രാം അടിച്ചു: 'എത്യോപ്യ വിട്ടുകഴിഞ്ഞിരിക്കുന്നു. ഉപരിപഠനത്തിനു വേണ്ടി ഒന്നു രണ്ടു മാസങ്ങൾക്കകം അമേരിക്കയിലെ യേൽ സർവ്വകലാശാലയിലേക്കു പോകുകയാണ്.' അനുഗ്രഹാശിസ്സുകൾ നൽകണമെന്ന് ഞാൻ അദ്ദേഹത്തോട് അപേക്ഷിച്ചു. 'ഉടൻ യൂഗോസ്ലോവിയായിൽ വന്ന് എന്നെ കണ്ടിട്ടു പോവുക' എന്നൊരു മറുപടിക്കമ്പിയാണ് എനിക്കു ജനീവായിൽ കിട്ടിയത്. ഞാനുടനെ തിരിച്ചു. യൂഗോസ്ലാവിയായുടെ വടക്കുഭാഗത്തുള്ള പുലാനഗരത്തിന്റെ അക്കരെയുള്ള റ്റിറ്റോയുടെ സ്വകാര്യദ്വീപായ ബ്രയോണിലാണു ചക്രവർത്തിയുടെ താമസം. ഈ ദ്വീപിലേക്ക് യൂഗോസ്ലാവിയാക്കാർക്കും വിദേശിയർക്കും പ്രവേശനം ഇല്ലായിരുന്നു. അതുകൊണ്ട് ചക്രവർത്തി എനിക്ക് നിർദ്ദേശങ്ങളൊക്കെ നൽകിയിട്ടുണ്ടായിരുന്നു. അതനുസരിച്ച് ഞാൻ യൂഗോസ്ലാവിയായിലെത്തി. അവിടെ നിന്നും എന്നെ സ്വീകരിച്ച് ബോട്ടിൽ കയറ്റി ദ്വീപിലെത്തിച്ചു. ചക്രവർത്തി എന്നെ കണ്ടിട്ട് ആദ്യമൊന്നും അധികം സംസാരിച്ചില്ല, വഴക്കും പറഞ്ഞില്ല. രണ്ടു ദിവസം ഞാൻ കൂടെ താമസിച്ചു."

"ചെന്നതിന്റെ പിറ്റേദിവസം രാവിലെ ടിറ്റോയും ഹെയ്‌ലി സലാസിയും കൂടി ബോട്ടിൽ ഉല്ലാസയാത്രയ്ക്കു പോകുകയാണ്. എന്നെയും ക്ഷണിച്ചു. ധാരാളം ചെറുദ്വീപുകൾ യൂഗോസ്ലാവ്യയുടെ വടക്കു ഭാഗത്തുണ്ട്. ടിറ്റോ ഓരോന്നും ചക്രവർത്തിയെ കാണിച്ചുകൊടുക്കുകയാണ്. കുറെക്കഴിഞ്ഞു ചക്രവർത്തി, ടിറ്റോയെ വിട്ടിട്ട് ബോട്ടിൽ ഞാൻ നിൽക്കുന്നിടത്തേക്ക് വന്നു. അംഹാരിക് ഭാഷയിൽ സംഭാഷണമാരംഭിച്ചു. 'ഇതാ ഞാനൊരു ചക്രവർത്തിയാണ്. രാജാക്കന്മാരുടെ രാജാവാണ്. ഞാൻ ജീവിക്കുന്ന രീതി നിനക്കറിയാമല്ലോ. എന്റെ കൊട്ടാരവും എത്രയോ എളിയതാണ്. ഇയാളെ നോക്കൂ. ഇയാളൊരു കമ്മ്യൂണിസ്റ്റാണ്. തൊഴി

ലാളി നേതാവ് ആണെന്നു പറയുന്നു. പക്ഷേ ഇയാൾക്ക് ഇക്കാണുന്ന ദ്വീപുകളിൽ ഏഴു കൊട്ടാരങ്ങൾ ഉണ്ട്. അതിലൊന്ന് വേണമെങ്കിൽ എനിക്കു തരാമെന്നാണ് പറയുന്നത്.' എത്യോപ്യക്കാരോടൊന്നും ചക്രവർത്തി ഇങ്ങനെ തുറന്ന് സംസാരിക്കുകയില്ല. എന്നോട് അങ്ങനെ പറയാനുള്ള സ്വാതന്ത്ര്യം ഉണ്ടായിരുന്നു. ടിറ്റോ കമ്മ്യൂണിസ്റ്റാണെങ്കിലും എന്നേക്കാൾ വലിയ ആർഭാടത്തിലാണ് ജീവിക്കുന്നതെന്നാണ് അദ്ദേഹം പറഞ്ഞത്. വ്യക്തിപരമായ കാര്യങ്ങൾ കൂടുതൽ സംസാരിച്ചില്ല. എങ്ങോട്ടു പോകുകയാണെന്ന് എന്നോട് ചോദിച്ചു. ജനീവായിൽ താല്ക്കാലികമായി ഏതാനും ആഴ്ചകൾ താമസിച്ചിട്ട്, അമേരിക്കയിലെ യേൽ യൂണിവേഴ്സിറ്റിയിലേക്ക് പഠനത്തിനായി പോകുകയാണെന്ന് മറുപടി പറഞ്ഞു. അതിനെപ്പറ്റി പിന്നെയൊന്നും പറഞ്ഞില്ല. പറഞ്ഞതുകൊണ്ട് വിശേഷമൊന്നുമില്ല എന്നു തോന്നിയിരിക്കും. സ്നേഹത്തോടുകൂടി പരസ്പരമുള്ള ബന്ധം തുടർന്നുകൊണ്ടുപോകണമെന്ന് കല്പിച്ചു. 'തീർച്ചയായിട്ടും അതു ചെയ്യാം' എന്ന് ഞാൻ പറഞ്ഞു. അങ്ങനെ രണ്ടു ദിവസം അവിടെ കഴിച്ചുകൂട്ടിയിട്ട് യാത്ര പറഞ്ഞ് തിരികെ പോന്നു. ഈ സന്ദർശനം കൊണ്ട് ഞാനവിടെ നിന്നു പോകുന്നു എന്നത് ഔദ്യോഗികമായി അദ്ദേഹം സ്വീകരിച്ച് പ്രസിദ്ധപ്പെടുത്തി."

ബോസ്സെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ ഏതാനും ആഴ്ചകൾ താമസിച്ചശേഷം ഡീക്കൻ പോൾ വർഗീസ് യേൽ യൂണിവേഴ്സിറ്റിയിലേക്ക് പോയി. ന്യൂയോർക്കിൽ നിന്ന് ആറു മൈലോളം വടക്കോട്ടുമാറി സമുദ്രതീര പ്രദേശവുമായി അടുത്തുകിടക്കുന്ന ചെറിയ നഗരമായ ന്യൂഹവനിലാണ് വടക്കെ അമേരിക്കയിലെ ഏറ്റവും പുരാതനമായ രണ്ടു യൂണിവേഴ്സിറ്റികളിൽ ഒന്നായ യേൽ സ്ഥിതിചെയ്യുന്നത്. പട്ടണത്തിൽ നിന്ന് രണ്ടുമൂന്നു മൈലകലെ ഒരു ചെറിയ കുന്നിൻമേൽ സ്ഥാപിതമാണ് യേൽ ഡിവിനിറ്റി സ്കൂൾ. ഡിവിനിറ്റി സ്കൂൾ യൂണിവേഴ്സിറ്റിയുടെ ഭാഗമാണ്. അവിടെനിന്നു ലഭിക്കുന്ന ഡിഗ്രികൾ യേൽ ഡിഗ്രികളായി കരുതപ്പെടുന്നു.

'ധനാഢ്യരുടെ യൂണിവേഴ്സിറ്റി എന്നു പേരുള്ള വിദ്യാഭ്യാസകേന്ദ്രമാണ് യേൽ. അവിടെ വിദ്യാർത്ഥികൾക്കായി സ്കോളർഷിപ്പ് ലഭ്യമല്ല. ചുരുക്കം ചില സ്കോളർഷിപ്പുകൾ - യൂണിവേഴ്സിറ്റി ഫീസ് ഉൾക്കൊള്ളുന്നതു മാത്രം - ലഭിക്കും. സമർത്ഥന്മാർക്ക് പ്രവേശനം കൊടുക്കുന്ന ഒരു സ്ഥാപനമായിരുന്നു യേൽ.

വിവിധ മേഖലകളിൽ നിന്നും ദശക്കണക്കിന് ആളുകൾ ആണ്ടുതോറും യേലിൽ നിന്ന് പി.എച്ച്.ഡി. സമ്പാദിക്കാറുണ്ടായിരുന്നു. പി.എച്ച്.ഡി. ആണ് ഈ സർവ്വകലാശാലയിൽ നിന്നു ലഭിക്കാവുന്ന

ഏറ്റവും ഉയർന്ന ബിരുദം. എം.എ. അഥവാ എസ്.റ്റി.എം. എന്ന ഡിഗ്രിക്കു തുല്യമായത് പ്രാപിച്ച ശേഷമെങ്കിൽ പി.എച്ച്.ഡി. ക്ക് ഒരു കൊല്ലത്തെ പഠനം സസൂക്ഷ്മം നടത്തണം. ആ ഒരു വർഷത്തിനിടയിൽ പരീക്ഷ കൾക്കു പുറമെ ദീർഘമായ ഒരു പ്രബന്ധം അവതരിപ്പിക്കുകയും വേണം. ഇവയ്ക്കു ശേഷം ഒരു ഫീൽഡ് എക്സാമിനേഷൻ, അഞ്ചു വിഷയങ്ങളിൽ ഉണ്ടായിരിക്കും. അതോടുകൂടി ഇംഗ്ലീഷ് ഭാഷ അറിയാ മെന്നുള്ള ധാരണയിൽ ജർമ്മൻ, ഫ്രഞ്ച് എന്നീ ഭാഷകളിലുള്ള പരീക്ഷ കൾ പാസ്സാകണം. ഗ്രീക്ക്, ലത്തീൻ അഥവാ സുറിയാനി എന്നീ ഭാഷ കൾ വേണ്ടവണ്ണം ഉപയോഗിക്കാനുള്ള കഴിവുണ്ടെന്നു വ്യക്തമാക്കുകയും വേണം. പരീക്ഷയ്ക്കുള്ള ചോദ്യം രാവിലെ 9 മണിക്ക് വാങ്ങി, വൈകിട്ട് അഞ്ചു മണിക്കകം തിരിച്ച് ഏൽപ്പിച്ചിരിക്കണം. ഇവയിൽ ചിലതിനു ‘A’ ഗ്രേഡും മറ്റുള്ളവയ്ക്ക് ‘B’ ഗ്രേഡും ലഭിച്ചിരിക്കണം. ഇത്രയും വിജയ കരമായി ചെയ്തശേഷം അഞ്ചു പ്രൊഫസർമാരുടെ സാന്നിദ്ധ്യത്തിൽ ഒരു വാചാ പരീക്ഷയും വിജയകരമായി നിർവഹിച്ചശേഷം പി.എച്ച്.ഡി. സ്ഥാനാർത്ഥിത്വം ലഭിക്കും. പിന്നീട് അഞ്ചു വർഷത്തിനകമായി ഡിസ്സെർട്ടേഷൻ സമർപ്പിക്കണം.’ [3]

പ്രിൻസ്റ്റണിൽ നിന്നു മാസ്റ്റേഴ്സ് ഡിഗ്രി കരസ്ഥമാക്കിയിരുന്നതിനാൽ വർഗീസിന് എസ്.റ്റി.എം. ഡിഗ്രി സമ്പാദിക്കേണ്ടിയിരുന്നില്ല. പി.എച്ച്.ഡി. ഗവേഷണ വിദ്യാർത്ഥിയായി അദ്ദേഹം യേലിൽ ചേർന്നു.

ഫിലോസഫിയിലും തിയോളജിയിലും കൂടുതൽ പഠനം നടത്തുവാ നാണ് വർഗീസ് പരിശ്രമിച്ചത്. ഫിലോസഫിയുടെ അടിസ്ഥാനം മുഴു വൻ വർഗീസിന് അവിടെ നിന്നാണ് കിട്ടിയത്. സ്വയം സെമിനാറുകൾ നടത്തി പേപ്പർ എഴുതിയാണ് പഠിച്ചത്. പ്രഗത്ഭരായ അദ്ധ്യാപകർ അവിടെ ഉണ്ടായിരുന്നു. അവരോടൊത്ത് ഏതാനും സെമിനാറുകൾ കഴി ഞ്ഞപ്പോൾ റിച്ചാർഡ് വും എന്ന അദ്ധ്യാപകൻ വർഗീസിനോടു പറഞ്ഞു: “ഞങ്ങൾക്ക് വളരെ പരിമിതമായിട്ടുള്ള അറിവേ ഉള്ളൂ. പക്ഷേ താങ്ക ളുടെ പഠനത്തിൽ സഹായിക്കുകയും വഴികാട്ടുകയും ചെയ്യുവാൻ ഞങ്ങൾ തയ്യാറാണ്.” പെട്രിസ്റ്റിക്സ് വേദശാസ്ത്രത്തിന്റെ (സഭാപിതാ ക്കന്മാരുടെ രചനകളെക്കുറിച്ചുള്ള പ്രത്യേക പഠനവിഭാഗം) അതോറിറ്റി യായിരുന്നു റിച്ചാർഡ് വും. അദ്ദേഹമാണിങ്ങനെ പറഞ്ഞത്. വേദശാസ്ത്ര പരമായി വളരെക്കുറച്ച് വിജ്ഞാനമേ ലഭിക്കുന്നുള്ളൂ എന്നത് വർഗീ സിന് അസ്വസ്ഥതയ്ക്ക് കാരണമായി.

ഡീക്കൻ പോൾ വർഗീസിന് എത്യോപ്യയിൽ ഉണ്ടായിരുന്ന പ്രശ സ്തിയെക്കുറിച്ച് അമേരിക്കയിൽ പലർക്കും അറിവുണ്ടായിരുന്നു. ബൈബിൾ സ്റ്റഡി ലീഡർ എന്ന നിലയിലും അമേരിക്കയിൽ അദ്ദേഹം

പ്രശസ്തനായിരുന്നു. അമേരിക്കയിലെ പ്രൊട്ടസ്റ്റന്റ് സഭകൾ വർഗീസിനെ വളരെയധികം ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്തിരുന്നു. പല അന്താരാഷ്ട്ര സമ്മേളനങ്ങളിലും അദ്ദേഹം പങ്കെടുക്കുകയും, എല്ലാ സഭകളുടെയും ആഭിമുഖ്യത്തിൽ ഒരു ആഫ്രിക്കൻ സെമിനാർ നടന്നതിൽ അദ്ധ്യക്ഷം വഹിക്കുകയും ചെയ്തു. അങ്ങനെ അമേരിക്കയിൽ വർഗീസിന് നല്ല പ്രശസ്തിയും സ്ഥാനവും ഉണ്ടായി.

എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സലാസിയുടെ മുൻ പ്രൈവറ്റ് സെക്രട്ടറി യേൽ സർവ്വകലാശാലയിൽ പഠിക്കുന്നു എന്നത് പത്രങ്ങൾക്ക് ചൂടുള്ള വാർത്തയായി. New Haven Register എന്ന പത്രം 1960 ഫെബ്രുവരി 14-ന് "Ex - Aide To Emperor Selassie Studies Here'' എന്ന തലക്കെട്ടിൽ, വർഗീസ് ലൈബ്രറിയിൽ പുസ്തകമെടുത്തുകൊണ്ട് നിൽക്കുന്ന ഫോട്ടോ ഉൾപ്പെടെ ഒരു വാർത്ത പ്രസിദ്ധീകരിച്ചു. വാർത്തയിൽ അദ്ദേഹത്തിന്റെ അതുവരെയുള്ള ഹ്രസ്വമായ ജീവചരിത്രവും പഠനശേഷം ചെയ്യുവാൻ ഉദ്ദേശിക്കുന്നതായി വർഗീസ് പറഞ്ഞ കാര്യങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ട്. വർഗീസ് തന്റെ മുമ്പോട്ടുള്ള പദ്ധതികളെക്കുറിച്ച് പറഞ്ഞിരിക്കുന്നതിപ്രകാരമാണ്:

"The Rev. Mr. Verghese plans to attend Oxford Uviversity in England following his graduation from yale in June. Completion of courses in the universities in the next two years will bring him his master of theology and doctor of philosophy degrees.

The Rev. Mr. Verghese will return to india after his Oxford graduation for a preaching and teaching at a salary of about $ 15 a month. The amount is a far cry from the $ 6,000 annual salary and free apartment offered him by an Ohio University as a lecturer.''

യേൽ സർവ്വകലാശാലയിൽ വർഗീസിന്റെ ഒരു അദ്ധ്യാപകനായിരുന്നു പ്രൊഫ. നെൽസൺ. അസിസ്റ്റന്റ് ഡീനായിരുന്നു അദ്ദേഹം. വർഗീസിനോട് നല്ല സുഹൃദ്ബന്ധമാണ് അദ്ദേഹം പുലർത്തിയിരുന്നത്. നെൽസൺ ഒരു ദിവസം വർഗീസിനോട് ക്ഷേമാന്വേഷണം നടത്തി. പോൾ വർഗീസ് പറഞ്ഞു: "താങ്കൾ യഥാർത്ഥമായി അറിയുവാൻ ആഗ്രഹിക്കുന്നുവോ? ഞാൻ സന്തോഷവാനല്ല."

"എന്ത്? എനിക്കതിന്റെ കാരണമറിയണം" എന്നു പറഞ്ഞ് നെൽസൺ വർഗീസിനെ വിളിച്ചുകൊണ്ട് ഓഫീസിൽ പോയിരുന്നു. 'താങ്കൾ സന്തോഷവാനല്ലാത്തതിന്റെ കാരണമെന്താണെന്ന്' അദ്ദേഹം ചോദിച്ചു. വർഗീസ് പറഞ്ഞു: "പെട്രിസ്റ്റിക്സ് എന്ന വിഷയം പഠിക്കുവാൻ വേണ്ടിയാണ് ഞാനിവിടെ വന്നത്. എനിക്ക് വലിയ ബഹുമാനമുള്ള രണ്ട് പ്രൊഫ

സേഴ്സ് ആണ് ഇവിടുത്തെ അദ്ധ്യാപകരായ പ്രൊഫ. റ്റാൽഹോമും പ്രൊഫസർ നീബോണും. പക്ഷേ, അവർക്ക് ഈ വിഷയത്തെപ്പറ്റിയൊന്നും വലുതായി അറിയുവാൻ പാടില്ല എന്നതാണ് പരമാർത്ഥം. എനിക്കിവിടെ പഠിക്കുവാൻ കഴിയുമെന്ന് ഞാൻ ചിന്തിക്കുന്നില്ല; പക്ഷേ എനിക്ക് പഠിച്ചേ മതിയാകുകയുള്ളു." അകത്തുപോയി ഡീനിനെ കാണുവാൻ നെൽസൺ നിർദ്ദേശിച്ചു.

ജസ്റ്റിൻ ബ്രൂഫ് ആയിരുന്നു ഡീൻ. വർഗീസിനെ നന്നായി അദ്ദേഹത്തിന് അറിയാമായിരുന്നു. ഒരു വിദ്യാർത്ഥി എന്നതിലുപരി ഒരു സുഹൃത്ത് എന്ന നിലയിൽ വർഗീസിനോട് അദ്ദേഹം പെരുമാറിയിരുന്നു. വർഗീസ് കാര്യങ്ങൾ വിശദീകരിച്ചു കഴിഞ്ഞപ്പോൾ ഡീൻ ചോദിച്ചു: "ഞങ്ങളുടെ സ്ഥാപനവുമായുള്ള സ്നേഹബന്ധം നിലനിർത്തിക്കൊണ്ടുതന്നെ, എങ്ങോട്ട് പോകുവാനാണ് താങ്കൾ ആഗ്രഹിക്കുന്നത്?" അമേരിക്കയിൽ, യേൽ സർവ്വകലാശാലയ്ക്കു പുറമെ മറ്റ് മൂന്ന് പ്രധാന സർവ്വകലാശാലകൾ (ഹാർവ്വാർഡ്, പ്രിൻസ്ടൺ, ഗോഷൻ) കൂടിയാണ് ഉള്ളത്. ഓരോരുത്തരും തങ്ങളാണ് 'നമ്പർ വൺ' എന്ന് അവകാശപ്പെടുന്നുമുണ്ടായിരുന്നു. മറ്റ് സർവ്വകലാശാലകളിൽ ഏതെങ്കിലും ഒരെണ്ണത്തിൽ പോകണമെന്ന് വർഗീസ് പറയുമെന്നാണ് ഡീൻ കരുതിയത്. അത് യേൽ സർവ്വകലാശാലയ്ക്കു നാണക്കേടാണ്. ഈ ബുദ്ധിമുട്ട് മനസ്സിലാക്കിക്കൊണ്ട് വർഗീസ് പറഞ്ഞു: "സർ, ഏതെങ്കിലും അമേരിക്കൻ വേദശാസ്ത്ര ഫാക്കൽറ്റികളെക്കുറിച്ചല്ല ഞാൻ ചിന്തിക്കുന്നത്. കഴിയുമെങ്കിൽ ഓക്സ്ഫഡിലോ കേംബ്രിഡ്ജിലോ പോകണമെന്നാണ് ഞാൻ ആഗ്രഹിക്കുന്നത്." ഡീനിന് ആശ്വാസമായി. "ഞാൻ താങ്കളെ മനസ്സിലാക്കുന്നു. എനിക്ക് താങ്കളോട് സഹതാപമുണ്ട്. താങ്കളുടെ പഠനത്തിനു വേണ്ട എല്ലാക്കാര്യങ്ങളും തീർച്ചയായും ഞാൻ ശരിയാക്കാം. താങ്കൾക്ക് ഓക്സ്ഫഡിൽ ഒരു സ്കോളർഷിപ്പ് ലഭിക്കുവാൻ ഞാൻ ശ്രമിക്കാം." വർഗീസിന് ഒരു പ്രത്യേക സ്റ്റുഡന്റ്ഷിപ്പ് അദ്ദേഹം നൽകി. മാസത്തിൽ ഓരോ പേപ്പർ വീതം തയ്യാറാക്കി ഫാക്കൽറ്റിയെ വായിച്ചു കേൾപ്പിക്കുവാൻ ഡീൻ നിർദ്ദേശിച്ചു. ക്ലാസ്സിൽ പോകണമെന്ന് പിന്നീട് നിർബന്ധമൊന്നുമില്ലായിരുന്നു.

പൗരസ്ത്യ സഭാപിതാക്കന്മാരും വേദശാസ്ത്രജ്ഞരുമായ ഗ്രിഗറി ഓഫ് നാസിയാൻസസ്, വ്ളാഡിമിർ സോളോവ്യേവ്, സെർജിയസ് ബുൽഗാക്കോട്ട്, വിൻസെന്റ് ഓഫ് ലെറിൻസ്, ഒറിഗൻ, ബേസിൽ ഓഫ് കൈസര്യ തുടങ്ങിയവരുടെ വേദശാസ്ത്രചിന്തകളെപ്പറ്റിയുള്ള പഠനപ്രബന്ധങ്ങളാണ് പോൾ വർഗീസ് തയ്യാറാക്കി ഫാക്കൽറ്റി മുമ്പാകെ അവതരിപ്പിച്ചുകൊണ്ടിരുന്നത്. കാമ്പസിനു പുറത്ത് പ്രഭാഷണങ്ങളും പ്രബന്ധങ്ങളും അവതരിപ്പിക്കുവാൻ വർഗീസ് പോയിരുന്നു. ഇല്ലിനോയ്സിൽ വച്ചു നടന്ന ജോയിന്റ് കാമ്പസ് മിനിസ്ട്രി കോൺഫ്രൻസിൽ

(1960 ജൂലൈ 7–14) അദ്ദേഹം പ്രഭാഷകനായിരുന്നു. 'ക്രിസ്ത്യൻ ആൻഡ് ദ് സ്റ്റേറ്റ്' എന്നതായിരുന്നു വിഷയം. കമ്മീഷൻ ഓൺ എക്യുമെനിക്കൽ മിഷൻ ആൻഡ് റിലേഷൻസിന്റെ ന്യൂയോർക്കിൽ വച്ചു നടന്ന സമ്മേളനത്തിൽ (സെപ്റ്റം. 8) 'ക്രിസ്ത്യൻ റെസ്പോൺസിബിലിറ്റി ഇൻ ആഫ്രിക്കാ' എന്ന പ്രബന്ധം വർഗീസ് അവതരിപ്പിച്ചു. 'സിൻ ആൻഡ് ഫൊർഗീവ്നെസ്' എന്ന സെമിനാറിൽ (ജനു. 28) അവതരിപ്പിച്ച 'ദ് കൺസെപ്ഷൻ ഓഫ് സിൻ. ഹിന്ദു തോട്ട്. എ ബ്രീഫ് സർവ്വേ' എന്ന പ്രബന്ധം ശ്രദ്ധേയമായിരുന്നു.

സെന്റ് അൻഡ്രൂസ് മെതഡിസ്റ്റ് ചർച്ചിലെ മെൻസ് ക്ലബ്ബിന്റെ പ്രതിമാസ സമ്മേളനത്തിൽ വർഗീസ് ഗസ്റ്റ് സ്പീക്കറായിരുന്നു. ജോയിന്റ് സമ്മർ പുൽപിറ്റ് പ്രോഗ്രാം ഓഫ് ഫസ്റ്റ് പ്രസ്ബിറ്റേറിയൻ ചർച്ച് ആൻഡ് ഫോർട്ട് സ്ട്രീറ്റ് പ്രസ്ബിറ്റേറിയൻ ചർച്ചിന്റെ ഗസ്റ്റ് മിനിസ്റ്ററായി, നാലു സർവ്വീസുകൾക്ക് നേതൃത്വം നൽകുകയും പ്രഭാഷണം നടത്തുകയും ചെയ്തു.

എൽക്കാർട്ട് വൈ.ഡബ്ലിയു.സി.എ. യുടെ 52–ാം വാർഷിക സമ്മേളനത്തിൽ പോൾ വർഗീസ് "The High Price of Peace" എന്ന വിഷയത്തെ ആസ്പദമാക്കി മുഖ്യപ്രഭാഷണം നടത്തി. 'The Elkhart Truth' എന്ന പത്രം "Future Power of China Problem Facing World, Says Indian Speaker" എന്ന തലക്കെട്ടിലാണ് ആ പ്രഭാഷണം റിപ്പോർട്ട് ചെയ്തത് (1960 ഫെബ്രു. 11). വാർത്ത കാണുക: "Describing Communist China as the most important and problem power of the future, T. Paul Verghese of India traced difficulties between these two nations in a talk here Wednesday on "The High Price of Peace."

He appeared at the annual dinner meeting of the Young Women's Christian association.

Verghese, a Goshen college graduate, is now studying for his doctorate at Yale university. In India he was a newspaper reporter and free lance writer, teacher, lecturer and secretary of the Christian movement. In 1957 and 1958, he was special private secretary, to Emperor Haile Selassie of Ethiopia.

He spoke again at noon today before the Optimist club and at 2:30 pm gave a talk on Africa at an open meeting in the YWCA.

**China Restless**

There are two main reasons for China's recent attacks along the Indian border, Verghese said.

First, China is getting restless and wants to assert herself. She wants to gain recognition among the nations of the world who have rejected her.

Second, he continued, 1959 and 1960 are the crucial years in India's second five year plan. If the plan is successful, the foundations of good economy will have been laid and it will be proven possible to create a great nation by democratic means. It is important for Communist China to see that India fails in establishing economic stability democratically, so China is trying to divert India's financial resources to defense.

Verghese traced the beginnings of Indian Chinese difficulties to 1951 when the question arose as to which country Tibet belonged.

### South Korea Threatened

China and North Korea at that time were also threatening to attack South Korea. Attempting to prevent this, India sacrificed Tibet to China, he said, and assumed that this would satisfy the Chinese and the two nations would continue to be friendly.

Verghese seems to feel that this assumption has been the basis of the current problem. While India was content in the fact that the two nations had much in common and were friendly, the Chinese were instituting vast propaganda campaigns against India.

Several minor diplomatic incidents ensued, but still India did nothing, he continued. The climax came when Chinese troops moved across the border and shot a member of an Indian patrol.

India is determined not to go to war if at all possible, Verghese said. He does not believe China will launch a full scale attack, but will continue to needle India so that attention is focused on defense rather than building the Indian economy.

### Would Admit China

India also believes, he said, that admitting China to the United Nations is the only way in which she can redeem herself in the eyes of her people and gain recognition in the world. Admission to the U.N. does not mean that nations have to approve of China, just recognize her, is India's opinion.

“Peace never comes by slapping the man who slaps you; peace comes only by understanding your enemy,” Verghese said in conclusion. “The very structure, of the human world is such that we can have peace only when God is at the center and all men or related in the love of God. The only possible human existence is in one world.”

All though he does not believe there is a historical precedent for peace, Verghese said the only course is to assume we can reach the ultimate goal by working toward a world community.”

യേലിലെ പഠനത്തെക്കുറിച്ച് ആത്മകഥയിൽ മെത്രാപ്പോലീത്താ ഏതാനും വാചകങ്ങളിൽ കുറിച്ചിട്ടിരിക്കുന്നത് ഇപ്രകാരമാണ്: “I found the facilities for theological study at Yale Divinity School not quite up to the mark, because of colossal and I fear, some what cultivated, ignorance of vast areas of Christian history and thought and spirituality. On the other hand I found the Yale Graduate School excellent in modern western philosophy, especially in understanding German philosophers like Kant and Husserl. During this year I served also as a consultant to the Commission of Ecumenical Mission and Relations of the United Presbyterian Church in the USA, which gave me some great insights into the inside workings of a large American protestant denomination.’’

യേൽ സർവ്വകലാശാലയിലെ പഠനത്തിനിടയിൽ സുഹൃത്തായ ഫാ. കെ. സി. ജോസഫിന് 1960 ജൂലൈ 19-ന് ഡീക്കൻ പോൾ വർഗീസ് ഒരു കത്തയച്ചു. തന്റെ പഠനപദ്ധതികളെക്കുറിച്ച് കത്തിൽ അദ്ദേഹം ഇങ്ങനെ പറയുന്നു: “I am very dissatisfied with the facilities available for independent thinking and research in this country and am hoping that Oxford would provide me a kind of atmosphere in which I can do my own thinking and studying. I will work toward a D. Phill degree at Oxford, but this may turn out not to be practical if Oxford does not suit my particular interest at this point. I am also interested in getting a closer understanding of Roman Catholic thought, especially in some of its more creative new movements and therefore I would like to do some studying at the Institute Catholique at Paris or at the Pontifical Oriental Institute in Rome, but this would require French and Latin Languages which I still have to master adequately.’’

ഒരു വർഷത്തെ പഠനം പൂർത്തിയാക്കിയപ്പോൾ യേൽ സർവ്വകലാശാല എസ്.റ്റി.എം. ബിരുദം വർഗീസിന് നൽകി. അദ്ദേഹം എസ്.റ്റി.എം.ന് വേണ്ടിയായിരുന്നില്ല പഠിച്ചത്. പക്ഷേ, ഒരു വർഷം പൂർത്തിയാക്കിയതു കൊണ്ട് എസ്.റ്റി.എം. ബിരുദം സർവ്വകലാശാല നൽകി.

അപ്പോഴേക്കും ഓക്സ്ഫഡിൽ ഗവേഷണ പഠനത്തിനുള്ള അഡ്മിഷനും സ്കോളർഷിപ്പും ലഭിച്ചിരുന്നു. ഓക്സ്ഫഡിൽ പഠനമാരംഭിച്ച് കുറച്ചുകഴിഞ്ഞപ്പോൾ പൗരസ്ത്യ പിതാക്കന്മാരുടെ വേദശാസ്ത്രം പഠിപ്പിക്കുവാൻ ഓക്സ്ഫഡിലും ആരും ഇല്ല എന്ന് വർഗീസിനു ബോദ്ധ്യമായി. അദ്ദേഹത്തിന്റെ ഗൈഡ് നിരവധി ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള ജെ. എൻ. ഡി. കെല്ലി എന്ന പാശ്ചാത്യ വേദശാസ്ത്രജ്ഞനായിരുന്നു.

പാശ്ചാത്യ പിതാക്കന്മാരുടെ വേദശാസ്ത്രത്തിലാണ് അദ്ദേഹത്തിനും മറ്റ് അദ്ധ്യാപകർക്കും പാണ്ഡിത്യം ഉണ്ടായിരുന്നത്. പൗരസ്ത്യ പിതാക്കന്മാരെപ്പറ്റി, തിരഞ്ഞെടുത്ത വളരെ കുറച്ച് ഭാഗങ്ങളേ പഠിപ്പിക്കുന്നുള്ളു. ആ പഠിപ്പിക്കുന്ന ഭാഗങ്ങൾ തന്നെ പലപ്പോഴും തെറ്റായിരുന്നു. അങ്ങനെയുള്ള പല തെറ്റുകളും വർഗീസ് ചൂണ്ടിക്കാണിച്ചത് ഓക്സ്ഫഡിലെ അദ്ധ്യാപകർക്ക് ഇഷ്ടമായില്ല. തെറ്റ് ചൂണ്ടിക്കാണിച്ചു കൊടുത്താൽ യേൽ സർവ്വകലാശാലയിലെ അദ്ധ്യാപകർ സമ്മതിക്കുമായിരുന്നു. പക്ഷേ, ഓക്സ്ഫഡിലെ അദ്ധ്യാപകർ തങ്ങളുടെ തെറ്റൊരിക്കലും സമ്മതിച്ചു കൊടുത്തിരുന്നില്ല.

ഓക്സ്ഫഡിലെ പഠനവും ഡീക്കൻ പോൾ വർഗീസിനെ സംതൃപ്തനാക്കിയില്ല. അതിനെക്കുറിച്ച് മെത്രാപ്പോലീത്താ പറയുന്നു: "I decided to leave Yale and go to Oxford, anticipating better knowledge of Eastern theology and patristics there. I got admitted to a D. Phil (Doctor of Philosophy) program at oxford, with membership in Keble College, but living at the House of St. Gregory and St. Macrina at I Canterbury Road in Oxford. In general Oxford disappointed me - too staid, too dogmatic, too insular, too pompously unauthentic for my taste. But I had great teachers there like Michael polanyi, who initiated me into some of the problems of human knowing and intellectual certainty. My philosophical pilgrimage which began with an introductory course at Goshen, and had substantially developed at Princeton and Yale, reached a new level of maturity at Oxford. My mind developed by reacting critically to teachers like Gilbert Ryle and Ian Ramsey, Henry Chadwick and R. C. Zahner."

'ഓക്സ്ഫഡിൽ വച്ച് മാരകമായ ഒരുതരം വൈറസ് ഫാ. പോൾ വർഗീസിനെ പിടികൂടി. മരണത്തിന്റെ വക്കിലായിരുന്നു അദ്ദേഹം. ഈ സന്ദർഭത്തിലും എത്യോപ്യയിൽ വച്ച് അസുഖം ബാധിച്ച സമയത്തെന്നപോലെ ദിവ്യമായ യോഗാത്മകാനുഭവം അദ്ദേഹത്തിന് സിദ്ധിച്ചു. ദൈവകാരുണ്യത്താലാണ് ഈ മഹാരോഗത്തിൽ നിന്നു താൻ രക്ഷപെട്ടതെന്ന് മെത്രാപ്പോലീത്താ ആത്മാർത്ഥമായി വിശ്വസിച്ചു.

തന്റെ ഡോക്ടറൽ പ്രബന്ധത്തിന്റെ പ്രമേയത്തെ സംബന്ധിച്ച് റിസേർച്ച് ഗൈഡായിരുന്ന ജെ. എൻ. ഡി. കെല്ലിയുമായി ഡീക്കൻ പോൾ വർഗീസിനു യോജിക്കുവാൻ സാധിച്ചില്ല. പാശ്ചാത്യ – പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങൾ തമ്മിൽ ആഴത്തിലുള്ള വ്യത്യാസത്തെക്കുറിച്ച് ഗഹനമായി ചിന്തിക്കുവാനും പഠിക്കുവാനും ഗൈഡുമായുള്ള അഭിപ്രായവ്യത്യാസം അദ്ദേഹത്തെ പ്രേരിപ്പിച്ചു. എക്കാലത്തും പൗരസ്ത്യവേദശാസ്ത്രത്തിൽ വേരൂന്നി നിന്നുകൊണ്ടായിരുന്നു മെത്രാപ്പോലീത്തായുടെ പഠനം.'[4]

സൃഷ്ടിപരമായ പാശ്ചാത്യ ദൈവശാസ്ത്രത്തിന്റെ അടിത്തറ ഹിപ്പോയിലെ അഗസ്റ്റിന്റെ ചിന്തകളാണെന്നും ആ അടിത്തറ ഏറെ ബലഹീനതകൾ ഉള്ളതാണെന്നും 1959–60 കാലഘട്ടത്തിൽ പോൾ വർഗീസ് പഠിച്ചു. അപ്പോൾ അദ്ദേഹത്തിന് ഏറെ ആശ്വാസമനുഭവപ്പെട്ടു. പൗരസ്ത്യ ക്രൈസ്തവർ അഗസ്റ്റിനെ ഒരു 'വിശുദ്ധൻ' എന്ന നിലയിൽ പരിഗണിക്കേണ്ട ആവശ്യമേ ഇല്ല എന്ന കാര്യവും വർഗീസ് കണ്ടുപിടിച്ചു. പൗരസ്ത്യ പാരമ്പര്യം ബുദ്ധിപൂർവ്വം അഗസ്റ്റിനെ ഒഴിവാക്കി. ഹിപ്പോയിലെ അഗസ്റ്റിനെപ്പോലെയുള്ള പാശ്ചാത്യ ചിന്തകർക്കു മാത്രമേ ലോകത്തിന്റെ പ്രശ്നങ്ങളെ വേണ്ടപോലെ കൈകാര്യം ചെയ്യുവാൻ സാധിക്കുകയുള്ളുവെന്ന് ജെ.എൻ.ഡി. കെല്ലി എന്ന തന്റെ പ്രൊഫസർ നിർബന്ധം പിടിച്ചത് അദ്ദേഹത്തിന് പൗരസ്ത്യ ചിന്തയെ മനസ്സിലാക്കുവാനുള്ള കഴിവില്ലായ്മ കാരണമായിരുന്നു എന്ന് വർഗീസ് വിശ്വസിച്ചു. അഗസ്റ്റിന്റെ ചിന്തകളെ മാനദണ്ഡമാക്കിയായിരിക്കണം മറ്റ് തത്വങ്ങളെ പഠിക്കേണ്ടത് എന്ന് അദ്ദേഹം ശഠിച്ചപ്പോൾ വർഗീസിന് എതിർക്കേണ്ടി വന്നു.

“എന്റെ ഡി. ഫിൽ പ്രോഗ്രാമിന്റെ സൂപ്പർവൈസർ പ്രൊഫസർ കെല്ലിയായിരുന്നു. പാശ്ചാത്യചിന്തയിലെ ഒരു വലിയ ടീച്ചർ ആണ് അദ്ദേഹം. പഴയ വിശ്വാസപ്രമാണങ്ങളെക്കുറിച്ചൊക്കെ ധാരാളം പഠിച്ചിട്ടുള്ളതും എഴുതിയിട്ടുള്ളതുമായ ഒരാളാണ്. എങ്കിലും അദ്ദേഹത്തെ ഓരോ ആഴ്ചയിലും കണ്ട് ഓരോ മണിക്കൂർ സംസാരിക്കുന്ന സമയത്ത്, അദ്ദേഹത്തിന് എനിക്കറിയാവുന്നതിന്റെ പത്തിലൊന്നു പോലും ഈ വിഷയങ്ങളെക്കുറിച്ച് അറിയുവാൻ പാടില്ല എന്ന് ബോധ്യം വന്നു. പഴയ ചില ചോദ്യങ്ങൾ ഉണ്ട്. അത് പിന്നെയും പിന്നെയും ചോദിക്കും. അതിന്റെ മറുപടി ഞാൻ പറഞ്ഞാൽ അവരത് സമ്മതിച്ചുതരികയില്ല. അവർ അവരുടെ വീക്ഷണത്തിൽ നിന്നും മാറുകയില്ല. നിങ്ങൾ പറയുന്നത് തെറ്റാണെന്ന് പറഞ്ഞാൽ സമ്മതിക്കുകയില്ല. അഗസ്റ്റിനെ വിമർശിച്ചാൽ പറയും: “അഗസ്റ്റിൻ താങ്കളുടെ വിമർശനങ്ങളെ അതിജീവിച്ചുകൊള്ളും. അതോർത്ത് വിഷമിക്കേണ്ട. അദ്ദേഹമൊരു വലിയ ചിന്തകനാണ്. താങ്കളൊരു ചെറിയ മനുഷ്യനും” എന്ന്. ഞാൻ അഗസ്റ്റിനെ വിമർശിക്കുവാൻ മാത്രമൊന്നുമായിട്ടില്ലെന്ന് എന്നോടു പറഞ്ഞു. അതുകൊണ്ട് ഞാൻ കൂടുതൽ പഠിക്കുകയും അഗസ്റ്റിന്റെ പേരിലുള്ള പ്രധാനപ്പെട്ട അഞ്ചാറ് കുറ്റങ്ങളെന്താണെന്നുള്ളത് വ്യക്തമായിട്ട് പ്രഖ്യാപിക്കുകയും ചെയ്തു. എന്റെ രചനകൾ പല വേദശാസ്ത്രജ്ഞരും കണ്ടിട്ടുണ്ട്; ഉപയോഗിക്കുന്നവരും ഉണ്ട്.”

“ഓക്സ്ഫഡിലെ അദ്ധ്യാപകരിൽ എനിക്ക് ഏറ്റവും ബഹുമാനമുണ്ടായിരുന്നത് പ്രൊഫ. പൊളാനിയോടായിരുന്നു. നാലു പേരുള്ള ചെറിയൊരു സെമിനാറിൽ വച്ച് അദ്ദേഹത്തിൽ നിന്നും ഒരുപാട് കാര്യങ്ങൾ

പഠിക്കാനൊത്തു. മറ്റ് പ്രൊഫസറന്മാരുടെ ക്ലാസ്സുകളിലൊക്കെ അനുവാദത്തോടെ പോയിരിക്കാമായിരുന്നു. ഇന്ന ക്ലാസ്സിൽ പോകണമെന്ന് നിർബന്ധമൊന്നുമില്ലായിരുന്നു. തിയോളജിയിൽ ആണ് സ്പെഷ്യലൈസ് ചെയ്യുന്നതെങ്കിലും ഫിലോസഫിയും മറ്റു പല വിഷയങ്ങളും പഠിക്കുവാനുള്ള സൗകര്യങ്ങൾ ഉണ്ടായിരുന്നു. കുറച്ച് സംസ്കൃതവും സുറിയാനിയും പഠിച്ചു. മറ്റു പലതുമൊക്കെ സ്വന്തം അദ്ധ്വാനം കൊണ്ട് പഠിച്ചു."

അമേരിക്ക, ഇംഗ്ലണ്ട് എന്നിവിടങ്ങളിലെ പഠനകാലത്ത് മെനനൈറ്റ്സ്, പ്രസ്ബിറ്റേറിയൻസ്, മെതഡിസ്റ്റ്സ് തുടങ്ങിയ സഭാവിഭാഗങ്ങളുമായി സഹകരിച്ചിരുന്നു എങ്കിലും ആ ചിന്തകളിൽ പോൾ വർഗീസ് ആകൃഷ്ടനായിത്തീരുകയോ അവയുടെ വക്താവായി മാറുകയോ ചെയ്തില്ല. അവയിലെ നന്മകളെയും, നല്ല അംശങ്ങളെയും ആദരിക്കുവാനും സ്വാംശീകരിക്കുവാനും അദ്ദേഹം മടികാണിച്ചതുമില്ല. അദ്ദേഹത്തെ എപ്പോഴും പ്രചോദിപ്പിച്ചിരുന്നതും ആകർഷിച്ചിരുന്നതും പൗരസ്ത്യ ക്രൈസ്തവദർശനമായിരുന്നു.

1. എത്യോപ്യൻ ഭാഷയിലുള്ള ഒരു വാക്കാണിത്. "ത്രിത്വത്തിന്റെ ശക്തി" എന്നാണ് വാക്കിന്റെ അർത്ഥം.
2. "പോൾ വർഗീസ് ചാർജ്ജെടുത്തു" (വാർത്ത) *In*; കേരളഭൂഷണം, ഡിസം. 30, ഞായർ, 1956, p. 1.
3. ഫാ. ഡോ. വി. സി. സാമുവേൽ, "സ്വാനുഭവവേദിയിൽ", കോട്ടയം, 1996, p. 39.
4. ഡോ. കെ. എം. തരകൻ, "ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മനുഷ്യനും ചിന്തകനും", കോട്ടയം, pp. 12 - 13.

# 5

# എക്യുമെനിക്കൽ രംഗത്തേയ്ക്ക്

ഓക്സ്ഫഡിൽ പഠിച്ചുകൊണ്ടിരുന്ന സന്ദർഭത്തിൽ ജനീവയിൽ നിന്ന് അഖിലലോക സഭാകൗൺസിൽ (ഡബ്ലിയു.സി.സി.) ജനറൽ സെക്രട്ടറി വിസ്സേർട്ട് ഹൂഫ്റ്റിന്റെ ക്ഷണം ഡീക്കൻ പോൾ വർഗീസിന് ലഭിച്ചു. 'ജനീവാ വരെ വരണം. എനിക്ക് ഒന്നു കാണണം' എന്നതായിരുന്നു ആവശ്യം. വർഗീസ് ജനീവയിലെത്തി ജനറൽ സെക്രട്ടറിയെ സന്ദർശിച്ചു. അദ്ദേഹം പറഞ്ഞു: "ഞങ്ങൾ സഭാ കൗൺസിൽ തുടങ്ങിയ സമയത്ത് അറ്റ്ലാന്റിക് സമുദ്രത്തിനിപ്പുറത്തുള്ള സഭകളാണ് അധികവും ഉണ്ടായിരുന്നത്. ഇപ്പോൾ ഏഷ്യയിലെ മിക്കവാറും രാജ്യങ്ങൾ സ്വതന്ത്രമായി. ഒരുപാട് ഏഷ്യൻ സഭകൾ പുതുതായി അംഗങ്ങളായി വന്നിട്ടുണ്ട്. പൗരസ്ത്യസഭകളും അംഗങ്ങളായി വരുവാൻ ആഗ്രഹിക്കുന്നുണ്ട്. റഷ്യയിലും റുമേനിയയിലുമൊക്കെയുള്ള ഒരുപാട് ഓർത്തഡോക്സ് സഭകളും അംഗങ്ങളായി വരുവാൻ ആഗ്രഹിക്കുന്നു. അതുകൊണ്ട് താങ്കൾ തീർച്ചയായും വന്ന് സഭാ കൗൺസിലിൽ എന്റെ അടുത്ത സഹപ്രവർത്തകനായി സേവനം ചെയ്യണം." ഡീക്കൻ വർഗീസ് പറഞ്ഞു: "എനിക്ക് അഖിലലോക സഭാകൗൺസിലിനെപ്പറ്റി പൊതുവെയുള്ള അഭിപ്രായം അത്ര പോസിറ്റീവ് അല്ല." സെക്രട്ടറി ഞെട്ടലോടെയാണീ വാക്കുകൾ കേട്ടത്. ഡീക്കൻ വർഗീസ് തുടർന്നു: "അത് അടിസ്ഥാനപരമായി ഒരു പാശ്ചാത്യ സംഘടനയാണ്. രണ്ടാമത്, അത് അടിസ്ഥാനപരമായി ഒരു പ്രൊട്ടസ്റ്റന്റ് സംഘടനയാണ്." ഇത് രണ്ടും വ്യക്തമായി അദ്ദേഹം തുറന്നടിച്ചു. ജനറൽ സെക്രട്ടറിക്ക് ഇക്കാര്യങ്ങൾ നിഷേധിക്കുവാൻ സാധിക്കുകയില്ല. രണ്ടും സത്യമാണ്. "ഇപ്പോഴത്തെ വ്യവസ്ഥിതിക്ക് മാറ്റമുണ്ടാക്കുവാനാണ് ഞങ്ങൾ ശ്രമിക്കുന്നത്. അതുകൊണ്ട് താങ്കൾ തീർച്ചയായും വരണം."

"ഞാൻ ഒരാൾ വന്നതുകൊണ്ട് ഈ വ്യവസ്ഥിതി മാറ്റുവാൻ സാധിക്കുമെന്ന് എനിക്ക് വിചാരമില്ല."

ഡീക്കൻ പോൾ വർഗീസ് തിരികെ ഓക്സ്ഫഡിലെത്തി. 'ഇതൊരു വഴിത്തിരിവാണ്. ഈ വഴിക്കല്ല ഞാൻ പോകേണ്ടത്. പഠിത്തം കഴിഞ്ഞ് നാട്ടിൽ ചെന്ന് സഭയെ സേവിക്കുകയാണ് ചെയ്യേണ്ടത്' എന്ന് അദ്ദേഹം ചിന്തിച്ചു.

ഓർത്തഡോക്സ് സഭാംഗവും ഏഷ്യാക്കാരനുമായ ഡീക്കൻ പോൾ വർഗീസിനെ സ്റ്റാഫിൽ ഉൾപ്പെടുത്തണമെന്ന ഡബ്ല്യു.സി.സി. നേതൃത്വത്തിന്റെ ആഗ്രഹം നടപ്പിലാക്കുവാനായി പിന്നീടും അവർ അദ്ദേഹവുമായി ബന്ധപ്പെട്ടുകൊണ്ടിരുന്നു. കൗൺസിലിന്റെ സമതുലിതാവസ്ഥ നിലനിർത്തേണ്ടത് അവരുടെ ആവശ്യവുമായിരുന്നു. ഡബ്ല്യു.സി.സി. അസോസിയേറ്റ് ജനറൽ സെക്രട്ടറി റവ. ഫ്രാൻസിസ് എച്ച്. ഹൗസ് 1961 ഫെബ്രുവരി 28-ന് ഡീക്കൻ വർഗീസിന് എഴുതിയ കത്ത് കാണുക:



വിസ്സേർട്ട് ഹൂഫ്റ്റ്

Dear Mr. Verghese,

Thank you for your letter of 21st January and for sparing time for what was for us a most useful and enjoyable visit to Geneva.

The Executive of the WCC duly met February 6 - 10, and I am now able to write to you more definitely.

1) We are immensely interested in the possibility that at some time in the not too distant future you should join the WCC staff for a period. We are convinced that you could render immense service to the ecumenical cause in this capacity, but

2) We also understood from you that a) you would be most reluctant to break off your present course of study. i.e. you will be in Oxford until mid-summer 1962; b) you feel that both your own convictions and your Church's plans for you require that you should return to India for a period when you have finished at Oxford, and c) that if you did join our staff at some future date you believe that your services might be more useful elsewhere than in the Department on the Laity.

Under these circumstances the Staffing Committee of the Executive felt that it would be wrong to press you to accept appointment as Executive Secretary of the Department on the Laity when Pastor Hans - Ruedi Weber leaves at the end of June this year; but that we hope you will keep in touch with us and that at some date in the not too distant future you and your church will consider the possibility of your joining the WCC staff for a period.

As you will be hearing elsewhere, it is our great hope that in any case

you will be able to take an active part in the Third Assembly of the World Council in New Delhi (November 19th to December 5th).

Thank you once more for coming to see us,

Yours sincerely,

Francis H. House

cc Visser't Hooft, Northam, Weber

1960–ൽ എത്യോപ്യയിൽ ആദ്യത്തെ മിന്നൽ വിപ്ലവം ഉണ്ടായപ്പോൾ ഡീക്കൻ പോൾ വർഗീസ് ഓക്സ്ഫഡിൽ പഠിക്കുകയായിരുന്നു. ചക്രവർത്തി തെക്കേ അമേരിക്കയിൽ പോയിരുന്ന സന്ദർഭത്തിൽ അദ്ദേഹത്തിന്റെ ബോഡീഗാർഡിന്റെ കമാന്ററും, സീക്രട്ട് സർവ്വീസിന്റെ തലവനും കൂടി ഭരണം പിടിച്ചെടുക്കുകയായിരുന്നു. ചക്രവർത്തി ഒരു കൊച്ചു വിമാനത്തിൽ രാജ്യത്തു തിരികെ പറന്നിറങ്ങി, ഒരു തോക്കു പോലും ചൂണ്ടാതെ അധികാരത്തിൽ തിരികെ കയറി തന്റെ ശത്രുക്കളെ ബന്ധിച്ചു. ഈ വാർത്തയറിഞ്ഞ ഡീക്കൻ പോൾ വർഗീസ്, ഭരണസാരഥ്യത്തിൽ പ്രവേശിക്കുന്നതിൽ കാണിച്ച ധീരതയെയും ബുദ്ധിയെയും അഭിനന്ദിച്ചുകൊണ്ട് ചക്രവർത്തിക്ക് ഒരു സന്ദേശമയച്ചു. ഏതാനും ദിവസങ്ങൾക്കുള്ളിൽ ലണ്ടനിലെ എത്യോപ്യൻ അംബാസിഡർ, ഡീക്കൻ പോൾ വർഗീസിനെ ഫോണിൽ വിളിച്ച് 'താങ്കൾ ആഡിസ് അബാബയിലേക്ക് ചെല്ലണമെന്നും, ചക്രവർത്തി വിമാന ടിക്കറ്റ് അയച്ചിട്ടുണ്ടെന്നും' പറഞ്ഞു.

ചക്രവർത്തി സാരഥ്യത്തിൽ പുനഃപ്രവേശിച്ച് ഒരാഴ്ച തികഞ്ഞിട്ടില്ല. ചക്രവർത്തിയുടെ മൂത്ത മകനെ എതിർവിഭാഗം പ്രധാനമന്ത്രിയായി പ്രഖ്യാപിച്ചിരുന്നു. ചക്രവർത്തിയോടും സിംഹാസനാവകാശിയായ രാജകുമാരനോടും ചക്രവർത്തിയുടെ കസിൻ റാസ് ഇമ്റുവിനോടും മാത്രമല്ല സാധാരണക്കാരോടും പ്രത്യേകിച്ചു സർവ്വകലാശാല വിദ്യാർത്ഥികളോടും ഡീക്കൻ പോൾ വർഗീസ് വിശദമായി സംസാരിച്ചു. നാലു ദിവസം ആഡിസ് അബാബയിൽ താമസിച്ചതിനുശേഷം ഓക്സ്ഫഡിലേക്ക് മടങ്ങുന്നതിനു മുമ്പ് യാത്ര ചോദിക്കുവാൻ അദ്ദേഹം കൊട്ടാരത്തിലെത്തി.

"കൊട്ടാരത്തിനു താഴെ എന്റെ മുൻ ഓഫീസിനടുത്തു തന്നെയുള്ള ഓഫീസിലാണ് ചക്രവർത്തി. മന്ത്രിമാരെല്ലാം പുറത്ത് വെയിറ്റിംഗ് റൂമിലുണ്ട്. പ്രധാനമന്ത്രിയും ഉള്ള കാലമാണ്. രാജ്യം ആകെ ഉൽക്കണ്ഠയുടെ വക്കിൽക്കിടന്നു വിറയ്ക്കുന്നു. കാരണം, ഒരാഴ്ച മുമ്പ് ചക്രവർത്തി രാജ്യത്തു വന്ന് അധികാരത്തിൽ പ്രവേശിക്കത്തക്കവിധം വിപ്ലവ ഗവൺമെന്റിനോട് സമരം ചെയ്ത് അവരെ താഴെ ഇറക്കിയതു കര, വ്യോമസൈന്യങ്ങളായിരുന്നു. അവരിന്ന് അല്പം ഒന്നിടഞ്ഞാണ് നിൽക്കുന്നത്. അവർക്ക് ശമ്പളം വർദ്ധിപ്പിച്ചു കിട്ടണം. ആവശ്യപ്പെടുന്നത്ര

വർദ്ധിപ്പിക്കുവാനുള്ള സാമ്പത്തികശക്തി രാജ്യത്തിനില്ലെന്ന് ചക്രവർത്തിയും ഗവൺമെന്റും ശഠിക്കുന്നു. എന്നാൽ ചക്രവർത്തിക്കും ഗവൺമെന്റിനും എതിരായി സമരം ചെയ്യുമെന്ന് അവർ ഭീഷണിപ്പെടുത്തി. കരസൈന്യം മാത്രമാണ് മറുതലിക്കുന്നത്. പക്ഷേ, അവർ വിചാരിച്ചാൽ രണ്ടാമതൊരു കൊട്ടാര വിപ്ലവം നടത്തി ചക്രവർത്തിയെ താഴെയിറക്കുവാൻ കഴിയും.”

“ചക്രവർത്തിക്കു വിവരങ്ങളെല്ലാം അറിയാം. അന്നു രാവിലെ പത്തുമണിക്ക് സൈന്യം കൊട്ടാരത്തിലേക്കു മാർച്ചു ചെയ്തു വരുന്നുവെന്നും തങ്ങളുടെ നിവേദനങ്ങൾ ചക്രവർത്തിക്ക് നേരിട്ട് സമർപ്പിക്കുകയാണ് തങ്ങളുടെ ഉദ്ദേശ്യമെന്നും അവർ പരസ്യമായി പ്രഖ്യാപിച്ചു കഴിഞ്ഞിരിക്കുകയാണ്. സമയം 9.45 ആയി. ചക്രവർത്തിയെ രാവിലെ കണ്ടു യാത്ര പറഞ്ഞിട്ട് ഉച്ച തിരിഞ്ഞുള്ള വിമാനത്തിൽ ലണ്ടനിലേക്കു പോകുവാൻ തയ്യാറായിട്ടാണ് ഞാൻ കൊട്ടാരത്തിലെ ഓഫീസിൽ വന്നിരിക്കുന്നത്. പക്ഷേ, ചക്രവർത്തിയുടെ ഓഫീസിന്റെ കതക് അകത്തുനിന്നും പൂട്ടിയിരിക്കുന്നു. ചക്രവർത്തി മുറിക്കകത്ത് അക്ഷമനായി അങ്ങോട്ടുമിങ്ങോട്ടും ഉലാത്തുകയാണ്. പ്രധാനമന്ത്രിയെപ്പോലും അകത്തോട്ടു വിടുന്നില്ല. പിന്നെയാണോ എനിക്കദ്ദേഹത്തെക്കണ്ടു യാത്ര പറയുവാൻ അവസരം? ഏതായാലും സൈന്യത്തെ അഭിസംബോധന ചെയ്യുവാൻ വേണ്ടി ഓഫീസിൽ നിന്നു പുറത്തേക്കു വരുമല്ലോ. അപ്പോൾ കണ്ടു യാത്ര പറയാമെന്നു കരുതി കുറെ സമയം മന്ത്രിമാരുമായി സംസാരിച്ചുകൊണ്ടിരുന്നു. എല്ലാവർക്കും വലിയ ഭയവും ഉത്കണ്ഠയുമാണ്. കരസൈന്യം ഇടഞ്ഞാൽ രാജ്യത്തിന് എന്ത് ഭദ്രതയാണുള്ളത്? അതിന് രണ്ടാഴ്ച മുമ്പാണ് വിപ്ലവകാരികൾ എന്റെ സ്നേഹിതരായ ഇരുപതോളം മന്ത്രിമാരെയും ഉദ്യോഗസ്ഥന്മാരേയും വധിച്ചത്. ഇന്നിപ്പോൾ സൈനിക വിപ്ലവമാണെങ്കിൽ ഇനിയും ചോര ചൊരിയും. ആർക്കും ഒരു ഭദ്രതാബോധമില്ല.”

ഡീക്കൻ പോൾ വർഗീസ് സംസാരിച്ചുകൊണ്ടു നില്ക്കുന്നത് ചക്രവർത്തി ജനാലയിൽ കൂടി കണ്ടുകാണണം. പെട്ടെന്ന് കതകു തുറന്ന് അംഗരക്ഷകൻ പുറത്തുവന്നു പ്രഖ്യാപിച്ചു. “മി. വർഗീസ് വിളിക്കപ്പെട്ടിരിക്കുന്നു.” അന്ന് ശെമ്മാശനാണെങ്കിലും ‘മി. വർഗീസ്’ എന്നു തന്നെയാണ് എത്യോപ്യയിൽ അദ്ദേഹം അറിയപ്പെട്ടിരുന്നത്. മന്ത്രിമാരെല്ലാം അമ്പരന്നു. ഈ വിപൽഘട്ടത്തിൽ പ്രധാനമന്ത്രി പോലും പുറത്തുനില്ക്കെ എന്തിനാണ് വെറും ഒരു വിദ്യാർത്ഥിയായ വർഗീസിനെ വിളിക്കുന്നത്? ഏതായാലും ഡീക്കൻ വർഗീസ് ഉടനെ അകത്തു പ്രവേശിച്ചു. അംഗരക്ഷകൻ കതകടച്ചു.

“നീയിവിടെയുള്ളത് നല്ലതാണ്. നിന്നോടു പറയുന്നതു പോലെ സ്വതന്ത്രമായി എനിക്കാരോടും പറയുവാൻ സാധിക്കുകയില്ല. നീയെന്റെ



**ഹെയ്‌ലി സെലാസി ചക്രവർത്തി അഖില ലോക സഭാ കൗൺസിൽ (WCC) ആസ്ഥാനം സന്ദർശിക്കുന്നു. സമീപം ഫാ. പോൾ വർഗീസും WCC ജനറൽ സെക്രട്ടറി വിസ്സേർട്ട് ഹൂഫ്റ്റും.**



സാക്ഷിയാണ്. ലോകത്തിന്റെയും ചരിത്രത്തിന്റെയും മുമ്പിൽ നീയെന്റെ സാക്ഷിയാണ്. എനിക്കെന്തെങ്കിലും സംഭവിക്കുകയാണെങ്കിൽ നീ ലോകത്തോടു സാക്ഷ്യം വഹിക്കണം."

ചക്രവർത്തിയുടെ ഈ വാക്കുകൾ ഡീക്കൻ പോൾ വർഗീസിനെ കുറച്ചൊന്നമ്പരപ്പിച്ചു. അദ്ദേഹം നിശബ്ദനായി നിന്നു.

"നീ വന്നത് എന്റെ ഭാഗ്യമാണ്. ഒരഞ്ചു മിനിറ്റിനകം ഹെയ്‌ലി സെലാസിയുടെ അവസാനമായിരിക്കും. ഞാനിതാ എന്റെ പട്ടാളക്കാരെ അഭിമുഖീകരിക്കുവാൻ പോകുകയാണ്. എന്തും സംഭവിക്കാം. എന്റെ ആയുസ്സിന്റെ അവസാന ദിവസമാണിതെന്നുള്ള ചിന്തയോടെയാണ് ഞാനിപ്പോൾ ഈ ഓഫീസിൽ നിന്നു വെളിയിൽ കടക്കുന്നത്. നിന്നോടെനിക്കു പറയാനുള്ളത് ഇതാണ്. ഹെയ്‌ലി സെലാസിയുടെ കഥ ഇന്നവസാനിക്കുകയാണെങ്കിൽ രണ്ടു കാര്യങ്ങൾക്കു നീ ലോകത്തിന്റെ മുന്നിൽ സാക്ഷ്യം വഹിക്കണം. ഒന്ന്, ഞാൻ ഭയം കൂടാതെയാണ് ഇപ്പോൾ പുറത്തേക്കിറങ്ങുന്നത്. ബുള്ളറ്റ് പ്രൂഫ് വെസ്റ്റോ കൈയിൽ തോക്കോ ഇല്ലാതെയാണ് ഞാനെന്റെ പട്ടാളക്കാരെ അഭിമുഖീകരിക്കാൻ പോകുന്നത്. ഹെയ്‌ലി സെലാസി അവസാന ശ്വാസംവരെ ആരെയും ഭയപ്പെട്ടിട്ടില്ല എന്നുള്ളതിനു നീ തന്നെ ലോകത്തിനു സാക്ഷി. രണ്ടാമതൊരു കാര്യം. എനിക്ക് ഭയമില്ലാത്തതിന്റെ കാര്യം എന്റെ ഈശ്വരവിശ്വാസമാണ്. അവസാനം വരെ ഈശ്വരനിൽ മാത്രം ശരണപ്പെട്ടുകൊണ്ടാണ് ഞാൻ ജീവിച്ചതെന്നുള്ളതിന് നീ തന്നെ എനിക്കു സാക്ഷി. ഞാൻ ഇന്നു മരിക്കുകയാണെങ്കിൽ മാത്രം ഈ രണ്ടു കാര്യങ്ങളും നീ ലോകത്തോടു പറഞ്ഞാൽ മതി."

ഡീക്കൻ വർഗീസിന്റെ കണ്ണിൽ കണ്ണുനീർ വന്നു. പ്രതിസന്ധി ഇത്ര മാത്രം ഗൗരവമുള്ളതാണെന്നു പിന്നീടാണ് അദ്ദേഹത്തിനു ബോധ്യമായത്.

ചക്രവർത്തി പുറത്തേക്കിറങ്ങി. പ്രധാനമന്ത്രിയോടോ കുടുംബാംഗങ്ങളോടോ എന്തെങ്കിലും പറയുവാൻ കാണുമെന്നു വിചാരിച്ച് അവരൊക്കെ അടുത്തുകൂടി. ഒന്നും പറയാനില്ല. ചക്രവർത്തി കുലുങ്ങാതെ നിശ്ശബ്ദനായി ലക്ഷക്കണക്കിനു വരുന്ന പട്ടാളത്തെ ഒറ്റയ്ക്കഭിമുഖീകരിക്കുവാൻ മുന്നോട്ടു നടക്കുകയാണ്. അദ്ദേഹം അവരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ട്, താഴ്ന്ന സ്വരത്തിൽ, ശാന്തനായി അഞ്ചു മിനിറ്റ് നേരത്തോളം അവരോടു സംസാരിച്ചു. രാജ്യത്തിന്റെ ഇന്നത്തെ സാമ്പത്തികസ്ഥിതിയിൽ അവർ ചോദിക്കുന്നത് കൊടുക്കുവാൻ സാദ്ധ്യമല്ലെന്നും, അവർ ചെയ്തിട്ടുള്ള പ്രവൃത്തി രാജ്യത്തിനു വേണ്ടി ചെയ്തിട്ടുള്ളതാകയാൽ പ്രതിഫലം ചോദിക്കരുതെന്നും അവരെ ഉപദേശിച്ചു.

“യാതൊരു ബഹളവും കൂടാതെ പട്ടാളം അതു കേട്ടു സന്തോഷത്തോടെ കൈയടിച്ചു. ചക്രവർത്തിയെ സല്യൂട്ട് ചെയ്ത് തല വണക്കി. ആ കൊച്ചു മനുഷ്യൻ ഇരമ്പി വരുന്ന ആ വൻകൂട്ടത്തെ തന്റെ കൊച്ചു ശബ്ദം കൊണ്ടും ശാന്തമുഖം കൊണ്ടും ധീരമായി പിടിച്ചടക്കി. അലക്സാണ്ടറുടെ ജീവചരിത്രം നല്ലതുപോലെ പഠിച്ചിട്ടുള്ള ചക്രവർത്തി കുറെയൊക്കെ അലക്സാണ്ടറെ അനുകരിക്കുകയായിരുന്നുവെന്നു തോന്നുന്നു. ഏതായാലും അന്ന് ആ അനുകരണം പൂർണ്ണ വിജയമായിരുന്നു.”

എത്യോപ്യയിൽ വച്ചുള്ള തന്റെ സംഭാഷണങ്ങളുടെയും അനുഭവങ്ങളുടെയും അടിസ്ഥാനത്തിൽ, രാജ്യത്തിന് ആവശ്യമായത് ഇന്നതെല്ലാമെന്ന് തനിക്ക് തോന്നിയത് ഒരു മെമ്മോറാണ്ടമായി ചക്രവർത്തിക്ക് ഓക്സ്ഫഡിൽ നിന്നും ഡീക്കൻ പോൾ വർഗീസ് എഴുതി അയച്ചു കൊടുത്തു. അതു വായിച്ചു നോക്കിയിട്ട് ചക്രവർത്തി അയച്ച മറുപടി ഇപ്രകാരമായിരുന്നു:

“യഹൂദാ ഗോത്രത്തിന്റെ സിംഹം ജയിച്ചിരിക്കുന്നു. എത്യോപ്യയിലെ രാജാക്കന്മാരുടെ രാജാവും ഈശ്വരനിയമിതനുമായ ഹെയ്‌ലി സെലാസി പ്രഥമൻ.

മി. പോൾ വർഗീസിന്.

ആത്മാർത്ഥതയോടെ എഴുതപ്പെട്ടിട്ടുള്ള നിങ്ങളുടെ എഴുത്ത് നമുക്ക് കിട്ടി. നാം വായിച്ചു. കെയ്റോ വഴി പോകുമ്പോൾ പാത്രിയർക്കീസുമായി (ഈഗുപ്തായ) സംസാരിച്ച് അദ്ദേഹത്തെ മനസ്സിലാക്കിയ കാര്യവും അതേക്കുറിച്ച് നിങ്ങളുടെ വിലയിരുത്തലും മനസ്സിലായി. നമ്മുടെ ഭാഗത്തു നിന്ന് അതേപ്പറ്റി ആലോചിച്ച് വേണ്ടതു ചെയ്യും. ആതൻസിൽ നമ്മുടെ സഭയുടെ കാര്യത്തെക്കുറിച്ച് നിങ്ങൾ നിർദ്ദേശിച്ചിട്ടുള്ള കാര്യങ്ങൾ ഭാവിയിൽ സഹായകമായേക്കാം. ഞാൻ സഭയ്ക്കു വേണ്ടി ചെയ്തിട്ടുള്ളതിനെക്കുറിച്ച് നിങ്ങൾ എഴുതിയിട്ടുള്ളതു നിസ്സാരമായ കാര്യമാണ്.

എത്യോപ്യയുടെ അവസ്ഥയെപ്പറ്റി ഓർമ്മിപ്പിച്ചതു നല്ല കാര്യം തന്നെ. ഉപദേശം നൽകുന്നതു സാദ്ധ്യമായ ഒരു കാര്യമാണ്. എന്നാൽ കൊടുക്കുന്ന ഉപദേശം പ്രാവർത്തികമാണോ അല്ലയോ എന്ന് അറിയണമെങ്കിൽ, ഉപദേശം കൊടുക്കുന്നവൻ പ്രാവർത്തികമായ ഉത്തരവാദിത്വത്തിൽ പ്രവേശിച്ചെങ്കിലേ കഴിയൂ. നിങ്ങൾ നിർദ്ദേശിച്ചിട്ടുള്ള കാര്യങ്ങൾ യൂറോപ്പിലും അതേപോലെയുള്ള മറ്റു രാജ്യങ്ങളിലും അറിവുള്ള കാര്യങ്ങളാണ്. ഇക്കാര്യങ്ങളെക്കുറിച്ച് നാം പറഞ്ഞിട്ടുള്ളവ പത്രങ്ങളിൽ വന്നിട്ടുണ്ട്. സാമൂഹികനീതിയുടെ കാര്യമാണെങ്കിൽ, നമ്മുടെ ജീവിതത്തെ

ഇങ്ങനെ നാം ബലിയർപ്പിക്കുന്നതു ജനങ്ങൾക്കു നീതി ലഭിക്കണം എന്നുള്ള ആഗ്രഹം കൊണ്ടാണ്. സർവ്വകലാശാല, ദൈവം അനുവദിച്ചാൽ ഒക്ടോബർ മാസത്തിൽ ആരംഭിക്കണമെന്നു ചിന്തിക്കുന്നു. അതിന്റെ ചാർട്ടറിന്റെ അവസാനരൂപം ഇതോടൊപ്പം അയക്കുന്നു. വരുന്ന ജൂലൈ മാസത്തിൽ നിങ്ങൾ ഗാനായിൽ വരുമ്പോൾ മൂന്നാഴ്ചത്തേക്ക് എത്യോപ്യയിൽ വരാമെന്ന് പറയുന്നത് നല്ല കാര്യം.

1961 മെയ് മാസം 13-ന് ഹെയ്‌ലി സെലാസി പ്രഥമൻ."

"ഉപദേഷ്ടാവുദ്യോഗത്തിൽ നിന്നു വിരമിച്ച ശേഷം ചോദിക്കാതെ തന്നെ ഞാൻ കൊടുത്ത ഉപദേശത്തിൽ നാലു കാര്യങ്ങളാണുണ്ടായിരുന്നത്. 1. പൗരസ്ത്യ സഭകളുടെ ഒരു കോൺഫറൻസ് ആഡിസ് അബാബയിൽ വിളിച്ചു കൂട്ടണമെന്നുള്ളതായിരുന്നു ആദ്യത്തേത്. അതേക്കുറിച്ച് ഈഗുപ്തായ പാത്രിയർക്കീസ്, അന്തോക്യാ പാത്രിയർക്കീസ്, കിഴക്കിന്റെ കാതോലിക്കാ, അർമേനിയൻ കാതോലിക്കാ, എത്യോപ്യാ പാത്രിയർക്കീസ് എന്നിവരുമായി ആലോചിച്ചു സമർപ്പിച്ച നിർദ്ദേശങ്ങളാണ് 1965-ൽ ആഡിസ് അബാബയിൽ കൂടിയ പൗരസ്ത്യ സഭാതലവന്മാരുടെ സമ്മേളനത്തിന്റെ പശ്ചാത്തലം. ഇക്കാര്യത്തിൽ എന്റെ നിർദ്ദേശം മുഴുവൻ ചക്രവർത്തി സ്വീകരിച്ചു. 2. എത്യോപ്യൻ സഭയുടെ നേതൃത്വത്തെ പരിശീലിപ്പിക്കുന്നതിനു ഗ്രീക്കു സഭയുടെ സഹായം തേടി, കുറെ സ്കോളർഷിപ്പുകളുടെ കാര്യത്തിൽ ചില തീരുമാനങ്ങൾ ഉണ്ടാക്കുവാൻ വേണ്ടിയാണ് ആഥൻസിൽ പോയത്. അതും വിജയകരമായി. എത്യോപ്യയിൽ നിന്നു പലരും അവിടെ പോയി പഠിച്ചു. 3. രാജ്യത്തെ അഭിപ്രായ സ്വാതന്ത്ര്യം, പത്രസ്വാതന്ത്ര്യം, ഭൂ നിയമ പരിഷ്ക്കരണം, പാർലമെന്റ് പരിഷ്ക്കരണം, ഗവൺമെന്റ് പരിഷ്ക്കരണം എന്നിങ്ങനെയുള്ള കാര്യങ്ങളെക്കുറിച്ചുള്ളതായിരുന്നു മൂന്നാമത്തെ ദീർഘമായ നിർദ്ദേശ പരമ്പര. അതിനു കിട്ടിയ മറുപടി, പാശ്ചാത്യ രാജ്യങ്ങളിലെ ആശയമാണ് താൻ പ്രകടിപ്പിക്കുന്നത്; അതിന് എത്യോപ്യയിൽ വലിയ പ്രസക്തിയൊന്നുമില്ല; എത്യോപ്യയ്ക്കാവശ്യമുള്ളതു ചക്രവർത്തിക്കറിയാം; ചക്രവർത്തി അതിനെപ്പറ്റി ചെയ്തിട്ടുള്ള പ്രസംഗങ്ങൾ പത്രത്തിൽ വന്നിട്ടുണ്ട്. ചക്രവർത്തിയുടെ ജീവിതം മുഴുവൻ ബലി കഴിക്കുന്നത് ജനങ്ങൾക്കു നീതി ലഭിക്കുവാൻ വേണ്ടിയാണ് എന്നിങ്ങനെയായിരുന്നു. അതായതു മറ്റുള്ളവർ പറയുന്നതൊന്നും താൻ കേൾക്കുവാൻ തയ്യാറില്ലെന്നു ചുരുക്കം. 4. നാലാമത്തെ കാര്യം സർവ്വകലാശാലയെക്കുറിച്ചുള്ള നിർദ്ദേശങ്ങൾ ആയിരുന്നു. ആഡിസിലെ ഹെയ്‌ലി സെലാസി സർവ്വകലാശാല (പിന്നീട് പേരു മാറ്റി) ആവിഷ്ക്കരിക്കുന്ന കാര്യത്തിൽ ചിലതൊക്കെ ചെയ്യുവാൻ എനിക്കും അവസരം ലഭിച്ചിട്ടുണ്ട്. അതുകൊണ്ടാണ് അതിന്റെ ചാർട്ടർ ചക്രവർത്തി തന്നെ

എനിക്കയച്ചു തന്നത്. ഇക്കാര്യത്തിലും എന്റെ ഉപദേശത്തിന്റെ ഒരു ഭാഗമെങ്കിലും അദ്ദേഹം സ്വീകരിക്കുകയുണ്ടായി. പിന്നീട് 1961-ന്റെ അവസാനത്തിലും 1962-ന്റെ ആരംഭത്തിലും നാലു മാസത്തോളം ഞാൻ എത്യോപ്യയിൽ പോയി ശമ്പളമൊന്നുമില്ലാതെ പല ചില്ലറ സേവനങ്ങളും നിർവ്വഹിക്കുകയും, വീണ്ടും സാമൂഹിക നീതിയെക്കുറിച്ചും ഗവൺമെന്റ് പരിഷ്ക്കരണത്തെക്കുറിച്ചും നിവേദനങ്ങൾ സമർപ്പിക്കുകയുമുണ്ടായി. സർവ്വകലാശാല വിദ്യാർത്ഥികൾ 1961-ൽ ബഹുമുഖങ്ങളായ ആരോപണങ്ങൾ ചക്രവർത്തിയെക്കുറിച്ച് ഉന്നയിച്ചു. ഞാനുമായി നടത്തിയ സംഭാഷണത്തിൽ വിദ്യാർത്ഥികൾ പറഞ്ഞ കാര്യങ്ങളെല്ലാം ഞാൻ ചക്രവർത്തിയോട് പറഞ്ഞു."

"അവർ പല കാര്യങ്ങൾ പറഞ്ഞതിൽ ഒന്ന്, ചക്രവർത്തി രാജ്യത്തെ പണം മുഴുവൻ എടുത്തു സ്വന്തം പേരിൽ വിദേശ ബാങ്കുകളിൽ നിക്ഷേപിച്ചിട്ടുണ്ടെന്നായിരുന്നു. ഇങ്ങനെ വിദ്യാർത്ഥികൾ ആരോപിക്കുന്നുണ്ടെന്ന് 1961-ൽത്തന്നെ ഞാൻ ചക്രവർത്തിയോട് പറഞ്ഞു. അങ്ങനെ ചെയ്തിട്ടില്ല എന്ന് നിഷേധിക്കുവാൻ എനിക്കും സാധ്യമല്ല; ചക്രവർത്തിക്കും സാധ്യമല്ല. കാരണം ഞാൻ തന്നെയാണ് രണ്ടു വിദേശബാങ്കുകളിൽ അക്കൗണ്ട് തുറന്നുകൊടുത്തത്. എന്താണ് വിദ്യാർത്ഥികളോട് മറുപടി പറയേണ്ടത് എന്ന് ഞാൻ ചോദിച്ചു. നല്ല ചങ്കൂറ്റത്തോടെ ചക്രവർത്തി പറഞ്ഞു. 'നാം അദ്ധ്വാനിച്ചു; നാം അതിന്റെ ഫലത്തിൽ നിന്നു ഭക്ഷിച്ചു എന്ന് അവരോടു പറയുക.' എന്തു പറയുവാനാണ്? അദ്ധ്വാനിച്ചു എന്നുള്ളത് പരമാർത്ഥം. പക്ഷേ, ഫലം ഭക്ഷിക്കുന്നതിന് ഒരു പരിധിയൊക്കെയില്ലേ? ജനങ്ങൾ പട്ടിണി കിടക്കുമ്പോൾ കോടിക്കണക്കിന് ഡോളർ സ്വന്തം പേരിൽ വിദേശബാങ്കുകളിൽ നിക്ഷേപിക്കുന്നത് 'അദ്ധ്വാനിച്ചു ഭക്ഷിച്ചു' എന്ന വാദം കൊണ്ട് ന്യായീകരിക്കാനൊക്കുമോ? എനിക്കതിനോട് യോജിക്കാനായില്ല."

"ഏതായാലും ആ സമയത്ത് ചക്രവർത്തിയോടു ഒരു സംവാദത്തിനു ഞാൻ മുതിർന്നില്ല. അദ്ദേഹം പറഞ്ഞ കാര്യം അതുപോലെ ഞാൻ വിദ്യാർത്ഥികളെ അറിയിച്ചു. വിദേശ ബാങ്കുകളിലെ നിക്ഷേപം കോടിക്കണക്കിന് വരുമെന്ന് അദ്ദേഹത്തിനല്ലാതെ മറ്റൊരു വ്യക്തിക്കും അറിഞ്ഞുകൂടായിരുന്നു. പലരുടേയും പേരിൽ പല സ്ഥലത്തായാണ് അക്കൗണ്ട് തുറക്കുന്നതും പണം നിക്ഷേപിക്കുന്നതും. ഇത്ര വളരെ പണം വിദേശ ബാങ്കുകളിൽ നിക്ഷേപിച്ചിട്ടുണ്ടെന്ന വാർത്ത 1974-ൽ മാത്രമാണ് ജനമദ്ധ്യത്തിൽ പരന്നത്. അതോടു കൂടി അദ്ദേഹത്തിന്റെ ജനസമ്മതിയുടെ അധോഗമനവും ത്വരിതഗതിയിലായി. വല്ലോ പ്രവിശ്യയിലെ ക്ഷാമത്തെക്കുറിച്ച് ഒന്നും ചെയ്യാതെ വാർത്തകൾ അമർത്തി വച്ചതും, വിദേശ ബാങ്കുകളിലെ നിക്ഷേപത്തെക്കുറിച്ചുള്ള വാർത്ത പരന്നതുമാണ് അദ്ദേഹത്തിന്റെ നാശത്തിനു വഴിതെളിച്ചത്."

ന്യൂഡൽഹിയിൽ വച്ച് ഡബ്ലിയു.സി.സി. യുടെ മൂന്നാമത് അസംബ്ലി 1961 നവംബറിൽ നടത്തുവാൻ തീരുമാനിച്ചു. 'യേശുക്രിസ്തു ലോകത്തിന്റെ വെളിച്ചം' എന്നതായിരുന്നു അസംബ്ലിയുടെ ചിന്താ വിഷയം. ഹിറ്റ്ലർക്ക് എതിരായി സമരം ചെയ്ത് പ്രശസ്തനായ ജർമ്മനിയിലെ മാർട്ടിൻ നീ മുള്ളറോടും, യേൽ യൂണിവേഴ്സിറ്റിയിലെ പുതിയ നിയമ വിഭാഗം പ്രൊഫസർ പോൾ മൈനറോടുമൊപ്പം, ഡീക്കൻ പോൾ വർഗീസിനെയും അസംബ്ലിക്ക് ബൈബിൾ സ്റ്റഡി ലീഡറായി തെരഞ്ഞെടുത്തു. അസംബ്ലി മൂന്നു സെഷനായിട്ട് വിഭജിച്ച് ഓരോ സെഷനിലും ബൈബിൾ സ്റ്റഡി എടുക്കുവാനാണ് മൂന്നു ലീഡേഴ്സിനെ തെരഞ്ഞെടുത്തത്. ബൈബിൾ ഭാഷ്യകാരൻ എന്ന നിലയിൽ ആ സമയത്തു തന്നെ ഡീക്കൻ പോൾ വർഗീസ് നേടിയിരുന്ന പ്രശസ്തിയുടെ ഫലമായിട്ടും, ഓർത്തഡോക്സ് സഭാംഗവും ഭാരതീയനുമാണെന്ന പരിഗണനയിലുമാവാം സഭാ കൗൺസിൽ നേതൃത്വം അദ്ദേഹത്തെ തെരഞ്ഞെടുത്തത്.

ഓർത്തഡോക്സ് സഭകൾ തമ്മിലുള്ള പരസ്പര ആശയവിനിമയത്തിനും കൂടിക്കാഴ്ചയ്ക്കും ന്യൂഡൽഹി അസംബ്ലിയിൽ വേദിയൊരുക്കുവാനായി ഡീക്കൻ പോൾ വർഗീസും, ഓർത്തഡോക്സ് വൈദിക സെമിനാരി വൈസ് പ്രിൻസിപ്പലായിരുന്ന ഫാ. കെ. ഫീലിപ്പോസും പരിശ്രമിച്ചു. ഇരുവരും ചേർന്ന് തയ്യാറാക്കി അയച്ച കത്ത് ഇപ്രകാരമായിരുന്നു:

July 1, 1961

Christ is risen, Grace to you and Peace from the Risen Lord.

For the third time the General Assembly of the World Council of Churches will meet this year, at New Delhi. The past twelve years have shown us what we of the Orthodox Churches share in common with Protestant Christians and what separates them for us. The gap is not such that we can hope, barring a miracle, to find unity in faith and Eucharist with them in the near future.

But thanks to the World Council and the facilities in communication afforded by the times, we of the Byzantine and Monophysite groups of Churches are discovering each other. The gap between us is not such as cannot be hoped to be bridged, given charity and understanding on both sides, and the grace of God.

There have been conversations between our various delegates both at Amsterdam and at Evanston, but these have been of but limited value, perhaps because the talks were not preceded by any systematic preparation.

We, the undersigned, belonging to the Syrian orthodox church of India, are anxious that we should meet again in New Delhi, and perhaps, if circumstances permit, in Kerala. But in order that our conversations may be more substantial, it is necessary that a few papers are produced and distributed in advance, before we assemble in New Delhi. We do not officially represent our Church. Neither would any of the papers to be prepared have any official authorization behind them. This should however not prevent us from opening our minds and hearts to each other in love and truth. We may have unpleasant things to say to each other, but we shall be determined to say them in charity.

This letter comes to you with the humble request that you would drop a note to the Rev. Verghese, I Canterbury Road, Oxford, England, whether you or anyone else whom you know to be coming to New Delhi willing and able to prepare a short paper on themes related to the following questions:

a. The relationships between the various primatial sees at the middle of the 5th century.

b. What are our sources for knowing what happened in the Council of Ephesus (449) and the Council of Chalcedon (451). To what degree are these accounts biased? Can we reconstruct a fairly new neutral picture of what actually happened? To what extent were the proceedings of these assemblies influenced by imperial pressure? by the rivalries between the Patriarchal sees? by social and economic parties among the peoples of the Empire? by fluctuations in the civil service officialdom of the Empire?

c. How many bishops attended the Council of Chalcedon? How many signed the decrees? What in the statement of faith of Chalcedon was found objectionable by the Monophysite bishops? Are these points still held objectionable?

d. Why did the Monophysites object to the formula ‘‘in two natures after the incarnation?” What did they object to in the Tome of Leo? is the Tome still accepted by the Byzantine Churches as an official statement of the faith?

e. Do the Byzantine Churches today anathematize Dioscurus? Do the Monophysite Churches anathematize Leo? If they do, on what grounds? Can these anathemas be reconsidered?

f. Can we have a study of the Christology of the Byzantine and Monophysite Churches as they appear today in the liturgies and the formularies of sacerdotal ordination? On what points do the two Christologies differ? Are these differences irreconcilable?

g. What are the conditions that either side would advance before intercommunion can be established? What would be the place of the Ecumenical See of Constantinople if such inter-communion were to be made possible? Do the Monophysite Churches object to any of the decisions of the fifth, sixth and seventh Councils?

h. What other problems exist between the two groups of Churches?

These questions are not meant to be exhaustive, and any suggestions that you would have as to what the agenda of our conversations in India should consist of would be most welcome.

Please also let us have your suggestions as to who from your Church should write papers and on what topics.

Remember us in your prayers.

Yours in Our Lord Jesus Christ,

Fr. K. Philipose

Dn. T. Paul Verghese

1961 ജൂലൈ 21 മുതൽ അഗസ്റ്റ് 8 വരെ ആഫ്രിക്കയിലെ ഗാനായിൽ നടന്ന പഠന സെമിനാറിൽ ഡീക്കൻ പോൾ വർഗീസ് മുഖ്യ നേതൃത്വം വഹിച്ചു. 'കൺഫ്രണ്ടിംഗ് ദി ന്യൂ ആഫ്രിക്കാ' എന്നതായിരുന്നു സമ്മേളനത്തിന്റെ വിഷയം. സമ്മേളനത്തിൽ അദ്ദേഹം ബൈബിൾ സ്റ്റഡികൾ എടുക്കുകയും 'A Review of Our West African Experience' എന്ന പ്രബന്ധം അവതരിപ്പിക്കുകയും ചെയ്തു. സമ്മേളനത്തിൽ വച്ച് ഡീക്കൻ പോൾ വർഗീസിന്റെ 39-ാം ജന്മദിനം ആഘോഷിച്ചു. അതോടനുബന്ധിച്ച് പ്രതിനിധികൾ തയ്യാറാക്കി അവതരിപ്പിച്ച ഒരു ഗാനം, സമ്മേളനത്തിന്റെ റിപ്പോർട്ടിൽ അനുബന്ധമായി ചേർത്തിരിക്കുന്നത് കാണുക:

**Happy Birthday to Paul Verghese !!!**

By the waters of the Gangas, just across from Taj Mahal
There was born a bearded baby who would rather preach than bawl.
The neighbors called it ugly, but his mother called it Paul,
And so began it all.

Chorus: Happy Birthday from us to ya,
Happy Birthday from us to ya,
Happy Birthday from us to ya,

Your age goes marching on!

He came across the ocean, and he came across the sea.
He saw the Land of Goshen, and picked up his first degree.
And then he went to Princeton and became a damn Yankee.

So now he's R-E-V.

Chorus: Happy Birthday from us to ya. (See above)

Now it's off to Ethiopia and to Addis Ababa,
Where he met Selassie's lassie and took dictation from her paw.
And he taught the orthodoxies how to do the cha-cha-cha
And you know that's not all!

Chorus: Happy Birthday from us to ya. (See above)

He wandered up to England, and went in to see the Queen.
He said, "Dear Liz, you'll never know how grateful we have been!''
He dusted books at Oxford and brushed whiskers with the Dean,
And got the third degree.

Chorus: Happy Birthday from us to ya. (See above)

He saw the glory of Miss Flory and was worked into her scheme.
She took him off to Africa to freeze in Aburi.
And now he's here before us, and gee girls, ain't he a dream!
Agape marches on!

Chorus: Happy Birthday from us to ya. (See above)

1961 സെപ്തംബറിൽ ഡീക്കൻ വർഗീസ് Rice യൂണിവേഴ്സിറ്റിയിലെ ക്യാമ്പസ് ഗസ്റ്റും ചാപ്പൽ പ്രഭാഷകനുമായിരുന്നു. യൂണിവേഴ്സിറ്റിയുടെ മുഖപത്രമായ The Thresher -ൽ 1961 സെപ്തംബർ 22-ന് 'Plight of Man and the Act of God' Examined by Verghese at Chapel' എന്ന തലക്കെട്ടിൽ വന്ന വാർത്തയിൽ വർഗീസിന്റെ തുടർന്നുള്ള പ്രവർത്തനങ്ങളെക്കുറിച്ചും യാത്രകളെക്കുറിച്ചും പ്രതിപാദിക്കുന്നുണ്ട്. വാർത്തയുടെ പ്രസക്ത ഭാഗങ്ങൾ കാണുക: 'Now a deacon in the Syrian Orthodox Church, Mr. Verghese will be ordained to the priesthood in November. Before that time, his travels will carry him to the University of Hawaii, where the East - West Center, an international college for academic work, has been established in an attempt to create better understanding between Asians and Americans.

AFTER LEAVING Hawaii, Mr. Verghese will stop in Japan, Hong Kong, and Manila on his way to the General Assembly of the World Council of Churches in New Delhi, where he will conduct Bible studies at that meeting.

Although he is pleased with the quality of students and faculty at Rice, Mr. Verghese mentioned that he finds out students somewhat diffident about entering into intellectual discussions, as compared with students in Ivy League schools. Still, he offers, “After having been in the Ivy League I am impressed with the unpretentiousness of students here.”

“THE PLIGHT of Man and the Act of God” is set as the general topic for Mr. Verghese’s chapel talks, which are offered both Thursday and Friday nights. His addresses this week will be “Two Archetypal Men - the Old and the New”, and “Freedom, Evil, and the Law.”

ഡബ്ല്യു.സി.സി. ന്യൂഡൽഹി അസംബ്ലിയിൽ പങ്കെടുക്കുവാനായി ഇന്ത്യയിലെത്തിയ ഡീക്കൻ പോൾ വർഗീസിന് 1961 നവംബർ 5-ന് ഞായറാഴ്ച പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ പരുമല സെമിനാരിയിൽ വച്ച് കശ്ശീശാപട്ടം നൽകി. 12-ന് ഞായറാഴ്ച ആലുവാ കോളജ് ഹിൽ സെന്റ് തോമസ് പള്ളിയിൽ ഫാ. പോൾ വർഗീസ് പ്രഥമ ബലി അർപ്പിച്ചു.

“നാല്പതാം വയസിൽ അച്ചനായതു കൊണ്ട് അസൗകര്യമുണ്ടായി രുന്നു. ശുശ്രൂഷകളിലെ പാട്ടുകൾ മനഃപാഠമാക്കുവാൻ പ്രയാസം തോന്നി. പെട്ടെന്ന് മറന്നു പോകും. കോരുത് മല്പാനച്ചൻ (മലങ്കര മല്പാൻ ഞാർത്താങ്കൽ ഫാ. എൻ. കെ. കോരുത്) എന്റെ ഗുരുവാണ്. സഭയുടെ സെമിനാരിയിൽ പഠിച്ചിട്ടില്ലാത്ത എനിക്ക് സഭാകർമ്മങ്ങൾ അനുഷ്ഠിക്കുവാനുള്ള കഴിവ് അതിപരിമിതമായിട്ടെങ്കിലും ഉണ്ടാക്കിത്ത ന്നിട്ടുള്ളത് കോരുത് മല്പാനച്ചനാണ്. സ്വദേശത്തും വിദേശത്തുമായി ചുരുക്കം ‘ഗുരു’ക്കന്മാരേ എനിക്കുള്ളൂ. അതിലൊരാളാണ് കോരുത് മല്പാനച്ചൻ.”

നവംബർ 18 മുതൽ ഡിസംബർ 6 വരെ നടന്ന ഡബ്ല്യു.സി.സി. അസംബ്ലിയിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക പ്രതി നിധികൾ ഏബ്രഹാം മാർ ക്ലിമ്മീസ്, തോമ്മാ മാർ ദിവന്നാസ്യോസ്, ഫാ. ഡോ. കെ. ഫിലിപ്പോസ് (പിന്നീട് ഫിലിപ്പോസ് മാർ തെയോ ഫിലോസ്), ഫാ. ഡോ. വി. സി. ശമുവേൽ, ഫാ. പോൾ വർഗീസ്, എ. എം. തോമസ് (മുൻ കേന്ദ്രമന്ത്രി), കെ. എം. ചെറിയാൻ (പത്രാധിപർ, മലയാള മനോരമ) എന്നിവരായിരുന്നു.

അസംബ്ലിയിലെ ഫാ. പോൾ വർഗീസിന്റെ ബൈബിൾ ക്ലാസിന് 300 പേരുണ്ടായിരുന്നു. അവരിൽ ആർച്ച് ബിഷപ്പ് മീഖായേൽ റംസിയും (Michael Ramsey) മറ്റു പല സഭാദ്ധ്യക്ഷന്മാരും ഉൾപ്പെട്ടിരുന്നു. ഫാ. പോൾ വർഗീസിന്റെ ആദ്യ ദിവസത്തെ ബൈബിൾ ക്ലാസ് വളരെ

വിജയപ്രദം ആയിരുന്നു. ബൈബിൾ ക്ലാസിനെക്കുറിച്ച് വലിയ മതിപ്പാണ് പങ്കെടുത്ത എല്ലാവർക്കും ഉണ്ടായത്. അസാധാരണമായ പുകഴ്ച അദ്ദേഹത്തിന്റെ ബൈബിൾ ക്ലാസിനെക്കുറിച്ചുണ്ടായി. പിറ്റേ ദിവസത്തെ ബൈബിൾ ക്ലാസ് തുടങ്ങിയപ്പോൾ പുതിയൊരു പ്രശ്നം ഉണ്ടായി. മറ്റു ഗ്രൂപ്പുകളിൽ നിന്നും ആളുകൾ അനുവാദമില്ലാതെ ഫാ. വർഗീസിന്റെ ബൈബിൾ ക്ലാസ് കേൾക്കുവാൻ വന്നു തുടങ്ങി. ആറു ബൈബിൾ സ്റ്റഡിയാണ് ഫാ. പോൾ വർഗീസ് നടത്തിയത്. ആറും വളരെ വിജയ പ്രദമായിരുന്നു. ഈ ബൈബിൾ സ്റ്റഡികളുടെ അനന്തരഫലമായി ആർച്ച് ബിഷപ്പ് മീഖായേൽ റംസി, ഫാ. പോൾ വർഗീസിന്റെ ആയുഷ്ക്കാല സുഹൃത്തും പ്രശംസകനുമായിത്തീർന്നു.

ഈ ബൈബിൾ സ്റ്റഡികളെക്കുറിച്ചും ഫാ. പോൾ വർഗീസിനെക്കു റിച്ചും ഇന്ത്യൻ പത്രലോകത്തെ അതികായകനായിരുന്ന കെ. എം. ചെറിയാൻ (ചീഫ് എഡിറ്റർ, മലയാള മനോരമ) അഭിപ്രായപ്പെട്ടത് ഇപ്ര കാരമായിരുന്നു: 'Extra Ordinary Brilliant Man. ഒരു ദിവസത്തെ ബൈബിൾ സ്റ്റഡി കേൾക്കാം എന്നു വിചാരിച്ചാണ് ഞാൻ പോയത്. പക്ഷേ എല്ലാ ദിവസവും ഞാൻ പോയി. മറ്റു ബൈബിൾ സ്റ്റഡി ഗ്രൂപ്പുകളിൽ നിന്നും ആളുകൾ ഇങ്ങോട്ട് ഒഴുകുകയായിരുന്നു. Impressive. ബൈബിൾ വിശദീകരിച്ചു പ്രതിപാദിക്കു ന്നതിൽ ഇതുപോലെ കഴിവുള്ള ഒരാൾ ലോകത്തിലാരും കാണുകയില്ല. He is number one.''

ദൈവത്തിന്റെ വലിയ കരുണ കൊണ്ടാണ് ഈ ബൈബിൾ സ്റ്റഡി കൾ നന്നായി എടുക്കുവാൻ തനിക്ക് കഴിഞ്ഞതെന്ന് മെത്രാപ്പോലീത്താ വിശ്വസിച്ചു. ഇതോടെ ഫാ. പോൾ വർഗീസ് അന്താരാഷ്ട്ര പ്രശസ്ത നായിത്തീർന്നു. വലിയ പ്രശസ്തിയും ബഹുമതിയും അദ്ദേഹത്തിനു ലഭിച്ചു. ലോകക്രൈസ്തവ സഭകളിലെല്ലാം അദ്ദേഹത്തെക്കുറിച്ച് അറി യുവാൻ തുടങ്ങി. 1961-ലെ ബൈബിൾ സ്റ്റഡി മറക്കാത്ത ആളുകൾ, പഴയ സഭാനേതാക്കന്മാരുടെ കൂട്ടത്തിൽ ഇപ്പോഴും ഉണ്ട്.

എക്യുമെനിക്കൽ രംഗത്തേക്കുള്ള ഫാ. പോൾ വർഗീസിന്റെ പ്രവേ ശനത്തിന് ഈ സംഭവം കളമൊരുക്കി. അതിനെക്കുറിച്ച് മെത്രാപ്പോ ലീത്താ പറയുന്നു: "1961-ലെ ഡൽഹി അസംബ്ലിയിൽ വച്ചാണ് റഷ്യ, ബൾഗേറിയ, യുഗോസ്ലോവ്യാ, റുമേനിയ തുടങ്ങിയ രാജ്യങ്ങളിലെ നിര വധി പൗരസ്ത്യസഭകൾ അഖിലലോക സഭാകൗൺസിലിൽ അംഗത്വ മെടുത്തത്. 1948 വരെയുള്ള കാലത്തൊക്കെ സ്വതന്ത്ര സഭകൾ ഏഷ്യ യിലും ആഫ്രിക്കയിലും ഇല്ല. ഉള്ളതെല്ലാം യൂറോപ്പിലേ ഉള്ളൂ. ഏഷ്യ യിലും ആഫ്രിക്കയിലും സ്വതന്ത്രസഭകൾ ഉണ്ടാകാൻ തുടങ്ങിയത് 1948-1961 കാലഘട്ടത്തിലാണ്. അങ്ങനെയാണ് 1961-ൽ എല്ലാ ഏഷ്യൻ രാജ്യങ്ങളിൽ നിന്നുമുള്ള സഭകൾ വന്നത്. അതിനു മുമ്പ് സഭാ കൗൺ

സിലിൽ കൂടുതലായി ഉണ്ടായിരുന്നത് പ്രൊട്ടസ്റ്റണ്ട് സഭകളായിരുന്നു. പൗരസ്ത്യ സഭകളുടെ വരവോടെ ഏകദേശം പ്രൊട്ടസ്റ്റണ്ട് സഭകളുടെ യത്ര തന്നെ പൗരസ്ത്യ സഭകളും കൗൺസിലിൽ അംഗങ്ങളായിത്തീർന്നു."

"ഡബ്ലിയു.സി.സി. അസംബ്ലിയിൽ പങ്കെടുത്ത എല്ലാ പൗരസ്ത്യ സഭാപ്രതിനിധികളെയും മലങ്കര ഓർത്തഡോക്സ് സഭാപ്രതിനിധികൾ കേരളത്തിലേക്ക് ക്ഷണിച്ചു. അവർ എല്ലാവരും കൂടി കേരളത്തിൽ വന്നു. അതൊരു വലിയ സംഭവമായിരുന്നു. എത്യോപ്യക്കാരും ഈഗുപ്തായക്കാരും റുമേനിയക്കാരും ഗ്രീക്കുകാരും എല്ലാം ഉൾപ്പെടുന്ന ഒരു വലിയ ഡലിഗേഷനാണ് കേരളത്തിൽ വന്നത്. അവരുടെ വി. കുർബാന എം.ഡി. സെമിനാരി ചാപ്പലിൽ വച്ചു നടക്കുകയും, ഒരു മഹാസമ്മേളനം അതു കഴിഞ്ഞ് കൂടുകയും ചെയ്തു. അതിൽ വച്ച് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ അവരെ സ്വാഗതം ചെയ്ത് പ്രസംഗിച്ചു. അഞ്ചു പുരാതന പൗരസ്ത്യസഭകളും കോൺസ്റ്റാന്റിനോപ്പിൾ കുടുംബത്തിൽപ്പെട്ട ഓർത്തഡോക്സ് സഭകളും തമ്മിൽ 1964, 1967, 1970, 1971 എന്നീ വർഷങ്ങളിൽ നടന്ന അനൗദ്യോഗിക സംഭാഷണങ്ങൾക്കും അതെത്തുടർന്നുണ്ടായ ഔദ്യോഗിക ഐക്യസംഭാഷണങ്ങൾക്കും വഴിതെളിച്ചത് 1961-ലെ ഈ സ്വീകരണമായിരുന്നു."

"ഈ സഭാപ്രതിനിധികളുടെ ഒരു പ്രത്യേക ഡലിഗേഷൻ പ. കാതോലിക്കാ ബാവായെ സന്ദർശിച്ച് പറഞ്ഞു: 'ഞങ്ങൾക്ക് ഒരപേക്ഷയുണ്ട്. നമ്മുടെ പ്രതിനിധിയായി ഡബ്ലിയു.സി.സി. സ്റ്റാഫിൽ പ്രവർത്തിക്കുവാൻ ഫാ. പോൾ വർഗീസിനെ വിട്ടുതരണമെന്ന് ഞങ്ങൾ ആഗ്രഹിക്കുന്നു.' ബാവാ പറഞ്ഞു. 'എല്ലാവർക്കും അയാളെ വേണമെന്നാണ് പറയുന്നത്. തീരുമാനം എടുക്കേണ്ടത് അയാളാണ്.' പിന്നീട് ബാവാ തന്നെ എന്നോട് പറഞ്ഞു: 'നമ്മളോട് വന്ന് അവർ ചോദിച്ചപ്പോൾ നമ്മൾ ചെയ്യേണ്ടത് ഒരു കടമയാണ്. തനിക്ക് പോകാമെങ്കിൽ താൻ പോകണം.' പോകണമെങ്കിൽ ഓക്സ്ഫഡിലെ പഠിത്തം ഞാൻ ഉപേക്ഷിക്കണം. 'ഒരു വർഷം കൂടി പഠിച്ചാൽ ഓക്സ്ഫഡിൽ നിന്ന് ഡോക്ടറേറ്റ് കിട്ടും. മുഴുവനാക്കുന്നതിനു മുമ്പ് പോകുന്നതിൽ പ്രയാസമുണ്ട്, പക്ഷേ, ബാവാ കല്പിക്കുകയാണെങ്കിൽ ഞാൻ പോകാം' എന്നു പറഞ്ഞു. ബാവാ കല്പിച്ചതനുസരിച്ച് ഞാൻ പോവുകയും ചെയ്തു."

അസംബ്ലി കഴിഞ്ഞ ഉടനെ തന്നെ ഫാ. പോൾ വർഗീസിനെ ഡബ്ലിയു.സി.സി. കേന്ദ്ര സെക്രട്ടറിയേറ്റിൽ സ്റ്റാഫായി നിയമിച്ചു. അസോസിയേറ്റ് ജനറൽ സെക്രട്ടറിയും ഡിവിഷൻ ഓഫ് എക്യുമെനിക്കൽ ആക്ഷൻ ഡയറക്ടറും ആയിട്ടായിരുന്നു നിയമനം. ഡബ്ലിയു.സി.സി. അസോസിയേറ്റ് സെക്രട്ടറി സ്ഥാനം ഏറ്റെടുക്കുന്നതിന് മുമ്പ് മൂന്നു മാസം ഫാ.



അഖില ലോക സഭാ  കൗൺസിലിന്റെ 1961–ലെ ന്യൂഡൽഹി അസംബ്ലിയിൽ പങ്കെടുത്ത
ഓർത്തഡോക്സ് സഭാ പ്രതിനിധികൾ കോട്ടയം പഴയസെമിനാരി സന്ദർശിച്ചപ്പോൾ.

പോൾ വർഗീസ് എത്യോപ്യയിൽ ചിലവഴിച്ചു. 1962 ജനുവരി - മാർച്ച് കാലഘട്ടത്തിൽ അദ്ദേഹം എത്യോപ്യൻ ഓർത്തഡോക്സ് സഭയുമായി സഹകരിച്ചു പ്രവർത്തിച്ചു. യേശുക്രിസ്തു പരസ്യശുശ്രൂഷ ആരംഭിക്കുന്നതിന് മുമ്പ് മരുഭൂമിയിൽ 40 ദിവസം ചിലവഴിച്ചതു പോലെയുള്ള ഒരു അനുഭവത്തിനാണോ അദ്ദേഹം ശ്രമിച്ചതെന്നു സംശയമുണ്ട്. എത്യോപ്യൻ പത്രമായ The Ethiopian Herald 1962 ജനുവരി 25 ന് 'WCC official Surveys Here' എന്ന തലക്കെട്ടിൽ പ്രസിദ്ധീകരിച്ച വാർത്തയിൽ ഫാ. വർഗീസിന്റെ പ്രവർത്തനങ്ങളെക്കുറിച്ച് ഇങ്ങനെ പറയുന്നു:

"Father Paul Verghese, Associate General Secretary of World Council of Churches and Director of Division of Ecumenical Action, arrived here last week to see possibilities and to carry out surveys in cooperation with the Ethiopian Orthodox Church, by which the World Council of Churches could help the Ethiopian church in order to carry out its missionary activities. He will be conducting his surveys in the western and South Western provinces of the country. After completing his survey project, he will work out, in consultation with the Ethiopian Orthodox Church, an over-all scheme to carry out the projects.

He will stay here for the next three months during which time he expects to fulfill his mission. He was sent here by the World Council of Churches which he said, willing whole heartedly to help the Ethiopian Church, either financially or personnel - wise, to carry out effectively its missionary task. He stated that there was a strong desire to give help especially by the other Orthodox Churches.

The help is directed at encouraging the Ethiopian Church to Christianize certain areas of the country where Christianity did not reach. Father Verghese said that the World Council of Churches had replied very favourably to the request made by the Ethiopian Church delegation led by Archbishop Theophilos, to the General Congress of the World Council of Churches, held in New Delhi, India, in November and December. According to him, the Ethiopian Church delegation appealed for help in order to fulfil its task.

Father Verghese, who had spent five years in Ethiopia and speaks excellent Amharic with a good knowledge of Ge'ez, declared that the Ethiopian church had great responsibility in carrying out missionary activities. There is a great need for mission schools, churches, and clinics which fulfil the need of the people, he said. Asked whether the Ethiopian church could get the necessary personnel to carry out this task, he said that there are several Ethiopians who have been sent abroad for the same purpose and returned after considerable training, and are ready to carry out such a project. There



**അഖില ലോക സഭാ കൗൺസിലിന്റെ 1961–ലെ ന്യൂഡൽഹി അസംബ്ലിയിൽ പങ്കെടുത്ത ഓർത്തഡോക്സ് സഭാ പ്രതിനിധികൾ പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവായെ സന്ദർശിച്ചപ്പോൾ.**



are also other young people who are presently outside the service of the church but are very much interested in this type of work.

Although the Ethiopian Orthodox Church was very anxious to do its missionary task, Father Verghese further explained, it was handicaped so far by both lack of personnel with this kind of experience and also the necessary finance. “There is a wrong impression in the minds of the public that the Church is very wealthy”, Father Verghese pointed out, “But this is unfounded, and its limited budget goes for its heavy administrative expenditure.” He expressed his firm belief that the Ethiopian Orthodox Church now could fulfil its wishes in cooperating with the various churches of the world through the medium of the World Council of Churches.

Father Paul Verghese is the first Non - white to be appointed by the Central Executive Committee of the World Council as Associate General Secretary to represent the voices of Afro - Asian orthodox Churches in the making of general policy. He, himself belongs to the Malabar Orthodox Church. Besides carrying out his mission here, Father Verghese will give a series of lectures on Bible passages and the fundamentals of Eastern Orthodox Faith, until he leaves for Geneva where his permanent office is located. He will assume his post by mid May.”

അസോസിയേറ്റ് സെക്രട്ടറിയും ഡിവിഷൻ ഓഫ് എക്യുമെനിക്കൽ ആക്ഷൻ ഡയറക്ടറുമായി 1962 മെയിൽ ഫാദർ പോൾ വർഗീസ് ചുമതലയേറ്റു. കൗൺസിലിന്റെ ആദ്യ അസോസിയേറ്റ് ജനറൽ സെക്രട്ടറിയായിരുന്നു അദ്ദേഹം. ഡിവിഷൻ ഓഫ് എക്യുമെനിക്കൽ ആക്ഷന്റെ കീഴിൽ നാലു ഡിപ്പാർട്ടുമെന്റുകളാണ് ഉണ്ടായിരുന്നത്. 1) ബോസ്സെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ട്, 2) ഡിപ്പാർട്ടുമെന്റ് ഓൺ ദ് ലെയ്റ്റി, 3) ഡിപ്പാർട്ടുമെന്റ് ഓൺ കോ-ഓപ്പറേഷൻ ഓഫ് മെൻ ആൻഡ് വിമൻ ഇൻ ചർച്ച് ആൻഡ് സൊസൈറ്റി, 4) യൂത്ത് ഡിപ്പാർട്ട്മെന്റ്. ‘വിദ്യാഭ്യാസം’ എന്നൊരു പുതിയ ഡിപ്പാർട്ടുമെന്റ് കൂടി ഫാ. പോൾ വർഗീസിന്റെ പരിശ്രമഫലമായി തുടങ്ങി. അങ്ങനെ അഞ്ച് ഡിപ്പാർട്ടുമെന്റുകളുടെ ചുമതല ഫാ. പോൾ വർഗീസ് വഹിച്ചു.

“ഡബ്ല്യു.സി.സി. യിലെ ജോലി ഒരു പ്രയാസമേറിയ അനുഭവമായിരുന്നു. ഒന്നാമത് പ്രൊട്ടസ്റ്റണ്ട് സഭകളുടെ സകല രീതികളുമാണവിടെ ഉള്ളത്. അതിനോട് വ്യത്യസ്തമായിട്ടുള്ള രീതിയും സമീപനവും എടുക്കുമ്പോൾ അവർക്കൊക്കെ വലിയ പ്രയാസമാണ്. അവരുമായിട്ടൊക്കെ ഉരസലുകൾ വരുകയും ചെയ്തു. പ്രൊട്ടസ്റ്റണ്ടുകാർക്ക് ആരാധനയെപ്പറ്റി യാതൊരാശയവും ഇല്ലായിരുന്നു. അവർക്ക് എപ്പോഴും പാട്ടും പ്രസംഗവും മതി. യഥാർത്ഥ ആരാധന എന്താണെന്നുള്ളതിനെക്കു

റിച്ചുള്ള ഓർത്തഡോക്സ് സഭകളുടെ ചിന്തകൾ അവർക്ക് അറിയാൻ പാടില്ല. ആദ്ധ്യാത്മികമായി ഒരു വലിയ മണലാരണ്യത്തിന്റെ അനുഭവ മായിരുന്നു അവിടെ ഉണ്ടായിരുന്നത്. ഓർത്തഡോക്സ് പാരമ്പര്യം അവി ടെങ്ങും ഇല്ല. പ്രൊട്ടസ്റ്റണ്ട് ആരാധനയേ ഉള്ളൂ. അവധി കിട്ടുന്ന അവസര ത്തിൽ ഏതെങ്കിലും കത്തോലിക്കാ ആശ്രമത്തിലോ മറ്റോ പോയി താമ സിച്ചാൽ കുറച്ചു നല്ല ആരാധനയിൽ പങ്കെടുക്കാം. ആദ്ധ്യാത്മികമായ അന്തരീക്ഷം വളരെ പരിതാപകരമായിരുന്നു. എന്നാൽ എന്റെ സഹ പ്രവർത്തകരായിട്ട് അഞ്ച് ഡിപ്പാർട്ടുമെന്റുകളിലും ഉണ്ടായിരുന്ന ജീവന ക്കാർ അന്താരാഷ്ട്ര നിലവാരമുള്ള ഏറ്റവും സമർത്ഥന്മാരായിരുന്നു. അവരുടെ കൂടെ ജോലി ചെയ്യുന്നത് എനിക്ക് വലിയ സന്തോഷമായി രുന്നു. അവരും എന്നോട് വിസമ്മതം പ്രകടിപ്പിക്കുമെങ്കിലും വളരെയ ധികം സഹകരിക്കുകയും പറയുന്നതു പോലെയൊക്കെ പ്രവർത്തിക്കു കയും ചെയ്യുമായിരുന്നു. അന്ന് ഏഷ്യാക്കാരും ആഫ്രിക്കക്കാരുമായി വളരെ കുറച്ചുപേരെ ഉണ്ടായിരുന്നുള്ളു. അതുകൊണ്ട് എനിക്ക് പ്രത്യേക പദവിയും പ്രമുഖ സ്ഥാനവും ഉണ്ടായിരുന്നു. എന്നിരുന്നാലും ഓർത്ത ഡോക്സ് ആശയങ്ങൾ പലതും അവർക്ക് മനസ്സിലാവുകയില്ല. സഭയെ ക്കുറിച്ച് പറയുന്നതും ആരാധനയെപ്പറ്റി പറയുന്നതുമൊക്കെ വ്യത്യ സ്തമായിരുന്നു. പക്ഷേ, പിന്നീട് വർഷങ്ങൾ കൊണ്ട് അവർ അത് പഠിച്ചു. സഭയെപ്പറ്റി പഠിച്ചു; ആരാധനയെപ്പറ്റി അവർ ഒരുപാട് പഠിച്ചു."

ആദ്യത്തെ കാലഘട്ടം ഫാ. പോൾ വർഗീസിന് സാഹസമേറിയത് ആയിരുന്നു. പക്ഷേ പിന്നീട്, ഒരു വലിയ അനുഭവമാണതെന്ന് അദ്ദേഹം മനസ്സിലാക്കി. ലോകത്തിലുള്ള എല്ലാ സഭകളുമായിട്ടും പരിചയപ്പെടു വാനും അവരെ സന്ദർശിക്കുവാനും അവരുടെ പ്രശ്നങ്ങൾ മനസിലാ ക്കുവാനും അവരുടെ നേട്ടങ്ങൾ എവിടെയാണെന്ന് അറിയുവാനും അദ്ദേ ഹത്തിന് അവസരം കിട്ടി. വിവിധ സഭകളിലെ നേതാക്കന്മാരെയും ചിന്ത കന്മാരെയും കാണുവാനും പരിചയപ്പെടുവാനും ഇടപെടുവാനും സാധി ച്ചുവെന്നുള്ളത് ബൗദ്ധികമായിട്ട് അദ്ദേഹത്തിനൊരു ഉണർവ്വുണ്ടാക്കി. കാന്റർബറി ആർച്ച് ബിഷപ്പ് മീഖായേൽ റംസി, മാർട്ടിൻ നീ മുള്ളർ തുടങ്ങിയ പ്രതിഭകളുമായി പരിചയപ്പെടുവാൻ സാധിച്ചുവെന്നുള്ളത് വളർച്ചയ്ക്കുള്ള ഒരു സഹായമായിരുന്നു. അതുപോലെ യുനെസ്കോ, യുണൈറ്റഡ് നേഷൻസ് തുടങ്ങിയ സംഘടനകളുടെ സമ്മേളനങ്ങളിൽ പ്രതിനിധിയായിട്ട് പോയത് അന്താരാഷ്ട്ര കാര്യങ്ങൾ എങ്ങനെയാണ് നടക്കുന്നതെന്നറിയുവാൻ വളരെയധികം സഹായിച്ചു. ലോകത്തിന്റെ പ്രശ്നങ്ങളെക്കുറിച്ച് ചർച്ച ചെയ്യുവാനും അവ കൈകാര്യം ചെയ്യുവാ നുമുള്ള അവസരവും ലോകത്തിന്റെ യാഥാർത്ഥ്യങ്ങൾ പലതും കാണു വാനുള്ള അവസരവും, ഫാ. പോൾ വർഗീസിനുണ്ടായി. സാമൂഹ്യമാ

യിട്ടും സാംസ്ക്കാരികമായിട്ടും രാഷ്ട്രീയമായിട്ടും രാഷ്ട്രങ്ങൾക്കകത്ത് എന്താണ് നടക്കുന്നതെന്ന് പോയി കണ്ടെങ്കിൽ മാത്രമേ മനസ്സിലാക്കുവാൻ സാധിക്കൂ എന്ന് അദ്ദേഹം മനസ്സിലാക്കി. ഫാ. പോൾ വർഗീസിന് ഇവയൊക്കെ വലിയ അനുഭവ വികസനം തന്നെയായിരുന്നു. പ്രകൃതി മനോഹരമായ ജനീവാ സിറ്റിയിലെ തനിച്ചുള്ള താമസം അദ്ദേഹത്തിന് പുതിയൊരു അനുഭവമായിരുന്നു. ഫാ. വർഗീസ് ഭക്ഷണം തനിയെ പാകം ചെയ്യുകയും, വസ്ത്രങ്ങൾ തനിയെ അലക്കുകയും, സാധനങ്ങൾ തനിയെ പോയി വാങ്ങിക്കുകയും ചെയ്തു.

ഫാ. പോൾ വർഗീസ് ചാർജെടുത്ത ശേഷമുള്ള സഭാകൗൺസിലിന്റെ പ്രഥമ സെൻട്രൽ കമ്മിറ്റിയോഗം 1962 ആഗസ്റ്റ് ഏഴു മുതൽ 16 വരെ ഫ്രാൻസിലെ പാരീസിൽ നടന്നു. ഫാ. പോൾ വർഗീസ് യോഗത്തിൽ വച്ച് വിവാദപുരുഷനാകുകയും എല്ലാവരുടെയും ശ്രദ്ധാകേന്ദ്രമാകുകയും ചെയ്തു. ‘The Finality of Jesus Christ in the Age of Universal History’ എന്ന വിഷയത്തെക്കുറിച്ച് അദ്ദേഹം അവതരിപ്പിച്ച പ്രബന്ധമാണ് വിവാദത്തിനു കാരണമായത്. സെൻട്രൽ കമ്മിറ്റി മിനിറ്റ്സിൽ ഈ സംഭവത്തെക്കുറിച്ച് വിശദമായി പ്രതിപാദിച്ചിട്ടുള്ളത് കാണുക: “The Vice - Chairman took the chair and successively introduced Principal John Marsh, Chairman of the Committee of the Division of Studies, and the Rev. Paul Verghese, the new Director of the Division of Ecumenical Action, both of whom presented papers on the subject of this study.

The Vice - Chairman opened discussion by commenting that he had never seen more clearly demonstrated the value of presentations on the subject from different traditions and confessions. Mr. John Lawrence associated himself with what Fr. Verghese had said concerning intellectual and spiritual colonialism, and went on to suggest that a procedural colonialism is demonstrated when the World Council does its work largely through the methods and rhythms of the West. Sir Kenneth Grubb took issue with a phrase used by Fr. Verghese which referred to various aspects of Western expansions: “I know some of my friends see God’s hand in all this; but I see only the wrath of men praising God.” For himself, he saw both like the wheat and the tares. Fr. Verghese accepted Sir Kenneth’s contention, altering the word “only” to “also.”

Metropolitan Chrysostomos commented that the paper of Fr. Verghese was more occidental and that of Principal Marsh more oriental! He commended Principal Marsh for his Christology, but regretted his neglect of ecclesiology. The finality of Christ necessitated mission in and through the Church. Bishop Lilje felt that Fr. Verghese’s reference to the position of

some churches for whom the university professor or the specialist in hermeneutics was 'the main locus of authority' failed to recognize the seriousness of the real problem of communicating the Christian faith in terms intelligible to modern thought. ...

Professor Niesel objected to the statement in Fr. Verghese's paper that 'It is by no means fair or honest to make the contrast between the Gospel and Religions' in as much as this contrast was made by St. Paul in Romans I and is in fact the whole message of the Bible, which is against any form of human religiosity. It is God who seeks man, not man who finds God; that is why Christ's work is decisive.

Archbishop loann felt that the ideas in these papers had been in the air for decades, and illustrated from poetry and personal experience. All history must lead to Jesus Christ. Fr. Verghese had well said that 'between God's will and his power there is no distance.' Victory could be only in his power, which is the meaning of God's providence. ...

In his reply, Fr. Verghese admitted that in writing his paper he had had two apprehensions, one regarding the response of his Orthodox brethren and the other as to whether he might overstep the charity of his Western brethren. He apologized for having been too critical; this had been for the sole purpose of sharpening the issues. Orthodox friends had said that he had been too occidental in starting from a practical rather than a theological stand point. He reiterated his intention to write a later paper on the theological question of the way in which the incarnate life of Christ affects the life and destiny of all man kind, even those outside the community of faith. In the *persona* of the Director of the Division of Ecumenical Action he had spoken not as a theologian but as one endeavouring intelligibly to address laymen. He accepted Archpriest Borovoy's suggestion of a triple dialouge. If Western friends were so much in love with secular man, why should not Christians in the East be equally in love with their non - Christian but religious neighbour? For him, religions such as Hinduism and Buddhism were not to be equated with Law; in his experience he had seen God approaching men through these other faiths. His understanding of Christ was within the context of God's whole revelation to the world, which used the daily newspaper as well as the hymnbook, to bring his truth to men."

കമ്മിറ്റി മീറ്റിംഗിലെ ഫാ. പോൾ വർഗീസിന്റെ പങ്കിനെക്കുറിച്ച് ഡോ. എം. എം. തോമസ് ഇപ്രകാരം എഴുതിയിരിക്കുന്നു: "The Overall theme of the Central Committee meeting in Paris was The Finality of Christ in an Age of Universal History. It was introduced by John Marsh (Britain) and Fr.





**അഖില ലോക സഭാ കൗൺസിൽ (WCC) പ്രതിനിധി സംഘം മോസ്കോയിൽ. 1962 ഒക്ടോബർ .**



Paul Verghese (India). I felt that Paul Verghese gave a brilliant interpretation of what God does through the universalisation of history in the modern world. Especially his understanding of the way God increases suffering in the world to make people mature through the tragic mode of learning. In fact, later I published that part in the EACC bulletin Church and Society. But the Orthodox present in Paris on the whole liked John Marsh's approach. This may have helped Paul to be more sensitive to his Orthodox tradition in the future! Also his interpretation of Western expansionism contained in the sentence, "I know some of my friends see God's hand in this; but I see only the wrath of men praising God'', was challenged by Kenneth Grubb. And Paul revised the sentence to include mention of the divine providential element."[1]

സോവിയറ്റ് യൂണിയനുമായുള്ള ഫാ. പോൾ വർഗീസിന്റെ ബന്ധം 1962-ൽ തുടങ്ങി. സോവിയറ്റ് യൂണിയനിലെ അംഗസഭകൾ സന്ദർശിക്കാൻ അഖിലലോക സഭാകൗൺസിൽ നിയോഗിച്ച രണ്ടാമത്തെ ഔദ്യോഗിക പ്രതിനിധി സംഘത്തിന്റെ നേതാവെന്ന നിലയിലായിരുന്നു അദ്ദേഹ ത്തിന്റെ യാത്ര. കൗൺസിലിന്റെ എക്സിക്യൂട്ടീവ് സ്റ്റാഫിൽ ഏഴു പേരായിരുന്നു സംഘത്തിൽ ഉണ്ടായിരുന്നത്. പ്രതിനിധി സംഘത്തിലെ മറ്റംഗങ്ങളെ അപേക്ഷിച്ച് ഫാ. പോൾ വർഗീസിന് അനുഭവ പരിചയം കുറവായിരുന്നെങ്കിലും കൗൺസിലിന്റെ അസോസിയേറ്റ് ജനറൽ സെക്രട്ടറിയെന്ന നിലയിൽ നേതൃത്വം അദ്ദേഹത്തിന്റെ ചുമതലയിലായി.

അഖിലലോക സഭാകൗൺസിലിന്റെ ആഫ്രിക്കൻ സെക്രട്ടറിയും പ്രശസ്തനായ ദക്ഷിണാഫ്രിക്കനുമായ പ്രൊഫ. ഇസ്സഡ്. കെ. മാത്യൂസ്, കൗൺസിലിന്റെ ആരംഭം മുതൽ അതിൽ പ്രവർത്തിക്കുന്ന വ്യക്തിയും 'സഭയും സമൂഹവും' സംബന്ധിച്ച വകുപ്പിന്റെ ഡയറക്ടറുമായ ഡോ. പോൾ അബ്രക്ട്, വേൾഡ് മിഷൻ ആൻഡ് ഇവാൻജലിസം വകുപ്പിൽ അംഗമായ റവ. വിക്ടർ ഹേവാർഡ്, അന്താരാഷ്ട്ര കാര്യങ്ങൾ സംബന്ധിച്ച സഭകളുടെ കമ്മീഷനിൽ അംഗമായ ഡൊമിനിക് മൈക്കലി (സ്വിറ്റ്സർലണ്ട്), കൗൺസിലിന്റെ ഇൻഫർമേഷൻ ഡിപ്പാർട്ടുമെന്റിൽ അംഗമായ ഡോ. ജോൺ ടെയ്‌ലർ (അമേരിക്ക), ഡോ. മൊറീഷ്യോ ലോപസ് (തെക്കേ അമേരിക്ക) എന്നിവരായിരുന്നു സംഘാംഗങ്ങൾ.

"ജനീവയിൽ നിന്നും യാത്ര തിരിക്കുന്ന സമയം വലിയ പ്രതീക്ഷയും ആവേശവുമായിരുന്നു. ഇരുമ്പുയവനിക ഉയരാൻ തുടങ്ങിയിരുന്നു. അതിന്റെ പിന്നിലെ കാഴ്ചകൾ എത്തിനോക്കാൻ ഞങ്ങൾക്കു ധൃതിയായി - പ്രത്യേകിച്ച് പാശ്ചാത്യരായ അംഗങ്ങൾക്ക്. അവിടെ ആരെ

വിശ്വസിക്കാമെന്നും ആരെ വിശ്വസിക്കുവാൻ വയ്യെന്നും, ഞങ്ങളുടെ പരിഭാഷകർ എല്ലാവരും തന്നെ കെ.ജി.ബി. ഏജന്റുമാരായിരിക്കുമെന്നും ഞങ്ങളുടെ സംഭാഷണവും സമ്പർക്കങ്ങളും പ്രവർത്തനങ്ങളുമെല്ലാം അവർ സ്വന്തം മേലധികാരികൾക്കു റിപ്പോർട്ടു ചെയ്തുകൊണ്ടിരിക്കുമെന്നും അഭിജ്ഞ പാശ്ചാത്യ ക്രെംലിൻ നിരീക്ഷകർ ഞങ്ങളെ ധരിപ്പിച്ചിരുന്നു."

പ്രൊട്ടസ്റ്റണ്ടുകാർ ഒരു 'പവിത്ര' നിഗൂഢ ദൗത്യം സംഘാംഗങ്ങളെ ഏല്പിച്ചു. യുണൈറ്റഡ് ബൈബിൾ സൊസൈറ്റീസ് സമ്മാനിച്ച 24 റഷ്യൻ ബൈബിൾ ഒളിച്ചു കടത്തുക. ബൈബിളുകൾ റഷ്യക്കാരനായ പ്രൊഫ. അലക്സാണ്ടർ മിർക്കാസിമോവിനെ ഏല്പിക്കാനാണ് ഫാ. പോൾ വർഗീസിനോടു നിർദ്ദേശിച്ചിരുന്നത്. ഒരിക്കൽ അമേരിക്കയിൽ കുടിയേറിപ്പാർത്ത മിർക്കാസിനോവ് ഒരു ഡസനിലേറെ കൊല്ലങ്ങൾക്കു ശേഷം അമേരിക്കൻ പൗരത്വം ഉപേക്ഷിച്ച് വീണ്ടും സോവിയറ്റ് പൗരനായി തീർന്നിരുന്നു. റഷ്യൻ ഓർത്തഡോക്സ് സഭയുടെ വിദേശ സഭാബന്ധ കാര്യാലയത്തിലാണ് അദ്ദേഹത്തിനു ജോലി. 24 ബൈബിളുകളും ആരും കാണാതെ പ്രൊഫ. മിർക്കാസിമോവിനെ ഫാ. വർഗീസ് ഏല്പിക്കേണ്ടിയിരുന്നു. 12 ബൈബിൾ അദ്ദേഹം തന്റെ സ്യൂട്ട്കേസിൽ സൂക്ഷിച്ചു. ബാക്കിയുള്ളവ രണ്ടു വീതം തന്റെ ആറു സഹപ്രവർത്തകരെയും ഏല്പിച്ചു.

മോസ്കോ വിമാനത്താവളത്തിൽ സംഘാംഗങ്ങളെ വി.ഐ.പി. മാരായി സ്വീകരിക്കുമെന്നും കസ്റ്റംസ് ഉദ്യോഗസ്ഥർ ബാഗേജ് പരിശോധിക്കയില്ലെന്നും ഫാ. വർഗീസിനെയും കൂട്ടരെയും ധരിപ്പിച്ചിരുന്നു. എന്നാൽ സംഘാംഗങ്ങളുടെ പ്രതീക്ഷകൾക്കു വിരുദ്ധമായി വിമാനം ജനീവയിൽ നിന്നു മോസ്കോയിലേക്കുള്ള യാത്രാമദ്ധ്യേ കീവിൽ നിർത്തി. സോവിയറ്റ് യൂണിയനിൽ സംഘം ആദ്യം ഇറങ്ങുന്ന സ്ഥലമെന്ന നിലയിൽ കീവിൽ സംഘാംഗങ്ങളുടെ ബാഗേജ് പരിശോധിക്കുമെന്ന് അവിടെയെത്തിയപ്പോൾ അറിവായി. കസ്റ്റംസ് ഉദ്യോഗസ്ഥന്മാർ മര്യാദയോടെ വർത്തിച്ചു. ഫാ. വർഗീസ് വൈദിക വേഷത്തിലായിരുന്നു. കറുത്ത കാസക്കും അതിനു മുകളിൽ ഒരു ഗൗണും കഴുത്തിൽ തിളങ്ങുന്ന ആർച്ചിമാൻഡ്രൈറ്റു കുരിശും. കീവിലോ മോസ്കോയിലോ ഫാ. വർഗീസിന്റെ സ്യൂട്ട്കേസ് തുറന്നു നോക്കിയില്ല. പക്ഷേ, അദ്ദേഹത്തിന്റെ സഹപ്രവർത്തകരിൽ ഓരോരുത്തരുടെയും സ്യൂട്ട്കേസ് അവർ തുറന്നു. ഓരോ സ്യൂട്ട്കേസിൽ നിന്നും ഈരണ്ടു ബൈബിൾ പുറത്തെടുത്തു. സ്യൂട്ട്കേസിനകത്തെ ഉള്ളടക്കമൊന്നും അവർ നോക്കിയതേയില്ല. തങ്ങൾ എന്തിനുവേണ്ടിയാണു നോക്കുന്നതെന്ന് അവർക്കറിയാമായിരുന്നുവെന്നു വ്യക്തം. ഡബ്ലിയു.സി.സി. ഓഫീസിൽ എക്കാലത്തും ഒരു

കെ.ജി.ബി. ഏജന്റുണ്ടായിരുന്നുവെന്നും, സംഘം 24 ബൈബിൾ കൊണ്ടുപോകുന്ന വിവരം കസ്റ്റംസ് ഉദ്യോഗസ്ഥന്മാരെ മുൻകൂട്ടി ധരിപ്പിച്ചു കാണുമെന്നും പിന്നീട് ഫാ. പോൾ വർഗീസിന് മനസ്സിലായി. തന്റെ പെട്ടിയിലെ 12 ബൈബിളും അവർ പിടിച്ചെടുക്കാതിരുന്നത് ഒരു പ്രത്യേക പദവിയായി ഫാ. വർഗീസ് കരുതി. സോവിയറ്റ് യൂണിയനിലേക്കു ബൈബിൾ കടത്തുക നിയമവിരുദ്ധമാണെന്നും, മടക്കയാത്രയിൽ ആ ബൈബിളുകൾ അവർക്കു തിരികെത്തരുമെന്നും കസ്റ്റംസ് ഉദ്യോഗസ്ഥർ മര്യാദപൂർവ്വം പറഞ്ഞു.

മോസ്കോയിൽ എത്തിയപ്പോൾ സംഘത്തിന് ഊഷ്മളമായ ഔദ്യോഗിക സ്വീകരണം ലഭിച്ചു. തക്ക അവസരം കിട്ടിയപ്പോൾ ഫാ. വർഗീസ് 12 ബൈബിളുകളും രഹസ്യമായി മിർക്കാസിമോവിനെ ഏല്പിച്ചു. ഒരു ദൗത്യം വിജയകരമായി നിറവേറ്റിയ ചാരിതാർത്ഥ്യം അദ്ദേഹത്തിനു തോന്നി.

"യാത്രയുടെ ശേഷം ഭാഗവും ഭംഗിയായി നടന്നു. സോവിയറ്റു വ്യവസ്ഥിതിയുടെ പല വശങ്ങളും കണ്ടു മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞു. റഷ്യൻ പൗരന്മാർക്കു വേണ്ടത്ര ആഹാരം (പ്രത്യേകിച്ച് ഇറച്ചിയും പച്ചക്കറികളും) കിട്ടുന്നില്ലെന്നാണ് പാശ്ചാത്യ ലോകത്തിൽ ഞങ്ങൾ കേട്ടിരുന്നത്. ആഹാരവേളകളിൽ ഒരു ലോപവും ഞങ്ങൾക്കനുഭവപ്പെട്ടില്ല. ചായയ്ക്കു വേണ്ടത്ര പാൽ കിട്ടിയില്ലെന്നു വേണമെങ്കിൽ പറയാം! അത്ര തന്നെ. പ്രഭാത ഭക്ഷണത്തിനു പോലും ഇറച്ചിയും മീനും പച്ചക്കറികളും പുകച്ച ഇറച്ചിയും പലതരം സാലഡുകളും റൊട്ടിയും വെണ്ണയും ചീസും മുട്ടയും കാപ്പിയും ചായയും പല നിറത്തിലും രുചിയിലുമുള്ള ലമനേഡുകളും ധാരാളം. സാധാരണ സോവിയറ്റ് പൗരന്റെ വീട്ടിൽ ഇതല്ല നിലയെന്നു താമസിയാതെ ഞങ്ങൾക്കു മനസിലായി. ഇറച്ചിക്കും ക്ഷീരവസ്തുക്കൾക്കും ദൗർലഭ്യമുണ്ടായിരുന്നു. പക്ഷേ, സോവിയറ്റു പൗരന് ഭക്ഷിക്കാൻ വേണ്ടത്ര പദാർത്ഥങ്ങൾ ലഭിച്ചിരുന്നുവെന്നതാണ് വാസ്തവം."

"രചനാത്മകമായ ചില ലക്ഷണങ്ങൾ എന്നിൽ മതിപ്പ് ഉളവാക്കി. എനിക്ക് ഗ്രഹിക്കാൻ കഴിഞ്ഞിടത്തോളം പൂർണമായ തൊഴിൽ സൗകര്യമുണ്ട്. ജോലി ചെയ്യാൻ കഴിവുള്ള ഒരു മനുഷ്യനും തൊഴിലില്ലാതെ വരില്ല. കിടന്നുറങ്ങാൻ എല്ലാവർക്കും സൗകര്യമുണ്ട്. വേണ്ടത്ര സ്ഥലസൗകര്യമില്ലായിരിക്കാം. എങ്കിലും ആരും തെരുവിൽ കിടക്കേണ്ടി വരുന്നില്ല. ഗവൺമെന്റ് സബ്സിഡി നൽകുന്നതിനാൽ വാടക വളരെ കുറഞ്ഞിരുന്നു. ആരോഗ്യരക്ഷയും വിദ്യാഭ്യാസവും എല്ലാവർക്കും സൗജന്യം. തുണിക്കും വലിയ ചെലവില്ല (വളരെ ഫാഷണബിൾ അല്ലെന്നു മാത്രം). കുട്ടികൾക്കും അവരുടെ ആവശ്യങ്ങൾക്കും പ്രത്യേക

പരിഗണന ലഭിച്ചിരുന്നു. ട്രെയിനിലോ ബസ്സിലോ അണ്ടർഗ്രൗണ്ട് മെട്രോയിലോ ആയാലും സോവിയറ്റ് പൗരന്മാർക്ക് യാത്രാചെലവ് തുച്ഛമായിരുന്നു. ഓപ്പെറാ, സിംഫണി, ബാലെ, സർക്കസ്, മറ്റ് പ്രകടനങ്ങൾ തുടങ്ങി നല്ല വിനോദോപാധികൾ കുറഞ്ഞ ചെലവിൽ വൻ നഗരങ്ങളിൽ ക്രമീകരിച്ചിരുന്നു. അത്‌ലറ്റ്സിലും സ്പോർട്സിലും സോവിയറ്റ് യൂണിയൻ മികവു കാട്ടി. അക്കാലത്ത് കുറ്റകൃത്യങ്ങൾ കുറഞ്ഞിരുന്നു. അവധിക്കാല വിശ്രമം, നല്ല ഹോട്ടലുകളിൽ പോലും സോവിയറ്റ് പൗരന്മാർക്ക് ചെലവു കുറഞ്ഞതാണ് (വിദേശ ടൂറിസ്റ്റുകൾക്ക് ഈ സൗജന്യം ലഭ്യമല്ല). അത്യാവശ്യമുള്ള ജീവിതാവശ്യങ്ങൾ – കടകളിലെ പദാർത്ഥങ്ങൾ, ആഹാരവിഭവങ്ങൾ, വീട്ടുസാമാനങ്ങൾ, ഫോണോഗ്രാഫിക് റിക്കാർഡുകൾ, പുസ്തകങ്ങൾ, സ്മാരകവസ്തുക്കൾ തുടങ്ങിയവ – ന്യായവിലയ്ക്കു വിതരണം ചെയ്തിരുന്നു. ഞാൻ ഇടയ്ക്കിടയ്ക്കു സ്വയം പറഞ്ഞു: ഓ, എന്റെ രാജ്യം, 'മൂന്നിൽ രണ്ടു ലോക'ത്തിന്റെ ഭൂരിഭാഗം, എന്ന് ഈ നിലയിലെത്തിച്ചേരും!"

മറുവശത്ത് ജനങ്ങൾക്കു വ്യക്തിസ്വാതന്ത്ര്യങ്ങൾ ലഭ്യമല്ലെന്നു സംഘം കണ്ടു. പ്രതിഷേധിക്കാനും വിയോജിക്കാനുമുള്ള സ്വാതന്ത്ര്യം, പത്രസ്വാതന്ത്ര്യം, മതപ്രചരണ സ്വാതന്ത്ര്യം, ഗവൺമെന്റിനെ വിമർശിക്കാനുള്ള സ്വാതന്ത്ര്യം, സംഘം ചേരാനുള്ള സ്വാതന്ത്ര്യം ഇങ്ങനെ പാശ്ചാത്യലോകം വിലമതിക്കുന്ന പല സ്വാതന്ത്ര്യങ്ങളും അവിടെ കിട്ടില്ല. ഒരു നിശ്ചിത ബിന്ദുവിനപ്പുറം ധനം കുന്നുകൂട്ടി വയ്ക്കുവാൻ അവിടെ സ്വാതന്ത്ര്യമില്ല. ഒന്നിലേറെ വീടുകളും നിലവും ഉടമസ്ഥതയിലാക്കാൻ ഒരു കുടുംബത്തിനു കഴിയില്ല. ഇഷ്ടംപോലെ വിദേശയാത്ര നടത്താനാവില്ല. ഒന്നിലേറെ കാറുകൾ സ്വന്തമാക്കാനോ ചിലപ്പോൾ ഒരെണ്ണം തന്നെ വാങ്ങാനോ സ്വാതന്ത്ര്യം ഉണ്ടാവില്ല. ആഡംബര ജീവിതത്തിനോ ആർഭാടമായ ചെലവിടലിനോ സ്വാതന്ത്ര്യമില്ല. വല്ലപ്പോഴുമൊരിക്കൽ മദ്യം ഇഷ്ടംപോലെ കഴിക്കാനാവും.

"കലകളിൽ വ്യക്തിഗത സർഗ്ഗാത്മകതയ്ക്കോ സ്വാതന്ത്ര്യത്തിനോ സ്ഥാനം കുറവായിരുന്നു. സാഹിത്യവും കലയും പോലെ ചിന്ത തന്നെയും ഭരണകൂടത്തിന്റെ അടിമത്തത്തിനു വഴങ്ങി, വ്യവസ്ഥാപിത സിദ്ധാന്തങ്ങൾക്കനുരൂപമായി വർത്തിക്കുന്നു. പരസ്പരമുള്ള ചാരവൃത്തി വർദ്ധിച്ചു. വിചാരണ കൂടാതെയുള്ള ശിക്ഷ നിലനിന്നു. കെ.ജി.ബി. മനുഷ്യത്വരഹിതമായി പ്രവർത്തിക്കുന്നതിനെപ്പറ്റിയും, അധികാരശ്രേണിയുടെ തലപ്പത്തുള്ളവർ പ്രത്യേകാവകാശങ്ങൾ ദുർവിനിയോഗം ചെയ്യുന്നതിനെപ്പറ്റിയും, ധൈഷണികമായ വിഭിന്നാഭിപ്രായങ്ങളെ രാഷ്ട്രം കൈകാര്യം ചെയ്ത ക്ഷമിക്കാൻ വയ്യാത്ത രീതിയെപ്പറ്റിയും, മനുഷ്യാവകാശ ലംഘനത്തെപ്പറ്റിയുമെല്ലാം ഞങ്ങൾ ധാരാളം

കേട്ടു. മതം പീഡിപ്പിക്കപ്പെട്ടു. ഔദ്യോഗികമായി അവഹേളിതമായി; മതത്തിനു നേരെ ആക്രമണങ്ങളും നടന്നു. രാഷ്ട്രത്തിനു മാത്രമല്ല അതു നഷ്ടമുണ്ടാക്കിയത്. സത്യത്തിനും നീതിക്കും കൂടി ക്ഷതമേറ്റു. ചില പരിമിതികൾക്കുള്ളിൽ മതസ്വാതന്ത്ര്യമുണ്ടായിരുന്നു. നിയമം സാങ്കേതികമായി ആരാധനാ സ്വാതന്ത്ര്യം അനുവദിച്ചു. എങ്കിലും കുട്ടികൾക്കും മുതിർന്നവർക്കും മതബോധനം നിഷേധിച്ചു (ഞായറാഴ്ചത്തെ ആരാധനയിലും പ്രസംഗത്തിലും വൈദികപരിശീലന കേന്ദ്രങ്ങളിലെ ക്ലാസ് മുറികളിലുമൊഴികെ). സ്വന്തം കുടുംബാംഗങ്ങളോടു പോലും മതബോധ്യങ്ങൾ പ്രചരിപ്പിക്കുന്നത് തടഞ്ഞു. സോവിയറ്റ് യൂണിയനിൽ റഷ്യൻ ഓർത്തഡോക്സ് സഭയ്ക്ക് മറ്റു ക്രിസ്ത്യാനികളേക്കാളും മുസ്ലീങ്ങളേക്കാളും ബുദ്ധമതക്കാരെക്കാളും യഹൂദന്മാരേക്കാളും കൂടുതൽ സ്വാതന്ത്ര്യം അനുവദിച്ചിരുന്നു."

സോവിയറ്റ് യൂണിയനുമായുള്ള ഫാ. പോൾ വർഗീസിന്റെ ബന്ധം ഈ സന്ദർശനത്തോടെ തുടങ്ങി. ഭാരതീയ ദർശനങ്ങളുടെ വേരുകളിൽ വളരുന്ന ക്രൈസ്തവ ആദ്ധ്യാത്മികബോധവും പട്ടാളച്ചിട്ടയുടെ ചട്ടക്കൂടുകൾ തകർത്തു മനുഷ്യത്വപരമായ ജീവിതം വികാസം നേടിയ രാഷ്ട്രീയ സോഷ്യലിസ്റ്റ് ചിന്തയും തമ്മിലുള്ള സമന്വയം ലോകത്തിനു രക്ഷ നൽകുകയില്ലേ എന്ന ചോദ്യം ഫാ. വർഗീസിന്റെ ചിന്താമണ്ഡലത്തിൽ ഉരുത്തിരിഞ്ഞു. ഈ ചോദ്യത്തിനു ഉത്തരം തേടിയുള്ള ദീർഘയജ്ഞമായി സ്വന്തം ജീവിതത്തെത്തന്നെ അദ്ദേഹം മാറ്റി. മതം മനുഷ്യനെ മയക്കുന്ന കറുപ്പാണെന്ന് വിശ്വസിക്കുന്ന ഒരു പ്രസ്ഥാനം ഭരിക്കുന്ന രാജ്യത്തേക്ക് അദ്ദേഹം തുടർച്ചയായി സഞ്ചരിച്ചു. മൂന്നു ദശാബ്ദക്കാലത്തെ തളരാത്ത പരിശ്രമത്തിന് തുടക്കം കുറിക്കാൻ സഭാ കൗൺസിൽ ഡലിഗേഷനോടൊപ്പമുള്ള സന്ദർശനം അദ്ദേഹത്തിന് പ്രചോദനമേകി.

ഫാ. പോൾ വർഗീസിന്റെ ജനീവയിലെ ജീവിതം ക്രമേണ വളരെ തിരക്കു പിടിച്ചതായിത്തീർന്നു. അദ്ദേഹത്തിന്റെ പ്രോഗ്രാമിനെക്കുറിച്ച് ചർച്ച് വീക്ക്ലിയിൽ (1962 ഡിസംബർ 23 ലക്കം) വന്ന ഒരു വാർത്ത കാണുക: "സഭകളുടെ അഖിലലോക കൗൺസിലിന്റെ എക്യുമെനിക്കൽ ആക്ഷൻ ഡയറക്ടറും അസോസിയേറ്റ് ജനറൽ സെക്രട്ടറിയുമായ റവ. ഫാ. പോൾ വർഗീസ് ജനീവയിൽ നിന്നു ഏഷ്യനാഫ്രിക്കൻ രാജ്യങ്ങൾ സന്ദർശിക്കുന്നതിനായി യാത്ര തിരിച്ചിരിക്കുന്നു. കെയ്റോ, എറിട്രിയ, എത്യോപ്യ, ടാങ്കുനിക്ക, സാലിസ്ബറി, ഉഗാണ്ട, സിംഗപ്പൂർ, മെൽബോൺ, പെർത്ത്, ജക്കാർത്ത എന്നിവിടങ്ങൾ സന്ദർശിച്ച് അദ്ദേഹം കൗൺസിലിന്റെ ചില യോഗങ്ങളിൽ സംബന്ധിക്കുന്നതാണ്. ജനുവരി 15 മുതൽ 19 വരെ അദ്ദേഹം കേരളത്തിലുണ്ടായിരിക്കും."



**Visit of U Thant (UN general secretary) to the WCC, 1966. Left to right: Dr W. A. Visser't Hooft, U Thant, Dr. Elfan Rees, O. Frederich Nolde, Fr. Paul Varghese**



ഓർത്തഡോക്സ് സഭാംഗങ്ങളായ വ്യക്തികൾ വളരെക്കുറച്ച് മാത്രമേ ഡബ്ലിയു.സി.സി. സ്റ്റാഫിൽ ഉണ്ടായിരുന്നുള്ളൂ. എങ്കിലും അക്കൂട്ടത്തിൽ സമർത്ഥനായ ഒരു ഗ്രീക്ക് ഓർത്തഡോക്സ് സഭാംഗം ഉണ്ടായിരുന്നു. നിക്കോസ് നിസിയോട്ടിസ് (1924–1986) എന്നായിരുന്നു അദ്ദേഹത്തിന്റെ പേര്. അദ്ദേഹം ഫാ. പോൾ വർഗീസിന്റെ അത്മസ്നേഹിതനായിത്തീർന്നു. നിക്കോസുമായുള്ള സ്നേഹബന്ധം ഫാ. പോൾ വർഗീസിന് വലിയ ആശ്വാസം തന്നെ നൽകി. പ്രൊട്ടസ്റ്റന്റുകാരായ മറ്റ് സ്റ്റാഫംഗങ്ങളോടൊത്തുള്ള ജീവിതം പോൾ വർഗീസിന് അത്രയേറെ ദുഷ്ക്കരമായിരുന്നു. നാൽപ്പതുകളിലെത്തിയിരുന്ന നിക്കോസ് അവിവാഹിതനായിരുന്നു. അദ്ദേഹം വിവാഹിതനാകുവാൻ തീരുമാനിച്ചപ്പോൾ വധുവിനെ അഭിമുഖം ചെയ്യുവാനുള്ള ഭാഗ്യവും ഫാ. പോൾ വർഗീസിനുണ്ടായി.

“നിക്കോസ് വിവാഹിതനായത് വളരെ താമസിച്ചാണ്. നാൽപതുകളിലെത്തിയിരുന്ന ഒരാളെ സംബന്ധിച്ചിടത്തോളം വളരെ വിഷമകരമായ ഒരു തീരുമാനമായിരുന്നു അത്. വിവാഹിതനാകുവാൻ തീരുമാനിച്ചപ്പോൾ അദ്ദേഹം ബോസ്സേ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിന്റെ അസോസിയേറ്റ് ഡയറക്ടറായിരുന്നു. താൻ വിവാഹിതനാകുന്ന കാര്യം പറയുന്നതിന് വേണ്ടി അന്നത്തെ ഡബ്ള്യു.സി.സി. ജനറൽ സെക്രട്ടറിയായിരുന്ന വിസ്സേർട്ട് ഹൂഫ്റ്റിന്റെ അടുക്കൽ നിക്കോസ് പോയി. ഡോ. വിസ്സേർട്ട് ഹൂഫ്റ്റ് സ്വന്തം മകനെപ്പോലെ നിക്കോസിനെ സ്നേഹിച്ചിരുന്നു. അതുകൊണ്ട് വളരെ താമസിച്ചുള്ള നിക്കോസിന്റെ വിവാഹത്തെപ്പറ്റി അദ്ദേഹം ആശങ്കാകുലനായിരുന്നു. അന്ന് എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് എന്റെ ഭരണപരമായ ഉത്തരവാദിത്വത്തിലായിരുന്നു. വിസ്സേർട്ട് ഹൂഫ്റ്റ് എന്നോട് നിക്കോസിന്റെ വിവാഹത്തെപ്പറ്റിയുള്ള അഭിപ്രായം ആരാഞ്ഞു. കുറച്ചു സമയത്തെ ചർച്ചകളുടെ ഫലമായി ഞാൻ ആതൻസിൽ പോയി നിക്കോസിന്റെ നിയുക്ത മണവാട്ടിയെ കണ്ട് അഭിമുഖ സംഭാഷണം നടത്തണമെന്ന തീരുമാനത്തിൽ ഞങ്ങൾ എത്തിച്ചേർന്നു.”

നിക്കോസിന്റെ പിതാവിന്റെ ഭവനത്തിൽ വച്ചായിരുന്നു അഭിമുഖം. മറീനയുമായുള്ള അഭിമുഖത്തിന്റെ റിപ്പോർട്ട് ഫാ. പോൾ വർഗീസ്, ഡോ. വിസ്സേർട്ട് ഹൂഫ്റ്റിന് സമർപ്പിച്ചു. ഫാ. വർഗീസ് അദ്ദേഹത്തോട് പറഞ്ഞത് ഇപ്രകാരമായിരുന്നു. “മറീനാ സ്വതസിദ്ധമായ കഴിവുകളും പ്രത്യേക സാമർത്ഥ്യവുമുള്ള ഒരു പെൺകുട്ടിയാണ്. അവൾക്ക് ഗ്രീക്ക്, ഇംഗ്ലീഷ്, ഫ്രഞ്ച്, ജർമ്മൻ, സ്വീഡിഷ് മുതലായ ഭാഷകൾ വളരെ അനായാസം കൈകാര്യം ചെയ്യുവാൻ സാധിക്കും. ഉയർന്ന ഭരണപരമായ സാമർത്ഥ്യമുള്ള പരിചയസമ്പന്നയായ ഒരു സ്ത്രീയാണ്.” വിസ്സേർട്ട് ഹൂഫ്റ്റിന്റെ പ്രതികരണം ഇങ്ങനെയായിരുന്നു: “എന്റെ ദൈവമേ, എനിക്ക് ശേഷം ഡബ്ലിയു.സി.സി. ജനറൽ സെക്രട്ടറിയാകുവാൻ നമ്മൾ നോക്കിയിരുന്ന സ്ഥാനാർത്ഥിയെപ്പോലെയുണ്ടല്ലോ.”

ഡബ്ല്യിയു.സി.സി. യുടെ ശമ്പളം വാങ്ങുമ്പോഴും സ്വന്തം തലച്ചോറോ, ആശയങ്ങളോ അവർക്ക് പണയം വയ്ക്കുവാൻ ഫാ. വർഗീസ് തയ്യാറായില്ല. തനിക്ക് ശരിയെന്നു ബോധ്യമുള്ള കാര്യങ്ങൾ പറയേണ്ട സ്ഥാനത്ത്, പറയേണ്ടതുപോലെ പറയുവാൻ അദ്ദേഹം തന്റേടം കാണിച്ചു. സെൻട്രൽ കമ്മിറ്റിയിലും മറ്റും അദ്ദേഹം നടത്തിയ പല വിലയിരുത്തലുകളും നേതൃത്വത്തിന് തലവേദന സൃഷ്ടിക്കുന്നതായിരുന്നു. ഫാ. വർഗീസിനു മറുപടി കൊടുക്കുവാൻ സ്ഥാപകനും ജനറൽ സെക്രട്ടറിയുമായിരുന്ന വിസ്സേർട്ട് ഹൂഫ്റ്റിനു തന്നെ പലപ്പോഴും എഴുന്നേൽക്കേണ്ടി വന്നു. 1963-ൽ ന്യൂയോർക്കിൽ വച്ചു നടന്ന സെൻട്രൽ കമ്മിറ്റിയുടെ മിനിറ്റ്സിൽ നിന്ന്, ഫാ. വർഗീസ് നടത്തിയ പരാമർശനങ്ങളും വിസ്സേർട്ട് ഹൂഫ്റ്റിന്റെ മറുപടിയും കാണുക (പേജ് 20-21):

“Father Verghese commented on three areas on which as a member of staff and a member of a church he had some disagreement. (1) He could not accept the statement that the ecumenical movement was anything new because it was as old as the church itself. There were certain new elements in the experience of the ecumenical event, but it was not new. (2) He agreed that perhaps commitment to membership ought to imply commitment to mutual correction, but for himself be could not accept this assumption. If this had been said to the churches before they became members many would not have joined. (3) He felt that to apply the *nota ecclesiae* to the church and then to the World Council was “rather tricky.” He could find *nota* all through the Church, but was not willing to describe ecclesiastical reality simply on this basis. “There is a great distinction between membership and degree of commitment and participation. There are many churches which want to remain members but have very great reservations in the degree of commitment to the ecumenical movement as it now finds expression. This is precisely what the Toronto statements guards. If we send this paper out to the churches, many of them will not answer it at all. The fact of being members of the WCC has made no difference at all to several churches in our family except as some delegates come to meetings and go back. We should make the distinction between membership and degree participation quite clear. There is a distinction between the ecclesiological significance of the Council and the ‘de-ecclesifying’ influence of the Council. Many who come from a tradition of fullness find a lack of fulness in the WCC. We have to live with it but we realize that we have taken the risk of breaking down fences and living within the context of a less whole but wider community. Some expression must be given to this in the document.” Father Verghese maintained that the World Council could not adequately be described as an instrument of the Churches. It was the forum where the churches



**കോപ്റ്റിക് പാത്രിയർക്കീസ് സിറിൽ ആറാമനോടൊപ്പം ഫാ. പോൾ വർഗീസ്.**



came together and spoke to each other; an agency through which the churches did together what they had before done seperately. It was the fellowship - a fellowship in the name of the Holy Spirit which is our Basis - within which in spite of the absence of wholeness we could still experience a richness though this was not the equivalent of the fulness which some had previously been accustomed to.

Dr. Visser't Hooft, in commenting upon Father Verghese's reference to "mutual correction", drew attention to the Message of the inaugural Assembly of the council at Amsterdam in which the member churches not only affirmed their intention to stay together but voiced their need to receive correction from one another.''

റോമൻ കത്തോലിക്കാ, പ്രൊട്ടസ്റ്റന്റ് സഭകളെ അടുത്തറിയുവാനും അവയുടെ വേദശാസ്ത്ര നിലപാടുകൾ മനസ്സിലാക്കുവാനും ഗുണ ദോഷങ്ങൾ വിവേചിച്ചറിയുവാനും കഴിഞ്ഞെങ്കിലും, എന്തുകൊണ്ടു താൻ പൗരസ്ത്യ ഓർത്തഡോക്സ് ക്രിസ്ത്യാനിയായി തുടർന്നു എന്നതിന് മെത്രാപ്പോലീത്താ ഇപ്രകാരം മറുപടി പറയുന്നു: 'ഇന്ത്യയിൽ ക്രിസ്തീയ മാതാപിതാക്കന്മാരിലൂടെ ജനിച്ചുവെന്നതും അനന്തരം എന്റെ മാതാപിതാക്കൾ എന്റെ നാലു സഹോദരന്മാരേയും പോലെ എനിക്കും മലങ്കര ഓർത്തഡോക്സ് സഭാംഗമായി മാമോദീസാ നൽകിയെന്നതും എന്റെ തിരഞ്ഞെടുപ്പിനു മുഖ്യമായി ഹേതുഭൂതമായി. എന്നാൽ പിൽക്കാലത്ത് ഞാൻ സ്വയം എന്റെ തീരുമാനമെടുത്തു. മറ്റേതെങ്കിലും ഒരു സഭയിൽ എനിക്കു അംഗമായി തീരാമായിരുന്നു. ഉദാഹരണത്തിന് മെനോനൈറ്റ് സഭാംഗമോ പ്രസ്ബിറ്റീരിയൻ സഭാംഗമോ ആകാമായിരുന്നു. ഇന്ത്യാനയിൽ മെനോനൈറ്റ് ഗോഷൻ കോളജിൽ പഠിക്കുന്ന കാലത്ത് (1950–52) മെനോനൈറ്റുകളുമായി ഞാൻ ഉറ്റ സമ്പർക്കം പുലർത്തി. പിന്നീട് പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരിയിൽ (1952–54) ബി.ഡി. യ്ക്ക് (പിന്നീടത് മാസ്റ്റർ ഓഫ് ഡിവിനിറ്റി ബിരുദമാക്കി) പഠിക്കുമ്പോൾ പ്രസ്ബിറ്റീറിയൻ സഭയിൽ ചേരാമായിരുന്നു. വാസ്തവം പറഞ്ഞാൽ എന്റെ ദൈവശാസ്ത്ര വിദ്യാഭ്യാസം അധികപങ്കും (യേൽ, ഓക്സ്ഫഡ് ഉൾപ്പെടെ) പ്രൊട്ടസ്റ്റന്റ് സ്ഥാപനങ്ങളിലാണു നടന്നത്. എങ്കിലും നവീകരണ സഭകളോട് ഇങ്ങനെ ലഭിച്ച അടുത്ത സമ്പർക്കം ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ അപ്പോസ്തോല പാരമ്പര്യത്തോടുള്ള എന്റെ പ്രതിബദ്ധത ഉറപ്പിക്കുന്നതിനു മാത്രമേ ഉതകിയുള്ളു."

കൗൺസിലിന്റെ അസോസിയേറ്റു സെക്രട്ടറിയായി ജോലി നോക്കുന്ന കാലത്ത് നവീകരണവിഭാഗത്തിലും പൗരസ്ത്യ ഓർത്തഡോക്സിയിലും ഉൾപ്പെട്ട സഭകളെയെല്ലാം അടുത്തറിയുന്നതിനും അവിടങ്ങളിൽ

ബൈബിൾ പഠനം നയിക്കുന്നതിനും സമ്മേളനങ്ങളിൽ പങ്കെടുക്കുന്നതിനും ഫാ. പോൾ വർഗീസിനു ധാരാളം അവസരങ്ങൾ ലഭിച്ചു. പ്രൊട്ടസ്റ്റന്റു സഭാനേതാക്കളിൽ അധികപങ്കും സഭകളുടെ അഖില ലോക കൗൺസിലിന്റെ കേന്ദ്ര കമ്മറ്റിയംഗങ്ങളായിരുന്നതിനാൽ അവരെ വ്യക്തിപരമായി അറിയുന്നതിനും അദ്ദേഹത്തിനു കഴിഞ്ഞു.

"പൗരസ്ത്യ ഓർത്തഡോക്സ് സഭ കാര്യഗൗരവമുള്ള പല കാര്യങ്ങളിലും, നാം പ്രഖ്യാപനം ചെയ്യുന്ന ഏക അപ്പോസ്തല പാരമ്പര്യത്തോടുള്ള പ്രതിബദ്ധതയിൽ മറ്റു സഭകളേക്കാൾ കൂടുതൽ വിശ്വസ്തമാണെന്ന് ഈ വർഷങ്ങളിൽ എനിക്കു കൂടുതൽ ബോധ്യമായി. പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തിൽ പ്രകടമായ അവിശ്വസ്തതയും എനിക്കു മനസ്സിലായി – അമിതമായ വംശീയഭക്തി, മനുഷ്യരാശിയെ സ്നേഹിക്കുന്നതിലും പരമാവധി സേവിക്കുന്നതിലുമുള്ള ദൗർബല്യം, ആഗോള മനുഷ്യരാശിയുടെ മേൽ ആഞ്ഞടിച്ച ബൂർഷ്വാ മുതലാളിത്ത വ്യാവസായിക നാഗരികതയുടെ സംസ്ക്കാരികവും ആദ്ധ്യാത്മികവും ധൈഷണികവുമായ പോരാട്ടങ്ങളുമായും പരാജയങ്ങളുമായും പൊരുത്തപ്പെടുന്നതിൽ നേരിട്ട പരാജയം തുടങ്ങിയവ. പൗരസ്ത്യ ഓർത്തഡോക്സിയിൽ തുടർന്നുപോന്ന അങ്ങേയറ്റം അക്രൈസ്തവമായ അധികാര പോരാട്ടങ്ങളും ഞാൻ മനസ്സിലാക്കി – പല പാശ്ചാത്യ സഭകളിലും ഉള്ളതിനേക്കാൾ അല്പം കൂടുതലായിത്തന്നെ അപലപനീയമായിരുന്നു ഇവ. ഇതൊക്കെയാണെങ്കിലും, വർഷങ്ങൾ കഴിയുന്തോറും പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തോടുള്ള എന്റെ ഭക്തിയും സ്നേഹവും ആഴമേറിക്കൊണ്ടിരുന്നു."

പ്രശസ്തരായ റോമൻ കത്തോലിക്കരുമായുള്ള വ്യക്തിഗത സൗഹൃദത്തിലൂടെയും പരന്ന വായനയിലൂടെയും റോമൻ കത്തോലിക്കാ പാരമ്പര്യവും വ്യാപകമായി അഭിമുഖീകരിക്കുന്നതിന് ഫാ. പോൾ വർഗീസിന് അവസരം കിട്ടി. അറുപതുകളിലും എഴുപതുകളിലും വത്തിക്കാനുമായി അദ്ദേഹത്തിനു ഉറ്റബന്ധമുണ്ടായി. രണ്ടാം വത്തിക്കാൻ കൗൺസിലിൽ ഡലിഗേറ്റഡ് നിരീക്ഷകൻ എന്ന നിലയിലും (1962–65) പില്ക്കാലത്ത് 12 വർഷം സഭകളുടെ അഖിലലോക കൗൺസിലിന്റെ ജോയിന്റ് വർക്കിംഗ് ഗ്രൂപ്പ് അംഗമെന്ന നിലയിലും കത്തോലിക്കാ സഭാ നേതാക്കളോടൊത്ത് അദ്ദേഹം പ്രവർത്തിച്ചു. പോൾ ആറാമൻ, ജോൺ പോൾ ഒന്നാമൻ, ജോൺ പോൾ രണ്ടാമൻ എന്നീ മാർപാപ്പാമാരുമായി മെത്രാപ്പോലീത്താ വ്യക്തിപരമായ ബന്ധം പുലർത്തി. വിയന്നായിലെ പ്രോ – ഓറിയന്റെ ഫൗണ്ടേഷൻ എഴുപതുകളിലും എൺപതുകളിലും ഓറിയന്റൽ ഓർത്തഡോക്സ്, റോമൻ കത്തോലിക്കാ ദൈവശാസ്ത്രജ്ഞന്മാർ തമ്മിൽ നടത്തിയ അര ഡസനോളം അനൗദ്യോഗിക സംഭാഷണങ്ങളിൽ

റോമൻ കത്തോലിക്കാ സഭയിലെ പല പ്രമുഖ ദൈവശാസ്ത്രജ്ഞന്മാരു മായി അടുത്തു പ്രവർത്തിക്കുവാൻ ഫാ. പോൾ വർഗീസിന് അവസരം കിട്ടി.

ബൈബിൾ ഭാഷ്യകാരനെന്ന നിലയിൽ ഫാ. പോൾ വർഗീസ് ലോക പ്രശസ്തി നേടിയത് സഭാ കൗൺസിലിലെ സേവന കാലഘട്ടത്തിലാണ്. നാഷണൽ കൗൺസിൽ ഓഫ് ദ് ചർച്ചസ് ഓഫ് ക്രൈസ്റ്റ് ഇൻ ദ് യുണൈറ്റഡ് സ്റ്റേറ്റ്സ് ഓഫ് അമേരിക്കയുടെ ചർച്ച് വേൾഡ് സർവ്വീസ് എക്സിക്യൂട്ടീവ് ഡയറക്ടർ Hugh D. Farley 1962 ആഗസ്റ്റ് 13-ന് എഴുതിയ ഒരു കത്തിലെ പ്രസക്ത ഭാഗങ്ങളിൽ ഫാ. പോൾ വർഗീസ് ആർജ്ജിച്ച പ്രശസ്തി എത്രമാത്രമായിരുന്നു എന്നു വിവരിച്ചിരിക്കുന്നത് കാണുക: "I would suggest you begin; among these papers, with the series of Bible studies that were presented by Father Paul Varghese at the recent Nyborg Consultation, Sponsored by the Division of Inter - Church Aid, Refugee and world Service. Here is an attempt to restate the unity of the Church, underlying both mission and service, in the brilliant words and inspired interpretations of a priest of the Syrian Orthodox Church of the East from Kerala, India, who is now the Director of the Division of Ecumenical Action in Geneva. He may well be offering us a new common meeting ground to bridge the traditional gap between the intellectual West and the mystic East."

1962-ൽ പാരീസിൽ നടന്ന സഭാ കൗൺസിലിന്റെ സെൻട്രൽ കമ്മിറ്റി മീറ്റിംഗിൽ ഫാ. പോൾ വർഗീസ് നടത്തിയ പ്രഭാഷണത്തെക്കുറിച്ച് ബെറ്റി തോംസൺ ഇങ്ങനെ പറയുന്നു: "He is sometimes deliberately provocative, a trait not always endearing to his colleagues or to certain members of his audience who correctly identify themselves as targets. In Paris in 1962, for example, he began a speech to the Central Committee of the World Council of the Churches on "The Finality of Jesus Christ in the Age of Universal History' in a characteristic vein: "What a vague, clumsy, and uninspiring title. But then, friends, that is the way some of us theologians speak, and you have in sheer charity to put up with us."[2]

ന്യൂയോർക്കിലെ മിഷനറി ഓറിയന്റേഷൻ സെന്ററിൽ 1966 മാർച്ചിൽ ഫാ. പോൾ വർഗീസ് നടത്തിയ പ്രഭാഷണത്തെക്കുറിച്ച് സെന്ററിന്റെ ഡയറക്ടർ Paul W. Yount എഴുതിയിരിക്കുന്നത് കാണുക: ''A brief word of appreciation for the solid contribution you made to our program in the Sunday night and Monday presentations. I think you stimulated a lot of thinking and we are grateful for it. We have tried at various times to give our new missionaries an introduction to the orthodox churches and, while we

had not really had that goal in the forefront of our thinking this time it turns out that that is just what you were able to do among other things. Your viewpoint on missionaries and missions was challenging for us and I think will be helpful in the comingdays here at Stony Point and, and, indeed, the long term service of our people."

ഡിവിഷൻ ഓഫ് ഫോറിൻ മിഷൻസ് ആൻഡ് ഡിപ്പാർട്ട്മെന്റ് ഓഫ് ചർച്ച് വേൾഡ് സർവ്വീസിന്റെ പ്രോഗ്രാം ബോർഡ് മീറ്റിംഗിൽ, 1966 മാർച്ചിൽ ഫാ. പോൾ വർഗീസ് പ്രഭാഷണം നടത്തി. മിഷൻ പ്രസ്ഥാനങ്ങളെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ വീക്ഷണം കേൾവിക്കാരിൽ പലർക്കും അംഗീകരിക്കാനായില്ല. ഡേവിഡ് എം. സ്റ്റൗ എന്ന വ്യക്തിയുടെ അഭിപ്രായം ഇപ്രകാരമായിരുന്നു. "Just a line to express our very great appreciation for the extremely stimulating addresses which you presented to our program Board last week. I heartily agree with Dr. Beaver in the comment he made on Friday morning that these two represent the finest expression of theological analysis to be heard in the entire history of the Division of Foreign Missions and Department of Church World Service. We are proud to have provided a platform for such excellent statements. We are receiving many requests for copies and I am sure your addresses will have an outreach far beyond the rather small audience which we were able to provide for you. Personally, I felt that you gave a very much needed corrective to several unfortunate tendencies in current theology of mission, and I know that many in our fellowship share my sentiments."

1966-ലെ പീഡാനുഭവ ആഴ്ചയിലെ ഫാ. പോൾ വർഗീസിന്റെ പ്രഭാഷണങ്ങളെക്കുറിച്ച് Anthony Hoyland എഴുതിയിരിക്കുന്നു: "Everyone is still talking about your Holy Week series - even the Clergy liked it! Can you please come and do another series for us? I know you are always rushing round so please let us know when you could come and do some more programmes for us. Let us have an itinerary of your movements and see what we can work out."

ഉപ്പ്സാല അസംബ്ലിയിലെ (1968) ഫാ. പോൾ വർഗീസിന്റെ ബൈബിൾ സ്റ്റഡികളെക്കുറിച്ച് ഡോ. എം. എം. തോമസ് ഇപ്രകാരം പറയുന്നു: "I must add that Fr. Paul Varghese led the section in a series of profound bible studies, which were most relevant to our whole thinking. He together with Hans Ruedi Weber, D. T. Niles and Bishop Lesslie Newbigin were the great Bible Study leaders of the ecumenical movement in the sixties and seventies."[3]

1974-ൽ ഹോങ്കോങ്ങിൽ ചേർന്ന അസോസിയേഷൻ ഓഫ് ക്രിസ്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട്സ് ഫോർ സോഷ്യൽ കൺസേൺ ഇൻ

ഏഷ്യയുടെ അസംബ്ലിയിൽ ഫാ. പോൾ വർഗീസ് സംബന്ധിച്ചു. സമ്മേളനത്തിലെ അദ്ദേഹത്തിന്റെ ബൈബിൾ ക്ലാസുകളെക്കുറിച്ച് റവ. എം. എ. തോമസ് ഇങ്ങനെ എഴുതിയിരിക്കുന്നു: "സമ്മേളനത്തിൽ ഫാ. പോൾ വർഗീസ് നടത്തിയ ബൈബിൾ ക്ലാസുകൾ അതീവ വിജ്ഞാന പ്രദമായിരുന്നു."[4]

ഫാ. പോൾ വർഗീസിന്റെ പരിശ്രമഫലമായി ഡബ്ലിയു.സി.സി. യും യുനെസ്ക്കോയും തമ്മിൽ നേരിട്ടുള്ള ബന്ധം ആരംഭിച്ചു. ഫാ. വർഗീസിന്റെ നേതൃത്വത്തിൽ നാലു വിദ്യാഭ്യാസ വിചക്ഷണർ ഉൾപ്പെടുന്ന ഒരു ഡലിഗേഷൻ 1966–ൽ യുനെസ്ക്കോയുടെ ഔദ്യോഗിക നേതാക്കളെ സന്ദർശിച്ച് വിദ്യാഭ്യാസത്തെക്കുറിച്ചുള്ള വിവിധ വീക്ഷണങ്ങളെക്കുറിച്ച് ചർച്ച ചെയ്തു. മൂന്നു ദിവസം നീണ്ടു നിന്ന ചർച്ചകളുടെ ഫലമായി വിദ്യാഭ്യാസ വിഷയത്തിൽ ആഗോളതലത്തിൽ ഡബ്ലിയു.സി.സി. യും യുനെസ്ക്കോയും സഹകരിച്ച് പ്രവർത്തിക്കുവാൻ ധാരണയുമായി.

ഭാരതീയനായ ഡോ. മാൽക്കം ആദിശേഷയ്യാ ആയിരുന്നു അന്ന് യുനെസ്ക്കോയുടെ വിദ്യാഭ്യാസ ഡിപ്പാർട്ടുമെന്റിന്റെ ഡയറക്ടർ. ചർച്ചകൾ പുരോഗമിച്ചപ്പോൾ യുനെസ്ക്കോയുടെ വിദ്യാഭ്യാസ വിചക്ഷണന്മാർക്ക് വിഷയത്തെക്കുറിച്ച് കാര്യമായ അറിവില്ല എന്ന് ഫാ. പോൾ വർഗീസിനും കൂട്ടർക്കും മനസ്സിലായി. ഡബ്ലിയു.സി.സി. യുടെ പ്രഗത്ഭരായ വിദ്യാഭ്യാസ വിചക്ഷണന്മാർ ചിന്തിച്ചിട്ടുള്ളത്രയും കാര്യങ്ങൾ അവർ ചിന്തിച്ചിട്ടില്ല എന്നത് ബോധ്യമായി. എങ്കിലും ആ സംഭാഷണം പ്രോത്സാഹനജനകം ആയിരുന്നു. ഡബ്ലിയു.സി.സി. യുടെ ഡലിഗേഷനോട് കിടപിടിക്കത്തക്ക ഒരു ഡലിഗേഷനെ യുനെസ്ക്കോയുടെ ഭാഗത്തു നിന്ന് അവതരിപ്പിക്കുവാൻ സാധിക്കാഞ്ഞതിൽ ഡോ. ആദിശേഷയ്യാ, ഫാ. പോൾ വർഗീസിനോട് ക്ഷമാപണം നടത്തി. ഈ സന്ദർശനത്തെ തുടർന്ന് സഭാ കൗൺസിലും യുനെസ്ക്കോയും ചേർന്ന് ഒരു വിദ്യാഭ്യാസ പഠന കമ്മീഷൻ രൂപീകരിച്ചു. കമ്മീഷന്റെ ജോയിന്റ് സെക്രട്ടറിയായി ഫാ. വർഗീസ് സേവനമനുഷ്ഠിച്ചു.

വർണ്ണ വിവേചനത്തിനെതിരെ പോരാടുവാൻ ഡബ്ലിയു.സി.സി. യുടെ നേതൃത്വത്തിൽ ഇരുന്നുകൊണ്ട് ഫാ. പോൾ വർഗീസ് വിവിധ പദ്ധതികൾ ആവിഷ്ക്കരിച്ചു. മർദ്ദിതരുടെയും ദുഃഖിതരുടെയും പീഡിതരുടെയും ആദിവാസികളുടെയും ദരിദ്രരുടെയും ഇടയിലേക്ക് കടന്നു ചെല്ലുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടു. ഏത് രാജ്യത്തു ചെന്നാലും അദ്ദേഹം ഈ വിഭാഗങ്ങളിൽപെട്ടവരുടെ സമീപത്ത് ഓടിയെത്തി. അദ്ദേഹത്തിന്റെ സ്നേഹവും വാത്സല്യവും ദീനാനുകമ്പയും അവർ അനുഭവിച്ചറിഞ്ഞു.

"വെസ്റ്റ് ആഫ്രിക്കയിൽ എന്താണ് നടക്കുന്നതെന്ന് പത്രം വായിച്ചാ

ലൊന്നും മനസ്സിലാവുകയില്ല. അവിടെ പോയി കുറച്ചുനാൾ താമസിച്ച്, അവരുടെ പ്രശ്നങ്ങളും ദൈനംദിന ജീവിതവുമൊക്കെ കണ്ട്, അവരോട് ഇടപഴകി കുറെ ദിവസങ്ങൾ ചിലവഴിച്ചു കഴിയുമ്പോഴാണ് പല കാര്യങ്ങളും നമുക്ക് മനസ്സിലാവുക. സാംസ്ക്കാരികമായി അവർ ഏതു വഴിയിലാണ് കിടക്കുന്നത്, എവിടെയാണിതിന്റെ പ്രശ്നങ്ങൾ എന്നൊക്കെ മനസ്സിലാക്കുവാൻ അങ്ങനെയേ സാധിക്കുകയുള്ളു. അതുപോലെ സൗത്ത് അമേരിക്കയിലായാലും, അമേരിക്കൻ ഇൻഡ്യൻസിന്റെ ഇടയിലായാലും, കറുത്ത വർഗക്കാരുടെ ഇടയിലായാലുമൊക്കെ, ധാരാളം അകത്ത് കടന്നുചെന്ന് പ്രശ്നങ്ങൾ മനസ്സിലാക്കുവാനും അവരുടെ ആഗ്രഹങ്ങളെന്താണെന്ന് അറിയുവാനുമൊക്കെ വളരെയധികം സാധിച്ചു. ഈ പീഡിപ്പിക്കപ്പെട്ടു കിടക്കുന്ന ജനതയുമായിട്ടാണ് എനിക്ക് കൂടുതൽ ഏകരൂപത (Identification) യുണ്ടായത്. അമേരിക്കൻ ഇൻഡ്യൻസ്, കറുത്ത വർഗക്കാർ, സൗത്ത് ആഫ്രിക്കയിലെ കറുത്ത വർഗ്ഗക്കാർ; അതുപോലെയുള്ള പീഡിപ്പിക്കപ്പെടുന്നവരുമായിട്ടാണ് ഞാൻ സാധാരണയായി ഐകരൂപ്യം പ്രാപിച്ചിട്ടുള്ളത്. സാമ്പത്തികമായിട്ട് പണക്കാരനും പാവപ്പെട്ടവനും തമ്മിലുള്ള പ്രശ്നങ്ങളെന്തൊക്കെയാണ്? എന്തുകൊണ്ടാണ് ലോകത്തിൽ ദാരിദ്ര്യം വർദ്ധിക്കുന്നത്? കുറെപ്പേർ പണക്കാരായി പെരുകുന്നതും കുറെപ്പേർ പാവപ്പെട്ടവരായിപ്പോകുന്നതും എന്തുകൊണ്ടാണ്? ഇങ്ങനെയുള്ള ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്താൻ എത്യോപ്യയിലെക്കാൾ വളരെ അവസരം കിട്ടിയത് ജനീവായിലെ അഞ്ചു വർഷത്തെ താമസം കൊണ്ടാണ്.”

1962-ൽ ആരംഭിച്ച വത്തിക്കാൻ കൗൺസിലിൽ മലങ്കര ഓർത്തഡോക്സ് സഭാ പ്രതിനിധിയായി ഫാ. പോൾ വർഗീസ് പങ്കെടുത്തു. വത്തിക്കാനിൽ പോയത് വഴി കത്തോലിക്കാ സഭയുടെ ആന്തരികമായ പല കാര്യങ്ങളും മനസ്സിലാക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. വത്തിക്കാൻ കൗൺസിലിന്റെ രേഖകൾ തയ്യാറാക്കുന്ന കാര്യത്തിൽ പോലും അവർ, ഫാ. പോൾ വർഗീസിന്റെ ഉപദേശം തേടി. ജനീവാ നഗരത്തിന്റെ സമീപത്തുള്ള ഗ്ലിയോൺ എന്ന ചെറുപട്ടണത്തിൽ ഒരു ഹോട്ടൽ വാടകയ്ക്കെടുത്ത്, വത്തിക്കാൻ കൗൺസിൽ രേഖകൾ തയ്യാറാക്കുന്നവരെ ഒരു ചർച്ചയ്ക്കായി ഫാ. പോൾ വർഗീസ് അവിടേയ്ക്ക് ക്ഷണിച്ചു. ഡബ്ലിയു.സി.സി. കത്തോലിക്കാ സഭയുമായിട്ട് ഔദ്യോഗികതലത്തിൽ ബന്ധം സ്ഥാപിക്കുന്നതിനു മുമ്പാണിത്. ഫാ. പോൾ വർഗീസ് വ്യക്തിപരമായ താൽപ്പര്യമെടുത്ത് റോമിൽ പോയി എല്ലാവരേയും കണ്ട് അനുവാദം വാങ്ങിച്ചാണ് ഈ സമ്മേളനം സംഘടിപ്പിച്ചത്. വളരെ സുപ്രധാനമായ ഒരു സമ്മേളനമായിരുന്നു അത്. വത്തിക്കാൻ കൗൺസിലിലെ രേഖകളിൽ കാണുന്ന പല കാര്യങ്ങളെയും ഈ സമ്മേളനം

വലിയൊരളവു വരെ സ്വാധീനിച്ചിട്ടുണ്ട്. രേഖകൾ തയ്യാറാക്കുന്ന പണ്ഡിതരും, കത്തോലിക്കാ സഭയുടെ പ്രമുഖ വേദശാസ്ത്രജ്ഞന്മാരും ഈ സമ്മേളനത്തിൽ പങ്കെടുത്തിരുന്നു. ഓർത്തഡോക്സ് ചിന്താഗതികളുടെ ശക്തമായ സംഭാവന ആ സമ്മേളനത്തിൽ ഉണ്ടായിരുന്നു. അതിൽ ഫാ. പോൾ വർഗീസും ഡോ. നിക്കോസ് നിസ്സോട്ടിസും മുഖ്യ പങ്കു വഹിച്ചു. ഇവർ രണ്ടുപേരും ഒത്തൊരുമിച്ച് ഈ വിഷയത്തിൽ പ്രവർത്തിച്ചതിന്റെ ഫലമായി, പല കാര്യങ്ങളിലും കത്തോലിക്കാ പണ്ഡിതർ തങ്ങളുടെ ചിന്തകൾ മാറ്റുന്ന തിനിടയായി. ഈ പ്രവർത്തനങ്ങളോട് എതിർപ്പുള്ള നിരവധി ആളുകളും ഉണ്ടായിരുന്നു. കത്തോലിക്കർ, പ്രൊട്ടസ്റ്റണ്ട് സ്വാധീനത്തിൽ പോകണമെന്നാഗ്രഹിക്കുന്നവരായിരുന്നു ഡബ്ലിയു.സി.സി. യിൽ അധികവും. അതിനു പകരം ഓർത്തഡോക്സ് സ്വാധീനത്തിലേക്ക് പോകുന്നുവെന്നത് അവർക്ക് പലർക്കും അത്ര സന്തോഷമായില്ല.

"ത്രിത്വം, മനുഷ്യാവതാരം, സഭ, കൂദാശകൾ എന്നീ വിഷയങ്ങളെപ്പറ്റി കത്തോലിക്കാ പണ്ഡിതർ ചിന്തിച്ചുകൊണ്ടിരിക്കുന്ന സമയത്ത്, ഓർത്ത ഡോക്സ് വീക്ഷണം അവർക്ക് കേൾക്കാൻ അവസരമുണ്ടായിരുന്നില്ല. ഗ്ലിയോണിൽ നടന്ന സമ്മേളനത്തിൽ വച്ചാണ് അവർ ഈ വിഷയങ്ങളെ സംബന്ധിച്ച് ആദ്യമായി കേട്ടത്. അവിടെ കേട്ട പല കാര്യങ്ങളും അവ ർക്ക് സത്യമായി തോന്നിയതുകൊണ്ട് അവർ അത് രേഖകളിലേക്ക് സംയോജിപ്പിക്കുകയും ചെയ്തു. ഉദാഹരണമായി റോമാ സഭയിലെ അധികാരം പാപ്പായ്ക്കാണോ മെത്രാപ്പോലീത്തന്മാർക്കാണോ എന്നു ള്ളതിനെപ്പറ്റി വളരെയധികം സംശയമുണ്ടായിരുന്നു. അവരുടെ ചിന്ത യനുസരിച്ച് പാപ്പായ്ക്കു മാത്രമേ ഉള്ളൂ. ഈ സമ്മേളനത്തിന്റെ ഫല മായിട്ട് 'ബിഷപ്പ്സ് കോളജി'നാണ് സഭയ്ക്കകത്തെ ഭരണസംബന്ധമായ അധികാരവും, ആദ്ധ്യാത്മികമായ അവസാന അധികാരവും ഉള്ളതെന്ന് വത്തിക്കാൻ കൗൺസിലിലെ രേഖകളിൽ എഴുതി വയ്ക്കുവാൻ സാധിച്ചു. വി. കുർബ്ബാനയെപ്പറ്റിയുള്ള അവരുടെ ചിന്ത വളരെ തെറ്റാ യിരുന്നു. ഇങ്ങനെയുള്ള പല കാര്യങ്ങളിലും അവരെ ഓർത്തഡോക്സ് ചിന്തയിലേയ്ക്ക് കൊണ്ടുവരുവാൻ സാധിച്ചു. വത്തിക്കാൻ കൗൺസി ലിന്റെ രേഖകളിൽ ഈ മാറ്റത്തിന്റെ യഥാർത്ഥ ചിത്രം ദർശിക്കാം എന്നുള്ളതുകൊണ്ട് ഇതൊരു വലിയ നേട്ടം തന്നെയായിരുന്നു."

ഗ്ലിയോൺ സമ്മേളനത്തിനു ശേഷം കത്തോലിക്കാ സഭാനേതൃത്വം ഫാ. പോൾ വർഗീസിനെ മിക്കവാറും എല്ലാ കാര്യങ്ങൾക്കും വിളി ക്കു മായിരുന്നു. പിന്നീട് കത്തോലിക്കാ സഭാംഗങ്ങൾ അല്ലാത്തവരെ വിളി ക്കുവാൻ പാടില്ല എന്നൊരു തീരുമാനം ഉണ്ടാക്കി. അതിനു മുമ്പ്

ഫാ. പോൾ വർഗീസും ഡോ. നിക്കോസ് നിസ്സോട്ടിസുമൊക്കെ കത്തോലിക്കാ സഭയുടെ വലിയ കോൺഫ്രൻസുകളിൽ മുഖ്യ പ്രഭാഷണം നടത്തുവാനായി പോകുമായിരുന്നു. റോമിൽ വച്ചു നടന്ന അത്മായ കോൺഫ്രൻസിലും സ്ത്രീകളുടെ കോൺഫ്രൻസിലും ഫാ. പോൾ വർഗീസ് മുഖ്യ പ്രഭാഷണം നടത്തി. വത്തിക്കാൻ കൗൺസിലിനു ശേഷമുണ്ടായ തുടർച്ചയായ പ്രക്രിയകളിൽ ഗണ്യമായ ഒരു സംഭാവന ചെയ്യുവാനും അദ്ദേഹത്തിനു സാധിച്ചു. ഇൻഡ്യയിൽ നിന്നുള്ള കത്തോലിക്കാ നേതാക്കൾ ചെയ്തതിനേക്കാൾ കൂടുതൽ സംഭാവന ഫാ. പോൾ വർഗീസ് നൽകി.

ഡബ്ലിയു.സി.സി. യും കത്തോലിക്കാ സഭയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചും, സഭാ കൗൺസിലിൽ കത്തോലിക്കാസഭ അംഗത്വമെടുക്കുന്നതിനെക്കുറിച്ചുമുള്ള കാര്യങ്ങൾ ചർച്ച ചെയ്യുന്നതിനും, ക്രിയാത്മകമായ കാര്യങ്ങൾ നടപ്പാക്കുന്നതിനുമായി 1965-ൽ ഒരു 'വർക്കിംഗ് ഗ്രൂപ്പ്' രൂപീകരിച്ചു. 24 അംഗങ്ങൾ ഉള്ള ഈ ഗ്രൂപ്പിൽ 12 പേർ വീതം രണ്ടു ഭാഗത്തു നിന്നും ഉണ്ടായിരുന്നു. സഭാകൗൺസിലിന്റെ 12 അംഗങ്ങളിൽ പ്രധാനപ്പെട്ട ഒരു വ്യക്തി ഫാ. പോൾ വർഗീസ് ആയിരുന്നു. സഭാ കൗൺസിലിനെ പ്രതിനിധീകരിക്കുന്ന ഗ്രൂപ്പിന്റെ മുഖ്യ വക്താവെന്ന നിലയിൽ അദ്ദേഹമായിരുന്നു വർക്കിംഗ് ഗ്രൂപ്പിന്റെ ഒരു സഹാദ്ധ്യക്ഷൻ. ഈ ചർച്ചകളിൽ കൂടിയും ധാരാളം ആശയങ്ങൾ കത്തോലിക്കാ നേതാക്കളിലേക്കും വേദശാസ്ത്രജ്ഞന്മാരിലേക്കും പകരുവാൻ ഫാ. പോൾ വർഗീസിനു സാധിച്ചു.

"സ്റ്റാഫിലിരിക്കുന്ന സമയത്ത് 'വിദ്യാഭ്യാസ' സംബന്ധമായി കുറച്ച് കാര്യങ്ങൾ ചെയ്യണമെന്ന് വിചാരിച്ചു. പക്ഷേ, അക്കാര്യത്തിൽ വളരെയൊന്നും മുമ്പോട്ട് പോകുവാൻ കഴിഞ്ഞില്ല. അതായത്, ലോകത്തിലെ വിദ്യാഭ്യാസരീതികൾ മുഴുവൻ മനുഷ്യനെ വഴിതെറ്റിക്കുന്ന വിദ്യാഭ്യാസ രീതികളാണ് എന്നുള്ള വിശ്വാസം എനിക്കുണ്ട്. എന്നെപ്പോലെ അങ്ങനെ വിശ്വാസമുള്ള വേറെയാളുകളും ഉണ്ടായിരുന്നു. പൗലോ ഫ്രേയുടെ വീക്ഷണം വളരെ പ്രധാനപ്പെട്ടതാണ്. പക്ഷേ, അദ്ദേഹത്തിന് സ്കൂളിൽ എന്തു സംഭവിക്കുന്നു എന്നതിൽ താല്പര്യമില്ലായിരുന്നു. സാക്ഷരതാ പരിപാടിയിലാണ് അദ്ദേഹത്തിന് ഏറെ താല്പര്യവും ആശങ്കകളും ഉണ്ടായിരുന്നത്. അതൊരു ചെറിയ ഭാഗമേ ആകുന്നുള്ളു. മനുഷ്യന്റെ സംസ്ക്കാരത്തെ മുഴുവൻ കരുപ്പിടിപ്പിക്കുന്നത് വിദ്യാഭ്യാസ സ്ഥാപനങ്ങളാണ്. ആ സ്ഥാപനങ്ങളിലെ കരിക്കുലം മാറ്റിയെടുക്കുക എന്നുള്ളത് ഒരു വലിയ പ്രശ്നമാണ്. അത് ഏറ്റെടുക്കുവാൻ ഡബ്ലിയു.സി.സി.ക്ക് ധൈര്യം ഉണ്ടായില്ല. ഞാനതിന് ശ്രമിച്ചു. പക്ഷേ, ഉപരിപ്ലവമായ രീതിയിലാണ് അവരുടെ വിദ്യാഭ്യാസ പരിപാടി പോയത്. അപ്പോഴേക്ക്

എന്റെ കാലാവധിയും തീരാറായി എന്നുള്ളതുകൊണ്ട് എനിക്ക് അക്കാര്യത്തിൽ വിജയിക്കുവാൻ സാധിച്ചില്ല.”

“ഒരു ആശയം ഉയർത്തിക്കൊണ്ടു വരിക, പ്രചരിപ്പിക്കുക എന്നീ കാര്യങ്ങളേ ഡബ്ലിയു.സി.സി. യെക്കൊണ്ടു സാധിക്കുകയുള്ളു. ഗവൺമെന്റുകളാണ് നടപ്പാക്കേണ്ടത്. ആശയം വികസിപ്പിച്ചു കൊണ്ടുവന്നാൽ ഡബ്ലിയു.സി.സി. സഭകളെ നിർബന്ധിക്കുകയില്ല. ഡബ്ലിയു.സി.സി. ജനങ്ങളെ ബോധവാന്മാരാക്കുവാൻ ശ്രമിക്കും; പ്രത്യേകിച്ച് ക്രിസ്ത്യാനികളേയും ക്രിസ്തീയ സഭകളേയും. വിദ്യാഭ്യാസരീതികൾ മാറണം എന്നുള്ളത് ജനങ്ങളെ മനസ്സിലാക്കിക്കഴിഞ്ഞാൽ, പിന്നീട് ജനങ്ങളാണ് അത് മാറ്റുവാൻ മുമ്പോട്ട് വരേണ്ടത്. അല്ലാതെ ഡബ്ലിയു.സി.സി. ക്ക് ഒന്നും ചെയ്യുവാൻ സാധിക്കുകയില്ല. രാഷ്ട്രീയ ശക്തിയൊന്നും അതിനില്ല. പൗലോ ഫ്രേയാണ് ഡബ്ലിയു.സി.സി. യുടെ വിദ്യാഭ്യാസ ഡിപ്പാർട്ടുമെന്റിന്റെ മിക്കവാറും കാര്യങ്ങളെല്ലാം ചെയ്തത്. പക്ഷേ, അദ്ദേഹത്തിന് സ്കൂൾ – കോളജ് വിദ്യാഭ്യാസത്തിൽ യാതൊരു താൽപ്പര്യവും ഉണ്ടായിരുന്നില്ല.”

“ഇപ്പോഴത്തെ സ്കൂളുകളിൽ വിദ്യാർത്ഥികളെ എഴുത്തും വായനയുമൊക്കെ പഠിപ്പിക്കുന്നുണ്ട് എന്നുള്ളതല്ലാതെ അവർക്ക് ഒരു ഇമാജിനേഷൻ ഉണ്ടാക്കുന്നില്ല, ക്രിയേറ്റിവിറ്റി ഉണ്ടാക്കുന്നില്ല, കലാവൈഭവം ഉണ്ടാക്കുന്നില്ല. ചുറ്റുമുള്ള സാമൂഹികവും സാമ്പത്തികവുമായ പ്രശ്നങ്ങളെ മനസ്സിലാക്കുവാനുള്ള കഴിവ് കുട്ടികൾക്ക് ഉണ്ടാക്കിക്കൊടുക്കേണ്ടതാണ്. അവരെ ഒരു പ്രത്യേക ലോകത്തിൽ, പുസ്തകങ്ങൾ മാത്രമുള്ള ഒരു പ്രത്യേക ലോകത്തിൽ വളർത്തിക്കൊണ്ടു വരികയാണിപ്പോൾ. അതുകൊണ്ട് ലോകത്തിലുള്ള യാഥാർത്ഥ്യങ്ങളെ കാണുവാൻ കണ്ണു തുറക്കുവാൻ വിദ്യാഭ്യാസ സ്ഥാപനങ്ങളെക്കൊണ്ട് സാധിക്കുന്നില്ല. സയൻസും ടെക്നോളജിയും വേണം. അതേസമയത്ത് കൾച്ചറും ക്രിയേറ്റിവിറ്റിയും കൂടെ ഡവലപ് ചെയ്യണം. യാഥാർത്ഥ്യം എന്താണെന്നുള്ളത് മനസ്സിലാക്കുവാനുള്ള കഴിവ് കുഞ്ഞുങ്ങൾക്ക് ഉണ്ടാക്കിക്കൊടുക്കണം. ഇതായിരുന്നു എന്റെ വിദ്യാഭ്യാസ വീക്ഷണം. അതിതുവരെ നടന്നിട്ടില്ല. എങ്ങും നടന്നിട്ടില്ല. ഒരിടത്തും നടക്കുന്നില്ല. ഇൻഡ്യാ ഗവൺമെന്റു പോലും ഈ തത്വം സ്വീകരിക്കുന്നില്ല. എന്റെ നിറവേറപ്പെടാത്ത ഒരു ആഗ്രഹമാണിത്.”

“എന്റെ അഭിപ്രായത്തിൽ ലോകമെങ്ങുമുള്ള വിദ്യാഭ്യാസ സാംസ്ക്കാരിക വേദികളെല്ലാം തന്നെ ഇന്ന് സർഗ്ഗവിമുഖമാണ്, കലാ സൃഷ്ടിയിൽ ദുർബലമാണ്. വിദ്യാഭ്യാസരംഗത്തും സാംസ്ക്കാരികരംഗത്തും വഴി തെറ്റി ഉഴലുന്ന പ്രതീതിയാണെനിക്ക് ലഭിക്കുന്നത്. സർഗാത്മകങ്ങളും ചമൽക്കാര ചതുരങ്ങളുമായ ഭാവനാകൃതികൾ കലയിലും സാഹിത്യ

ത്തിലും രൂപംകൊള്ളുന്നില്ലെന്നല്ല ഞാൻ പറയുന്നത്. പക്ഷേ, മനുഷ്യ രാശിയെ ആവരണം ചെയ്തുകൊണ്ടിരിക്കുന്ന വലിയ ഇരുട്ടിനകത്ത് പ്രകാശം പരത്തി വഴി കാണിക്കുവാൻ വിദ്യാഭ്യാസത്തിനും സംസ്ക്കാര ത്തിനും വേണ്ടത്ര സാധിക്കുന്നില്ലെന്നാണ് എന്റെ പക്ഷം."

"വിദ്യാഭ്യാസവേദിയേയും സാംസ്ക്കാരികവേദിയേയും നിഷ്പന്ദവും നിഷ്ക്രിയവുമാക്കുന്ന മൂന്നു പരസ്പരബന്ധിത ഘടകങ്ങൾ ഞാൻ കാണുന്നു. മൂന്നും കൂടി ചേരുമ്പോൾ ഉണ്ടാകുന്നത് വ്യക്തിയുടേയും സമൂഹത്തിന്റേയും ഒരുമിച്ചുള്ള ഐതര്യമാണ്. ഈ ഐതര്യം ഇന്ന് ഒരു സാർവ്വത്രിക പ്രതിഭാസമായിക്കഴിഞ്ഞിരിക്കുന്നു. ലോകത്തിൽ മനുഷ്യരാശിയുടെ ചരിത്രത്തിൽ ഈ വിധമുള്ള സാർവ്വത്രിക ഐതര്യം സാധാരണ സംഭവിക്കാറില്ല. കാരണം തദ്ദേശീയ സംസ്ക്കാരങ്ങൾ സ്വയംപര്യാപ്തതയുള്ളവയും ഇന്നത്തെപ്പോലെ സാർവ്വത്രിക സംസ്ക്കാ രത്താൽ വിഴുങ്ങപ്പെടാതെ കുറെയൊക്കെ ചെറുത്തു നിൽക്കുവാൻ കരു ത്തുള്ളവയുമായിരുന്നു."

"ഇന്ന് ലോകകമ്പോളം ഏകകമ്പോളമായി പരസ്പരബന്ധിതമാകു ന്നതോടെ, അതിനു ചേർന്ന ഒരു ലോകസംസ്ക്കാരവും ഉടലെടുക്കു കയാണ് ചെയ്തിട്ടുള്ളത്. ഈ കമ്പോളസംസ്ക്കാരത്തിന്റെ കൊടുങ്കാ റ്റിൽ തനതായ സർഗ്ഗാത്മകതയുള്ള ഒരു വ്യക്തിക്കോ ഒരു തദ്ദേശീയ സംസ്ക്കാരത്തിനോ തലയുയർത്തി നില്ക്കാൻ സാധ്യമല്ല എന്ന അവസ്ഥ സംജാതമായിരിക്കുന്നു."

ഡബ്ലിയു.സി.സി. യുടെ ഘടന മാറ്റുവാനും ഒരു പരിവർത്തനം സൃഷ്ടിക്കുവാനും ശ്രമിക്കുകയുണ്ടായോ?

"ഡബ്ലിയു.സി.സി. യുടെ അകത്തുള്ള തെറ്റുകളെ ചൂണ്ടിക്കാണിക്കു വാനുള്ള ഏറ്റവും പറ്റിയ ആളുകൾ സ്ത്രീകളും യുവജനങ്ങളും ആയി രുന്നു. അവരെ ബോധവാന്മാരാക്കി അവരെക്കൊണ്ട് ഡബ്ലിയു.സി.സി. യുടെ അകത്തുതന്നെ ഒരു പരിവർത്തനം വരുത്തി, പാശ്ചാത്യ അധീശ ത്വവും പുരുഷമേധാവിത്വവുമൊക്കെ മാറ്റിയെടുത്ത് കുറെക്കൂടി ഹ്യൂമൻ ആയിട്ടുള്ള ഒരു ഡബ്ലിയു.സി.സി. സൃഷ്ടിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. കുറെയൊക്കെ സാധിച്ചിട്ടുമുണ്ട്. ബോസ്സെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂ ട്ടിലെ പ്രോഗ്രാമുകളിലും യുവജനങ്ങളുടെ പ്രോഗ്രാമുകളിലുമൊക്കെ ഒരുപാട് നേട്ടങ്ങൾ ഉണ്ടായി."

*ഇൻഡ്യൻ സഭകൾക്കു വേണ്ടി എന്തു ചെയ്തു?*

"ഇൻഡ്യൻ സഭകൾക്കു വേണ്ടി ഞാൻ ഒന്നും ചെയ്തിട്ടില്ല. ഇൻഡ്യ യിലുള്ള സി.എസ്.ഐ., സി.എൻ.ഐ. സഭകൾക്കൊക്കെ നല്ല വക്താ

ക്കളുണ്ടായിരുന്നു. അവരുടെ ആളുകൾക്ക് അസംബ്ലികളിൽ സംസാരിക്കുവാൻ സാധിക്കുന്നതുകൊണ്ട് ഇൻഡ്യൻ സഭകളുടെ ഒരു വക്താവ് എന്നുള്ള സ്ഥാനം ഞാനൊരിക്കലും എടുത്തിട്ടില്ല. അങ്ങനെ ഒന്നിന്റെ പ്രതിനിധിയാകുവാനും ഞാൻ ശ്രമിച്ചിട്ടില്ല. ഏഷ്യൻ, ആഫ്രിക്കൻ, ലാറ്റിൻ അമേരിക്കൻ എന്നിവയിൽ ഒരുമിച്ച് എനിക്ക് താല്പര്യം ഉണ്ടായിരുന്നു. പക്ഷേ, ഇന്ത്യൻ സഭകളുടെ വക്താവ് എന്ന നിലയിൽ ഞാൻ പ്രവർത്തിക്കുകയില്ലായിരുന്നു. ഇൻഡ്യയെ സംബന്ധിച്ചിടത്തോളം എനിക്കുണ്ടായിരുന്ന ഒരാഗ്രഹം മതങ്ങൾ തമ്മിലുള്ള ഡയലോഗ് ഉണ്ടാക്കിയാൽ കൊള്ളാമെന്നതായിരുന്നു. ഞാൻ ഡബ്ലിയു.സി. സി. സ്റ്റാഫിൽ ജോലി ചെയ്തിരുന്ന സമയത്ത് ഒരുപാട് ശ്രമിച്ചിട്ടുണ്ട്; നടന്നില്ല. ധാരാളം എതിർപ്പുകളുണ്ടായി. ഹിന്ദുക്കളോടും ബുദ്ധമതക്കാരോടുമൊക്കെ സംസാരിക്കുവാൻ യൂറോപ്യൻ ക്രിസ്ത്യാനികൾക്ക് പേടിയാണ്. സംസാരിച്ചാൽ വഴിതെറ്റിപ്പോകുമെന്നാണ് അവരുടെ വിചാരം. ജനീവയിൽ നിന്ന് പോന്നതിനു ശേഷം, ഞാൻ തന്നെ ശ്രമിച്ചാണ് അതുണ്ടാക്കിയത്. മദ്രാസിൽ മതങ്ങൾ തമ്മിലുള്ള ഡയലോഗ് പ്രോഗ്രാം ഉണ്ടാക്കി."

*എക്യുമെനിക്കൽ രംഗത്ത് നൽകിയ പ്രത്യേക സംഭാവനകൾ എന്തൊക്കെയാണ്?*

"അന്നത്തെ കാലത്ത് സഭകൾ തമ്മിൽ അങ്ങോട്ടുമിങ്ങോട്ടും കലഹിച്ചും ചീത്ത പറഞ്ഞുമിരുന്നത് മാറ്റി അവരെ ഒരുമിച്ചുകൂട്ടിയിട്ട് ആരാധനയ്ക്ക് പ്രാധാന്യം കൊടുത്തുകൊണ്ടുള്ള ആദ്ധ്യാത്മികതയിൽ അടിസ്ഥാനമിട്ടുകൊണ്ടുള്ള ഒരു എക്യുമെനിക്കൽ പ്രസ്ഥാനം ഉണ്ടാക്കിയെടുക്കുവാൻ ഒരു ചെറിയ സംഭാവന ചെയ്യുവാൻ എന്നെക്കൊണ്ട് സാധിച്ചിട്ടുണ്ട്. അത്രയൊക്കെയേ ഉള്ളൂ. വലിയ കാര്യമായിട്ടൊന്നും ഇല്ല."

*ഡബ്ലിയു.സി.സി. യിൽ നിന്നു ലഭിച്ച അനുഭവജ്ഞാനം എന്താണ്?*

"ലോകത്തെ മുഴുവൻ കാണുവാൻ സാധിച്ചു. സഭകളെ മുഴുവൻ കാണുവാൻ സാധിച്ചു. ലോകത്തിന്റെ പ്രശ്നങ്ങളെന്താണെന്നൊരു ജനറൽ ഡ്രാഫ്റ്റ് കിട്ടി. സയൻസ് ആൻഡ് ടെക്നോളജി, എക്കണോമിക്സ് ആൻഡ് ജസ്റ്റീസ്, എൻവയർമെന്റ് ഇങ്ങനെയുള്ള മൂന്ന് പ്രശ്നങ്ങളാണ് പ്രധാനമായിട്ടുള്ളത്. യുദ്ധങ്ങൾ, ന്യൂക്ലിയർ എനർജി തുടങ്ങിയ മനുഷ്യനെ അഭിമുഖീകരിക്കുന്ന എല്ലാ പ്രശ്നങ്ങളെക്കുറിച്ചും സാമാന്യമായ ഒരു അറിവ് കിട്ടിയിട്ടുണ്ട്. ബേസിക് ഫണ്ടമെന്റൽ ഇൻഫർമേഷനും ഉണ്ട്. പുസ്തകമൊന്നും നോക്കാതെ, എഴുന്നേറ്റ് നിന്ന് പ്രധാനപ്പെട്ട പ്രശ്നങ്ങൾ ഇന്നതാണെന്ന് ഏതു വിഷയത്തെക്കുറിച്ചും പറയാൻ സാധിക്കും. എവിടെപ്പോയാലും ഏത് സെമിനാറിനു പോയാലും പ്രസംഗിക്കുവാൻ തയ്യാറെടുത്തിട്ടില്ലെങ്കിലും വിഷമമുണ്ടാകാറില്ല."

15 നൂറ്റാണ്ടുകളായി വിഘടിച്ചു നിന്നിരുന്ന ബൈസന്റയിൻ (കൽക്കദൂന്യ), ഓറിയന്റൽ (കൽക്കദൂന്യേതര) ഓർത്തഡോക്സ് സഭകൾ തമ്മിൽ അനൗദ്യോഗിക തലത്തിൽ സംഭാഷണമാരംഭിക്കുവാൻ ഫാ. പോൾ വർഗീസ് പ്രത്യേക താല്പര്യമെടുത്തു പ്രവർത്തിച്ചു. ബൈസന്റയിൻ കുടുംബത്തിലെ അംഗമായ ഗ്രീക്ക് ഓർത്തഡോക്സ് സഭയിലെ ഡോ. നിക്കോസ് നിസ്സോട്ടിസ് ഈ വിഷയത്തിൽ ഫാ. പോൾ വർഗീസിനോട് ഒരുമിച്ച് പ്രവർത്തിച്ചു. ഇവരുടെ സംരംഭത്തിന് സഭാ കൗൺസിലിന്റെ 'ഫെയിത്ത് ആൻഡ് ഓർഡർ' (വിശ്വാസവും പട്ടത്വവും) വിഭാഗം പിന്തുണ നല്കി. സാമ്പത്തികവും ഓഫീസ് കാര്യനിർവ്വഹണവും ഫെയിത്ത് ആൻഡ് ഓർഡർ വിഭാഗം നിർവ്വഹിക്കാമെന്നേറ്റു.

ഫാ. വർഗീസും ഡോ. നിക്കോസും കൂടി എക്യുമെനിക്കൽ പാത്രിയർക്കീസിനെയും രണ്ടു വിഭാഗത്തിലുള്ള സഭകളുടെ മേലദ്ധ്യക്ഷന്മാരെയും സന്ദർശിച്ച് സംഭാഷണം നടത്തി അവരുടെ സമ്മതം വാങ്ങിച്ചു. 1964-ൽ ആർഹസ് എന്ന സ്ഥലത്തു വച്ച് പ്രഥമ അനൗദ്യോഗിക സംഭാഷണം നടന്നു. കാര്യമായ യാതൊരു ആശയ വ്യത്യാസങ്ങളും ഇരു വിഭാഗവും തമ്മിലില്ല എന്നും, ഒരേ വിശ്വാസമാണ് ഉള്ളതെന്നും ബൈസന്റയിൻ വിഭാഗത്തിലെ വേദശാസ്ത്രജ്ഞർ സമ്മേളനത്തിൽ വച്ച് പറഞ്ഞു. തെറ്റിദ്ധാരണകൾ കൊണ്ട് പരസ്പരം കുറ്റപ്പെടുത്തിയിട്ടുള്ളതാണെന്ന് അവർ ചൂണ്ടിക്കാട്ടി.

1967-ൽ ബ്രിസ്റ്റോളിൽ രണ്ടാം സമ്മേളനവും, 1970-ൽ ജനീവയിൽ മൂന്നാം സമ്മേളനവും, 1971-ൽ ആഡിസ് അബാബയിൽ നാലാം സമ്മേളനവും നടന്നു. ഈ കോൺഫ്രൻസുകളിൽ രണ്ടെണ്ണത്തിന്റെ എഗ്രിമെന്റുകൾ ഡ്രാഫ്റ്റ് ചെയ്തത് ഫാ. പോൾ വർഗീസായിരുന്നു. മൂന്നാമത്തെ സമ്മേളനത്തിന്റെ അദ്ധ്യക്ഷനും അദ്ദേഹമായിരുന്നു. ഇരു വിഭാഗത്തിന്റെയും വാദഗതികൾ കേട്ട് രണ്ടു കൂട്ടർക്കും വിരോധമില്ലാത്തവിധത്തിൽ ഒരു പ്രസ്താവന തയ്യാറാക്കുക എന്നുള്ളത് ഒരുപാട് സാമർത്ഥ്യം ആവശ്യമുള്ള ജോലിയാണ്. പെട്ടെന്ന് ക്ഷോഭിക്കാൻ ഇടയാക്കുന്ന രണ്ടു കൂട്ടരുടേയും പോയിന്റുകൾ എന്താണെന്ന് നല്ലതുപോലെ അറിഞ്ഞെങ്കിലേ ഇത് സാധിക്കുകയുള്ളു. അതുകൊണ്ടു തന്നെ ഫാ. പോൾ വർഗീസ് ഉണ്ടെങ്കിലേ എല്ലാവർക്കും സ്വീകാര്യമായ ഒരു പ്രസ്താവന ഉണ്ടാക്കുവാൻ സാധിക്കുകയുള്ളു എന്ന് പലർക്കും ബോധ്യമായിരുന്നു. അദ്ദേഹത്തിന് പങ്കെടുക്കാൻ സാധിക്കാതിരുന്ന സമ്മേളനത്തിൽ ഇരു കൂട്ടർക്കും യോജിപ്പിലെത്തുന്നതിനും പ്രസ്താവന തയ്യാറാക്കുന്നതിനും ബുദ്ധിമുട്ടനുഭവപ്പെട്ടു എന്നു പങ്കെടുത്തവർ പറയുമ്പോൾ, ഫാ. പോൾ വർഗീസിന്റെ സാന്നിദ്ധ്യവും നേതൃത്വവും എത്രമാത്രമാണ് ഈ കോൺഫ്രൻസുകൾക്ക് പ്രയോജനപ്പെട്ടതെന്ന് ഊഹിക്കാമല്ലോ.

ഈ സംരംഭത്തിൽ താനും നിക്കോസും വഹിച്ച പങ്കിനെക്കുറിച്ച് മെത്രാപ്പോലീത്താ പിൽക്കാലത്ത് ഇപ്രകാരം എഴുതി: “We began our joint efforts in 1962 to organize the Aarhus consultation. There was much scepticism in the beginning about the possible benefits of taking up an issue which had frustrated greater persons in previous centuries. But ours is an age of frequent ecumenical contacts, and our informal gatherings at various meetings of the World Council of Churches gave us new hope. We were both in Geneva at that time. Metropolitan Gregorios (then Fr. Paul Varghese) in the General Secretariat of the World Council of Churches, and professor Nikos Nissiotis at the Ecumenical Institute in Bossey. We are very much indebted to the Faith and Order Commission which consistently supported our efforts, viewed our meetings as a primary concern towards re-establishing Church unity and financed them. We are especially grateful to Dr. Lukas Vischer, former Director of the Secretariat of the Faith and Order Commission, who gave us encouragement and support and also took an active part in all four meetings.”[5]

ഈ നാല് അനൗദ്യോഗിക സംഭാഷണങ്ങളുടെ ഫലമായി അനൗദ്യോഗികതലത്തിൽ പരിപൂർണ്ണമായിട്ടുള്ള എഗ്രിമെന്റിലെത്തി. വിശ്വാസ സംബന്ധമായ യാതൊരു വ്യത്യാസങ്ങളുമില്ല, പരസ്പരം വി. കുർബ്ബാനാ സംസർഗ്ഗം സ്ഥാപിക്കുന്നതിന് യാതൊരു വേദശാസ്ത്രപരമായ തടസ്സങ്ങളുമില്ല എന്ന് എഗ്രിമെന്റ് ചൂണ്ടിക്കാട്ടി. എഗ്രിമെന്റ് ഇരു വിഭാഗത്തിലെയും സഭകൾക്ക് ഏല്പിച്ചുകൊടുത്തു. സഭകൾ വളരെക്കാലത്തേയ്ക്ക് ഒരു നടപടിയും എടുത്തില്ല. പിന്നീട് രണ്ടു കുടുംബങ്ങളും തമ്മിൽ ഔദ്യോഗികതലത്തിൽ സംഭാഷണമാരംഭിച്ചു.

ഔദ്യോഗിക സംഭാഷണങ്ങൾ ഇപ്പോഴും തുടർന്നുകൊണ്ടിരിക്കുന്നു. 1989-ൽ ഈജിപ്റ്റിലെ അംബാ ബിഷോയ് സന്യാസാശ്രമത്തിൽ നടന്ന ഔദ്യോഗിക സംഭാഷണം വിശ്വാസപരമായ കാര്യങ്ങളിൽ അടിസ്ഥാന ഐകമത്യം സ്ഥാപിച്ചു കഴിഞ്ഞു. ഈ കൽക്കെദൂന്യ - കൽക്കെദൂന്യേതര സംവാദത്തിൽ ഇരുകൂട്ടർക്കും സ്വീകാര്യമായ ഒരു ക്രിസ്തുശാസ്ത്രപ്രമാണ രേഖ ഉണ്ടാക്കിയതിന്റെ മുഖ്യശിൽപ്പികളിൽ ഒരാളാണ് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്. താൻ ആരംഭിച്ച ദൗത്യം ഫലപ്രാപ്തിയിലെത്തുന്നത് കാണാനുള്ള ഭാഗ്യം മെത്രാപ്പോലീത്തായ്ക്കുണ്ടായി. അത് അദ്ദേഹത്തിന് ആത്മസംതൃപ്തിയും ആഹ്ലാദവും പകർന്നു. 1990-ൽ ഈ ഔദ്യോഗിക സംഭാഷണങ്ങൾ അതിന്റെ സുപ്രധാനമായ രണ്ടാം ഘട്ടത്തിലെത്തിച്ചേർന്നിട്ടുണ്ട്.

1965 ജനുവരി 12-21 തീയതികളിൽ ആഫ്രിക്കയിലെ ഈസ്റ്റേൺ നൈജീരിയായിൽ വച്ച് ചേർന്ന സെൻട്രൽ കമ്മിറ്റി മീറ്റിംഗിൽ വച്ച്

ഫാ. പോൾ വർഗീസിന്റെ സേവനങ്ങളെ ഡിവിഷൻ ഓഫ് എക്യുമെനിക്കൽ ആക്ഷന്റെ ചെയർമാൻ Dr. Bliss അഭിനന്ദിക്കുകയുണ്ടായി. അതിനെക്കുറിച്ച് സെൻട്രൽ കമ്മിറ്റി മിനിറ്റ്സിൽ രേഖപ്പെടുത്തിയിരിക്കുന്നത് കാണുക: "Dr. Bliss said she would ask Father Paul Verghese to present the report of the Division, and paid tribute to the leadership he was exercising in all its concerns. The Divisional task was being eased by the growth in strength of regional activities, and through its committees, consultations and working groups it was therefore able to give more time to its task of stimulating ideas and encouraging hard ecumenical thinking."

1965–ൽ ആഡിസ് അബാബയിൽ പുരാതന പൗരസ്ത്യ ഓർത്തഡോക്സ് സഭാതലവന്മാരുടെ സമ്മേളനം സംഘടിപ്പിക്കുവാൻ ഫാ. പോൾ വർഗീസിനു സാധിച്ചു. ഈഗുപ്തായ (കോപ്റ്റിക്) സഭ, സിറിയക് ഓർത്തഡോക്സ് സഭ (അന്ത്യോഖ്യാ), അർമ്മീനിയൻ സഭ, മലങ്കര ഓർത്തഡോക്സ് സഭ, എത്യോപ്യൻ സഭ എന്നിവയുടെ തലവന്മാരായ പോപ്പ് സിറിൽ ആറാമൻ, യാക്കോബ് തൃതീയൻ പാത്രിയർക്കീസ്, വസ്ക്കൻ കാതോലിക്കോസ്, ഔഗേൻ കാതോലിക്കാബാവാ, തെയോഫിലോസ് പാത്രിയർക്കീസ് എന്നിവർ 1965 ജനുവരിയിൽ ആഡിസ് അബാബയിൽ ഒരുമിച്ചു കൂടി പത്തു ദിവസത്തോളം ചർച്ചകൾ നടത്തിയെന്നത് ഒരു ചരിത്ര സംഭവം തന്നെയായിരുന്നു. ഫാ. പോൾ വർഗീസിന്റെ താൽപര്യപ്രകാരം ഹെയ്‌ലി സെലാസി ചക്രവർത്തിയായിരുന്നു ഈ സമ്മേളനം വിളിച്ചുകൂട്ടിയത്. ഒരേ വിശ്വാസം വച്ചു പുലർത്തിയിരുന്നുവെങ്കിലും പരസ്പര സഹകരണമോ ബന്ധമോ ഇല്ലാതിരുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ തമ്മിൽ പുതിയൊരു സൗഹൃദത്തിനും ഒരുമിപ്പിനും സമ്മേളനം കാരണമായി.

എത്യോപ്യൻ സഭയുടെ താൽപ്പര്യവും ക്ഷണവും പ്രത്യേകിച്ച് ഹെയ്‌ലി സെലാസി ചക്രവർത്തിയുടെ ഉത്സാഹവുമാണ് സമ്മേളനം ചേരുവാനും വിജയിക്കുവാനും സഹായകമായത്. നടപടിക്രമങ്ങളിലും പ്രകൃതത്തിലും സമ്മേളനം അനന്യമായിരുന്നു. പരസ്പരസഹകരണം, എക്യുമെനിക്കൽ സാക്ഷ്യം, ആനുകാലിക ലോകപ്രശ്നങ്ങൾ എന്നിവയിൽ സമ്മേളനം തീരുമാനങ്ങൾ എടുത്തു. അഞ്ചു സഭകളുടെയും ഒരു സ്ഥിരസമിതിക്കു രൂപംനൽകി. ഡബ്ലിയു.സി.സി. യിലെ ഇതര സഭകളുമായും കത്തോലിക്കാ സഭയുമായും കഴിവുള്ള എല്ലാ രംഗങ്ങളിലും പരസ്പരധാരണയ്ക്കും സഹകരണത്തിനുമുള്ള ആഹ്വാനം സമ്മേളനം നൽകി. ക്രൈസ്തവ വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ സഹകരിക്കുന്നതിനും അഞ്ചു സഭകൾക്കും വേണ്ടി പൊതുവായ ഒരു പാഠ്യപദ്ധതി തയ്യാറാക്കുന്നതിനും, വിദ്യാഭ്യാസ പ്രവർത്തകരും വൈദികരും

അവൈദികരും അടങ്ങുന്ന ഒരു പ്രത്യേക സമിതി രൂപീകരിക്കുവാൻ തീരുമാനിച്ചു. ഓർത്തഡോക്സ് കുടുംബത്തിലെ സഹോദര വിഭാഗമായ ബൈസന്റയിൻ ഓർത്തഡോക്സ് സഭയുമായുള്ള സഭൈക്യ ബന്ധം സമ്മേളനം ഊന്നിപ്പറഞ്ഞു.

എക്യുമെനിക്കൽ രംഗത്തെ മുന്നണി പ്രവർത്തകനായിരിക്കുമ്പോഴും യുവജന വിദ്യാർത്ഥി പ്രസ്ഥാനങ്ങളുടെ സമ്മേളനങ്ങളിൽ പങ്കെടുക്കുവാനും ആദ്ധ്യാത്മികവും ബൗദ്ധികവുമായ നേതൃത്വം കൊടുക്കുവാനും ഫാ. പോൾ വർഗീസ് ഉത്സാഹിച്ചിരുന്നു. 1965 ഡിസംബറിൽ ജബൽപൂരിൽ നടന്ന രണ്ടാം അഖിലേന്ത്യാ യൂത്ത് അസംബ്ലിയിൽ അദ്ദേഹം മുഖ്യ പ്രഭാഷകനായിരുന്നു. സമ്മേളനത്തിൽ സംബന്ധിച്ച ഡോ. പൗലൂസ് മാർ പൗലൂസ് അതിനെക്കുറിച്ച് ഇങ്ങനെ അനുസ്മരിക്കുന്നു: "ഞാൻ മെത്രാപ്പോലീത്തായെ ആദ്യമായി കാണുന്നത് 1965-ലാണ്. ഞാൻ അന്ന് സെറാമ്പൂർ കോളജിൽ വൈദിക വിദ്യാർത്ഥിയാണ്. 1965 ഡിസംബർ മാസത്തിൽ നടന്ന യൂത്ത് അസംബ്ലിയിൽ വച്ചാണ് ഫാ. പോൾ വർഗീസിനെ ഞാൻ ആദ്യമായി കാണുന്നത്. മെത്രാപ്പോലീത്താ ആ കോൺഫ്രൻസിലെ ഒരു മുഖ്യ പ്രഭാഷകനായിരുന്നു. അദ്ദേഹം പ്രഭാഷണം നടത്തുവാനായി പ്രസംഗപീഠത്തിലേക്കു നടന്നുവരുമ്പോൾ, ആ സമ്മേളനത്തിന്റെ അദ്ധ്യക്ഷൻ എഴുന്നേറ്റുനിന്ന് 'ഫാ. പോൾ വർഗീസ് ഒരു മെത്രാപ്പോലീത്തായായി തിരഞ്ഞെടുക്കപ്പെട്ടു' എന്ന വാർത്ത സദസ്യരെ അറിയിച്ചു. അപ്പോൾ അവിടെയുണ്ടായ കൈയടിയും ആഹ്ലാദാരവങ്ങളുമെല്ലാം ഞാനിപ്പോഴും ഓർക്കുന്നു. ഫാ. പോൾ വർഗീസ് പ്രസംഗം ആരംഭിക്കുന്നതിനു മുമ്പായി പറഞ്ഞു: 'എന്നെ മെത്രാപ്പോലീത്തായായി തിരഞ്ഞെടുത്തു എന്നറിഞ്ഞതിൽ സന്തോഷം, പക്ഷേ എന്റെ മെത്രാപ്പോലീത്തായായിട്ടുള്ള സ്ഥാനാരോഹണം ഉടനെയെങ്ങും നടക്കുമെന്ന് എനിക്ക് തോന്നുന്നില്ല.' അവിടെ വന്ന യുവാക്കൾക്കും യുവതികൾക്കും വളരെ ആവേശം പകർന്നുകൊടുക്കുന്ന ഒരു പ്രസംഗം അദ്ദേഹം നടത്തിയത് ഒട്ടുംതന്നെ മങ്ങിപ്പോകാത്ത ഓർമ്മയായി എന്നിൽ അവശേഷിക്കുന്നു."[6]

1966 ഡിസംബർ 22 മുതൽ 30 വരെ നടന്ന എസ്.സി.എം. ത്രൈവാർഷിക സമ്മേളനത്തിൽ ഫാ. പോൾ വർഗീസ് പങ്കെടുക്കുകയും പ്രഭാഷണം നടത്തുകയും ചെയ്തു. "ഏഷ്യൻ സമുദായത്തിൽ മതേതരത്വം" എന്നതായിരുന്നു പ്രഭാഷണ വിഷയം.

കേസുകളിലും വഴക്കുകളിലും കുടുങ്ങിക്കിടക്കുന്ന മലങ്കരസഭയെ ആദ്ധ്യാത്മികമായി മുമ്പോട്ടു നയിക്കുവാൻ പ്രാപ്തനായ ഒരാളായി ഫാ. പോൾ വർഗീസിനെ പലരും കണ്ടു. അതുകൊണ്ടു തന്നെ അദ്ദേഹത്തെ

മെത്രാപ്പോലീത്തായാക്കുവാൻ പലരും ഉത്സാഹിക്കുകയും ചെയ്തു. അദ്ദേഹം സഭാകൗൺസിലിൽ സേവനമനുഷ്ഠിച്ചിരുന്ന സമയത്തു തന്നെ ഈ നീക്കം മലങ്കരസഭയിൽ നടന്നു. അതിന്റെ ഫലമായി 1965 ഡിസംബർ 28-ന് കോട്ടയം എം.ഡി. സെമിനാരിയിൽ ചേർന്ന മലങ്കര അസോസ്യേഷൻ അദ്ദേഹത്തെ മേല്പ്പട്ടസ്ഥാനത്തേയ്ക്ക് തിരഞ്ഞെടുത്തു.

ഈ തിരഞ്ഞെടുപ്പിനെ സംബന്ധിച്ച് 'മെത്രാന്മാരുടെ തെരഞ്ഞെടുപ്പ്' എന്ന ശീർഷകത്തിൽ മലയാള മനോരമ 1965 ഡിസംബർ 31-ന് പ്രസിദ്ധീകരിച്ച മുഖപ്രസംഗത്തിൽ ഇങ്ങനെ പറയുന്നു: "മാനേജിംഗ് കമ്മിറ്റി നിർദ്ദേശിച്ച അഞ്ചു പേരുകൾക്ക് സർവ്വസമ്മതമായ അംഗീകരണമുണ്ടായിരുന്നുവെന്നുള്ളതു സുപ്രധാനമായ ഒരു വസ്തുതയാണ്. ദൈവ നടത്തിപ്പിന്റെ ഒരു സൂചനയായി അതിനെ അംഗീകരിക്കേണ്ടിയിരിക്കുന്നു. സമുദായത്തിന്റെ എല്ലാ ഇടവകകളിൽ നിന്നും വന്നെത്തിയ മൂവായിരത്തോളം പ്രതിനിധികളിൽ ആർക്കും ഒരെതിരഭിപ്രായവും മെത്രാൻ സ്ഥാനത്തേയ്ക്കു നിർദ്ദേശിക്കപ്പെട്ട അഞ്ചുപേരെപ്പറ്റി പറയാനുണ്ടായിരുന്നില്ല. തിരുമേനിമാരും, തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന 5 പേരും, സമുദായം മുഴുവനും പ്രാധാന്യം നൽകി ചിന്തിക്കേണ്ട വസ്തുതയാണത്. ഓരോ പേരും പ്രത്യേകം പ്രത്യേകം എടുത്തു പറഞ്ഞ് ആ പേരിന് ആനുകൂല്യമോ, പ്രാതികൂല്യമോ പ്രദർശിപ്പിക്കുന്നതിന് അവസരം നൽകിയശേഷം ഏകകണ്ഠമായി തിരഞ്ഞെടുപ്പ് നടക്കുകയായിരുന്നു. .....

അസോസിയേഷനിൽ പങ്കെടുക്കുന്ന പള്ളിപ്രതിപുരുഷന്മാർ ഭദ്രാസനങ്ങളിൽ കൂടി ചർച്ചകൾക്കും സ്വതന്ത്രമായ അഭിപ്രായ പ്രകടനത്തിനും അവസരം ലഭിച്ച ശേഷമാണ് അസോസിയേഷനിൽ സംബന്ധിച്ചത്. ഓരോ ഭദ്രാസനത്തിന്റെയും ഭരണാധിപനായ ഇടവക മെത്രാപ്പോലീത്തായുടെ നേതൃത്വത്തിലും നിയന്ത്രണത്തിലുമാണ് ഭദ്രാസന യോഗങ്ങൾ നടന്നത്. ഭദ്രാസനയോഗങ്ങളിൽ ഉണ്ടായ നിർദ്ദേശങ്ങൾ എല്ലാ തിരുമേനിമാരും ഉൾപ്പെട്ട മാനേജിംഗ് കമ്മിറ്റി ചർച്ച ചെയ്തു. ഭദ്രാസനങ്ങളിൽ നിന്നു വന്ന നാമനിർദ്ദേശങ്ങൾ അഞ്ചിൽ കൂടുതൽ ഉണ്ടായിരുന്നതിനാൽ ഭദ്രാസനങ്ങളിൽ നിന്നു ലഭിച്ച വോട്ടിന്റെ ഭൂരിപക്ഷമനുസരിച്ച് 5 പേരെ നിർദ്ദേശിക്കണമെന്നുള്ള തത്വം ചർച്ചാ വിഷയമായി. അതനുസരിച്ചുള്ള നടപടിക്ക് അഭിപ്രായൈക്യം ഉണ്ടാകാതെ വന്നപ്പോൾ നിർദ്ദേശങ്ങൾ സമർപ്പിക്കുവാൻ ഒരു സബ് കമ്മിറ്റിയെ തെരഞ്ഞെടുത്തതായറിയാം. ആ കമ്മിറ്റിയിൽ എല്ലാ തിരുമേനിമാരും ഓരോ ഭദ്രാസനത്തിൽ നിന്ന് ഓരോ പ്രതിനിധിയും ഉണ്ടായിരുന്നു. ഒരാഴ്ചയിലധികം ഇവർ നടത്തിയ ചർച്ചകളിൽ ഓരോ മാനേജിംഗ് കമ്മിറ്റിയംഗത്തിനും അഭിപ്രായം അറിയിക്കുവാൻ സ്വാതന്ത്ര്യം നൽകിയിരുന്നു. ഇങ്ങനെ

അവധാനപൂർവ്വം നടന്ന പര്യാലോചനകൾക്കും സ്ഥാനാർത്ഥികളുടെ യോഗ്യതകളെപ്പറ്റിയുള്ള കൂലങ്കഷമായ പരിശോധനകൾക്കും ശേഷം ഭദ്രാസനങ്ങളിൽ പ്രകടമായ അഭിപ്രായഗതിയെ ആദരിച്ചു തന്നെ അഞ്ചു പേരെ സബ് കമ്മിറ്റി ഏകകണ്ഠമായി നാമനിർദ്ദേശം ചെയ്തു. ആ നിർദ്ദേശം അസോസിയേഷൻ യോഗത്തിനു തലേദിവസം നടന്ന മാനേജിംഗ് കമ്മിറ്റി അംഗീകരിച്ചശേഷമാണ് അസോസിയേഷന്റെ അംഗീകരണത്തിനു സമർപ്പിക്കപ്പെട്ടത്. കഴിയുന്നവിധത്തിൽ എല്ലാം ജനഹിതമറിഞ്ഞശേഷം അസോസിയേഷൻ ഏകകണ്ഠമായി അംഗീകരിക്കുകയും ചെയ്തു കഴിഞ്ഞു.

ഇപ്പോഴത്തെ തെരഞ്ഞെടുപ്പ് ദൈവഹിതമാണെന്നു വ്യക്തമാക്കുന്ന മറ്റു ചില വസ്തുതകൾ കൂടിയുണ്ട്. വൈദികകോളജും വൈദികാഭ്യസനവുമായി ബന്ധപ്പെട്ടവരാണ് അഞ്ചിൽ നാലു പേരും. അഞ്ചാമത്തെയാൾ ഒരു ഭദ്രാസന തലസ്ഥാനത്ത് ഉത്തരവാദിത്വമുള്ള ചുമതല നിർവഹിക്കുന്നു. ഇവരിൽ ആരെങ്കിലും മെത്രാൻസ്ഥാനം കാംക്ഷിക്കുകയോ, അതിനുവേണ്ടി കാൻവാസ് ചെയ്യുവാൻ സ്നേഹിതന്മാരെ പ്രേരിപ്പിക്കുകയോ ആരെങ്കിലും മറ്റുവിധത്തിൽ പ്രവർത്തിക്കുകയോ ഉണ്ടായിട്ടില്ലെന്നുള്ളതും ശ്രദ്ധേയമായ ഒരു വസ്തുതയാണ്. നേരെമറിച്ച് അവർ അതിനു വിസമ്മതം പ്രകടിപ്പിച്ചിട്ടുള്ളതായറിയാം. എന്നിരുന്നിട്ടും എല്ലാ തിരുമേനിമാരും ഉൾപ്പെട്ട മാനേജിംഗ് കമ്മിറ്റിയും അസോസിയേഷനും ഏകകണ്ഠമായി ചെയ്തിരിക്കുന്ന തീരുമാനം ദൈവഹിതത്തിന്റെ തെളിവായി തെരഞ്ഞെടുക്കപ്പെട്ടവർ എല്ലാവരും ആദരിക്കേണ്ടതാണ്. ഏറ്റവും അസന്ദിഗ്ദ്ധമായ ആ തെരഞ്ഞെടുപ്പിനെ അവഗണിക്കുവാൻ അവർക്കു സ്വാതന്ത്ര്യമില്ലാത്തതാണ്. അതുപോലെ തന്നെ ഈ നാമനിർദ്ദേശങ്ങൾ അവസാനത്തെ തീരുമാനത്തിനു സുന്നഹദോസിൽ സമർപ്പിക്കപ്പെടുമ്പോൾ തിരുമേനിമാരും കൂടി ഉൾപ്പെട്ട സബ് കമ്മിറ്റിയുടെയും മാനേജിംഗ് കമ്മിറ്റിയുടെയും അസോസിയേഷന്റെയും ഏകകണ്ഠമായ തെരഞ്ഞെടുപ്പനുസരിച്ചു തീരുമാനിക്കുമെന്നു വിശ്വസിക്കാവുന്നതാണ്. അസോസിയേഷനു മാനേജിംഗ് കമ്മിറ്റിയുടെ നിർദ്ദേശത്തെ തിരസ്ക്കരിക്കുവാൻ അവകാശമുണ്ടായിരുന്നിട്ടും ചിലർക്കെല്ലാം അഭിപ്രായവ്യത്യാസമുണ്ടായിരുന്നിട്ടും മാനേജിംഗ് കമ്മിറ്റിയുടെ നിർദ്ദേശങ്ങൾ അംഗീകരിച്ചതുപോലെ സുന്നഹദോസും ഈ തിരഞ്ഞെടുപ്പ് അംഗീകരിക്കുമെന്നുള്ളതിൽ സംശയം തോന്നുന്നില്ല."

മെത്രാപ്പോലീത്താ സ്ഥാനത്തേയ്ക്കു തന്റെ പേര് ഉന്നയിക്കപ്പെടുകയാണെങ്കിൽ ആ നീക്കത്തെ നിരുത്സാഹപ്പെടുത്തണമെന്ന് ഫാ. പോൾ വർഗീസ് തന്റെ സുഹൃത്തുക്കളെ അറിയിച്ചിരുന്നു. മലങ്കര അസോസിയേഷനു ശേഷം 1966 ജനുവരി 15-നു മലയാള മനോരമ ചീഫ്

എഡിറ്റർ കെ. എം. ചെറിയാൻ, ഫാ. പോൾ വർഗീസിന് എഴുതിയ കത്തിൽ ഇതിനെക്കുറിച്ച് സൂചനയുണ്ട്. കെ. എം. ചെറിയാൻ തുടങ്ങിയവർ ഫാ. പോൾ വർഗീസിന്റെ പേര് ഒഴിവാക്കാൻ ശ്രമിച്ചിട്ടും, അതിനെ മുഖവിലയ്ക്കെടുക്കാതെ അദ്ദേഹത്തിന്റെ പേര് ലിസ്റ്റിൽ ഉൾപ്പെടുത്തുകയായിരുന്നു. കെ. എം. ചെറിയാൻ എഴുതിയിരിക്കുന്നത് കാണുക: "I have been wanting to write to you ever since the episcopal election. After the election it became clear to me that none of the elected candidates have any choice but to accept the call of the Church whatever might be their individual disposition. I saw Philipose Achen after his meeting you at Cairo conference and I am glad that you also have taken this view about the election.

I may assure you that I tried my best at different electoral levels (at the Kottayam Diocesan meeting, at the Managing Committee meeting and above all at the close meeting of the special committee of the Managing Committee) to represent your view and prevent these bodies from recommending your name to the Association. Your friends like Baby and others at Niranam and Quilon succeeded in keeping your name out of the respective Diocesan list respecting your feeling that you should now be embarassed. In spite of all these well meant effort, by you and by many of us your name has been accepted at all levels and after the enthusiastic and unanimous support of nearly 3000 delegates of the Association it is now certain that it is God's call for you and also for the other four and that you have no choice but to accept it with great humility. A strong synod united in love and humility will be able to revitalise our church in a manner no other body can. Only such a Synod can recreate our lost vision for one whole united church for All - India."

ജനുവരി 21–ന് കെ. എം. ചെറിയാന് അയച്ച മറുപടിയിൽ ഫാ. പോൾ വർഗീസ് ഇങ്ങനെ പറഞ്ഞു: "I was rather surprised to hear the news from Thommachen and then from the newspaper. Since I have not been officially informed about the election the question of accepting or rejecting does not arise at least for the moment. You are right in saying that I am not in a position to say no to a call of the Church, but I still hope that the Church will except me for consecration for some years to come and that the four others will be consecrated as soon as possible. I am grateful to you for your efforts in my behalf to keep my name out."

സഭയുടെ ആദ്ധ്യാത്മികമായ ഉന്നതി സ്വപ്നം കണ്ടിരുന്ന അനേകർക്ക് ഫാ. പോൾ വർഗീസിന്റെ, മെത്രാപ്പോലീത്താ സ്ഥാനത്തേക്കുള്ള തിരഞ്ഞെടുപ്പ് ആശയും ആവേശവും പകർന്നു. അമേരിക്കയിലെ വിർജീ

നിയാ സെമിനാരിയിൽ താമസിച്ചുകൊണ്ട് ഡോക്ടറൽ ഗവേഷണം നടത്തിക്കൊണ്ടിരുന്ന ഫാ. കെ. സി. തോമസ് (പിന്നീട് തോമസ് മാർ മക്കാറിയോസ്) ഫാ. പോൾ വർഗീസിനയച്ച കത്തിൽ ഇങ്ങനെ പറയുന്നു: "മലങ്കര അസോസിയേഷൻ മേല്പട്ടസ്ഥാനത്തേയ്ക്ക് ബ. അച്ചനെ തിരഞ്ഞെടുത്തതായുള്ള ഉന്മേഷജനകമായ വർത്തമാനം നാട്ടിൽ നിന്നു വന്ന കത്തുകളിൽ നിന്ന് ഗ്രഹിച്ചു. അനേകർ, അനേക നാളുകളായി ആശയോടു കൂടി കാത്തിരുന്ന ഇക്കാര്യത്തിന് ദൈവം തിരുമനസ്സായതിൽ തന്നെ നന്ദിപൂർവ്വം സ്തോത്രം ചെയ്യുന്നു. എന്റെ ഹാർദ്ദവമായ അഭിനന്ദനങ്ങൾ അയയ്ക്കുന്നു. ഓരോ തിരഞ്ഞെടുപ്പു കഴിയുമ്പോഴും നമ്മുടെ ജനങ്ങൾ പുതിയതും വലിയതുമായ കാര്യങ്ങൾ പ്രതീക്ഷിക്കുക സ്വാഭാവികമാണ്. ജനങ്ങളുടെ പ്രതീക്ഷകൾ നിറവേറ്റുവാനും ദൈവത്തിന്റെ മുന്തിരിത്തോട്ടത്തിൽ ഉത്തമവും ശ്രേഷ്ഠവുമായ വേല ചെയ്യുവാനും ദൈവം ബ. അച്ചന്റെ കരങ്ങളെ ശക്തിപ്പെടുത്തട്ടെയെന്ന് ഞാനും അനേകരോടൊപ്പം പ്രാർത്ഥിക്കുന്നു.

മുമ്പ്, നമ്മൾ ഡൽഹിയിൽ വച്ചു നേരിൽക്കണ്ട ഒന്നുരണ്ടവസരങ്ങളിൽ പൗരസ്ത്യ രീതിയിലുള്ള ഒരു ആശ്രമ പ്രസ്ഥാനത്തെപ്പറ്റി സംസാരിക്കുകയുണ്ടായല്ലോ. ബ. അച്ചന്റെ ആശയം കുറെക്കൂടി വിശദമായി അറിഞ്ഞാൽകൊള്ളാമെന്നു താൽപര്യമുണ്ട്. ഞങ്ങൾ അമേരിക്കയിൽ പഠിച്ചുകൊണ്ടിരിക്കുന്നവർ ന്യൂയോർക്കിൽ ഒരുമിച്ചു കൂടാൻ അവസരങ്ങൾ കിട്ടുമ്പോഴൊക്കെയും ഇതേപ്പറ്റി സംസാരിക്കാറുണ്ട്. സൗകര്യം പോലെ എഴുതി അറിയിക്കുമല്ലോ."

ഡബ്ലിയു.സി.സി. അസോസിയേറ്റ് ജനറൽ സെക്രട്ടറി, മികച്ച ബൈബിൾ ഭാഷ്യകാരൻ, ചിന്തകൻ, ദാർശനികൻ, വേദശാസ്ത്രജ്ഞൻ തുടങ്ങിയ നിലകളിൽ ആഗോളപ്രശസ്തനായിരുന്ന ഫാ. പോൾ വർഗീസിന്റെ മെത്രാപ്പോലീത്താ സ്ഥാനത്തേക്കുള്ള തിരഞ്ഞെടുപ്പു വാർത്ത കാട്ടുതീ പോലെ പടർന്നു. റിലീസ് ഓഫ് ദ് എൻ.സി.ഡബ്ലിയു.സി. ന്യൂസ് സർവ്വീസ്, അമേരിക്കൻ റിവ്യൂ ഓഫ് ഈസ്റ്റേൺ ഓർത്തഡോക്സി, ക്രിസ്ത്യൻ സെഞ്ചുറി തുടങ്ങിയ പ്രമുഖ പ്രസിദ്ധീകരണങ്ങൾ തിരഞ്ഞെടുപ്പ് വാർത്ത പ്രസിദ്ധീകരിച്ചതോടെ ഫാ. പോൾ വർഗീസിന് അഭിനന്ദനങ്ങളുടെ പ്രവാഹമായി. തിരക്കേറിയ ജീവിതത്തിനിടയിൽ ഈ കത്തുകൾക്കെല്ലാം മറുപടി അയയ്ക്കുവാൻ അദ്ദേഹത്തിന് ഏറെ ക്ലേശിക്കേണ്ടതായും വന്നു.

നാഷണൽ കൗൺസിൽ ഓഫ് ദ് ചർച്ചസ് ഓഫ് ക്രൈസ്റ്റ് ഇൻ ദ് യു.എസ്.എ. യുടെ ഡിവിഷൻ ഓഫ് ക്രിസ്ത്യൻ യൂണിറ്റിയുടെ അസോ. ജനറൽ സെക്രട്ടറിയായിരുന്ന Mrs. Theodore O. Wedel 1966 മാർച്ച് രണ്ടിന്

വർഗീസിന് ഇങ്ങനെ എഴുതി: "I had heard, of course, of your election to the episcopate and of your great reluctance to accept this. I can surely understand after the wild life you have had to lead for the past ten years that you would long for a settled existence and a chance to follow your own interests. However, I am not at all sure that you can argue with the Holy Spirit or with the tremendous gifts of leadership which God has given to you. You will be very much in my thoughts and prayers as you have to face these great decisions."

അഭിനന്ദനം അറിയിച്ചുകൊണ്ട് കത്തെഴുതിയ ഒരാൾക്ക് 1966 ജനുവരി 24-ന് ഫാ. വർഗീസ് എഴുതിയ മറുപടിയിലെ പ്രസക്തഭാഗം കാണുക: "My election to the episcopate was done by my Church contrary to my express request to be allowed to continue to work as a priest for atleast 10 more years. I do not think that I will be consecrated in the coming year or so. I do appreciate, however, your good wishes and prayers."

അസോസിയേഷൻ മേല്പട്ടസ്ഥാനത്തേക്ക് തിരഞ്ഞെടുത്ത ഫാ. പോൾ വർഗീസ്, ഫാ. എം. വി. ജോർജ്ജ് എന്നിവരെ മെത്രാപ്പോലീത്തന്മാരായി വാഴിക്കേണ്ടതില്ല എന്നൊരഭിപ്രായം അന്ന് സഭാനേതൃത്വത്തിലുണ്ടായിരുന്ന ചിലർക്ക് ഉണ്ടായി. ചുരുക്കം ചില വ്യക്തികൾക്കായിരുന്നു ഈ അഭിപ്രായം ഉണ്ടായിരുന്നതെങ്കിലും അവർ പ്രബലരായിരുന്നതുകൊണ്ട് ഉദ്ദേശിച്ച വഴിക്ക് കാര്യങ്ങൾ നീക്കുവാൻ അവർക്ക് സാധിച്ചു.

രസകരമായ രണ്ടു കാരണങ്ങളാണ് ഇവരെ മെത്രാപ്പോലീത്തന്മാരാക്കേണ്ടതില്ല എന്ന് ചിന്തിക്കുവാൻ അവരെ പ്രേരിപ്പിച്ചത്. ഒന്ന്, ഇരുവർക്കും പ്രൊട്ടസ്റ്റണ്ട് ആശയങ്ങളോട് ആഭിമുഖ്യമുണ്ടെന്നുള്ളതായിരുന്നു. രണ്ടാമത്തേത്, ഫാ. പോൾ വർഗീസിന്റെ മാതാവ് മാനസിക രോഗിയാണെന്നതും ഫാ. എം. വി. ജോർജ്ജിന്റെ പിതാവ് പ്രൊട്ടസ്റ്റണ്ട് സഭാവിശ്വാസിയായിരുന്നു എന്നതുമായിരുന്നു.

അസോസിയേഷൻ തിരഞ്ഞെടുത്ത വിവരം സഭാനേതൃത്വം ഔദ്യോഗികമായി കത്തു മുഖേന ഫാ. വർഗീസിനെ അറിയിച്ചില്ല. എന്നാൽ ഫാ. വർഗീസിന്റെ അഭിപ്രായമാരായുവാൻ ഫാ. കെ. ഫീലിപ്പോസിനെ (പിന്നീട് ഫീലിപ്പോസ് മാർ തെയോഫിലോസ്) സഭാനേതൃത്വം ചുമതലപ്പെടുത്തി. ഫാ. ഫീലിപ്പോസും അസോസിയേഷനാൽ തെരഞ്ഞെടുക്കപ്പെട്ട വ്യക്തിയായിരുന്നു. അദ്ദേഹം ഫാ. വർഗീസിനെ സന്ദർശിച്ച് സംഭാഷണം നടത്തി. ഫാ. വർഗീസ് തന്റെ നിലപാട് ഫാ. ഫീലിപ്പോസിനോട് തുറന്നു പറഞ്ഞു. മെത്രാപ്പോലീത്താ സ്ഥാനത്തിന് താൻ അർഹനല്ല എന്നും, ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുന്ന പ്രവർത്തിയാണ് തനിക്ക്

കൂടുതൽ താല്പര്യമായിട്ടുള്ളതെന്നും, അതുകൊണ്ട് ഈ സ്ഥാനം ആവശ്യമില്ല എന്നും ഫാ. വർഗീസ് വ്യക്തമാക്കി.

ഫാ. കെ. ഫീലിപ്പോസ് ഈ വിവരം നാട്ടിൽ വന്നറിയിച്ചപ്പോൾ, ഫാ. വർഗീസിന്റെ മെത്രാപ്പോലീത്താ സ്ഥാനത്തെ എതിർത്തിരുന്നവർക്ക് കൂടുതൽ സന്തോഷമായി. പിന്നീട് സുന്നഹദോസ് കൂടിയപ്പോൾ അസോസിയേഷൻ തിരഞ്ഞെടുത്തവരെ മെത്രാപ്പോലീത്തന്മാരാക്കുന്നതിനെക്കുറിച്ച് ചർച്ച വന്നപ്പോൾ അവർ ഉണർന്നു പ്രവർത്തിച്ചു. അങ്ങനെ ഫാ. പോൾ വർഗീസിനെയും ഫാ. എം. വി. ജോർജിനെയും തൽക്കാലം മെത്രാപ്പോലീത്തന്മാരായി വാഴിക്കേണ്ടതില്ല എന്ന് സുന്നഹദോസ് തീരുമാനിച്ചു. ഈ തീരുമാനത്തിലൂടെ മലങ്കരസഭയുടെ ആകമാന പ്രാതിനിധ്യമുള്ള മലങ്കര അസോസിയേഷന്റെ തീരുമാനത്തെ വീറ്റോ ചെയ്യുകയാണ് സുന്നഹദോസ് ചെയ്തത്. ഇത് പിന്നീട് ഒട്ടേറെ ഒച്ചപ്പാടിനും ബഹളത്തിനും കാരണമായിത്തീർന്നുവെങ്കിലും സുന്നഹദോസ് ആ തീരുമാനത്തിൽ ഉറച്ചു നിൽക്കുക തന്നെയാണ് ചെയ്തത്.

ഫാ. പോൾ വർഗീസിനോടൊപ്പം തിരഞ്ഞെടുക്കപ്പെട്ട ഫാ. എം. വി. ജോർജ്ജ് (പിന്നീട് ഗീവർഗീസ് മാർ ഒസ്താത്തിയോസ്) ഈ സംഭവത്തെക്കുറിച്ച് ഇപ്രകാരം പറയുന്നു: “1965-ൽ മെത്രാപ്പോലീത്തായാക്കുവാൻ 5 പേരെ തിരഞ്ഞെടുത്തവരുടെ കൂട്ടത്തിൽ ഞാനും ഉണ്ടായിരുന്നു. എന്നെയും പോൾ വർഗീസ് അച്ചനെയും മെത്രാപ്പോലീത്തായാക്കുന്നതു സുന്നഹദോസ് വീറ്റോ ചെയ്തു. അതു ഞങ്ങൾക്ക് വളരെ പ്രയോജനകരമായി.”[7]

ഈ സംഭവത്തെക്കുറിച്ച് സഭാചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ട് ‘മലങ്കര നസ്രാണികൾ’ എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്: “മെത്രാൻ പദത്തിലേക്കുയർത്തുന്നതിന് അസ്സോസിയേഷൻ അഞ്ചു പേരെ തിരഞ്ഞെടുത്തു. എന്നാൽ മൂന്നു പേരെ മാത്രമാണ് സുന്നഹദോസ് അംഗീകരിച്ച് അഭിഷേകം ചെയ്തത്. ‘സുന്നഹദോസ് ആ നടപടിയിലൂടെ ബഹുജനാഭിപ്രായത്തെ അവഹേളിച്ചു. എപ്പിസ്ക്കോപ്പന്മാരുടെ അധികാരം ഉറപ്പിക്കുന്നതിനു സ്വീകരിച്ച ആ തന്ത്രം വക വെച്ചുകൊടുക്കാൻ തയ്യാറല്ല. ബാക്കി രണ്ടാളേയും ഉടൻ മേല്പട്ടസ്ഥാനത്തേക്കുയർത്താത്തപക്ഷം പ്രക്ഷോഭണം അഴിച്ചുവിടും, ആ പ്രക്ഷോഭണത്തിന്റെ വേലിയേറ്റത്തിൽ സുന്നഹദോസും എപ്പിസ്കോപ്പന്മാരും ഒഴുകിപ്പോകും’ എന്ന് ഭീഷണി ഉണ്ടായി. ജനങ്ങൾ തിരഞ്ഞെടുത്ത രണ്ടു പേർക്ക് എന്തുകൊണ്ട് സ്ഥാനം കൊടുത്തില്ല എന്ന് ഉടൻതന്നെ വ്യക്തമാക്കണം എന്ന് ‘ഡിമാൻഡും’ ആജ്ഞയും ഉണ്ടായി. ആധുനിക രാഷ്ട്രീയ പ്രക്ഷോഭണരീതി അനുസരിച്ചു ശബ്ദം ഉണ്ടാക്കിയും

ഭീഷണിപ്പെടുത്തിയും സുന്നഹദോസിനെ അടിപണിയിക്കുന്നതിനായി രുന്നു ശ്രമം. സുന്നഹദോസിനുള്ള അധികാരത്തിന്റെ അതിര് അല്പം പോലും കടന്ന് ഒന്നും ചെയ്തിട്ടില്ല എന്ന് സുവ്യക്തമായിരുന്നതു കൊണ്ടായിരിക്കാം അവർ മൗനം അവലംബിക്കുക മാത്രം ചെയ്തു. തിരഞ്ഞെടുക്കപ്പെട്ടു എങ്കിലും സ്ഥാനം ലഭിക്കാതെ വന്ന വൈദികരെ അപമാനിക്കുകയോ അവഹേളിക്കുകയോ ആണ് ചെയ്തതെന്നുള്ള വാദത്തിനും സുന്നഹദോസ് മൗനം കൊണ്ട് മറുപടി കൊടുക്കുകയാണു ണ്ടായത്. അപമാനിതരായി എന്ന് പ്രക്ഷോഭകർ പറഞ്ഞ ആ വൈദികർ, ആ കോളിളക്കത്തിൽ എങ്ങും ഇടപെട്ടതായി കണ്ടില്ല എന്ന് രേഖപ്പെടു ത്തുവാൻ സന്തോഷമുണ്ട്. തങ്ങളുടെ അനുഗാമികളോ, അഭ്യുദയ കാംക്ഷികളോ ആയ പ്രക്ഷോഭണക്കാർ സ്വീകരിച്ച മാർഗം ശരിയായിട്ടു ള്ളതല്ല എന്നു പ്രസ്താവന ചെയ്ത് അവരെ നേർവഴിക്ക് നടത്തുന്ന തിനും ആ വൈദികർ മുതിർന്നില്ല. പ്രക്ഷോഭണം കെട്ടടങ്ങി എന്നു പറയാം. എങ്കിലും ചാമ്പലിൽ തീപ്പൊരി ഉണ്ടായിരുന്നു എന്നു വരാ മല്ലോ?"[8]

മാനേജിംഗ് കമ്മിറ്റിയിൽ ഈ പ്രശ്നം കെ. ഇ. മാമ്മൻ (കണ്ടത്തിൽ) മുതലായി ഏതാനുംപേർ ഉന്നയിച്ചു. അതിനെക്കുറിച്ച് കെ. ഇ. മാമ്മൻ പറയുന്നു: "ഫാ. പോൾ വർഗീസ്, ഫാ. എം. വി. ജോർജ്ജ് എന്നിവരുടെ മെത്രാൻ സ്ഥാനത്തേക്കുള്ള തിരഞ്ഞെടുപ്പ് സുന്നഹദോസ് നിരാകരിച്ചു. അഥവാ അവരെ മെത്രാപ്പോലീത്തന്മാരാക്കേണ്ടതില്ല എന്ന് സുന്നഹ ദോസ് തീരുമാനിച്ചു. ഇവർ ഇരുവരും മെത്രാപ്പോലീത്തന്മാരായാൽ സഭയ്ക്ക് ആത്മീയമായ വലിയൊരു വളർച്ചയുണ്ടാകുമെന്നായിരുന്നു എന്റെ വിചാരം. ഇവർ പ്രൊട്ടസ്റ്റണ്ട് വിശ്വാസത്തോട് പ്രതിപത്തി ഉള്ള വരാണ് എന്നതായിരുന്നു മെത്രാൻ സ്ഥാനം കൊടുക്കാത്തതിന് പറഞ്ഞി രുന്ന കാരണം. ഇവരെ മെത്രാപ്പോലീത്തന്മാരാക്കാത്തതിനെതിരെ ഞാൻ മാനേജിംഗ് കമ്മിറ്റിയിൽ പറഞ്ഞു: 'Spiritual Murder, out of spiritual Jealousy.' പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ എന്നോട് ചോദിച്ചു 'ഞങ്ങൾ കൊലപാതകം നടത്തിയെന്നാണോ താൻ പറയുന്നത്' എന്ന്."

മാനേജിംഗ് കമ്മിറ്റിയിൽ നടന്ന ചൂടേറിയ വാദപ്രതിവാദങ്ങൾക്കു ശേഷം, യോഗം പ. സുന്നഹദോസിനോട് ഈ വിഷയത്തെക്കുറിച്ച് പുന രാലോചന ചെയ്യണമെന്ന് അഭ്യർത്ഥിച്ചു. 1969 ജനുവരി 23-ന് കൂടിയ വർക്കിംഗ് കമ്മിറ്റിയിലും ഈ പ്രശ്നം ഉയർന്നുവരികയും മാനേജിംഗ് കമ്മിറ്റിയുടെ അഭ്യർത്ഥന തന്നെ അവർ ആവർത്തിക്കുകയും ചെയ്തു.

ഫെബ്രുവരി രണ്ടിനു ചേർന്ന മാനേജിംഗ് കമ്മിറ്റിയിൽ ഈ പ്രശ്നം

വീണ്ടും ഉന്നയിക്കപ്പെട്ടു. അതിന് അസോസിയേഷൻ സെക്രട്ടറി "പ. സുന്നഹദോസ്, ജനുവരി 23-നു കൂടിയ വർക്കിംഗ് കമ്മിറ്റിയുടെ അഭ്യർത്ഥന പരിഗണിക്കുകയും ഫാ. പോൾ വർഗീസ്, ഫാ. എം. വി. ജോർജ്ജ് എന്നിവരുടെ തിരഞ്ഞെടുപ്പ് അംഗീകരിക്കുന്നതിന് ഭൂരിപക്ഷം അംഗങ്ങളും പ്രതികൂലം പ്രകടിപ്പിക്കയാൽ, അവരുടെ തിരഞ്ഞെടുപ്പ് അംഗീകരിക്കേണ്ടതില്ലെന്നു തീരുമാനിക്കുകയും" ചെയ്തതായി മറുപടി നൽകി.

പ. സുന്നഹദോസിന്റെ തീരുമാനം പുനഃപരിശോധന ചെയ്യണമെന്ന് മാനേജിംഗ് കമ്മിറ്റി അംഗങ്ങളിൽ പലരും അഭിപ്രായപ്പെട്ടു. അതനുസരിച്ച് കമ്മിറ്റി, സുന്നഹദോസിന്റെ തീരുമാനം പുനഃപരിശോധന ചെയ്യണമെന്ന് വീണ്ടും അപേക്ഷിച്ചു. നിശ്ചയം പുനഃപരിശോധന ചെയ്യാമോ എന്ന് സുന്നഹദോസിൽ ആലോചിക്കാമോയെന്ന് മാനേജിംഗ് കമ്മിറ്റിയിൽ ചോദ്യം ഉണ്ടായപ്പോൾ, 'പുനഃപരിശോധന ചെയ്യേണ്ടതില്ല എന്നാണ് സുന്നഹദോസിന്റെ തീരുമാനം' എന്ന് പ്രസിഡണ്ട് പ്രസ്താവിച്ചു.[9]

സുന്നഹദോസിന്റെ തീരുമാനത്തെ ഒരിക്കലും എതിർക്കുവാൻ ഫാ. പോൾ വർഗീസും ഫാ. എം. വി. ജോർജ്ജും ശ്രമിച്ചില്ല. തങ്ങൾക്കുവേണ്ടി വാദിക്കുന്നവരെ പിന്തുണയ്ക്കാനോ അതിൽ നിന്ന് പിൻതിരിപ്പിക്കുവാനോ അവർ തുനിഞ്ഞില്ല.

അഞ്ചു വർഷത്തെ കാലാവധി പൂർത്തിയാകാറായപ്പോൾ വീണ്ടും അഞ്ചു വർഷം കൂടി സേവനം തുടരുവാൻ ഡബ്ലിയു.സി.സി. നേതൃത്വം രേഖാമൂലം ഫാ. പോൾ വർഗീസിനോടാവശ്യപ്പെട്ടു. ആ ക്ഷണം നിരസിച്ചുകൊണ്ട് 1967 ഓഗസ്റ്റിൽ അദ്ദേഹം അവിടെനിന്നും പിരിഞ്ഞു. 1967 ജനുവരി മൂന്നിനു ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ചേർന്ന ഓർത്തഡോക്സ് സഭാ സുന്നഹദോസ് ഫാ. വർഗീസിനെ ഓർത്തഡോക്സ് സെമിനാരിയുടെ പ്രിൻസിപ്പലായി നിയമിച്ചിരുന്നു. സെമിനാരിയുടെ ചുമതല ഏറ്റെടുത്തുകൊണ്ട് അദ്ദേഹം കേരളത്തിലെത്തി.

ഫാ. പോൾ വർഗീസ്, സഭാ കൗൺസിലിലെ സേവനം അവസാനിപ്പിച്ചത് അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ വിലമതിക്കുകയും, കഴിവുകളെ അംഗീകരിക്കുകയും ചെയ്തിരുന്ന പലരിലും ദുഃഖമുളവാക്കി. മെതഡിസ്റ്റ് സഭയുടെ ജനറൽ ബോർഡ് ഓഫ് ലേ ആക്ടിവിക്ടീ സിന്റെ ജനറൽ സെക്രട്ടറി റോബർട്ട് ജി. മേഫീൽഡ് ഫാ. വർഗീസിന് എഴുതിയിരിക്കുന്നത് കാണുക: "It was both a joy and a sorrow that I read the contents of your letter. I can understand the pull on your heart to return to India to serve your fellow countrymen. For this I admire you beyond words. On the other hand, I have a deep sense of sorrow when I contemplate your

leaving the staff of the World Council: Your leadership has been outstanding. Your life and your wise counsel have always been an inspiration to me. We shall deeply miss you after May 1967, but it will always be our prayer that God will guide you in the days of your new work."

ഫാ. പോൾ വർഗീസ് സെമിനാരിയുടെ നേതൃത്വം ഏറ്റെടുത്തതിനെക്കുറിച്ച് സീനിയർ അദ്ധ്യാപകനും പിന്നീട് വൈസ് പ്രിൻസിപ്പലുമായിരുന്ന ഫാ. റ്റി. ജെ. ജോഷ്വാ ഇപ്രകാരം എഴുതിയിരിക്കുന്നു: "1967-ൽ സഭകളുടെ ലോകകൗൺസിലിന്റെ അസോസിയേറ്റ് സെക്രട്ടറി സ്ഥാനം വഹിച്ചുകൊണ്ടിരുന്ന ഫാ. പോൾ വർഗീസിനെ സെമിനാരി പ്രിൻസിപ്പലായി നിയമിച്ചു. ലോകത്തിലെ അംഗീകൃത ദൈവശാസ്ത്രജ്ഞന്മാരിൽ ഒരാളും പൗരസ്ത്യ വേദശാസ്ത്രത്തിന്റെ മികവുറ്റ വക്താവുമായ അദ്ദേഹത്തിന്റെ സേവനവും നേതൃത്വവും സെമിനാരിക്ക് ഒരു വലിയ മുതൽക്കൂട്ടാണ്. ഇതര സഭകളിൽ നിന്നും രാജ്യങ്ങളിൽ നിന്നും പല വിദ്യാർത്ഥികളും അദ്ദേഹത്തിന്റെ കീഴിൽ ഇവിടെ വന്നു പഠനം നടത്തുവാൻ ആഗ്രഹം പ്രകടിപ്പിച്ചിട്ടുണ്ട്. അതിനുള്ള ഒരു പദ്ധതി ആവിഷ്ക്കരിച്ചുകൊണ്ടിരിക്കുകയാണ്."[10]

ഫാ. പോൾ വർഗീസ് പ്രിൻസിപ്പലായി ചാർജ്ജെടുക്കുമ്പോഴത്തെ സെമിനാരിയുടെ അവസ്ഥയെക്കുറിച്ച് അന്ന് സെമിനാരി വിദ്യാർത്ഥിയും പിന്നീട് സെമിനാരി പ്രിൻസിപ്പലുമായ ഫാ. ഡോ. കെ. എം. ജോർജ്ജ് ഇങ്ങനെ പറയുന്നു: "അന്ന് സെമിനാരി നാലുകെട്ടും, അതിന്റെ തെക്കുവശത്ത് പുതിയ ബ്ലോക്കിന്റെ പൂർത്തിയായ ഒരു നിലയുമേ ഉണ്ടായിരുന്നുള്ളു. ആ ഒരു നിലയുടെ കൂദാശ നടന്നിരുന്നതുകൊണ്ട് പോൾ വർഗീസ് അച്ചൻ അവിടെ ഒരു മുറിയിലാണ് താമസം തുടങ്ങിയത്. പുതിയ ബ്ലോക്കിന്റെ പണി 1963-ൽ തുടങ്ങിയിരുന്നു. അന്ന് പ്രിൻസിപ്പലായിരുന്ന ഫാ. ഡോ. കെ. ഫീലിപ്പോസും ഫാ. പോൾ വർഗീസും ചേർന്ന് അതിനായി വിദേശത്തു നിന്ന് പണം കണ്ടെത്താൻ പരിശ്രമിച്ചിരുന്നു. ഡബ്ലിയു.സി.സി. സ്റ്റാഫിൽ സേവനമനുഷ്ഠിച്ച സമയത്ത് ഫാ. പോൾ വർഗീസ് ഇതിനായി ജനീവയിൽ ഫണ്ട് ശേഖരണം നടത്തിയിരുന്നു."

സെമിനാരി പ്രിൻസിപ്പലെന്ന നിലയിലുള്ള പ്രവർത്തനം രണ്ടു കാരണങ്ങൾ കൊണ്ട് ഫാ. പോൾ വർഗീസിനു സന്തോഷം നൽകി. പൂർണ്ണസമയമോ ഭാഗികമായോ പഠിപ്പിക്കുവാനുള്ള അവസരം ലഭിച്ചതിലും, പൗരോഹിത്യജീവിതം നയിക്കുവാനുള്ള വിദ്യാർത്ഥികളുടെ ജീവിതത്തിനും ചിന്തകൾക്കും രൂപംനൽകുവാനുള്ള അവസരം കിട്ടിയതിലുമായിരുന്നു അദ്ദേഹം സന്തോഷിച്ചത്.

ഫാ. പോൾ വർഗീസ് 1967 നവംബർ 2-ന് നടന്ന പ. പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിൽ പങ്കെടുക്കുവാനായി പരുമലയിലെത്തി. അവിടെയുണ്ടായിരുന്ന വൃദ്ധനായ ഒരു പുരോഹിതൻ അദ്ദേഹത്തോട് ചോദിച്ചു: "താൻ എവിടെ നിന്നു വരുന്നു?"

"കോട്ടയത്തു നിന്ന്."

"തന്റെ പേരെന്താണ്?"

"പോൾ വർഗീസ്."

"ഓ, താനാണ് പോൾ വർഗീസ്. എടോ താനൊരു മണ്ടനാണ്. താനല്ലാതെ വേറെ വല്ലവരും അവിടെയുണ്ടായിരുന്നതൊക്കെ കളഞ്ഞിട്ട് ഇവിടെ വരുമോ?"

'ആദായവും ഭൗതികസുഖങ്ങളുമാണിന്ന് പൊതുവെ മനുഷ്യർക്ക് വേണ്ടത്. വിദേശത്തുണ്ടായിരുന്ന സൗകര്യങ്ങളെല്ലാം ഉപേക്ഷിച്ച് സഭയ്ക്കുവേണ്ടി പ്രവർത്തിക്കുവാൻ വന്ന എന്നെ മണ്ടനായിട്ടാണ് ചിത്രീകരിച്ചത്. അതുപോലൊരു മണ്ടനായി സഭയ്ക്കുവേണ്ടി പ്രവർത്തിക്കുവാൻ കഴിയണം' എന്നു പറഞ്ഞുകൊണ്ട് ഈ കഥയും ചൂണ്ടിക്കാണിച്ചാണ് മെത്രാപ്പോലീത്താ പലരേയും സഭാപ്രവർത്തനത്തിന് അനുഗ്രഹം നൽകി അയച്ചിരുന്നത്.

"1967-ൽ ഞാൻ സെമിനാരിയിൽ വരുമ്പോൾ പ്രിൻസിപ്പൽ ആയിരുന്ന അഭിവന്ദ്യ ഫീലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി എന്നെ ചാർജ്ജ് ഏൽപ്പിച്ചു. ആ സമയത്ത് ബാലൻസിൽ നീക്കിയിരുപ്പ് ഒന്നും ഇല്ലായിരുന്നു എന്നു മാത്രമല്ല, അടുത്ത ആഴ്ച സെമിനാരിയിലുള്ള കുട്ടികൾക്ക് ഭക്ഷണം കഴിക്കാനുള്ള അരിപോലും ഇല്ലായിരുന്നു. അതുകൊണ്ട് ഞാൻ പ്രിൻസിപ്പലായ ശേഷം ആദ്യം ചെയ്തത് പി. സി. ഏബ്രഹാമിനെയും ഉപ്പൂട്ടിൽ കുഞ്ഞച്ചനെയും കെ. എം. മാത്യുവിനെയും പോലെയുള്ള കുറെ ആളുകളുടെ വീടുകളിൽ പോയി അരി മേടിച്ചുകൊണ്ടു വരികയായിരുന്നു. ഇവർ മൂന്നുപേരും ധാരാളമായി തന്നതുകൊണ്ടാണ് അടുത്തയാഴ്ച സെമിനാരിയിലെ വിദ്യാർത്ഥികൾ ഭക്ഷണം കഴിച്ചത്. ആ നിലയിൽ നിന്ന് സെമിനാരി വളരെയധികം വളർന്നു കഴിഞ്ഞുവെന്നത് ദൈവത്തിന്റെ കരുണ കൊണ്ട് മാത്രമാണ്. എനിക്ക് സെമിനാരിയെപ്പറ്റി ഒരു വീക്ഷണമുണ്ടായിരുന്നു. ആ വീക്ഷണം നടപ്പിൽ വരുത്തുവാൻ ഞാൻ വളരെയധികം ശ്രമിച്ചു. അതായത് ഒരു അദ്ധ്യയന ആലയമായിട്ട് സെമിനാരിയെ ഞാൻ കണ്ടു. ഇതിനെ ഞാനൊരു കമ്മ്യൂണിറ്റിയാക്കിത്തീർത്തു. വിദ്യാർത്ഥികളും അദ്ധ്യാപകരും ഒറ്റ കുടുംബമായി, പരിപൂർണ്ണമായി പരസ്പരം തുറന്ന മനസ്സോടുകൂടി,

പറയാനുള്ളതെല്ലാം തുറന്നു പറഞ്ഞ്, എന്നെ വിമർശിക്കേണ്ടവർ എന്നെ വിമർശിച്ച്, പരസ്പരം തെറ്റുകൾ ഉണ്ടെങ്കിൽ അങ്ങോട്ടും ഇങ്ങോട്ടും പറഞ്ഞ് ക്ഷമിച്ച്, വിദ്യാർത്ഥികളും അദ്ധ്യാപകരും ഒരു കുടുംബമായി കഴിഞ്ഞുപോന്നു. ഈ രീതിയിൽ സെമിനാരിയുടെ അടിസ്ഥാനം വളർത്തിക്കൊണ്ടു വന്നു. 1967 മുതൽ 1972 വരെയുള്ള കാലഘട്ടത്തിൽ അതായിരുന്നു സെമിനാരിയുടെ ഘടന – ഒരു സിംഗിൾ കമ്മ്യൂണിറ്റി. ഒരു വഴക്കും ഉണ്ടായിരുന്നില്ല. അദ്ധ്യാപകർ തമ്മിലും, അദ്ധ്യാപകരും വിദ്യാർത്ഥികളും തമ്മിലും, വിദ്യാർത്ഥികൾ തമ്മിലും വഴക്കുണ്ടായിരുന്നില്ല. ഉണ്ടാവുകയാണെങ്കിൽ ഞാൻ തന്നെ പോയി രണ്ടു വശവും കേട്ട് ഏതെങ്കിലുംവിധത്തിൽ അത് രമ്യതപ്പെടുത്തി ഒരു സിംഗിൾ കമ്മ്യൂണിറ്റിയായി – ആരാധനയിലും പ്രാർത്ഥനയിലും ഉറ്റിരിക്കുന്ന ഒരു കമ്മ്യൂണിറ്റിയായി – ഇതിനെ വളർത്തിയെടുത്തു. പക്ഷേ, അതിനുശേഷം 1972 മുതൽ സഭയിൽ അനേക പ്രശ്നങ്ങളും കലഹങ്ങളും വരുവാൻ തുടങ്ങി. ആ കലഹങ്ങളുടെ ഫലമായി സെമിനാരിയുടെ സിംഗിൾ കമ്മ്യൂണിറ്റിക്ക് വ്യത്യാസം വന്നപ്പോഴാണ് സെമിനാരിയുടെ ശക്തമായ ഒരു ആദ്ധ്യാത്മിക അടിത്തറ മുഴുവൻ നശിച്ചുപോയത്."

അത് വീണ്ടും തിരികെ കൊണ്ടുവന്നാൽ കൊള്ളാമെന്ന് തനിക്ക് ആഗ്രഹമുണ്ടെന്നും സാധിക്കുമെന്ന് വിശ്വസിക്കുന്നുവെന്നും, മെത്രാപ്പോലീത്താ എഴുപതാം ജന്മദിന സമ്മേളനത്തിൽ ചെയ്ത മറുപടി പ്രസംഗത്തിൽ പറയുകയുണ്ടായി.

സെമിനാരിയുടെ ചുമതല ഏറ്റെടുത്തശേഷം 1969 ഫെബ്രുവരിയിൽ ഫാ. വർഗീസ് തന്റെ സുഹൃത്തുക്കൾക്കായി ഒരു കത്തെഴുതി. തന്റെ ചുമതലകളെക്കുറിച്ചും സെമിനാരിയുടെ അപ്പോഴത്തെ അവസ്ഥയെക്കുറിച്ചും, താൻ ആഗോളതലത്തിലും സഭാതലത്തിലും ചെയ്യുവാനുദ്ദേശിക്കുന്ന കാര്യങ്ങളെക്കുറിച്ചും അദ്ദേഹം കത്തിൽ വിവരിക്കുന്നുണ്ട്. കത്ത് കാണുക: "It is time I let you know that I do exist. I left Geneva in August 1967 full eighteen months ago. And I have not written to many of my friends - even to those who have been good enough to write me twice in the interval.

Here at the Seminary, things have been moving fast - at least by Indian standards. We have now a new building thanks to thousands of people who have given so liberally, both here and abroad - 44 single rooms, 6 faculty rooms, a student lounge, an auditorium which can seat 400, a spacious library and reading-room, 4 class rooms, administration offices and the Principal's quarters - all that packed in to one 'L' shaped building. It is just right for our small Seminary of 50 students and ten teachers. We wonder how we managed when all we had was an antique 3-storey building (150

years old) where we used to pack five and six students to a room! We haven’t paid all our bills. We need another $ 20,000 to pay the builder and get our furniture.

Of course there is much more to do here than I have been able to. The Building is only the starting point. Now we need a few good teachers and then perhaps some better quality students to benefit from the building and the faculty. It looks like both faculty and students will begin to get better in another two years time. Then I hope I can go and get started on something else!

What do you think I want to do next? Certainly not be a bishop or a big church administrator. You would hardly believe me if I told you what I think I want to do.

I am not world-weary, but I do want to get away from it all. The world is complex but I think I can manage to live in it without being completely thrown over. But if I want to live in it with perspective I need to withdraw for a while to a disciplined community of solitude, reflection and prayer. I see quite clearly that overcoming self is the greatest victory a man can win. I also see that I myself am not making much progress there; neither do most of the people I see around me in the world. The toughness of a disciplined and strong human will is the ingredient without which there cannot be any real salvation for society or individual, and that will can be shaped best in a modern monastic community.

Well, Well, let me not upset you too much. I only wanted to say I am living on, as peculiar and eccentric as ever. I enjoy my work despite many frustrations. I travel often (five times a year outside India seems to be in the average) and get intellectually bored even oftener.

Yet life remains worth living. Mainly because He is there like a Rock-dependable, the only really dependable reality in the flow of time. Perhaps also because men are men. The boys and my colleagues keep me engaged and stimulated.

I edit a journal on Higher Education which relieves the monotony of theology. I have a couple of books due to various publishers - that helps to keep up the tension. In a few weeks I should complete the last Chapter of “Man and Freedom.” Two other books are on the Oriental Orthodox Churches. If I were in a monastery I could easily produce two or three books a year without too much strain.

Indian conditions of food and climate detract from my already limited capacity for work. Right now the temperature is 34° centigrade, and we are in Lent, when we take only two light meals a day.

Easter is coming up soon. There is no other way to the Resurrection except through suffering and death. How hard a lesson that is to learn! Hope in the midst of life's hardness - that is what keeps the horizon illumined and beckons me on. May the Risen Christ meet us all with joy and greet us with Peace.

Do write and let me know how you are.

Cordially yours,

ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്ര കലാലയത്തിന്റെ പ്രിൻസിപ്പലെന്ന നിലയിൽ ആ സ്ഥാപനത്തിന് അന്താരാഷ്ട്ര പ്രശസ്തി കൈവരുത്തുവാൻ മെത്രാപ്പോലീത്താ നടത്തിയ പരിശ്രമങ്ങൾ സ്തുത്യർഹങ്ങളാണ്. മെത്രാപ്പോലീത്താ ഈ സ്ഥാപനത്തിന്റെ ചുമതലയേറ്റ ശേഷം സെമിനാരിക്കു കൈവന്ന പുരോഗതി അത്ഭുതാവഹമാണ്. ഏതൊരു സമൂഹത്തിനും അഭിമാനിക്കാവുന്ന കെട്ടിടങ്ങൾ ഇന്നു സെമിനാരിക്കുണ്ട്. അവയോടു ചേർന്ന് വിവിധ തരത്തിലുള്ള പരിശീലനം വിവിധ തുറകളിൽപെട്ടവർക്ക് നൽകുന്നതിന് വേദിയൊരുക്കുന്ന 'സോഫിയാ സെന്ററും' 'ശ്രുതിയും' സ്ഥാപിതമായി. ഇന്ന് ഓർത്തഡോക്സ് സെമിനാരി സെറാമ്പൂർ യൂണിവേഴ്സിറ്റിയോട് അഫിലിയേറ്റ് ചെയ്തിട്ടുള്ള ഫസ്റ്റ് ഗ്രേഡ് കോളജാണ്. ഇവിടെ നിന്നു വിദ്യാർത്ഥികൾക്ക് ബി.ഡി. യും എം.റ്റി.എച്ചും ഡോക്ടറേറ്റും നേടാൻ കഴിയുന്നു. ഇന്ത്യയിലെ വൈദിക സെമിനാരികളിൽ മുഖ്യ സ്ഥാനം ഇതിനുണ്ട്.

സെമിനാരിയിലെ പഠന വിഷയങ്ങൾ ക്രോഡീകരിച്ച് ഓർത്തഡോക്സ് വിശ്വാസത്തിനനുകൂലമായ പാഠ്യപദ്ധതി (കരിക്കുലം) ഉണ്ടാക്കിയത് മാർ ഗ്രീഗോറിയോസിന്റെ ഒരു വലിയ നേട്ടമാണ്. സെമിനാരിക്ക് ഒരു നിയമാവലി എഴുതിയുണ്ടാക്കി പ. സുന്നഹദോസിൽ സമർപ്പിച്ച് ക്രമമായി ഗവേണിംഗ് ബോർഡ് കൂടി തീരുമാനങ്ങൾ ചെയ്തു സെമിനാരിയുടെ പുരോഗതി ഉത്തരോത്തരം ഉറപ്പാക്കുന്ന രീതിയും മെത്രാപ്പോലീത്തായുടെ സംഭാവനയാണ്. ഇന്ന് സെമിനാരിയിൽ പഠിപ്പിക്കുന്ന മിക്ക അദ്ധ്യാപകരെയും പഠിപ്പിക്കുകയും, പ്രത്യേകം തിരഞ്ഞെടുത്ത് ഉപരിപരിശീലനത്തിനയച്ച് സുശക്തമായ ഒരദ്ധ്യാപക സമൂഹത്തെ സൃഷ്ടിക്കുകയും ചെയ്തതിൽ മാർ ഗ്രീഗോറിയോസ് നിർവ്വഹിച്ച പങ്ക് നിസ്തുലമാണ്.

ഫാ. പോൾ വർഗീസ്, ഡബ്ലിയു.സി.സി. കേന്ദ്രകാര്യാലയത്തിൽ

പ്രവർത്തിച്ചിരുന്ന കാലഘട്ടത്തിലാണ് ലൈബ്രറി, ക്ലാസ്സ് മുറികൾ, ഓഡിറ്റോറിയം, താമസസ്ഥലം തുടങ്ങിയവ ഉൾക്കൊള്ളുന്ന തെക്കെ വിംഗ് പണിയുവാനുള്ള സാമ്പത്തികസഹായം സഭാ കൗൺസിലിൽ നിന്ന് അനുവദിച്ചു കിട്ടിയത്. വിദ്യാർത്ഥികൾ വർദ്ധിച്ചു വന്നതോടെ കൂടുതൽ വലിപ്പമുള്ള കെട്ടിടങ്ങൾ ആവശ്യമായി വന്നപ്പോൾ അതിനായി ഫണ്ട് കണ്ടെത്തി വടക്കുവശത്ത് ഭക്ഷണശാലയും താമസസൗകര്യവുമുൾക്കൊള്ളുന്ന മൂന്നു നിലകെട്ടിടം പണി കഴിപ്പിച്ചതും മെത്രാപ്പോലീത്തായുടെ പ്രവർത്തനഫലമാണ്.

വൈദികർക്ക് മാത്രമല്ല, അയ്മേനികൾക്കും വിദ്യ നൽകുന്നതിനുള്ള ദർശനം ഓർത്തഡോക്സ് സഭയ്ക്കും സെമിനാരിക്കും നൽകിയത് മെത്രാപ്പോലീത്തായാണ്. 1984-ൽ അയ്മേനികളുടെ പഠനത്തിനായി 'ദിവ്യബോധനം' പഠനപദ്ധതി ആവിഷ്ക്കരിച്ചു നടപ്പാക്കി. പഠനപദ്ധതിയുടെ പ്രഥമ പ്രസിഡന്റും മെത്രാപ്പോലീത്തായായിരുന്നു (1984-1996). പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുവാനുള്ള സാമ്പത്തിക സഹായം ക്രമീകരിച്ചതും അദ്ദേഹം തന്നെ. സർട്ടിഫിക്കറ്റ് കോഴ്സ്, ഡിപ്ലോമാ കോഴ്സ്, ഡിഗ്രി കോഴ്സ് എന്നിവയിലൂടെ ഇപ്പോൾ 10000-ത്തിൽപരം അയ്മേനികളായ സ്ത്രീപുരുഷന്മാർ പഠനം പൂർത്തിയാക്കിയിട്ടുണ്ട്.

ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് എല്ലാവർക്കും വേദപുസ്തകം, വിശ്വാസസത്യങ്ങൾ, ആരാധന, ധാർമ്മിക ജീവിതശൈലി തുടങ്ങിയ കാര്യങ്ങളിൽ പ്രബോധനം നൽകുവാനാണ് 'ദിവ്യബോധനം' പാഠ്യപദ്ധതി ക്രമീകരിച്ചിരിക്കുന്നത്. പല വിഷയങ്ങളിലായി ഇതിനായി അമ്പതോളം ശ്രദ്ധേയമായ ഗ്രന്ഥങ്ങളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. ദൈവശാസ്ത്രത്തിലുള്ള ഉപരിബോധനം വൈദികർക്കു മാത്രമല്ല, താൽപര്യമുള്ള സകല സ്ത്രീപുരുഷന്മാർക്കും ലഭിക്കണം എന്ന പൂർണ്ണ ബോധ്യത്തോടെയാണ് മെത്രാപ്പോലീത്താ ഇതിനു മുൻകൈ എടുത്തത്. ഓർത്തഡോക്സ് സഭയുടെ വളർച്ചയുടെയും പുരോഗതിയുടെയും പാതയിൽ 'ദിവ്യബോധനം' ഒരു സുപ്രധാന നാഴികക്കല്ലാണ്. പഠനപദ്ധതിയുടെ ഡിഗ്രി കോഴ്സ് ആവിഷ്ക്കരിക്കുവാനുള്ള പരിശ്രമങ്ങൾക്ക് 1995-96 കാലഘട്ടത്തിൽ മെത്രാപ്പോലീത്താ നേതൃത്വം നൽകി. അതിനുള്ള ആദ്യ ഗ്രന്ഥം തയ്യാറാക്കി നൽകുവാനും അദ്ദേഹം സമയം കണ്ടെത്തി. 'പൗരസ്ത്യ സഭാ ദർശനം' എന്ന ആ ഗ്രന്ഥത്തിന്റെ പ്രകാശനവും ഡിഗ്രി കോഴ്സിന്റെ ഉദ്ഘാടനവും കാണുവാൻ മെത്രാപ്പോലീത്തായ്ക്കായില്ല. അദ്ദേഹം കാലം ചെയ്തതിനു ശേഷം 1997 ഫെബ്രുവരിയിലാണിവ നടന്നത്.

സഭയിലെ വൈദികരുടെ സംഘടനയായ സെന്റ് തോമസ് ഓർത്തഡോക്സ് വൈദിക സംഘത്തിന് നിയമാവലി രൂപപ്പെടുത്തി ക്രമമായി

അഖില മലങ്കര അടിസ്ഥാനത്തിലും മേഖല - ഭദ്രാസന തലങ്ങളിലും സമ്മേളനങ്ങൾ നടത്തുന്നതിന് മെത്രാപ്പോലീത്താ രൂപരേഖ നൽകി. പ്രസ്ഥാനത്തിന്റെ സ്ഥാപക പ്രസിഡണ്ടായിരുന്ന അദ്ദേഹം, കാലം ചെയ്യുന്നതിന് ഏതാനും ആഴ്ചകൾക്കു മുമ്പും (അസുഖമായിരിക്കെ) പ്രസ്ഥാനത്തിന്റെ ഒരു മേഖലാ സമ്മേളനത്തിന് നേതൃത്വം നൽകുകയുണ്ടായി. സെമിനാരിയുടെ പൂർവ്വ വിദ്യാർത്ഥി സംഘടന പുനഃസംഘടിപ്പിച്ച് ക്രമമായി സമ്മേളനങ്ങൾ നടത്തുവാൻ മെത്രാപ്പോലീത്താ നേതൃത്വം കൊടുത്തു.

സഭയുടെ ആരാധനാ സംഗീതം സംപുഷ്ടമാക്കുന്നതിലേക്കായി സംഗീതവിദ്യാലയമായ 'ശ്രുതി' ആരംഭിച്ചു. മാർ ഗ്രീഗോറിയോസിന്റെ മനസ്സിൽ അങ്കുരിച്ച ആശയമാണ് ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക്. ഓർത്തഡോക്സ് സഭയിലെ പള്ളികളിൽ ആലപിക്കുന്ന ആരാധനാ സംഗീതത്തിന്റെ നിലവാരമുയർത്തുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ഏറെക്കാലം ഇത്തരമൊരു ആശയം അദ്ദേഹം മനസ്സിലൊതുക്കി നടന്നു. സംഗീതം ഇഷ്ടപ്പെടുകയും, ജോലി ചെയ്യുമ്പോൾ പോലും പശ്ചാത്തലത്തിൽ 'ഗ്രിഗോറിയൻ ചാന്റ്' ഇട്ടു കേൾക്കുകയും ചെയ്തിരുന്ന മെത്രാപ്പോലീത്താ, ലക്ഷ്യപ്രാപ്തിക്കായി 1978-ലെ ബാച്ചിൽ പഠിച്ചിരുന്ന എം. പി. ജോർജ്ജ് എന്ന വിദ്യാർത്ഥിയെ കണ്ടെത്തി.

സുറിയാനിഗീതങ്ങൾ ഒഴുക്കോടെ ശ്രുതിമധുരമായി ആലപിക്കുന്ന പയ്യനെ മെത്രാപ്പോലീത്താ അടുത്തു വിളിച്ച് കൈപിടിച്ച് നിവർത്തി ആയിരം രൂപാ വച്ചു കൊടുത്തു: "പോയി ശാസ്ത്രീയ സംഗീതം പഠിക്ക്." വാത്സല്യം നിറഞ്ഞ ആ നിർദ്ദേശം കേട്ട് സെമിനാരി തന്നെ അമ്പരന്നിട്ടുണ്ടാവണം. അങ്ങനെ പൗരോഹിത്യ പഠനത്തോടൊപ്പം ഡീക്കൻ എം. പി. ജോർജ്ജ് കർണ്ണാടക സംഗീത സാധകത്തിനൊരുങ്ങി. ഭാരതീയ സംഗീതം അടിത്തറയിട്ട മനസ്സുമായി പാശ്ചാത്യസംഗീത പഠനത്തിനൊരു ങ്ങാനായിരുന്നു മെത്രാപ്പോലീത്തായുടെ അടുത്ത നിർദ്ദേശം. ഡീക്കൻ ജോർജ്ജിനെ റഷ്യയിലെ ലെനിൻഗ്രാഡ് തിയോളജിക്കൽ സെമിനാരിയിൽ ആരാധനാ സംഗീത പഠനത്തിനായി മെത്രാപ്പോലീത്താ അയച്ചു. അവിടെ നിന്ന് ഇംഗ്ലണ്ടിലേക്കും. 1988-ൽ ഡീക്കൻ എം. പി. ജോർജ്ജ് തിരിച്ചെത്തിയതോടെ ആത്മവിശ്വാസമായി; സംഗീതം പഠിപ്പിക്കുവാൻ കരുത്തുറ്റ ഒരാളെ സെമിനാരി രൂപപ്പെടുത്തിയിരിക്കുന്നു. ആ വിശ്വാസത്തിന്റെ ബലത്തിൽ ഭാരതത്തിലെ ആദ്യത്തെ ലിറ്റർജിക്കൽ മ്യൂസിക്ക് സെന്റർ (ആരാധനാ സംഗീത പഠനകേന്ദ്രം) ആരംഭിക്കുവാൻ മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ സെമിനാരി ഫാക്കൽറ്റി തീരുമാനിച്ചു.

1988-ലെ ഓണക്കാലത്ത് പ. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ 'ശ്രുതി' അനൗപചാരികമായി ഉദ്ഘാടനം ചെയ്തു. റുമേനിയൻ ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസ് പ. തിയോക്ടിസ്റ്റ് 1989 ജനു. 9-ന് ഔപചാരികമായി ഉദ്ഘാടനം നിർവ്വഹിച്ചു. ഓർത്തഡോക്സ് പള്ളികളിലെ ആരാധനാഗീതങ്ങളുടെ നിലവാരമുയർത്താൻ ആരംഭിച്ച സ്കൂളിന്, സംഗീതത്തിന്റെ സർഗാരവത്തിൽ അതിർവരമ്പുകൾ മാറ്റി വയ്ക്കേണ്ടി വന്നത് പിന്നീടുണ്ടായ സംഭവം. മതഭേദമില്ലാതെ എല്ലാവർക്കും സംഗീതപരിശീലനം നൽകുന്ന സ്ഥാപനമായി മെത്രാപ്പോലീത്തായുടെ ജീവിതകാലത്തുതന്നെ ഈ പ്രസ്ഥാനം രൂപാന്തരപ്പെട്ടു.

വിവിധ പ്രത്യയശാസ്ത്രങ്ങളും മതങ്ങളും തമ്മിൽ ആരോഗ്യകരമായ സംവാദങ്ങൾ നടത്തുവാനും, ആഗോളവ്യാപകമായ വിവിധ പ്രശ്നങ്ങളെപ്പറ്റി ജനങ്ങളെ ബോധവൽക്കരിക്കുവാനുമുള്ള ഒരു വേദിയായിട്ടാണ് സെമിനാരിയോടനുബന്ധിച്ച് 'കേരളാ സ്റ്റഡി ഗ്രൂപ്പ്' മെത്രാപ്പോലീത്താ ആരംഭിച്ചത്.

"1970-കളിൽ കോട്ടയത്ത് പല ചർച്ചകളും നടത്തുന്ന പതിവുണ്ടായിരുന്നു. 'കേരളാ സ്റ്റഡി ഗ്രൂപ്പ്' എന്ന പേരിൽ പല പ്രധാനപ്പെട്ട വിഷയങ്ങളും ചിന്തിക്കുകയും പഠിക്കുകയും ചെയ്തുകൊണ്ടിരുന്നു. സോഫിയാ സെന്റർ ഉണ്ടാകുന്നതിനു മുമ്പുതന്നെ തുടങ്ങിയതാണ് കേരളാ സ്റ്റഡി ഗ്രൂപ്പ്. സെമിനാറുകളിൽ കേരളത്തിലെ പ്രതിഭാശാലികളായ പല വ്യക്തികളും വന്ന് സംബന്ധിച്ചിട്ടുണ്ട്. സി. അച്യുതമേനോൻ, കെ. എം. ചെറിയാൻ, പി. ഗോവിന്ദപ്പിള്ള, പി. ടി. ഭാസ്ക്കരപ്പണിക്കർ തുടങ്ങിയ അനേകം വ്യക്തികൾ അക്കാലത്ത് വന്ന് സെമിനാറുകളിൽ സംബന്ധിക്കുമായിരുന്നു. പലപ്പോഴും പല പുതിയ ആശയങ്ങളും കേരളത്തിൽ ഉദിച്ചിട്ടുള്ളത് ഈ സ്റ്റഡി ഗ്രൂപ്പിൽ നിന്നായിരുന്നു. ട്രാൻസ്-നാഷണൽ കോർപ്പറേഷൻസിനെക്കുറിച്ചുള്ള വളരെ പ്രധാനപ്പെട്ട ഒരു സെമിനാർ 1977-ൽ നടക്കുകയുണ്ടായി. ആ സെമിനാറിൽ പല പ്രഗത്ഭരുടെയും പ്രസംഗങ്ങൾ ഉണ്ടായിരുന്നതുകൊണ്ടാണ്, റ്റി.എൻ.സി. എന്നു പറയുന്നത് മനുഷ്യരാശിയുടെ പ്രധാനപ്പെട്ട പ്രശ്നമാണെന്നുള്ളത് അന്ന് പലർക്കും ബോധ്യമായത്. ഈ സെമിനാറിൽ അവതരിപ്പിച്ച പ്രബന്ധങ്ങൾ സമാഹരിച്ച് 'ബേണിംഗ് ഇഷ്യൂസ്' എന്ന പേരിൽ ഒരു ഗ്രന്ഥം ഞാൻ എഡിറ്റ് ചെയ്ത് പിന്നീട് പ്രസിദ്ധീകരിക്കുകയും ചെയ്തു. അതുപോലെ മറ്റു പല കാര്യങ്ങളെക്കുറിച്ചും അവിടെ പല ചർച്ചകളും നടന്നിട്ടുണ്ട്."

കേരളാ സ്റ്റഡി ഗ്രൂപ്പിന്റെ പിന്നീടുണ്ടായ വികസിതരൂപമാണ് സോഫിയാ സെന്റർ. സഭയിലെ അത്മായക്കാർക്കും വൈദികർക്കും സ്ത്രീകൾക്കും സഭാംഗങ്ങളല്ലാത്ത മറ്റെല്ലാ മനുഷ്യർക്കും പരിശീലനം

നൽകുകയും, ചിന്തിക്കുവാനും പഠിക്കുവാനും അവസരം നൽകുന്ന ഒരു കളരിയായി 'സോഫിയാ സെന്റർ' 1976-ൽ മെത്രാപ്പോലീത്താ സ്ഥാപിച്ചു. സെമിനാരിയുടെ കോൺഫ്രൻസ് സെന്ററും സഭയുടെ പ. സുന്നഹദോസ് സമ്മേളിക്കുന്ന കേന്ദ്രവും, അത്മായരുടെ വേദശാസ്ത്ര പഠനത്തിനായി രൂപീകരിച്ച 'ദിവ്യബോധനം' പഠനപദ്ധതിയുടെ കേന്ദ്രകാര്യാലയവും കൂടിയാണ് സോഫിയാ സെന്റർ. സെന്ററിന്റെ രൂപീകരണത്തിൽ മെത്രാപ്പോലീത്താ വഹിച്ച പങ്കിനെക്കുറിച്ച് ഫാ. ടി. ജെ. ജോഷ്വാ ഇപ്രകാരം എഴുതിയിരിക്കുന്നു: "ദൈവശാസ്ത്രാഭ്യസനം എന്നു കേട്ടാൽ വൈദിക പരിശീലനം എന്നു മാത്രമേ നാം കഴിഞ്ഞ കാലത്തു ധരിച്ചിരുന്നുള്ളു. നമ്മുടെ പ്രവർത്തനങ്ങളും അതനുസരിച്ചായിരുന്നു. എന്നാൽ ഇതു സഭയെ മുഴുവൻ ഉൾക്കൊള്ളുകയും അത്മായരിലേക്കും വ്യാപിക്കുകയും ചെയ്യുന്നില്ല എന്ന ബോധം ഉണ്ടായതിന്റെ ഫലമാണു സെമിനാരിയോടനുബന്ധിച്ചു 1974-ൽ പ്രവർത്തനമാരംഭിച്ചിട്ടുള്ള സോഫിയാ സെന്റർ. ഇതിന്റെ സൂത്രധാരനും ജനയിതാവും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായാണ്. അത്മായരായി സഭയുടെ വിവിധ മണ്ഡലങ്ങളിലും സ്ഥാനങ്ങളിലും പ്രവർത്തിക്കുന്നവർക്ക് ദൈവശാസ്ത്രാഭ്യസനം നൽകി, അവർ വഴി സഭാതലത്തിലുടനീളം പ്രയോജനം കൈവരുത്തണമെന്ന ലക്ഷ്യമാണുള്ളത്."[12]

സോഫിയാ സെന്ററിന്റെ സ്ഥാപനത്തിന് മുമ്പു തന്നെ അത്മായ പരിശീലന പരിപാടികൾ ആരംഭിച്ചിരുന്നു. ഓർത്തഡോക്സ് സെമിനാരിയുടെ 1972-73 ആനുവൽ റിപ്പോർട്ടിൽ അതിനെക്കുറിച്ച് ഇങ്ങനെ കാണുന്നു: "അത്മായ സമ്മേളനം: രണ്ടു വർഷങ്ങൾക്ക് മുമ്പ് (1970) തുടക്കം കുറിച്ച ഒരു സംരംഭമത്രെ അത്മായ സമ്മേളനം. സമൂഹത്തിന്റെ വിവിധ തലങ്ങളിലും സാഹചര്യങ്ങളിലും പ്രവർത്തിക്കുന്ന അത്മായക്കാർക്ക് ഒരുമിച്ചു ചേരുവാനും ക്രിസ്തീയമായ കാഴ്ചപ്പാടിൽ ജീവിതത്തെ കാണ്മാനും, നേരിടുന്ന പ്രശ്നങ്ങൾക്ക് ക്രിസ്തീയ സമീപനം കൈവരുത്തുവാൻ സഹായിക്കുവാനും ഉദ്ദേശിച്ചാണ് ഇത് സംഘടിപ്പിക്കുന്നത്. ഈ വർഷം റോമാലേഖനത്തെ അടിസ്ഥാനമാക്കി ഫാ. പോൾ വർഗീസ് ക്ലാസുകൾ നടത്തി. ഈ സമ്മേളനത്തിൽ 33 പേർ സംബന്ധിച്ചു. ഇപ്പോൾ ഈ സംഘടനയുടെ സെക്രട്ടറി പ്രൊഫ. കെ. എം. തരകൻ അത്രെ. വർഷത്തിൽ പല സന്ദർഭങ്ങളിൽ പല സമൂഹങ്ങൾക്ക് ഇത്തരത്തിലുള്ള പരിപാടികൾ സംഘടിപ്പിക്കാനാഗ്രഹമുണ്ട്. പണിയാരംഭിച്ചിരിക്കുന്ന Lay Training Centre പൂർത്തിയാകുമ്പോൾ അതു ഫലപ്രദമാക്കുവാൻ സാധിക്കും.

Lay Training Centre and Retreat House: സെമിനാരിയിലെ പ്രവർത്തനങ്ങൾക്ക് വിഘ്നം വരാതെ സഭയിലെ വിവിധ ആത്മീയ പ്രവർത്തകർക്കും അത്മായക്കാർക്കും ക്ലാസുകളും സമ്മേളനങ്ങളും നടത്തുവാൻ

ഇവിടുത്തെ അദ്ധ്യാപകർക്ക് സാധിക്കത്തക്കവിധം ഒരു Lay Training Centre സെമിനാരി വളപ്പിൽ തന്നെ പണി ആരംഭിച്ചിരിക്കുന്നു. അഖില ലോക സഭാകൗൺസിലിന്റെ അംഗസഭകളിൽനിന്നു ലഭിക്കുന്ന സഹാ യമാണ് ഈ ഉദ്യമത്തിനു നിദാനം.

ഈ സെന്ററിന്റെ ശിലാസ്ഥാപനകർമ്മം മാർ തെയോഫിലോസ് തിരു മേനിയുടെ സഹകരണത്തോടെ ആഗസ്റ്റ് മാസം 6–ാം തീയതി മറുരൂപ പ്പെരുന്നാൾ ദിവസം 4 മണിക്ക് പ. കാതോലിക്കാ ബാവാ തിരുമേനി നിർവ്വഹിച്ചു. തത്സമയം സെമിനാരി ഗവേണിങ്ങ് ബോർഡ് അംഗങ്ങ ളിൽപെട്ട പലരും സന്നിഹിതരായിരുന്നു. സെമിനാരിയുടെ വടക്കോട്ടുള്ള വിംഗും ഉടനെ പണി തുടങ്ങുന്നതാണ്. അതു പൂർത്തിയാകുമ്പോൾ ഡൈനിംഗ് ഹാൾ, വിദ്യാർത്ഥികളുടെ ഡോർമിറ്ററി, അദ്ധ്യാപകർക്കു താമ സിക്കുവാനുള്ള മുറികൾ എല്ലാം ഉണ്ടായിരിക്കുന്നതാണ്. വിദേശത്തു നിന്നു ലഭിക്കുന്ന തുകയ്ക്ക് ആനുപാതികമായി ഇവിടെ നിന്ന് ഫണ്ട് ശേഖരിക്കേണ്ടതായിട്ടുണ്ട്.”

സോഫിയാ സെന്ററിന് ആ പേരു നൽകുമ്പോൾ തന്റെ മനസ്സിലുണ്ടാ യിരുന്ന ദർശനം മെത്രാപ്പോലീത്താ ഇങ്ങനെ വിവരിക്കുന്നു: “മുഴുവൻ സൃഷ്ടിയുടെയും പ്രതിരൂപമാണ് കന്യകമറിയാം. സൃഷ്ടി എന്നു പറയു ന്നത്, ദൈവം തന്റെ മുഖാഭിമുഖമായി സൃഷ്ടിച്ചിരിക്കുന്നത് Ochma (ദൈവവിജ്ഞാനത്തിന്റെ ദൃഷ്ടപ്രദർശനം) ആണ്. ഭൂമി, സൂര്യൻ, ചന്ദ്രൻ, നക്ഷത്രജാലം ഇവയെല്ലാം കൂടിയ സൃഷ്ടികർമ്മം ദൈവ വിജ്ഞാനമാണ്. ‘Ochma’ എന്ന എബ്രായപദത്തിന്റെ ഗ്രീക്കു രൂപമാണ് സോഫിയാ. എല്ലാ മനുഷ്യരാശിക്കുമായുള്ള ദൈവവിജ്ഞാനം എന്നാ ണതിനർത്ഥം.”

സി. അച്യുതമേനോൻ, ശർമ്മാജി, പി. ഗോവിന്ദപ്പിള്ള, കുമരകം ശങ്കുണ്ണിമേനോൻ തുടങ്ങിയ പല കമ്മ്യൂണിസ്റ്റ് നേതാക്കൾക്കും, തങ്ങ ളുടെ പാർട്ടിക്കു പുറത്തുള്ളവർ പറയുന്നതു കേൾക്കുവാനും മനസ്സി ലാക്കുവാനും സോഫിയാ സെന്ററിലെ സമ്മേളനങ്ങൾ ഉപകരിച്ചു. ലോക സമാധാനം, നിരായുധീകരണം, ബഹുരാഷ്ട്ര കുത്തകകളുടെ കടന്നു കയറ്റം തുടങ്ങിയ വിവിധ വിഷയങ്ങളെക്കുറിച്ച് മെത്രാപ്പോ ലീത്താ സോഫിയാ സെന്ററിൽ സമ്മേളനങ്ങൾ സംഘടിപ്പിച്ചു. നിരായു ധീകരണ ത്തെക്കുറിച്ച് 1978 ആഗസ്റ്റ് 6–ന് നടന്ന ഒരു സമ്മേളനത്തിൽ പങ്കെടുത്ത തിനെക്കുറിച്ച് സി. അച്യുതമേനോൻ ഡയറിയിൽ ഇങ്ങനെ കുറിച്ചു: “സോഫിയാ സെന്ററിൽ പോയി. രാജനുമുണ്ടായിരുന്നു. കാലത്തു ഒരു മണി വരെയും പിന്നെ രണ്ടു മുതൽ നാലു വരെയും നിരായുധീകരണത്തെപ്പറ്റി ചർച്ച നടന്നു. കമ്മ്യൂണിസ്റ്റുകാരല്ലാത്ത മറ്റു നിലയിൽ ചിന്തിക്കുന്ന പലരുടെയും അഭിപ്രായങ്ങൾ കേൾക്കാനിടയായി.

മാത്യു കുര്യൻ, കെ. എം. തരകൻ ഇങ്ങനെ പലരും ഉണ്ടായിരുന്നു. കെ. പി. രാജേന്ദ്രനും, പി. ജോർജ്ജും പങ്കെടുത്തു. വൈകുന്നേരം പാർട്ടി ഓഫീസിൽ ചെന്ന് അവിടെ നിന്ന് തിരുനക്കര യോഗത്തിനു പോയി. അദ്ധ്യക്ഷനായിരുന്നു. 10–15 മിനിട്ടു പ്രസംഗിച്ചു. പിന്നെ ഗ്രീഗോറിയോസും. അപ്പോഴേക്കു മഴ വന്നു.”

ഓർത്തഡോക്സ് സഭയുടെ ഹൃദയമായും, ആദ്ധ്യാത്മിക ശക്തിയുടെയും വിജ്ഞാനത്തിന്റെയും കേന്ദ്രമായും വൈദിക സെമിനാരിയെ മെത്രാപ്പോലീത്താ കണ്ടു. ഈ സ്ഥാപനത്തിന്റെ ഭാഗധേയമാണ് സഭയുടെ ഭാവി ശ്രേയസ്സിനെ കെട്ടിപ്പടുക്കേണ്ടത് എന്നദ്ദേഹം കരുതി. സെമിനാരിയെക്കുറിച്ചുള്ള മെത്രാപ്പോലീത്തായുടെ ദർശനം വെളിവാക്കുന്നതാണ് 1994–ലെ വാർഷിക റിപ്പോർട്ടിൽ അദ്ദേഹമെഴുതിയ ഈ വാചകങ്ങൾ: “സഭയുടെ ജീവനാഡിയാണ് വൈദിക സെമിനാരി. ഇവിടെ പഠിച്ചിറങ്ങി പട്ടമേൽക്കുന്ന വൈദികർക്ക് സമർപ്പണബോധവും ഭക്തിജീവിതവും ത്യാഗശീലവും വേണ്ടത്ര വേദവിജ്ഞാനവും സ്വഭാവശുദ്ധിയുമുണ്ടെങ്കിൽ നമ്മുടെ ഇടവകകളിൽ ആദ്ധ്യാത്മിക ഉണർവ്വ് പരിശുദ്ധാത്മ ശക്തിയാൽ ഉണ്ടാകും. സഭ ധന്യയാകും.

ഇത് ഒരു പഠനാലയമെന്നതിനേക്കാൾ കൂടുതലായി ദൈവാരാധനയിലും പരസ്പര സ്നേഹത്തിലും വസിക്കുന്ന ഒരു ക്രിസ്തീയ കുടുംബമായിട്ടാണ് ഇതിനെ ഞങ്ങൾ കരുതുന്നത്. അദ്ധ്യാപകരും വിദ്യാർത്ഥികളും മറ്റു ജോലിക്കാരും ഒരുപോലെ ഈ ക്രൈസ്തവ കുടുംബത്തിലെ അംഗങ്ങളാണ്.

ഇവിടുത്തെ ഫുൾ ടൈം അദ്ധ്യാപകരിൽ പത്തു പേർ ഡോക്ടറേറ്റുള്ളവരാണ്. അതേക്കുറിച്ച് സെമിനാരിയ്ക്കഭിമാനിയ്ക്കാൻ ധാരാളം വകയുണ്ട്. ഡോക്ടറേറ്റുള്ള ഭാരതീയരായ ഇത്രയും അദ്ധ്യാപകർ ഇന്ത്യയിലെ കത്തോലിക്കാ, പ്രൊട്ടസ്റ്റന്റ് സെമിനാരികളിൽ കാണുമെന്ന് തോന്നുന്നില്ല. പക്ഷേ, അതിലല്ല സെമിനാരിയുടെ ശക്തി.

ഞങ്ങൾ അദ്ധ്യാപകരും വിദ്യാർത്ഥികളും മറ്റു ജോലിക്കാരും പരസ്പര വിദ്വേഷമോ പകയോ അസൂയയോ കൂടാതെ, ക്രിസ്തുവിൽ പരസ്പരം രമ്യതപ്പെട്ടുകൊണ്ട് ദിവസവും ദൈവതിരുമുമ്പിൽ ഒരുമിച്ചുകൂടി ദൈവത്തെ ആരാധിക്കുന്നു, സ്നേഹത്തിൽ ജീവിക്കുന്നു എന്നതിലാണ് ഇക്കഴിഞ്ഞ 25 വർഷങ്ങളിലധികമായി ഈ സെമിനാരിയുടെ പ്രധാന ശക്തി നിലനിന്നിട്ടുള്ളത്. അതിന് ഭംഗം വരുന്ന സമയത്തൊക്കെ അതിന്റെ പ്രത്യാഘാതങ്ങൾ സെമിനാരി ജീവിതത്തിലും സഭാജീവിതത്തിലും ഞങ്ങൾ കണ്ടിട്ടുണ്ട്.”

മാർത്തോമ്മാ ശ്ലീഹാ ഒന്നാം നൂറ്റാണ്ടിൽ സ്ഥാപിച്ച് ഭാരതത്തിൽ നില

നിൽക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയ്ക്ക്, അതിന്റെ ദൈവശാസ്ത്ര നിലപാടുകൾ എന്താണെന്ന് ഇരുപതാം നൂറ്റാണ്ടു വരെയും വലിയ ധാരണയില്ലായിരുന്നു. വിദേശ മേൽക്കോയ്മകളെ ഹൃദയപൂർവ്വം സ്വീകരിക്കുകയും, പിന്നീട് അവരുടെ പിടിയിൽ നിന്നു തലയൂരാനാവാതെ വിഷമിക്കുകയും ചെയ്ത അനേകം സന്ദർഭങ്ങൾ സഭാചരിത്രം പരിശോധിച്ചാൽ കാണുവാനാവും. ആന്തരികമായ അന്തഃചിദ്രങ്ങളും പലപ്പോഴും സഭയുടെ വളർച്ചയെയും നിലനില്പിനെയും വികസനത്തെയും പ്രതികൂലമായി ബാധിച്ചു. സഭയുടെ വിശ്വാസത്തെയും, പാരമ്പര്യത്തെയും, വിവിധ കാലഘട്ടങ്ങളിൽ അധീശത്വം സ്ഥാപിച്ച വിദേശ സഭകൾ സ്വാധീനിച്ചു. കരുത്തുറ്റ ദൈവശാസ്ത്ര ചിന്തകളോ ദൈവശാസ്ത്രജ്ഞന്മാരോ മലങ്കരസഭയിൽ ഉണ്ടായില്ല. ആഗോളതലത്തിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ ഗണത്തിലാണത് നിന്നിരുന്നത്. ആ ഗണത്തിൽപെട്ട ചില സഭകൾ ദൈവശാസ്ത്രചിന്തകളിൽ വളരെയേറെ സമ്പന്നമായിരുന്നെങ്കിലും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ദൈവശാസ്ത്ര ചിന്തകളിൽ വളർച്ച ഉണ്ടായില്ല.

1961–ൽ ഫാ. പോൾ വർഗീസ് രംഗത്ത് വന്നതോടെയാണ് സഭയ്ക്ക് അത് വച്ചുപുലർത്തിയിരുന്ന പല വിശ്വാസങ്ങളുടെയും ബൗദ്ധികവും ദൈവശാസ്ത്രപരവുമായ അടിത്തറയെക്കുറിച്ച് അറിവുണ്ടായി തുടങ്ങിയത്. ഇരുപത് നൂറ്റാണ്ടുകളായി ഇവിടെ നിലനിന്ന സഭയ്ക്ക് ‘ദൈവശാസ്ത്രജ്ഞൻ’ എന്ന നിലയ്ക്ക് ഉയർത്തിക്കാട്ടുവാൻ അനുയോജ്യനായ ഒരാൾ പോലും ഉണ്ടായിരുന്നില്ല എന്ന സത്യത്തിന്റെ പശ്ചാത്തലത്തിലാണ് മാർ ഗ്രീഗോറിയോസിന്റെ മലങ്കര ഓർത്തഡോക്സ് സഭയിലെ ദൈവശാസ്ത്ര സംഭാവനകളെപ്പറ്റി വിലയിരുത്തേണ്ടത്. പെട്രിസ്റ്റിക്ക് ദൈവശാസ്ത്ര (സഭാപിതാക്കന്മാരെക്കുറിച്ചുള്ള പഠനം) പഠനത്തിന്റെ മലങ്കരസഭയിലെ ഉപജ്ഞാതാവും മെത്രാപ്പോലീത്തായാണ്. സഭയുടെ ദൈവശാസ്ത്ര അടിത്തറ എന്താണെന്ന് കണ്ടെത്തുകയും അത് സഭയെ ബോധ്യപ്പെടുത്തുകയും, അത് തലമുറകൾ കൈമാറുവാനായി ആവശ്യമായ ആളുകളെ കണ്ടെത്തി പഠിപ്പിക്കുകയും, പരിശീലിപ്പിക്കുകയും, അവരെ സഭയുടെ നേതൃനിരയിലേക്ക് കൈപിടിച്ചുയർത്തുകയും ചെയ്തുവെന്നത് മെത്രാപ്പോലീത്തായുടെ ശ്രദ്ധേയമായ ഒരു സംഭാവനയാണ്.

ഫാ. പോൾ വർഗീസിന്റെ സാന്നിധ്യം സഭയിലും സെമിനാരിയിലുമുണ്ടാക്കിയ ചലനങ്ങളെക്കുറിച്ച് 1966–70 കാലഘട്ടത്തിൽ വൈദിക സെമിനാരി വിദ്യാർത്ഥിയും പിന്നീട് സെമിനാരി അദ്ധ്യാപകനുമായിത്തീർന്ന ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഇങ്ങനെ പറയുന്നു: “1967–ൽ ഞാൻ ഓർത്തഡോക്സ് സെമിനാരിയിൽ രണ്ടാം







**ഫാ. പോൾ വർഗീസ് സെമിനാരി ചാപ്പലിൽ പ്രാർത്ഥനയ്ക്ക് നേതൃത്വം നൽകുന്നു. ഫാ. കെ. കെ. മാത്യൂസ് (മാത്യൂസ് മാർ ബർണബാസ്) സമീപം.**

വർഷ വിദ്യാർത്ഥിയായിരിക്കുമ്പോഴാണ് പ്രധാനാദ്ധ്യാപകനായി ഫാ. പോൾ വർഗീസ് ചുമതല ഏറ്റെടുക്കുന്നത്. സഭയുടെ ആരാധനയും ജീവിതവും പൗരസ്ത്യസഭാ പാരമ്പര്യത്തിലുറച്ചവയായിരുന്നെങ്കിലും അവയുടെ വേദശാസ്ത്രപരമായ അടിത്തറ കണ്ടെത്തുന്നതിനു അന്നയോളം കഴിഞ്ഞിരുന്നില്ല എന്നു തന്നെ പറയാം. വേദപുസ്തകവും പ. പിതാക്കന്മാരുടെ പാരമ്പര്യങ്ങളും സമന്വയിപ്പിച്ച് സമകാലീനപ്രശ്നങ്ങളെ വിശകലനം ചെയ്തു വിലയിരുത്തുന്നതിനു ശേഷിയുള്ള ഒരു ചിന്താപദ്ധതിയും ജീവിതദർശനവുമായി പൗരസ്ത്യ ക്രിസ്തീയ വേദശാസ്ത്രത്തെ ഫാ. പോൾ വർഗീസ് ഞങ്ങൾക്ക്, സഭയ്ക്ക് പരിചയപ്പെടുത്തിത്തന്നു. മലങ്കരസഭയുടെ വേദശാസ്ത്രപരമായ വികാസ ചരിത്രത്തിൽ ഒരു പുതുയുഗ പിറവിയായിരുന്നു അദ്ദേഹത്തിന്റെ ആഗമനം. അന്നു തുടങ്ങി ഏതാണ്ടു മൂന്നു ദശാബ്ദത്തോളമായി, വാമൊഴിയായും, വരമൊഴിയായും അദ്ദേഹം ഞങ്ങളെ ഉപനയിച്ച വിജ്ഞാനലോകം വൈവിധ്യത്തിലും ആഴത്തിലും പരപ്പിലും എത്രയോ വിശാലമാണ്! ആ ധന്യ ഗുരുവിൽ നിന്നും അനർഗളമായി പ്രസരിച്ച വിജ്ഞാനത്തിന്റെ പ്രഭാകിരണങ്ങളിൽ നിന്ന് തെളിയിച്ചെടുത്ത ആശയങ്ങളെ ഞാൻ രചിച്ച ഗ്രന്ഥങ്ങളിൽ പോലുമുള്ളു.

1966-ലാണ് ഞാൻ ഫാ. പോൾ വർഗീസിനെ ആദ്യമായി കാണുന്നത്. അഖിലലോക സഭാകൗൺസിൽ അസോസിയേറ്റ് സെക്രട്ടറിയായിരുന്ന അദ്ദേഹം സെമിനാരി സന്ദർശിച്ച സന്ദർഭം. ഞാൻ സെമിനാരിയിൽ വിദ്യാർത്ഥിയായി ചേർന്ന വർഷം. അന്ന് സെമിനാരി പ്രിൻസിപ്പലായിരുന്ന ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ നിർദ്ദേശാനുസരണം സന്ധ്യാ പ്രാർത്ഥനയ്ക്കുശേഷം അദ്ദേഹം സെമിനാരി ചാപ്പലിൽ പ്രസംഗിച്ചു. വി. കന്യകമറിയാമിന് സഭയിലുള്ള സ്ഥാനമായിരുന്നു വിഷയം. ദൈവത്തോട് നാം പ്രാർത്ഥിക്കുന്നു. കന്യകമറിയാമിനോടും നാം പ്രാർത്ഥിക്കുന്നു. രണ്ടും തമ്മിൽ എന്താണ് വ്യത്യാസം? ഓർത്തഡോക്സ് സഭ, വി. കന്യകമറിയാമിനെ ദൈവമാക്കുകയാണോ? ഈ ചോദ്യങ്ങൾ അക്കാലത്ത് എന്റെ മനസ്സിനെ അലട്ടിയിരുന്നു. ഫാ. പോൾ വർഗീസിന്റെ പ്രസംഗം എന്റെ സംശയങ്ങൾ ദുരീകരിച്ചു. അദ്ദേഹം പറഞ്ഞു: "ദൈവം സ്രഷ്ടാവാണ്. കന്യകമറിയം സൃഷ്ടിയുമാണ്. സൃഷ്ടിയുടെ പരിധിക്കുള്ളിൽ മാത്രമാണ് കന്യകമറിയാമിന്റെ സ്ഥാനം. എന്നാൽ സൃഷ്ടിയുടെ പരിധിക്കുള്ളിൽ തന്നെ എല്ലാ പരിശുദ്ധന്മാരുടെയും നിരയിൽ വി. കന്യകമറിയാമിന് അഗ്രിമസ്ഥാനമുണ്ട്. കാരണം അവൾ മനുഷ്യാവതാരം ചെയ്ത ദൈവത്തെപ്പെറ്റ അമ്മയാണ്. അത്ര ശ്രേഷ്ടമായ ദൗത്യത്തിന് അർഹയായി ദൈവം കണ്ട് തിരഞ്ഞെടുത്ത് വേർതിരിച്ചവളാണ്. അവൾ നമ്മുടെ അമ്മയാണ്. ക്രിസ്തുവിൽ രൂപ






**റഷ്യയിലൊരു പത്രസമ്മേളനം. നേപ്പാളിലെ ബുദ്ധമത സന്യാസിയായ അമൃതാനന്ദജി സംസാരിക്കുന്നു. റഷ്യൻ ഓർത്തഡോക്സ് സഭയിലെ പിതിറീം മെത്രാപ്പോലീത്തായും ഫാ. പോൾ വർഗീസും സമീപം.**

പ്പെട്ടു വരുന്ന ഒരു പുതിയ ജനതയുടെ ആദിസ്ഥാനത്ത് അവൾ നമുക്ക് മാതാവും മാതൃകയുമായി നിലകൊള്ളുന്നു. സമസ്ത ലോകത്തിനും വേണ്ടി കർത്താവിനെ വഹിച്ചുകൊണ്ടു നിൽക്കുന്ന അമ്മ, സഭയുടെ പ്രതിനിധിയും പ്രതീകവുമാണ്." തിരിഞ്ഞു നോക്കുമ്പോൾ ഓർത്ത ഡോക്സ് വിശ്വാസപഠനത്തിലേക്കുള്ള എന്റെ ഉപനയനം ഗുരുവോ ശിഷ്യനോ ബോധപൂർവ്വമറിയാതെ അന്നവിടെ നടന്നു കഴിഞ്ഞിരുന്നു.

1967-ൽ ഫാ. പോൾ വർഗീസ് പ്രിൻസിപ്പലായി വന്നു. അക്കാലത്ത് താരതമ്യേന കൂടുതൽ സമയം അദ്ദേഹം സെമിനാരിയിൽ ചിലവഴി ച്ചിരുന്നു. ധാരാളം വിഷയങ്ങൾ അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചു. പുതിയ നിയമം, ദൈവശാസ്ത്രം, ആരാധനാശാസ്ത്രം, സഭാകൂദാശകൾ ഇവ യെല്ലാം അദ്ദേഹം കൈകാര്യം ചെയ്തിരുന്ന വിഷയങ്ങളാണ്. പുറമെ സംവാദങ്ങളും പ്രഭാഷണങ്ങളും ഉണ്ടാവും. അന്താരാഷ്ട്ര സമ്മേളന ങ്ങളിൽ പങ്കെടുത്തശേഷം തിരികെ എത്തുമ്പോൾ നടത്തിയിരുന്ന അവ ലോകനങ്ങൾ സഭയിലും സമൂഹത്തിലും ഉയർന്നുവരുന്ന ഏറ്റവും പുതിയ പ്രവണതകളും ചിന്തകളും പരിചയപ്പെടാനുള്ള സന്ദർഭങ്ങളാ യിരുന്നു. ഒരു വശത്ത് ഓർത്തഡോക്സ് വിശ്വാസം യുക്തിസഹവും വേദാധിഷ്ഠിതവും പിതാക്കന്മാരുടെ പ്രബോധനങ്ങളിൽ ഊന്നിയതും തീർത്തും പൗരസ്ത്യവുമാണെന്ന ആത്മാർത്ഥവും ആഴവുമായ ബോധ്യം; മറുവശത്ത് ദാർശനികവും ചിന്താപരവുമായ പുതിയ പ്രവ ണതകളോടും സഭയിലും സമൂഹത്തിലും ഉയർന്നുവരുന്ന ഓരോ ചലന ങ്ങളോടും സംവദിക്കുവാനും ക്രിയാത്മകമായി പ്രതികരിക്കുവാനുമുള്ള പ്രത്യുൽപ്പന്നമതിത്വം. ഇവ രണ്ടും സമഞ്ജസമായി സമ്മേളിച്ചിരിക്കുന്നു വെന്നതാണ് മാർ ഗ്രീഗോറിയോസിന്റെ വ്യക്തിത്വത്തിന്റെയും ചിന്തയു ടേയും സവിശേഷത.

1977-ൽ ആണെന്നാണ് ഓർമ്മ. കോട്ടയം മെഡിക്കൽ സെന്ററിൽ ഒരാ ഴ്ചത്തെ വൈദ്യപരിശോധനയ്ക്ക് ഗ്രീഗോറിയോസ് തിരുമേനി പ്രവേശി പ്പിക്കപ്പെട്ടു. ഞങ്ങളിൽ ചിലർ അദ്ദേഹത്തിന്റെ ശുശ്രൂഷയ്ക്ക് മാറി മാറി പൊയ്ക്കൊണ്ടിരുന്നു. ആശുപത്രിയിൽ ലഭിച്ച വിശ്രമവേള നമ്മുടെ ആരാ ധനയിൽ ഉപയോഗിക്കുന്ന സങ്കീർത്തനങ്ങൾ എബ്രായ ഭാഷയിൽ നിന്ന് നേരിട്ട് മലയാളത്തിലേക്ക് തർജമ ചെയ്യുന്നതിന് അദ്ദേഹം വിനിയോഗി ക്കുകയായിരുന്നു (സങ്കീർത്തനങ്ങളുടെ മൂലഭാഷ എബ്രായ ഭാഷയിലാ യതുകൊണ്ട് സുറിയാനിയിൽ നിന്നുള്ള വിവർത്തനമല്ല മൂലഭാഷയിൽ നിന്നുമുള്ള വിവർത്തനം തന്നെയാണ് വേണ്ടതെന്നായിരുന്നു ഗ്രീഗോ റിയോസ് തിരുമേനിയുടെ ആഗ്രഹം). അദ്ദേഹം കിടന്നുകൊണ്ട് പരിഭാ ഷപ്പെടുത്തും. ഞങ്ങൾ കുറിച്ചെടുക്കും. നിഘണ്ടുവിന്റെ സഹായം കൂടാ തെയാണ് ഇത് ചെയ്തിരുന്നത്. ദൈവശാസ്ത്ര ബിരുദത്തിനു വേണ്ടി

മാത്രമാണ് അദ്ദേഹം എബ്രായഭാഷ പഠിച്ചിരുന്നതെന്ന് ഓർക്കുക. എബ്രായ ഭാഷാപരിചയം സുറിയാനിഭാഷ പഠിക്കുന്നതിൽ അദ്ദേഹത്തെ വളരെ സഹായിച്ചു. ഈ ഭാഷാ നൈപുണ്യമാണ് തന്റെ ചിന്തകൾ വേദാടിസ്ഥാനത്തിൽ ഉറപ്പിച്ച് രൂപപ്പെടുത്തിയെടുക്കുവാൻ ഗ്രീഗോറിയോസ് തിരുമേനിയെ സഹായിച്ചത്.

പൗരസ്ത്യ ചിന്തയുടെ മർമ്മത്തിലേക്കു കടന്നുചെല്ലുവാനും അതിനെ പാശ്ചാത്യചിന്തയിൽ നിന്ന് വേർതിരിച്ചു കാണാനും സഹായിക്കുന്ന ഒരു കൂട്ടം താക്കോൽ വാക്കുകൾ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ നിന്നും പ്രഭാഷണങ്ങളിൽ നിന്നും ശേഖരിക്കാൻ കഴിയും. ഇത്തരം താക്കോൽ വാക്കുകൾ പൗരസ്ത്യ ചിന്തയിലെ അടിസ്ഥാനപ്രമാണ ങ്ങളുടെ സൂചികകളായി അദ്ദേഹം ഉപയോഗിക്കുന്നു. വേദപുസ്തകത്തിൽ നിന്നോ പൗരസ്ത്യ പിതാക്കന്മാരുടെ ഗ്രന്ഥങ്ങളിൽ നിന്നോ സ്വീകരിച്ച ഇത്തരം പദങ്ങളുടെ ഉൽപ്പത്തിയും ആശയ സംപുഷ്ടിയും വിശദീകരിക്കാനുള്ള ഭാഷാനൈപുണ്യം ആയിരുന്നു അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിന്റെ ആധാരശില. കർക്കശവും കഠിനവുമായ അധ്വാനവും തപസ്യയും കൊണ്ടാണ് അദ്ദേഹം ഇത് നേടിയെടുത്തത്.

വി. കുർബാനയെ ക്രൂശിലെ യാഗത്തോടനുബന്ധിപ്പിച്ച് എങ്ങനെ വിശദീകരിക്കാം? പെന്തക്കോസ്തു സഭാവിഭാഗങ്ങൾ വി. കുർബാന യാഗമല്ലെന്നും കർത്താവിന്റെ അന്ത്യ അത്താഴത്തിന്റെ പ്രതീകാത്മകമായ ഓർമ്മ മാത്രമാണെന്നും പഠിപ്പിക്കുന്നു. ഇതേ സംബന്ധിച്ച് ഓർത്തഡോക്സ് സഭയുടെ പ്രബോധനം എന്താണ്? ആംഗ്ലിക്കൻ സഭയുടെ വിശദീകരണം കടമെടുത്താണ് ഇതിന് ഉത്തരം നൽകിയിരുന്നത്. വി. കുർബാനയെ സംബന്ധിച്ചു മാത്രമല്ല വി. കൂദാശകളെ സംബന്ധിച്ച് പൊതുവെയുള്ള പ്രബോധനവും ഏതാണ്ട് ഇങ്ങനെ തന്നെയായിരുന്നു. എന്നാൽ അനുഷ്ഠാനത്തിലും വിശ്വാസത്തിലും പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പാരമ്പര്യം മലങ്കരസഭ നിലനിർത്തിയും പോന്നു. വി. കുർബാന കർത്താവിന്റെ യാഗത്തിന്റെ തുടർച്ച (Continuation) യാണെന്നും കർത്താവിന്റെ യഥാർത്ഥ സാന്നിധ്യം (real presence) വി. കുർബാനയിലുണ്ടെന്നും ആംഗ്ലിക്കൻ സഭ പഠിപ്പിക്കുന്നു. എന്നാൽ രണ്ടു പദങ്ങളും സഭയുടെ വിശ്വാസം പ്രതിഫലിപ്പിക്കുന്നില്ലെന്ന് ഗ്രീഗോറിയോസ് തിരുമേനി ഞങ്ങൾക്ക് ചൂണ്ടിക്കാട്ടിത്തന്നു. വി. കുർബാന ക്രിസ്തുവിന്റെ ക്രൂശിലെ യാഗത്തിന്റെ ആവർത്തനമോ തുടർച്ചയോ അല്ല; അതിലുള്ള പങ്കാളിത്വവും (Participation) സംബന്ധവുമാണെന്ന് (Communion) അദ്ദേഹം പഠിപ്പിച്ചു. സുറിയാനി ആരാധനയിൽ വി. കുർബ്ബാനയ്ക്ക് ഉപയോഗിക്കുന്ന 'ശൗത്തോഫൂസോ' എന്ന പര്യായപദം ഈ ആശയത്തിലേക്ക് വിരൽ ചൂണ്ടുന്നു.

ക്രിസ്തുവിന്റെ ഒരിക്കലായുള്ള യാഗം വി. കുർബാനയിൽ പരിശുദ്ധാത്മനിവാസത്താൽ പുനരാവിഷ്ക്കരിക്കപ്പെട്ട (Re - presented and re - enacted) കാലികമാക്കപ്പെടുകയാണ്. ഇത് ദേവാലയ ബലിപീഠത്തിൽ മാത്രം നടക്കുന്ന അനുഷ്ഠാനമല്ല. ജീവിതത്തിന്റെ പ്രായോഗികതലത്തിലും നടക്കണം. സ്നേഹത്തിലൂന്നിയ പരിത്യാഗമായി ജീവിതം രൂപാന്തരപ്പെടുകയും ആ ജീവിത പശ്ചാത്തലത്തിൽ നിന്ന് ബലിവേദിയിലേക്ക് അർപ്പിക്കപ്പെടുന്ന നമ്മുടെ യാഗം ക്രിസ്തുവിന്റെ പരമയാഗത്തോട് ഏകീഭവിക്കുകയും നാമതിൽ വീണ്ടും വീണ്ടും സംബന്ധികളാവുകയും ചെയ്യുന്നു. ഇവിടെ വിശുദ്ധ കുർബാന കർത്താവിന്റെ തിരുശരീരരക്തത്തിലുള്ള സംബന്ധം തന്നെ ആണെന്ന ആശയമാണ് ചേർന്നുവരുന്നത്. ഇത് ഓർത്തഡോക്സ് വിശ്വാസത്തിലുള്ളതു തന്നെ ആയിരുന്നെങ്കിലും ഇതാണ് ഓർത്തഡോക്സ് വിശ്വാസമെന്ന് താരതമ്യം ചെയ്തു പഠിപ്പിച്ചുറപ്പിച്ചത് ഗ്രീഗോറിയോസ് തിരുമേനിയായിരുന്നു."[13]

1969–73 കാലഘട്ടത്തിൽ സെമിനാരി വിദ്യാർത്ഥിയായിരുന്ന സഖറിയാ മാർ അന്തോണിയോസ് അന്ന് പ്രിൻസിപ്പലായിരുന്ന ഫാ. പോൾ വർഗീസിനെക്കുറിച്ച് ഇങ്ങനെ അനുസ്മരിക്കുന്നു: "ഗ്രീഗോറിയോസ് തിരുമേനി എന്റെ ഗുരുവാണ്. 1969 മുതൽ 1973 വരെ ഓർത്തഡോക്സ് സെമിനാരിയിൽ ഒരു വൈദിക വിദ്യാർത്ഥിയായിരുന്ന കാലത്ത് അദ്ദേഹം ഞങ്ങളുടെ പ്രിൻസിപ്പലായിരുന്നു. ആ നാലു വർഷക്കാലം, അദ്ദേഹം അനേകം കാര്യങ്ങൾ ഞങ്ങൾക്കു മനസ്സിലാക്കിത്തന്നു. പല കാര്യങ്ങളും അദ്ദേഹം പഠിപ്പിക്കുക മാത്രമല്ല പരിശീലിപ്പിക്കുകയും ചെയ്തിരുന്നു. വളരെ സ്നേഹമായി പെരുമാറുന്ന ഒരു സ്വഭാവമായിരുന്നു അദ്ദേഹത്തിന്റേത്. ശിശുക്കളോട് വളരെയധികം സ്നേഹവും വാത്സല്യവും പ്രകടിപ്പിച്ചിരുന്നു. കുഞ്ഞുങ്ങളെ എവിടെക്കണ്ടാലും അവരെ താലോലിക്കുകയും ഓമനിക്കുകയും ചെയ്യുക എന്നത് അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒരു പതിവായിരുന്നു. ഞങ്ങൾ സെമിനാരിയിൽ പഠിച്ചിരുന്ന കാലത്ത് പല ആളുകളും ഇത് മുതലെടുക്കുകയും ചെയ്തിട്ടുണ്ട്. എന്തെങ്കിലും സംഭാവനകൾക്കായിട്ട് വരുന്ന ആളുകൾ, ശിശുക്കളുമായിട്ട് വന്നാൽ, അവർ ഉദ്ദേശിക്കുന്നതിലേറെ കാര്യങ്ങൾ ഫലിച്ചിരുന്നു എന്നുള്ളതിന് ഞങ്ങളൊക്കെ സാക്ഷികളാണ്."

സെമിനാരി വിദ്യാഭ്യാസകാലത്ത് മെത്രാപ്പോലീത്തായുടെ സ്നേഹവാത്സല്യങ്ങൾ ലഭിച്ചിട്ടുള്ള ഫാ. കെ. എൽ. മാത്യു വൈദ്യൻ 'ഗുരു'വിനെക്കുറിച്ച് അനുസ്മരിക്കുന്നു: "അദ്ധ്യാപകവൃത്തിയോട് നൂറു ശതമാനം വിശ്വസ്തത പുലർത്തിയിരുന്ന തിരുമേനിയുടെ ഓരോ ക്ലാസ്സും ഏറ്റവും വിലപ്പെട്ടതായിരുന്നു. സെമിനാരി വിദ്യാർത്ഥിയായിരിക്കുമ്പോൾത്തന്നെ ഇംഗ്ലീഷിലും മലയാളത്തിലും ഞാൻ ചില ലേഖനങ്ങൾ എഴുതിയിരുന്നു.



ഫാ. പോൾ വർഗീസ് കോട്ടയം ഓർത്തഡോക്സ് വൈദികസെമിനാരി വിദ്യാർത്ഥികൾക്ക് ക്ലാസ്സ് എടുക്കുന്നു.



സിംഗപ്പൂരിൽ ഫാ. കെ. കെ. പുന്നൂസിനോടൊപ്പം (സ്തേഫാനോസ് മാർ തേവോദോസ്യോസ്)

വേണ്ട തിരുത്തലുകൾ വരുത്തുവാനായി തിരുമേനിയുടെ മേശപ്പുറത്ത് ഇവ ഞാൻ വയ്ക്കും. ഒട്ടേറെ ജോലിത്തിരക്കുകൾക്കിടയിലും ലേഖനങ്ങൾ തിരുത്തിത്തരുവാൻ തിരുമേനി സമയം കണ്ടെത്തിയിരുന്നു. ഒരിക്കൽ കാരമൂട് പള്ളിയിൽ ഒരു കൺവൻഷൻ തിരുമേനി ഉദ്ഘാടനം ചെയ്തു. തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ എനിക്ക് ഒരു മണിക്കൂർ പ്രസംഗിക്കേണ്ടി വന്നു. മടക്കയാത്രയിൽ തിരുമേനി പറഞ്ഞത് ഇപ്പോഴും കാതിൽ മുഴങ്ങുന്നു: 'ഞാൻ സാധാരണ ആരെയും പുകഴ്ത്തിപ്പറയാറില്ല. എങ്കിലും നന്നായിരുന്നു, കേട്ടോ.' മറ്റൊരിക്കൽ തിരുമേനിയുടെ മുറിയിൽ അലങ്കോലമായിക്കിടന്ന പുസ്തകക്കൂമ്പാരം അടുക്കി വെയ്ക്കാൻ ചെന്ന തായിരുന്നു ഞാൻ. 'ഈ കത്ത് ശെമ്മാശ്ശന്റെ കയ്യിൽ ഇരിക്കട്ടെ സൂക്ഷിച്ചു വച്ചുകൊള്ളണം.' ഒരു കത്ത് നീട്ടിക്കൊണ്ട് തിരുമേനി എന്നോടു പറഞ്ഞു. 1976 ഡിസംബർ ആദ്യവാരമാണ്. ഞാൻ അന്ന് സെമിനാരിയിൽ നാലാം വർഷ വിദ്യാർത്ഥിയായിരുന്നു. സോവിയറ്റ് യൂണിയനിലെ മുൻ ഇന്ത്യൻ അംബാസിഡർ കെ. പി. എസ്. മേനോൻ, ഗ്രീഗോറിയോസ് തിരുമേനിയുടെ ഒരു പ്രസംഗം കേട്ടതിനുശേഷം തിരുമേനിക്ക് അയച്ച കത്താണ് എന്റെ കയ്യിൽ തന്നത്. ഗാന്ധിജി, നെഹ്റു എന്നിവർക്ക് സമശീർഷനായ ഒരു നേതാവായി കെ. പി. എസ്. മേനോൻ, തിരുമേനിയെ ആ കത്തിൽ വിശേഷിപ്പിച്ചിരുന്നു. ഒരു നിധി പോലെ ഞാനിന്നും ആ കത്ത് സൂക്ഷിക്കുന്നു."

വൈദിക സെമിനാരി വിദ്യാർത്ഥിയായിരുന്ന ഫാ. ജേക്കബ് കെ. ഫിലിപ്പ് ഇങ്ങനെ പറയുന്നു: "തിരക്കേറിയ ജീവിതത്തിനിടയിലും വൈദികവിദ്യാർത്ഥികളായ ഞങ്ങളുടെ പരിപാലനത്തിൽ ഫാ. പോൾ വർഗീസ് ജാഗരൂകനായിരുന്നു. ലോകത്തിലെ പല പ്രധാന കേന്ദ്ര ങ്ങളിലും സഞ്ചരിച്ച് അഗാധമായ ആശയങ്ങൾ വേദശാസ്ത്ര മണ്ഡ ലത്തിൽ വിനിമയം ചെയ്ത് എത്തുന്ന പ്രിൻസിപ്പലിനെ വിദ്യാർത്ഥികൾ ഹാർദ്ദവമായി സ്വീകരിക്കുക പതിവായിരുന്നു. യാത്രാ വിവരണങ്ങളും, പുതിയ ആശയങ്ങളും ആ 'നല്ലവനായ ഗുരു'വിൽ നിന്നു കേൾക്കുവാൻ എക്കോ മീറ്റിംഗ് സംഘടിപ്പിക്കും. മിനിറ്റുകൾ കൊണ്ട് അഗാധമായ ആശയങ്ങൾ പങ്കുവെയ്ക്കുമ്പോൾ ഒരു സർവ്വവിജ്ഞാനകോശം തന്നെയാണ് അദ്ദേഹമെന്ന് പലപ്പോഴും ചിന്തിച്ചു പോയിട്ടുണ്ട്. വിവിധ ഭാഷകൾ അനായാസം കൈകാര്യം ചെയ്യുവാനുള്ള അദ്ദേഹത്തിന്റെ കഴിവ് അപാരമായിരുന്നു. ബിഷപ്പ് ആന്റണി പടിയറ ഒരിക്കൽ ഒരു സമ്മേളനത്തിൽ വച്ച് അദ്ദേഹത്തെ അഭിസംബോധന ചെയ്തത് "ഫാ. പോൾ വർഗീസ് ഈസ് എ സൂപ്പർമാൻ" എന്നായിരുന്നു.

ഒരിക്കൽ ഉച്ചഭക്ഷണത്തിനു ശേഷം വിദ്യാർത്ഥികളുമായി പ്രിൻസിപ്പൽ കുശലപ്രശ്നം നടത്തിയപ്പോൾ 'അച്ചന് ഇത്രയധികം അറിവ്

എങ്ങനെ ലഭിച്ചു?' എന്ന് ഞാൻ ചോദിച്ചു. അദ്ദേഹത്തിന്റെ മറുപടി ഇതായിരുന്നു: 'ദിവസവും ആറു മണിക്കൂർ മാത്രം ഉറക്കം. രണ്ടു മണിക്കൂർ ദിനചര്യകൾക്ക്. 16 മണിക്കൂർ വായനയ്ക്ക്.' അശ്രാന്തപരിശ്രമവും വിശ്രമമില്ലാത്ത വായനയും ആയിരുന്നു അദ്ദേഹത്തിന്റെ ജീവിതവിജയത്തിന് നിദാനമായി നിന്നത് എന്നു തോന്നുന്നു. പ്രശംസ ആഗ്രഹിക്കാത്ത ഒരു ദിവ്യഗുരുവും ശത്രുക്കളുടെ നന്മയ്ക്കു വേണ്ടി പ്രാർത്ഥിച്ച ആത്മീയ പിതാവുമായിരുന്നു മാർ ഗ്രീഗോറിയോസ് തിരുമേനി."

ഫാ. പോൾ വർഗീസ് ചുമതലയേറ്റ ശേഷം അധികം താമസിയാതെ സെമിനാരി വിദ്യാർത്ഥിയായി ചെന്ന ഫാ. കെ. റ്റി. ഫിലിപ്പ്, തനിക്ക് പ്രിൻസിപ്പലിൽ നിന്നും ലഭിച്ച ഒരു പ്രത്യേക കരുതലിനെക്കുറിച്ച് ഇങ്ങനെ അനുസ്മരിക്കുന്നു: "1969-ലാണ് ഞാൻ സെമിനാരിയിൽ ചേരുന്നത്. സെമിനാരി എന്ന വാക്കിന്റെ അർത്ഥം 'വിത്തുപാകി ഞാർ കിളിർപ്പിച്ചെടുക്കുന്ന സ്ഥലം' എന്ന് പോൾ വർഗീസ് അച്ചൻ പറഞ്ഞിട്ടുള്ളത് ഞാനോർക്കുന്നു. അങ്ങിനെയെങ്കിൽ ഓരോ വിത്തിനെക്കുറിച്ചും ഞാറിനെക്കുറിച്ചും ഉടമസ്ഥന് ശ്രദ്ധ വേണമല്ലോ. അച്ചൻ അത് പ്രസംഗിക്കുക മാത്രമല്ല പ്രവർത്തിപഥത്തിലും വരുത്തിയിരുന്നുവെന്നത് സത്യമാണ്. സെമിനാരിയിൽ ചേരുന്നതിനു മുമ്പു തന്നെ രക്തവാർച്ചയുടെ ഒരു പ്രത്യേക രോഗം എനിക്കുണ്ടായിരുന്നു. പ്രിൻസിപ്പൽ ഇതിനെക്കുറിച്ച് വിശദമായി അന്വേഷിക്കുകയും, കോട്ടയം മെഡിക്കൽ കോളജിൽ പ്രൊഫസറായിരുന്ന ഡോ. ജോർജ് ജേക്കബിന്റെ അടുക്കൽ വിദഗ്ദ്ധ ചികിത്സയ്ക്കായി വാർഡനും അദ്ധ്യാപകനുമായ കെ. കെ. മാത്യൂസ് അച്ചനോടൊപ്പം (പിന്നീട് മാത്യൂസ് മാർ ബർണബാസ്) എന്നെ അയയ്ക്കുകയും ചെയ്തു. പോൾ വർഗീസ് അച്ചൻ ഏറ്റവും തിരക്കുള്ള സമയത്തു പോലും ആശുപത്രിയിൽ കിടന്നിരുന്ന എന്നെ കാണുവാൻ വന്നിരുന്നു. പ്രസ്തുത ചികിത്സകൊണ്ട് രോഗം പൂർണ്ണമായി ഭേദപ്പെടുകയില്ലെന്ന് ഡോക്ടർ അച്ചനെ അറിയിക്കുകയും, അച്ചൻ വെല്ലൂർ മെഡിക്കൽ കോളജ് ആശുപത്രിയിൽ ചികിത്സയ്ക്കായി എന്നെ അയയ്ക്കുകയും ചെയ്തു. കൂടെപ്പോന്നതും ഡോക്ടറെ കാണിച്ചതുമെല്ലാം കെ. കെ. മാത്യൂസ് അച്ചനായിരുന്നു. പോൾ വർഗീസ് അച്ചൻ ചികിത്സയ്ക്കായി എന്നെ അയക്കുക മാത്രമല്ല, അതിന്റെ സർവ്വ ചിലവുകളും സ്വയമായി വഹിക്കുകയും ചെയ്തു."

മെത്രാപ്പോലീത്താ സ്ഥാനമേറ്റശേഷം, തന്റെ ജോലിത്തിരക്കുകൾ മൂലം സെമിനാരി പ്രിൻസിപ്പൽ സ്ഥാനമൊഴിയുവാൻ പല തവണ മാർ ഗ്രീഗോറിയോസ് ശ്രമിച്ചു. പ. സുന്നഹദോസിൽ ഇക്കാര്യം പല പ്രാവശ്യം അദ്ദേഹം ഉന്നയിച്ചുവെങ്കിലും സുന്നഹദോസ് അത് അംഗീകരിക്കുകയുണ്ടായില്ല. 1991-ലാണ് അവസാനമായി അദ്ദേഹം ആ

സ്ഥാനത്തു നിന്നു മാറുവാൻ ശ്രമിച്ചത്. ഇതെത്തുടർന്ന് മെത്രാപ്പോലീത്തായെ സെമിനാരി പ്രിൻസിപ്പൽ സ്ഥാനത്തു നിന്ന് മാറ്ററുതെന്ന് ആവശ്യപ്പെട്ട്, സെമിനാരി ഫാക്കൽറ്റി അംഗങ്ങൾ ഒരു നിവേദനം കാതോലിക്കാ ബാവായ്ക്കും, സുന്നഹദോസിനും, സെമിനാരി ഗവേണിംഗ് ബോർഡിനും സമർപ്പിച്ചു. സുന്നഹദോസ് അംഗീകരിക്കാത്തതിനാൽ ആ തവണയും മെത്രാപ്പോലീത്തായുടെ പ്രിൻസിപ്പൽ സ്ഥാനമൊഴിയുവാനുള്ള ശ്രമം നടന്നില്ല. പിന്നീട് 1992–ലും 1995–ലും മെത്രാപ്പോലീത്താ ഭരണപരമായ ചുമതലകളിൽ നിന്നു രാജി വച്ചപ്പോൾ, അദ്ദേഹം മറ്റു പല സ്ഥാനങ്ങൾ വേണ്ട എന്നു വെച്ചെങ്കിലും സെമിനാരി പ്രിൻസിപ്പൽ സ്ഥാനം രാജിവയ്ക്കുകയുണ്ടായില്ല. സുന്നഹദോസ് പുതിയ പ്രിൻസിപ്പലിനെ നിയമിക്കുന്നതു വരെ പ്രിൻസിപ്പലായി തുടരാമെന്നും, അതിനു ശേഷവും അദ്ധ്യാപനം തുടരാൻ അനുവദിക്കണമെന്നും രാജിയിൽ ആവശ്യപ്പെട്ടിരുന്നു.

1991 ജൂൺ 6–ന് സെമിനാരി ഫാക്കൽറ്റി അംഗങ്ങളായ ഫാ. റ്റി. ജെ. ജോഷ്വാ, ഫാ. എൻ. കെ. കോരുത്, ഫാ. ജേക്കബ് കുര്യൻ, ഫാ. കെ. ജെ. ഗബ്രിയേൽ, ഫാ. സി. സി. ചെറിയാൻ, ഫാ. എം. ഒ. ജോൺ, ഫാ. എം. പി. ജോർജ്ജ്, ഫാ. റ്റി. ഐ. വർഗീസ്, ഫാ. മാത്യു ബേബി എന്നിവർ ഒപ്പിട്ടാണ് നിവേദനം സമർപ്പിച്ചത്. ഫാ. റ്റി. ജെ. ജോഷ്വാ എഴുതിത്തയ്യാറാക്കിയ ഈ നിവേദനത്തിൽ മെത്രാപ്പോലീത്താ സെമിനാരിയുടെ വളർച്ചയ്ക്കുവേണ്ടി ചെയ്ത സേവനങ്ങൾ സവിസ്തരം പ്രതിപാദിക്കുന്നുണ്ട്: “മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയുടെയും പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെയും, ബഹുമാനപ്പെട്ട സെമിനാരി ഗവേണിംഗ് ബോർഡ് മെമ്പേഴ്സിന്റെയും മുമ്പാകെ ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ അദ്ധ്യാപകർ ഐകകണ്ഠേന സമർപ്പിക്കുന്ന അപേക്ഷ.

കഴിഞ്ഞ ഇരുപത്തിനാലു വർഷമായി വൈദികസെമിനാരി പ്രിൻസിപ്പൽ സ്ഥാനത്ത് സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചുവരുന്ന അഭിവന്ദ്യ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമനസ്സുകൊണ്ട്, തൽസ്ഥാനത്തു നിന്ന് താമസിയാതെ വിരമിക്കുന്നതാണെന്നും അതേസമയം സെമിനാരിയിൽ അദ്ധ്യാപനം തുടരാമെന്നും സെമിനാരി അദ്ധ്യാപകരുടെ വാർഷികയോഗത്തിൽ വച്ച് (ജൂൺ 4, 5, 1991) തിരുമനസ്സുകൊണ്ടു തന്നെ സൂചിപ്പിക്കുകയുണ്ടായി. വളരെയധികം ഉൽക്കണ്ഠയോടും ആശങ്കയോടും കൂടി മാത്രമേ സെമിനാരി അദ്ധ്യാപകരായ ഞങ്ങൾക്ക് ഇക്കാര്യം കേൾക്കുവാൻ കഴിഞ്ഞുള്ളൂ. ഇതിനു രണ്ടു കാരണങ്ങളുണ്ട്. ഒന്നാമത് പ്രിൻസിപ്പൽ സ്ഥാനത്തു നിന്നുകൊണ്ടുള്ള തിരുമേനിയുടെ നേതൃത്വം

ഇപ്പോൾ ഒരു കാരണവശാലും ഒഴിച്ചുകൂടാൻ പാടില്ലാത്തതാണെന്ന് ഞങ്ങൾ ആത്മാർത്ഥമായി കരുതുന്നു. രണ്ടാമത് തൽസ്ഥാനത്തേയ്ക്ക് സർവ്വദാ അനുയോജ്യനായ ഒരാളെ ഞങ്ങൾക്കിപ്പോൾ കാണാൻ കഴിയുന്നില്ല.

അഭി. ഗ്രീഗോറിയോസ് തിരുമേനി ഡൽഹി ഭദ്രാസനാധിപനായി ചുമതല ഏറ്റശേഷവും സെമിനാരിയുടെ ഭരണപരമായ കാര്യങ്ങളിൽ ശ്രദ്ധിക്കുകയും അതതു സമയം വേണ്ട നിർദ്ദേശങ്ങൾ നൽകുകയും ചെയ്തുവരുന്നു. തിരുമേനിയുടെ അസാന്നിദ്ധ്യത്തിൽ വൈസ് പ്രിൻസിപ്പലായി അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമനസ്സുകൊണ്ടും ഡപ്യൂട്ടി വൈസ് പ്രിൻസിപ്പലായി പരേതനായ ബ. കെ. എം. അലക്സാണ്ടറച്ചനും പ്രശംസനീയമാംവിധം സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഇപ്പോൾ വൈസ് പ്രിൻസിപ്പലായിരിക്കുന്ന റ്റി. ജെ. ജോഷ്വാ അച്ചൻ ആരോഗ്യപരമായ കാരണങ്ങളാൽ അടുത്തകാലത്ത് ചുമതലകളിൽ നിന്നും വിടർത്തപ്പെടുവാൻ ആവശ്യപ്പെട്ടുവെങ്കിലും സെമിനാരി ഫാക്കൽറ്റിയുടെയും, സുന്നഹദോസ് അംഗങ്ങളിൽ പലരുടെയും നിർബന്ധപൂർവ്വമായ താൽപ്പര്യം പരിഗണിച്ചുകൊണ്ടും, അച്ചന്റെ ആരോഗ്യം വീണ്ടെടുത്തതിനാലും അദ്ദേഹം കൂടുതൽ കാര്യക്ഷമതയോടെ കൃത്യനിർവ്വഹണം നടത്തിവരുന്നു.

ഡൽഹി ഭദ്രാസനത്തിനു വേണ്ടി ഒരു അസിസ്റ്റന്റ് എപ്പിസ്ക്കോപ്പായെ നിയോഗിക്കണമെന്ന് ആവശ്യപ്പെട്ടിട്ടുള്ളതായി അറിയുന്നു. അങ്ങനെയെങ്കിൽ ഗ്രീഗോറിയോസ് തിരുമേനിക്കു കൂടുതൽ സമയം സെമിനാരിയിൽ ചെലവഴിച്ച് ഭരണത്തിലും അദ്ധ്യാപനത്തിലും കുറെക്കൂടി ശ്രദ്ധിക്കുവാൻ സാധിക്കുമല്ലോ. അതു കണക്കിലെടുത്ത് അടുത്ത അദ്ധ്യയന വർഷത്തെ അദ്ധ്യാപനവും വിഷയവിഭജനവും ഇക്കഴിഞ്ഞ അദ്ധ്യാപക യോഗത്തിൽ വച്ച് ക്രമീകരിക്കുകയുമുണ്ടായി. ആ നിലയിൽ കാര്യങ്ങൾ പുരോഗമിച്ചുകൊണ്ടിരിക്കെ ഒരു നേതൃമാറ്റത്തിന് യാതൊരു പ്രസക്തിയും ഞങ്ങൾ കാണുന്നില്ല. സെമിനാരിക്ക് തിരുമേനിയുടെ നേതൃത്വം അനിവാര്യമായതിനാൽ പ്രിൻസിപ്പൽ സ്ഥാനത്തു നിന്നു വിരമിക്കുന്നതിനുള്ള അദ്ദേഹത്തിന്റെ ആഗ്രഹം പുനഃപരിശോധിക്കണമെന്ന് സെമിനാരി വാർഷികാദ്ധ്യാപകയോഗം തിരുമേനിയോട് അഭ്യർത്ഥിക്കുകയുണ്ടായി. ഇതിനായി പരിശുദ്ധ ബാവാ തിരുമേനിയും എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗങ്ങളും സെമിനാരി ഗവേണിംഗ് ബോഡി അംഗങ്ങളും അദ്ദേഹത്തെ പ്രേരിപ്പിക്കണമെന്ന് ഞങ്ങൾ അപേക്ഷിക്കുന്നു.

അഭി. ഗ്രീഗോറിയോസ് തിരുമേനിയുടെ നേതൃത്വത്തിന്റെ മികവ് ഞങ്ങൾ കാണുന്നതും വിലയിരുത്തുന്നതും ദൈനംദിനമുള്ള ഇവിടുത്തെ

ഭരണപരമായ വിശദാംശങ്ങളിൽ എത്ര കണ്ട് പൂർണ്ണമായി പങ്കാളിയാകാൻ കഴിയുന്നു എന്നതിനെ ആശ്രയിച്ചല്ല. അക്കാര്യങ്ങൾ വൈസ് പ്രിൻസിപ്പലും അദ്ധ്യാപകരും കൂട്ടായി, വീഴ്ച കൂടാതെ നിർവ്വഹിച്ചു വരുന്നു. ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്രം ആരാധന, ആധ്യാത്മികത എന്നിവയെ സംബന്ധിച്ച് ആധികാരികമായി അവതരിപ്പിക്കുവാനും മാർഗ്ഗദർശനം നൽകുവാനും കഴിവുള്ള, ലോകത്തിലെ വിരലിലെണ്ണാവുന്ന നേതാക്കളിൽ അദ്ദേഹം സമുന്നതനാണ്. മലങ്കരസഭയുടെ വേദവിദ്യാപീഠത്തിന്റെ തലപ്പത്ത് ഇരിക്കുവാൻ അദ്ദേഹത്തിനു തുല്യനായി മറ്റാരെയും ഞങ്ങൾ കാണുന്നില്ല.

ഓർത്തഡോക്സ് സഭയ്ക്ക് തനതായ ഒരു ദർശനമുണ്ടെന്നും, സെമിനാരിയുടെ ഭരണവും പ്രവർത്തനശൈലിയും അതിനനുസൃതമായി ചിട്ടപ്പെടുത്തണമെന്നുമുള്ള മൗലികമായ ആശയത്തിൽ വേരൂന്നി നിന്നുകൊണ്ട് അദ്ദേഹം ഞങ്ങൾക്ക് മാർഗ്ഗദർശനവും നേതൃത്വവും നൽകുന്നു.

സെമിനാരിയിലെ പ്രവർത്തനങ്ങൾക്കായി പ്രാപ്തരായ ഒരു അദ്ധ്യാപകനിരയെ വളർത്തിയെടുക്കുന്നതിൽ അദ്ദേഹം നിർണ്ണായകമായ പങ്കു വഹിച്ചിട്ടുണ്ട്. കൂടാതെ ദിവ്യബോധനം, സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്ക് എന്നീ പ്രസ്ഥാനങ്ങളും, തിരുവചനഭാഷ്യം, സഭാവിജ്ഞാനകോശം എന്നീ പ്രസിദ്ധീകരണങ്ങളും വളർത്തിയെടുക്കുന്നതിലും അദ്ദേഹത്തിന്റെ പ്രതിഭ പ്രവർത്തിച്ചിട്ടുണ്ട്. സെമിനാരിയുടെ പുതിയ ബിൽഡിംഗ്, സോഫിയാ സെന്റർ, സ്റ്റാഫ് ക്വാർട്ടേഴ്സ് എന്നിവയുടെ നിർമ്മാണത്തിലും അദ്ദേഹത്തിന്റെ സംഭാവന വലുതാണ്. ഇങ്ങനെ സെമിനാരിയെ പ്രശസ്തമായ ഒരു വേദവിദ്യാലയമായി ഉയർത്തിക്കൊണ്ടു വരുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

സെമിനാരിയുടെ തുടർന്നുള്ള വികസനത്തിനും, പുതുതായി വിഭാവനം ചെയ്തിട്ടുള്ള ബിൽഡിംഗ് കോംപ്ലെക്സ് നിർമ്മാണം സാക്ഷാൽക്കരിക്കപ്പെടുന്നതിനും അദ്ദേഹത്തിന്റെ നേതൃത്വം അനുപേക്ഷണീയമാണ്. സെമിനാരി കുടുംബത്തിന്റെയും പ്രത്യേകിച്ചും അദ്ധ്യാപകസമൂഹത്തിന്റെയും ഐക്യം പരിരക്ഷിച്ചുകൊണ്ടും, ഓരോരുത്തരുടെയും കഴിവും പ്രാപ്തിയും മനസ്സിലാക്കി അംഗീകരിച്ചും പ്രോത്സാഹിപ്പിച്ചും അവ പൊതുനന്മയ്ക്കായി ക്രിയാത്മകമാക്കുന്നതിനു പോരുന്ന ഒരു ആത്മിക പിതാവായി ഞങ്ങൾ അദ്ദേഹത്തെ കാണുന്നു.

പ. ബാവാതിരുമേനി സ്ഥാനാരോഹണം ചെയ്തശേഷം ആദ്യമായി സെമിനാരി സന്ദർശിച്ചപ്പോൾ, മാസത്തിൽ ഒരു ദിവസം സെമിനാരി കുടുംബത്തോടൊപ്പം ചെലവിടാമെന്നു വാഗ്ദാനം ചെയ്തത് കൃതജ്ഞതാപൂർവ്വം ഞങ്ങൾ സ്മരിക്കുന്നു. അതുപോലെ മറ്റു അഭിവന്ദ്യ

തിരുമേനിമാരുടെ സാന്നിദ്ധ്യവും ഉപദേശവും സെമിനാരിക്കുണ്ടാകണ മെന്നു ഞങ്ങൾ അപേക്ഷിക്കുന്നു.

സെമിനാരിയുടെ ഇപ്പോഴത്തെ ഭരണസംവിധാനത്തിൽ മാറ്റമൊന്നും വരുത്താതെ പ്രിൻസിപ്പൽ സ്ഥാനത്ത് മാർ ഗ്രീഗോറിയോസ് തിരുമേനി തന്നെ തുടരുവാൻ തക്കവണ്ണം ആവശ്യമായ തീരുമാനങ്ങൾ ചെയ്ത് ഈ സ്ഥാപനത്തിന്റെ സുഗമമായ പ്രവർത്തനത്തെ സഹായിക്കണ മെന്നു ഞങ്ങൾ വിനീതമായി അപേക്ഷിക്കുന്നു.''

നന്മയുടെ നിറവിലേക്ക് സൃഷ്ടിയെ മുഴുവനും നയിക്കുവാനുള്ള ആഗോളവ്യാപകമായ പ്രയത്നത്തിനിടയിലും നിഷ്കളങ്കമായി വിജ്ഞാനം തേടിയെത്തിയിരുന്ന ഒരാളെയും മാർ ഗ്രീഗോറിയോസ് നിരാശപ്പെടുത്തിയില്ല. കോട്ടയത്തും ഡൽഹിയിലും അദ്ദേഹവുമായി ഏറെ അടുപ്പമുണ്ടായിരുന്ന പല യുവാക്കളുമുണ്ടായിരുന്നു. തിരക്കിനിട യിലും ഇവർക്കുവേണ്ടി സമയം ചിലവഴിക്കുവാൻ എപ്പോഴും അദ്ദേഹം ഉത്സാഹിച്ചിരുന്നു. 1980-കൾക്കു ശേഷം മെത്രാപ്പോലീത്താ സെമിനാരി യിൽ ചിലവഴിക്കുന്ന സമയം ക്രമേണ കുറഞ്ഞു വന്നിരുന്നു. പക്ഷേ ഇടയ്ക്കൊക്കെ സെമിനാരിയിലേക്ക് ഓടിയെത്തുന്ന സമയത്ത് നാലാം വർഷ വിദ്യാർത്ഥികൾക്കും, മാസ്റ്റർ ഓഫ് തിയോളജിക്ക് പഠിക്കുന്നവ ർക്കും ക്ലാസ്സ് എടുക്കുവാൻ അദ്ദേഹം സമയം കണ്ടെത്തി. അദ്ധ്യാ പനം ആരംഭിച്ച കാലത്തെങ്ങോ തയ്യാറാക്കിയ നോട്ടുമായി പഠിപ്പിച്ച് വിദ്യാർ ത്ഥികളെ ബോറടിപ്പിക്കുന്ന ഗുരുവല്ലായിരുന്നു അദ്ദേഹം. ക്ലാസ്സുകൾ എടുക്കുവാനും പ്രഭാഷണം നടത്തുവാനും എപ്പോഴും അദ്ദേഹം മുൻകൂട്ടി തയ്യാറെടുത്തിരുന്നു. അതിനായി എപ്പോഴും പുതിയ നോട്ടുകളും എഴുതി ഉണ്ടാക്കുമായിരുന്നു.

ക്ലാസ്സെടുക്കുവാൻ ഉത്സാഹിക്കുന്നതിന്റെ കാരണത്തെക്കുറിച്ച് ഒരു ക്ലാസ്സിൽ മെത്രാപ്പോലീത്താ ഇങ്ങനെ പറഞ്ഞു: "മറ്റുള്ളവരെ പഠിപ്പിക്കു ന്നതുകൊണ്ടാണ് പല കാര്യങ്ങളും തലയിൽ നിൽക്കുന്നത്; എനിക്ക ങ്ങനെയാണ്. എനിക്കു നിങ്ങളെ പഠിപ്പിക്കുമ്പോഴാണിത് ഓർക്കാൻ പറ്റുന്നത്. നോട്ടുബുക്കുകളിൽ കിടക്കുന്നതെല്ലാമൊന്നും ഓർക്കാൻ സാധിക്കുകയില്ല. എനിക്ക് നൂറിലേറെ നോട്ട്ബുക്കുകളുണ്ട്. അതിനക ത്തുള്ള എല്ലാംകൂടെ തലയിലിരിക്കുകയില്ല. പക്ഷേ അത് കുറെ പ്രാവശ്യം എല്ലാവരോടും പറഞ്ഞു കഴിയുമ്പോൾ തലയിലിരിക്കും. അങ്ങ നെയാണ് പഠിക്കുന്നത്. പഠിക്കണമെങ്കിൽ പഠിപ്പിക്കണം. പഠിപ്പിച്ചാലേ പഠിക്കുകയുള്ളു.''

മെത്രാപ്പോലീത്തായ്ക്ക് തന്റെ വിദ്യാർത്ഥികളോടുണ്ടായിരുന്ന പ്രതി ബദ്ധതയെ മനസ്സിലാക്കുവാൻ, ഡോ. ഡി. ബാബു പോൾ പറയുന്ന

ഒരു സംഭവം കേൾക്കുക: "തിരുമേനിയുടെ വിനയത്തിന്റെ ഏറ്റവും ഉദാത്തമായ, ബാഹ്യലോകം അധികം കണ്ടിട്ടില്ലാത്ത ഒരു മുഖം ഒരിക്കൽ കാണുവാൻ എനിക്ക് കഴിഞ്ഞു. ഒരിക്കൽ സംസാരമദ്ധ്യേ തിരുമേനി എന്നോടു പറഞ്ഞു: 'പഠിപ്പിക്കുമ്പോഴാണ് ബാബു ഞാൻ പഠിക്കുന്നത്. ഞാനിന്ന് എം.റ്റി.എച്ചുകാർക്ക് ഹെർമ്മന്യൂട്ടിക്സിന് ഒരു ക്ലാസ്സെടുക്കുവാനായി ഒരുങ്ങിയപ്പോൾ, ഒരിക്കലും എന്റെ മനസ്സിൽ ഇതിനു മുമ്പ് ഉദിച്ചിട്ടില്ലാത്ത രണ്ടാശയങ്ങൾ എനിക്കു കിട്ടി.' അപ്പോൾ ഞാൻ തിരുമേനിയോട് ചോദിച്ചു: 'ഇപ്പോഴും എം.റ്റി.എച്ചുകാരെ പഠിപ്പിക്കുവാൻ, തിരുമേനി ക്ലാസിന് മുൻകൂട്ടി തയ്യാറെടുക്കുമോ?' അതിനദ്ദേഹം പറഞ്ഞ മറുപടിയാണ് വിനയത്തിന്റെ പ്രതീകമായി ഞാൻ കണ്ടത്. 'Let us what I owe my students?' അതായിരുന്നു പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി."

ഡബ്ളിയു.സി.സി. സ്റ്റാഫിൽ സേവനമനുഷ്ഠിക്കുന്ന സമയത്തും പിന്നീടും മെത്രാപ്പോലീത്താ അനേകർക്ക് ഉപരിപഠനത്തിന് അവസരങ്ങൾ ഉണ്ടാക്കിക്കൊടുക്കുകയും സ്കോളർഷിപ്പുകൾ വാങ്ങിക്കൊടുക്കുകയും ചെയ്തിട്ടുണ്ട്. ഫാ. പോൾ വർഗീസിന്റെ ശ്രമത്താൽ ഉപരിപഠനത്തിനു സ്കോളർഷിപ്പ് ലഭിച്ച ഫാ. റ്റി. ജി. സഖറിയ പറയുന്നു: "പ. ഗീവർഗീസ് ദ്വിതീയൻ ബാവാ കാലം ചെയ്തതോടെ അദ്ദേഹത്തിന്റെ സെക്രട്ടറിയായിരുന്ന എനിക്ക് ദേവലോകം അരമനയിൽ ഔദ്യോഗിക സ്ഥാനമില്ലാതായി. ഉപരിപഠനത്തിന് അമേരിക്കയ്ക്കു പോകാൻ ഒരു സ്കോളർഷിപ്പിന് ഞാൻ അപേക്ഷിച്ചിരുന്നു. അതിനെപ്പറ്റി ഈ അവസരത്തിൽ ഞാൻ അന്വേഷിച്ചു. ഏതാനും മാസങ്ങൾക്കകം അന്ന് ജനീവയിലായിരുന്ന ഫാ. പോൾ വർഗീസിന്റെ ഒരു കത്തു കിട്ടി. അമേരിക്കയിൽ സെന്റ് വ്ളാഡിമർ ഓർത്തഡോക്സ് സെമിനാരിയിൽ മൂന്നു വർഷം പഠിക്കുന്നതിന് യാത്ര, ഫീസ്, താമസം, പോക്കറ്റുമണി എന്നിവയെല്ലാം ഉൾക്കൊള്ളിച്ചുകൊണ്ട് ഡബ്ലിയു.സി.സി. ഒരു സ്കോളർഷിപ്പ് എനിക്ക് അനുവദിച്ചിരിക്കുന്നു എന്ന്. 1964 സെപ്റ്റംബർ മാസത്തിൽ സെമിനാരിയിൽ ചേർന്ന് മൂന്നു വർഷം പഠിച്ച് ബി.ഡി. ഡിഗ്രിയും തുടർന്ന് ഒരു വർഷം വെർജീനിയായിലെ എപ്പിസ്കോപ്പൽ സെമിനാരിയിൽ ചേർന്ന് എസ്.റ്റി.എം. ഡിഗ്രിയും സമ്പാദിച്ചു."

പലരെയും പഠിക്കുവാൻ മെത്രാപ്പോലീത്താ പ്രോത്സാഹിപ്പിച്ചിരുന്നു. അവരുടെ കഴിവുകൾ സഭയ്ക്കും സമൂഹത്തിനും പ്രയോജനപ്പെടണമെന്നും, അവർ അറിവിന്റെ പുതിയ ചക്രവാളങ്ങൾ കണ്ടെത്തുകയും മനസ്സിലാക്കുകയും ചെയ്യണമെന്നും അദ്ദേഹം ആഗ്രഹിച്ചിരുന്നു. ഫാ. ഡോ. റ്റി. ജെ. ജോഷ്വാ പറയുന്നത് കേൾക്കുക: "പുതിയനിയമ വിഷയങ്ങളിൽ കൂടുതലായ പഠനവും ഗവേഷണവും നടത്തുവാനുള്ള സാധ്യത

കളെപ്പറ്റി സെമിനാരി പ്രിൻസിപ്പൽ ഫാ. പോൾ വർഗീസ് എന്നോടറിയിച്ചപ്പോൾ സന്തോഷപൂർവ്വം ഞാനത് സ്വാഗതം ചെയ്തു. പഠനം നടത്തുന്നത് യറുശലേമിലാണെന്ന് അറിഞ്ഞപ്പോൾ സന്തോഷം ശതഗുണീഭവിച്ചു. അങ്ങനെ 1974 സെപ്റ്റംബറിൽ യറുശലേമിലെ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ ഗവേഷണ പഠനത്തിനെത്തി. .... സൗഹൃദം നിറഞ്ഞ പ്രോത്സാഹനങ്ങളും ഉപദേശങ്ങളും നൽകി സഹായിച്ചുകൊണ്ടിരിക്കുന്ന പ്രിൻസിപ്പൽ മാർ ഗ്രീഗോറിയോസ് തിരുമേനിയാണ് ആദ്യം സ്മരിക്കപ്പെടേണ്ടത്. യെറുശലേമിൽ പഠിക്കുവാനുള്ള സ്കോളർഷിപ്പ് ലഭ്യമാക്കിത്തീർത്തതും പോകുവാൻ എന്നെ പ്രേരിപ്പിച്ചതും അദ്ദേഹമാണ്. തിരുമേനിയോടുള്ള നന്ദി അവാച്യമാണ്."[14]

മെത്രാപ്പോലീത്താ ഇങ്ങനെ പലരേയും പഠിക്കുവാൻ പ്രോത്സാഹിപ്പിക്കുകയും ക്രമീകരണങ്ങൾ ചെയ്തുകൊടുക്കുകയും ചെയ്തിരുന്നത് തിരികെ യാതൊന്നും പ്രതീക്ഷിക്കാതെയാണ്. എങ്കിലും അവരുടെ പഠനം മുഖാന്തിരം അവരുടെ ജീവിതം സഭയ്ക്കും, മനുഷ്യരാശിക്കു മുഴുവനും പ്രയോജനകരമായിത്തീരണമെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നു. മെത്രാപ്പോലീത്താ പലരേയും പഠിപ്പിച്ച് ഉയർത്തിക്കൊണ്ടുവന്നെങ്കിലും മിക്കവരും അദ്ദേഹം ആഗ്രഹിച്ച രീതിയിൽ ആയിത്തീരുകയുണ്ടായില്ല. ഇതിൽ അദ്ദേഹത്തിന് ഏറെ ദുഃഖമുണ്ടായിരുന്നു. ഏറെ അടുപ്പമുള്ളവരോട് അദ്ദേഹം ആ ദുഃഖം പങ്കിടുകയും ചെയ്തിരുന്നു.

* * * * * * *

1967-ൽ ഇന്ത്യയിൽ എത്തിയപ്പോഴത്തെ തന്റെ ചിന്താധാരകളെയും പ്രതീക്ഷകളെയും കുറിച്ചും, കാലക്രമത്തിൽ പ്രായോഗികതലത്തിൽ വന്നു ഭവിച്ച അനുഭവങ്ങളെക്കുറിച്ചും മെത്രാപ്പോലീത്താ ഇങ്ങനെ പറയുന്നു: "When I returned to India in 1967 after nearly 20 years of wandering in four continents (Africa, America, Europe and Asia), I thought I would serve my people best by concentrating on theological education and Indian higher education. I thought that some of our better motivated and more intelligent younger people were in our colleges and universities. I was founder - chairman of the All India Association for Christian Higher Education, and worked also with D. S. Kothari and J. P. Naik of the Kothari Commission, I was full of hope - but misguided hope, as I soon found out.

From that two or three years of working in Higher Education I came to one conclusion. Adequate reform in the Indian education system, I was convinced and still am, cannot take place except as an integral part of an all round movement for social transformation in India. It is futile to inculcate higher values in schools and colleges so long as students lived in a society



Rabbi Balfour Brickner (Director, Commission on Inter faith Activities, USA), Prof. W. Verkade (Reformed Church, Holland), Mrs. Hunter and Fr. Paul Varghese.





with much lower values and interests. Schools and colleges cannot change society's value system, until society was willing to change itself and was engaged in a nationwide popular movement (like the national freedom movement in 30's and 40's) to achieve better organisation of our political - economic structures. Formal education is not the place to start social reform or value - change.''

1968–ൽ ഫാ. പോൾ വർഗീസ് മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധിയായി അഖിലലോക സഭാകൗൺസിൽ സെൻട്രൽ കമ്മിറ്റിയംഗമായി. 1968–ലെ ഉപ്സാല അസംബ്ലിയിൽ വച്ചായിരുന്നു ഈ തിരഞ്ഞെടുപ്പ്. 1975 (നൈറോബി), 1983 (വാൻകൂവർ) എന്നീ വർഷങ്ങളിൽ ചേർന്ന സഭാകൗൺസിൽ അസംബ്ലികളിൽ വച്ചും മെത്രാപ്പോലീത്തായെ തന്നെ സെൻട്രൽ കമ്മിറ്റിയംഗമായി തിരഞ്ഞെടുത്തു. 120 അംഗങ്ങളുള്ള സെൻട്രൽ കമ്മിറ്റിയിലെ ഏറ്റവും പ്രമുഖ അംഗങ്ങളിൽ ഒരാളായിരുന്നു മെത്രാപ്പോലീത്താ. നീണ്ട 23 വർഷത്തെ സേവനത്തിനുശേഷം 1991–ലാണ് മാർ ഗ്രീഗോറിയോസ് ഈ സ്ഥാനത്തോട് വിടപറഞ്ഞത്.

ഉപ്സാല അസംബ്ലിയിൽ പുതിയ സെൻട്രൽ കമ്മിറ്റിയെ തിരഞ്ഞെടുക്കുന്ന സമയത്ത്, വലിയൊരു ഭാഗം ആളുകൾ ഫാ. പോൾ വർഗീസ് സെൻട്രൽ കമ്മിറ്റിയുടെ മോഡറേറ്റർ ആകണമെന്ന് വളരെയധികം ആഗ്രഹിക്കുകയും ശക്തിയായി അത് പ്രകടിപ്പിക്കുകയും ചെയ്തു. എന്നാൽ അദ്ദേഹം ആ സ്ഥാനത്തേക്ക് വരരുതെന്ന് ശക്തിയായ അഭിപ്രായമുള്ള പല ആളുകളും ഉണ്ടായിരുന്നു. ഫാ. പോൾ വർഗീസിനെ അനുകൂലിക്കുന്നവർക്കായിരുന്നു കൗൺസിലിൽ ഭൂരിപക്ഷം. വോട്ടെടുപ്പ് വന്നാൽ ഫാ. പോൾ വർഗീസ് തന്നെ മോഡറേറ്ററാകും എന്നതായിരുന്നു സ്ഥിതി.

സെൻട്രൽ കമ്മിറ്റി മോഡറേറ്റർ സ്ഥാനത്തേക്ക് അമ്പതിൽപരം പേരുകളാണ് നിർദ്ദേശിക്കപ്പെട്ടിരുന്നത്. ഈ ലിസ്റ്റിൽ നിന്നും പല വിധത്തിൽ ആളുകളെ ഒഴിവാക്കിയശേഷം അവസാനം തയ്യാറാക്കപ്പെട്ടിരുന്ന ലിസ്റ്റിൽ രണ്ടു പേരുകളാണ് ഉണ്ടായിരുന്നത്. ഫാ. പോൾ വർഗീസിന്റേതും ഡോ. എം. എം. തോമസിന്റേതും.

പാണ്ഡിത്യം, കാര്യങ്ങൾ നടപ്പിലാക്കുവാനുള്ള കഴിവ്, ശ്രദ്ധാപൂർവ്വം കേൾക്കുവാനും അവലോകനം ചെയ്യുവാനുമുള്ള സാമർത്ഥ്യം തുടങ്ങി പല കാര്യങ്ങളിലും ഫാ. പോൾ വർഗീസിനുള്ള മികവ് മിക്കവർക്കും തന്നെ അറിയാമായിരുന്നു. ഏഷ്യൻ – ആഫ്രിക്കൻ രാജ്യങ്ങളിൽ നിന്നുമുള്ള പ്രതിനിധികളുമായിട്ട് കൂടുതൽ താദാത്മ്യം പ്രാപിച്ചിട്ടുള്ളതും അദ്ദേഹമായിരുന്നു. എല്ലാവർക്കും ഫാ. വർഗീസിനെ പരിചയവുമുണ്ട്. അതുകൊണ്ട് സാധാരണഗതിയിൽ ഫാ. വർഗീസ് മോഡറേറ്റർ ആകുമെന്ന് പലരും കരുതി; ഡോ. എം. എം. തോമസ് പോലും.



**I PROMISE TO BE NICE AND LET PAUL VERGESE HAVE THE FLOOR NEXT TIME**

ഡോ. എം. എം. തോമസിന്റെ മോഡറേറ്റർ സ്ഥാനത്തേയ്ക്കുള്ള തിരഞ്ഞെടുപ്പിനെ തുടർന്ന് ഡബ്ലിയു.സി.സി. പ്രസിദ്ധീകരണമായ റിസ്കിൽ (വാല്യം 8, ലക്കം 3) പ്രത്യക്ഷപ്പെട്ട ഒരു കാർട്ടൂൺ.

ഫാ. പോൾ വർഗീസിനു വേണ്ടി ശക്തമായി നിലയുറപ്പിച്ചത് ഏഷ്യൻ – ആഫ്രിക്കൻ രാജ്യങ്ങളിൽ നിന്നുമുള്ള പ്രതിനിധികളായിരുന്നു. ഇത് പാശ്ചാത്യ പ്രൊട്ടസ്റ്റന്റ് സഭാപ്രതിനിധികളെ അസ്വസ്ഥരാക്കി. ഇത്രയും ശക്തനായ ഒരു ഏഷ്യൻ – ആഫ്രിക്കൻ നേതാവ് (അതും ഓർത്തഡോക്സ് സഭാംഗം) സെൻട്രൽ കമ്മിറ്റി മോഡറേറ്റർ ആയാൽ, ഇപ്പോൾ തങ്ങൾക്കുള്ള ആധിപത്യം നഷ്ടപ്പെട്ടു പോകും എന്നുള്ള പേടി കൊണ്ട് അവർ ഈ നീക്കത്തെ തകർക്കുവാനും ഫാ. പോൾ വർഗീസ് മോഡറേറ്റർ ആകുന്നത് ഒഴിവാക്കാനും പല പദ്ധതികളും ആസൂത്രണം ചെയ്തു.

ജനറൽ സെക്രട്ടറിയായിരുന്ന ഡോ. യൂജീൻ കാഴ്സൺ ബ്ലേക്ക് അസംബ്ലി നടന്നുകൊണ്ടിരിക്കെ ഒരു ദിവസം ഫാ. പോൾ വർഗീസിനെ വിളിപ്പിച്ചു. അദ്ദേഹം ഫാ. വർഗീസിനോട് ഒരു സഹായം ആവശ്യപ്പെട്ടു: "താങ്കൾക്ക് അത്യാവശ്യമായി ആഫ്രിക്കൻ ഉച്ചകോടിക്ക് പോകാമോ? അസംബ്ലിയുടെ ചില നിർദ്ദേശങ്ങൾ അവിടെ നിവേദനമായി സമർപ്പിക്കുന്നതിനായി ഒരു ഡലിഗേഷനെ അയയ്ക്കുന്നുണ്ട്. ഡലിഗേഷന്റെ ലീഡർ ആയിട്ട് താങ്കൾക്ക് പോകാമോ?" ഞാൻ തയ്യാറാണെന്ന് ഫാ. വർഗീസ് പറഞ്ഞു. 'പക്ഷേ, അസംബ്ലിക്കു ശേഷം മാത്രമേ സാധിക്കുകയുള്ളു. അസംബ്ലി നടക്കുന്ന സമയത്ത് ഞാൻ വേറൊരു കാര്യത്തിനു വേണ്ടി പോകുന്നത് അത്ര ശരിയായിരിക്കുകയില്ല' എന്ന് അദ്ദേഹം തുറന്നു പറഞ്ഞു.

അസംബ്ലിയിൽ ഫാ. പോൾ വർഗീസിനെ അധികം കാണാതിരിക്കുവാനുള്ള ഒരു മാർഗ്ഗമായിട്ട് അദ്ദേഹത്തെ എതിർക്കുന്നവർ തയ്യാറാക്കിയതായിരുന്നു ഈ പദ്ധതി. അന്ന് നൈജീരിയായിലെ ബയാഫ്രായിൽ ആഭ്യന്തരയുദ്ധം നടന്നുകൊണ്ടിരിക്കുകയാണ്. അതു സംബന്ധമായി ഒരു ഒമ്പതംഗ കമ്മീഷൻ നീഷേ എന്ന സ്ഥലത്ത് സമ്മേളിച്ചു. ഹെയ്ലി സെലാസിയായിരുന്നു ആ ആഫ്രിക്കൻ ഉച്ചകോടിയുടെ നേതാവ്. അതുകൊണ്ട് ഹെയ്ലി സലാസിയുടെ കൂടെ പ്രവർത്തിച്ചിട്ടുള്ളയാൾ പോയാൽ നല്ലതാണെന്നും മറ്റും പറഞ്ഞ് ഫാ. വർഗീസിനെ അസംബ്ലിയിൽ നിന്നും പറഞ്ഞയക്കാനായിരുന്നു ശ്രമം. പക്ഷേ, തന്നെ ഒഴിവാക്കാനാണീ നീക്കമെന്ന് അദ്ദേഹത്തിന് അപ്പോൾ മനസ്സിലായില്ല. അസംബ്ലിയിൽ ധാരാളം 'രാഷ്ട്രീയം' ഉള്ളതുകൊണ്ട് പോകുന്നത് ബുദ്ധിയായിരിക്കുകയില്ല എന്നു മാത്രമേ അദ്ദേഹം ചിന്തിച്ചുള്ളു.

പിറ്റേദിവസം വീണ്ടും ജനറൽ സെക്രട്ടറി ഫാ. പോൾ വർഗീസിനെ വിളിപ്പിച്ചു. ഡോ. ബ്ലേക്ക് പറഞ്ഞു: "ഡബ്ളിയു.സി.സി. യെ സഹായിക്കുവാൻ കഴിയുന്ന ഏക വ്യക്തി ഇപ്പോൾ താങ്കളാണ്." ഫാ. വർഗീസിനിത് വലിയ തമാശയായിട്ടാണ് തോന്നിയത്. ഒരു ജനറൽ സെക്രട്ടറി

തന്നോട് ഇപ്രകാരം പറയുന്നത് തമാശയായിട്ട് തന്നെ അദ്ദേഹം എടുത്തു. 'ലോകത്തിൽ ആരെയും സേവിക്കാൻ തയ്യാറായി നടക്കുകയാണ് ഞാൻ. അതുകൊണ്ട് പറഞ്ഞാൽ മതി, ഞാൻ ചെയ്തേക്കാം' എന്നു തമാശയായിട്ട് തന്നെ അദ്ദേഹം മറുപടി കൊടുത്തു. 'ഇതൊരു തമാശയല്ല, വളരെ ഗൗരവമുള്ള വിഷയമാണ്', എന്ന് ജനറൽ സെക്രട്ടറി ഓർമ്മിപ്പിച്ചു. 'എന്താണീ ഗൗരവമുള്ള വിഷയമെന്ന്' ഫാ. വർഗീസ് ചോദിച്ചു.

"അടുത്ത സെൻട്രൽ കമ്മിറ്റിയുടെ ചെയർമാനായിട്ട് ഒരാളെ നിയമിക്കണം. അതിനെക്കുറിച്ച് വിവിധ തലങ്ങളിൽ ആലോചിച്ച് അമ്പതിൽപരം പേരുടെ ഒരു ലിസ്റ്റുണ്ടാക്കിയതിൽ നിന്ന് ഭൂരിപക്ഷത്തിന്റെയും പേരുകൾ ഒഴിവാക്കി അവസാനം രണ്ടു പേർ മാത്രമായി അവശേഷിച്ചിരിക്കുകയാണ്. ആ രണ്ടു പേരുകളിൽ ഒന്ന് താങ്കളുടേതാണ്. താങ്കൾ മോഡറേറ്റർ ആയാൽ ഒരു രാജ്യത്തെ പ്രതിനിധികൾ മുഴുവൻ കൗൺസിലിൽ നിന്ന് വാക്ക് ഔട്ട് നടത്തുമെന്ന് ഭീഷണി ഉയർന്നിരിക്കുന്നു" എന്ന് ജനറൽ സെക്രട്ടറി പറഞ്ഞു. 'അതൊരു വളരെ പ്രധാനപ്പെട്ട കാര്യമാണ്. നിങ്ങൾ ആവശ്യപ്പെടുന്നതെന്തും ചെയ്യാൻ ഞാൻ തയ്യാറാണ്. എന്താണ് ചെയ്യേണ്ടതെന്ന് പറയുക' എന്ന് ഫാ. വർഗീസ് മറുപടി കൊടുത്തു. 'ആരാണ് രണ്ടാമത്തെ സ്ഥാനാർത്ഥിയെന്ന് പറയാമോ' എന്ന് അദ്ദേഹം ചോദിച്ചു. എം. എം. തോമസാണെന്ന് ജനറൽ സെക്രട്ടറി പറഞ്ഞു. 'അദ്ദേഹം വളരെ നല്ല മനുഷ്യനാണ്. ഞാനല്ല ഈ സ്ഥാനത്തേക്ക് വേണ്ടത്. എം. എം. തോമസ് തന്നെയാണ് വേണ്ടത്. ഞാൻ അദ്ദേഹത്തിനുവേണ്ടി പിൻമാറിക്കൊള്ളാമെന്ന്' ഫാ. വർഗീസ് അറിയിച്ചു.

ഫാ. പോൾ വർഗീസിന് ഇതിൽ കുതന്ത്രങ്ങൾ ഉണ്ടെന്ന് മനസ്സിലായെങ്കിലും മത്സരിക്കുവാൻ അദ്ദേഹം തയ്യാറായില്ല. പ്രത്യേകിച്ച് എം. എം. തോമസുമായിട്ട് മത്സരിക്കുവാൻ അദ്ദേഹത്തിന് യാതൊരു താത്പര്യവും ഇല്ലായിരുന്നു. 'എന്റെ പേര് നോമിനേറ്റിംഗ് കമ്മിറ്റിയിൽ ഇനിയും ഉയർന്നു വന്നാൽ താങ്കളെങ്ങനെയത് കൈകാര്യം ചെയ്യുമെന്ന്' ഫാ. വർഗീസ് തിരക്കി. അതിന് എന്റെ കൈയിൽ ഒരു മാർഗ്ഗമുണ്ടെന്ന് ഡോ. ബ്ലേക്ക് പറഞ്ഞു: 'ഞാൻ താങ്കളെ നോമിനേറ്റിംഗ് കമ്മിറ്റിയിലേക്ക് നിയമിക്കുവാൻ പോകുകയാണ്. ആ കമ്മിറ്റിയിലെ ഒരംഗവും ഈ സ്ഥാനത്തേക്ക് മത്സരിക്കാൻ പാടില്ല എന്ന വ്യവസ്ഥയിൽ." ഫാ. പോൾ വർഗീസ്, ഡോ. ബ്ലേക്കിന്റെ ആശയത്തോട് സഹകരിക്കാമെന്ന് സമ്മതിച്ചു.

നോമിനേറ്റിംഗ് കമ്മിറ്റിയെ തെരഞ്ഞെടുക്കാനായി സെൻട്രൽ കമ്മിറ്റി യോഗം ചേർന്നു. പുതിയ പ്രസിഡണ്ടുമാരെയും മോഡറേറ്ററെയും തെരഞ്ഞെടുത്തിട്ടില്ലാത്തതിനാൽ ജനറൽ സെക്രട്ടറി തന്നെ അദ്ധ്യക്ഷത

വഹിച്ചു. സെൻട്രൽ കമ്മിറ്റി മീറ്റിംഗിൽ ജനറൽ സെക്രട്ടറി അദ്ധ്യക്ഷത വഹിക്കുന്നത് ന്യായമാണോ എന്നു ഫാ. വർഗീസ് സംശയം പ്രകടിപ്പിച്ചു. 'മുൻ പ്രസിഡണ്ടുമാരിൽ ആരെയെങ്കിലുമോ മറ്റാരെയെങ്കിലുമോ അദ്ധ്യക്ഷനാക്കിക്കൂടെ' എന്ന് അദ്ദേഹം ചോദിച്ചു. ''വേണ്ട. ഞാൻ തന്നെ അദ്ധ്യക്ഷത വഹിക്കുന്നതാണ് നല്ലത്' എന്ന് ഡോ. ബ്ലേക്ക് പറഞ്ഞു. "അത് ഭരണഘടനാപരമല്ല. ആരെങ്കിലും വോട്ടെടുക്കണമെന്ന് ആവശ്യപ്പെട്ടാൽ താങ്കൾ കുഴപ്പത്തിലാകും' എന്ന് ഫാ. വർഗീസ് ചൂണ്ടിക്കാട്ടി. ഡോ. ബ്ലേക്ക് പറഞ്ഞു: ''ഇല്ല. ... ഇല്ല. ഞാനത് കൈകാര്യം ചെയ്തോളാം. എനിക്കറിയാം എങ്ങനെ കൈകാര്യം ചെയ്യണമെന്ന്."

ഡോ. ബ്ലേക്ക് ഒരു ലഘു പ്രസംഗത്തിനു ശേഷം പറഞ്ഞു: "നോമിനേറ്റിംഗ് കമ്മിറ്റിയെ തെരഞ്ഞെടുക്കുക എന്നുള്ളത് മാത്രമാണ് ഈ കമ്മിറ്റിയുടെ ഉദ്ദേശ്യം. വളരെ സൂക്ഷിച്ച് ഉണ്ടാക്കിയിട്ടുള്ള ഒരു നോമിനേറ്റിംഗ് കമ്മിറ്റിയുടെ ലിസ്റ്റാണിത്. എല്ലാ പ്രദേശങ്ങളുടെയും പ്രതിനിധികളെ ഉൾപ്പെടുത്തിയിട്ടുണ്ട്. ഈ ലിസ്റ്റിലെ പേരുകൾ അങ്ങോട്ടുമിങ്ങോട്ടുമൊക്കെ മാറ്റിയാൽ കുഴപ്പമാണ്. അതുകൊണ്ട് നിങ്ങൾ കുഴപ്പം കൂടാതെ ഈ ലിസ്റ്റ് സ്വീകരിക്കുമെന്ന് ഞങ്ങൾ വിചാരിക്കുന്നു. വേറെയൊരു പ്രസിഡണ്ട് ഇതിന് ആവശ്യമുണ്ടോ? ഞാൻ തന്നെ അദ്ധ്യക്ഷത വഹിച്ചാൽ പോരെ?"

കമ്മിറ്റിയംഗങ്ങളിൽ ആരും പ്രതികരിച്ചില്ല. 'നിങ്ങളുടെ നിശബ്ദത സമ്മതമായി ഞാൻ കരുതുന്നു' എന്നു പറഞ്ഞുകൊണ്ട് ഡോ. ബ്ലേക് അദ്ധ്യക്ഷത വഹിച്ചു. നോമിനേറ്റിംഗ് കമ്മിറ്റിയംഗങ്ങളുടെ പേരുകൾ അദ്ദേഹം വായിച്ചു. പെട്ടെന്ന് ഒരു ആഫ്രിക്കക്കാരൻ ചാടിയെഴുന്നേറ്റ് പറഞ്ഞു: ''ഫാ. പോൾ വർഗീസിന്റെ പേര് ഈ ലിസ്റ്റിൽ വേണ്ട. കാരണം, സെൻട്രൽ കമ്മിറ്റി മോഡറേറ്ററാകണമെന്ന് ഞങ്ങൾ ആഗ്രഹിക്കുന്ന വ്യക്തിയാണദ്ദേഹം.' ഉടനെ ഒരു ഏഷ്യാക്കാരൻ എഴുന്നേറ്റ് പ്രസ്താവിച്ചു: "മോഡറേറ്റർ സ്ഥാനത്തേയ്ക്ക് ഞങ്ങൾ ആഗ്രഹിക്കുന്ന വ്യക്തി യാണ് ഫാ. പോൾ. അതുകൊണ്ട് താങ്കൾ അദ്ദേഹത്തിന്റെ പേര് നോമിനേറ്റിംഗ് കമ്മിറ്റിയിൽ നിന്നു മാറ്റണം."

ഡോ. ബ്ലേക്ക് വിഷമിച്ചു. അദ്ദേഹത്തിന്റെ കണക്കുകൂട്ടലുകൾ പിഴച്ചു. ഫാ. പോൾ വർഗീസിന്റെ പേര് മാറ്റണമെന്ന് ആവശ്യപ്പെട്ടാൽ, ഡോ. ബ്ലേക്കിന് 'വേണ്ട' എന്നു പറയാൻ സാധിക്കുകയില്ല. അത് ഫാ. വർഗീസ് തന്നെ പറയേണ്ടിയിരിക്കുന്നു. ഡോ. ബ്ലേക്ക് അസ്വസ്ഥനായി ഫാ. വർഗീസിനെ നോക്കി.

ഫാ. പോൾ വർഗീസ് സാവധാനം എഴുന്നേറ്റു നിന്നു. എല്ലാ മുഖങ്ങളും അദ്ദേഹത്തിലേക്ക് തിരിഞ്ഞു. അദ്ദേഹം പറഞ്ഞു: ''എന്റെ

ഏഷ്യൻ ആഫ്രിക്കൻ സഹപ്രവർത്തകർ എന്നിൽ പ്രദർശിപ്പിച്ച വിശ്വാസത്തിന് അവരോട് എനിക്ക് വളരെ നന്ദിയുണ്ട്. പക്ഷേ, സഭാ കൗൺസിലിന്റെ ഭാവിയ്ക്കും ഐക്യതയ്ക്കും വേണ്ടി, ഞാൻ നോമിനേറ്റിംഗ് കമ്മിറ്റിയിലെ അംഗത്വം സ്വീകരിക്കുന്നു. സെൻട്രൽ കമ്മിറ്റി മോഡറേറ്റർ സ്ഥാനത്തേയ്ക്ക് ഞാൻ ഒരു സ്ഥാനാർത്ഥിയായിരിക്കുകയില്ല എന്ന ഒരു വ്യവസ്ഥയും അറിയിക്കുന്നു." ഫാ. പോൾ വർഗീസ് ഇതു പറഞ്ഞതോടെ അദ്ദേഹത്തിന്റെ പേര് ഉന്നയിച്ചവർക്കും ഒന്നും പറയാൻ വയ്യാതായി. സ്വീകരിക്കരുതെന്നേ പറയാനാവൂ, സ്വീകരിക്കുന്നു എന്നു പറഞ്ഞാൽ അതിനെ എതിർക്കുവാൻ സാധിക്കുകയില്ലല്ലോ. ഡോ. ബ്ലേക്ക് സന്തോഷപൂർവ്വം മീറ്റിംഗ് അവസാനിപ്പിച്ചു.

ഫാ. പോൾ വർഗീസിനെ മോഡറേറ്റർ ആക്കിയാൽ സഭാ കൗൺസിലിൽ നിന്ന് വാക്ക്ഔട്ട് നടത്തുമെന്ന് ഭീഷണി മുഴക്കിയത് ജർമ്മൻകാരായിരുന്നു. ജർമ്മൻ പണത്തിന്റെ കൊഴുപ്പുകൊണ്ട് അന്ന് ഒരുപാട് ജർമ്മൻ സഭകൾ സഭാകൗൺസിലിൽ കുഴപ്പമുണ്ടാക്കുന്നുണ്ടായിരുന്നു. ഇതിനെ ഫാ. വർഗീസ് എതിർത്തിരുന്നു. അതുകൊണ്ട് അവർ ഫാ. വർഗീസിനെ തങ്ങളുടെ പൊതുശത്രുവായി കണക്കാക്കുകയും അദ്ദേഹത്തിനെതിരെ ശക്തമായി നീങ്ങുകയുമാണുണ്ടായത്.

നോമിനേറ്റിംഗ് കമ്മിറ്റി യോഗം ചേർന്നപ്പോൾ ഫാ. പോൾ വർഗീസിനെ എതിർത്ത ജർമ്മൻകാർ പറഞ്ഞു: "ഞങ്ങൾ ആഗ്രഹിച്ചത് താങ്കൾ മോഡറേറ്റർ ആകണമെന്നായിരുന്നു." അവരാണ് എതിർത്തതെന്ന് ഫാ. വർഗീസ് മനസ്സിലാക്കിയിരുന്നതുകൊണ്ട് "അതൊന്നും എന്നോട് പറയേണ്ടതില്ല. എനിക്ക് സത്യമറിയാം. ഞാൻ സ്വയം ഒഴിവായതാണ്. എന്നെ നോമിനേറ്റ് ചെയ്യുന്ന പ്രശ്നം ഉദിക്കുന്നില്ല" എന്ന് അദ്ദേഹം മറുപടി കൊടുത്തു.

എം. എം. തോമസിന്റെ പേര്, ഫാ. പോൾ വർഗീസ് നിർദ്ദേശിച്ചു. ആരും അതിനെ എതിർത്തില്ല. അത് എല്ലാവർക്കും സ്വീകാര്യമായിരുന്നു. അങ്ങനെ ഫാ. പോൾ വർഗീസ് മോഡറേറ്ററാകുന്നത് ചില സഭകൾക്ക് വിരോധമായിരുന്നതുകൊണ്ട്, അവർക്കു കൂടി സ്വീകാര്യനായ ഒരാളായിട്ട് എം. എം. തോമസിനെ തെരഞ്ഞെടുത്തു.

സഭാ കൗൺസിലിന്റെ സെൻട്രൽ കമ്മിറ്റി മോഡറേറ്ററായി തെരഞ്ഞെടുക്കപ്പെട്ട സാഹചര്യത്തെക്കുറിച്ച് ഡോ. എം. എം. തോമസ് ഇങ്ങനെ പറയുന്നു: "ഫാ. പോൾ വർഗീസ് ഓർത്തഡോക്സ് സഭകളുടെ ശക്തനായ പ്രതിനിധിയായിരുന്നു. അദ്ദേഹത്തിന്റെ പേരാണ് മോഡറേറ്റർ സ്ഥാനത്തേക്ക് കേട്ടിരുന്നത്. റസ്സൽ ചന്ദ്രന്റെ പേരും കേട്ടിരുന്നു. രണ്ടു പേരും ദൈവശാസ്ത്രജ്ഞന്മാരാണ്; ഇന്ത്യാക്കാരും. യഥാർത്ഥത്തിൽ

ഫാ. പോൾ വർഗീസിനെ മോഡറേറ്ററായി എടുക്കും എന്നാണ് എല്ലാവരും വിചാരിച്ചിരുന്നത്. എന്റെ പേര് കമ്മിറ്റിയിൽ ഗൗരവമായിട്ട് വന്ന കാര്യം ഞാൻ അറിഞ്ഞിരുന്നില്ല. എന്റെ പേര് അങ്ങനെ വരാൻ കാര്യമൊന്നുമില്ല. വിസ്സേർട്ട് ഹൂഫ്റ്റാണ് എന്റെ അനുവാദം ചോദിച്ചു വന്നത്. എന്റെ അനുവാദം ഇല്ലാതെ തീരുമാനിക്കുവാൻ സാധിക്കുകയില്ലല്ലൊ. ഫാ. പോൾ വർഗീസ് സഭാ കൗൺസിലിൽ എല്ലാവർക്കും വളരെ പരിചിതനായിരുന്നു. സഭാ കൗൺസിലിലെ വലിയൊരു ബൈബിൾ സ്റ്റഡി ലീഡറായിരുന്നു അദ്ദേഹം. പ്രത്യേകിച്ചും ശാസ്ത്രജ്ഞന്മാർക്കും രാഷ്ട്രീയക്കാർക്കുമൊക്കെ, പ്രാധാന്യമുള്ളതും സംഗതവുമായ കാര്യങ്ങൾ പറഞ്ഞു കൊടുക്കുവാനുള്ള കഴിവ് അദ്ദേഹത്തിന് ഉണ്ടായിരുന്നു. അതു കൊണ്ടുമൊക്കെ ഫാ. പോൾ വർഗീസ് മോഡറേറ്ററാകുമെന്നാണ് ഞങ്ങളെല്ലാം (പ്രത്യേകിച്ചും ഇന്ത്യാക്കാർ) പ്രതീക്ഷിച്ചിരുന്നത്. അദ്ദേഹത്തിന് ആളുകളെയൊക്കെ ശത്രുക്കളാക്കുന്നതിന് വിഷമമൊന്നുമില്ല. അദ്ദേഹത്തിനെതിരെ എതിർപ്പ് വന്നുകാണും. അദ്ദേഹം വളരെ ശക്തനായ ആളായതുകൊണ്ട്, അദ്ദേഹത്തിനെതിരായിട്ടു ഗ്രൂപ്പുണ്ടായിരുന്നു. എനിക്കു തോന്നുന്നത് ഡോ. ബ്ലേക്ക് അദ്ദേഹത്തെ പിന്തുണച്ചില്ലെന്നാണ്. വിസ്സേർട്ട് ഹൂഫ്റ്റ് എന്നെ പിന്തുണച്ചു. എനിക്കുവേണ്ടി ഫാ. പോൾ വർഗീസ് പിന്മാറാൻ സാധ്യതയുണ്ട്. ഞാനാണെന്ന് പറഞ്ഞപ്പോൾ ചിലപ്പോൾ വേണ്ടായെന്ന് പറഞ്ഞിരിക്കും. അദ്ദേഹം വളരെ ശക്തനായ ആളായതുകൊണ്ട് ഒരു പാവമെന്ന നിലയിലാവും എന്നെ പരിഗണിച്ചിരിക്കുക.”

ഈ സംഭവത്തോടെ അസംബ്ലിയിലും സെൻട്രൽ കമ്മിറ്റിയിലും എങ്ങനെയാണ് തീരുമാനങ്ങൾ എടുക്കപ്പെടുന്നതെന്ന കാര്യം ഫാ. വർഗീസിനു മനസ്സിലായി. ഓരോരോ താല്പര്യങ്ങൾ വച്ചുകൊണ്ടാണ് ഓരോ തീരുമാനങ്ങളും എടുക്കപ്പെടുന്നത്. എന്നിട്ടും ഫാ. വർഗീസ് സഭാകൗൺസിലിനോട് സഹകരിച്ചുപോന്നു. ആഗോളതലത്തിൽ നീതിക്കും സമാധാനത്തിനും മർദ്ദിത വിഭാഗങ്ങളുടെ വിമോചനത്തിനുമായി പ്രവർത്തിക്കുവാനുള്ള ശ്രമത്തിൽ, സഭാകൗൺസിലിന്റെ സംവിധാനങ്ങൾ പരമാവധി പ്രയോജനപ്പെടുത്തുവാനും; സഭാകൗൺസിലിന്റെ തന്നെ വീക്ഷണത്തിലും ചിന്താഗതിയിലും മാറ്റങ്ങൾ വരുത്തി, മനുഷ്യരാശിയുടെ മുഴുവൻ നന്മയ്ക്കായി അതിന്റെ പ്രവർത്തനങ്ങൾ സംവിധാനം ചെയ്യുവാനുള്ള പ്രേരണ നൽകുവാനും ഫാ. വർഗീസ് ശ്രമിച്ചു.

ഉപ്സാല അസംബ്ലിക്കു ശേഷം, ആഫ്രിക്കൻ ഉച്ചകോടിയിൽ നൈജീരിയായിലെ ബയാഫ്രാ ആഭ്യന്തരയുദ്ധത്തിന്റെ കാര്യത്തിൽ സഭാകൗൺസിലിന്റെ വികാരം അറിയിക്കുവാനും നിവേദനം സമർപ്പിക്കാനുമായി

ഫാ. പോൾ വർഗീസ് പോയി. സഭാ കൗൺസിലിന്റെ ഡലിഗേഷൻ നേതാവായിരുന്നു അദ്ദേഹം. ഡലിഗേഷൻ ചെന്നപ്പോഴേക്കും ഉച്ചകോടി അവസാനിച്ചിരുന്നു. ഫാ. പോൾ വർഗീസും കൂട്ടരും ഹെയ്ലി സെലാസിയേയും മറ്റും കണ്ടിട്ട് തിരികെപ്പോന്നു. ഡലിഗേഷന് കാര്യമായിയാതൊന്നും ചെയ്യുവാൻ സാധിച്ചില്ല. സഭാ കൗൺസിലിന്റെ നിവേദനം സമർപ്പിക്കാൻ സാധിച്ചുവെന്നു മാത്രം.

1968–1975 കാലഘട്ടത്തിൽ ഫാ. പോൾ വർഗീസ് സഭാ കൗൺസിലിന്റെ സെൻട്രൽ കമ്മിറ്റിയംഗമായി സേവനമനുഷ്ഠിച്ചു. ഡയലോഗ്, ഫെയ്ത്ത് ആൻഡ് ഓർഡർ, ചർച്ച് ആൻഡ് സൊസൈറ്റി, ഡവലപ്മെന്റ് തുടങ്ങിയ കമ്മിറ്റികളിൽ അദ്ദേഹം അംഗമായിരുന്നു. ഈ കമ്മിറ്റികളിലൊക്കെ അംഗമാകുവാൻ എല്ലാത്തരത്തിലും പ്രാപ്തനാണ് അദ്ദേഹമെന്ന് എല്ലാവർക്കും ബോദ്ധ്യമായിരുന്നു. എങ്കിലും ഇത്രയും കമ്മിറ്റികളിൽ, അദ്ദേഹം അംഗമായിരിക്കുന്നതിൽ കുറെ ആളുകൾക്ക് വിഷമം. അവസാനം 1972–ൽ, ഒരാൾ ഒരു കമ്മിറ്റിയിലേ അംഗമായിരിക്കുവാൻ പാടുള്ളു എന്നൊരു നിയമം പാസ്സാക്കി. ഫാ. വർഗീസ് മാത്രമായിരുന്നു രണ്ടു കമ്മിറ്റികളിൽ കൂടുതലിൽ അംഗമായിരുന്ന ഏക വ്യക്തി.

ചർച്ച് ആൻഡ് സൊസൈറ്റി ഒഴികെയുള്ള കമ്മിറ്റികളിൽ നിന്ന് ഇതോടെ ഫാ. വർഗീസ് രാജിവച്ചു. സയൻസ്, ടെക്നോളജി തുടങ്ങിയവയിൽ ഉണ്ടായിരുന്ന താല്പര്യം മൂലമാണ് ആ ഡിപ്പാർട്ടുമെന്റിൽ തുടരാൻ അദ്ദേഹം ആഗ്രഹിച്ചത്. 1975–ൽ ഈ ഡിപ്പാർട്ടുമെന്റിന്റെ മോഡറേറ്ററായി മാർ ഗ്രീഗോറിയോസ് തെരഞ്ഞെടുക്കപ്പെട്ടു.

1970 ആഗസ്റ്റ് 9–ന് നാല്പത്തിയെട്ടാം ജന്മദിനത്തിൽ ഫാ. പോൾ വർഗീസ് തന്റെ മനസ്സിലെ ചിന്തകൾ ഡയറിയിലേക്ക് പകർത്തിയിരിക്കുന്നത് കാണുക: “Blessed be the name of the Lord our God! He has brought me to this day - 48 years of age.

I am supposed to be a mature adult. And yet I know how pitifully inmature I am, how woefully concerned about myself, about my health, about my future careeer and so on.

True maturity demands that one is free from excessive concern over oneself. I have lived a life in which there has been little sharing, and I have become selfish and ego - centred to the point of lovedom for others.

Here I have been at the Seminary for three years, and I am ashamed to think of how little I have really achieved. The Seminary is still not on a secure or stable foundation. Our financial situation is always precarious. We still have to build up a competent faculty. We have not constructed our adequate curriculam. We ought to produce dozens of books here - all these

and many other works remain unfulfilled, quite perribly due to my own laziness.

The accident this past year has reduced the amount of my physical energy by half. I continue to make half a dozen trips abroad and that takes up all my time and energy. And I am not sure it is the wisest way of budgetting my time.

The spiritual wilderness seams in much more serious a problem. It must be that one's emotions dry up at a certain age. In any case neither my emotions nor my will can experience much worship. Rich emotional experiences of the presence of God are perhaps no longer to be expected at my age. First the paralysis of the will seems to one a problem, with which I should deal. My prayer discipline has become extremely weak. Equally weak in my control over my thoughts and derives. There is a basic weakness of the will that render me unfit to be a fruitful calowrer in the Vineyard of the Lord.

O God, have mercy upon me. In Thee alone I trust. There is neither power nor wisdom in me. Only in Thy love can I find both power and wisdom. Make me free, endow me with power from on Light, that thy servant may truly serve thy kingdom."

അഖിലലോക സഭാകൗൺസിലിന് പുതിയ ജനറൽ സെക്രട്ടറിയെ കണ്ടെത്തുവാനുള്ള നോമിനേഷൻ കമ്മിറ്റിയംഗമായി 1971–ൽ ഫാ. പോൾ വർഗീസ് നിയമിക്കപ്പെട്ടു. നോമിനേഷൻ കമ്മിറ്റിയംഗങ്ങളിൽ പലരുടെയും പേരുകൾ തന്നെ ജനറൽ സെക്രട്ടറി സ്ഥാനത്തേയ്ക്ക് പരിഗണനയ്ക്കു വന്നു. അക്കൂട്ടത്തിൽ ഫാ. പോൾ വർഗീസിന്റെ പേരും ഉണ്ടായിരുന്നു. ഓർത്തഡോക്സ് വിഭാഗത്തിന്റെ ശക്തനായ വക്താവെന്ന നിലയിൽ, ഫാ. പോൾ വർഗീസ് ജനറൽ സെക്രട്ടറി സ്ഥാനത്തേയ്ക്ക് വരണമെന്ന് ഓർത്തഡോക്സ് സഭകളുടെ പ്രതിനിധികളും ഏഷ്യൻ–ആഫ്രിക്കൻ രാജ്യങ്ങളിലെ പ്രതിനിധികളും ആഗ്രഹിച്ചിരുന്നു. പക്ഷേ, പ്രൊട്ടസ്റ്റണ്ട് സഭകൾക്ക് കൗൺസിലിൽ ഭൂരിപക്ഷമുള്ളതുകൊണ്ട് ഈ ആഗ്രഹം നടപ്പാക്കുക പ്രയാസമേറിയ കാര്യമായിരുന്നു. പ്രൊട്ടസ്റ്റണ്ട് സഭകളുടെ ഭൂരിപക്ഷ പിന്തുണയോടെ അടുത്ത ജനറൽ സെക്രട്ടറിയാകുവാനാഗ്രഹിച്ചിരുന്ന ഫിലിപ്പ് പോട്ടറോട് ഈ വിഷയത്തെക്കുറിച്ച് താൻ ഇപ്രകാരം പറഞ്ഞതായി ഡോ. എം. എം. തോമസ് എഴുതിയിട്ടുണ്ട്: "But I did say that after Canterbury the Orthodox had put forward the name of Fr. Paul Varghese as a possible successor to Blake."[15]

നോമിനേഷൻ കമ്മിറ്റിയംഗങ്ങളായി 13 പേരാണ് ഉണ്ടായിരുന്നത്. 33 പേരുകളാണ് ആദ്യ ഘട്ടത്തിൽ പരിഗണനയ്ക്ക് വന്നത്. അതിൽനിന്ന്

പല രീതികളിലായി 26 പേരെ ഒഴിവാക്കി. ബാക്കിയുള്ള ഏഴു പേരുകളിൽ ഫിലിപ്പ് പോട്ടർ, എമിലിയോ കാസ്ട്രോ, ഫാ. പോൾ വർഗീസ്, ഡോ. എം. എം. തോമസ് എന്നിവരുടെ പേരുകൾ ഉൾപ്പെട്ടിരുന്നു. ഡോ. തോമസ് നോമിനേഷൻ കമ്മിറ്റിയംഗം ആയിരുന്നില്ല. കമ്മിറ്റി അവസാനഘട്ട ത്തിൽ നടത്തിയ വോട്ടെടുപ്പിൽ 6 വോട്ടുകൾ വീതം ഫാ. പോൾ വർ ഗീസിനും ഡോ. എം. എം. തോമസിനും ലഭിച്ചു. 12 വോട്ടുകളോടെ ഫിലിപ്പ് പോട്ടറായിരുന്നു ഏറ്റവും മുമ്പിൽ. ഡോ. യൂജീൻ കാഴ്സൺ ബ്ലേക്കിന്റെ പിൻഗാമിയായി ഫിലിപ്പ് പോട്ടർ പിന്നീട് ജനറൽ സെക്രട്ട റിയായി.

പ്രാർത്ഥനയ്ക്കും ആരാധനയ്ക്കും പ്രാധാന്യം കൊടുക്കാതെ, ബൈബിളിനും വചനപ്രഘോഷണത്തിനും മാത്രം പ്രാധാന്യം കൊടു ത്തുകൊണ്ടുള്ള പ്രൊട്ടസ്റ്റന്റ് പാരമ്പര്യത്തിൽ നിന്ന് സഭാകൗൺ സിലിനെ കുറെയെങ്കിലും മാറ്റുവാൻ ഫാ. പോൾ വർഗീസ് ആഗ്രഹിച്ചു. സെൻട്രൽ കമ്മിറ്റിയിൽ ഭൂരിപക്ഷത്തിനും രുചിക്കാത്ത ഈ അഭിപ്രായം ഉന്നയിക്കുവാൻ ഫാ. വർഗീസ് ധൈര്യം കാണിച്ചു. ഒരിക്കൽ അദ്ദേഹ ത്തിന്റെ നിർദ്ദേശം ഗൗരവമായി എടുക്കുവാൻ സെൻട്രൽ കമ്മിറ്റി വൈസ് ചെയർമാൻ തയാറായി. 1974-ലെ സെൻട്രൽ കമ്മിറ്റിയിൽ നടന്ന ശ്രദ്ധേ യമായ ഈ സംഭവം കൗൺസിലിന്റെ മുഖപ്പത്രമായ 'എക്യുമെനിക്കൽ റിവ്യൂ'വിൽ (ഒക്ടോ. 1974, pp. 684-685) ഇപ്രകാരം രേഖപ്പെടുത്തി യിരിക്കുന്നു:

"Fr. T. Paul Varghese in his paper "Reflections on Bucharest" looked at the theological aspects of the conference. He believed that for the future we will need to develop a theology that holds three elements together. Firstly; the quest for freedom and justice, secondly, the struggle for a new and richly varied civilization that ensures a better quality of life and, thirdly, the desperate need of alienated human beings to find personal meaning and fulfilment in a community that sustains proper relationships to a transcendent and imminent God.

'In this kind of theology', said Fr. Varghese, 'the relationship between humanity and the rest of creation will have to be carefully delineated. The rest of creation has to be mastered in the sense that we have to be masters of our own bodies. The rest of creation should not be alienated from us, but must become part of us, as our bodies are part of us.'

The result of this thinking would be, according to Fr. Varghese, to see our dependence on God as the source of all existence. This requires cultivation of not only our poetic, artistic, literary and imaging capacities, but also a genuine capacity for community worship using all our faculties.





**1964–ൽ ആർഹസിൽ ചേർന്ന ഓറിയന്റൽ ഓർത്തഡോക്സ് – ബൈസന്റിയൻ ഓർത്തഡോക്സ് അനൗദ്യോഗിക സമ്മേളന നേതാക്കൾ.**

It was on this note of community worship that the committee ended its meeting when the vice-chairman of the central committee, Miss. Pauline Webb, prayed: 'The burden of our sins and the sins of the world has become intolerable but the vision must not be lost that "God is over all."

1960–70 കാലഘട്ടത്തിൽ ഫാ. പോൾ വർഗീസിന്റെ മനസ്സിനും ചിന്തകൾക്കും ഒട്ടേറെ മാറ്റങ്ങൾ സംഭവിച്ചു. പ്രധാനമായും ഏഴ് മേഖലകളിലാണിത് സംഭവിച്ചത്. അതിനെക്കുറിച്ച് 1970–ൽ 'ക്രിസ്ത്യൻ സെഞ്ചുറി' യിൽ അദ്ദേഹമെഴുതിയ ലേഖനം കാണുക: "CHANGE of the mind, like growth of the body, is generally imperceptible. As the body sloughs off cells and forms new ones, so the mind quietly casts aside thoughts and ideas and replaces them by others, only occasionally - at pubescence and middle age, for instance are there more dramatic changes.

Theologically, I seem during this past decade to have passed through pubescence and come into a cantankerous and boisterous adolescence. Not that I like too much to talk theology. My deliverance from childhood - that is, from Western tutelage - has taught me above all the wisdom of silence. That way, one's contribution to the cacophony of nonsense is at least drastically reduced.

**I**

A father-figure comes in handy for the adolescent's discovery of self-identity especially if the figure is dominant and powerful enough to make one's revolt look all the more heroic. For me, Augustine of Hippo was such a figure. What a release it was to learn, in 1959-60, that he was the spring and fount of all creative Western theology, and then to make the gratifying discovery that this source was poisoned! I had already discovered that, as an Eastern Christian, I did not even need to call Augustine a saint. His name appears neither on our liturgical calendar nor in our manuals of theology. The Eastern tradition had wisely ignored him and felt none the poorer for it. What if my supervisor at Oxford insisted that only Western thinkers like Augustine could think problems through? It was this well- known professor's incapacity to understand Eastern thought, together with his adoption of Augustinianism as a standard by which to measure the doctrines of others, that prompted my revolt (I refer to J. N. D. Kelly, whose Early Christian Doctrines summarizes his theological views).

Quite seriously, I believe today that Western theology cannot reorient itself until it takes a second look at some of Augustine's basic ideas. This is not the place to enter into a full criticism. Let me merely indicate five areas where re-examination could reveal basic flaws in Augustine's thought.

First, Augustine's low view of matter leads him to a low view of the incarnation of our Lord. Taking his cue from the early Athanasius, the bishop thought of the incarnate body primarily as a come-on drawing us to contemplation of loftier spiritual realities. The material body of our Lord was but an instrument of revelation.

Second, and probably because of the same vestigial Manicheanism which undervalued matter, Augustine had a low view of this world. The polarity in his thinking between the civitas mundi and the civitas Dei can only be termed alarming. Western theology is still learning to correct this basic error which has had so many consequences.

Third, because his view of the human element in the incarnation is so low, he holds a low view of man. By taking sin as almost constitutive of human nature, Augustine led the Western church astray-- toward denial of the freedom and dignity of all men, Christian or non-Christian. He makes man so utterly dependent and slavish in relation to God that God is distorted in to an arbitrary dictator like the Caesars-- a petty God whose glory has to be vindicated at the expense of the glory of man. But only a God who can be glorified in the glory of man is worth worshiping.

Fourth, Augustine's Soteriology went wrong because of his preoccupation with individual and personal sin, original and actual. Salvation is more than deliverance from sin. It is making man like God, bringing him in to the fullness of humanity. We today are caught in a negative and individual view of salvation.

Fifth, by his failure to understand the sacramental principle as integral to the human condition and to the incarnation (man is a citizen of two worlds), Augustine contributed to a substantial distortion of the sacraments as accommodations of spiritual realities to suit the grossness of man. His misconception of the ordained ministry is also a result of his misunderstanding of the true relation of word to sacrament.

These five points (I state them in shorthand) are crucial for the understanding of what Christianity is all about, and my change of mind in the past ten years can be said to focus on them. Any dialogue between East and West must begin on these points, and we may find that, Christianity being after all an Eastern religion, the ancient Eastern approach Augustine deviated from still has much to say to us.

"Augustine will survive your criticism," another all-knowing professor told me some time ago, without making any attempt to understand what I was saying. Augustine probably will survive, for he deserves to. He was a

great genius, a spiritual and intellectual giant. My purpose is not to destroy his reputation but to seek the renewal of theology in a truly ecumenical context, rather than in the shallow atmosphere and narrow confines of a secular urban-technological civilization in an Augustinian frame work. It is the survival of the Western interpretation of the Christian faith that I have grave doubts about.

My reaction against Augustinianism did not lead me to a superficial liberal theology (as it did to many in the West in the earlier decades of our century). I now subscribe to a sacramental and ecclesiological humanism.

**II**

A second major change in my mind has been a growing skepticism about the power of words. The printing press seems to have destroyed the power of the spoken word long ago.

The theologian sometimes thinks that the problem of the church today is the lack of the right words-- in short, of a relevant theology. But the world is not waiting for new words; it is waiting for Godot – a pattern of life, a type of personality, a way of living, being, doing, thinking. It is our professional bias that makes us think a new theology will solve our problems. Only God is going to solve our problems. Perhaps, however, a new pattern of living the Christian life may open the way.

This faulty reliance on words and forms of words is found not only in the West. Here in India, too many people talk and talk about an indigenous theology as the cure-all, but never produce one. For a fresh theology has to come out of a new way of living the Christian life in Indian conditions. Such a new way of life is both the matrix and the authentication of a new theology anywhere. Young people especially are looking for a person or a type that is authentic, not for new words.

What a misunderstanding it is to think that communication takes place mainly by words! Voice and ear and even the conscious mind form but a part of the communication system between human beings. Psychologists have been long at work on the role of kinesic and paralinguistic information in communication. Our actions, our gestures, the very lines on our face, all communicate.

Thus I have come to believe that being and doing are more important than speaking in communication. And anyone can see how that belief in itself devalues theology considerably.

## III

A third area in which my mind has changed in the past ten years is in regard to the dialectic between structural relations and personal relations. I had never quite seen how the larger framework of society substantially affected personality. But by observing the faces of people of various nationalities and religious groups, I began to see that structural values and national ethos can change a person’s face and also that a facial change is always the result of change in personality. This conclusion was reinforced as I watched those of my own countrymen who had spent five or six years studying abroad. I discovered that each country sojourned in produced a different type of personality. Even the particular institution attended made a difference.

But more important for me was the middle level -- that between large structural relationships, as in the nation, and intimate personal relationship, as in the family. The small group, in which intimacy and a degree of independence are combined and structural relations are consciously accepted, seems to me the milieu in which the new humanity can be most effectively shaped, both as a social structure and as individual persons. Such a group must be a school for its members, a place where work, worship, study, play, property relations, recreation and repose are all suitably balanced in order to shape a new type of personality which will work actively for the transformation of society. More than any new theology, we need many such pioneering, committed, socially alert groups.

## IV

A fourth area in which my mind has changed is closely related to the third. I have come to a new – or rather, a very old - understanding of freedom. Freedom in the positive sense means creativity that is spontaneous, not caused by external pressures; it is the capacity to conceive the good in new forms and then to create that good. To be free also means not to be directed by one’s passions and ambitions or deterred from action by false inhibitions and complexes. Freedom is something given to man so that, while being part of creation, he can himself become a creator and alter the shape, the direction and the meaning of creation.

The fresh insight for me lay in understanding freedom in a structural context. Not that I had chosen sides in the argument between Claude Levi-Strauss and Jean-Paul Sartre, between structuralism and existentialism. On the contrary, I saw that individual freedom is inseparable from the freedom of the collective (the community) to choose its own goals as a society and

to work to achieve them. Ultimately it is humanity that must be free. The measure of freedom that a Gandhi, a Sartre, or a Jean Genet goes wrong simply because they have insisted on their individual freedom without in the same act choosing also the freedom of mankind. The individual quest for freedom takes place in alienated framework. It can bring only misery so long as my intention is to establish my identity over against the masses. No matter if I become one of the masses provided that thereby the masses would become free; for in their freedom -- i.e., in their capacity to conceive, choose and attain the good -- I shall find my own fulfillment. My fairly total abandonment of the two extremes of existentialist and structuralist philosophy and theology may be understood in this context.

**V**

A fifth area of significant change is in my understanding of mission and missions. For a long time I had suspected that modern Catholic and Protestant missions were expressions of the cultural and economic aggressiveness of the West -- though probably a certain aggressiveness has always characterized Christian mission. However, during the past ten years I have had occasion to watch the show from inside, and my negative reaction to the mission of the Western church has developed to a high pitch. The basic mistake of Western mission is not so much cultural aggression as missionary colonialism. Never before in church history has mission been as completely institutionalized as in the years since 1500 which saw the expansion of the West. In the previous centuries when a missionary went to another country to evangelize he preached the gospel, established the church and probably died there. There was no need for a second generation of missionaries, though occasionally a teacher or a bishop might visit the mission field.

But this idea that missionaries must go in every generation, that they should be organized, their finances looked after, life and medical insurance provided, cars, bungalows and compounds furnished – all that seems to me to kill mission. Today it is economic imperialism or neocolonialism that is the pattern in missions. Relief agencies and mission boards control the younger churches through the purse-strings. Foreign finances, ideas and personnel still dominate the younger churches and stifle their spontaneous growth.

My disgust with this pattern has made me suspect even the ecumenical movement. Catholic and Protestant seem to be collaborators in this neocolonialist domination and Western cultural imperialism in the ecclesiastical sphere. So now I say, “The mission of the church is the greatest enemy of

the gospel." I began to say it 15 years ago, rather softly. Very rarely did I find any creative response. Therefore I have decided to be rude and rough about this matter. I still do not have much hope that the Western churches (or even the dependent non-Western churches) will see the point, because to see it is to be pushed to most drastic changes in church life both in the West and in the rest.

## VI

A sixth area in which my mind has changed in the past ten years is that of the relation between sacrament and society. Today I can accept only a sacramental-ecclesiological social ethics. The stuff that comes out of ecumenical conferences claiming to be Christian social ethics bores me no end. I can understand human society only on the analogy of the church. My notions of social justice come from my understanding of the communion of saints. And I can understand the ministry of the church in the world only in terms of a fresh understanding of the sacramental principle and the sacramental ministry. But how can I even indicate here the scope of my book-length thoughts in these areas?

## VII

Finally, my mind has changed in relation to the nature and destiny of man. I now firmly believe that the destiny of man is to be like God. God is the source of his own being, but man's being will always be derived from God. Yet in love, wisdom and power, as well as in holiness -- which is after all something more than the combination of these three -- man must become like God. That alone gives me a new perspective for understanding the human vocation on earth and beyond-- again, a book-length idea.

Without being pedantic and academic, one could say that what God has done in Christ has consequences for all men. To use Roman Catholic terminology, all men, Christians and non-Christians, are in the realm of "supernatural grace" stemming from the incarnation. The death and resurrection of Jesus Christ make a difference for the history of the world and the destiny of mankind. All the secular ideas and forces smacking of salvation that are in vogue today come from the Christ event and the Judeo-Christian tradition.

Man's attempt to build a tower of Babel was reprimanded and frustrated by God. Today, God allows man to build many towers of Babel -- to go to the extremes of hubris and blasphemy, to defy the divine and erect a secular city. That is, man always goes to the edge of catastrophe -- "brinkism" is his delight. Yet God has lengthened man's rope, so that even in the misuse of

freedom he can travel far. Will God finally let go? He well may. Catastrophe is quite conceivable, and even the resurrection of Christ (pace Moltmann and Pannenberg) does not provide insurance against it. For the same Lord predicated both his own resurrection and the apocalyptic denouement of creation. Nor does the fact of hope (a Ia Bloch) provide a sufficient basis for the notion that things will work out for mankind in history.

In other words, there is no basis for the liberal hope of building the urban technological paradise. There was a time when I thought that the movement toward the Kingdom of God and the movement toward the urban technological society would merge somewhere. I now have second thoughts. Certainly neither the affluent society with its pressure for consumption and the resultant bloated egos, nor the regimented society with its repression of so much that is creative in man, shows us the way to paradise. Alienation and nuclear destruction are twin giants threatening mankind.

These days I think of disarmament and reconciliation as the proximate goals which would lead us in the direction of the Kingdom. Science and technology now have their own momentum and can go on without assistance from the church.

Disarmament and reconciliation are integrally related in my mind. Alienation should be tackled at all its four levels: the chasm that separates urban-technical man from God should be bridged; man must regain control of the structures-- economic, social and political -- that now hold him prisoner; nations, groups and individuals must learn again to trust and have compassion for each other; man must find himself, not in a whirl of activity but in the depths of silence. These four elements together I call “disalienation”.

A concrete place to begin is the third area--the disalienation of nations and groups. Here disarmament is to be seen as a positive program. Centralized and widely controlled power should eliminate group conflicts, and resources now wasted in building up arms reserves should be diverted to science, education, the elimination of poverty and the enhancement of human creativity. Only in trying to build a united and unified humanity can we rediscover the way to God as well as our own being. Regaining control of economic, social and political structures is a key task for which we need more than revolutionary techniques and global strategies. Only a corps of men and women, distributed all over the world, ready to labor and die for the cause, can pioneer the movement for disalienation. And the spiritual dyna-

mism for such a pioneering movement (such as the communist movement once was) can come today only out of a more profound understanding of Semitic Christianity.

I have made no attempt here to be systematic, thorough or detailed. The mind keeps changing, and changing still" ("A Sacramental Humanism. How My Mind has Changed", *The Christian Century*, Sept. 23, pp. 1116-1120).

പാശ്ചാത്യ ക്രിസ്ത്യാനിത്വത്തിന്റെ സാംസ്ക്കാരികാഹന്തയോടും വൈഷണിക സങ്കുചിതത്വത്തോടും മറുതലിച്ച് 1954-ൽ പ്രിൻസ്ടണിൽ നിന്നു മടങ്ങിയെത്തിയ ശേഷമുള്ള 40 വർഷങ്ങളിലാണു മറ്റു മതവിശ്വാസങ്ങളെപ്പറ്റി മാർ ഗ്രീഗോറിയോസ് ആഴത്തിൽ പഠിക്കുവാൻ ശ്രമിച്ചത്. ക്രിസ്ത്യാനികളും ഹിന്ദുക്കളും തമ്മിലുള്ള സംവാദങ്ങളിൽ അദ്ദേഹം ഭാഗഭാക്കായി. സ്റ്റാൻലി ജോൺസിന്റെ സത്താർ ആശ്രമത്തിൽ വച്ച് നടന്ന ഒരു സംവാദം ശ്രദ്ധേയമായിരുന്നു. പ്രബന്ധങ്ങൾ സാധാരണ ഗതിയിൽ മര്യാദയുടെ മുഖമുദ്ര ചൂടി. സാർവ്വത്രികമായ സ്നേഹസാഹോദര്യങ്ങളുടെ മുഖാവരണം എടുത്തു ചൂടിക്കൊണ്ട്, തങ്ങൾ മറ്റുള്ളവയെ അപേക്ഷിച്ച് കൂടുതൽ ശരിയാണെന്ന് ഓരോ മതവും ചൂണ്ടിക്കാട്ടി. എന്നാൽ ലഘുഭക്ഷണ സമയത്താണ് ഏറ്റവും നല്ല ഏറ്റുമുട്ടലുകൾ നടന്നത്. രണ്ട് അവസരങ്ങൾ വ്യക്തമായി മെത്രാപ്പോലീത്താ ഓർക്കുന്നു.

ഹിന്ദുവായ ഒരു യൂണിവേഴ്സിറ്റി പ്രൊഫസറുടെ ചോദ്യമായിരുന്നു ഒന്ന്. അദ്ദേഹം വെട്ടിത്തുറന്നു ചോദിച്ചു: "താങ്കൾക്ക് ഗണ്യമായ അളവിൽ സത്യസന്ധതയുണ്ടെന്നു തോന്നുന്നു. ഒരു ചോദ്യം ചോദിക്കട്ടെ: എന്തിനാണ് ക്രിസ്ത്യാനികൾ ഹിന്ദുക്കളുമായി സംവാദത്തിന് ഒരുങ്ങുന്നത്? ഹിന്ദുക്കളായ ഞങ്ങളെ മാനസാന്തരപ്പെടുത്തുന്നതിൽ നിങ്ങളുടെ 'തീയും ഇടിയും' പ്രസംഗിച്ചു ഭയപ്പെടുത്തുന്ന പഴയ സുവിശേഷ പ്രവർത്തനരീതി പരാജയപ്പെട്ടതിനാൽ, ഒരു പുതിയ സമ്പ്രദായമായി നിങ്ങൾ സംവാദം ആസൂത്രണം ചെയ്തതല്ലേ? വളഞ്ഞ വഴിയിൽക്കൂടി ഞങ്ങളെ മതം മാറ്റിയെടുക്കാനുള്ള ഒരു പുതിയ തന്ത്രം?" സംവാദം സംബന്ധിച്ചു റോമൻ കത്തോലിക്കരും, പ്രൊട്ടസ്റ്റന്റുകാരും പുറത്തിറക്കുന്ന ഗ്രന്ഥങ്ങളധികവും ക്രിസ്ത്യാനികളുടെ ലക്ഷ്യം സംബന്ധിച്ച് ആ ഹൈന്ദവ സുഹൃത്ത് പ്രകടിപ്പിച്ച സംശയം ബലപ്പെടുത്തുന്നതാണെന്നതാണ് നിർഭാഗ്യകരം എന്നു മെത്രാപ്പോലീത്താ പറയുന്നു.

അന്ന് ഫാ. പോൾ വർഗീസ് ഒരു തീരുമാനം എടുത്തു. മറ്റു മതവിശ്വാസികളുമായി ക്രിസ്തീയ സംവാദത്തിന് രണ്ടു തത്വങ്ങൾ താൻ സ്വീകരിക്കുമെന്ന്. ഒന്നാമത്, പരമാവധി സുതാര്യത. ക്രിസ്ത്യാനികൾക്ക് സംവാദത്തിൽ ഒളിഞ്ഞിരിക്കുന്ന ലക്ഷ്യം ഉണ്ടായിക്കൂടാ. എല്ലാവരും

ക്രിസ്തുവിന്റെ സ്നേഹത്തിന് അർഹരാണ്. ക്രിസ്തു അവർക്കു വേണ്ടിയും കൂടിയാണു ജീവാർപ്പണം ചെയ്തത്. മനുഷ്യരാശിക്ക് വേണ്ടി യുള്ള ക്രിസ്തീയ സ്നേഹമായിരിക്കണം സംവാദത്തെ നയിക്കുന്ന മുഖ്യ പ്രേരകശക്തി. മനുഷ്യരാശിയുടെ ഐക്യം സംബന്ധിച്ച ഉൽ കണ്ഠ, ബഹുത്വമെങ്കിലും സൗഹൃദത്തോടെ സഹവസിക്കുന്ന സമൂഹ ങ്ങൾ ഓരോ സ്ഥലത്തും ദേശീയതലത്തിലും ആഗോളതലത്തിലും കെട്ടു പണി ചെയ്യേണ്ടതിന്റെ ആവശ്യകത തുടങ്ങിയവ ഉപപ്രേരകശക്തിക ളായി വന്നേക്കാം. പക്ഷേ, അപരനെ മാനസാന്തരപ്പെടുത്തുകയെന്ന ലക്ഷ്യം ഒരിക്കലും അവലംബിച്ചു കൂടാ.

രണ്ടാമത്തെ തത്വം, മതങ്ങൾ തമ്മിലുള്ള സംവാദത്തിൽ ഒരു മതവും തങ്ങൾ മറ്റേതിനേക്കാൾ ഉൽകൃഷ്ടമെന്ന അവകാശവാദം ഉന്നയിച്ചു കൂടാ. സംവാദത്തിൽ എല്ലാ മതങ്ങളും ഒരേ തലത്തിലാണ്. ആദരപൂർവ്വം മറ്റുള്ളവരെ ശ്രദ്ധിക്കുകയും അവരിൽനിന്നു പഠിക്കുവാൻ ഉദ്യമിക്കുകയും ചെയ്യുക. നിങ്ങളുടെ വിശ്വാസം മാത്രമാണു യഥാർത്ഥമെന്നു നിങ്ങൾക്കു ബോധ്യമുണ്ടായിരിക്കാം. പക്ഷേ, ആ പശ്ചാത്തലത്തിൽ ഔൽകൃഷ്ട്യ മൊന്നും അവകാശപ്പെട്ടു കൂടാ. എല്ലാവരും ഒരുപോലെ ദൈവത്തിന്റെ കൃപയിലും കരുണയിലും ആശ്രയിക്കുന്നവരാണ്. ഹിന്ദുക്കളും മുസ്ലീ ങ്ങളും ക്രിസ്ത്യാനികളും. ചിലർ ആ കൃപയും കരുണയും അംഗീകരി ക്കുന്നുണ്ടാവാം. മറ്റു ചിലർ അതിനെ അംഗീകരിക്കാത്തവരാണ്.

മനുഷ്യരാശിക്കുവേണ്ടിയുള്ള ക്രിസ്തുവിന്റെ സ്നേഹത്തെപ്പറ്റി ഒരു ഹൈന്ദവ സുഹൃത്തിന്റെ മനസ്സിലുണ്ടായ ചിത്രത്തെ ലഘുഭക്ഷണ സമയത്ത് അദ്ദേഹം അനാവരണം ചെയ്തു: “ഇത് മനസ്സിലാക്കുവാൻ നിങ്ങൾക്കു തൊലിക്കട്ടിയുണ്ടെന്നു തോന്നുന്നു.” ആമുഖം കേട്ടപ്പോഴേ ഫാ. വർഗീസ് കരുതലോടെയിരുന്നു. “ഹിന്ദുക്കളോടുള്ള ക്രിസ്തീയ സ്നേഹത്തെപ്പറ്റി ക്രിസ്ത്യാനികളായ നിങ്ങൾ സംസാരിക്കുമ്പോൾ എന്റെ ഹൈന്ദവ മനസ്സിലൂടെ കടന്നുപോകുന്ന ചില ചിത്രങ്ങളെപ്പറ്റി ഞാൻ പറയട്ടെ. ഭീമാകാരനായ ഒരു എട്ടുകാലിയെയാണ് ഞാൻ കാണു ന്നത്. അതിന്റെ ശരീരത്തിലെ സുക്ഷിരങ്ങളിൽ നിന്ന് ‘ക്രിസ്തീയ സ്നേഹം’ എന്ന ഒരിനം പശയുള്ള ദ്രാവകം ഊറിക്കൊണ്ടേയിരിക്കുന്നു. അതുപയോഗിച്ച് പറന്നു നടക്കുന്ന ഹൈന്ദവ ഈച്ചയായ എന്നെ പിടി കൂടുന്നതിനു സമർത്ഥമായ മനോഹര വല നെയ്തെടുക്കുകയാണത്.” ഫാ. പോൾ വർഗീസൊന്നു ഞെട്ടി. പക്ഷേ, പുറത്തു കാണിച്ചില്ല. ആ സുഹൃത്തിന്റെ ആരോപണം അടിസ്ഥാനരഹിതമല്ലെന്ന് അദ്ദേഹത്തി നറിയാം. ധർമ്മത്തിന്റേയോ, ആശുപത്രികൾ, സ്കൂളുകൾ, അനാഥാ ലയങ്ങൾ തുടങ്ങി പരോപകാരപ്രദമായ സ്ഥാപനങ്ങളുടെയോ രൂപത്തിൽ പ്രവഹിക്കുന്ന ക്രിസ്തീയ സ്നേഹത്തിന്റെ പിന്നിൽ

'ക്രിസ്തുവിന് സാക്ഷ്യം വഹിക്കുക', ക്രിസ്തുമതത്തെ ആകർഷകമാക്കി കാണിക്കുക എന്നീ പ്രേരകശക്തികൾ ഇന്നും പ്രവർത്തിക്കുന്നുണ്ട്. എല്ലാ വിധത്തിലുള്ള ക്രിസ്തീയ സാമൂഹ്യ പ്രവർത്തനവും സുവിശേഷത്തിന്റെ പരസ്യമായി പരിഗണിക്കുക അനുചിതമായിരിക്കും. പക്ഷേ, അക്രൈസ്തവർ പലപ്പോഴും അങ്ങനെ അവയെ കാണുന്നുവെന്നതു വാസ്തവം.

മറ്റു മതവിശ്വാസികളുമായി സംവാദത്തിലേർപ്പെടുന്നതു സംബന്ധിച്ച് ഒരു സബ് യൂണിറ്റ് സഭകളുടെ ലോകകൗൺസിൽ ആരംഭിച്ചു. ഒരു ഒന്നാംകിട ഭാരതീയ ക്രൈസ്തവ നേതാവായ ഡോ. സ്റ്റാൻലി സമർത്ഥയെ ആ സബ് യൂണിറ്റിന്റെ അദ്ധ്യക്ഷനായി നിയമിച്ചു. അദ്ദേഹത്തിന്റെ സംഭാവന ഗണ്യമായിരുന്നു. സാംസ്കാരികമായി സങ്കുചിത വീക്ഷണം പുലർത്തിപ്പോന്ന യൂറോപ്യൻ സഭയിൽപ്പോലും കുറെ നല്ല മത സംവാദങ്ങൾ സംഘടിപ്പിക്കുവാൻ അവർക്ക് കഴിഞ്ഞു. ഫാ. പോൾ വർഗീസും ഈ പ്രവർത്തനങ്ങളിൽ മുഖ്യ നേതൃത്വം വഹിച്ചിരുന്നു. ന്യായവും സത്യസന്ധവുമായ സംവാദത്തിന് ഏതാനും ചട്ടങ്ങളും പ്രമാണങ്ങളും അവർ ക്രോഡീകരിച്ചു. ഈ സെമിനാറുകളിലും കൺസൽറ്റേഷനുകളിലും മറ്റു മതവിശ്വാസങ്ങളുമായി അർത്ഥഭരിതമായി പ്രാർത്ഥിക്കുന്ന അനുഭവത്തിലേക്കും അവർ കടന്നുചെന്നു. യൂറോപ്പിലെ ക്രിസ്തീയ വൃത്തങ്ങളിൽ ഒട്ടുവളരെ ഒച്ചപ്പാടിന് ഇത് കാരണമായി. മുസ്ലീങ്ങളുമായി പ്രാർത്ഥനാശുശ്രൂഷയിൽ പങ്കെടുത്തതിന് ഫാ. വർഗീസിന്റെ സുഹൃത്തായ ഒരു ജർമ്മൻ പ്രൊഫസർക്ക് യൂണിവേഴ്സിറ്റിയിലെ ജോലി മിക്കവാറും നഷ്ടപ്പെടുന്ന അവസ്ഥ വരെയെത്തി. എന്നിരിക്കിലും അവർ ഒച്ചപ്പാടുണ്ടാക്കാതെ അടിവച്ചു നീങ്ങി. 1975-ലെ സഭകളുടെ അഖില ലോക കൗൺസിലിന്റെ നൈറോബി അസംബ്ലി വരെ.

ക്രിസ്ത്യാനിത്വത്തിന് - പ്രത്യേകിച്ച് യൂറോപ്യൻ ക്രിസ്ത്യാനിത്വത്തിന് - പ്രായപൂർത്തിയായെന്ന ഡീട്രിച്ച് ബോൺഹോഫറുടെ അവകാശവാദം പരീക്ഷിച്ചു നോക്കാൻ സമയമായെന്ന് ഡയലോഗ് വർക്കിംഗ് ഗ്രൂപ്പംഗങ്ങളായ ഫാ. പോൾ വർഗീസിനും കൂട്ടർക്കും തോന്നി. നൈറോബി അസംബ്ലിയിലേക്ക് ലോകത്തിലെ വലിയ മതങ്ങളിൽ നിന്ന് ഏതാനും നിരീക്ഷകരെ അവർ ക്ഷണിച്ചു. അസംബ്ലിയുടെ ഒരു വിഭാഗം മതസംവാദത്തിനായി മാറ്റിവെച്ചു. നൈറോബിയിൽ മുൻഗണന നൽകിയ പരിസ്ഥിതി പ്രശ്നത്തോടൊപ്പം സാംസ്ക്കാരിക ബഹുത്വവും മതസംവാദവും അസംബ്ലി അജണ്ടയുടെ പുറകുവശത്ത് നിന്നു കേന്ദ്രഭാഗത്തേക്ക് സംക്രമിപ്പിക്കണമെന്നായിരുന്നു അവരുടെ ആഗ്രഹം. സംവാദം സംബന്ധിച്ച വിഭാഗത്തിനു അദ്ധ്യക്ഷത വഹിക്കാൻ ഫാ. പോൾ വർഗീസിനെ നിയോഗിച്ചു.



**പ. ഔഗേൻ ബാവാ, ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് എന്നിവരോടൊപ്പം.**

"പ്രസിഡണ്ട് എന്ന നിലയിലുള്ള എന്റെ അദ്ധ്യക്ഷപ്രസംഗം കഴിഞ്ഞയുടൻ എന്റെ ഒരു സുഹൃത്തായ നോർവീജിയൻ ലൂതറൻ ബിഷപ്പ് ചോദിച്ചു: 'സത്യമറിയാൻ ക്രിസ്തേതരുടെ അടുക്കൽ പോകുവാൻ നിർബന്ധിതനായവിധത്തിൽ, യേശുക്രിസ്തുവിന്റെ വെളിപാട് ഏതർത്ഥത്തിലാണു ചെയർമാൻ അപര്യാപ്തമായിക്കണ്ടത്?' എന്റെ വികാരങ്ങൾ വ്രണപ്പെട്ടു. പക്ഷേ, അദ്ധ്യക്ഷ സ്ഥാനത്തിരുന്നതിനാൽ രൂക്ഷമായി പരുക്കൻ ഭാഷയിൽ തിരിച്ചടിക്കാൻ എനിക്ക് നിവൃത്തിയില്ലാഞ്ഞു. ഞാൻ ഇത്രമാത്രം പറഞ്ഞു: 'എന്റെ സുഹൃത്തായ നോർവീജിയൻ ബിഷപ്പിനോളം ഭാഗ്യവാനല്ല ചെയർമാനായ ഞാൻ. യേശുക്രിസ്തുവിന്റെ വെളിപാട് അദ്ദേഹം പൂർണ്ണമായി മനസ്സിലാക്കിയതുപോലെ, മറ്റുള്ളവരിൽ നിന്നും ഇനിയൊന്നും പഠിക്കാനില്ലെന്ന ഭാവത്തിൽ അദ്ദേഹം ആത്മസംതൃപ്തിയടഞ്ഞതുപോലെ തോന്നുന്നു.' ഉദ്ദേശിച്ച അർത്ഥം പിടികിട്ടിയോ എന്തോ? പക്ഷേ, യൂറോപ്യൻ ക്രിസ്തീയത്വത്തിന്റെ ലജ്ജാകരമായ സങ്കുചിത മനോഭാവം എന്റെ ക്രിസ്തേതര സുഹൃത്തുക്കൾക്കു വ്യക്തമായി മനസ്സിലായി. അവരുടെ മനസ്സിനു ക്ഷതമേറ്റു. പക്ഷേ, അവർ പ്രശാന്തരായിരുന്ന് മര്യാദയോടെ വർത്തിച്ചു. യൂറോപ്യൻ സാംസ്ക്കാരിക സങ്കുചിതഭാവത്തിന്റെ കനത്ത പാറക്കെട്ടിൽ തല്ലി ഞങ്ങളുടെ പ്രതീക്ഷകൾ തകർന്നു."

“ഇനിയും ബഹുമത സംവാദങ്ങളിൽ സഭകളുടെ അഖിലലോക കൗൺസിൽ ഏർപ്പെട്ടു കൂടെന്ന് അസംബ്ലി തീരുമാനിച്ചു. ക്രിസ്ത്യാനികൾക്കു നിയന്ത്രണം കൈകാര്യം ചെയ്യത്തക്കവിധം രണ്ടു മതങ്ങൾ തമ്മിലുള്ള സംവാദത്തിൽ ഒതുങ്ങി നിൽക്കണം. നൈറോബി അസംബ്ലി എന്നെ മതിമോഹ വിമുക്തനാക്കി. പാശ്ചാത്യ ക്രിസ്ത്യാനികളിൽ റോമൻ കത്തോലിക്കരോ പ്രൊട്ടസ്റ്റണ്ടുകാരോ ക്രിസ്ത്യാനികൾക്കു നിയന്ത്രണമില്ലാത്ത സംവാദങ്ങളിൽ ഏർപ്പെടാൻ തക്ക പക്വത ആർജ്ജിച്ചിട്ടില്ലെന്ന് ഞാൻ മനസ്സിലാക്കി. ഇക്കാര്യത്തിൽ പൗരസ്ത്യ ക്രിസ്തീയത്വം കൂടുതൽ പക്വമാണെന്നോ കൂടുതൽ തുറന്ന മനസ്സുള്ളതാണെന്നോ ഞാൻ അവകാശപ്പെടുകയല്ല. വാസ്തവം പറഞ്ഞാൽ പൗരസ്ത്യ ഓർത്തഡോക്സിയുടെ വരട്ടു വിജ്ഞാന തത്വസംഹിതയുമായും, മറ്റുള്ളവരെ ഒഴിച്ചുനിർത്തുന്ന സ്വമതാവലംബന ശാഠ്യവുമായും തട്ടിച്ചു നോക്കുമ്പോഴാണ് നാം പാശ്ചാത്യ ക്രിസ്തീയത്വത്തെ മെച്ചപ്പെട്ട വെളിച്ചത്തിൽ കാണുക.”

“അതെന്തായാലും, പാശ്ചാത്യസഭയുടെ (പ്രൊട്ടസ്റ്റന്റായാലും റോമൻ കത്തോലിക്കരായാലും, സെക്ടേറിയനായാലും) നേതൃത്വത്തിൽ എനിക്കുള്ള ആത്മവിശ്വാസം തകർക്കത്തക്ക പ്രക്രിയ ആരംഭിച്ചു കഴിഞ്ഞു. എന്റെ പൗരസ്ത്യ ഓർത്തഡോക്സി, അനേകം ശക്തികളുമായി വ്യക്തമായ ധാരണയില്ലാതെ മല്ലടിച്ചുകൊണ്ട് അതിന്റെ മാനവിക വീക്ഷണം നഷ്ടപ്പെടുത്തി. മദ്ധ്യപൗരസ്ത്യദേശത്ത് ഇസ്ലാമുമായും ആക്രമണോത്സുകമായ റോമൻ കത്തോലിക്കരുമായും പ്രൊട്ടസ്റ്റന്റുകാരുമായും പലയിടങ്ങളിലും കാണാവുന്ന മതപരിവർത്തന മിഷനുകളുമായും, മദ്ധ്യ യൂറോപ്പിലും കിഴക്കൻ യൂറോപ്പിലും നിരീശ്വര കമ്മ്യൂണിസവുമായും, രക്തം ഊറ്റിക്കുടിക്കുന്ന നാളികളുമായി ലോകമൊട്ടുക്കു പടർന്നു കയറുന്ന ലിബറൽ സെക്കുലറിസവുമായും പൗരസ്ത്യ ഓർത്തഡോക്സിക്ക് മല്ലടിക്കേണ്ടിയിരിക്കുന്നു. സങ്കുചിതത്വത്തിൽ തൃപ്തി പൂണ്ട്, ക്രിസ്തീയ സത്യം സംബന്ധിച്ച സ്വന്തം കുത്തകാവകാശത്തെപ്പറ്റി വൻ അവകാശവാദങ്ങൾ ഉയർത്തി, അതേസമയം ആധുനിക ലോകവുമായോ സ്വന്തം യുവജനങ്ങളുമായോ അത്മായരുമായോ (അന്യവൽക്കരിക്കപ്പെട്ട ഓർത്തഡോക്സ് വനിതകൾ ഉൾപ്പെടെ) ആശയവിനിമയം നടത്താൻ കഴിയാതെ നിഷേധാത്മക നിലപാട് വഴി ആത്മരക്ഷയുടെ ഒരു മനഃശാസ്ത്രകവചം അത് വികസിപ്പിച്ചിട്ടുണ്ട്.”

1974-ൽ വീണ്ടും മെത്രാപ്പോലീത്തന്മാരെ തിരഞ്ഞെടുക്കുന്നതിനായി അസോസ്യേഷൻ കൂടാൻ തീരുമാനിച്ചപ്പോൾ, മലങ്കരസഭയിലെ വടക്കൻ ഭദ്രാസനങ്ങളിലെ വിശ്വാസികൾ ഫാ. പോൾ വർഗീസിനെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് നിർദ്ദേശിച്ചുകൊണ്ട് രംഗത്തു വന്നു. 1965-ലെ

അസോസിയേഷനിലും അദ്ദേഹത്തിന്റെ പേര് നിർദ്ദേശിച്ചത് അവർ തന്നെയായിരുന്നു.

ഫാ. പോൾ വർഗീസിന്റെ സ്ഥാനാർത്ഥിത്വത്തെ സംബന്ധിച്ച് ചില തർക്കങ്ങൾ മാനേജിംഗ് കമ്മിറ്റിയിലുണ്ടായി. ഒരു തവണ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തയാളെ വീണ്ടും അസോസിയേഷൻ തിരഞ്ഞെടുക്കണമോ എന്നതായിരുന്നു ഒരു തർക്കവിഷയം. ഫാ. പോൾ വർഗീസും കൂടി സന്നിഹിതനായിരുന്ന ഒരു മാനേജിംഗ് കമ്മിറ്റിയിൽ വച്ചായിരുന്നു ഈ വിഷയത്തെക്കുറിച്ച് ചർച്ച ഉണ്ടായത്. അത് അദ്ദേഹത്തെ വളരെയധികം അസ്വസ്ഥനാക്കി. ഈ വിഷയത്തിലെ തന്റെ നിലപാടിനെക്കുറിച്ച് പ. സുന്നഹദോസിനും, സഭാംഗങ്ങൾക്കും തെറ്റിദ്ധാരണകളുണ്ടാകാതിരിക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അതിനാൽ തന്റെ അഭിപ്രായങ്ങൾ പ. സുന്നഹദോസിന് ഒരു മെമ്മോറാണ്ടമായി സമർപ്പിക്കുവാൻ അദ്ദേഹം തീരുമാനിച്ചു. എന്നാൽ പലരുടെയും അഭിപ്രായങ്ങളെയും അപേക്ഷകളെയും മാനിച്ച് അത് സമർപ്പിച്ചില്ല. ഫാ. വർഗീസ് എഴുതി തയ്യാറാക്കിയ മെമ്മോറാണ്ടം ഇപ്രകാരമായിരുന്നു:

“പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് മുമ്പാകെ പോൾ വർഗീസ് കശീശാ വിനയാദരപുരസ്സരം സമർപ്പിക്കുന്ന മെമ്മോറാണ്ടം.

അടുത്ത ഒക്ടോബർ മാസത്തിൽ മലങ്കര അസോസ്യേഷൻ കൂടുന്ന സമയത്ത് നമ്മുടെ സഭയിലെ എപ്പിസ്കോപ്പന്മാരായി അഭിഷേകം ചെയ്യപ്പെടുവാൻവേണ്ടി അഞ്ചു സ്ഥാനാർത്ഥികൾ തിരഞ്ഞെടുക്കപ്പെടണമെന്ന് പ. സുന്നഹദോസും മാനേജിംഗ് കമ്മിറ്റിയും തീരുമാനമെടുത്തിട്ടുണ്ടല്ലോ.

അങ്ങനെ തിരഞ്ഞെടുക്കപ്പെടുവാനുള്ള സ്ഥാനാർത്ഥികളുടെ ലിസ്റ്റിൽ എന്റെ പേരു കൂടി ഉൾപ്പെടുത്തുന്നതിന് സാങ്കേതികമോ നിയമപരമോ ആയ തടസ്സം ഉണ്ടെന്ന് വിദഗ്ധാഭിപ്രായമുണ്ടായിയെന്നും എന്നാൽ അങ്ങനെ തടസ്സമില്ലാ എന്ന അഭിപ്രായമാണ് അഭിവന്ദ്യ തിരുമേനിമാരിൽ പലർക്കും ഉള്ളതെന്നും ഞാൻ കൂടി സന്നിഹിതനായിരുന്ന കഴിഞ്ഞ മാനേജിംഗ് കമ്മിറ്റിയിൽ പ്രഖ്യാപിക്കുകയുണ്ടായല്ലോ.

ഇക്കാര്യത്തെ സംബന്ധിച്ച് എന്റെ നിലപാടിനെക്കുറിച്ച് പ. സുന്നഹദോസിനോ, നമ്മുടെ സഭാംഗങ്ങൾക്കോ തെറ്റിദ്ധാരണകളുണ്ടാകാതിരിക്കണമെന്ന് എനിക്ക് വളരെ ആഗ്രഹമുണ്ട്.

1965 ഒക്ടോബർ 28-ന് കൊച്ചി ഭദ്രാസനത്തിലെ അസോസ്യേഷൻ പ്രതിനിധികളുടെ അനൗദ്യോഗിക വക്താവെന്ന നിലയിൽ ഡോ. ചാക്കോ ജോർജ്ജ് അന്ന് ജനീവയിലായിരുന്ന എനിക്ക് ഒരെഴുത്തെഴുതി.

1965 ഡിസംബർ 28-ന് അഞ്ച് മെത്രാന്മാരെ തിരഞ്ഞെടുക്കുന്നതിനായി അസോസ്യേഷൻ കൂടുന്നതാണെന്നും, അങ്ങനെ തിരഞ്ഞെടുക്കപ്പെടുന്നവരുടെ ഇടയിൽ ഞാനും ഉൾപ്പെടണമെന്ന് വളരെയധികം ആളുകൾ ആഗ്രഹിക്കുന്നുണ്ടെന്നുമാണ് അദ്ദേഹം എഴുതിയത്: "kindly let me know as early as possible whether we shall be right to include your name in our list of recommended nominees."

ഈ കത്തിന് ഞാൻ 1965 നവംബർ 4-ന് എഴുതിയ മറുപടിയിൽ, ഇതുപോലെയുള്ള മറ്റു പല കത്തുകളും എനിക്ക് കിട്ടിയിട്ടുണ്ടെന്നും, ഞാൻ എതിര് പറയരുതെന്നാണ് അവരുടെ അഭ്യർത്ഥനയെന്നും ഞാൻ എഴുതിയിരുന്നു. "I am grateful to all of your for your confidence in me, and pray God that I may someday be worthy of it. For the present, my earnest and most humble request to all of my friends and well - wishers in that you will make it clearly known in the managing committee and in the Association that *I am totally unprepared and unwilling to let my name go up*. If it goes up, and by some remote chance I am elected, you will place me in the embrrassing position of having to refuse to accept the call of the Church."

അതേസമയം തന്നെ, പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് 1965 ഒക്ടോബർ മാസം 22-ന് താഴെ പറയുംപ്രകാരം ജനീവയിലായിരുന്ന എനിക്ക് കല്പന അയച്ചു:

"പ്രിയപ്പെട്ട പോൾ വർഗീസ് അച്ചന് വാഴ്വ്.

പ്രിയനേ,

നമ്മുടെ സഭ ഒരു പരിവർത്തനഘട്ടത്തിൽ പ്രവേശിച്ചിരിക്കുകയാണല്ലോ. ഇതിനുവേണ്ടി പ്രവർത്തിക്കുവാൻ കഴിവും മനസ്സുമുള്ളവരെ ലഭിക്കേണ്ടിയിരിക്കുന്നു. ആയതിനാൽ അച്ചനെപ്പോലെയുള്ള ആളുകൾ മുമ്പോട്ട് വരേണ്ടത് അത്യാവശ്യമാണ്. അച്ചന്റെ അവിടെയുള്ള പ്രവർത്തനം വിലയേറിയതും പ്രയോജനപ്രദവും ആണെന്ന് നമുക്കറിയാം. നമ്മുടെ പാവപ്പെട്ട സഭയുടെ നാനാവിധ സാഹചര്യങ്ങളും പരിഗണനയിൽ എടുത്തുകൊണ്ട് അച്ചന് സൗകര്യമുണ്ടെങ്കിൽ ഇവിടെ വന്ന് ആവശ്യമായ എല്ലാ സഹായങ്ങളും ചെയ്തു കാണ്മാൻ നാം ആഗ്രഹിക്കുന്നു."

1965 നവംബർ 5-നു ഞാൻ പ. ബാവാ തിരുമേനിയുടെ കല്പനയ്ക്ക് മറുപടി ബോധിപ്പിച്ചു: "I was in Rome when Bawa Thirumeni's letter arrived and I am grateful for all the good words that your Holiness has said about me. I would, however, like to make use of this opportunity to repeat





ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായ്ക്കൊപ്പം.

my humble request conveyed to you before, that I should be given atleast 10 years time to work out my own ideas in our Church. *Therefore once again with all humility and, earnestness, I should like to beg that my name be kept out of any list of nominations for election to the episcopate.* I am anxious to come back to India and begin work as early as I can in 1967, but *I am quite sure not only that I am unworthy of the episcopate*, but also that I have a sense of vocation to work among university students, laymen and theological students. If I get some time I would also like to write some books and produce other literature which will be helpful for our Church. I hope that Bawa Thirumeni and the Episcopal synod will permit me to work out some of these ideas."

1965 ഡിസംബർ 28-ന് അസോസ്യേഷൻ കൂടിയപ്പോൾ ഞാൻ ഉദ്ദേശിക്കാതെയും എന്റെ സമ്മതം കൂടാതെയും അഞ്ച് ഭദ്രാസനങ്ങളിൽ നിന്ന് എന്റെ പേര് നിർദ്ദേശിക്കപ്പെട്ടതായും അസോസ്യേഷൻ ഐകകണ്ഠേന എന്നെ തിരഞ്ഞെടുത്തതായും പത്രങ്ങളിൽ കണ്ടെങ്കിലും, സഭയിൽ നിന്ന് ഇക്കാര്യത്തെപ്പറ്റി ഔദ്യോഗികമായി എന്നെ അറിയിക്കുകയുണ്ടായിട്ടില്ല. അതുകൊണ്ടാണ് ഇക്കാര്യത്തിൽ ഞാൻ ഇതുവരെയും രേഖാമൂലമായ നടപടിയൊന്നും എടുക്കാതിരുന്നിട്ടുള്ളത്.

എന്നാൽ ഞാൻ കൂടി സന്നിഹിതനായിരുന്ന കഴിഞ്ഞ മാനേജിംഗ് കമ്മിറ്റിയോഗത്തിൽ വച്ച് എനിക്ക് ഈ സ്ഥാനത്തിന് അർഹതയില്ലെന്നും, അതുകൊണ്ട് എന്റെ സ്ഥാനാഭിഷേകം വേണ്ടെന്ന് വെച്ചെന്നും, ഈ തീരുമാനം പരിശുദ്ധ സുന്നഹദോസ് മൂന്ന് പ്രാവശ്യം ആവർത്തിച്ചെടുത്തിട്ടുണ്ടെന്നും വ്യക്തമായി പ്രഖ്യാപിക്കപ്പെട്ടു.

പ. സുന്നഹദോസിന്റെ ഈ തീരുമാനം ഏറ്റവും ന്യായാനുസൃതവും സത്യാധിഷ്ഠിതവും പരിശുദ്ധാത്മാവിന്റെ പ്രവർത്തനഫലവുമാണെന്ന് ഞാൻ യഥാർത്ഥത്തിൽ വിശ്വസിക്കുന്നു. എളിയവനായ എന്റെ അഭിപ്രായത്തിൽത്തന്നെ പലവിധത്തിലുള്ള അയോഗ്യതകളുള്ളവനാണ് ഞാനെന്ന് എനിക്കറിയാം. മാത്രമല്ല, ഞാൻ 1965-ൽ എഴുതി അയച്ചതുപോലെ എന്നെക്കൊണ്ട് ഈ സഭയ്ക്ക് ചെയ്യാവുന്ന സേവനങ്ങൾ ഭരണാധികാരത്തിൽക്കൂടെയെന്നതിനേക്കാളധികമായി ഒരു അദ്ധ്യാപകനെന്ന നിലയിലും ഗ്രന്ഥകർത്താവെന്ന നിലയിലുമാണെന്ന് തന്നെയാണ് എനിക്ക് തോന്നുന്നത്. അതുകൊണ്ട് സുന്നഹദോസിൽ നിന്നും നൽകുന്ന നാമനിർദ്ദേശപത്രികയിൽ എന്റെ പേർ ഇപ്രാവശ്യവും ഉൾപ്പെടുത്തരുതെന്ന് ഞാൻ ഏറ്റവും താഴ്മയായി അഭ്യർത്ഥിക്കുന്നു.

പരിശുദ്ധാത്മാവ് എന്റെ ഹൃദയത്തിൽ സാക്ഷിക്കുന്നത് ഞാൻ 1965-ൽ പറഞ്ഞതുപോലെ എനിക്കർഹതയില്ലെന്നും ഞാൻ എപ്പിസ്

ക്കോപ്പൽ സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെടരുതെന്നും തന്നെയാണ്. ഈ സഭയിലെ ഒരു എളിയ പട്ടക്കാരനായി ദൈവം അനുവദിയ്ക്കുന്നിടത്തോളം കാലം ഞാൻ വേല ചെയ്തുകൊള്ളാം. കഴിയുന്നതും വേഗം സെമിനാരിയുടെ ഭരണസംബന്ധമായ ചുമതലകളിൽ നിന്നുകൂടെ എന്നെ ഒഴിവാക്കാമെങ്കിൽ, കൂടുതൽ സമയം പഠിപ്പിക്കുന്നതിനും എഴുതുന്നതിനുംവേണ്ടി ചെലവഴിക്കാൻ സാധിക്കുമായിരുന്നു. പരിശുദ്ധ സുന്നഹദോസ് ദയവുണ്ടായി ഇക്കാര്യവും കഴിയുന്നതും വേഗം പരിഗണനയിലെടുക്കണമെന്ന് താഴ്മയായി അഭ്യർത്ഥിക്കുന്നു.

കർത്താവിൽ എളിയ ദാസൻ

പോൾ വറുഗീസ് കശീശാ

കോട്ടയം
1974 ജൂലൈ 6-നു."

സഭയുടെ ആദ്ധ്യാത്മികമായ ഉയർച്ചയ്ക്ക് ഫാ. പോൾ വർഗീസിന്റെ മെത്രാപ്പോലീത്താ സ്ഥാനത്തേക്കുള്ള വരവ് സഹായകമാകും എന്ന് മലങ്കരസഭയിലെ നല്ലൊരു ഭാഗം വിശ്വാസികളും പ്രമുഖ നേതാക്കളും കരുതി. നിരവധി ആളുകൾ നേരിട്ടും കത്തുകൾ മുഖേനയും ഈ ആവശ്യം ഉന്നയിച്ചു. തലക്കോട് സ്വദേശിയായ ഫാ. ഒ. സി. കുറിയാക്കോസ് അയച്ച ഒരു കത്തിൽ ഇപ്രകാരം ആവശ്യപ്പെട്ടു: "മലങ്കരസഭ മുഴുവനായി അങ്ങയെ മെത്രാപ്പോലീത്തായായി തിരഞ്ഞെടുത്തതാണ്. കഴിഞ്ഞ മാനേജിംഗ് കമ്മിറ്റിയിൽ ബ. അച്ചനെയും ജോർജ്ജ് അച്ചനെയും ഉടനെ വാഴിക്കുവാൻ തീരുമാനവും എടുത്തു. എന്നാൽ ഇപ്പോൾ പലരിൽ നിന്നും ഞാൻ കേൾക്കുന്നു, അങ്ങേക്ക് മെത്രാപ്പോലീത്തായാകുവാൻ മനസ്സില്ല എന്ന്. അങ്ങയെക്കുറിച്ച് വിവരമുള്ളവർക്ക് അറിയാം, അങ്ങ് മെത്രാപ്പോലീത്തായേക്കാൾ വലിയ സ്ഥാനം ക്രിസ്തീയലോകത്തിൽ ഇതിനകം നേടിക്കഴിഞ്ഞു എന്ന്. എന്നാലും സഭയ്ക്ക് ഇന്ന് അങ്ങയെപ്പോലെയുള്ള ഒരു വ്യക്തിയെ മെത്രാപ്പോലീത്തായായി ആവശ്യമുണ്ട്. സഭ മുഴുവനായി അങ്ങയോടാവശ്യപ്പെടുകയാണ്, അങ്ങ് ആ വലിയ കുരിശ് വഹിക്കണമെന്ന്. അങ്ങേയ്ക്ക് ഭരണം ആവശ്യമില്ലെങ്കിൽ അത് വേണ്ടെന്ന് വയ്ക്കാം. അങ്ങ് സഭയുടെ നേതൃത്വം സ്വീകരിക്കുന്നില്ല എങ്കിൽ ഈ സഭ എന്തായിത്തീരും എന്ന് ചിന്തിക്കുവാൻ പോലും സാധ്യമല്ല. ദൈവവിളി അങ്ങ് തള്ളിക്കളയരുതെന്ന് വിനീതമായി അപേക്ഷിക്കുന്നു."

1974 ഒക്ടോബർ 2-നു നിരണത്തു ചേർന്ന മലങ്കര അസോസ്യേഷൻ, മേല്പട്ടസ്ഥാനത്തേക്ക് ഫാ. പോൾ വർഗീസിനെ മറ്റു നാലു പേരോടൊപ്പം ഐകകണ്ഠേന തിരഞ്ഞെടുത്തു. 1975 ഫെബ്രുവരി 15-നു

പുത്തൻകാവ് കത്തീഡ്രലിൽ വച്ച് ദാനിയേൽ മാർ പീലക്സിനോസ് അദ്ദേഹത്തിനു റമ്പാൻ സ്ഥാനം നൽകി. സന്ന്യാസശ്രേഷ്ഠനായ പൗലോസിന്റെ പേര് ദയറായക്കാരൻ എന്ന നിലയിൽ അദ്ദേഹം സ്വീകരിച്ചു. ഫെബ്രുവരി 16-ന് നിരണം സെന്റ് മേരീസ് പള്ളിയിൽ വച്ച് പ. ഔഗേൻ പ്രഥമൻ കാതോലിക്കാബാവാ, പൗലോസ് റമ്പാനെ 'മാർ ഗ്രീഗോറിയോസ്' എന്ന പേരിൽ മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്തു.

മെത്രാപ്പോലീത്താ സ്ഥാനത്തേക്കുള്ള ദൈവികവിളിക്ക് തല കുനിച്ചു കൊടുക്കാനുണ്ടായ ചില കാരണങ്ങൾ മെത്രാപ്പോലീത്താ ഇങ്ങനെ വിശദീകരിക്കുന്നു: "ഞാൻ മെത്രാപ്പോലീത്തായാകുവാൻ വീണ്ടും വിസമ്മതിക്കുകയാണെങ്കിൽ ഞങ്ങളാരും കാതോലിക്കാഭാഗത്ത് നിൽക്കുകയില്ല എന്ന് കോലഞ്ചേരി ഭാഗങ്ങളിലുള്ള കുറെ ആളുകൾ പറഞ്ഞു എന്നത് ശരിയാണ്. അത് എന്റെ തീരുമാനത്തിൽ ഒരു വിധത്തിൽ ഒരു പ്രധാനപ്പെട്ട ഘടകമായിട്ടുണ്ട്. അതായത് അവർക്കു കൂടി ഒരു കോൺഫിഡൻസ് ഉള്ള ഒരു മെത്രാപ്പോലീത്താ സഭയിൽ ഉണ്ടെങ്കിൽ സഭയിൽ നിൽക്കാൻ അവർക്ക് കുറച്ചുകൂടി എളുപ്പമാണെന്ന് പൈലിപ്പിള്ള, ചാക്കോപ്പിള്ള തുടങ്ങിയ കുറെ ആളുകൾ പറഞ്ഞപ്പോൾ അതിനെ ഞാൻ ഗൗരവമായിട്ട് എടുത്തു. അതു തന്നെയല്ല, ആ സമയത്ത് സഭയിൽ ഇങ്ങനെയൊരു ചുമതല ഞാൻ എടുക്കുന്നത് നല്ലതായിരിക്കുമെന്നുള്ള അഭിപ്രായം മറ്റു പലരിൽ നിന്നുമുണ്ടായി. അത് ഞാൻ സ്വീകരിച്ചു."

*ആ തീരുമാനം തെറ്റിപ്പോയി എന്നു തോന്നുന്നുണ്ടോ?*

"തീരുമാനങ്ങളെപ്പറ്റി ഞാൻ ഖേദിക്കാറില്ല. ആ തീരുമാനം അന്നെടുത്തു. അതിന്റെ ഭവിഷത്ഫലങ്ങളെല്ലാം സ്വീകരിക്കുവാൻ തയ്യാറായിക്കൊണ്ടാണ് തീരുമാനം എടുത്തത്. അതിനകത്ത് കുഴപ്പങ്ങളുണ്ടെന്നും, പ്രശ്നമുണ്ടെന്നും, സഭയിൽ പലവിധ വൈകല്യങ്ങളുണ്ടെന്നുമൊക്കെ അന്നും അറിയാമായിരുന്നു. അന്ന് തീരുമാനമെടുത്തു. അതിന്റെ അടിസ്ഥാനത്തിൽ ഇരുപതു വർഷം സേവനം നിർവഹിച്ചു. തീരുമാനം തെറ്റിപ്പോയി എന്ന വിചാരം എനിക്കില്ല."

മെത്രാപ്പോലീത്തായാകുവാൻ തനിക്ക് 'ഭയമായിരുന്നു' എന്നു പറഞ്ഞുകൊണ്ട്, ആ സ്ഥാനം സ്വീകരിച്ച സന്ദർഭം മെത്രാപ്പോലീത്താ സെമിനാരി വിദ്യാർത്ഥികൾക്ക് എടുത്ത ഒരു ക്ലാസിൽ വിവരിക്കുകയുണ്ടായി. മെത്രാപ്പോലീത്തായിൽ നിന്നും അറിയാതെ വാർന്നുവീണ ആ മൊഴിമുത്തുകളിതാണ്: "ഒരു മെത്രാപ്പോലീത്തായുടെ ഏറ്റവും പ്രധാനമായ ചുമതലയെപ്പറ്റി ഞാൻ കൂടുതൽ ചിന്തിക്കുന്തോറും എനിക്ക് വളരെയധികം വിഷമമുണ്ടാകുന്നുണ്ട്. മെത്രാപ്പോലീത്തായാകാതിരി

ക്കുവാൻ എന്നെക്കൊണ്ട് കഴിയുന്നത്ര ഞാൻ ശ്രമിച്ചു; നടന്നില്ല. അവസാനം വടക്കൻപ്രദേശത്തുള്ള സഭാംഗങ്ങൾ എന്നെ ബ്ലാക്ക്മെയിൽ ചെയ്ത് മെത്രാപ്പോലീത്തായാക്കിയതാണ്. അവരാണ് പറ്റിച്ചതെന്നെ. 1974–ൽ സഭാവഴക്ക് പ്രബലമായിരിക്കുമ്പോഴാണ് എന്നെ മെത്രാപ്പോലീത്തായാക്കുവാൻ രണ്ടാമതും അസോസ്യേഷൻ തിരഞ്ഞെടുക്കുന്നത്. അപ്പോൾ ഞാൻ പറഞ്ഞു, 'ഈ സ്ഥാനമെനിക്ക് വേണ്ട. ഞാൻ അച്ചനായിത്തന്നെ ഇരുന്നോളാ'മെന്ന്. ആ സമയത്ത് വടക്കൻപ്രദേശങ്ങളിലുള്ള സഭാംഗങ്ങൾ ഒരു ഡലിഗേഷനായി എന്നെ സമീപിച്ച് പറഞ്ഞു: "സഭ രണ്ടാകാൻ പോകുകയാണെങ്കിൽ, അച്ചൻ മെത്രാപ്പോലീത്തായാകുവാൻ വിസമ്മതിക്കുകയാണെങ്കിൽ, ഞങ്ങൾ പാത്രിയർക്കീസ് പക്ഷത്ത് ചേരുകയാണ്." ഇതു പറഞ്ഞാണ് അവരെന്നെ ബ്ലാക്ക്മെയിൽ ചെയ്തത്. അപ്പോൾ ഞാൻ സമ്മതിച്ചതാണ് മെത്രാപ്പോലീത്തായാകാൻ. എനിക്ക് വലിയ ഭയമാണ് മെത്രാപ്പോലീത്താ സ്ഥാനത്തിന്റെ ചുമതലകളെപ്പറ്റി ഓർക്കുമ്പോൾ. To be a Bishop is to be the presence of Christ in the midst of people. അതുപോലെയുള്ള സ്പിരിചൽ ക്വാളിറ്റീസ് വേണം. അതുപോലെയുള്ള പ്രാർത്ഥന വേണം. ഏറ്റവും പ്രധാനമായിട്ടുള്ളത് പ്രാർത്ഥനയാണ്. പ്രാർത്ഥനയും സ്പിരിച്വാലിറ്റിയുമാണ് ഒരു മെത്രാപ്പോലീത്തായ്ക്ക് വേണ്ടത്."

"സഭയുടെ കെട്ടുപാടിന്റെ ഒരു രൂപമാണ് പരിശുദ്ധന്മാരായ എപ്പിസ്ക്കോപ്പന്മാർ ക്രിസ്തുവിന്റെ സാന്നിധ്യമായിട്ട് എപ്പോഴും ജനങ്ങൾക്ക് കാണാവുന്നവിധത്തിൽ ഉണ്ടാവുക എന്നുള്ളത്. ഞാൻ അക്കാര്യത്തിൽ വളരെ പരാജയപ്പെട്ടു പോയി. ഒന്നാമത് ജനങ്ങളോടുള്ള സമ്പർക്കത്തിലും പരാജയപ്പെട്ടു, എന്റെ ജീവിതത്തിന്റെ ക്വാളിറ്റിയിലും പരാജയപ്പെട്ടു. But that is what a Bishop has to be, a man who knows God, lives for God, praise for his people all the time. മഹാപുരോഹിതനായ അഹറോന് മാർപതക്കം ഉണ്ട്. പന്ത്രണ്ട് കല്ല് വെച്ച്. ഓരോ കല്ലിന്മേലും ഓരോ ഗോത്രത്തിന്റെ പേരാണ് എഴുതിയിരിയ്ക്കുന്നത്. ദൈവത്തിന്റെ മുമ്പിൽ നിൽക്കുമ്പോൾ ഈ എല്ലാ ഗോത്രങ്ങളെയും ഓർത്തുകൊണ്ടു വേണം നിൽക്കുവാൻ. That is the Bishop's job. Constantly stands in the presence of God bearing all the burdens of his people. അതിൽകൂടെ ദൈവത്തിന്റെ കരുണ സഭയിലേക്ക് ഒഴുകിക്കൊണ്ടിരിക്കുന്നതാണ് പൗരസ്ത്യ സഭയുടെ ഏറ്റവും പ്രധാനമായ സംഗതി. അല്ലാതെ മെത്രാപ്പോലീത്തായുടെ അധികാരമോ അച്ചന്മാരുടെ അധികാരമോ ഒന്നുമല്ല. അവരുടെ ഹോളിനസ്സ്, അവരുടെ പ്രാർത്ഥന, അവരുടെ ജനങ്ങളോടുള്ള സ്നേഹവും സമ്പർക്കവും – അതാണ് പൗരസ്ത്യസഭയുടെ പ്രധാന ഘടകമായിട്ട് ആരംഭം മുതലെ ഉള്ളത്. അത് നഷ്ടപ്പെടുമ്പോഴാണ് സഭയിൽ ഒരുപാട്

പ്രശ്നങ്ങളൊക്കെ ഉണ്ടാകുന്നത്. ഇന്നത്തെക്കാലത്ത് അതാണ് അപൂർവ്വമായി വരുന്ന സംഗതി. വി. കുർബാനയും അതുപോലെ സെൻട്രൽ ആണ്. വി. കുർബ്ബാനയിൽ ദൈവത്തിന്റെ സാന്നിധ്യം അനുഭവിക്കാനും അതിൽ പങ്കുകാരാകാനും സാധിക്കുകയെന്നുള്ളത് വേദശാസ്ത്രം പഠിക്കുന്നതിനേക്കാളൊക്കെ വളരെ പ്രധാനപ്പെട്ടതാണ്."

"എനിക്ക് വലിയ ബഹുമാനമുള്ള ഒരു മെത്രാപ്പോലീത്താ കല്ലാശ്ശരിൽ ബാവായാണ് (പ. ഗീവർഗ്ഗീസ് ദ്വീതിയൻ കാതോലിക്കാബാവാ). He is really a spiritual man. മദ്ബഹായ്ക്കകത്ത് കയറിക്കഴിഞ്ഞാൽ നമുക്കറിയാം അദ്ദേഹം ദൈവത്തെ കാണുന്നുണ്ടെന്ന്. ദൈവത്തിന്റെ മുൻപിലാണ് നിൽക്കുന്നതെന്ന് അദ്ദേഹത്തിനു നല്ല ബോധ്യമുണ്ട്. ദൈവസാന്നിധ്യബോധമുള്ള ഒരു പരിശുദ്ധ ജീവിതമുള്ള ഒരു മെത്രാപ്പോലീത്തായായിരുന്നു. രണ്ടാമത്, എനിക്ക് വലിയ ബഹുമാനമുള്ളത് പാമ്പാടി തിരുമേനിയോടാണ്. പ്രാർത്ഥനാശീലനായ ഒരു മനുഷ്യനായിരുന്നു. വലിയ പാണ്ഡിത്യമൊന്നുമില്ല. യഥാർത്ഥ താഴ്മയുടെ അങ്ങേയറ്റമുള്ള ഒരാളായിരുന്നു. എനിക്ക് വലിയ ബഹുമാനമാണ് അദ്ദേഹത്തെ. Real Spiritual Man of Prayer. ഇതുപോലെയുള്ള മെത്രാപ്പോലീത്തന്മാർ നമുക്കുണ്ടായെങ്കിലേ സഭ ശരിയായിട്ട് പോവുകയുള്ളു. അല്ലാതെ മെത്രാപ്പോലീത്തന്മാർ അധികാരത്തിന്റെ സ്ഥാനങ്ങളാണ്, സ്ഥാപനങ്ങൾ പണിയുന്നവരാണ്, കെട്ടിടം ഉണ്ടാക്കുന്നവരാണെന്നു പറഞ്ഞ് (ഞാനും ഒത്തിരി കെട്ടിടം ഉണ്ടാക്കിയിട്ടുണ്ട്) അങ്ങനെ ചെയ്തിട്ട് കാര്യമൊന്നുമില്ല. അതൊന്നുമല്ല അവരുടെ നേട്ടം. അവിടെ ചെല്ലുമ്പോൾ എത്ര കെട്ടിടം ഉണ്ടാക്കിയെന്ന് ദൈവം ചോദിക്കുകയില്ല. The main thing is your spiritual life must be a life of prayer for the all community and you must be a symbol of the presence of Christ. ക്രിസ്തുവിന്റെ സാന്നിധ്യമാണെന്ന് ജനങ്ങൾക്ക് തോന്നുന്നവിധത്തിലുള്ള ഒന്നായിരിക്കണം മെത്രാപ്പോലീത്തന്മാരുടെ ജീവിതം. അച്ചന്മാരും അതിനകത്ത് പങ്കുവയ്ക്കുന്നവരാകണം. ഒരു അച്ചനെ കാണുമ്പോൾ ക്രിസ്തുവിന്റെ സാന്നിധ്യമാണ് എന്നൊരു ബോധം ജനങ്ങൾക്കുണ്ടാകണം. അതാണ് വളരെ പ്രധാനമായ കാര്യം. സ്നേഹവും വിശുദ്ധിയുമുള്ള മേല്പട്ടക്കാരും പട്ടക്കാരും ഉണ്ടാവുമ്പോഴാണ് സഭ പുരോഗമിക്കുന്നത്. അല്ലാതെ കെട്ടിടങ്ങൾകൊണ്ടോ, പണംകൊണ്ടോ, ഘടനകൊണ്ടോ ഒന്നുമല്ല. Real thing is the Spiritual Quality."

പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഏറെ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്ന മറ്റൊരു പിതാവായിരുന്നു പ. മൈലപ്ര മാത്യൂസ് റമ്പാൻ. അദ്ദേഹത്തെക്കുറിച്ച് മെത്രാപ്പോലീത്താ ഇങ്ങനെ എഴുതിയിട്ടുണ്ട്: "48 വർഷം മുഴുവൻ ഒരു റമ്പാനായി ജീവിച്ച്



**പ. മാത്യൂസ് പ്രഥമൻ ബാവാ,
ജോസഫ് മാർ പക്കോമിയോസ് എന്നിവരോടൊപ്പം.**



**സുന്ത്രോണിസോ ശുശ്രൂഷയ്ക്ക് പ. മാത്യൂസ് പ്രഥമൻ ബാവാ
നേതൃത്വം നൽകുന്നു**

സാധാരണ റമ്പാന്മാരിൽ പലപ്പോഴും കാണുന്ന സ്ഥാനമോഹങ്ങളൊന്നുമില്ലാതെ ഏകാന്തതയിലും മൗനവൃതത്തിലും കാലം കഴിച്ച് ദൈവസ്നേഹത്തിന്റെ അഗാധമായ അനുഭവം മൂലം അജ്ഞാത പരിശുദ്ധനായി ഉയർന്ന റമ്പാച്ചനോട് എനിക്ക് വലിയ ബഹുമാനമുണ്ട്. അദ്ദേഹത്തിന് എന്നോട് വലിയ വാത്സല്യവുമായിരുന്നു. ഈ മഹൽ ജീവിതത്തിന്റെ ഒരു മുകുരമായി അയ്യായിരത്തിലധികം പേജുകൾ വരുന്ന അദ്ദേഹത്തിന്റെ സ്വന്ത കൈപ്പടയിലുള്ള ലിഖിതങ്ങളെ നമുക്ക് കാണാം."

"മൈലപ്ര റമ്പാച്ചൻ ഏകാന്തവാസിയും മുനിയും ആയിരുന്നുവെങ്കിലും അതോടുകൂടെ തന്നെ സമൂഹപ്രാർത്ഥനയ്ക്കും പ. കുർബാനയ്ക്കും അദ്ദേഹം ഉയർന്ന സ്ഥാനം കൽപ്പിച്ചു. മാത്രമല്ല, ഒരു നല്ല സന്ന്യാസിയുടെ പ്രത്യേകതകളിൽ പ്രധാനമായിട്ടുള്ളത്, അളവില്ലാത്ത താഴ്മയും കളങ്കമില്ലാത്ത ശിശുതുല്യമായ ശുദ്ധതയുമാണ്. ഇത് രണ്ടിലും റമ്പാച്ചൻ ആരുടെയും പിറകിലായിരുന്നില്ല. മറ്റൊരു ഗുരുവിന്റെ ശിക്ഷണത്തിന് കീഴ്പ്പെട്ട് താഴ്മയും മറ്റും അഭ്യസിക്കാൻ അദ്ദേഹത്തിന് അവസരം കിട്ടിയില്ലെങ്കിലും താഴ്മയും ശുദ്ധതയും അദ്ദേഹം സ്വയം അഭ്യസിച്ചു. നിഷ്ക്കളങ്കമായ ഒരു മനസ്സാണ് റമ്പാച്ചന് ഉണ്ടായിരുന്നത് എന്ന് എന്റെ അറിവിൽ നിന്ന് എനിക്ക് പറയാൻ കഴിയും. എനിക്ക് അദ്ദേഹത്തോടുണ്ടായിരുന്ന വലിയ ബഹുമാനത്തിന്റെ അടിസ്ഥാനം ഈ ശുദ്ധതയും താഴ്മയും അദ്ദേഹത്തിന്റെ ഇടതോരാത്ത പ്രാർത്ഥനാശീലവുമായിരുന്നു."

മെത്രാപ്പോലീത്തായായി സ്ഥാനാഭിഷേകം ചെയ്യപ്പെട്ടതിനെക്കുറിച്ചും തന്റെ പ്രവർത്തന പരിപാടികളെക്കുറിച്ചും 1975-ൽ സുഹൃത്തുക്കൾക്ക് അയച്ച ഒരു കത്തിൽ മെത്രാപ്പോലീത്താ ഇങ്ങനെ പറയുന്നു: "It is ages since I wrote to my friends. I am glad for this opportunity to renew contact and give some news.

On February 15th, 1975 I took my vows as a monk, and was given the monastic habit as Hieromonk Paulos. On the 16th I was consecrated as a Metropolitan Bishop in the Orthodox Syrian Church of the East, by laying on of hands by the Holy Episcopal Synod, presided over by His Holiness Catholicos Baselius Augen I. I had been elected to the episcopate by unanimous vote of our Church Association (about 3000 delegates) in December 1965 and also again in October 1974.

My new name as bishop is Gregorios Since the Syrian custom is to call all bishops by honorific *Mar*, I will be known as Bishop Paulos Mar Gregorios. I will not use my old name (Paul Verghese) any longer, except where legally necessary.

There has been no decision as yet about my episcopal assignment. It is hoped that I will be allowed to continue as Principal of the Seminary. My colleague and Vice Principal Fr. M. V. George was also consecrated as Bishop Geevargis Mar Eustathius, and another faculty colleague Revd. Dr. K. C. Thomas as Bishop Thomas Mar Makarios. These two colleagues may sooner or later leave the faculty to assume to diocesan responsibilities.

I hope to continue to maintain at least some of my international contacts and activities. My style of life will, however, has to be more ecclesiastical monastic, and therefore less adapted to "conferencing."

My church has been going through some very difficult times. The responsibility of a bishop in this Church now is quite heavy and onerous. I do not have the gifts or the discipline necessary for my office. I need your prayers very badly.

We are now in Lent Looking forward to the feast of the Risen Lord. The world also seems to be vaguely waiting for some form of ressurrection life, life that is not threatened by death. We are in a time of upheaval, when dominant civilizations suffer the pangs of death and new ones are in pains to be born. No civilization comes to birth without a strong spiritual urge. It is the generation of this spiritual power through a proper community discipline that looks the first priority to me. We must look for that community and that discipline.

I have reduced much of my activities, since they are unconducive to discipline. This year; for example, my tentative programme has the following trips outside India:

February - Singapore, March - Crete, April - Geneva. Sofia & Budapest. July - U.S.A. and Canada, August - Mexico City, September - Malaysia & Italy, November - December - Kenya, Africa.

How will I ever get the strength to pull myself out of every thing, in order to discipline myself?

I need your prayers, your affection your care and your communications.

Yours in Christ's Service.

Paulos Gregorios

മലങ്കരസഭയുടെ ബാഹ്യകേരള ഭദ്രാസനത്തെ മൂന്നായി വിഭജിച്ചപ്പോൾ (ഡൽഹി, മദ്രാസ്, ബോംബെ) രാജസ്ഥാൻ, ഉത്തർപ്രദേശ്, ഹരിയാനാ, പഞ്ചാബ്, ഡൽഹി, ഹിമാചൽപ്രദേശ്, ജമ്മുകാശ്മീർ എന്നീ സംസ്ഥാനങ്ങളിലുള്ള പള്ളികളും മദ്ധ്യപ്രദേശിൽ റീവാ – ജബൽപൂർ

ട്രങ്ക് റോഡിനു പടിഞ്ഞാറ് റീവാ സെന്റ് തോമസ് പള്ളി ഉൾപ്പെടെ ഉള്ള പള്ളികളും ചേർത്ത് ഡൽഹി ഭദ്രാസനം (പ. മാത്യൂസ് പ്രഥമൻ ബാവാ യുടെ 1976 മാർച്ച് 27-ലെ 58/76 നമ്പർ കൽപ്പനപ്രകാരം) സ്ഥാപിതമായി. പിന്നീടുണ്ടായ ഒരു ഭദ്രാസന വിഭജനത്തിൽ അബുദാബി, ദുബായ്, എത്യോപ്യ, ലണ്ടൻ, നൈജീരിയ, വെസ്റ്റ് ജർമ്മനി, സാംബിയ എന്നിവിട ങ്ങളിലെ ഇടവകകളും ഡൽഹി ഭദ്രാസനത്തിൽ ഉൾപ്പെടുത്തി. ഭദ്രാസന മെത്രാപ്പോലീത്തായായി പൗലോസ് മാർ ഗ്രീഗോറിയോസിനെ പ. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ 1976 മാർച്ച് 27-നു (56/76-ാം നമ്പർ കല്പന പ്രകാരം) നിയമിച്ചു. ഡൽഹി ഭദ്രാസന ഭരണം മെത്രാ പ്പോലീത്താ ഔദ്യോഗികമായി ഏറ്റെടുത്തു. ന്യൂഡൽഹിയിലെ സഫ്ദർ ജങ്ങിലെ സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ നടന്ന ചടങ്ങിൽ 1976 ജൂലൈ 11-ന് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ യുടെ സുന്ത്രോണിസോ ശുശ്രൂഷ (ഭദ്രാസനത്തിലെ വിശ്വാസികൾ ഇട യനെ സ്വീകരിക്കുന്ന ചടങ്ങ്) നടന്നു. ആ ചടങ്ങിൽ മെത്രാപ്പോലീത്താ നടത്തിയ പ്രഭാഷണം വളരെ ശ്രദ്ധേയമായിരുന്നു. 'പ്രഭാവവും ഭാരവും' എന്ന പേരിലുള്ള ആ പ്രഭാഷണത്തിന്റെ പ്രസക്ത ഭാഗങ്ങൾ ഇപ്രകാര മാണ്:

"നിങ്ങളെന്നെ യോഗ്യനെന്ന് പ്രഖ്യാപിച്ചിരിക്കുന്നു. ഞാൻ ഈ സ്ഥാനത്തിന് അയോഗ്യനാണെന്ന് എനിക്കറിയാം. ദൈവവും അതറി യുന്നു. ദൈവത്തിന് മാത്രമേ എന്നെ യോഗ്യനായ ഒരു നല്ല ഇടയനാക്കി ത്തീർക്കുവാൻ കഴിയൂ. എന്നെ ചെറിയ ആട്ടിൻകൂട്ടത്തിന്റെ കുറ്റമറ്റ മഹാ പുരോഹിതനാക്കിത്തീർക്കുവാനും, അവരുടെ മധ്യത്തിൽ ക്രിസ്തു സ്ഥാനീയനായി നിലകൊള്ളുന്ന, അവരെ സേവിക്കുന്ന, അവർക്കു വേണ്ടി കഷ്ടപ്പെടുന്ന, പ്രാർത്ഥിക്കുന്ന, എന്റെ രക്ഷകൻ എനിക്കുവേണ്ടി ജീവൻവച്ചതുപോലെ അവർക്കായി എന്റെ ജീവനെ വയ്ക്കുന്ന, നല്ല ഇടയനാക്കിത്തീർക്കുവാനും ദൈവത്തിനേ കഴിയൂ. ..........

ക്രിസ്തുവിന്റെ സ്ഥാനത്താണ് മഹാപുരോഹിതൻ നിൽക്കുന്നത്. നമ്മുടെ മദ്ധ്യസ്ഥനായി ദൈവമുമ്പാകെ നിത്യമായി നിൽക്കുന്ന ഏക യഥാർത്ഥ മഹാപുരോഹിതനാണ് ക്രിസ്തു. ക്രിസ്തുവിന്റെ ആ മഹത്വ ത്തെയാണ് ഭൗമിക മഹാപുരോഹിതനായ മേൽപ്പട്ടക്കാരൻ പ്രതിനിധീ കരിക്കുന്നത്. അതിനാൽ ബലിപീഠത്തിങ്കൽ എത്രയും മഹത്തരമായ വസ്ത്രാലങ്കാരത്തോടെ അദ്ദേഹം നിൽക്കണമെന്ന് നമ്മുടെ പാരമ്പര്യം നിഷ്കർഷിക്കുന്നു. എന്നാൽ ദേവാലയത്തിനു പുറത്ത് ഒരു സന്യാസി യുടെ ലളിതമായ വസ്ത്രധാരണമാണ് അദ്ദേഹത്തിനു വേണ്ടത്. ബലി പീഠത്തിങ്കൽ നിൽക്കുന്ന മഹാപുരോഹിതന്റെ 'മഹത്വവും അലങ്കാ രവും', ദൈവസന്നിധിയിൽ എല്ലാവർക്കുമായി മദ്ധ്യസ്ഥതയണയ്ക്കുന്ന



ഡൽഹി ഓർത്തഡോക്സ് സെന്റർ:
ന്യൂഡൽഹിയിലെ തുഗ്ലഖാബാദിൽ
പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ
സ്ഥാപിച്ച ഭദ്രാസന അരമന



ക്രിസ്തുവിന്റെ മഹത്വത്തിന്റെയും അലങ്കാരത്തിന്റെയും പ്രതിഫലന മാണ്. ........

അതിനാൽ ഒരു മേൽപ്പട്ടക്കാരന്റെ വെട്ടിത്തിളങ്ങുന്ന വേഷവിധാനങ്ങൾ, അദ്ദേഹത്തിൽ നിന്നു പ്രതീക്ഷിക്കപ്പെടുന്ന ഉന്നതമായ സ്വഭാവത്തിന്റെ പ്രതീകമാണ്. പന്ത്രണ്ടു വർഷങ്ങൾക്കു മുമ്പ് ഈ ഉത്തരവാദിത്വത്തിൽ നിന്നും എന്നെ ഒഴിവാക്കണമെന്ന് ആവശ്യപ്പെടാൻ എന്നെ പ്രേരിപ്പിച്ച ഘടകം ഇതാണ്. എപ്പിസ്ക്കോപ്പാ പദവി എനിക്ക് ആഗ്രഹിക്കാൻ കഴിയാത്തവിധം അത്രയ്ക്ക് ഉന്നതമായ സ്ഥാനമാണെന്ന ചിന്തയാണെനിക്കുള്ളത്. ഈ സ്ഥാനത്തെക്കുറിച്ചും കർത്താവ് എന്നിൽ നിന്നും എന്താണ് പ്രതീക്ഷിക്കുന്നതെന്നുള്ളതിനെക്കുറിച്ചും എനിക്കു ഭയമുണ്ട്. ദൈവവിളിക്കു മുമ്പിൽ ഭയത്തോടും വിറയലോടും കൂടെയാണ് ഞാൻ തല കുനിച്ചത്.

സ്വന്തം കഴിവുകളിൽ ആശ്രയിച്ചുകൊണ്ട് യാതൊരുവനും ഈ പദവിയിലേക്ക് വരുവാൻ സാധ്യമല്ല. ദൈവത്തിന്റെ കരുണയിലും, എന്റെ ജനത്തിന്റെ പ്രാർത്ഥനയിലും, ഇവ രണ്ടിലുമേ എനിക്ക് ആശ്രയിക്കാനാവൂ. ദൈവകൃപയില്ലെങ്കിൽ ഞാനേതുമില്ല. ആ അളവറ്റ കൃപയിലും നിങ്ങളുടെ ഹൃദയംഗമായ പ്രാർത്ഥനകളിലും സങ്കേതപ്പെട്ടുകൊണ്ട് ദൈവം എന്നെ ഇരുത്തിയിരിക്കുന്ന ഈ ദൈവിക സിംഹാസനത്തെ ഞാൻ സ്വീകരിക്കുന്നു.

സ്വന്തം ജനത്തിന്റെ പൗരനേതാവും കൂടിയാണ് ഒരു മേല്പ്പട്ടക്കാരൻ. ആ നിലയിൽ അദ്ദേഹത്തിന്റെ കർത്തവ്യങ്ങളെപ്പറ്റിയും ഒരു വാക്ക് പറഞ്ഞുകൊള്ളട്ടെ.

ഒരു മേൽപ്പട്ടക്കാരന് എല്ലാ അർത്ഥത്തിലും ഒരു സന്യാസിയായിരിപ്പാൻ കഴിയുന്നതല്ല. ലോകത്തിൽ നിന്നും രാഷ്ട്രത്തിൽ നിന്നും പൂർണ്ണമായും വേർപെട്ടു ജീവിക്കുവാൻ അദ്ദേഹത്തിനു കഴിയുകയില്ല. എല്ലാ മനുഷ്യർക്കും വേണ്ടിയുള്ള എന്റെ ലോകവ്യാപകമായ പ്രവർത്തനങ്ങൾ, പ്രത്യേകിച്ചും അടിച്ചമർത്തപ്പെടുന്നവരും, മർദ്ദിതരും, ചൂഷിതരും, ദരിദ്രന്മാരുമായ മനുഷ്യർക്കുവേണ്ടിയുള്ള പ്രവർത്തനങ്ങൾ തുടരുന്നതിന് ദൈവം എനിക്ക് ശക്തി തരുവാൻ ഞാൻ പ്രാർത്ഥിക്കുന്നു. ദക്ഷിണാഫ്രിക്കയിലെ കറുത്തവർക്കു വേണ്ടിയും അമേരിക്കൻ ഐക്യനാടുകളിലെ അമേരിക്കൻ ഇൻഡ്യാക്കാർക്കു വേണ്ടിയും ലാറ്റിൻ അമേരിക്കയിലും ഏഷ്യൻ ആഫ്രിക്കയിലുമുള്ള ദരിദ്രവിഭാഗത്തിനു വേണ്ടിയും ഉള്ള എന്റെ എളിയ പ്രവർത്തനങ്ങൾ ഞാൻ തുടരുന്നതാണ്. ഈ രാജ്യത്തിലെ പാവപ്പെട്ടവരും ചൂഷിതരുമായ ജനങ്ങൾക്കുവേണ്ടി പ്രവർത്തിക്കുവാൻ ഞാൻ സ്വയം സമർപ്പിച്ചിരിക്കുന്നു. അവരുടെ ക്ഷേമം എന്റെ രാജ്യത്തിന്റെ ക്ഷേമമായി ഞാൻ കാണുന്നു.

ദരിദ്രർക്കും മർദ്ദിതർക്കും നീതി കിട്ടുവാൻ വേണ്ടി ഞാൻ ഉദ്യുക്തനായിരിക്കുന്നു. അതിനാൽ മനുഷ്യർക്ക് ദൈനംദിന ആവശ്യത്തിനുള്ള ഉൽപ്പാദിത വസ്തുക്കൾ അനായാസേന ലഭിക്കുന്ന ഒരു സാമ്പത്തിക വ്യവസ്ഥിതിയ്ക്കുവേണ്ടി ഞാൻ നിലകൊള്ളുന്നു. ആ വസ്തുക്കൾ സമൂഹത്തിലെ അപൂർവ്വം ചിലരാലോ ഗവൺമെന്റിനാൽ മാത്രമോ നിയന്ത്രിക്കപ്പെടേണ്ടതല്ല. വിദേശശക്തികളുടെ ഇടപെടലുകളിൽനിന്നും സ്വതന്ത്രമായ, ജനങ്ങളെ ബാധിക്കുന്ന സുപ്രധാന നിയമങ്ങളുടെ നിർമ്മാണത്തിൽ ജനങ്ങൾക്ക് പങ്കാളിത്തം ലഭിക്കുന്ന, കള്ളക്കടത്തുകാർ, കരിഞ്ചന്തക്കാർ, കോഴ കൊടുക്കുകയും വാങ്ങുകയും ചെയ്യുന്നവർ, അധികാരം ദുർവിനിയോഗം ചെയ്യുന്നവർ തുടങ്ങിയ സാമൂഹ്യ വിരുദ്ധന്മാരെ ജനങ്ങൾ തന്നെ ശിക്ഷിക്കുന്ന ഒരു രാഷ്ട്രത്തിനുവേണ്ടി ഞാൻ നിലകൊള്ളുന്നു.

നമ്മുടെ രാഷ്ട്രത്തിന്റെ തലസ്ഥാനത്തുള്ള ഈ സിംഹാസനത്തിന്റെ ചുമതല സ്വീകരിക്കുന്നത് ഒരു രാഷ്ട്രസേവനം കൂടെയാണ് എന്ന നിലയിൽ രാഷ്ട്രത്തോടു തന്നെയുള്ള ഒരു വലിയ ചുമതലയുടെ സ്വീകരണമായി ഞാൻ ഇതിനെ കണക്കാക്കുന്നു. ജനങ്ങളുടെ ഹിതമറിഞ്ഞ് പ്രവർത്തിക്കുവാൻ ഞാൻ എപ്പോഴും ഒരുക്കമായിരിക്കും. രാഷ്ട്രത്തോട് നീതിയെയും സമാധാനത്തെയും കുറിച്ച് പ്രസംഗിക്കുവാൻ ഞാൻ ശ്രമിക്കും. ഇന്നാട്ടിലെ ജനക്ഷേമത്തിനുള്ള എല്ലാ പ്രവർത്തനങ്ങളിലും എന്റേതായ സേവനം നൽകാൻ ഞാൻ തയ്യാറാണെന്ന് എന്റെ ജനത്തിന്റെ നേതാക്കന്മാരോട് ഞാൻ വാഗ്ദാനം ചെയ്യുന്നു.

റോമൻ കത്തോലിക്കാ, പ്രൊട്ടസ്റ്റന്റ്, ഓർത്തഡോക്സ് സഭകളുടെ വിശാലമായ ക്രിസ്തീയ കൂട്ടായ്മയ്ക്കുവേണ്ടി എന്റേതായ പങ്കു വഹിക്കാൻ ഞാൻ സന്നദ്ധനാണ്. ജനങ്ങളുടെ ക്ഷേമത്തിനായുള്ള ക്രിസ്തീയ സഭകളുടെ എല്ലാ പ്രവർത്തനങ്ങളിലും സേവനത്തിന്റെ സന്തോഷകരമായ ഭാരം വഹിക്കുന്നതിൽ പങ്കുകൊള്ളുവാൻ ഞാൻ ഒരുക്കമാണ്. ഒരു ഉപദേശകനെന്ന നിലയിൽ എന്റെ പരിമിതമായ കഴിവുകൾ തലസ്ഥാന നഗരിയിലെ ക്രൈസ്തവർക്കും, മറ്റുള്ളവർക്കും പ്രയോജനപ്പെടുത്തുവാൻ കഴിയുമെന്നും ഞാൻ ആശിക്കുന്നു.

ഈ നഗരത്തിലും ഈ രാജ്യത്തുമുള്ള ബുദ്ധിജീവികളോടൊത്ത് പ്രവർത്തിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദേശീയ പദ്ധതികളുടെ ആസൂത്രണത്തിൽ മാത്രമല്ല, ദേശീയതാൽപ്പര്യങ്ങളുടെ പുനഃചിന്തനത്തിലും, പുതിയ ദേശീയനയങ്ങളുടെ ആവിഷ്ക്കരണത്തിലും എനിക്ക് താല്പര്യമുണ്ട്. സംഗീതം, ശില്പവിദ്യ, വാസ്തുശില്പവേല മുതലായ കലകളുടെ ആസ്വാദനത്തിൽ ഞാൻ തല്പരനാണ്. ഈ നഗരത്തിലെ സാംസ്ക്കാരിക ജീവിതത്തിൽ പങ്കാളിയാകുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ഈ തലസ്ഥാന നഗരിയിൽ മുഴുവൻ സമയവും താമസിച്ചുകൊണ്ട് എന്റെ ഈ താൽപ്പര്യങ്ങളോട് നീതി പുലർത്തുവാൻ കഴിഞ്ഞെങ്കിൽ എന്നാശിക്കുകയാണ്. എന്റെ സഭയുടെ വേദശാസ്ത്ര വിദ്യാഭ്യാസത്തിലും, സഭയുടെ ബാഹ്യകാര്യങ്ങളിലും എനിക്കുള്ള ചുമതലകൾ തുടരേണ്ടതുകൊണ്ട് എന്റെ സമയത്തിന്റെ ഏറിയപങ്കും, സഭയുടെ ആസ്ഥാനമായ കോട്ടയത്ത് ചെലവിടേണ്ടി വരും. കാലക്രമേണ തലസ്ഥാനനഗരിയിൽ കൂടുതൽ സമയം താമസിക്കുവാനും, ഇവിടുത്തെ പ്രവർത്തനങ്ങളിൽ ഭാഗഭാക്കാകുവാനും സാധിക്കുമെന്ന് ഞാൻ പ്രത്യാശിക്കുന്നു.''

ഡൽഹി ഭദ്രാസനാധിപനായി ചാർജ്ജെടുത്ത മെത്രാപ്പോലീത്താ പള്ളികൾക്ക് അയച്ച പ്രഥമ കല്പന (No. 1/76) കാണുക:

നമ്മുടെ ഡൽഹി ഭദ്രാസനത്തിലെ എല്ലാ പട്ടക്കാർക്കും ഇടവകാംഗങ്ങൾക്കും വാഴ്വ്,

കർത്താവിൽ വാത്സല്യമുള്ളവരെ,

ഡൽഹി ഭദ്രാസനത്തിലെ നമ്മുടെ സ്ഥാനാരോഹണശേഷം നാം ആദ്യമായി അയയ്ക്കുന്ന പൊതു കല്പനയാണിത്. ദൈവത്തിന്റെ കരുണയാലും നിങ്ങളേവരുടേയും സഹകരണത്തോടെയും സുന്ത്രോണീസോ ശുശ്രൂഷ ഭംഗിയായി നടന്നു. ഡൽഹി ഇടവകക്കാർ ഏറ്റവും സ്തുത്യർഹമാംവിധം ഈ ശുശ്രൂഷയുടെ സകല ചുമതലയും ചെലവും വഹിച്ചു. ദൈവം അവർക്ക് പ്രതിഫലം നൽകട്ടെ. ഭദ്രാസനത്തിലെ മിക്ക ഇടവകകളിലേയും പ്രതിനിധികൾ ബാവാതിരുമനസ്സിലെ കല്പന പ്രകാരം ശുശ്രൂഷയിൽ സംബന്ധിച്ചു. നിങ്ങൾക്ക് നന്ദി.

ശുശ്രൂഷയുടെ ശേഷം പ. ബാവാ തിരുമേനിയും മാർ തെയോഫിലോസ്, മാർ ഒസ്താത്യോസ്, മാർ തേവോദോസ്യോസ് എന്നീ വന്ദ്യ തിരുമേനിമാരും ഞാനും ഒരുമിച്ച് പ്രധാനമന്ത്രിയെ സന്ദർശിച്ച് ഞങ്ങളുടെ ആദരാഞ്ജലികൾ സമർപ്പിച്ച കാര്യം നിങ്ങൾ പത്രങ്ങളിൽ നിന്നുമറിഞ്ഞു കാണുമല്ലോ. ഒരു ഭാരതീയ സഭയായ നമ്മുടെ സഭ രാഷ്ട്രീയാധികാരികളുമായി ഉറ്റബന്ധം പുലർത്തുകയെന്നുള്ളത് എപ്പോഴും ആവശ്യമാണ്. രാഷ്ട്രതലസ്ഥാനത്തിൽ നമുക്കൊരു സഭാഭവനം ഉണ്ടായിട്ട് ഒരു മെത്രാപ്പോലീത്തായും കുറെ പുരോഹിതന്മാരും കൂടെ അവിടെ താമസിച്ച് സേവനം നിർവ്വഹിക്കേണ്ടത് അത്യാവശ്യം തന്നെ. ഡൽഹിയിൽ നമുക്കൊരു പള്ളിയുണ്ടായത് എത്രപേർ എത്രമാത്രം ത്യാഗം സഹിച്ചിട്ടാണെന്നുള്ളത് നമുക്കേവർക്കും അറിയാം. അതുപോലെ ഹരീദാബാദിലും, കാൺപൂരിലും, ലക്നോയിലും, അമ്പാലായിലും, അലഹബാദിലും എന്ന പോലെ ഉത്തരേന്ത്യയിലെ മറ്റു പ്രധാന നഗരങ്ങളിലുമൊക്കെ

നമുക്ക് പള്ളികൾ ഉണ്ടാവുക എന്നുള്ളത് അത്യാവശ്യമാണ്. അതോടൊപ്പംതന്നെ ഒരു ഭദ്രാസനഭവനം കൂടെയുണ്ടാകുവാനുള്ള ഉദ്യമവും കൂടെ ഉടൻതന്നെ ആരംഭിക്കേണ്ടിയിരിക്കുന്നു. ദൈവം അനുവദിക്കുന്നുവെങ്കിൽ എല്ലാം നടക്കും. നിങ്ങളുടെ സഹകരണവും പ്രാർത്ഥനാസഹായങ്ങളും എപ്പോഴും എനിക്കുണ്ടെന്ന് എനിക്കറിയാം. നിങ്ങളെ അധികം ഭാരപ്പെടുത്തരുതെന്ന് വളരെ ആഗ്രഹമുണ്ട്.

നിങ്ങൾ ബലഹീനനായ നമ്മെ നിങ്ങളുടെ ഇടയനും മഹാപുരോഹിതനുമായി സ്വീകരിച്ചിരിക്കുകയാണല്ലോ. നമ്മുടെ ഭദ്രാസനത്തിൽ ഇപ്പോൾ മുപ്പതോളം കോൺഗ്രിഗേഷൻസും ആറ് അച്ചന്മാരുമാണുള്ളത്. നാലഞ്ച് അച്ചന്മാർ കൂടെയെങ്കിലും ഉടനേയുണ്ടായെങ്കിലേ കാര്യങ്ങൾ നടക്കുകയുള്ളൂ. ഇനിയും പല സ്ഥലങ്ങളിൽ ഇടവകകൾ തുടങ്ങേണ്ടതായിട്ടുണ്ട്. ത്യാഗസന്നദ്ധരായ നല്ല അച്ചന്മാരെ ലഭിക്കുവാൻ പ്രയാസമുണ്ട്. അച്ചൻമാർ വന്നാൽ അവരുടെ ആവശ്യങ്ങൾ നടക്കാനും പ്രയാസമുണ്ട്. ഇതെല്ലാം കണക്കിലെടുത്തുകൊണ്ട് ദൈവാശ്രയത്തോടെ നമുക്ക് മുമ്പോട്ട് പോകാം.

പ്രിയമുള്ളവരെ, നിങ്ങളെയോരോരുത്തരേയും നേരിൽ വന്ന് സന്ദർശിക്കുവാൻ അതിയായ ആഗ്രഹമുണ്ടെങ്കിലും ഈയാണ്ടിൽ അധികം സമയം ലഭിയ്ക്കുന്നില്ല. ഓഗസ്റ്റ് ആറാം തീയതി യൂറോപ്പിലേയ്ക്ക് യാത്രയാണ്. പത്തിൽ കൂടുതൽ വിവിധ സമ്മേളനങ്ങളിലും കമ്മിറ്റികളിലും പങ്കെടുക്കാനുണ്ട്. എല്ലാം സഭാസംബന്ധമായ കാര്യങ്ങളാണ്. ഒക്ടോബർ പകുതിയോടു കൂടിയേ നാട്ടിൽ തിരികെ വരാനൊക്കൂ. നമ്മുടെ ബലഹീന പ്രവർത്തനങ്ങൾ ദൈവാനുഗ്രഹത്താൽ വിജയം പ്രാപിക്കാൻ വേണ്ടി നിങ്ങളെല്ലാവരും പ്രാർത്ഥിക്കണം. സ്വിറ്റ്സർലണ്ട്, ഗ്രീസ്, ഓസ്ട്രിയ, റുമേനിയ, ഫ്രാൻസ് വീണ്ടും സ്വിറ്റ്സർലണ്ട്, റഷ്യാ, അർമ്മേനിയ, ബൾഗേറിയാ വീണ്ടും റോമാനിയാ, ഹംഗറി, പൂർവ്വജർമ്മനി ഇത്രയും രാജ്യങ്ങളിലാണ് മീറ്റിംഗുകളുള്ളത്. രണ്ടു മാസത്തേയ്ക്ക് ഒരു ദിവസവും ഒഴിവില്ലാതെ ശനിയും ഞായറും ഇടദിവസവും ഒക്കെ പരിപാടികളുണ്ട്.

നമ്മുടെ ഭദ്രാസനവും അതിലെ ഇടവകകളും ദൈവകരുണയാൽ അനുഗ്രഹങ്ങൾ പ്രാപിച്ച് മുമ്പോട്ടു പോകുവാൻവേണ്ടി നിങ്ങളോരോരുത്തരും പ്രാർത്ഥിക്കണം. സർവ്വത്തിന്റെയും ഉടയവനും സർവ്വ സ്നേഹത്തിന്റെയും കരുണയുടെയും ഉറവിടവുമായ ദൈവം തമ്പുരാൻ നിങ്ങളേവരേയും നിങ്ങളുടെ കുടുംബങ്ങളേയും കുഞ്ഞുകുട്ടികളേയും നിങ്ങൾക്കുള്ള എല്ലാവരേയും എല്ലാറ്റിനേയും വാഴ്ത്തി അനുഗ്രഹിക്കുമാറാകട്ടെ.

1976 ജൂലൈ മാസം 28-ാം തീയതി

കോട്ടയം പഴയസെമിനാരിയിൽ നിന്നും

ഡൽഹിയിൽ സഫ്ദർജങ്ങിലെ സെന്റ് മേരീസ് പള്ളിയോടനുബന്ധിച്ചുള്ള ഒരു കെട്ടിടത്തിൽ മാർ ഗ്രീഗോറിയോസ് താമസം തുടങ്ങി. കാതോലിക്കാബാവാ ഡൽഹി ഭദ്രാസനാധിപനായി നിയമിച്ചുകൊണ്ടു നല്കിയ കല്പനയും കുറെ പള്ളികളുടെ ലിസ്റ്റുമായി ഒന്നുമില്ലായ്മയിൽ നിന്നു മെത്രാപ്പോലീത്താ ആരംഭിച്ചു. ആ കാലത്തെ രണ്ടു സംഭവങ്ങൾ അദ്ദേഹത്തെ നേരിട്ടറിയാവുന്ന ഒരു വ്യക്തി ഇപ്രകാരം സാക്ഷ്യപ്പെടുത്തുന്നു: "മെത്രാപ്പോലീത്താ ഡൽഹിയിൽ താമസം തുടങ്ങിയ സമയം. ഒരിക്കൽ ഒരു കൈയിൽ ചൂലും മറുകൈയിൽ പച്ചക്കറി സഞ്ചിയുമായി സൈക്കിൾ റിക്ഷായിൽ പോകുന്ന തിരുമേനിയെ ഞാൻ കണ്ടു. മറ്റൊരിക്കൽ പച്ചക്കറി സഞ്ചിയുമായി ബസ് കാത്തു നിൽക്കുന്ന തിരുമേനിയെ ഞാൻ കാണുകയുണ്ടായി." ഈ രണ്ടു കാര്യങ്ങളും ഒരു സത്യം വെളിവാക്കുന്നു. സാഹചര്യങ്ങളോട് പൂർണ്ണമായും ഇണങ്ങി ഏറ്റവും താഴേക്കിറങ്ങിവന്ന് സാധാരണക്കാരനെപ്പോലെ ജീവിക്കുവാൻ മെത്രാപ്പോലീത്തായ്ക്ക് സാധിക്കുമായിരുന്നു.

മാർ ഗ്രീഗോറിയോസ് ഭദ്രാസനഭരണം ഏറ്റെടുത്തശേഷം ആദ്യമായി ലുധിയാനാ സന്ദർശിച്ച സംഭവം, അന്ന് ലുധിയാനാ ക്രിസ്ത്യൻ മെഡിക്കൽ കോളജിൽ ഒരു ഉദ്യോഗസ്ഥനായിരുന്ന ഫാ. സി. ജി. മാത്യു ഇങ്ങനെ വിവരിക്കുന്നു: "ഡൽഹി മുതൽ ലുധിയാനാ വരെയുള്ള നീണ്ട ദൂരം ബസ് യാത്ര ചെയ്താണ് തിരുമേനി ലുധിയാനായിലെത്തിയത്. തിരികെ പോയതും ബസിൽ തന്നെയായിരുന്നു. ആ യാത്ര തിരുമേനി ജീവിതകാലത്ത് ഒരിക്കലും മറന്നിട്ടില്ലായിരുന്നു. പലപ്പോഴും അതെന്നെ ഓർമ്മിപ്പിക്കുമായിരുന്നു. അത്ര ക്ലേശപൂർണ്ണമായിരുന്നു ആ യാത്ര. എങ്കിലും മുഖപ്രസന്നത വെടിയാതെ തന്റെ കുഞ്ഞാടുകളെ കാണുന്നതിലുള്ള സന്തോഷവും, ആനന്ദവും, ഉൾക്കടമായ സഭാസ്നേഹവും വെളിവാക്കിയ ആ വലിയ മനുഷ്യന്റെ എളിമയും വാത്സല്യവും കൂടുതലായി അടുത്ത് അറിയുവാനും, അത് മുഖാന്തിരമായി അദ്ദേഹത്തെ വളരെയധികം സ്നേഹിക്കുവാനും ഈ സംഭവം കാരണമായി. അന്നു മുതൽ ഗ്രീഗോറിയോസ് തിരുമേനി എന്റെയൊരു ആരാധനാപാത്രമായിരുന്നു."

ഡൽഹി ഭദ്രാസനത്തിനൊരു ആസ്ഥാനം നിർമ്മിക്കുവാൻ മെത്രാപ്പോലീത്താ താമസിയാതെ പരിശ്രമം തുടങ്ങിയെങ്കിലും 1984-ൽ മാത്രമേ അരമനയുടെ (ഡൽഹി ഓർത്തഡോക്സ് സെന്റർ) ഉദ്ഘാടനം നടത്താനായുള്ളൂ. മെത്രാപ്പോലീത്തായുടെ രൂപകല്പനയിൽ പണിതുയർത്തിയിട്ടുള്ള ഈ സ്ഥാപനം ശില്പകലാപരമായി ആകർഷണീയമായ ഒന്നാണ്. പൗരസ്ത്യ വാസ്തുകലാശില്പത്തിലുള്ള മാർ ഗ്രീഗോറിയോസിന്റെ അഭിരുചിയുടെ സാക്ഷ്യങ്ങളാണ് ഡൽഹി ഓർത്തഡോക്സ്

സെന്ററും ഓർത്തഡോക്സ് സെമിനാരിയിലെ 'സോഫിയാ സെന്ററും' 'ശ്രുതി'യും പരുമലയിലെ പുതിയ ദേവാലയവും.

ഉപരാഷ്ട്രപതി ആർ. വെങ്കിട്ടരാമൻ 1984 നവം. 25-ന് ഡൽഹി ഓർത്തഡോക്സ് സെന്ററിന്റെ ഉദ്ഘാടനം നിർവഹിച്ചു. മെത്രാപ്പോലീത്തായുടെ ദർശനത്തിൽ രൂപംകൊണ്ട സർവ്വധർമ്മനിലയ, നീതിശാന്തികേന്ദ്ര, സോഫിയാ സൊസൈറ്റി, ധ്യാനമന്ദിരം എന്നിവയുടെ പ്രവർത്തനോദ്ഘാടനവും അതോടനുബന്ധിച്ച് നടന്നു.

സെന്ററിന്റെ ഉദ്ഘാടന ക്ഷണക്കത്തിൽ മെത്രാപ്പോലീത്താ ആ സ്ഥാപനത്തെക്കുറിച്ച് ഇങ്ങനെ വിവരിക്കുന്നു: " A long - Cherished dream, the opening of the Centre marks the first step in relating, in a practical and positive way, the life and faith of the Orthodox Christian community in the capital and the north of India to the other religions of the country as well as to the social realities of the people. The Centre is specifically designed to fulfil this aspiration.

The Centre has a number of wings:

- the Sarva Dharma Nilaya: a home for all faiths;
- the Delhi Dhyan Mandir: a meditation room open to all;
- the Niti Santikendra: a centre for justice and peace initiatives;
- a training centre in social development work for religious and lay people;
- the Sophia Society: a registered body to promote studies and actions for national unity, social education, community health, development, peace and justice leading towards the ideal of an enlightened society.

The Centre has, among other facilities, conference rooms and a specialised library.

The St. Thomas Chapel is at the core of the complex. The Centre also houses the office and residence of the Metropolitan of Delhi and the North.

In this age of science, and at a time of acute stress in the nation, as we launch on this journey to rediscover the oneness and strength of this our ancient land of many faiths and cultures, we look forward to your full participation and extend to you a warm welcome.''

സെന്ററിലെ പ്രധാന സ്ഥാപനങ്ങളിലൊന്നായ "സർവ്വ ധർമ്മനിലയ" ത്തെക്കുറിച്ചുള്ള തന്റെ ദർശനം മെത്രാപ്പോലീത്താ വാക്കുകളിൽ

ആവിഷ്ക്കരിച്ചിരിക്കുന്നത് കാണുക: "Sarva Dharma Nilaya will start functioning early in 1984 in its own premises in New Delhi. The inter cultural studies at the Centre are related to the human condition and seek to bring together experience and knowledge in three areas:

- the sciences - physical and human
- world philosophies - Indian, Chinese, Arab, Western and others
- world religions - the eight major religions of India: Hindu, Buddhist, Jain, Sikh, Jewish, Christian, Muslim and Zoroastrain.

  The studies will be inter - disciplinary and inter - religious and have three dimensions:

- Seminars, lectures and publications at a level of academic excellence
- Popular talks and writings by persons distinguished in the various disciplines
- Training programmes and learning materials in spiritual disciplines like meditation (dhyana), prayer and fasting and yoga.

Sarva Dharma Nilaya will have a select but comprehensive library of classical and modern books in the three areas of study. It will be open to participants for inhouse reading.

Sarva Dharma Nilaya is an idea as well as an institution. Its purpose is enlightenment and wisdom. This ideal representes the ultimate fulfilment of all higher human aspirations. All religions and the great philosophical systems of the world share it. It inheres in human scientific knowledge, in poetry and literature and in the nobler traditions of all nations and peoples.

Sarva Dharma Nilaya shies away from sectarianism and exclusiveness, from divisive or disrespectful approach to one religion or another, to one culture or another. Its spirit is catholic and comprehensive. It is open to all humanity. It seeks only that the human race should grow to its full stature, free from ignorance and blinding superstition, from selfishness and pettiness. It strives for the freedom and dignity of all, for peace with justice, for the fullness of love, joy, and harmony.

Sarva Dharma Nilaya cannot be other - worldly. In striving for transcendent fulfilment, it does not ignore or deny this world of conflict and injustice, where many live in poverty and ignorance and the majority are oppressed and exploited. It seeks to study and change the structure of

sketchy and partly irrelevant. Chapter 3 on sources and background treats possible influences in an unscientific manner: Hindu thought, plotinus, Ammonius, Saccas ... Chapter 4 on Gregory and Scripture is good, but partly overlooks recent research on patristic exegesis. Chapter 5 on the use of pagan philosophy is good, but the attitude of Gregory described in it being shared by earlier Greek Fathers (v. g. Origen), it would have been necessary to show more specifically what is proper to Gregory himself. In chapter 6 the parallel Eunomius plotinus is based in unscientific approach to plotinus. The relevance of chapter 7 on epistemology is not clear.

In chapter 8 the relationship between God and creation in authors like Plato, Philo, Plotinus ..... is again sketchy and based on second hand knowledge; the same is true for the doctrine of participation of those authors in chapter 9. Chapters 10 and following betray a grave misrepresentation of Augustine's doctrine, based on second hand knowledge of poor quality; it is this misrepresentation which makes "Augustine's thought - structure entirely unacceptable for the present writer" (p. 316) and leads him to trace its roots in gnosticism and manichaeism (p. 372, etc.). The exposition or Origen's thought also lacks critical approach and betrays ignorance of recent Origenian's studies (cf. v. g. p. 384).

Some more observations: the reader is surprised - given the central topic of the thesis - to find so little about the Christology and Soteriology of Gregory; this would have been much more to the point of the thesis than the long - preliminaries of the entire first part. The bibliography given at the end of the volume is presented in an unscientific manner: misspellings abound; inconsistencies are many; abbreviations are not explained. No tables of texts of S. Scripture, of texts of Gregory, and of authors quoted or referred to are provided. Such tables would normally be expected in a scientific study.

For the reasons stated above - which need no further elaboration - I am sorry to say that in the theological faculty which I am a staff member, the thesis would not be accepted for the degree of doctor in theology."

1. Dr. M. M. Thomas, 'My Ecumenical Journey, Trivandrum, 1990, p. 263.
2. Betty Thompson, Father Paul Verghese Priest, Prophet, and Provoker'' *In*: The Church Woman, Vol. 30, No. 6, June - July, 1964, p. 5.
3. Dr. M. M. Thomas, 'My Ecumenical Journey,' Trivandrum, 1990, p. 311.
4. റവ. എം. എ. തോമസ്, 'ഓർമ്മകളിലൂടെ', സി.എൽ.എസ്., തിരുവല്ല, 1984, പേജ് 269.

5. Paulos Mar Gregorios, William H. Lazareth, Nikos A. Nissiotis (Eds.), ‘Does Chalcedon Divide or Unite?’, W.C.C., 1981, p. XI.
6. പൗലോസ് മാർ പൗലോസ്, ‘ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്’ *In*: ചർച്ച് വീക്ക്‌ലി, Vol. 51, Nos. 17 - 18, pp. 2, 19 - 20.
7. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ‘സ്നേഹ സ്മരണകൾ’, ഗ്ലോറിയ പബ്ലിക്കേഷൻസ്, മാവേലിക്കര, 1996, പേജ് 22.
8. ഇസ്സഡ്. എം. പാറേട്ട്, ‘മാർ ഔഗേൻ ബസേലിയോസ്’ (മലങ്കര നസ്രാണികൾ വാല്യം 6), കോട്ടയം, 1975, പേജ് 87–88.
9. മലങ്കരസഭാ മാസിക, 1969 മാർച്ച് – ഏപ്രിൽ, പേജ് 4.
10. ഫാ. ടി. ജെ. ജോഷ്വാ, ‘ദൈവശാസ്ത്രാഭ്യസനം’ *In*: ‘ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ’, കോട്ടയം, 1978, പേജ് 314.
11. ഗീതാ ബക്ഷി, ‘ആരാധനാസംഗീതത്തിന്റെ ദിവ്യസ്വരസാഗരം’, *In*: മംഗളം ദിനപത്രം, 1996 സെപ്റ്റംബർ 1, പേജ് 1, 4.
12. ഫാ. റ്റി. ജെ. ജോഷ്വാ, ‘ദൈവശാസ്ത്രാഭ്യസനം’ *In*: ‘ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ’, കോട്ടയം, 1978, പേജ് 314.
13. ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, ‘ശ്രദ്ധാഞ്ജലികളോടെ’ *In*: മലങ്കരസഭാദീപം, 1996 ഡിസംബർ 1–15, പേജ് 5.
14. ഫാ. റ്റി. ജെ. ജോഷ്വാ, ‘വിശുദ്ധ നാട്ടിൽ’, കോട്ടയം, 1975, പേജ് 3.
15. Dr. M. M. Thomas, “Ecumenical Journey”, Trivandrum, p. 364.

# 6

# ആത്മാവിൽ തീ പിടിച്ച മനുഷ്യൻ

അഖിലലോക സഭാകൗൺസിലിന്റെ ആഭിമുഖ്യത്തിൽ 1984-ൽ നൈജീരിയായിൽ നടന്ന ഒരു കോൺഫറൻസ്. അതോടനുബന്ധിച്ച് നടന്ന സൽക്കാരത്തിൽ അവിടുത്തെ മലയാളി അസോസിയേഷൻ പ്രസിഡണ്ടും പങ്കെടുത്തു. കോൺഫറൻസ് പ്രതിനിധിയായ ഒരു സായ്പുമായി അദ്ദേഹം പരിചയപ്പെട്ടു. സായ്പ് അദ്ദേഹം ഏതു രാജ്യക്കാരനാണെന്ന് തിരക്കി. "ഞാൻ ഇന്ത്യാക്കാരനാണ്. നിങ്ങളുടെ ചെയർമാന്റെ നാട്ടുകാരൻ തന്നെ." സായ്പിന് സംശയം - "താങ്കൾ ഉദ്ദേശിക്കുന്നത് ഞങ്ങളുടെ ചെയർമാൻ ഒരു ഇന്ത്യാക്കാരൻ ആണെന്നാണോ?" "അതു തന്നെയാണ് പ്രധാനമായും ഞാൻ ഉദ്ദേശിച്ചത്." - മലയാളി മറുപടി പറഞ്ഞു. എന്നിട്ടും സായ്പിന് വിശ്വാസം വരുന്നില്ല. "അദ്ദേഹം ഇന്ത്യയിൽ മിഷനറിവേല നടത്തുന്നു എന്നാണോ താങ്കൾ ഉദ്ദേശിക്കുന്നത്?" സായ്പ് വീണ്ടും ചോദിച്ചു. ഇനി സായ്പുമായി തർക്കിച്ച് സമയം കളയേണ്ടതില്ല എന്ന് മലയാളിക്ക് തോന്നി. "താങ്കൾ ചെയർമാനോടു തന്നെ ചോദിക്കുക"- അദ്ദേഹം നിർദ്ദേശിച്ചു.

ഒരു നിമിഷം പോലും വൈകാതെ ഇരുവരും കൂടി ചെയർമാനെ സമീപിച്ച് ചോദിച്ചു: "ചെയർമാൻ, ആർ യു ഇൻഡ്യൻ ബൈ ഒറിജിൻ?" ചെയർമാൻ ഉടൻ മറുപടി പറഞ്ഞില്ല. ചുണ്ട് വശത്തേയ്ക്ക് കോട്ടി ഒന്നു ചിരിച്ചു. അതു കഴിഞ്ഞ് ഉറച്ച സ്വരത്തിൽ പറഞ്ഞു: "അയാം... ഇൻ എവരിസെൻസ്." സായ്പിന്റെ മുഖത്ത് ചെറിയൊരു ചമ്മൽ. മലയാളിക്കാണെങ്കിൽ സന്തോഷവും. തിരിഞ്ഞ് നടക്കുന്നതിനിടയിൽ സായ്പ് സ്വയം പറഞ്ഞു: "ഹി ഈസ് എ ജീനിയസ്."

ഭാരതീയനാണെന്ന് വിശ്വസിക്കുവാൻ സായ്പ് പ്രയാസപ്പെട്ട, പാശ്ചാത്യരുടെ പോലും ബഹുമാനാദരവുകൾ നേടിയ ഈ ചെയർമാൻ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസായിരുന്നു.

'ഭാരതത്തിന്റെ ആദ്ധ്യാത്മിക സംസ്കൃതിയിൽ നിലകൊണ്ട് ആഗോള വേദികളിൽ സമാധാനത്തിന്റെയും ശാന്തിയുടെയും സന്ദേശമെത്തിക്കുക എന്ന ദൂത് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ജീവിതനിയോഗമായി ഏറ്റുവാങ്ങുകയായിരുന്നു. അദ്ദേഹത്തിലൂടെ ലോകം ദർശിച്ചതു പ്രപഞ്ച ചക്രവർത്തിയുടെ ഏറ്റവും വിനീതനായ ദാസനെയും

നശ്വരമായ ഈ ലോകത്തിലെ നീതിയില്ലായ്മകൾക്കെതിരെ കുരിശുയുദ്ധം നയിക്കുന്ന പ്രബലനായ പോരാളിയേയും അനന്തമായ ജ്ഞാന സാഗരത്തിൽ നിന്നു വിശ്വസ്നേഹത്തിന്റെ രത്നങ്ങൾ കണ്ടെടുക്കുന്ന അവിശ്രമിയായ അന്വേഷകനെയുമാണ്.'[1]

എല്ലാത്തരത്തിലുള്ള അഹംഭാവിയായ മേധാവിത്വങ്ങളേയും സ്വാർത്ഥ ലാഭത്തിനുവേണ്ടിയുള്ള ചൂഷണങ്ങളേയും ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എതിർത്തിരുന്നു. 'ആരുടേയും അനുമതിക്കുവേണ്ടി കാത്തുനിൽക്കാതെ സ്വന്തം അഭിപ്രായം എവിടെയും ധൈര്യമായും വ്യക്തമായും വെട്ടിത്തുറന്നു പറഞ്ഞിരുന്നതിനാൽ മെത്രാപ്പോലീത്തായ്ക്ക് പ്രബലമായ എതിർപ്പുകളെ അതിജീവിക്കേണ്ടി വന്നു. ശക്തനായ ഒരു വ്യക്തിക്ക് ആരാധകരുടെ ആദരം നേടുന്നതോടൊപ്പം പ്രബലമായ എതിർപ്പിനെയും അഭിമുഖീകരിക്കേണ്ടി വരുമെന്നു തീർച്ച. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിനു തനതായ വ്യക്തിത്വമുണ്ട്. അത് ശക്തിമത്താണു താനും. സഭയുടേയോ താൻ പ്രവർത്തിക്കുന്ന സംഘടനയുടേയോ ശിക്ഷണത്തിനു വിധേയനാകാൻ ഒരിക്കലും അദ്ദേഹം വിസ്സമ്മതിച്ചിട്ടില്ല. പക്ഷേ, തനിക്കു ശരിയല്ലെന്നു ബോദ്ധ്യമുള്ളത് എവിടെ പ്രത്യക്ഷപ്പെട്ടാലും അദ്ദേഹം ശക്തിപൂർവ്വം അതിനെ എതിർത്തിരുന്നു. സ്വാഭാവികമായും ഈ പ്രവണത അദ്ദേഹത്തിനു മിത്രങ്ങളെയെന്നപോലെ ഏറെ ശത്രുക്കളേയും സൃഷ്ടിച്ചു.'[2]

'ലോകത്തിലെ മിക്കവാറും എല്ലാ രാജ്യങ്ങളിലും മെത്രാപ്പോലീത്താ പോയിട്ടുണ്ട്. ഒരു ദൗത്യം അല്ലെങ്കിൽ മറ്റൊരു ദൗത്യം നിറവേറ്റുവാൻ. അവിടെയെല്ലാം മെത്രാപ്പോലീത്താ പ്രഭാഷണം നടത്തിയിട്ടുമുണ്ട്. യാതൊരൊച്ചപ്പാടുമില്ലാതെയാണ് ഓരോ യാത്രയും തിരിച്ചു വരവും. ഏതു കർമ്മരംഗത്തും അതുല്യ പ്രഭയുള്ള തേജോഗോളം പോലെ അദ്ദേഹം സമുജ്ജ്വലിക്കും. തന്റെ ബൗദ്ധിക പ്രഭാവം അവിടെ പ്രസരിപ്പിക്കുകയും ചെയ്യും. ബൗദ്ധിക പ്രഭാവം മാത്രമല്ല; വൈയയക്തിക വിശുദ്ധിയുടെ കാന്തിയും.'[3]

'ആത്മാവിൽ തീ പിടിച്ച മനുഷ്യൻ'!! അങ്ങനെയൊരാൾ ആയിരുന്നോ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്?

പക്ഷാഘാതം ശരീരത്തിന്റെ ഇടതുഭാഗത്തെ തളർത്തിയ, രക്താർബുദം ശരീരത്തെ ബാധിച്ചിരുന്ന, പ്രായാധിക്യവും മറ്റു രോഗങ്ങളുമുള്ള മനുഷ്യൻ. പക്ഷേ, മനസ്സിന്റെയും ആത്മാവിന്റെയും അഗ്നിയെ ജ്വലിപ്പിച്ചുകൊണ്ട്, കാലം ചെയ്യുന്ന നിമിഷം വരെയും അദ്ദേഹം പ്രവർത്തനനിരതനായിരുന്നു. എന്തായിരുന്നു അദ്ദേഹത്തെ പ്രവർത്തിക്കുവാൻ, കർമ്മനിരതനാകുവാൻ, ഉണർന്നിരിക്കുവാൻ പ്രേരിപ്പിച്ചത്? എന്തായി

രുന്നു അദ്ദേഹത്തിന് പ്രചോദനം നൽകിയിരുന്നത്? 'ആത്മാവിന്റെ അഗ്നി'യെ തണുപ്പിക്കാൻ അദ്ദേഹം സദാ ജാഗരൂകനാകുകയായിരുന്നോ? ആയിരുന്നു എന്നു വേണം കരുതുവാൻ. കാരണം അണുവായുധയുദ്ധത്തിന്റെ അത്യുഗ്ര ഭീഷണിയിൽ എരിപിരി കൊള്ളുന്ന മാനവരാശിയെച്ചൊല്ലി അദ്ദേഹം നൊമ്പരപ്പെട്ടിരുന്നു. ചൂഷണജഡിലമായ സാമൂഹ്യ വ്യവസ്ഥിതിയ്ക്കെതിരെ ആ ധാർമ്മികരോഷം കത്തിജ്വലിച്ചിരുന്നു. മർദ്ദിതരുടെയും ചൂഷിതരുടെയും മോചനമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. അതിനുവേണ്ടി ഒരു വിപ്ലവകാരിയാകാനോ, പട്ടിണി കിടക്കുവാനോ അദ്ദേഹത്തിനു മടിയില്ലായിരുന്നു.

മനുഷ്യ സ്വാതന്ത്ര്യത്തിനും നീതിക്കും മനുഷ്യന്റെ സമഗ്രമായ വിമോചനത്തിനും വേണ്ടിയുള്ള പോരാട്ടമാണ് മെത്രാപ്പോലീത്താ നടത്തിയിരുന്നത്. യുദ്ധങ്ങൾ ഇല്ലാതാക്കുവാനും വിമോചന പോരാട്ടങ്ങൾക്ക് പിന്തുണ ലഭ്യമാക്കുവാനും അദ്ദേഹം പ്രയത്നിച്ചു. ലോകമെമ്പാടും ഉയർന്നുവന്ന യുദ്ധവിരുദ്ധ പ്രസ്ഥാനങ്ങളുമായി മെത്രാപ്പോലീത്താ ബന്ധം പുലർത്തി. സമാധാന കൗൺസിലിന്റെ സജീവ പ്രവർത്തകനായിരുന്നു അദ്ദേഹം. വൻകിട രാഷ്ട്രങ്ങൾ നടത്തുന്ന ചൂഷണത്തെ എതിർക്കുന്ന കാര്യത്തിൽ ഏതു രാഷ്ട്രീയ നേതാവിന്റെയും മുമ്പിലാണദ്ദേഹം നിന്നിരുന്നത്. സമാധാനത്തിനും ശാന്തിക്കുംവേണ്ടി പ്രവർത്തിക്കുവാൻ, ചൂഷണത്തിനും അഴിമതിക്കുമെതിരെ പോരാടുവാൻ ജനങ്ങളെ പ്രബുദ്ധരാക്കുവാൻ ലോകമെമ്പാടും സഞ്ചരിച്ച് അദ്ദേഹം പ്രഭാഷണങ്ങൾ നടത്തി, സംവാദങ്ങളിലേർപ്പെട്ടു. സ്വന്തം ജീവിതത്തിലൂടെ, മനസ്സിനേയും ചിന്തയെയും സൃഷ്ടിയെ മുഴുവനും പ്രബുദ്ധമാക്കുന്ന പ്രക്രിയയിലായിരുന്നു പൗലോസ് മാർ ഗ്രീഗോറിയോസ്.

'ധിഷണയുടെ സൂര്യവെളിച്ചം ആത്മാവിൽ സ്വീകരിച്ചു ലോകചിന്തയുടെ ഉന്നത സിംഹാസനങ്ങൾ കീഴടക്കിയ മാർ ഗ്രീഗോറിയോസ്, വിശ്വമാനവികതയുടെ എക്കാലത്തെയും പ്രചാരകനും പ്രയോക്താവുമായിരുന്നു. മതത്തെ മാനവസ്നേഹത്തിന്റെ പ്രകാശത്തിലൂടെ നോക്കിക്കണ്ട ഈ ആദ്ധ്യാത്മിക ചിന്തകന്റെ ജീവിതം എന്നും ലോകദർശന നന്മകൾ മുഴുവൻ സ്വാംശീകരിച്ച ഒരു സമ്പൂർണ്ണ മാനവദർശനം രൂപപ്പെടുത്തുന്നതിനുള്ള അസാധാരണ ദൗത്യത്തിലായിരുന്നു.

പ്രവാചകസമാനമായ ക്രാന്തദർശിത്വത്തോടെ, ഉറപ്പേറിയ ആശയങ്ങൾകൊണ്ടു ലോക ധൈഷണിക വേദികളെ ഊർജ്ജവത്താക്കിയ അദ്ദേഹത്തിന്റെ കാഴ്ചപ്പാടുകൾക്ക് സ്വതന്ത്ര ചിന്തയുടെ തെളിമയും പ്രകാശവുമുണ്ട്. പൗരോഹിത്യത്തിന്റെ നിലപാടുതറയിൽ ഉറച്ചുനിന്നുകൊണ്ടു തന്നെ ലോകമെമ്പാടുമുള്ള പുരോഗമനശക്തികൾക്കു കെൽപ്പാർന്ന ആശയ പിന്തുണ നൽകിപ്പോന്നു അദ്ദേഹം.








**പൗലോസ് മാർ മിലിത്തിയോസ് (പ. മാർത്തോമ്മാ പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവാ), ഫാ. മത്തായി നൂറനാൽ (സഭാ വൈദിക ട്രസ്റ്റി), പൗലോസ് മാർ ഗ്രീഗോറിയോസ്, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവാ, പ്രൊഫ. നൈനാൻ ഏബ്രഹാം (റിട്ട. വൈസ് ചാൻസലർ, കാൺപൂർ യൂണിവേഴ്സിറ്റി)**

നീതിനിഷ്ഠമായ ഒരു ഒറ്റ ലോകവ്യവസ്ഥ സ്വപ്നം കണ്ട എല്ലാ ജന കീയ പ്രസ്ഥാനങ്ങളോടും എന്നും ആരോഗ്യകരമായ ആശയവിനിമയ ത്തിലായിരുന്നു അദ്ദേഹം. ക്രിസ്തുവിജ്ഞാനത്തിന്റെ മഹനീയ വീഥി കളിലൂടെയുള്ള സഞ്ചാരത്തിനിടയിൽ സ്വന്തം അധികാരചിഹ്നങ്ങൾ സ്വതന്ത്ര വിശകലനത്തെ സ്വാധീനിക്കുന്നതിനെ അദ്ദേഹം എന്നും പ്രതി രോധിച്ചിരുന്നു. അതീതനായ ദൈവത്തെ അറിയുന്നതിനൊപ്പം, നിരാ ലംബന്റെ വ്യഥയൊപ്പുന്ന ശുശ്രൂഷയാണ് പൗരോഹിത്യമെന്ന് അദ്ദേഹം നിർവചിച്ചിരുന്നു.

ഗ്രന്ഥകാരനായും സമകാലിക ലോകത്തിന്റെ വഴികാട്ടിയായും മാർ ഗ്രീഗോറിയോസ് മനുഷ്യമനസ്സിനെ നന്മയുടേയും നീതിയുടേയും തീര ത്തേക്കടുപ്പിക്കുന്ന ദർശന വ്യവസ്ഥകളുടെ ഭാഗത്തു നിന്നു. ലോക ത്തിന്റെ വിവിധ കോണുകളിലേക്കുള്ള നിരന്തരമായ ആദ്ധ്യാത്മിക തീർ ത്ഥയാത്രകൾ വഴി അദ്ദേഹം അതിരുകളില്ലാത്ത മനുഷ്യനീതിക്കു വേണ്ടിയും വർണ്ണങ്ങൾക്കതീതമായ മാനവികതയ്ക്കു വേണ്ടിയും ലിംഗ, വർഗ, ഭാഷാ വ്യത്യാസങ്ങൾ അന്യമാകുന്ന മാതൃകാ ലോക വ്യവ സ്ഥയ്ക്കുവേണ്ടിയും എപ്പോഴും സംസാരിച്ചു.

പാശ്ചാത്യ ദർശനങ്ങളുടെ നിതാന്ത വിമർശകനായിരുന്നു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്. പൗരസ്ത്യ ചിന്തയുടെ പ്രാധാന്യം എന്നും അദ്ദേഹം ഉയർത്തിക്കാട്ടി. സമകാലിക രാഷ്ട്രീയ – സാമൂഹ്യ സമസ്യകൾക്കു മൂന്നാം ലോകത്തിന്റെ നൈതികതയിലൂന്നിയ സംവാദ ങ്ങൾ അദ്ദേഹം സംഘടിപ്പിച്ചു. സഭകളുടെ ലോക കൗൺസിലിന്റെ അമ രക്കാരനായിരുന്ന് അവികസിത രാഷ്ട്രങ്ങളുടെയും അടിച്ചമർത്തപ്പെട്ട ജനതയുടെയും വിമോചന പോരാട്ടങ്ങൾക്ക് അദ്ദേഹം തുണ നല്കി.

സി. അച്യുതമേനോൻ നിരീക്ഷിച്ചതുപോലെ, ദാർശനികവും ദൈവ ശാസ്ത്രപരവുമായ വിജ്ഞാനത്തെ മനുഷ്യരാശിയുടെ നന്മയ്ക്കായി പ്രയോജനപ്പെടുത്തുന്ന വിശ്വപണ്ഡിതനായിരുന്നു മെത്രാപ്പോലീത്താ. അദ്ദേഹം സദാ 'ഉണർന്നിരുന്നു'കൊണ്ട് നിതാന്ത ജാഗ്രതയിലായിരുന്നു. അറിവും അന്വേഷണ തൃഷ്ണയും അദ്ദേഹത്തിനു കാവൽ മാലാഖമാ രായി.'[4]

*     *     *     *     *     *

ഡബ്ലിയു.സി.സി. യുടേയും വത്തിക്കാന്റെയും സഹായത്തോടെ Huge-ലെ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സോഷ്യൽ സ്റ്റഡീസും ലുവൈനിലെ ഇന്റർനാഷണൽ ഫെഡറേഷൻ ഓഫ് ഇൻസ്റ്റിറ്റ്യൂട്ട്സ് ഫോർ സോഷ്യോ – റിലീജിയസ് ആൻഡ് സോഷ്യൽ റിസേർച്ചും സംയുക്തമായി മദ്രാ സിൽ (താംബരത്ത്) സംഘടിപ്പിച്ച വിദ്യാഭ്യാസ സംബന്ധമായ

സെമിനാറിന്റെ ചെയർമാൻ ഫാ. പോൾ വർഗീസായിരുന്നു. 1966 ഡിസം. 30 മുതൽ 1967 ജനു. 5 വരെ നടന്ന സെമിനാർ ഇന്ത്യയിലെ ക്രൈസ്തവ കോളജുകളിലെ പ്രിൻസിപ്പൽമാർക്ക് വേണ്ടിയായിരുന്നു. ഡബ്ലിയു.സി. സി. യിലെയും വത്തിക്കാനിലെയും യുനെസ്ക്കോയിലെയും മിഷൻ ബോർഡുകളിലെയും ഇന്ത്യാ ഗവൺമെന്റിലെയും വിദ്യാഭ്യാസ വിചക്ഷണരാണ് സെമിനാറിനു നേതൃത്വം കൊടുത്തത്. മാൽക്കം എസ്. ആദിശേഷയ്യാ, ഫാ. തിയോ മത്യാസ്, ബിഷപ്പ് ലെസ്ലി ന്യൂബഗൻ, ഡോ. സി. റ്റി. കുര്യൻ തുടങ്ങിയവർ നേതൃത്വം കൊടുത്തവരിൽ ഉൾപ്പെടുന്നു. 'The Role of Christian Education in Indian National Development in India Today" എന്നതായിരുന്നു സമ്മേളനത്തിന്റെ വിഷയം.

ഈ സെമിനാറിൽ വച്ച് 'ഫെഡറേഷൻ ഓഫ് അസോസിയേഷൻ ഓഫ് ക്രിസ്ത്യൻ കോളജസ്' എന്നൊരു സംഘടന പുതുതായി രൂപീകരിച്ചു. സംഘടന സ്ഥാപിക്കുന്നതിൽ ഫാ. പോൾ വർഗീസ് മുഖ്യ നേതൃത്വം കൊടുത്തു. ഈ സംഘടനയാണ് പിന്നീട് 'ഓൾ ഇന്ത്യാ അസോസിയേഷൻ ഫോർ ക്രിസ്ത്യൻ ഹയർ എഡ്യൂക്കേഷനായി' വികസിച്ചത്.

പ്രസ്ഥാനത്തിന്റെ മുൻ ജനറൽ സെക്രട്ടറിയായിരുന്ന മാണി ജേക്കബ് സംഘടനയുടെ രൂപീകരണത്തിലും പിന്നീടും മെത്രാപ്പോലീത്താ വഹിച്ച പങ്കിനെക്കുറിച്ച് ഇങ്ങനെ പറയുന്നു: "Mar Gregorios played a key role in the conceptualisation and formation of AIACHE at the Consultation of Principals of Christian Colleges held at Madras Christian College, Tambaram, in December, 1966. He functioned as the Chairman of the whole Consultation which elected an executive Board consisting of representatives of colleges belonging to the various Churches. The report of the Consultation reads as follows:

"At the conclusion of this historic step in the history of Christian higher Education, the Chairman, Father (Now Metropolitan) Paul Varghese took the opportunity to remind the members of the federation present that they had undertaken a very major responsibility in asking these men and women to be their representatives and office bearers and that the support they gave them would be the mark of their own earnestness in the action they had taken."

Initially the new organisation of Catholic, Protestant and Orthodox Colleges born at that Consultation was named "National Board of Christian Higher Education in India." From 1967 to 1970 the "Journal of Christian Higher Education", published by the Board was edited by Dr. Gregorios.

At the Triennial Conference of Christian College Principals held at Ernakulam in 1970 he pleaded for including five units in the management of AIACHE - students, teachers, principals, the public and the college managements. He remarked: “Can we justify the fact that an All India Association for Christian Higher Education should be controlled entirely by one of the five groups, namely the Principals? I know the practical difficulties. I feel, however, that given the will the difficulties can be overcome. It is no use saying that the students and the teachers have their own organisations. In the first place it is not true, and in the second place it does not make much difference. It is not true that the student bodies of the Christian colleges in India have their own organisation. Neither SCM nor AICUF nor the Orthodox Student Movement caters to the whole student body of the Christian colleges. Nor do the teachers of Christian colleges have their own Christian organisation for higher education in India can make its decisions without adequate representation from the students and teachers of Christian colleges.

Perhaps one way to get the ball rolling is for AIACHE to organise a few regional seminars on higher education with all the five units sufficiently represented, but with students and teachers in fair majority. From there one could see how the problem of decision-making structures for AIACHE can be equitably handled. I will leave that matter at that.”

During the last twentysix years since these suggestions were made students, teachers and managements have been involved in AIACHE programmes in an increasing measure but the kind of structural changes envisaged in the paragraphs quoted above have not taken place.

One of the most creative ideas that emerged during the early years of AIACHE was the formation of a Thinking Cell. Outlining the purpose and functioning of the proposed Cell, Dr. Paulos Mar Gregorios wrote in the editorial of the Journal of Christian Colleges in India (Vol. IV, No.1, December - 1970): “Decisions have subsequently been made by the Board to constitute such a cell with a three fold purpose (a) to consider how private arts and science colleges can improve the quality of academic education they impart; (b) how these colleges can develop better social consciousness among their faculty and students; and (c) how they can, within the limits of their capacity, stimulate the economic development of the region around the college. The idea is superb, and has been effectively used in many commercial enterprises. But in these cases, they are employees of the enterprises concerned and large chunks of free time are placed at their disposal just for purposes of brainstorming. In our case, it is very much to

be doubted if members of the cell would really have opportunity to do such leisurely brainstorming. There can be no doubt that without putting five or six people together in a comfortable spot somewhere in the hills for a period of 7 to 10 days, nothing worth-while will come out of it. These men (and women, we hope) should be given complete freedom to fix their own agenda and time-table, to produce or not to produce, to talk their heads off or to sit down and write, to play golf or tennis, to romp in the woods or swim in the streams, to come out with half a page of ideas or a whole book. Only in such relaxed freedom does activity rise to new heights. Having a few more conferences or committees, thereby making the cell into just one more body, would be an atrocious waste of valuable time and precious money."

In 1977, speaking at the Tenth Anniversary Conference of AIACHE held at Bangalore, Dr. Paulos Mar Gregorios Metropolitan, observed: "On the one hand the Thinking Cell has to devise or evolve practical programmes and projects which can then be implemented by AIACHE. But it has another and equally important responsibility for doing some fundamental reflection on higher education in India. It should, for example raise such a fundamental question as: "Why has the Kothari Commission Report so universally lauded and admired, been unable to achieve the desired results in higher education? Can we today take a second look at the Kothari Commission Report and the assumptions behind it?" The task of the Thinking Cell as I had envisaged it, was mainly to do this kind of reflection about fundamental orientation in higher education."

The Thinking Cell held its meetings during the last 25 years on many occasions and did generate some creative ideas relating to college autonomy, women's education, women's empowement, cultural development, minority educational rights, curricular reforms etc. Some colleges have started their own "think-tanks" at the institutional level. However, AIACHE has to apply its mind more vigorously to translate the original concept of the Thinking Cell into a functioning reality. The requests from AIACHE to participate in various Conferences were accepted by His Grace most willingly and he would always give us the text of address for publication. Especially I remember his keynote addresses at the Triennial Conferences of Christian College Principals held at Stella Maris College, Madras in January, 1985 and at the Renewal Centre, Cochin in January, 1991. The greatest help I received from His Grace was while planning the International Ecumenical Assembly of Associations of Christian Colleges and Universities held in New Delhi in January, 1995 on the theme "Preparing Humankind for the New Millennium through Ecumenical Partnership in Higher Education." While discussing the programme of the Assembly he was fascinated by the subject and other

parameters of the Assembly. He offered his full cooperation to AIACHE in conducting the Assembly. In spite of his illness he would arrive at the conference Hall every day five or ten minutes before the scheduled starting time and sit through the proceedings patiently. His inaugural address at the Assembly on "Education for a New Civilization in the New Millennium" was a marvellous experience for all the participants, especially those from abroad.

He started his address with the following remarks on AIACHE: “I am particularly privileged to be here, because I have pleasant memories of the not so insignificant role I was asked to play, along with Fr. Mathias and Dr. Dickinson, in setting up what is now known as AIACHE, and to co-chair that most memorable inaugural Assembly of the Board of Christian Higher Education at Tambaram, Madras in December 1966. This seems to be the only genuinely ecumenical institution that has survived the tosses and turns in the climate of ecumenical cooperation in the last three decades. Credit goes to the more than two hundred Christian colleges of India, and to the leadership of people like Fr. Theo Mathias and Dr. Mani Jacob; I salute them and congratulate them for this new initiative on a global plane.”

He observed that his “intention was not so much to please, as to provoke”, and provoke he did!

“Let me confess to you that I am very skeptical about the theme of this Conference: “Preparing the Humankind for the Next Millennium through Ecumenical Partnership in Higher Education” for a number of reasons. Quite apart from the clumsiness and awkward grammer of the formulation, the very assumption that we Christians can prepare Humanity for its task in the next millennium, smacks to me of rabid Christian cultural hybris. Equally fallacious is the assumption that it is Higher Education which is going to do that preparing. Higher Education today is an entrenched vested interest within the structure of the old. It can neither transform society, nor even transform itself.”

Concluding the address, which was very well received, he argued that the modern state is not the “shaper of tomorrow” and is incapable of bringing about necessary changes in education. New emerging power units such as the larger units of economic production, corporations etc. cannot be ignored as enemies. They should be “Befriended without ourselves being captured or enslaved by them.” They should be made “accountable to the general public and to do some creative and innovative experiments in education.” He also suggested that a series of international and intercultural seminars, be organised to reflect deeply “on the nature of God’s calling on

the Churches in the educational field, to see the problems of culture, of science and the secular and to devise new pioneering experiments.” Finally he stressed the importance of Christians working together with people of other faiths in all important endeavours. This was in tune with his mission of inter-religious dialogue and cooperation for a new human community.”

ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ ‘ക്രിസ്ത്യൻ എഡ്യുക്കേഷൻ’ എന്ന വിഷയത്തെപ്പറ്റിയുള്ള പഠനവും പരിപാടികളും 1967 ജനുവരി 29 മുതൽ ഫെബ്രുവരി 5 വരെ ലബനിലെ ബെയ്റൂട്ടിൽ നടന്നു. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ ഏകീകൃത സണ്ടേസ്ക്കൂൾ പാഠ്യ പദ്ധതി ആസൂത്രണം ചെയ്യുകയായിരുന്നു സമ്മേളനത്തിന്റെ ലക്ഷ്യം. ഇന്ത്യൻ ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് ഫാ. പോൾ വർഗീസ്, ഫാ. വി. സി. ശമുവേൽ, ഫാ. റ്റി. ജെ. ജോഷ്വാ, ഫാ. പി. വി. ജോസഫ് എന്നിവർ സമ്മേളനത്തിൽ സംബന്ധിച്ചു. സമ്മേളനത്തിന്റെ അദ്ധ്യക്ഷനായി ഫാ. പോൾ വർഗീസ് തിരഞ്ഞെടുക്കപ്പെട്ടു. ‘ക്രിസ്തീയ വിദ്യാഭ്യാസം ഓർത്തഡോക്സ് വീക്ഷണത്തിൽ’ എന്ന വിഷയത്തെക്കുറിച്ച് അദ്ദേഹം പ്രഭാഷണം നടത്തി. ഈ സമ്മേളനം സംഘടിപ്പിക്കുവാനും ഓറിയന്റൽ ഓർത്തഡോക്സ് സഭകളെ ഒരു ചരടിൽ കോർത്തിണക്കുവാനും പരിശ്രമിച്ചത് ഫാ. പോൾ വർഗീസായിരുന്നു. സമ്മേളനത്തിലെ അദ്ദേഹത്തിന്റെ പങ്കിനെക്കുറിച്ച് ഫാ. റ്റി. ജെ. ജോഷ്വാ ഇപ്രകാരം എഴുതിയിരിക്കുന്നു: “വിവിധ മണ്ഡലങ്ങളിലുള്ള അച്ചന്റെ അസാമാന്യ വിജ്ഞാനം കോൺഫറൻസിന് ഒരു വലിയ സംഭാവനയായിരുന്നു.”[5]

1968-ൽ ആരംഭിച്ച ഓർത്തഡോക്സ് – മാർത്തോമ്മാ അനൗദ്യോഗിക സംഭാഷണങ്ങളുടെ ചെയർമാനായി ഫാ. പോൾ വർഗീസ് സേവനമനുഷ്ഠിച്ചു. ഓർത്തഡോക്സ് സഭാംഗമായ കെ. എം. ചെറിയാൻ (പത്രാധിപർ, മലയാള മനോരമ), മാർത്തോമ്മാ സഭാംഗമായ സി. പി. മാത്യു എന്നിവർ മുൻകൈയെടുത്ത് ആരംഭിച്ച ഈ സംഭാഷണങ്ങളിൽ രണ്ടു സഭകളിൽ നിന്നുമുള്ള വൈദിക – അല്മായ നേതാക്കൾ പങ്കെടുത്തു. പങ്കെടുക്കുന്ന അല്മായ നേതാക്കളിൽ ചിലരുടെ വീടുകളിൽ തന്നെയായിരുന്നു സമ്മേളനങ്ങൾ ചേർന്നിരുന്നത്. 1971-ൽ അതുവരെയുള്ള സമ്മേളനങ്ങളിൽ അവതരിപ്പിച്ച പ്രബന്ധങ്ങൾ സമാഹരിച്ച് ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചു. ഫാ. പോൾ വർഗീസും എം. തൊമ്മനുമായിരുന്നു അത് എഡിറ്റ് ചെയ്തത്.

“സി. പി. മാത്യുവും കെ. എം. ചെറിയാനും കൂടി ഇങ്ങനെയൊരു സംഭാഷണം ആരംഭിക്കണമെന്ന് പറയുകയും, അതിന്റെ ചെയർമാനായിരിക്കുവാൻ എന്നോട് ആവശ്യപ്പെടുകയും ചെയ്തു. അതനുസരിച്ച്

ചെയർമാനായിരിക്കുകയും, സാധാരണഗതിയിൽ വിവാദ വിഷയമായി വരാവുന്ന എല്ലാ വിഷയങ്ങളെക്കുറിച്ചും സംഭാഷണങ്ങൾ നടത്തുകയും ചെയ്തു. മാർത്തോമ്മാക്കാർ പ്രബന്ധങ്ങൾ അവതരിപ്പിച്ചത്, എല്ലാ കാര്യങ്ങളിലും മാർത്തോമ്മാ സഭയുടെ വിശ്വാസവും ഓർത്തഡോക്സ് സഭയുടെ വിശ്വാസവും ഒന്നാണ്, യാതൊരു വ്യത്യാസവുമില്ല എന്നുള്ള രീതിയിലാണ്. അവസാനം ഒരു ദിവസം അവർ ചോദിച്ചു, 'നിങ്ങൾ ഇത്രയും കാര്യങ്ങളിലൊക്കെ ഞങ്ങളോട് യോജിക്കുന്നുണ്ടെങ്കിൽ എന്തു കൊണ്ട് ഞങ്ങളുടെ പള്ളിയിലെ അച്ചന് കല്യാണക്കുറി കൊടുക്കുന്നില്ല?' അപ്പോൾ ഞാൻ പറഞ്ഞു: 'കല്ല്യാണക്കുറിക്ക് ദൈവശാസ്ത്രപരമായി ട്ടൊരു അർത്ഥമുണ്ട്. ഒരു സഭയിലെ ഒരു വൈദികൻ ആ സഭയിലെ മറ്റൊരു വൈദികന്, എന്റെ ഇടവകയിൽ വച്ച് കല്യാണം നടത്തുവാൻ സാധിക്കുന്നില്ലാത്തതുകൊണ്ട്, നിങ്ങളുടെ ഇടവകയിൽ വച്ച് നിങ്ങൾ നടത്തിക്കൊടുക്കണമെന്ന് പറയുന്നതാണത്. അത് പരസ്പരം വി. കുർബ്ബാനാ ബന്ധമുള്ള സഭകൾ തമ്മിലേ സാധിക്കുകയുള്ളു. വി. കുർ ബ്ബാനാ ബന്ധമില്ലാത്ത സഭകൾ തമ്മിൽ കുറി കൊടുക്കാൻ സാധ്യ മല്ല.' എന്റെ വാക്കുകൾ കേട്ടപ്പോൾ മാർത്തോമ്മാക്കാരിൽ പങ്കെടുത്ത ഭൂരിപക്ഷത്തിനും ദേഷ്യം വന്നു. 'എന്നാൽ പിന്നെ എന്തിനാണ് ഇത്രയും നാൾ വർത്തമാനം പറഞ്ഞതെന്നും' പറഞ്ഞ് അവർ പിരിഞ്ഞു പോയി. അവരെ ഒരു പൂർണ സഭയായിട്ട് ഓർത്തഡോക്സ് സഭ അംഗീകരിക്ക ണമെന്നുള്ളതായിരുന്നു അവരുടെ നിലപാട്. സി. പി. മാത്യു സാറിന്റെ യല്ല; മറ്റുള്ളവരുടെ."

1969 ജൂലൈ ഒന്നു മുതൽ നാലു വരെ മോസ്ക്കോയിൽ നടന്ന സർവ്വ റഷ്യൻ മതസമ്മേളനത്തിൽ ഫാ. പോൾ വർഗീസ് ഒരു പ്രഭാഷകനായി രുന്നു. സോവിയറ്റു യൂണിയനിലുള്ള എല്ലാ മതങ്ങളുടെയും പ്രതിനിധി കളും, അതിഥികളായി 34 രാജ്യങ്ങളിൽ നിന്നുള്ള പ്രതിനിധികളും ഈ സമ്മേളനത്തിൽ പങ്കെടുത്തിരുന്നു.

ഡബ്ലിയു.സി.സി. യുടെ വർണവിവേചനത്തിന് എതിരെയുള്ള കമ്മീ ഷനിൽ (Commission of the Programme to Combat Racism) അംഗമായി ഫാ. പോൾ വർഗീസ് പ്രവർത്തിച്ചു. കമ്മീഷന്റെ അഞ്ചംഗങ്ങൾ മാത്ര മുൾക്കൊള്ളുന്ന എക്സിക്യൂട്ടീവ് കമ്മിറ്റിയംഗമായി ഫാ. വർഗീസിനെ 1972 ഏപ്രിൽ 23-28 തീയതികളിൽ ന്യൂയോർക്കിൽ നടന്ന സമ്മേളനം തിരഞ്ഞെടുത്തു. സൗത്താഫ്രിക്കയിൽ നിന്നുള്ള എല്ലാ നിക്ഷേപങ്ങളും പിൻവലിക്കണമെന്ന് കമ്മീഷൻ ആവശ്യപ്പെട്ടു. ഈ വിഷയത്തെക്കുറിച്ച് വ്യക്തമായ മാർഗ്ഗനിർദ്ദേശങ്ങൾ കമ്മീഷൻ നെതർലാൻസിൽ കൂടിയ സെൻട്രൽ കമ്മിറ്റിയ്ക്ക് സമർപ്പിച്ചു.

ന്യൂയോർക്കിൽ ചേർന്ന കമ്മീഷൻ യോഗത്തിൽ ഫാ. പോൾ വർഗീസായിരുന്നു ബൈബിൾ പഠനം നിർവ്വഹിച്ചത്. അതിനെക്കുറിച്ച് ഡബ്ലിയു. സി.സി. മുഖപത്രമായ 'എക്യുമെനിക്കൽ റിവ്യു' ഇങ്ങനെ പറയുന്നു: "Daily Bible Studies by Fr. T. Paul Varghese of the Syrian Orthodox Church India, were a central feature of the commission meeting stressing the universality of the Gospel, the Indian churchman noted that a discussion of the racial issue needs to revolve around to polesi a clear distinction between racial groups such as black and white, with each affirming its identity and 'a basic unity of people of all races in the humanity God created, for each of us is Adam'."

1972–76 കാലഘട്ടത്തിൽ മെത്രാപ്പോലീത്താ കേരള യൂണിവേഴ്സിറ്റി സെനറ്റ് മെംബറായി പ്രവർത്തിച്ചു. അതിനെക്കുറിച്ച് അദ്ദേഹം ഇങ്ങനെ പറയുന്നു: "അന്ന് പല ആശയങ്ങളും സെനറ്റിൽ അവതരിപ്പിക്കുവാൻ ഞാൻ ശ്രമിച്ചിട്ടുണ്ട്. എം. എം. ഹസ്സനൊക്കെ സെനറ്റിലുള്ള കാലമാണ്. ഒരു നല്ല ആശയം പറഞ്ഞു കഴിഞ്ഞാൽ എല്ലാവരും കൂടെ എന്നെ കളിയാക്കും. യൂണിവേഴ്സിറ്റിയിൽ ഒരു പരിഷ്കാരവും നടത്തുവാൻ സമ്മതിക്കുകയില്ല. അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും കോളജ് സ്റ്റാഫ് വർക്കേഴ്സിന്റെയും ആവശ്യങ്ങൾ എന്താണെന്ന് നമ്മൾ ശരിയായി അറിഞ്ഞ് അവരുമായിട്ടുള്ള ഒരു സമ്പർക്കത്തിൽ വർത്തിച്ചെങ്കിൽ മാത്രമേ യൂണിവേഴ്സിറ്റിക്ക് പ്രവർത്തിക്കുവാൻ സാധിക്കുകയുള്ളുവെന്നും അല്ലാതെ ഭയപ്പെടുത്തിക്കൊണ്ട് പ്രവർത്തിക്കാൻ സാധിക്കുകയില്ലെന്നുമുള്ള അഭിപ്രായം പറഞ്ഞതിന് എല്ലാവരും എതിരായിരുന്നു. എനിക്കിപ്പോഴും അതു തന്നെയാണ് അഭിപ്രായം. ഉന്നത വിദ്യാഭ്യാസ മേഖലയിൽ എന്തെങ്കിലും നടക്കണമെങ്കിൽ വിദ്യാർത്ഥികളും കോളജ് അദ്ധ്യാപകരും ജീവനക്കാരും മാനേജ്മെന്റും ഒരുമിച്ച് പോയെങ്കിലേ സാധിക്കൂ. അതിതുവരെ നടക്കുന്നില്ല. അവർ തമ്മിൽ സംഭാഷണം നടക്കുന്നില്ല. ആ ചുമതലയിൽ ഞാൻ വളരെ പരാജയമായിരുന്നു. ഞാൻ പരിഷ്ക്കാരങ്ങൾ പലതും ഏർപ്പെടുത്തുവാൻ ശ്രമിച്ചതൊന്നും നടന്നില്ല."

പ്രമുഖ ദാർശനികനായ മാർട്ടിൻ ഹൈഡഗറിനെ നേരിൽ കണ്ടു സംഭാഷണം നടത്തുവാൻ ഫാ. പോൾ വർഗീസ് ആഗ്രഹിക്കുകയും അതിനായി പല പരിശ്രമങ്ങളും നടത്തുകയും ചെയ്തു. 1973 ജൂൺ 13-ന് അദ്ദേഹം ഹൈഡഗർക്ക് ഇങ്ങനെ എഴുതി:

Dear Professor Heidegger,

I have for long wanted to come and see you, but never dared to ask you directly, both because I was afraid you would bee too busy to see an unimportant enquirer like me and because my knowledge of the German

language is woefully inadequate. But now I have been told by a friend, that her friend has enquired of you and that you were willing to receive me.

I hope to come and see you during the last week of June or on the 2nd of July. I shall let you know the precise date fairly soon.

I feel that you are one of the few highly developed minds in the west asking the right questions, and hence my interest in meeting with you. I am passionately interested in the quest for uncovering (Or unveiling myself to) the ground of all existence. Your *Dasein* analysis has been a light on my way. Even more helpful has been your primary question in what is *Metaphysics*.

I have a number of questions that I would like to put before you in order to understand you better:

(1) Are finitude and temporality inalienable aspects of being human, or can both be "overcome" in a genuinely antic sense in some form if authentic existence?

(2) The participation of the human *dasein* in being is both historical temporal and finite spatial. The conscious awareness of these aspects is perhaps essential to authentic existence. But can you think of a possibility of coming in to authentic existence without this conscious conceptual awareness of the nature of our dasein? What I have in mind is the question about the extent to which authentic existence itself is historically culturally conditioned. An Indian's experience of authentic existence may be different from that of a European. Not simply that they may use different categories for conceptualising that experience, but the very content of that experience may be different because of the different culture and the different history. Do you agree?

(3) The *anamnesis of being* was what I understood your project to be. Are you disillusioned about the preparedness of western culture (as it was till about three years ago) to respond to your invitation to recall Being? Do you think that Western civilisation may in a few years soon be ready to start a "New Quest of Being"?

(4) Do you believe that the basic intent of Husserl's phenomenology and that of your own Quest of Being belong to two different orders of knowledge? To put it in another way, did Husserl understand the interest of Kant's Philosophy as you understand it? Are the quest for certainty in phenomenology and the quest for authenticity and unveiling of Being as you propose it, the same thing?

I hope these questions are not too muddled or based on wrong assumptions.

With my respects and looking forwards to seeing you soon.

Yours in the quest for wisdom,

Fr. Paul Varghese

June 13, 1973

ഹൈഡഗർ അഭിമുഖ സംഭാഷണത്തിനു സമ്മതിച്ചതറിഞ്ഞ അദ്ദേഹത്തിന്റെ ഡോക്ടർ അതിനെ എതിർത്തു. "ഇപ്പോൾ ഒരു വിവാദപരമായ സംവാദം നടന്നാൽ അത് അദ്ദേഹത്തിന്റെ ആരോഗ്യത്തെ ബാധിക്കു'മെന്ന് അദ്ദേഹം ഫാ. വർഗീസിനെ അറിയിച്ചു. ഡോക്ടറുടെ എതിർപ്പു മൂലം ഹൈഡഗറെ കാണേണ്ടതില്ല എന്ന് ഫാ. പോൾ വർഗീസ് തീരുമാനിച്ചു.

"ഹൈഡഗർ പറയുന്ന കാര്യങ്ങളെ ചോദ്യം ചെയ്യാൻ വേണ്ടിയായിരുന്നു കൂടിക്കാഴ്ച ഞാനാഗ്രഹിച്ചത്. അത് നടന്നില്ല. പക്ഷേ, നേരിട്ടുള്ള ബന്ധങ്ങൾ ഉണ്ടായിരുന്നു. പല അഭിപ്രായങ്ങളും ഓർമ്മിപ്പിച്ചിരുന്നു. അതിന്റെയൊന്നും പ്രതികരണം കണ്ടില്ല. അതെക്കുറിച്ച് ഹൈഡഗർക്ക് പേടി ഉണ്ടായിരുന്നോ എന്ന് വളരെ സംശയം ഉണ്ട്. യൂറോപ്യൻ രീതിയിലല്ലാതെ അല്പം വ്യത്യാസമുള്ള രീതിയിൽ കൂടിയാണ് അദ്ദേഹം പൊയ്ക്കൊണ്ടിരുന്നത്. അതായത് ശാസ്ത്രം, ആധുനികത എന്നിവയിൽ കൂടി സത്യത്തെ കണ്ടുപിടിക്കാമെന്നുള്ളത് വ്യാമോഹമാണെന്നും, സത്യത്തെ കണ്ടുപിടിക്കുവാൻ യാഥാർത്ഥ്യത്തിന്റെ പുറത്തു നിന്ന് യാഥാർത്ഥ്യത്തെ ഒരു ബാഹ്യ യാഥാർത്ഥ്യമായി കണ്ടുകൊണ്ടു സാധ്യമല്ല എന്നുമാണ് ഹൈഡഗറിന്റെ അഭിപ്രായം. സാധ്യമാണ് എന്നാണ് പാശ്ചാത്യ ചിന്തകർ മുഴുവൻ പറയുന്നത്. അതായത് സബ്ജക്ട്, ഓബ്ജക്ടിന്റെ പുറത്തു നിന്നു കൊണ്ട് ഓബ്ജക്ടിനെ പുറത്തുള്ള ഒരു സാധനമായിട്ട് കാണുന്നത്. ഞാനെന്നു പറയുമ്പോൾ ബാക്കിയുള്ളതിനെ ഉൾക്കൊള്ളിക്കാതെ, എന്റെ വെളിയിലാണ് ഈ ലോകം എന്നുള്ള വിധത്തിലാണ് നമ്മൾ എപ്പോഴും പെരുമാറിക്കൊണ്ടിരിക്കുന്നത്. അങ്ങനെ സബ്ജക്ട് - ഓബ്ജക്ട് ഡൈക്കോട്ടമിക്കകത്ത് (dichotomy) വച്ചുകൊണ്ട് ഒരു ആത്യന്തിക സത്യം കണ്ടുപിടിക്കുവാൻ വേണ്ടിയുള്ള ഒരു ശ്രമമായിരുന്നു പാശ്ചാത്യരുടേത്. അത് പരാജയപ്പെട്ടു എന്നുള്ളതാണ് ഹൈഡഗറിന്റെ നിഗമനം. അതിനോട് ഞാൻ പൂർണ്ണമായും യോജിക്കുന്നു. എന്നാൽ അങ്ങനെ പരാജയപ്പെട്ടതിന്റെ ഫലമായിട്ട് ഇനി അടുത്ത പടി ഏതാണ് എന്നുള്ളതിൽ ഹൈഡഗർ അവലംബിച്ച സമീപനം തെറ്റായിപ്പോയിയെന്നും, അത് ജയിക്കുവാൻ സാധ്യമല്ല എന്നുമായിരുന്നു എന്റെ വലിയൊരു വിചാരം."

ലോകപ്രശസ്തരായ ദാർശനികരുമായി നേരിൽ കണ്ട് സംസാരിക്കുവാനും അവരുടെ ചിന്തകളെ പഠിക്കുവാനും മെത്രാപ്പോലീത്താ ശ്രമിച്ചിരുന്നു. പ്രമുഖ ദാർശനികനായ ജെ. കൃഷ്ണമൂർത്തിയുടെ പഠിപ്പിക്കലുകൾ മനസ്സിലാക്കുവാൻ മെത്രാപ്പോലീത്താ വളരെയധികം പരിശ്രമിച്ചു. ഒരിക്കൽ അദ്ദേഹവുമായി നേരിൽ കണ്ട് രണ്ടു മണിക്കൂർ സംഭാഷണം നടത്തുവാനും അദ്ദേഹത്തിന് അവസരം ലഭിച്ചു. പ്രമുഖ പാശ്ചാത്യ ദാർശനികനായ ഹാബർമാസിനെയും ഒരിക്കൽ മെത്രാപ്പോലീത്താ സന്ദർശിക്കുകയുണ്ടായി. 'താങ്കൾ ഏഷ്യൻ ഫിലോസഫിയുമായി എന്തെങ്കിലും ഡയലോഗ് നടത്തിയിട്ടുണ്ടോ' എന്ന ചോദ്യത്തിന്, ഹാബർമാസ് തീർത്തും അവഹേളനപരമായ ഉത്തരമാണ് മെത്രാപ്പോലീത്തായ്ക്ക് നൽകിയത്. 'അവർ ഞങ്ങളുടെ ലവലിലേക്ക് എന്നെങ്കിലും വന്നാൽ അന്ന് സംഭാഷണം നടത്താ'മെന്നുള്ള അദ്ദേഹത്തിന്റെ മറുപടി പാശ്ചാത്യ ചിന്താഗതിയുടെയും ദാർശനികരുടെയും അഹങ്കാരത്തെയും അന്ധതയെയുമാണ് കാണിക്കുന്നതെന്ന് മെത്രാപ്പോലീത്താ പറയുന്നു. ഏഷ്യൻ ഫിലോസഫിയിലെ ഒരക്ഷരമെങ്കിലും വായിച്ചിട്ടുള്ളവർക്ക് ഇങ്ങനെ പറയാൻ സാധിക്കുകയില്ലെന്നും മെത്രാപ്പോലീത്താ അഭിപ്രായപ്പെടുന്നു.

1974 മെയ്, ജൂൺ മാസങ്ങളിലായി വിവിധ ലോകരാഷ്ട്രങ്ങളിൽ വച്ച് നടന്ന മുപ്പതോളം രാജ്യാന്തര കോൺഫറൻസുകളിൽ ഫാ. പോൾ വർഗീസ് പങ്കെടുത്തു. വാഷിംഗ്ടൺ ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന ഓവർസീസ് ഡവലപ്പ്മെന്റ് കൗൺസിലിന്റെ ആഭിമുഖ്യത്തിൽ 'ഗ്ലോബൽ ജസ്റ്റീസ്' എന്ന വിഷയത്തെക്കുറിച്ച് നടന്ന പഞ്ചദിന കോൺഫറൻസ് ഇവയിൽ പ്രധാനപ്പെട്ട ഒന്നായിരുന്നു. കത്തോലിക്കാ, ഓർത്തഡോക്സ്, പ്രൊട്ടസ്റ്റണ്ട് ക്രൈസ്തവ വിഭാഗങ്ങളിലും ജൂതമതത്തിലും പെട്ട നൂറിൽപരം സാമ്പത്തിക ശാസ്ത്രജ്ഞന്മാരും ദൈവശാസ്ത്രജ്ഞന്മാരും പങ്കെടുത്തിരുന്ന ഈ കോൺഫറൻസിൽ അന്നത്തെ ലോകബാങ്ക് പ്രസിഡണ്ട് ഡോ. റോബർട്ട് മക്നമാറയോടൊപ്പം ഫാ. പോൾ വർഗീസും സജീവമായ പങ്ക് വഹിച്ചു.

റുമേനിയായുടെ തലസ്ഥാനമായ ബുക്കാറസ്റ്റിൽ അഖിലലോക സഭാ കൗൺസിലിന്റെ ആഭിമുഖ്യത്തിൽ നടന്ന "സയൻസ് ആൻഡ് ടെക്നോളജി ഫോർ ഹ്യൂമൻ ഡവലപ്പ്മെന്റ്" കോൺഫറൻസിലും മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രതിനിധിയായി ഫാ. പോൾ വർഗീസ് പങ്കെടുത്തു. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള സാങ്കേതിക ശാസ്ത്രജ്ഞന്മാർ, വേദശാസ്ത്രജ്ഞന്മാർ, ശാസ്ത്രകാരന്മാർ, സഭാനേതാക്കന്മാർ എന്നിവർ കോൺഫറൻസിൽ പങ്കെടുത്തിരുന്നു. രണ്ടാഴ്ചയോളം നീണ്ടു നിന്ന കോൺഫറൻസിന്റെ പ്രധാന വേദശാസ്ത്ര പ്രസംഗകനും ഫാ. പോൾ വർഗീസായിരുന്നു.

ഇതേ വർഷം തന്നെ റഷ്യൻ ഓർത്തഡോക്സ് സഭ സന്ദർശിച്ച ഫാ. പോൾ വർഗീസിന് സഭയുടെ വകയായുള്ള കീർത്തിമുദ്ര സഭാതലവനായ പീമൻ പാത്രിയർക്കീസ് ഒരു പ്രത്യേക ചടങ്ങിൽ വച്ച് സമ്മാനിച്ചു. സമ്മേളനത്തിൽ, ക്രൈസ്തവലോകത്ത് ഫാ. പോൾ വർഗീസ് നൽകിപ്പോരുന്ന മഹത്തായ സേവനങ്ങളെ പാത്രിയർക്കീസ് പ്രകീർത്തിക്കുകയുണ്ടായി.

1975 ജൂലൈ 12 മുതൽ 26 വരെ കാനഡായിലെ വാൻകൂവറിൽ നടന്ന വേൾഡ് വൈ.ഡബ്ലിയു.സി.എ. കൗൺസിൽ മീറ്റിംഗിലെ മുഖ്യപ്രഭാഷകരിൽ പ്രധാനിയായിരുന്നു മെത്രാപ്പോലീത്താ. “Living with One Another” എന്ന വിഷയത്തെ ആസ്പദമാക്കി സമ്മേളനത്തിൽ നാലു പ്രഭാഷണങ്ങൾ മെത്രാപ്പോലീത്താ നടത്തി. മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തേയും പ്രഭാഷണങ്ങളേയുംകുറിച്ച് സമ്മേളനത്തിന്റെ റിപ്പോർട്ടിൽ Jaya Thadani ഇപ്രകാരം എഴുതിയിരിക്കുന്നു:

“Metropolitan Paulos Gregorios, Bishop of the Syrian Orthodox Church, a small, unassuming figure in black robes..... a gentle manner and ready laughter from behind the curling beard. At the end of the first address he left us gasping.

Nothing prepares one for a first encounter with an exceptional mind. We were startled, stimulated, some of us thrilled, some irritated, many perplexed. This was no stroll along familiar “Christian” pathways. It was a blazing exposition of christianity in terms of 1975. It used the ideas of this decade to explain the nature of the faith which we are used to dating back to Jerusalem two thousand years ago: and which we knew afresh this morning to be eternal.

There is a rock below the Acropolis from where St. Paul preached his first sermon to the Athenians. Some of them too must have known what some of us knew again this day - the disturbance, the excitement, the wonder that always “happens” wherever and whenever Christ is shown forth anew.

We may not like what bishop Gregorios said. We may not understand it. We may be angered by it. We cannot ignore it. I think we were all aware that morning of the force of that “Still - unknown nerve - centre” of which he spoke. More simply we could call it “Amazing Grace.”

Impossible to “nut - shell” Bishop Gregorios, even presumptuous. But for those who could not be at Vancouver, a little of what he said during the 5 times we heard him will be found on page 60 in the Appendix. It was unforgettable. It sang of reassurance - or was discordant with controversy. It was humbling - and sometimes proud in God’s praise.

Without our knowing it fully, it "leavened" the entire thinking of the Council. Fifteen groups discussed Bishop Gregorios' address. Thinking is a painful business.We hug close to ourselves the comfort in entrenched beliefs, traditions, prejudices. The Bishop set us on a course which requires effort and agonising. His addresses were collisions with relentless, uncompromising faith."

അഖിലലോക സഭാകൗൺസിലിന്റെ അഞ്ചാമത് അസംബ്ലി 1975 നവംബർ 23 മുതൽ ഡിസംബർ 10 വരെ കെനിയായിലെ നൈറോബിയിൽ നടന്നു. അസംബ്ലിയുടെ ചർച്ചാവിഷയം "യേശുക്രിസ്തു സ്വതന്ത്രമാക്കുകയും യോജിപ്പിക്കുകയും ചെയ്യുന്നു (Jesus Christ Frees and Unites)" എന്നതായിരുന്നു. സമ്മേളനത്തിന്റെ പ്രോഗ്രാം കമ്മിറ്റിയുടെ ചെയർമാൻ ഫാ. പോൾ വർഗീസായിരുന്നു. ഈ കമ്മിറ്റി കൂടെക്കൂടെ സമ്മേളിച്ചാണ് സമ്മേളനത്തിന്റെ പരിപാടികൾക്ക് അന്തിമരൂപം നൽകിയത്.

ഇന്ത്യൻ പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധി 1975 ജൂൺ 25-ന് പ്രഖ്യാപിച്ച 'അടിയന്തിരാവസ്ഥ'യ്ക്ക് ആഗോളതലത്തിൽ നീതികരണം നൽകിയത് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസായിരുന്നു. അടിയന്തിരാവസ്ഥയ്ക്കു പ്രത്യയശാസ്ത്രപരമായ വിശദീകരണം നൽകാൻ ശ്രമിച്ചവരിലും മുൻപന്തിയിൽ നിന്നത് അദ്ദേഹമായിരുന്നു. അഖിലലോക സഭാകൗൺസിൽ ജനറൽ സെക്രട്ടറി ഫിലിപ്പ് പോട്ടർ അടിയന്തിരാവസ്ഥയെ പ്രതികൂലിച്ചുകൊണ്ട് പ്രധാനമന്ത്രിക്കയച്ച കത്തിന് ശക്തമായ ഭാഷയിൽ മെത്രാപ്പോലീത്താ മറുപടി കൊടുക്കുകയുണ്ടായി. മെത്രാപ്പോലീത്തായുടെ വീക്ഷണങ്ങൾക്കും വാദമുഖങ്ങൾക്കും പിന്നിൽ കേരളത്തിലെ മിക്ക സഭാനേതാക്കന്മാരും നിലപാടുറപ്പിച്ചിരുന്നു. ഈ വീക്ഷണങ്ങളോടും വാദമുഖങ്ങളോടും പൂർണ്ണമായി യോജിക്കുവാൻ ഡോ. എം. എം. തോമസും, ഡോ. സി. റ്റി. കുര്യനും അന്ന് തയ്യാറായില്ല. ശക്തരും സമ്പന്നരുമായ ജനവിഭാഗം ജനായത്ത സമ്പ്രദായം ഉപയോഗിച്ചു പാവപ്പെട്ടവരേയും മർദ്ദിതരേയും ചൂഷണം ചെയ്തിരുന്നു എന്നും, ജനാധിപത്യ രാഷ്ട്രീയ സമ്പ്രദായങ്ങൾ അതിൽത്തന്നെ സാമ്പത്തിക രംഗത്തു ജനശക്തി വർദ്ധിപ്പിക്കുന്നതിനിടയാക്കുന്നില്ലെന്നും ഉള്ള മെത്രാപ്പോലീത്തായുടെ വാദഗതിയോടു ഡോ. തോമസ് യോജിച്ചു. എന്നാൽ ജനാധിപത്യ മാർഗ്ഗങ്ങൾ നിഷേധിച്ചാലുള്ള അപകടം അദ്ദേഹം എടുത്തുകാട്ടി. രാഷ്ട്രീയ പ്രക്രിയയിൽ ജനങ്ങൾക്കുള്ള പങ്കാളിത്തം നിഷേധിക്കുന്നതു മൂലം അവർക്കു സംഘടിക്കുന്നതിനും അതിൽകൂടി സാമ്പത്തികരംഗത്തു സ്വാധീനം ചെലുത്തുന്നതിനുമുള്ള സാദ്ധ്യത നഷ്ടപ്പെടുന്നു. മർദ്ദിതവിഭാഗങ്ങളുടെ അവകാശ സംരക്ഷണം ബ്യൂറോക്രസി

യുടെ സംഭാവനയായി ലഭിക്കുകയില്ല. അവരുടെ സംഘടിത ശ്രമങ്ങളി ലൂടെ മാത്രമേ അതു സാദ്ധ്യമാവൂ. പാർലമെന്ററി ജനാധിപത്യത്തിന്റെ പരിമിതികളെപ്പറ്റി ഗാന്ധിയും നെഹ്രുവും ബോധവാന്മാരായിരുന്നു. എന്നാൽ തന്നെയും മൗലികാവകാശങ്ങളും ജനാധിപത്യമാർഗ്ഗങ്ങളും താഴേക്കിടയിലുള്ള ദരിദ്രവിഭാഗങ്ങളുടെ അടുക്കൽ എത്തിക്കുകയും, അവ അവരുടെ വിമോചനത്തിനുവേണ്ടി ഉപയോഗിക്കുവാൻ പ്രേരിപ്പി ക്കുകയുമാണ് ചെയ്തത്. ഇന്ത്യയുടെ പ്രത്യേക പശ്ചാത്തലത്തിൽ ജന ങ്ങളുടെ സാമൂഹിക സാമ്പത്തിക വിമോചനത്തിനുള്ള ഉപാധികളാണു ബഹുജനപ്രക്ഷോഭങ്ങളും കാര്യക്ഷമമായ പൊതുജന പങ്കാളിത്തവും. ഇതിനു നേതൃനിരകളെ വാർത്തെടുക്കേണ്ടതിന്റെ ആവശ്യം മെത്രാപ്പോ ലീത്താ ചൂണ്ടിക്കാണിക്കുന്നത് ഡോ. തോമസിനു സ്വീകാര്യമാണ്. എന്നാൽ ജനാധിപത്യമാർഗ്ഗങ്ങളും പത്രസ്വാതന്ത്ര്യവും ഉണ്ടെങ്കിൽ മാത്രമേ മർദ്ദനത്തിനും ചൂഷണത്തിനും വിധേയമായ ജനലക്ഷങ്ങൾക്ക് കരകയറാനാവൂ എന്നാണ് ഡോ. തോമസ് സമർത്ഥിക്കുവാൻ ശ്രമിച്ചത്. ദൈവദത്തമായ മനുഷ്യാവകാശങ്ങൾ എവിടെ നിഷേധിക്കുന്നുവോ അവിടെ ജനങ്ങൾക്ക് അവരുടെ വികസനത്തിനുള്ള പ്രക്രിയയിലെ പങ്കാ ളിത്തം നഷ്ടപ്പെടുകയാണ്. അങ്ങനെയുള്ള സാഹചര്യങ്ങളിൽ നീതി നിഷേധിക്കപ്പെടുക മാത്രമല്ല, രാഷ്ട്രം സ്വേഛാധിപത്യത്തിലേക്കു വഴുതി വീഴുകയും ചെയ്യു മെന്ന് ഡോ. തോമസ് അഭിപ്രായപ്പെട്ടു.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, ഫിലിപ്പ് പോട്ടർക്ക് അയച്ച കത്തിന്റെ പൂർണ്ണരൂപം ഇപ്രകാരമായിരുന്നു:

പ്രിയ ഫിലിപ്പ്,

ശ്രീമതി ഇന്ദിരാഗാന്ധിക്ക് ഒക്ടോബർ 9-ാം തീയതി അയച്ച കത്തിന്റെ ഒരു പ്രതി ഞങ്ങൾക്ക് അയച്ചുതന്നതിനു നന്ദി. ഞങ്ങളുടെ സഭയ്ക്ക് ഒക്ടോബർ 22-നു ലിയോപ്പോൾഡ് അയച്ച കത്തും ഞാൻ കൈപ്പറ്റുക യുണ്ടായി. ഔപചാരികമായി ഈ രണ്ടു കത്തുകളും പരിശോധിക്കുന്ന തിനു ഞങ്ങളുടെ സഭാസമിതികൾക്ക് അവസരമുണ്ടായില്ല. വിവിധ കൂട്ട ങ്ങളുടെയും അനൗപചാരിക ചർച്ചകളുടെയും, ഇക്കാര്യങ്ങളിൽ താൽപ്പ ര്യമുള്ള വ്യക്തികളുമായുള്ള സംഭാഷണങ്ങളുടെയും സംഗ്രഹമാണു ഞാൻ നൽകുവാൻ ആഗ്രഹിക്കുന്നത്.

തീർച്ചയായും താങ്കൾ ഞങ്ങളുടെ പ്രധാനമന്ത്രിക്കയച്ച കത്തിനു മറു പടി നൽകുകയെന്നുള്ളത് എന്റെ അധികാരപരിധിയിലുള്ളതല്ല. അവർ അതിനു നൽകേണ്ട മറുപടി നൽകിക്കൊള്ളും. ഞാൻ മനസ്സിലാക്കിയി ടത്തോളം പല ഇൻഡ്യാക്കാരിലും ഗണ്യമായ അമർഷം നിലവിലുണ്ട്. അവരെല്ലാം സർക്കാരുദ്യോഗസ്ഥരല്ല. ഇതുപോലെയൊരു കത്ത് പ്രധാന



**പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ഇന്ത്യൻ പ്രധാന മന്ത്രി ഇന്ദിരാഗാന്ധിയെ സന്ദർശിച്ചപ്പോൾ. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് സമീപം.**



**ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മഹാത്മാഗാന്ധിയുടെ ശവകുടീരത്തിൽ.**

മന്ത്രിക്കയയ്ക്കുന്നതിൽ നിങ്ങൾ കാട്ടിയത് ഭാവനാശൂന്യതയാണെന്നും, അത് ഇൻഡ്യയുടെ ആഭ്യന്തരകാര്യങ്ങളിലുള്ളതും, അനധികൃതവുമായ കൈകടത്തലായിരിക്കുമ്പോൾതന്നെ വസ്തുതകളിലേക്കു വേണ്ടത്ര വെളിച്ചം വീശാത്തതാണ് അതിന്റെ ഉള്ളടക്കമെന്നും അവർ കരുതുന്നു.

പ്രാഥമിക മാനുഷികാവശ്യങ്ങൾ ധ്വംസിക്കപ്പെടുവാൻ തക്കതായ കാരണങ്ങളുണ്ടായിരുന്നപ്പോഴൊക്കെ, ഇതുപോലെ മറ്റു സന്ദർഭങ്ങളിലും ഭരണകർത്താക്കളെ ബോധ്യപ്പെടുത്തിയിട്ടുണ്ടെന്നും, മനുഷ്യവർഗ ത്തിന്റെ ക്ഷേമത്തെക്കുറിച്ച് ആകാംക്ഷയുള്ള ഒരു സമിതിയാണ് 'അഖില ലോക സഭാകൗൺസി'ലെന്നും എന്റെ സുഹൃത്തുക്കളെ പറഞ്ഞു മന സ്സിലാക്കാൻ ഞാൻ ശ്രമിക്കുകയുണ്ടായി.

താങ്കൾ കത്തിലൂടെ അവതരിപ്പിച്ച പ്രശ്നങ്ങളിൽ പ്രധാനമായതു താഴെപ്പറയുന്നവ ആണല്ലോ:

(a) രാഷ്ട്രീയ കാരണങ്ങളാൽ അനേകമാളുകളെ അറസ്റ്റു ചെയ്യു കയും വിചാരണ കൂടാതെ തടങ്കലിലാക്കുകയും, നീതിന്യായ കോടതി കളുടെ സംരക്ഷണം പൂർണ്ണമായും നിഷേധിക്കുകയും ചെയ്തതിൽ താങ്കൾക്കുള്ള സങ്കടം.

(b) ഭേദഗതി ചെയ്യപ്പെട്ട ആഭ്യന്തര സുരക്ഷിതത്വ നിയമത്തിന്റെ അടി സ്ഥാനത്തിൽ യാതൊരു കുറ്റവുമാരോപിക്കാതെ ആളുകളെ തടങ്കലി ലാക്കുകയും അവർക്ക് എല്ലാ വ്യക്തിസ്വാതന്ത്ര്യങ്ങളും നിഷേധിക്കു കയും ചെയ്യുന്നതിനുള്ള അധികാരം സർക്കാർ ഏറ്റെടുത്തത് മനുഷ്യാ വകാശങ്ങളുടെമേലുള്ള ഗുരുതരമായ കൈയേറ്റമാണെന്ന് താങ്കൾ പറ യുന്നു.

(c) മൂന്നു മാസത്തിലധികം അടിയന്തിരാവസ്ഥ വലിച്ചു നീട്ടിയെന്നു ള്ളത്.

(d) ഒരു രാജ്യത്തെ വാർത്താവിനിമയോപാധികളിന്മേലുള്ള പുതിയ നിയന്ത്രണങ്ങൾ രാഷ്ട്രനിർമ്മാണ പ്രക്രിയയിൽ എല്ലാ വിഭാഗം ജന ങ്ങൾക്കും പങ്കെടുക്കുന്നതിനുള്ള അവസരം നിഷേധിക്കലാണെന്നത്.

(e) രാഷ്ട്രീയ തടവുകാരെ വിട്ടയയ്ക്കുകയും ജനാധിപത്യാവകാശ ങ്ങൾ പുനഃസ്ഥാപിക്കുകയും ചെയ്യേണ്ടതിന്റെ ആവശ്യകത.

(f) ധർമ്മനീതിയും രാഷ്ട്രീയ രംഗത്തെ സത്യനിഷ്ഠയും പുലർ ത്തുന്ന ജയപ്രകാശ് നാരായണനേയും മറ്റുള്ളവരേയും വിട്ടയക്കണമെ ന്നുള്ള പ്രത്യേക അഭ്യർത്ഥന.

വിവരങ്ങൾ ലഭിക്കുന്നതിനുതകുന്ന കേന്ദ്രങ്ങൾ സഭാകൗൺസിലിന് ഉണ്ടെന്ന് എനിക്കറിയാം. കൂടാതെ നിങ്ങളുടെ പ്രവർത്തക സമിതിയിൽ

വിവരങ്ങൾ ശേഖരിക്കുന്നതിനും സ്ഥിതിഗതികൾ വിലയിരുത്തുന്നതിനും കഴിവുള്ള പ്രവർത്തകർ നിങ്ങൾക്കുണ്ടെന്നും ഞാൻ മനസ്സിലാക്കുന്നു. പക്ഷേ, ഈ പരിതഃസ്ഥിതികളിൽ കാതലായുള്ള ഏതെങ്കിലും പറയുവാൻ തക്ക എല്ലാ വിവരങ്ങളും ഗ്രഹിച്ചിട്ടുണ്ടെന്നുള്ളതിനു താങ്കളുടെ കത്തിൽ യാതൊരു സൂചനയുമില്ല. അതുകൊണ്ട് ഈ പരിതഃസ്ഥിതികളിൽ ജീവിക്കുന്ന ക്രിസ്ത്യാനികൾ എന്ന നിലയ്ക്ക്, എന്തു സംഭവിക്കുന്നു എന്നതിനെക്കുറിച്ച് അഭിപ്രായം പുറപ്പെടുവിക്കാൻ അഭ്യർത്ഥിച്ചുകൊണ്ടുള്ള ലിയോപ്പോൾഡിന്റെ കത്തിനു ഞാൻ പ്രത്യേകം നന്ദി രേഖപ്പെടുത്തട്ടെ.

എന്റെ കാഴ്ചപ്പാടിലൂടെ നോക്കുമ്പോൾ ഇന്നത്തെ സാഹചര്യങ്ങളെ വിലയിരുത്തുന്നതിനു നിങ്ങൾ സ്വീകരിച്ച താത്വികമായ ചട്ടക്കൂട് അപര്യാപ്തമാണെന്ന് ഞാൻ പറഞ്ഞാൽ നിങ്ങൾ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

ഒന്നാമതായി നിങ്ങൾ പറയുന്നത് മൗലിക മാനുഷികാവകാശങ്ങളെപ്പറ്റിയും ജനാധിപത്യ പ്രക്രിയയുടെ അംഗീകൃത മര്യാദകളെപ്പറ്റിയുമാണ്. ധനികർക്കും ശക്തന്മാർക്കും ദരിദ്രരെ അടിച്ചമർത്താനും ചൂഷണം ചെയ്യുവാനും വേണ്ടത്ര അവസരം കൊടുക്കുന്ന ഒന്നാണു നാം വിവക്ഷിക്കുന്ന ജനാധിപത്യ സമ്പ്രദായം എന്നതിനെക്കുറിച്ച് ക്രിസ്ത്യാനികൾ എന്ന നിലയിൽ നാം ചിന്തിക്കേണ്ടതില്ലേ? കോടതികളെ അഭയം തേടുന്നതിനും മറ്റു നീതിന്യായ സംരക്ഷണം ലഭ്യമാക്കുന്നതിനും സാധാരണജനങ്ങൾക്ക് മിക്ക ജനാധിപത്യരാജ്യങ്ങളിലും സാദ്ധ്യമാണെന്നു താങ്കൾ വിചാരിക്കുന്നുണ്ടോ? ജനാധിപത്യരാജ്യങ്ങളിലെ പത്രമാസികകളിലൂടെ പ്രകടിപ്പിക്കപ്പെടുന്നത്  പൊതുജനാഭിപ്രായമാണോ?

ദേശീയ അടിയന്തിരാവസ്ഥ പ്രഖ്യാപിക്കുന്നതിനിടയാക്കിയ സാഹചര്യങ്ങളെക്കുറിച്ചുള്ള യാതൊരു പരാമർശവും താങ്കളുടെ കത്തിലില്ലെന്നുള്ളതാണ് ഞാൻ അതിൽ കാണുന്ന ഒരു ന്യൂനത. ജയപ്രകാശ് നാരായണനെ ഈ ഘട്ടത്തിൽ വിട്ടയക്കണമെന്ന് പ്രത്യേകം ആവശ്യപ്പെടുന്നതിലൂടെ, ജനാധിപത്യവിരുദ്ധ പ്രക്ഷോഭണങ്ങളിലൂടെ രാജ്യത്തെ കലാപങ്ങളിലേക്കു നയിക്കുന്ന വലതുപക്ഷ തീവ്രവാദികളുടേയും ഇടതുപക്ഷ തീവ്രവാദികളുടേയും കൂടെ നിങ്ങൾ ഒത്തുചേരുന്നതായി തോന്നുന്നു. ജയപ്രകാശിനെ പരോളിൽ വിടുന്നു എന്നതാണ് ഏറ്റവും ഒടുവിൽ കിട്ടിയ വാർത്ത. എന്നെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തെ അറസ്റ്റ് ചെയ്തതോ തടങ്കലിലാക്കിയതോ അന്യായമാണെന്നു തോന്നുന്നില്ല.

ദേശീയ അടിയന്തിരാവസ്ഥയുടെ പ്രഖ്യാപനം വഴി സാധാരണ

ജനങ്ങളുടെ ദേശീയ പങ്കാളിത്തത്തിനു കുറവു വരുത്തിയിട്ടില്ലെന്ന് ഉറപ്പിച്ചു പറയുവാൻ കഴിയും. അടിയന്തിരാവസ്ഥയ്ക്കു മുമ്പ് ദേശീയ പങ്കാളിത്തത്തിൽ സാധാരണജനങ്ങളുടെ പങ്കാളിത്തത്തിന്റെ തോതിനെപ്പറ്റി എനിക്കു വലിയ മതിപ്പുണ്ടെന്നർത്ഥമില്ല.

നാളിതുവരെയും നമ്മുടെ ദിനപ്പത്രങ്ങളെ നിയന്ത്രിച്ചിരുന്ന വൻകിട പണച്ചാക്കുകളായ ജനങ്ങളുടെ പങ്കാളിത്തത്തിനാണ്, എന്തെങ്കിലും കുറവു സംഭവിച്ചിട്ടുണ്ടെങ്കിൽ ഉണ്ടായിട്ടുള്ളത്. ഇത്ര കോളിളക്കം സൃഷ്ടിക്കേണ്ട വിധത്തിലുള്ളതാണ് അവരുടെമേലുള്ള നിയന്ത്രണമെന്ന് എനിക്ക് തോന്നുന്നില്ല. നമ്മുടെ വർത്തമാനപത്രങ്ങൾ മുമ്പത്തേക്കാൾ വിരസങ്ങളായിട്ടുണ്ടെന്ന് സമ്മതിക്കുന്നു. അവ നിയന്ത്രിക്കപ്പെട്ടു എന്നതു ശരി തന്നെ. ഊതിവീർപ്പിച്ച വാർത്തകളും വീക്ഷണങ്ങളും പ്രചരിപ്പിക്കുക വഴി നമ്മുടെ രാഷ്ട്രീയ ഘടനയെ തകർത്തു തരിപ്പണമാക്കുവാൻ ഇടതു വലതു തീവ്രവാദി സംഘങ്ങൾ വാർത്താ പത്രങ്ങളെ അവരുടെ മാധ്യമങ്ങളായി, ഉപയോഗിക്കുമായിരുന്നു എന്നുള്ളതുകൊണ്ടാണ് അത്. രാഷ്ട്ര നിർമ്മാണ പ്രക്രിയയിൽ ജനപങ്കാളിത്തത്തിനു വഴിതെളിക്കുന്ന പ്രധാന ഉപാധി വർത്തമാനപത്രങ്ങളാണ് എന്നുള്ളത് സത്യത്തിന് നിരക്കുന്നതല്ല. സാധാരണജനങ്ങൾ മുമ്പത്തെപ്പോലെ ഇപ്പോഴും അതിൽ പങ്കാളികളാണ്.

ദാരിദ്ര്യ നിർമാർജ്ജനത്തിനും നീതി പുനഃസ്ഥാപിക്കുന്നതിനും വേണ്ടി ഇപ്പോഴത്തെ സർക്കാർ പരിപാടികളോ ദേശീയ പരിപാടികളോ അപര്യാപ്തമാണെന്നുള്ള എന്റെ ഉറച്ച വിശ്വാസം ഞാൻ രേഖപ്പെടുത്തട്ടെ. സോഷ്യലിസ്റ്റു മാതൃകയെന്ന പേരിൽ നിലവിലിരിക്കുന്ന മുതലാളിത്ത വ്യവസ്ഥയെ ഞാൻ സാധൂകരിക്കുകയല്ല. എന്നാൽ തികച്ചും ജനാധിപത്യത്തിലധിഷ്ഠിതമായ ഒരു സാമ്പത്തിക രാഷ്ട്രീയ ഘടന നിലനിറുത്തുന്നതിനാവശ്യമായ ചുറ്റുപാടുകൾ ക്രമീകരിക്കാതെ ആ സമ്പ്രദായത്തെ തകർക്കുന്നത് നമ്മുടെ രാജ്യത്തെ ജനലക്ഷങ്ങൾക്ക് വിവരണാതീതമായ കഷ്ടപ്പാടുകൾക്കു കാരണമാവുകയേയുള്ളു.

ശ്രീമതി ഇന്ദിരാ ഗാന്ധിയുടെ ഗവൺമെന്റിന്റെ കാലത്ത് ഇന്ത്യയിലെ ശക്തരായ സമ്പന്ന വിഭാഗത്തിനു പരിപൂർണ്ണ സ്വാതന്ത്ര്യം അനുവദിച്ചിരുന്നില്ല. സമ്പദ്ഘടനയിൽ അവർക്കുണ്ടായിരുന്ന അമിത സ്വാധീനത്തെ അവർ ചോദ്യം ചെയ്യുകയുണ്ടായി. അഴിമതി, കള്ളക്കടത്ത് തുടങ്ങിയ രാജ്യവിരുദ്ധ പ്രവർത്തനങ്ങളെ നിയന്ത്രിച്ചതും, ബാങ്ക് ദേശസാൽക്കരണവും ഇതിന്റെ ശക്തമായ പ്രകടനമായിരുന്നു.

വലതുപക്ഷ തീവ്രവാദികളുടെ ശക്തമായ അക്രമത്തിന്റെ പ്രേരണ കൊണ്ടാണ് ഇന്ദിരാവിരുദ്ധ പ്രസ്ഥാനം രൂപംകൊണ്ടത്. സ്വന്തം

സ്ഥാപിത താല്പര്യത്തിനു തീവ്ര ഇടതുപക്ഷ തീവ്രവാദികൾ തീവ്ര വലതുപക്ഷശക്തികളെ മുതലെടുക്കുന്നതിൽ താൽപര്യം കാണിക്കുന്നു. കുറുക്കുവഴികൾ സ്വീകരിക്കുന്നതു മൂലവും അച്ചടക്കരാഹിത്യം നിമിത്തവും ഇന്ത്യൻ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി പ്രായോഗികമായി തൂത്തെറിയപ്പെടുന്നതിന്റെ ലക്ഷണങ്ങളെ നേരിട്ടുകൊണ്ടിരിക്കുകയാണ്. അവരുടെ പുനരുജ്ജീവനത്തിനുവേണ്ടി അവർ രാജ്യത്തു കലാപം അഴിച്ചുവിടുകയാണ്. ഇതിനുവേണ്ടി വർഗ്ഗീയവാദികളോടോ ഫാസിസ്റ്റുകളോടോ കൂട്ടുചേരുന്നതിനുപോലും യാതൊരു മടിയുമില്ല. അവർ ജനാധിപത്യവിരുദ്ധവും പാർലമെന്ററി വിരുദ്ധവുമായ പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നു. തെളിയിക്കപ്പെട്ട പക്വതയില്ലായ്മയും ഗണ്യമായ ആദർശശുദ്ധിയുമുള്ള ഒരു രാഷ്ട്രീയക്കാരനാണ് ജയപ്രകാശ്. ത്യാഗപൂർണ്ണമായ ദേശഭക്തിയുടെ ചിഹ്നമായും ഒരു കാലത്ത് ഇന്ത്യൻ പാത്രിയർക്കീസ് ആയ വിനോബാഭാവയുടെ പ്രധാന ശിഷ്യനായും (വിനോബാജിയുമായി നേരത്തെ തെറ്റിപ്പിരിഞ്ഞു) കക്ഷിരഹിതനായ ഒരു അംഗീകൃത നേതാവായും അറിയപ്പെടുന്ന മി. ജയപ്രകാശ്, പിന്നീട് ഇദ്ദേഹം വലത് - ഇടതുപക്ഷ തീവ്രവാദി ശക്തികൾക്ക് ഒന്നിച്ചണിനിരക്കുവാനുള്ള കേന്ദ്രബിന്ദുവായി മാറി. അദ്ദേഹത്തിന്റെ രാഷ്ട്രീയമായ അപക്വത തന്റെ പരിപാടി യുടെ രണ്ടു ഭാവങ്ങളിൽ കൂടി പ്രധാനമായും വ്യക്തമാക്കാം.

ശ്രീമതി ഇന്ദിരാ ഗാന്ധിയോടുള്ള വ്യക്തിപരമായ വൈരാഗ്യത്തിൽ നിന്നുള്ള, നിന്ദ്യമായ വ്യക്തിപരാമർശം.

വ്യക്തവും ക്രിയാത്മകവുമായ പ്ലാറ്റ്ഫോമിന്റെ അഭാവത്തിൽ പ്രതിപക്ഷ കക്ഷികളെല്ലാം കൂടി കൈകോർത്തു പിടിക്കുന്നു.

ഒരു ഗവൺമെന്റിന്റെ ഭരണസാരഥ്യം വഹിക്കുന്നതിനു ശ്രീമതി ഇന്ദിരാ ഗാന്ധിയേക്കാൾ യാതൊരുവിധത്തിലുള്ള മേന്മയും ജയ്പ്രകാശിനില്ലെന്ന് പ്രബുദ്ധരായ ഇന്ത്യയിലെ ജനങ്ങൾക്കറിയാമെന്ന് എനിക്കുറപ്പുണ്ട്.

മൊറാർജിയുടെ സഹായത്തോടെ അദ്ദേഹത്തിനു ഗുജറാത്തിൽ നല്ലൊരു പിന്തുണ നേടിയെടുക്കുവാൻ കഴിഞ്ഞു. മുതലാളിത്തത്തിന്റെ ഇന്ത്യയിലെ അഗ്രഗണ്യ വക്താക്കളിൽ ഒരാളും ശ്രീമതി ഇന്ദിരാ ഗാന്ധിയുടെ ഒരു പ്രധാന പ്രതിയോഗിയും എന്നാൽ ഇപ്പോൾ ഒരു രാഷ്ട്രീയ ഭാവിയും ഇല്ലാത്ത ഒരു വ്യക്തിയാണു മൊറാർജി ദേശായി. അദ്ദേഹത്തെയാണ് ഇന്ത്യയിലേയും പാശ്ചാത്യലോകത്തിലേയും മുതലാളിമാർ ഇന്ത്യയുടെ അധികാരത്തിൽ അവരോധിക്കുവാൻ താൽപ്പര്യപ്പെട്ടത്. എന്നാൽ ശ്രീമതി ഇന്ദിരാ ഗാന്ധി അദ്ദേഹത്തെ ഞെരുക്കിക്കളഞ്ഞു.

അദ്ദേഹത്തിന് അവരോടുള്ള വൈരാഗ്യം ജയപ്രകാശിനുള്ളതിനോടു മാത്രമേ താരതമ്യപ്പെടുത്താനാവൂ. കോൺഗ്രസ്സിൽ നിന്നും പുറംതള്ള പ്പെട്ട പഴയ പിന്തിരിപ്പൻ ശക്തികളോടു മാത്രമല്ല അറു വർഗീയവാദിക ളായ ജനസംഘം, ആർ.എസ്.എസ്. തുടങ്ങിയവരോടും കൂട്ടുചേരാൻ താൽപ്പര്യപ്പെട്ടിരിക്കുകയാണ്. ജയപ്രകാശിനെപ്പോലുള്ള ഒരാൾക്കാണ് പാശ്ചാത്യ ഗവൺമെന്റുകൾ പിന്തുണ നൽകുന്നത്. എന്നാൽ അതുപോ ലൊരു പിന്തുണയ്ക്ക് ഡബ്ലിയു.സി.സി. കക്ഷിയാകരുത്.

വിരുദ്ധ പ്രക്ഷോഭണങ്ങൾ അക്രമരാഹിത്യത്തിൽ നിന്നും വളരെ അകന്നതാണ്. കൊള്ള, കൊള്ളിവെയ്പ്, ഘെരാവോ, പണിമുടക്ക്, ബന്ത് തുടങ്ങിയ എല്ലാ കുത്സിതമാർഗ്ഗങ്ങളും കുതന്ത്രങ്ങളും സ്വീകരിച്ചിരി ക്കുന്നു (ഈ ഇനത്തിൽപ്പെടുന്ന പുതിയ പല വേലകളും കണ്ടുപിടിച്ച് പേരു നൽകിയിട്ടുണ്ട്). രാജി വെയ്ക്കുന്നതിന് പാർലമെന്റംഗങ്ങളെ ഭീഷ ണിപ്പെടുത്തുന്നുണ്ട്. റെയിൽവേ മന്ത്രിയെ കൊലപ്പെടുത്തി. ഇന്ത്യയിലെ ചീഫ് ജസ്റ്റീസിന്റെ ജീവനപഹരിക്കുന്നതിനൊരു ശ്രമം നടന്നു. ഈ തര ത്തിൽ കാര്യങ്ങൾ പ്രചരിപ്പിക്കുകയും അരാജകത്വത്തിലേക്കു നീങ്ങു കയും ചെയ്തു. ഞങ്ങളുടെ അയൽരാജ്യമായ ബംഗ്ലാദേശിൽ സംഭവിച്ചു കൊണ്ടിരിക്കുന്നതു ഞങ്ങൾ കണ്ടുകൊണ്ടിരിക്കുകയാണ്. അതുപോലെ യൊരു സാഹചര്യം ഒഴിവാക്കാമെന്നു ഞങ്ങൾക്ക് പ്രത്യാശയുണ്ട്.

ജനാധിപത്യവിരുദ്ധ നടപടികളിലും ഏർപ്പെടാൻ ജനങ്ങളെ ജയ പ്രകാശ് ആഹ്വാനം ചെയ്തു. പാർലമെന്റംഗങ്ങളെ ഘെരാവോയും നിർ ബന്ധിപ്പിച്ചു രാജിവെപ്പിക്കലും, ഗവൺമെന്റാഫീസുകളിൽ ജോലി മര വിപ്പിക്കുക, നികുതി കൊടുക്കാതിരിക്കുക, സമാന്തര ഗവൺമെന്റ് സ്ഥാപിക്കുക, കോടതിവിധികളെ മാനിക്കാതിരിക്കുക, പട്ടാളത്തെ കലാ പത്തിനാഹ്വാനം ചെയ്യുക തുടങ്ങിയവ. അദ്ദേഹം അക്രമത്തിന്റെ ചുമ തല സ്വയം സ്വീകരിക്കുകയും വക്താവാകുകയും ചെയ്തു. അദ്ദേഹം മൗലികങ്ങളായ മനുഷ്യാവകാശങ്ങൾക്കുവേണ്ടി നിലകൊണ്ടില്ലെന്നു മാത്രമല്ല അതിനെതിരുമായിരുന്നു. അദ്ദേഹത്തിനു പിന്തുണ നൽകു ന്നതു വഴി ജനാധിപത്യത്തിന്റെ ശത്രുക്കളോടൊപ്പം അണിനിരക്കുക യാണു ചെയ്യുന്നത്.

അടിയന്തിരാവസ്ഥ പ്രഖ്യാപനം വഴി ശ്രീമതി ഇന്ദിരാ ഗാന്ധി രാജ്യത്തെ അരാജകത്വത്തിൽ നിന്നും രക്ഷിച്ചു എന്നാണെന്റെ അഭി പ്രായം. അടിയന്തിരാവസ്ഥയുടെ അഭാവത്തിൽ സമ്പദ്ഘടന, തകർച്ച യുടെ വക്കത്തായിരുന്നു. കൂടാതെ രാഷ്ട്രീയമായ അനിശ്ചിതത്വം ഒരു പൊട്ടിത്തെറിക്കു തീ കൊളുത്തിയേനേ.

പത്രങ്ങൾക്കു സ്വാതന്ത്ര്യം കൊടുത്തിരുന്നെങ്കിൽ വാർത്തകൾ

പ്രചരിച്ച് ലഹളയുടെയും പൊട്ടിത്തെറിയുടെയും ജ്വാല ആളിപടർത്തു മായിരുന്നു. അരക്ഷിതാവസ്ഥ ഒഴിവാക്കുന്നതിന് അവരെ തീർത്തും നിയ ന്ത്രിക്കേണ്ടിയിരുന്നു. അരക്ഷിതാവസ്ഥ പടർത്തി വിടുന്നതിനു പിന്തി രിപ്പൻ ശക്തികളെല്ലാം അവയെ ഉപയോഗിക്കുമായിരുന്നു. കാരണം അവ യെല്ലാം നിയന്ത്രിച്ചിരുന്നതു വൻകിട പണച്ചാക്കുകളാണ്.

അടിയന്തിരാവസ്ഥ കുറേക്കാലം കൂടി തുടരണം. അത് ഇപ്പോൾ പിൻവലിക്കുന്നത് അപകടകരമാണ്.

വലിയൊരു സംഘം രാഷ്ട്രീയ തടവുകാരെ ഒതുക്കത്തിൽ തന്നെ വിട്ടയച്ചിരിക്കുന്നു. കള്ളക്കടത്തുകാർ, കരിഞ്ചന്തക്കാർ, വ്യാജച്ചരക്കു കച്ച വടക്കാർ തുടങ്ങിയ ക്രിമിനൽ കുറ്റക്കാരെയാണു തടങ്കലിൽ പാർപ്പിച്ച വരിൽ അധികംപങ്കും.

സ്വാതന്ത്ര്യം അവർക്കു നൽകിയിരുന്നെങ്കിൽ, ഏതു വൻ ക്രിമിനൽ പുള്ളിയെയും രക്ഷപെടുത്താൻ തക്ക നിയമ പഴുതുണ്ടാക്കുന്നതിനു കഴിയുമെന്നു തെളിയിച്ച വിദഗ്ദ്ധന്മാരായ അഭിഭാഷകരുടെ സഹായം ലഭിക്കത്തക്ക ധനശേഷി അവർക്കുണ്ട്.

നിയമാനുസൃതമായുള്ള രാജ്യത്തെ സമ്പദ്ഘടന ത്വരിതഗതിയിൽ വളർച്ച പ്രാപിക്കുന്നു. താൽക്കാലികമായി തകർക്കപ്പെട്ടതു കള്ളപ്പണ ത്തിന്റേതായ നിയമവിരുദ്ധ സമാന്തര സമ്പദ്ഘടനയെയാണ്. ഈ നട പടി വിശിഷ്ടാഡംബര വസ്തുക്കളുടെ വ്യവസായത്തെ കാര്യമായി ഉപ ദ്രവിച്ചുകൊണ്ടിരുന്നു. അടിയന്തിരാവസ്ഥ മുഖാന്തരം ക്രമീകരിക്കപ്പെട്ട വിപുലമായ ഒരു പ്രശ്നമാണിത്. ഏഷ്യൻ ആഫ്രിക്കൻ ലാറ്റിനമേരി ക്കൻ രാജ്യങ്ങളിൽ സമാനമായ ഒരു ചിത്രം ലഭിക്കുന്നതുകൊണ്ട് W.C.C. സൂക്ഷ്മതയോടു കൂടി വേണം ഈ പ്രശ്നം പഠിക്കേണ്ടത്.

ചുരുക്കത്തിൽ താങ്കളുടെ കത്തിലെ വിവിധ സംഗതികളുടെ മറുപടി എന്ന നിലയ്ക്ക് പറയാനുള്ള കാര്യങ്ങൾ താഴെ കൊടുക്കുന്നു:

1. ഒരു വലിയ സംഘം ആൾക്കാരെ അറസ്റ്റു ചെയ്യുകയും വിചാരണ കൂടാതെ അവരെ തടങ്കലിലാക്കുകയും ചെയ്തു. അവരുടെ എണ്ണം എത്ര യുണ്ടെന്നറിയില്ല. അവരിൽ ഒരു വലിയ പങ്കിനെ വിട്ടയച്ചിട്ടുണ്ട്.

2. ഫാസിസ്റ്റുകളെന്നു വിളിക്കപ്പെട്ട R.S.S.- ഉം, ആനന്ദമാർഗ്ഗികളുമാണ് തടങ്കലിലാക്കപ്പെട്ടവരിൽ ഭൂരിഭാഗവും. കള്ളക്കടത്തുകാരും കരിഞ്ചന്ത ക്കാരും വ്യാജച്ചരക്കു കച്ചവടക്കാരുമാണ് മറ്റൊരു വിഭാഗം. കുറെ സർ വ്വോദയ നേതാക്കന്മാരും മറ്റു ചിലർ സി.പി.എം. –ൽ പെടുന്നവരുമാണ്. തടവിലാക്കപ്പെട്ടവരുടെ യഥാർത്ഥ വിവരം പ്രസിദ്ധപ്പെടുത്തുവാൻ ഗവൺ മെന്റിനോട് ആവശ്യപ്പെടുന്നതിൽ ന്യായീകരണമുണ്ട്.

3. തടവുകാരെ മർദ്ദനമുറകൾക്കു വിധേയരാക്കുന്നുവെന്നു ഞാൻ



**പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ഇന്ത്യൻ പ്രധാന മന്ത്രി ഇന്ദിരാഗാന്ധിയെ സന്ദർശിച്ചപ്പോൾ. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് സമീപം.**




**ക്രിസ്ത്യൻ പീസ് കോൺഫ്രൻസ് സെമിനാർ.**




**ക്രിസ്ത്യൻ പീസ് കോൺഫ്രൻസ് സെമിനാറിൽ പ്രസംഗിക്കുന്നു.**

വിചാരിക്കുന്നില്ല. ചില പോലീസുദ്യോഗസ്ഥന്മാർ തങ്ങളുടെ സ്വന്തം വൈരാഗ്യം തീർക്കുന്നതിന് അടിയന്തിരാവസ്ഥയെ ഉപയോഗിച്ചു എന്നു ചില പരാതികൾ കിട്ടിയിട്ടുണ്ട്. അടിയന്തിരാവസ്ഥയുടെ ദുർവിനിയോഗങ്ങളെപ്പറ്റിയുള്ള പരാതികൾ തക്കതായ കേന്ദ്രങ്ങളിലറിയിച്ചാൽ തെറ്റുകൾ തിരുത്തുന്നതിനും നഷ്ടപരിഹാരം നൽകുന്നതിനും ഗവൺമെന്റ് തയ്യാറാണ്.

4. താഴെക്കിടയിലുള്ള ജയിലുദ്യോഗസ്ഥന്മാരിൽ നിന്നുള്ള പീഡനങ്ങളെക്കുറിച്ചു ചില റിപ്പോർട്ടുകളുണ്ടായിട്ടുണ്ട്. എന്നാൽ ക്രമീകൃതമായ പീഡനമുറകൾ സ്വീകരിക്കുന്നുവെന്നു ചിന്തിക്കുവാൻ തക്ക കാരണങ്ങളൊന്നുമില്ല. വിട്ടയക്കപ്പെട്ട ചില തടവുകാരോടു ഞാൻ സംസാരിക്കുകയും ചെയ്തു.

5. മനുഷ്യാവകാശങ്ങളുടെ ധ്വംസനം ഉണ്ടായിട്ടുണ്ട്. എന്നാൽ കൂടുതലായി കള്ളക്കടത്തുകാരും കരിഞ്ചന്തക്കാരുമാണ് പിടിക്കപ്പെട്ടിട്ടുള്ളത്. സാധാരണജനങ്ങൾക്ക് അതുകൊണ്ടുള്ള ബുദ്ധിമുട്ടുകൾ വിരളമാണ്.

6. ഇന്ത്യയിലെ ദേശീയ സാഹചര്യത്തെപ്പറ്റിയുള്ള നാലോ അഞ്ചോ ചർച്ചകളിൽ ഞാൻ പങ്കെടുത്തതിൽ തുറന്ന ചർച്ചകളും ഗവൺമെന്റിന്റെ നേരെ ശക്തമായ ആരോപണങ്ങളും ഉന്നയിച്ചിരുന്നു. താങ്കൾ വിചാരിക്കുന്നതുപോലെ ഭീതി കാരണം ജനങ്ങൾ വാ മൂടിക്കെട്ടിയിരിക്കുകയല്ല, കുറഞ്ഞപക്ഷം ഇന്നു വരെയെങ്കിലും. ഗവൺമെന്റിന് അനുകൂലമല്ലാത്ത യാതൊരു ചർച്ചകളുടേയും ഫലങ്ങൾ പത്രങ്ങളിൽ പ്രസിദ്ധീകരിക്കുകയില്ലെങ്കിലും കുറെയൊക്കെ സ്വതന്ത്ര ചർച്ചകൾ ഞങ്ങളുടെയിടയിലുണ്ട്.

7. കുറെ മാസങ്ങൾ കൂടി അടിയന്തിരാവസ്ഥ നീട്ടിക്കൊണ്ടുപോകേണ്ടി വരും. അടിയന്തിരാവസ്ഥയ്ക്ക് നേരത്തെ തന്നെ വിരാമമിടുന്നതിന് W.C.C. ആവശ്യപ്പെടുന്നതു ന്യായം തന്നെ. എന്നാൽ അതിൽ വലിയ കാര്യമൊന്നുമില്ല. തക്കതായ സമയത്ത് വിരാമമിടുമെന്ന് എനിക്ക് തോന്നുന്നു.

8. കുറെ താൽക്കാലിക നേട്ടങ്ങളുടെ താൽപ്പര്യത്തിനുവേണ്ടി ഏകാധിപത്യ ഭരണത്തിന്റെ ഗുണഗണങ്ങളുടെ കെണിയിൽ വീഴാൻ എനിക്കാഗ്രഹമില്ല. കൂടാതെ ദീർഘകാല പ്രശ്നങ്ങൾക്കുത്തരം അടിയന്തിരാവസ്ഥയാണെന്നും ഞാൻ പറയുന്നില്ല. പക്ഷേ, പെട്ടെന്നുണ്ടായ നേട്ടങ്ങൾ ഗണ്യമാണെന്നു ഞാൻ കരുതുന്നു.

(a) വിദ്യാർത്ഥികളുടേയും പൊതുജനങ്ങളുടേയും നിരുത്തരവാദപരമായ പ്രവർത്തനങ്ങളും രാഷ്ട്രീയ പ്രക്ഷോഭണങ്ങളും നിയന്ത്രിക്ക

പ്പെട്ടതോടുകൂടി ഉത്തരവാദിത്വത്തിന്റേതായ ഒരന്തരീക്ഷം ഉടലെടുക്കുന്നതിന് സഹായകമായി. കുറെ വർഷത്തേക്ക് ഈ ശിക്ഷണബോധം നിലനിന്നേക്കും.

(b) പല സംസ്ഥാന ഗവൺമെന്റുകളിലും കേന്ദ്രത്തിലും ഗവൺമെന്റിന്റെ കാര്യക്ഷമത കാര്യമായി വർദ്ധിച്ചു.

(c) പല വ്യവസായ മേഖലകളിലും ലക്ഷ്യം സഫലീകരിക്കാൻ പോരുന്നവിധം വ്യവസായരംഗത്തു സമാധാനം കൈവന്നു. ഉല്പാദനം പതിൻമടങ്ങു വർദ്ധിച്ചു. താറുമാറായി കിടന്ന പൊതുമേഖല പെട്ടെന്നു ഉണർവ്വു പ്രാപിച്ചു.

(d) നിയമവിരുദ്ധമായി പ്രവർത്തിച്ചിരുന്ന ഒരു വലിയ സമാന്തര സമ്പദ്ഘടന (കള്ളപ്പണം, കരിഞ്ചന്ത, പൂഴ്ത്തിവെയ്പ്, വ്യാജച്ചരക്കു കച്ചവടം, കൈകൂലി etc.) യെ വെളിച്ചത്താക്കുകയും കാര്യമായി കടിഞ്ഞാണിടുകയും ചെയ്തു. ഈ രംഗം പൊതുവെ ഒളിവിലായിട്ടുണ്ട്. അടിയന്തിരാവസ്ഥ പിൻവലിച്ചാൽ അതു തലപൊക്കാൻ സാദ്ധ്യതയുണ്ട്.

(e) ശ്രീമതി ഇന്ദിരാ ഗാന്ധി അധികാരത്തിലിരിക്കുന്നിടത്തോളം സാധാരണ ജനങ്ങളുടെ താൽപ്പര്യത്തെ മറികടന്നു പോകുവാൻ വൻകിട പണച്ചാക്കുകളെ അനുവദിക്കുകയില്ല. അടുത്തു വരുന്ന തിരഞ്ഞെടുപ്പിനുവേണ്ടി അവർക്ക് വിട്ടുവീഴ്ചയ്ക്ക് തയ്യാറാകേണ്ടി വരുമെങ്കിലും അത് ഒരു പരിധിക്കുള്ളിൽ നിന്നുകൊണ്ടുള്ള വിട്ടുവീഴ്ചയായിരിക്കുമെന്ന് ആശിക്കാം.

9. ജനങ്ങളുടെ പങ്കാളിത്തത്തെപ്പറ്റിയുള്ള താങ്കളുടെ വാദമുഖം വളരെ വികൃതമായാണ് രൂപപ്പെടുത്തിയിരിക്കുന്നത്. പത്രസ്വാതന്ത്ര്യം, സംഘടനാസ്വാതന്ത്ര്യം, അഭിപ്രായപ്രകടന സ്വാതന്ത്ര്യം മുതലായവയെ അനുവദിക്കുന്നതു മൂലം ജനങ്ങളുടെ പങ്കാളിത്തം യഥാർത്ഥമാകണമെന്നില്ല. ഈ സ്വാതന്ത്ര്യങ്ങളൊക്കെ ആവശ്യമാണ്. അടിയന്തിരാവസ്ഥക്കു മുമ്പ് ഈ സ്വാതന്ത്ര്യങ്ങൾ അതിന്റെ മുഴുവൻ അളവിൽത്തന്നെ ഇവിടെ ഉണ്ടായിരുന്നു. എന്നിട്ടും ജനപങ്കാളിത്തം വെറും വട്ടപ്പൂജ്യമായിരുന്നു. അതിനു കാരണം ദേശീയപദ്ധതി രൂപീകരണവും അവ നടപ്പാക്കലും നിയമനിർമ്മാണ കാഴ്ചപ്പാടിലൊതുങ്ങിയതും ഉദ്യോഗസ്ഥ നിയമപരിപാടികളാൽ നടപ്പിലാക്കിയതിനാലുമാണ്.

കൃഷിയുടേയും വ്യവസായത്തിന്റേയും ഉൽപാദനത്തിന്റെ പ്രാഥമിക തലങ്ങളിൽ പരിശീലനം സിദ്ധിച്ച കേഡറ്റുകളെ വാർത്തെടുക്കുന്നതിനുള്ള കാര്യക്ഷമമായ യാതൊരു ശ്രമവും കോൺഗ്രസ് പാർട്ടിയിൽ നിന്നുണ്ടായിട്ടില്ല. ഈ സംഗതിയിലാണിപ്പോഴും ഭാവി നിലകൊള്ളുന്നത്.

അല്ലാതെ പാശ്ചാത്യ ലിബറൽ തത്വജ്ഞാനികൾ വിശ്വസിക്കുന്നതു പോലെ സംഘടിക്കുന്നതിനും അഭിപ്രായം പ്രകടിപ്പിക്കുന്നതിനുമുള്ള സ്വാതന്ത്ര്യങ്ങളിലല്ല. ക്രമസമാധാനത്തോടുള്ള അമിതമായ ആശ്രയ ത്വവും ബഹുമാനവും നിമിത്തം, നിരൂപണാത്മകമല്ലാത്തതും വികാര പരവുമായ നിലവിലിരിക്കുന്ന വ്യവസ്ഥിതിയോട് ഇഴുകിച്ചേർന്നുള്ള പോക്ക് ക്രിസ്ത്യാനികളുടെ ബലഹീനതയാണെന്ന് ലിയോപോൾഡിന്റെ കത്തിൽ സൂചിപ്പിച്ചത് ഞാൻ പലപ്പോഴും പ്രസംഗിച്ചിട്ടുള്ളതാണെന്ന് താങ്കൾക്കറിയാം. എന്നാൽ നിരൂപണാത്മകമല്ലാത്തതും വികാരപരമാ യതുമായ പ്രവാചകത്വം – സ്റ്റാറ്റ്സ്കോയെ വിമർശിക്കുന്ന പൊതു പ്രസ്താവനകളാണ് ക്രിസ്തീയ സമൂഹത്തിന്റെ പരമമായ ഗുണം എന്നു കരുതുന്നതും – ഞാൻ തുല്യമായ വിമർശനബുദ്ധിയോടു കൂടി മാത്രമേ നോക്കിക്കാണുകയുള്ളൂ. നമ്മുടെ ഇടയിലെ ലിബറൽ ക്രിസ്ത്യാനികൾ പലപ്പോഴും വീണുപോകാറുള്ള ഒരുതരം മിഡിൽ ക്ലാസ്സ് ബലഹീനത യാണ് സ്ഥാനത്തും അസ്ഥാനത്തും ഉള്ള പ്രവാചകത്വം.

കേന്ദ്ര കമ്മിറ്റിയുടെ അദ്ധ്യക്ഷനായിരിക്കുന്ന ശ്രീ. എം. എം. തോമ സിന്റെ പല പ്രസ്താവനകളോടും എനിക്കു വിയോജിപ്പുണ്ടെന്ന് കൂടി ഞാൻ രേഖപ്പെടുത്തട്ടെ. അദ്ദേഹത്തിനൊരു രക്തസാക്ഷി ആകണമെന്ന് ആഗ്രഹമുണ്ടെന്നോ അല്ലെങ്കിൽ മറ്റിന്ത്യൻ ക്രിസ്ത്യാനികൾക്ക് അപ കടപ്പെടുത്തുവാൻ പാടില്ലാത്തത്, അദ്ദേഹം തന്റെ അന്തർദേശീയ സ്ഥാനത്തെ മുതലെടുത്തുകൊണ്ട്, അപകടപ്പെടുത്തുന്നുവെന്നോ ഞാൻ പറയുന്നില്ല. അദ്ദേഹത്തിന്റെ വിമർശനങ്ങൾക്ക് മതിയായ ദീർഘവീക്ഷ ണമോ അഗാധതയോ ഇല്ലെന്നതിലും, അതിനാൽ അതു വഴിതെറ്റിക്കാൻ ഇടയാക്കുന്നതിലുമാണ് എന്റെ എതിർപ്പ്.

നാം നൈറോബിയിലായിരിക്കുമ്പോൾ ശ്രീ. എം. എം. തോമസ്, ലിയോപോൾഡ്, നൈനാൻ കോശി തുടങ്ങിയവരോടൊരുമിച്ചിരുന്ന് ഈ വിഷയത്തെപ്പറ്റിയുള്ള അഭിപ്രായ വ്യത്യാസങ്ങൾ സ്വകാര്യമായി ചർച്ച ചെയ്തതിനുശേഷം ഒരു പൊതു വാദപ്രതിവാദത്തിന് മുതിർന്നാൽ പോരേ?

താങ്കൾ ചുമതലയേറ്റശേഷമുള്ള ആദ്യത്തെ അസംബ്ലിയുടെ ഭാരിച്ച ചുമതല ഏറ്റെടുത്തുകൊണ്ടിരിക്കുന്നവേളയിൽ താങ്കൾക്കു ദൈവാനു ഗ്രഹമുണ്ടായിരിക്കട്ടെ! ഡൊരീനും താങ്കൾക്കും സ്നേഹാന്വേഷണങ്ങൾ.

ക്രിസ്തുവിലുള്ള ഐക്യത്തിൽ

പൗലോസ് ഗ്രീഗോറിയോസ്

മെത്രാപ്പോലീത്താ പരസ്യമായി ഇന്ദിരാഗാന്ധിയെയും അടിയന്തിരാ വസ്ഥയെയും വിമർശിച്ചില്ല. ഇന്ദിരാഗാന്ധിയെ ഏതു സമയത്തും

കാണുവാനുണ്ടായിരുന്ന സ്വാതന്ത്ര്യമുപയോഗിച്ച്, മുഖാമുഖമായി അവരെ വിമർശിക്കുകയും, ചെയ്യുന്നത് തെറ്റാണെന്ന് ധൈര്യപൂർവ്വം ചൂണ്ടിക്കാണിക്കുകയും ചെയ്തു. മെത്രാപ്പോലീത്താ പറയുന്നതിനെ കുറെയൊക്കെ അവർ ഗൗരവപൂർവ്വം എടുക്കുകയും ചെയ്തിരുന്നു.

"പി. സി. അലക്സാണ്ടർ മുഖേനയാണ് ഇന്ദിരാഗാന്ധിയുമായി എനിക്ക് പരിചയമുണ്ടായത്. എനിക്ക് എല്ലാ സമയത്തും ഇന്ദിരാ ഗാന്ധിയെ കാണാനുള്ള സ്വാതന്ത്ര്യമുണ്ടായിരുന്നു. ഇന്ദിരാഗാന്ധിയോട് ഒരു കരാർ പോലെയുണ്ടായിരുന്നു. അതായത് ഞാൻ പരസ്യവേദിക ളിൽ ഇന്ദിരാഗാന്ധിയെ വിമർശിക്കുകയില്ല. പക്ഷേ, നേരിട്ട് മുഖാമുഖ മായി വിമർശിക്കാനുള്ള അവകാശവും അവസരവും എനിക്ക് തരണ മെന്ന് പറഞ്ഞു. അത് അവർ തരുമായിരുന്നു. പലപ്പോഴും ഒറ്റയ്ക്കു കണ്ട്, അവർ ചെയ്യുന്നത് തെറ്റാണെന്ന് ധൈര്യത്തോടുകൂടി പറയാൻ സാധി ക്കുമായിരുന്നു. ഞാൻ പറയുന്നതിനെ കുറെയൊക്കെ ഗൗരവമായിട്ട് അവർ എടുക്കുകയും ചെയ്തിരുന്നു."

"ഞാൻ പരസ്യമായി ഇന്ദിരാഗാന്ധിയെ വിമർശിക്കാഞ്ഞതിന്റെ ഒന്നാ മത്തെ കാരണം, അവർ പോയിക്കഴിഞ്ഞാൽ വരുന്ന വ്യവസ്ഥിതിയിൽ (പിന്നീടുണ്ടായപോലെ ജനതാ വ്യവസ്ഥിതിയിൽ) എനിക്ക് ഒട്ടും കോൺ ഫിഡൻസ് ഇല്ലായിരുന്നു. അവരെയൊക്കെ എനിക്കറിയാവുന്നതുമാണ്. മൊറാർജി ദേശായി, ചരൺസിംഗ്, ജയപ്രകാശ് നാരായണൻ തുടങ്ങി യവരോട് എനിക്കൊട്ടും ബഹുമാനമില്ലായിരുന്നു. അതിനേക്കാൾ ഭേദം ഇന്ദിരാഗാന്ധി തന്നെയാണെന്നുള്ള അഭിപ്രായമാണ് എനിക്കുണ്ടായി രുന്നത്. നേരേമറിച്ച് എന്റെ സുഹൃത്തായ എം. എം. തോമസിന്റെ അഭി പ്രായം ഇന്ദിരാഗാന്ധിയെ മാറ്റിയാൽ എല്ലാ പ്രശ്നങ്ങളും തീരും എന്നു ള്ളതായിരുന്നു. അതിനോട് ഒട്ടും ഞാൻ യോജിക്കുന്നില്ലായിരുന്നു. ഇന്ദിരാഗാന്ധിയെ മാറ്റിയതുകൊണ്ട് പ്രശ്നം തീർന്നില്ല എന്ന് എല്ലാ വർക്കും അറിയാം. അതുകഴിഞ്ഞ് വന്ന ഗവൺമെന്റ് ഇന്ദിരാഗാന്ധിയു ടേതിനേക്കാൾ മോശമായിരുന്നു എന്നും നമുക്കെല്ലാവർക്കും അറിയാം."

"പരസ്യമായിട്ട് അടിയന്തിരാവസ്ഥയെ കുറ്റം പറഞ്ഞാൽ ഞാനൊരു പ്രത്യേക കൂട്ടത്തിൽ ആയിത്തീരും. മൊറാർജി ദേശായി, ജയപ്രകാശ് നാരായണൻ, ചരൺസിംഗ്, ജോർജ് ഫെർണാണ്ടസ് തുടങ്ങിയ ആളു കളുടെ കൂട്ടത്തിലായിത്തീരും. ചരൺസിംഗിന് അയാൾക്ക് അധികാരം കിട്ടണമെന്ന ഒറ്റ വിചാരമേ ഉണ്ടായിരുന്നുള്ളു. മൊറാർജിക്ക് ഇന്ദിരാഗാ ന്ധിയോട് പകരം വീട്ടുവാൻ വേണ്ടി അധികാരസ്ഥാനത്തു കയറണ മെന്ന ആഗ്രഹമേ ഉണ്ടായിരുന്നുള്ളൂ. എനിക്ക് അയാളെപ്പറ്റിയും ഒട്ടും ബഹുമാനമില്ല. ഇതുപോലെയുള്ള ആളുകളുടെ കൂട്ടത്തിൽ പോയിപ്പെ ടാൻ എനിക്കിഷ്ടമില്ല. അവരെയൊന്നും പിന്തുണയ്ക്കുവാനും എനിക്ക്

ഒട്ടും ഇഷ്ടമില്ല. അന്നും ഇഷ്ടമില്ല, ഇന്നും ഇഷ്ടമില്ല. അതുകൊണ്ട് ഞാൻ പരസ്യമായിട്ട് ഒന്നും ചെയ്തില്ല. പക്ഷേ, എപ്പോഴും ഇന്ദിരാ ഗാന്ധിയെ പോയി കാണുകയും സംസാരിക്കുകയും, പ്രശ്നങ്ങൾ തീർക്കാനായി ശ്രമിക്കുകയും ചെയ്തുകൊണ്ടിരുന്നു."

"ഇതേസമയം തന്നെ അടിയന്തിരാവസ്ഥക്കാലത്ത് പോലീസിന്റെ അധികാരങ്ങൾ, അവർ ദുരുപയോഗം ചെയ്യുന്നതിനെ ഞാൻ ശക്തമായി എതിർക്കുകയും ചെയ്തിരുന്നു. ഞാൻ ഒരിക്കലും അതിന് വഴങ്ങിക്കൊടുക്കുകയില്ലായിരുന്നു. 'പോലീസ് രാജ്യം' ഇവിടെ നടപ്പിലാക്കാൻ സാധിക്കുകയില്ല എന്ന് ഇന്ദിരാഗാന്ധിയോട് വളരെ ശക്തമായിട്ടു തന്നെ ഞാൻ പറഞ്ഞിട്ടുള്ള കാര്യമാണ്. 'മാക്സിമം പന്ത്രണ്ടു മാസത്തിൽ കൂടുതൽ പോലീസിന് അധികാരം വഹിയ്ക്കാൻ സാധ്യമല്ല. പോലീസ് കറപ്റ്റ് ആകും. അങ്ങേയറ്റം പോയാൽ 18 മാസമേ എടുക്കാവൂ. അതിൽ കൂടുതൽ ഒരു അടിയന്തിരാവസ്ഥ കൊണ്ടുപോകുവാൻ സാധ്യമല്ല' എന്നു ഞാൻ പറഞ്ഞു. അവരത് നോട്ട് എഴുതിയെടുത്തു. എന്റെ ആശയത്തോട് പൂർണ്ണമായി യോജിക്കുകയും ചെയ്തു."

ഡബ്ലിയു.സി.സി. ഇടപെടുവാൻ ശ്രമിച്ചതിനെ, അങ്ങ് എതിർത്തത് എന്തുകൊണ്ടാണ്?

"ഡബ്ലിയു.സി.സി. ഈ പ്രശ്നത്തിൽ ഇടപെടണമെന്നുള്ളതായിരുന്നു ഫിലിപ്പ് പോട്ടറുടെയും എം. എം. തോമസിന്റെയും ആഗ്രഹം. ഡബ്ലിയു.സി.സി. അങ്ങനെ ഇടപെടുകയാണെങ്കിൽ ആ ഇടപെടുന്നതിനെ ശക്തമായി എതിർക്കുമെന്ന് ഞാൻ ശക്തിയായിട്ട് പറഞ്ഞു. ഡബ്ലിയു. സി.സി. ഇടപെട്ട് ഇന്ത്യയിലെ പ്രശ്നം തീർക്കാനൊന്നും സാധിക്കുകയില്ലെന്നുള്ളത് എനിക്ക് നല്ലതുപോലെ അറിയാമായിരുന്നു. ഫിലിപ്പ് പോട്ടറിനെയൊക്കെ എനിക്കു നല്ലതുപോലെ അറിയാവുന്നതാണ്. അവരെക്കൊണ്ടൊന്നും ഒരു ലവലിനു മീതെ ചിന്തിക്കാൻ കഴിവില്ലാത്തവരാണ്. ഡബ്ലിയു.സി.സി. വന്ന് ഇവിടെ ഇടപെടണമെന്ന് എനിക്ക് വിചാരമില്ലായിരുന്നു. സഭാകൗൺസിലിനകത്ത് ഇന്ത്യയെപ്പറ്റി ഒരു വിമർശനമുണ്ടാകുന്നതുകൊണ്ട്, ഇന്ത്യയിൽ വലിയ പുരോഗതി ഉണ്ടാവുകയില്ലെന്നും എനിക്കറിയാമായിരുന്നു."

"അതേസമയം തന്നെ ഇന്ദിരാഗാന്ധിയെ നേരിൽ കണ്ട് ഞാൻ പറഞ്ഞു: 'നാളെ ഞാൻ ജനീവായിലേക്കു പോകുകയാണ്. അവിടെ അഖിലലോക സഭാകൗൺസിലിന്റെ മീറ്റിംഗിൽ, ഇന്ത്യയിലെ അടിയന്തിരാവസ്ഥയെക്കുറിച്ച് ചർച്ച വരും. ആ സമയത്ത് താഴെ പറയുന്ന ചോദ്യങ്ങൾക്ക് ഞാൻ സമാധാനം കൊടുക്കേണ്ടി വരും. അതിന് മിസിസ് ഗാന്ധി സമാധാനം തരണം.' ഒരു മണിക്കൂർ അവരുമായി സംസാരിച്ചു.

വളരെക്കാര്യങ്ങളിൽ സഹകരണ മനോഭാവത്തോടു കൂടിയുള്ള മറുപടിയാണ് അവർ തന്നത്. ഒന്നാമത് ഞാൻ പറഞ്ഞത്, ഇന്നത്തെ അടിയന്തിരാവസ്ഥയിൽ എല്ലാ ജയിലുകളും നിറഞ്ഞുകവിഞ്ഞ് ഒഴുകുകയാണ്. ഒരു കുറ്റവും ചെയ്യാത്ത ഒരുപാടു പേരെ പിടിച്ച് ജയിലിലിട്ടിരിക്കുന്നുവെന്നാണ് പൊതുവെയുള്ള അഭിപ്രായം. മനുഷ്യാവകാശ ലംഘനത്തിന്റെ പ്രശ്നമാണല്ലോ, അതേപ്പറ്റി എന്തെങ്കിലും പറയണമല്ലോ എന്നു ഞാൻ ചോദിച്ചു. ജയിലിൽ കിടക്കുന്നവരിൽ മൂന്നിൽരണ്ടു ഭാഗം ആൾക്കാരെ നാളെത്തന്നെ വിട്ടയയ്ക്കുന്നതാണെന്ന് അവർ എനിക്ക് ഉറപ്പുതന്നു. അതുപോലെ ചെയ്യുകയും ചെയ്തു. അതിനുശേഷം, മൊറാർജി ദേശായിയെ വീട്ടുതടങ്കലിലാക്കിയിരിക്കുന്നതിനെക്കുറിച്ച് ഞാൻ ചോദിച്ചു. 'മൊറാർജി ഭായിക്ക് ആവശ്യമുള്ള എല്ലാം നൽകിക്കൊണ്ടാണിരിക്കുന്നത്. മൊറാർജി ഭായിയുടെ പേരിലുള്ള ആരോപണങ്ങൾ വിശദമായി ചിന്തിച്ചശേഷം ഞാൻ അദ്ദേഹത്തെ വിട്ടയയ്ക്കുമെന്ന്' ഇന്ദിരാഗാന്ധി പറഞ്ഞു. ജയപ്രകാശ് നാരായണനോട് ഇന്ദിരാഗാന്ധിക്ക് ഒട്ടും ബഹുമാനമില്ല എന്നെനിക്ക് തോന്നി. മൊറാർജിയെപ്പറ്റി പറഞ്ഞപ്പോൾ 'മൊറാർജി ഭായ്' എന്നാണു പറഞ്ഞത്. ജയപ്രകാശിനെപ്പറ്റി പറഞ്ഞപ്പോൾ 'ദാറ്റ് ഫെലോ' എന്നാണ് പറഞ്ഞത്. 'അയാൾക്ക് ആവശ്യമുള്ളതെല്ലാം നൽകുന്നുണ്ട്. കുറച്ചു സമയത്തിനകം അയാളെയും വിട്ടയയ്ക്കുമെന്ന്' എനിക്ക് ഉറപ്പു നൽകി. അതുപോലെ ധാരാളം കാര്യങ്ങളിൽ ഇന്ദിരാഗാന്ധിയുടെ ഗ്യാരന്റി ഉണ്ടായിരുന്നു."

"ഈ സമയത്ത് കേരളത്തിൽ പുതിയൊരു രാഷ്ട്രീയ സഖ്യമുണ്ടാക്കി ഇലക്ഷൻ നടത്തണമെന്ന ഒരു നിർദ്ദേശം ഉണ്ടായി. കേരള കോൺഗ്രസ്, കോൺഗ്രസുമായി ഒരു സഖ്യമുണ്ടാക്കുവാൻ തയ്യാറായിരുന്നു. ഈ നിർദ്ദേശം ഇന്ദിരാഗാന്ധിക്കു കൊടുക്കാൻ ആരാണു പോകേണ്ടത് എന്നുള്ളതിനെക്കുറിച്ച് ഒരു വലിയ സംവാദം നടന്നു. കെ. എം. ജോർജ്, ഞാൻ തന്നെ പോയെങ്കിലേ ശരിയാവുകയുള്ളൂ എന്നു ശഠിച്ചു. കെ. എം. മാണിയെ അയക്കുകയില്ല എന്നു പറഞ്ഞു; ആരെങ്കിലും പോയാൽ, ആ ആൾ ലീഡറായി വരും എന്നുള്ള ഭയം കൊണ്ട്. ഒടുവിൽ ദീപികയുടെ എഡിറ്ററെ ഈ നിർദ്ദേശവുമായി ഡൽഹിയിലയച്ചു. അദ്ദേഹത്തിന് ഇന്ദിരാഗാന്ധിയെ കാണാൻ സാധിച്ചില്ല. അതുകൊണ്ട് തിരിച്ചു വന്നു. ആ സാഹചര്യത്തിൽ ഞാൻ പോകണമെന്ന് അവർ തീരുമാനിച്ചു. എനിക്ക് ഇന്ദിരാഗാന്ധിയെ കാണാനുള്ള സൗകര്യം ഉണ്ടെന്ന് ഒരുമാതിരി ആളുകൾക്കൊക്കെ അറിയാം. അതുകൊണ്ട് എന്നോട്, ഇതു കൊണ്ടുപോയി കൊടുക്കണമെന്നു പറഞ്ഞു. അലക്സാണ്ടർ വെള്ളാപ്പള്ളിയാണ് ലിസ്റ്റ് മുഴുവൻ കൊണ്ടുവന്ന് എന്റെ കൈയിൽ തന്നത്. ഞാനതുമായി ഇന്ദിരാഗാന്ധിയെ പോയി കണ്ടു. ഞാൻ പറഞ്ഞു:

'ഇപ്പോൾ ഞാൻ വന്നിരിക്കുന്നത് ഒരു രാഷ്ട്രീയ സഖ്യത്തിനുള്ള നിർദ്ദേശവും കൊണ്ടാണ്. ആ നിർദ്ദേശമനുസരിച്ച് കേരളത്തിൽ ആദ്യത്തെ ഇലക്ഷൻ നടത്താനൊക്കും. കേരളാ കോൺഗ്രസ്, കോൺഗ്രസുമായി ഒരു രാഷ്ട്രീയ സഖ്യത്തിന് തയ്യാറാണ്. കേരളാ കോൺഗ്രസിന് ആവശ്യമുള്ള സീറ്റുകൾ ഇവയാണ്.' ഞാൻ 200 പേജുള്ള ഒരു ലിസ്റ്റ് അവർക്ക് കൊടുത്തു. അവർ അത് മിക്കവാറും സമ്മതിച്ചു. എന്നോട് സമ്മതിച്ചില്ല. അന്നുതന്നെ ഇവിടേക്ക് അവരുടെ ഒരു ഏജന്റിനെ വിട്ട് (ഒരു രവീന്ദ്രൻ) കെ. എം. മാണിയുമായും കെ. എം. ജോർജുമായും ദീർഘമായി സംസാരിച്ച് ഒരു രാഷ്ട്രീയ സഖ്യത്തിന് സമ്മതിച്ചു. പക്ഷേ നടന്നില്ല. അത് ഇവിടെയുള്ള ആഭ്യന്തരകലഹങ്ങൾ കൊണ്ടാണ്. കെ. എം. ജോർജും കെ. എം. മാണിയും തമ്മിലുള്ള നേതൃത്വത്തിന്റെ പ്രശ്നം മൂലമാണ് നടക്കാതെ പോയത്. അന്ന് അതനുസിച്ച് ഒരു ഇലക്ഷൻ, അപ്പോൾ തന്നെ നടത്തിയിരുന്നെങ്കിൽ കോൺഗ്രസ് ജയിക്കുമെന്നുള്ളതിന് യാതൊരു സംശയവുമില്ലായിരുന്നു. അതുകഴിഞ്ഞാൽ പിന്നീട് മറ്റു സംസ്ഥാനങ്ങളിലൊക്കെ തിരഞ്ഞെടുപ്പ് നടത്തി അടിയന്തിരാവസ്ഥ അവസാനിപ്പിക്കാമെന്നാണ് ഞാൻ ഇന്ദിരാഗാന്ധിയോട് പറഞ്ഞത്. അവരത് സമ്മതിക്കുകയും ചെയ്തിരുന്നു. ആ വഴിക്ക് പോയിരുന്നെങ്കിൽ വളരെ നേരത്തെ തന്നെ അടിയന്തിരാവസ്ഥ തീർന്നുപോയേനെ. അങ്ങനെ നേരിട്ടുള്ള മാർഗ്ഗങ്ങളിൽ കൂടി അടിയന്തിരാവസ്ഥ അവസാനിപ്പിക്കാൻ വേണ്ടി ഞാൻ ശ്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. പരസ്യമായിട്ട് അടിയന്തിരാവസ്ഥയെ ഞാൻ കുറ്റം പറഞ്ഞില്ല എന്നുള്ളത് പരമാർത്ഥമാണ്. അത് പേടിച്ചിട്ടൊന്നുമല്ല, കാര്യം നടക്കാൻ വേണ്ടിയാണ്."

കേരള മുഖ്യമന്ത്രിയായ സി. അച്യുതമേനോനെ കാണുവാൻ ഒരിക്കൽ മെത്രാപ്പോലീത്താ തിരുവനന്തപുരത്തെത്തി. മുഖ്യമന്ത്രിയെ കണ്ട് അടിയന്തിരാവസ്ഥയുടെ പ്രശ്നങ്ങളെല്ലാം ദീർഘമായി ചർച്ച ചെയ്തു. ഈ സമയത്ത് അവിടെയിരുന്ന ഒരാൾ തന്നെ, ആഭ്യന്തരമന്ത്രി കെ. കരുണാകരന് ഫോൺ ചെയ്ത് ഈ സംഭാഷണ വിവരങ്ങൾ അറിയിച്ചു. മുഖ്യമന്ത്രിയുമായുള്ള സംഭാഷണത്തെ തുടർന്ന് മെത്രാപ്പോലീത്താ നേരെ പോയത് ആഭ്യന്തരമന്ത്രി കരുണാകരന്റെ ഓഫീസിലേക്കാണ്. കരുണാകരൻ ഹൃദ്യമായി മെത്രാപ്പോലീത്തായെ സ്വീകരിച്ചു. മെത്രാപ്പോലീത്താ തനിക്ക് പറയാനുള്ളതെല്ലാം അദ്ദേഹത്തോട് തുറന്ന് പറഞ്ഞു: "പോലീസിനെക്കൊണ്ട് കേരളം ഭരിക്കാനൊന്നും സാധിക്കുകയില്ല. ഭാരതവും ഭരിക്കാൻ സാധിക്കുകയില്ല. അതുകൊണ്ട് ഏതെങ്കിലുംവിധത്തിൽ ഒരു അനുരഞ്ജനത്തിലേക്ക് പോകുകയായിരിക്കും നല്ലത്." കുറെനേരം സംസാരിച്ചു കഴിഞ്ഞപ്പോൾ കരുണാകരൻ മെത്രാപ്പോലീത്തായോട് പറഞ്ഞു: "ബിഷപ്പ് ഒരു കാര്യം മറക്കരുത്. പോലീസിനെ വഴക്കാക്കിയാൽ തടിക്കു കൊള്ളുകേലാ."

മെത്രാപ്പോലീത്തായ്ക്ക് പെട്ടെന്ന് ദേഷ്യം വന്നു. അദ്ദേഹം എഴുന്നേറ്റു നിന്നുകൊണ്ട് പറഞ്ഞു: "മിസ്റ്റർ കരുണാകരന് എന്നെ അറിയാൻ പാടില്ല. ഞാൻ ഇന്ത്യയിലും മറ്റു സ്ഥലങ്ങളിലുമൊക്കെ പല ചുമതല കളും വഹിച്ചിട്ടുള്ളയാളാണ്. ഒരു ചക്രവർത്തിയുടെ സെക്രട്ടറി ആയിട്ടും കുറച്ചുനാൾ ജോലി ചെയ്തിട്ടുണ്ട്. ഒരു മനുഷ്യനും പേടിപ്പിച്ച് എന്നെ കാര്യം കാണാൻ ഒരിക്കലും ശ്രമിച്ചിട്ടില്ല. അത് നടക്കുകയുമില്ല. മിസ്റ്റർ കരുണാകരനെക്കൊണ്ടും സാധിക്കുകയില്ല."

മെത്രാപ്പോലീത്താ കരുണാകരന്റെ ഓഫീസിൽ നിന്നും ഇറങ്ങി പ്പോന്നു. 'പോലീസിനോട് എതിരിട്ടാൽ തിരുമേനിക്ക് കുഴപ്പമാണെന്ന്' പറഞ്ഞ് പേടിപ്പിക്കുവാനായിരുന്നു കരുണാകരന്റെ ശ്രമം. അത് വിജ യിച്ചില്ല.

ഇന്ദിരാഗാന്ധിയുമായുള്ള സൗഹൃദത്തെക്കുറിച്ചറിഞ്ഞ പലരും, അവർക്ക് വിവരങ്ങൾ കൈമാറുവാനായി മെത്രാപ്പോലീത്തായെ സമീ പിച്ചിരുന്നു. ഒരിക്കൽ എൽ.റ്റി.റ്റി.ഇ. നേതാവ് പ്രഭാകരനും ഇങ്ങനെയൊരു സഹായാഭ്യർത്ഥനയുമായി മെത്രാപ്പോലീത്തായെ കണ്ടു. ആ കൂടിക്കാ ഴ്ചയെക്കുറിച്ച് മെത്രാപ്പോലീത്താ ഓർമ്മിക്കുന്നു: "ശ്രീലങ്കയിൽ നിന്നാ ണെന്നും പറഞ്ഞ്, ഒരിക്കൽ ഒരാൾ ഓർത്തഡോക്സ് സെമിനാരിയി ലെത്തി എന്നെ സന്ദർശിച്ചു. പ്രഭാകരൻ എന്നാണ് പേരെന്നാണ് എന്റെ ഓർമ്മ. തീർത്തു പറയുവാൻ സാധിക്കുകയില്ല. ഈ സമരമൊക്കെ തുട ങ്ങുന്നതിനു മുമ്പാണ്. ഭീകരപ്രവർത്തനമൊന്നും അന്നില്ല. അദ്ദേഹം അന്ന് എന്നോട് പറഞ്ഞത്, ഞങ്ങൾ ഭീകരപ്രവർത്തനം തുടങ്ങാൻ നിർബന്ധിതരാവുകയാണെന്നാണ്. അത് തടയാൻ സാധിക്കുന്ന ഏക വ്യക്തിയേയുള്ളൂ; അത് ഇന്ദിരാഗാന്ധിയാണ്. ഇന്ദിരാഗാന്ധിയും തമി ഴരെ സഹായിക്കുന്നില്ലെങ്കിൽ ഞങ്ങൾ ഭീകരപ്രവർത്തികളിലേക്ക് പോവു കയാണെന്നുള്ള സന്ദേശം അവരെ അറിയിക്കണമെന്ന് പറയാൻ വേണ്ടി യാണ് അദ്ദേഹം വന്നത്. പി. സി. അലക്സാണ്ടറിലൂടെ മിസിസ് ഗാന്ധിയെ അറിയിക്കുവാനാണ് അവർ എന്റെ സഹായം തേടിയത്. എനിക്ക് പി. സി. അലക്സാണ്ടറിനോട് അടുപ്പമുണ്ടെന്നും, അലക്സാ ണ്ടർ വഴിയാണെങ്കിൽ ആ സന്ദേശം അവിടെ കിട്ടുമെന്നും അറിയാവു ന്നതുകൊണ്ടാണ് അവർ വന്നത്. ഞാൻ അദ്ദേഹത്തോട് ആ സന്ദേശം കൈമാറാമെന്ന് സമ്മതിച്ചു. അദ്ദേഹത്തോട് ഞാൻ പറഞ്ഞു: 'നിങ്ങൾ ഉദ്ദേശിക്കുന്ന ഭീകരപ്രവർത്തനങ്ങൾ കൊണ്ട് വലിയ അപകടമേ നിങ്ങൾക്ക് ഉണ്ടാവുകയുള്ളൂ. ഭീകരപ്രവൃത്തികളിൽ കയറി പ്രവേശിച്ചു കഴിയുമ്പോളാണ് മനസ്സിലാകുന്നത്, അതിൽ നിന്നും പുറത്തിറങ്ങുവാൻ സാധിക്കുകയില്ലെന്ന്. ഒരിക്കൽ നിങ്ങളതിൽ പ്രവേശിച്ചാൽ നിങ്ങളതിന്റെ ഒരു തടവുകാരനായി തീരും. പിന്നീടൊരിക്കലും നിങ്ങൾക്കതിൽ നിന്നും

രക്ഷപെടാൻ സാധിക്കുകയില്ല.' അപ്പോൾ അദ്ദേഹം പറഞ്ഞു: 'ഞങ്ങ ൾക്ക് വേറെ മാർഗ്ഗങ്ങളൊന്നുമില്ല. ബാക്കി എല്ലാ മാർഗ്ഗങ്ങളും ഞങ്ങൾ നോക്കി. അവസാന സാധ്യത, ഇന്ദിരാഗാന്ധി ഞങ്ങളുടെ ഗവൺമെന്റിൽ എന്തെങ്കിലും സമ്മർദ്ദം ചെലുത്തുക എന്നതു മാത്രമാണ്.' ഇന്ദിരാ ഗാന്ധിക്ക് ഒരു അടുത്ത ഗവൺമെന്റിന്റെ മേൽ ഇത്രയും സമ്മർദ്ദം ചെലു ത്തുവാൻ സാധ്യമല്ല എന്നും, പക്ഷേ നിങ്ങളുടെ ഉദ്ദേശ്യമെന്താണെന്ന് ഇന്ദിരാഗാന്ധിയെ ഞാനറിയിക്കാമെന്നും പറഞ്ഞു."

"പക്ഷേ അന്നൊന്നും ഇങ്ങനെ ഭീകരപ്രവർത്തനം ഭയങ്കരമായിട്ട് ഉദി ക്കുമെന്ന ഒരു ഭയമില്ല. ഒരു ചിന്ത പോലുമില്ല. പ്രഭാകരനെ കണ്ടാൽ വളരെ സൗമ്യതയുള്ള സൗഹാർദ്ദമുള്ള സംസ്ക്കാരമുള്ള ഒരു മനുഷ്യ നായിട്ടാണ് എനിക്ക് തോന്നിയത്. ഇത്രയും വലിയ അവസ്ഥയിലേക്ക് കാര്യങ്ങൾ നീങ്ങുമെന്ന് ഞാൻ വിചാരിച്ചില്ല. അന്ന് ഒന്നും ബുദ്ധിയാ യിട്ട് ചെയ്യാൻ ഇന്ദിരാഗാന്ധിയെക്കൊണ്ട് സാധിച്ചില്ല. ഇന്നും നമ്മുടെ ഇന്ത്യൻ ഗവൺമെന്റിന് യാതൊരു സ്വാധീനവുമില്ല. ഇന്ത്യ ഇടപെട്ടതു കൊണ്ട് പ്രശ്നങ്ങൾ വർദ്ധിച്ചതേയുള്ളൂ. കാര്യങ്ങളൊന്നും ശരിയായിട്ട് മനസ്സിലാക്കി വേണ്ടതുപോലെ ചെയ്യുവാൻ നമ്മുടെ ഗവൺമെന്റിനെ ക്കൊണ്ട് സാധിച്ചിട്ടില്ല. നമ്മുടെ ഗവൺമെന്റ് ഇടപെട്ടപ്പോഴൊക്കെ കുഴ പ്പത്തിലാണ് പോയിട്ടുള്ളത്. ഒന്നുകിൽ തമിഴ്നാട്ടിൽ ഉള്ള തമിഴൻമാ രുടെ വോട്ടു കിട്ടാനുള്ള നീക്കങ്ങൾ. അല്ലെങ്കിൽ ഏതെങ്കിലുംവിധത്തിൽ ഈ തമിഴന്മാരെ അടിച്ചമർത്താനുള്ള മാർഗ്ഗങ്ങൾ. ഈ രണ്ടേ ഉണ്ടായി രുന്നുള്ളൂ മിസിസ് ഗാന്ധിക്കും രാജീവ് ഗാന്ധിക്കും. അതിൽ കൂടി പോയാൽ ശരിയാവുകയില്ല. രണ്ടു കൂട്ടരും തമ്മിൽ പരസ്പരം കണ്ടിട്ട്, ശ്രീലങ്കയ്ക്കകത്തുള്ള അധികാരം പങ്കുവയ്ക്കുന്നതിൽ വ്യത്യാസം വരണം. തമിഴന്മാർക്കും അധികാരം ഉണ്ടാകണം. അവരെ പൂർണ്ണ മായിട്ടും അധികാരത്തിൽ നിന്ന് മാറ്റിനിർത്തുവാൻ സാധിക്കുകയില്ല. അതാണ് അന്നു മുതലുള്ള പ്രധാനപ്പെട്ട പ്രശ്നം. അതിന്നുവരെ നട പ്പിൽ വന്നിട്ടില്ല. ഫെഡറൽ സ്റ്റേറ്റ് വേണമെന്നും തമിഴന്മാർക്ക് കൂടു തൽ അധികാരം കൊടുക്കണമെന്നും ഇപ്പോൾ കുമാരതുംഗെ പറയു ന്നുണ്ട്. അതിപ്പോൾ എൽ.ടി.ടി.ഇ. ക്കാർ സമ്മതിക്കുകയില്ല. അവർ അവ രുടെ സമരം തുടങ്ങിയതിൽ നിന്ന് മാറാൻ തയ്യാറില്ല. അവരുടെ കൈയിൽ അധികാരം വരണമെന്നുള്ളതാണ് അവരുടെ നോട്ടം. അതു കൊണ്ട് വലിയ വിശേഷമില്ല. എൽ.ടി.ടി.ഇ. ക്ക് ശ്രീലങ്കൻ തമിഴന്മാരുടെ മുഴുവൻ പൂർണ്ണ പിന്തുണയില്ല. അവരെ പേടിച്ച് പലതും ചെയ്യുന്നുണ്ട്. ഇന്ന് അവിടെ നടന്നുകൊണ്ടിരിക്കുന്നത് ഭയങ്കരമാണ്! ഓരോ വീട്ടിൽ നിന്നും പത്തും പന്ത്രണ്ടും വയസ്സുള്ള ആൺകുട്ടികളെയും പെൺകുട്ടി കളെയും റിക്രൂട്ട് ചെയ്ത് കാട്ടിൽ കൊണ്ടുപോയി പരിശീലിപ്പിച്ച്,

അവസാനം അതെല്ലാം മരിക്കുകയാണ്. അങ്ങനെയുള്ള ഒരു സിസ്റ്റമാണ് തമിഴ് പുലികൾ ഉണ്ടാക്കിയിട്ടുള്ളത്. അത് കൊള്ളുകയില്ല. നേരേമറിച്ച് പരസ്പരം അങ്ങോട്ടുമിങ്ങോട്ടും സംസാരിച്ച് ഒരു ഫെഡറൽ സ്റ്റേറ്റ് ഉണ്ടാക്കാനുള്ള നീക്കങ്ങളാണ് വേണ്ടത്. അത് ചെയ്യാമെന്ന് കുമാരതുംഗെ പറഞ്ഞെങ്കിലും, അതിനെതിരായിട്ടാണ് ഇപ്പോൾ എൽ.ടി.ടി.ഇ. പ്രവർത്തിക്കുന്നത്. ഫെഡറൽ സ്റ്റേറ്റ് ഉണ്ടാക്കി തമിഴന്മാർക്കും സിംഹളന്മാർക്കും താമസിക്കാനുള്ള ഒരു സാഹചര്യം ഉണ്ടാക്കുക എന്നുള്ളതേ മാർഗ്ഗമുള്ളൂ.”

ശ്രീലങ്കയിലെ തമിഴരുടെ കാര്യത്തിൽ രാജീവ് ഗാന്ധി എടുത്ത നിലപാടുകൾ ശരിയായിരുന്നോ?

“തെറ്റായിരുന്നു. ഇന്ത്യാ ഗവൺമെന്റ് ഒരു സേനയെ ശ്രീലങ്കയിലേക്ക് അയച്ചത് വലിയ അബദ്ധമായിരുന്നു. ആഴത്തിൽ ചിന്തിക്കാൻ സാധിക്കാത്തതുകൊണ്ടാണ് സൈന്യബലം ഉപയോഗിച്ച് അടുത്ത രാജ്യത്തെ പ്രശ്നം തീർക്കാമെന്ന് രാജീവ് വിചാരിച്ചത്. അത് തീർച്ചയായും തെറ്റാണ്. ഒരു രാജ്യം അടുത്ത രാജ്യത്തിന്റെ ആഭ്യന്തരകാര്യങ്ങളിൽ ഇടപെടുന്നത് ഒരിയ്ക്കലും ശരിയല്ല. അത് രാജീവ് ഗാന്ധി അറിയേണ്ടതായിരുന്നു. ‘ഇന്ത്യാ ഈസ് ദ് ഗ്രേറ്റ് പവർ’ എന്ന്, ഇപ്പോൾ കിസിഞ്ജർ വന്ന് നമ്മുടെ ആളുകളോടൊക്കെ പറയുന്നുണ്ടല്ലോ. അതുപോലെ രാജീവ് ഗാന്ധിയോടും പറഞ്ഞു: ‘യു ആർ എ ഗ്രേറ്റ് പവർ. യു മസ്റ്റ് സോൾവ് ദ് ഓൾ പ്രോബ്ലംസ് ഇൻ ദ് ഏരിയാ.’ അമേരിക്കക്കാർ ലോകത്തിന്റെ മുഴുവൻ പോലീസുകാരനാകാൻ ശ്രമിക്കുന്നതുപോലെ, ഇന്ത്യക്ക് ഏഷ്യയുടെ മുഴുവൻ പോലീസുകാരനാകാൻ സാധിക്കുമെന്ന ഒരു വ്യാമോഹം രാജീവ് ഗാന്ധിക്ക് വന്നതുകൊണ്ടാണ് ഇത്രയും അബദ്ധമുണ്ടായത്.”

അന്താരാഷ്ട്രതലത്തിലുള്ള സുപ്രധാനങ്ങളായ പല സമ്മേളനങ്ങളിലും പങ്കെടുക്കുകവഴി പുതിയ അറിവുകൾ നേടുവാനും, ചിലപ്പോഴൊക്കെ സ്വന്തം വീക്ഷണങ്ങളെത്തന്നെ ഉടച്ചുവാർക്കുവാനും മെത്രാപ്പോലീത്തായ്ക്ക് സാധിച്ചു. 1978 മെയ് – ജൂൺ മാസങ്ങളിൽ ന്യൂയോർക്കിൽ നടന്ന ഐക്യരാഷ്ട്ര സംഘടനയുടെ നിരായുധീകരണത്തിനു വേണ്ടിയുള്ള പ്രത്യേക സമ്മേളനത്തിൽ ക്രിസ്തീയ സമാധാന സമ്മേളനത്തിന്റെ പ്രതിനിധിസംഘത്തിന്റെ നേതാവായി മെത്രാപ്പോലീത്താ സംബന്ധിച്ചു. നിരായുധീകരണം നടപ്പില്ലാത്ത കാര്യമാണെന്നു ചിന്തിച്ചിരുന്ന തന്റെ ചിന്തയ്ക്ക് ഈ സമ്മേളനത്തിൽ സംബന്ധിച്ചതിനു ശേഷം മാറ്റം വന്നതായി മെത്രാപ്പോലീത്താ ഒരു ലേഖനത്തിൽ എഴുതിയിട്ടുണ്ട്.

അഖിലലോക സഭാകൗൺസിലിന്റെ ഒരു വിഭാഗമായ “ചർച്ച് ആൻഡ്

സൊസൈറ്റി" 1979 ജൂലൈ 12 മുതൽ 24 വരെ മസ്സാച്ചുസെറ്റ്സ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജി (എം.ഐ.ടി.) എന്ന വിശ്വവിശ്രുതമായ ശാസ്ത്രീയ പരിശീലന മഹാവിദ്യാലയത്തിൽ വച്ച് "വിശ്വാസം, ശാസ്ത്രം, ഭാവി" എന്ന വിഷയത്തെ സംബന്ധിച്ച് ഒരു അന്താരാഷ്ട്ര സമ്മേളനം നടത്തി. "ചർച്ച് ആൻഡ് സൊസൈറ്റി" വിഭാഗത്തിന്റെ വർക്കിംഗ് കമ്മിറ്റിയുടെ അദ്ധ്യക്ഷനായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ആയിരുന്നു ഈ മഹാസമ്മേളനത്തിന്റെ അദ്ധ്യക്ഷൻ (മോഡറേറ്റർ). ശാസ്ത്രജ്ഞന്മാരും ദൈവശാസ്ത്രജ്ഞന്മാരും ഉൾപ്പെടെ 350 ഔദ്യോഗിക പ്രതിനിധികളും, പത്രപ്രവർത്തകരും അനൗദ്യോഗിക പ്രതിനിധികളും കൗൺസിൽ ജീവനക്കാരും ഉൾപ്പെടെ ആയിരത്തോളം പേർ ഈ മഹാസമ്മേളനത്തിൽ പങ്കെടുത്തിരുന്നു.

സമ്മേളനത്തിന്റെ പ്രാരംഭമായി എം.ഐ.ടി. യിലെ ക്രെസ്ജ് ഓഡിറ്റോറിയത്തിൽ ചേർന്ന ആരാധനാ ശുശ്രൂഷയ്ക്ക് മാർ ഗ്രീഗോറിയോസ് നേതൃത്വം നൽകി. ഭാവിയെപ്പറ്റി ശാസ്ത്രത്തിനും വിശ്വാസത്തിനും പറയാനുള്ളതിനെ രൂപപ്പെടുത്തുന്നതിൽ ഒരു പ്രധാന പങ്കു വഹിക്കേണ്ട രാഷ്ട്രീയ മണ്ഡലത്തിൽ നിന്നാരും തന്നെ സമ്മേളനത്തിൽ സന്നിഹിതരായിരുന്നില്ല. ക്ഷണമനുസരിച്ച് അമേരിക്കൻ പ്രസിഡണ്ട് അദ്ദേഹത്തിന്റെ പ്രതിനിധിയെ സമ്മേളനത്തിലേക്ക് അയക്കാഞ്ഞതിനെക്കുറിച്ച് മോഡറേറ്റർ ഖേദം പ്രകടിപ്പിച്ചു. ഒരു പ്രതിനിധിയെപ്പോലും അയയ്ക്കാതിരുന്നതിന് യു.എസ്. ഗവൺമെന്റ് ഉദ്യോഗസ്ഥന്മാരെ അദ്ദേഹം കുറ്റപ്പെടുത്തി. സമ്മേളനത്തിന്റെ ആറു പ്രസിഡണ്ടുമാരിൽ ഒരാളായി നിശ്ചയിച്ചിരുന്ന ഒരു ക്യൂബാക്കാരനും, പൂർവ്വ യൂറോപ്യൻ രാജ്യങ്ങളിൽ നിന്നുള്ള ചില പ്രസംഗകർക്കും സമ്മേളനത്തിൽ സന്നിഹിതരാകുവാൻ കഴിയാതെ പോയതും "ദുർഘടം നിറഞ്ഞതും സംഘർഷാത്മകവു"മായ ലോകസ്ഥിതിയുടെ പ്രതിഫലനമാണെന്ന് ഡോ. ഗ്രീഗോറിയോസ് ചൂണ്ടിക്കാണിച്ചു.

എം.ഐ.ടി. യുടെ ചാൻസലർ ഡോ. പോൾ ഇ. ഗ്രേ, ലോകത്തെ അഭിമുഖീകരിക്കുന്ന ഗുരുതരമായ മാനുഷിക - സാമൂഹ്യപ്രശ്നങ്ങളെ കൈകാര്യം ചെയ്യുന്നതിൽ ശാസ്ത്രവുമായി സഹകരിക്കുന്നതിനുള്ള അഖിലലോക സഭാകൗൺസിലിന്റെ യത്നങ്ങളെ പ്രശംസിച്ചു. പഴയ പ്രശ്നങ്ങൾ പരിഹരിക്കുവാൻ ശ്രമിക്കുമ്പോൾ പുതിയ പ്രശ്നങ്ങൾ ആവിർഭവിച്ചുകൊണ്ടിരിക്കുന്ന പ്രതിഭാസവും ഡോ. ഗ്രേ ചൂണ്ടിക്കാണിക്കുകയുണ്ടായി.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സമ്മേളനത്തിൽ അവതരിപ്പിച്ച പ്രബന്ധം പല പ്രതികരണങ്ങൾക്കും വഴി തെളിച്ചു. അദ്ദേഹത്തിന്റെ വിഷയം "ശാസ്ത്രവും വിശ്വാസവും

പൂരകങ്ങളോ, വിരുദ്ധങ്ങളോ" എന്നതായിരുന്നു. "യാഥാർത്ഥ്യം അതായിരിക്കുന്നതുപോലെ നാം അറിയുന്നു എന്ന് വിശ്വാസത്തിന്റെ പേരിലോ, ശാസ്ത്രത്തിന്റെ പേരിലോ, അവകാശപ്പെടാൻ ഞാൻ മുതിരുന്നില്ല" എന്നു വ്യക്തമാക്കിക്കൊണ്ടാണ് മെത്രാപ്പോലീത്താ പ്രബന്ധം ആരംഭിച്ചത്.

ശാസ്ത്രമാകട്ടെ വിശ്വാസമാകട്ടെ, യഥാർത്ഥ ഉണ്മ പൂർണ്ണമായി ഗ്രഹിക്കുന്നില്ലെന്നും, പരസ്പരബഹുമാനവും സ്വയനിരൂപണവും വിശ്വാസത്തിനും ശാസ്ത്രത്തിനും ഉണ്ടായിരിക്കണമെന്നും, സമ്പൂർണ്ണ സത്യത്തെ ഗ്രഹിക്കുവാൻ ശാസ്ത്രത്തിനു കഴിയുമെന്ന മിഥ്യാശാസ്ത്രം ഉപേക്ഷിക്കണമെന്നും മാർ ഗ്രീഗോറിയോസ് തന്റെ പ്രബന്ധത്തിൽ ഓർമ്മിപ്പിച്ചു.

പ്രബന്ധത്തിലുടനീളം ഡോ. ഗ്രീഗോറിയോസ് നൂതന പ്രശ്നങ്ങളാണ് ഉന്നയിച്ചുകൊണ്ടിരുന്നത്. അവ ശാസ്ത്രജ്ഞന്മാരെ ഉണർത്തുന്നവയായിരുന്നു. അതുപോലെ തന്നെ "ദൈവശാസ്ത്രജ്ഞന്മാരെന്നു വിശേഷിപ്പിക്കുന്ന ആ മടിയന്മാരായ ഗൂഢസംഘ"ത്തിന്റെ കണ്ണു തുറപ്പിക്കുന്നവയും. ആ ഗൂഢസംഘത്തിലൊരാളാണ് താൻ എന്ന് മെത്രാപ്പോലീത്താ ഏറ്റുപറഞ്ഞു. "സത്യം വിവേചിച്ചറിയുന്നതിന് ആശ്രയിക്കാവുന്ന, ആധികാരികമായ ഏകമാർഗ്ഗം ശാസ്ത്രമാണെന്ന" മിഥ്യ തകർക്കുന്ന പ്രക്രിയയ്ക്കു നേതൃത്വം നൽകുവാൻ മെത്രാപ്പോലീത്താ ശാസ്ത്രജ്ഞന്മാരെ വെല്ലുവിളിച്ചു.

"വിശ്വാസത്തിനു ശാസ്ത്രത്തെ ആവശ്യമുണ്ട്. ശാസ്ത്രവുമായി ഒത്തുതീർപ്പുണ്ടാക്കേണ്ടതുണ്ട്. ആദരപൂർവ്വമായ സഹകരണത്തോടെ, ആരോഗ്യകരമായ ആത്മവിമർശനത്തിലൂടെ വിശ്വാസത്തിലും ശാസ്ത്രത്തിലും പുതിയ ഉൾക്കാഴ്ചകൾ സമ്പാദിക്കുവാൻ പണിയെടുക്കേണ്ടതുണ്ട്" എന്നു പറഞ്ഞുകൊണ്ടാണ് മെത്രാപ്പോലീത്താ പ്രബന്ധം ഉപസംഹരിച്ചത്.

മെത്രാപ്പോലീത്തായുടെ പ്രബന്ധത്തെ പരാമർശിച്ചുകൊണ്ട് ഗാരെറ്റ് ഇവാഞ്ചലിക്കൽ തിയോളജിക്കൽ സെമിനാരി പ്രൊഫസ്സർ ഡോ. റോസ് മേരി റോഥർ, ആംസ്റ്റർഡാം യൂണിവേഴ്സിറ്റിയിലെ ഫിസിക്സ് വിഭാഗം പ്രൊഫസറായ ഡോ. ഡി. എച്ച്. വെർഹ്യൂൾ എന്നിവർ പ്രസംഗിച്ചു.

മാർ ഗ്രീഗോറിയോസിന്റെ പ്രബന്ധത്തെക്കുറിച്ച് പ്രമുഖ സാമ്പത്തിക ശാസ്ത്രജ്ഞനായ ഡോ. സി. റ്റി. കുര്യൻ 'Anticipation'-ൽ (No. 27, 1980) ഇപ്രകാരം എഴുതിയിരിക്കുന്നു: "One of the key papers was presented by Metropolitan Paul Gregorios of India who was the moderator of the conference. The title of the paper was "Science and Faith, complementary or contradictory?" Metropolitan Gregorios referred to the

popular misconceptions about both Science and Faith which put them in opposition to each other. Science is usually presented as objective rational and definitive. Faith, on the other hand is considered to be subjective, emotional and submissive. Referring to many recent problems in science, the Metropolitan pointed out that uncertainty and indeterminacy had become crucial aspects of science and that subjective elements play a very important aspect in the pursuit of science, in the interpretation of scientific findings and in the inferences regarding the impact of science on society. The plenary sessions showed how very pertinent these observations were. The Metropolitan's treatment of faith was equally refreshing. He quoted Isaiah 7:9: "If you do not become supported and nourished by me, you will not be confirmed and supported" and said it is this aspect of faith that gets overlooked. Faith, he said, "is not so much an emotional - intellectual commitment of the will to someone who stands over against you, as an allowing oneself to be trustingly carried, nourished, supported by God and the consequent strengthening and transformation of human personality and society." If this is the nature of faith it is not necessary to think of faith as opposed to science. Faith and Science can be seen as two complementary processes to comprehend reality. The discussion on nuclear energy, which was one of the main themes at the conference amply illustrated the Metropolitan's observations about science."

ഒട്ടേറെ പ്രമുഖർ പങ്കെടുത്ത ഈ സമ്മേളനം പ്രഗത്ഭമായ നിലയിൽ മോഡറേറ്റു ചെയ്യുന്നതിൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് വിജയിച്ചു. "ചർച്ച് ആൻഡ് സൊസൈറ്റി" വിഭാഗത്തിൽ സ്റ്റാഫ് ഡയറക്ടറായിരുന്ന Paul Abrecht മാർ ഗ്രീഗോറിയോസിനോടൊപ്പം സമ്മേളനത്തിനു ചുക്കാൻ പിടിച്ചു.

സമ്മേളനത്തിൽ മെത്രാപ്പോലീത്താ വഹിച്ച സുപ്രധാനമായ പങ്കിനെക്കുറിച്ച് Paul Abrecht, ഇങ്ങനെ പറയുന്നു: "In 1976 by action of the central committee, Gregorios was made moderator of the working committee on Church and Society and thus leader of the preparations for the world conference on "Faith, Science and the Future," convened at the Massachusetts Institute of Technology in 1979. With morethan 400 official participants and an additional 500 press and invited guests, this was undoubtedly one of the most significant W.C.C. sponsored encounters of the 1970's, and the metropolitan responded to the challenge brilliantly: as chairman of the conference he captivated the assembled scientists and technologists and the M.I.T. community by his understanding of the social ethical problems in their disciplines. Undoubtedly it was one of his greatest contributions to the life and work of the W.C.C. and to the witness of the ecumenical movement in the contemporary world."[6]

കോൺഫറൻസിൽ മെത്രാപ്പോലീത്താ വഹിച്ച പങ്കിനെക്കുറിച്ച് ജെ. റോബർട്ട് നെൽസൺ ഇപ്രകാരം എഴുതിയിരിക്കുന്നു: "One of the most remarkable of the many accomplishments Metropolitan Paulos Mar Gregorios has been his leadership in the World Council of Churches' great project on 'Faith, Science and the Future.' As Moderator of the Commission on Church and Society he was also Moderator of the World conference which met in July, 1979 at the Massachusetts Institute of Technology. Not only did he preside at this notable assemblage, but he lectured and discussed the deepest issues of theology and philosophy in relation to the present pervasive and rapidly expanding effects of science and technology."[7]

"ടെക്നോളജിയുടെ മെക്കയാണ് എം.ഐ.ടി. അമേരിക്കൻ ടെക്നോളജിയുടെ ഏറ്റവും ഉയർന്ന സ്ഥാപനമാണ്. അവിടുത്തെ ശാസ്ത്രജ്ഞന്മാരുടെ സഹകരണത്തോടെയായിരുന്നു ഈ സമ്മേളനം നടത്തിയത്. Very Rich conference. ഈ സമ്മേളനം കഴിഞ്ഞപ്പോൾ, സയൻസ് മനുഷ്യരാശിയെ എങ്ങനെ ബാധിക്കുന്നു, സമൂഹത്തെ എങ്ങനെ ബാധിക്കുന്നു എന്നുള്ളത് പല കാരണങ്ങളാൽ പഠിക്കുവാനും മറ്റുള്ളവരെ പറഞ്ഞു മനസ്സിലാക്കുവാനും ഇടവന്നു. അതെന്റെ ചിന്തയുടെ തന്നെ സുപ്രധാനമായ ഒരു മാറ്റത്തിനു കാരണമായി. ശാസ്ത്രവും സാങ്കേതിക വിജ്ഞാനീയവും മനുഷ്യന്റെ മനസ്സിനേയും സമൂഹത്തേയും എങ്ങനെ വ്യത്യാസപ്പെടുത്തുന്നു, അവയിൽ എങ്ങനെ സമ്മർദ്ദം ചെലുത്തുന്നു എന്നുള്ളത് പല കാരണങ്ങൾകൊണ്ട് മനസ്സിലാക്കുവാൻ സാധിച്ചു. ഇന്ന് ശാസ്ത്രഗവേഷണത്തിനുള്ള പണം അധികവും മുടക്കുന്നത് ഡിഫൻസ് ഡിപ്പാർട്ട്മെന്റോ ബഹുരാഷ്ട്ര കമ്പനികളോ ആണ്. അപ്പോൾ അവരുടെ ഉദ്ദേശ്യം അനുസരിച്ചേ ശാസ്ത്രത്തിന് പ്രവർത്തിക്കുവാൻ സാധിക്കുകയുള്ളു. മനുഷ്യനെ കൊല്ലുക എന്നുള്ളതാണ് ഡിഫൻസ് ഡിപ്പാർട്ട്മെന്റിന്റെ ഏറ്റവും വലിയ ആഗ്രഹം. ഏറ്റവും കാര്യക്ഷമതയോടെ മനുഷ്യനെ കൊല്ലാനുള്ള സയൻസും ടെക്നോളജിയും കണ്ടെത്താനാണ് അവർ ഗവേഷണം മുഴുവൻ ചെയ്യുന്നത്. കമ്പനികളുടെ കാര്യം പറഞ്ഞാൽ, ഏറ്റവും കൂടുതൽ ആദായം ഉണ്ടാക്കുവാനുള്ള ടെക്നോളജി എവിടെ കിട്ടും എന്നുള്ളതാണ് അവരുടെ പ്രധാനമായിട്ടുള്ള നോട്ടം. മനുഷ്യന്റെ ആവശ്യങ്ങൾ എന്താണെന്നുള്ള കാര്യം നോക്കാൻ ഈ രണ്ടു കൂട്ടർക്കും താൽപ്പര്യമില്ല. ഒരു കൂട്ടർക്ക് ആദായം ഉണ്ടാക്കണം. അടുത്ത കൂട്ടർക്ക് മനുഷ്യനെ കൊല്ലുകയും വസ്തുവകകൾ നശിപ്പിക്കുകയും ചെയ്യണം. അതുകൊണ്ട് ശാസ്ത്രം തടവുകാരനാണ്. ഈ രണ്ടു കൂട്ടരുടെയും തടവുകാരനാണ്. ഗവൺമെന്റുപോലും ഗവേഷണത്തിനായി അധികം പണം ചിലവാക്കുന്നില്ല. ബഹിരാകാശ ഗവേഷണം എന്നു പറഞ്ഞ് ചിലവാക്കുന്നത് മിലിട്ടറി ഉദ്ദേശ്യം വച്ചുകൊണ്ടാണ്. ഈ കാര്യങ്ങളെപ്പറ്റി ഞാൻ വളരെയധികം ബോധവാനായിത്തീർന്നു."

“ശാസ്ത്രത്തിൽ തന്നെ വരുന്ന ധാർമ്മികതയെപ്പറ്റിയുള്ള ചോദ്യങ്ങൾ പലതുണ്ട്. അതിനെപ്പറ്റി ചിന്തിക്കുവാനും കാര്യങ്ങൾ മനസ്സിലാക്കുവാനും സാധിച്ചു. മുമ്പൊരിക്കലും ഉണ്ടാകാത്ത ചില പ്രശ്നങ്ങൾ ഇപ്പോൾ ഉദിച്ചിട്ടുണ്ട്. ഗർഭധാരണം നടന്ന് 14 ആഴ്ചയാകുമ്പോൾ ആൺകുട്ടിയോ പെൺകുട്ടിയോ എന്നറിയുവാനുള്ള മാർഗ്ഗം 1979-ൽ തന്നെ വികസിച്ചിരുന്നു. വടക്കേ ഇൻഡ്യാക്കാർ ധാരാളമായി ഇപ്പോൾ ഈ മാർഗ്ഗത്തിലൂടെ കാര്യം മനസ്സിലാക്കുന്നു; പെൺകുട്ടിയാണെങ്കിൽ അബോർഷൻ നടത്തുന്നു. അവർക്ക് ആൺകുട്ടിയാണെങ്കിൽ ജനിച്ചാൽ മതി. വലിയ അനീതിയാണിത്. അപ്പോൾ നമ്മുടെ നാട്ടിലാണ് ഈ കണ്ടുപിടുത്തം കൂടുതൽ പ്രശ്നമുണ്ടാക്കിയത്. വിദേശത്ത് ഇത്രയുമില്ല. അവിടെ കുട്ടിക്ക് എന്തെങ്കിലും അംഗവൈകല്യമോ മറ്റോ ഉണ്ടെങ്കിൽ അബോർഷൻ ചെയ്യണമെന്ന് പറയും. ശാസ്ത്രത്തിൽ പുതിയ സാദ്ധ്യതകൾ ഉണ്ടാകുമ്പോൾ, പുതിയ ധാർമ്മികപ്രശ്നങ്ങളും ഉദിക്കുന്നുണ്ട്. ഈ ധാർമ്മിക പ്രശ്നങ്ങൾക്ക് സമാധാനം പറയുവാൻ ശാസ്ത്രത്തെക്കൊണ്ട് സാധിക്കുകയില്ല. അബോർഷൻ ചെയ്യുന്നത് ശരിയോ തെറ്റോ എന്നു പറയുവാൻ ശാസ്ത്രത്തിന് സാധിക്കുകയില്ല. അബോർഷൻ ചെയ്യുന്നത് ശരിയാണോ തെറ്റാണോ എന്നുള്ളത് മറ്റുവിധത്തിലാണ് ചിന്തിക്കേണ്ടത്. അത് ശാസ്ത്രത്തിന് പുറത്തുള്ള കാര്യമാണ്. ശാസ്ത്രമാണ് പ്രശ്നമുളവാക്കുന്നത്, സാധ്യതയുളവാക്കുന്നത്. പക്ഷേ, അതെക്കുറിച്ചൊരു ധാർമ്മികതീരുമാനം ചെയ്യുവാൻ ശാസ്ത്രത്തിൽ സാധ്യതയില്ല. ഇങ്ങനെയുള്ള പല പ്രശ്നങ്ങൾ കൂടുതലായിട്ട് ചിന്തിക്കുവാനും മനസ്സിലാക്കുവാനുമൊക്കെ സാധിച്ചു.”

“1975-ലൊക്കെ ശാസ്ത്രീയ ഗവേഷണത്തിന്റെ 98 ശതമാനവും നടക്കുന്നത് സമ്പന്ന രാജ്യങ്ങളിലായിരുന്നു. ജപ്പാനും ചൈനയും കൂടാതെ, ഏഷ്യയിലെയും ആഫ്രിക്കയിലെയും ലാറ്റിൻഅമേരിക്കയിലെയും രാജ്യങ്ങളിലെ ഗവേഷണങ്ങൾ കൂടി കൂട്ടിയാൽ രണ്ടു ശതമാനം മാത്രമേയുള്ളു. ശാസ്ത്രമെന്നു പറയുന്നത് പാശ്ചാത്യരാജ്യങ്ങളുടെ ഒരു കുത്തകയായിട്ട് ഇരിക്കുകയാണ്. അവർ തരുന്നതേ നമുക്ക് കിട്ടുകയുള്ളു. നമുക്ക് സ്വന്തമായിട്ട് ഗവേഷണം ചെയ്യുവാൻ പണമില്ല. അതുകൊണ്ട് ഇപ്പോഴത്തെ ലോകവ്യവസ്ഥിതിയിൽ ശാസ്ത്രം തടവുകാരനാണ്. ഇതിനെക്കുറിച്ചൊക്കെ ശാസ്ത്രജ്ഞന്മാരെ ബോധവാന്മാരാക്കുവാൻ ശ്രമിച്ചു. ഇക്കാര്യത്തിൽ ഒരു വലിയ നേട്ടം 1979-ലെ സമ്മേളനത്തിൽ ഉണ്ടായി. അതിനു മുമ്പു വരെ ശാസ്ത്രജ്ഞന്മാർ പറയും, ‘ശാസ്ത്രം എങ്ങനെയാണ് ഉപയോഗിക്കേണ്ടതെന്ന് ശാസ്ത്രജ്ഞന്മാരല്ല തീരുമാനിക്കുന്നത്, രാഷ്ട്രീയക്കാരാണ്. അതുകൊണ്ട്, രാഷ്ട്രീയക്കാരുടെ കുറ്റംകൊണ്ടാണ് ശാസ്ത്രം ദുരുപയോഗപ്പെടുത്തുന്നത്’ എന്ന്. ഈ

സമ്മേളനത്തിൽ ഒരു ശാസ്ത്രജ്ഞൻ പറഞ്ഞു: 'നിങ്ങൾ ഇങ്ങനെ പറയുന്നത് ഞങ്ങൾ പല പ്രാവശ്യം കേട്ടിട്ടുണ്ട്. ആർക്കുവേണ്ടിയാണ് ജോലി ചെയ്യേണ്ടത്? ആരിൽ നിന്നാണ് ശമ്പളം വാങ്ങേണ്ടത്? ഈ കാര്യങ്ങൾ തീരുമാനിക്കുന്നത് നിങ്ങളാണ്. ഡിഫൻസ് മിനിസ്ട്രിയിലെ ശമ്പളം സാധാരണ യൂണിവേഴ്സിറ്റികളിൽ കിട്ടുന്നതിനേക്കാൾ കൂടുതലാണെന്നതുകൊണ്ട് നിങ്ങൾ അങ്ങോട്ടു പോയി. അക്കാര്യത്തിൽ തീരുമാനമെടുത്തത് നിങ്ങളായിരുന്നു. നിങ്ങളുടെ തീരുമാനത്തിന്റെ ഉത്തരവാദിത്വവും നിങ്ങൾക്കാണ്. അതുകൊണ്ട് രാഷ്ട്രീയക്കാരെയോ മറ്റുള്ളവരേയോ കുറ്റം പറയുന്നതിൽ അർത്ഥമില്ല.' ഈ പ്രസ്താവന വളരെയധികം മതിപ്പുളവാക്കി. ഇത് പറഞ്ഞു കഴിഞ്ഞപ്പോൾ അമേരിക്കൻ സയന്റിസ്റ്റ് അസോസിയേഷൻപോലും ഇക്കാര്യം സത്യമാണെന്ന് അംഗീകരിച്ചു. അന്നു മുതലാണ് Scientists for peace, Scientists for moral Responsibility എന്നൊക്കെയുള്ള പേരുകളിൽ ഒട്ടേറെ സംഘടനകൾ അമേരിക്കയിലും മറ്റു രാജ്യങ്ങളിലുമൊക്കെ ധാരാളമായി ഉണ്ടാകാൻ തുടങ്ങിയത്. ശാസ്ത്രജ്ഞന്മാർ ന്യൂക്ലിയർ യുദ്ധത്തിന് എതിരായി. ഇങ്ങനെ പല സംഘടനകളും ഉണ്ടാകാൻ കാരണമായത് 1979-ലെ സമ്മേളനമാണ്."

1979-ലെ കോൺഫ്രൻസിനു മുന്നോടിയായി രണ്ടു പ്രധാനപ്പെട്ട സമ്മേളനങ്ങൾ നടന്നിരുന്നു. ആദ്യത്തേത് പ്രമുഖരായ ന്യൂക്ലിയർ ശാസ്ത്രജ്ഞന്മാരെ പങ്കെടുപ്പിച്ചുകൊണ്ടുള്ള ഒരു സമ്മേളനമായിരുന്നു. ന്യൂക്ലിയർ എനർജി ഉപയോഗിച്ചാൽ ഉണ്ടാകാവുന്ന പ്രശ്നങ്ങളെക്കുറിച്ചാണ് ചർച്ച ചെയ്തത്. ജർമ്മനി, അമേരിക്ക, സ്വിസ്സർലണ്ട്, സ്വീഡൻ തുടങ്ങിയ രാജ്യങ്ങളിൽ നിന്നായി മുപ്പതോളം പ്രമുഖ ശാസ്ത്രജ്ഞന്മാരാണ് പങ്കെടുത്തത്. ഈ സമ്മേളനത്തെത്തുടർന്ന് ന്യൂക്ലിയർ എനർജിക്ക് അനുകൂലമായി ഡബ്ലിയു.സി.സി. ഒരു പ്രസ്താവന പ്രസിദ്ധീകരിച്ചു.

പക്ഷേ, യൂറോപ്പിലും മറ്റും ഈ സമയത്ത് ന്യൂക്ലിയർ എനർജിക്ക് എതിരായുള്ള സമരം രൂക്ഷമായി. അപ്പോൾ ഡബ്ലിയു.സി.സി. സെൻട്രൽ കമ്മിറ്റിയിൽ ഇതെപ്പറ്റി ചർച്ച വന്നു. 'സഭാകൗൺസിൽ, ന്യൂക്ലിയർ എനർജികൊണ്ട് കുഴപ്പമൊന്നുമില്ല എന്ന് പറഞ്ഞെങ്കിലും ധാരാളംപേർ പറയുന്നത് കുഴപ്പമുണ്ടെന്നാണ്.' അതുകൊണ്ട് എന്താണ് ഇക്കാര്യത്തിൽ ചെയ്യേണ്ടതെന്ന് പല അംഗങ്ങളും സംശയം പ്രകടിപ്പിച്ചു. മാർ ഗ്രീഗോറിയോസ് ഒരു നിർദ്ദേശം മുന്നോട്ട് വച്ചു. 'ന്യൂക്ലിയർ ശാസ്ത്രജ്ഞന്മാരെയും ഇതിനെതിരെ സമരം ചെയ്യുന്നവരുടെ നേതാക്കളെയും ഒരുമിച്ചൊരു സമ്മേളനത്തിൽ കൊണ്ടുവരിക. അവർ അങ്ങോട്ടുമിങ്ങോട്ടും സംസാരിക്കട്ടെ. നമ്മൾ മോഡറേറ്റ് ചെയ്താൽ മാത്രം മതി.' ഈ നിർദ്ദേശം സെൻട്രൽ കമ്മിറ്റി അംഗീകരിച്ചു.

ന്യൂക്ലിയർ ശാസ്ത്രജ്ഞന്മാരും ന്യൂക്ലിയർ എനർജിയെ എതിർക്കുന്നവരും പങ്കെടുത്ത ആ സമ്മേളനത്തിന്റെയും അദ്ധ്യക്ഷൻ മാർ ഗ്രീഗോറിയോസ് ആയിരുന്നു. വിശദമായ വാദപ്രതിവാദങ്ങൾക്കും ചർച്ചകൾക്കും ശേഷം വോട്ടിട്ടപ്പോൾ എതിർക്കുന്നവർക്കാണ് ഭൂരിപക്ഷം കിട്ടിയത്. സമ്മേളനം ന്യൂക്ലിയർ എനർജിക്ക് മോറട്ടോറിയം പ്രഖ്യാപിക്കണമെന്ന പ്രമേയവും പാസ്സാക്കി.

അമേരിക്കയിൽ ന്യൂക്ലിയർ കോൺട്രാക്റ്റുകൾ കൊടുക്കുന്നത് ഇതോടെ നിർത്തൽ ചെയ്തു. ന്യൂക്ലിയർ എനർജി ഉണ്ടാക്കുന്നതും വിൽക്കുന്നതും നിരോധിച്ചു. ഈ സമ്മേളനത്തിന്റെ ഒരു പ്രധാനപ്പെട്ട ഫലമായിരുന്നു അത്.

1970-കളിൽ ഉണ്ടായ ഒരു നൂതന കണ്ടുപിടുത്തമായിരുന്നു ജനിറ്റിക് ടെക്നോളി. ജീനുകൾ വ്യത്യാസപ്പെടുത്തുന്നതുമൂലം മനുഷ്യന്റെ സ്വഭാവംപോലും മാറ്റാമെന്നുള്ള വലിയ ഒരു പ്രത്യാശയും ഇതോടെ ഉണ്ടായി. ജനിറ്റിക് ടെക്നോളജി കൊണ്ട് ലോകം നന്നാക്കാമെന്നും നശിപ്പിക്കാമെന്നും ഉള്ള ചിന്താഗതി ഉയർന്നുവന്നു. അപ്പോൾ ഇതു സംബന്ധിച്ച്, ചർച്ച് ആൻഡ് സൊസൈറ്റി, മാർ ഗ്രീഗോറിയോസിന്റെ നേതൃത്വത്തിൽ ഒരു സമ്മേളനം വിളിച്ചുകൂട്ടി. പ്രമുഖരായ ജനിറ്റിക് എഞ്ചിനിയർമാരെയും നോബൽ സമ്മാനം ലഭിച്ച ശാസ്ത്രജ്ഞന്മാരേയുമൊക്കെയാണ് സമ്മേളനത്തിന് ക്ഷണിച്ചത്. ജനിറ്റിക് എൻജിനിയറിംഗിന്റെ ദോഷവശങ്ങൾ പലരും ചൂണ്ടിക്കാട്ടി. 'മനുഷ്യരാശിക്ക് അപകടം വരുത്തി വയ്ക്കുന്നതിനാൽ ഇത്തരം ഗവേഷണങ്ങൾക്ക് വേണ്ടത്ര നിയന്ത്രണം ഉണ്ടാകണം' എന്ന അഭിപ്രായമാണ് സമ്മേളനത്തിൽ ഉയർന്നുവന്നത്. സമ്മേളനത്തിന്റെ തീരുമാനങ്ങൾക്ക് വലിയ പ്രസിദ്ധീകരണവും കിട്ടി. അതോടെ ഇത്തരം ഗവേഷണങ്ങൾക്ക് ആരും സാമ്പത്തിക സഹായം കൊടുക്കാതെയായി.

മൂന്നു കൊല്ലം കഴിഞ്ഞപ്പോൾ, മുമ്പ് നടന്ന സമ്മേളനത്തിൽ സംബന്ധിച്ച പ്രമുഖരും നോബൽ പ്രൈസ് ജേതാക്കളുമായ ജനിറ്റിക് എൻജിനിയർമാർ തന്നെ ഡബ്ലിയു.സി.സി. നേതൃത്വത്തെ സമീപിച്ച് പറഞ്ഞു: "ഡബ്ലിയു.സി.സി. ഒരു മീറ്റിംഗ് വിളിച്ചുകൂട്ടി ജനിറ്റിക് ടെക്നോളജിയിൽ അപകടം ഉണ്ടെന്ന് ജനങ്ങളെ ബോധ്യപ്പെടുത്തിയത് വളരെ നന്നായി. പക്ഷേ, അതിന്റെ പരിണതഫലമായിട്ട് ഞങ്ങൾക്കിപ്പോൾ ഗവേഷണത്തിന് ആരും പണം തരുന്നില്ല. അതാണ് ഞങ്ങളുടെ സ്ഥിതി. ഞങ്ങൾ അപകടങ്ങൾക്ക് അമിത പ്രാധാന്യം നൽകുകയും, ഇതിന്റെ സാധ്യതകൾക്ക് കുറഞ്ഞ പ്രാധാന്യം നൽകുകയും ചെയ്തതാണ് കുഴപ്പമായത്. അത്രയും അപകടങ്ങളൊന്നുമില്ല. അതുകൊണ്ട് ഈ വിഷയത്തെക്കുറിച്ച് രണ്ടാമതൊരു മീറ്റിംഗ് വിളിച്ചുകൂട്ടിയാൽ വലിയ ഉപകാരമായിരുന്നു."

അവരുടെ അഭ്യർത്ഥന മാനിച്ച് ഈ വിഷയത്തെക്കുറിച്ച് രണ്ടാമതൊരു സമ്മേളനം വിളിച്ചു കൂട്ടി.

ഇങ്ങനെ പല വിഷയങ്ങളെ സംബന്ധിച്ചും ലോകചിന്തയെത്തന്നെ സ്വാധീനിക്കുന്നതും ബാധിക്കുന്നതുമായ തീരുമാനങ്ങളെടുക്കാൻ മാർ ഗ്രീഗോറിയോസിന്റെ നേതൃത്വത്തിൽ ചർച്ച് ആൻഡ് സൊസൈറ്റി വിഭാഗത്തിന് സാധിച്ചു. വിവിധ വിഷയങ്ങളിൽ പ്രാഗത്ഭ്യമുള്ള ലോകത്തിലെ ഒന്നാംകിട പ്രതിഭകളുമായുള്ള സംസർഗ്ഗം മാർ ഗ്രീഗോറിയോസിന് കൂടുതൽ ചിന്തിക്കാനും പഠിക്കുവാനും പുതിയ വഴികളിൽ ഗവേഷണം നടത്തുവാനും പ്രചോദനമേകി. പ്രമുഖരായ ശാസ്ത്രജ്ഞരുടെയും ഗവേഷകരുടെയുമൊക്കെ ചിന്തയെ അവരറിയാതെ തന്നെ സ്വാധീനിക്കാൻ സാധിച്ചു എന്നതാണ് മാർ ഗ്രീഗോറിയോസിന്റെ നേട്ടം. അവർ അതുവരെ കേട്ടിട്ടില്ലാത്തതും ചിന്തിച്ചിട്ടില്ലാത്തതുമായ പല വിഷയങ്ങളിലേക്കും അവരുടെ ചിന്തയെ വഴിതിരിച്ചുവിടാൻ മാർ ഗ്രീഗോറിയോസ് ബോധപൂർവ്വമായിത്തന്നെ ശ്രമിച്ചു. എന്നാൽ ഇത്തരം ബോധപൂർവ്വമായ ഒരു ശ്രമം നടക്കുന്നതായി പ്രത്യക്ഷത്തിൽ അവർക്കു 'അനുഭവപ്പെട്ടതു' മില്ല. അതായിരുന്നു ഗ്രിഗോറിയൻ ശൈലി.

1979–ലെ എം.ഐ.ടി. കോൺഫ്രൻസിൽ വത്തിക്കാന്റെ പ്രതിനിധികൾ ആരും പങ്കെടുത്തിരുന്നില്ല. അതിനാൽ കോൺഫ്രൻസ് തീരുമാനങ്ങൾ, ചെയർമാൻ നേരിട്ടു പോയി മാർപാപ്പായെ അറിയിക്കണമെന്ന് സമ്മേളനം തീരുമാനിച്ചു. അതനുസരിച്ച് സമ്മേളനം കഴിഞ്ഞ് മെത്രാപ്പോലീത്താ മാർപാപ്പായെ സന്ദർശിച്ചു. ജോൺ പോൾ രണ്ടാമൻ ചുമതലയേറ്റിട്ട് ഏതാനും മാസങ്ങളേ ആയിരുന്നുള്ളു. മാർപാപ്പായെ സന്ദർശിക്കുവാൻ അനുവദിച്ചിരുന്ന സമയം 5 മിനിറ്റ് മാത്രമായിരുന്നു. അതിനാൽ നാലു മിനിറ്റ് കൊണ്ട് 18 ദിവസം നീണ്ടുനിന്ന കോൺഫ്രൻസിന്റെ പ്രധാനപ്പെട്ട തീരുമാനങ്ങളും ആശയങ്ങളും മെത്രാപ്പോലീത്താ വിവരിച്ചു. മാർപാപ്പാ അത്ഭുതപൂർവ്വം മെത്രാപ്പോലീത്തായെ ശ്രവിച്ചു. മെത്രാപ്പോലീത്താ വിവരണം പൂർത്തിയാക്കിയപ്പോൾ മാർപാപ്പാ പറഞ്ഞു: "യുവർ എമിനെന്റ്, താങ്കൾ എന്റെ അടുക്കലേക്കുള്ള ദൈവത്തിന്റെ സന്ദേശവാഹകനാണ്. താങ്കൾ എന്നോട് പറഞ്ഞ കാര്യങ്ങൾ വളരെ സുപ്രധാനങ്ങളാണ്. ഇത് എന്നോടാരും ഇതിനു മുമ്പ് പറഞ്ഞിട്ടില്ല. അടുത്തയാഴ്ചയിൽ എനിക്ക് യുനെസ്ക്കോയിൽ ഒരു പ്രസംഗം ചെയ്യാനുണ്ട്. ഇപ്പോൾ പറഞ്ഞ ആശയങ്ങളായിരിക്കും അവിടെ ഏറ്റവും പ്രധാനപ്പെട്ട ആശയങ്ങൾ. അതുകൊണ്ട് അതൊരു കടലാസിലേക്കു പകർത്തിത്തരാമോ?"

മെത്രാപ്പോലീത്താ ആശയങ്ങൾ എഴുതിക്കൊടുക്കാമെന്ന് സമ്മതിച്ചു. പിന്നീട് എഴുതിക്കൊടുക്കുകയും ചെയ്തു. 'ശാസ്ത്രം മനുഷ്യനെ

സേവിക്കുന്നതിനു പകരം ആദായത്തിനും യുദ്ധത്തിനും വേണ്ടിയാണി പ്പോൾ ഉപയോഗിക്കുന്നത്. ബഹുരാഷ്ട്ര കമ്പനികളുടെ ലാഭത്തിനും യുദ്ധത്തിനും വേണ്ടിയാണ് ശാസ്ത്രം ഉപയോഗിക്കുന്നത്. ശാസ്ത്രത്തെ ഈ സ്ഥിതിയിൽ നിന്നു മോചിപ്പിച്ച് മനുഷ്യരാശിയെ സേവിക്കുന്നതാ ക്കിത്തീർക്കണമെന്നുള്ളതായിരുന്നു' ഒരു കേന്ദ്ര ആശയം. അത് മാർ പാപ്പായ്ക്ക് അന്ന് സ്വീകാര്യമായി തോന്നി. പിന്നീട് ഈ വിഷയത്തിൽ താൽപര്യമൊന്നും അദ്ദേഹത്തിൽ കണ്ടിട്ടില്ലെന്ന് മെത്രാപ്പോലീത്താ പറയുന്നു.

അഞ്ചു മിനിറ്റ് സമയത്തേക്ക് അനുവദിച്ചിരുന്ന സന്ദർശനം ഒന്നര മണിക്കൂറായി മാറുന്നതിനിടയിൽ നടന്ന രസകരമായ ചില സംഭാഷ ണങ്ങളെക്കുറിച്ച് മെത്രാപ്പോലീത്താ ഇങ്ങനെ പറയുന്നു: "മാർപാപ്പാ എന്നോടൊരു ചോദ്യം ചോദിച്ചു. 'യുവർ എമിനെന്റ്', ഞാനൊരു ചോദ്യം ചോദിച്ചോട്ടെ. എന്താണ് മനുഷ്യരാശിയുടെ ഏറ്റവും സുപ്രധാനമായ പ്രശ്നം.' എനിക്കറിയുവാൻ പാടില്ല എന്നു ഞാൻ പറഞ്ഞു. അവിടു ത്തേയ്ക്ക് അറിയാമായിരിക്കും, പറഞ്ഞുതരണമെന്ന് പറഞ്ഞു. അദ്ദേഹം പറഞ്ഞു. 'ഒറ്റ വാക്കിൽ പറയാം. നിരീശ്വരത്വം.' അപ്പോൾ ഞാൻ ചോദിച്ചു: 'ഏതു തരത്തിലുള്ള നിരീശ്വരത്വമാണ് പ. പിതാവ് ഉദ്ദേശിയ്ക്കുന്നത്. എന്റെ അനുഭവത്തിൽ രണ്ട് തരം നിരീശ്വരത്വങ്ങൾ ഞാൻ കാണുന്നുണ്ട്. ഒന്ന് നമ്മുടെ സഭകൾക്കകത്തുള്ള നിരീശ്വരത്വം. ദൈവത്തിൽ വിശ്വ സിക്കുന്നു എന്നു പറയുകയും, പ്രവൃത്തിയിൽ വിശ്വസിക്കുന്നില്ല എന്നു കാണിക്കുകയും ചെയ്യുന്നത്. ഇതാണ് ഭയങ്കരമായ നിരീശ്വരത്വമെന്നാണ് എനിക്ക് തോന്നുന്നത്. അതല്ലാതെ വേറെയൊരു നിരീശ്വരത്വമുണ്ട്. ദൈവത്തിൽ വിശ്വസിക്കുന്നില്ല എന്നു പറയുന്ന ചില ആളുകൾ. എന്നാൽ അവർ, നമ്മൾ ചെയ്യേണ്ട പല കാര്യങ്ങളും ചെയ്യുന്നുണ്ട്. ഇതിൽ ഏതു നിരീശ്വരത്വത്തെപ്പറ്റിയാണ് പ. പിതാവ് പറഞ്ഞത്?' എന്റെ ചോദ്യം അദ്ദേ ഹത്തിന് ഇഷ്ടമായില്ല. വലിയ കമ്മ്യൂണിസ്റ്റു വിരോധിയാണദ്ദേഹം. കമ്മ്യൂണിസത്തെപ്പറ്റി ഒരു വാക്ക് നല്ലതു പറയുന്നത് അദ്ദേഹത്തിന് ഇഷ്ടമില്ല. 'എന്റെ രാജ്യത്തെക്കുറിച്ച് താങ്കൾക്കറിയാമോ?' എന്നെന്നോട് ചോദിച്ചു. ഞാൻ പറഞ്ഞു: 'എനിക്കറിയാം. ഞാൻ പല തവണ സന്ദർശി ച്ചിട്ടുണ്ട്. എനിക്ക് അവിടെയുള്ള പല ബുദ്ധിജീവികളുമായും വളരെയ ടുത്ത ബന്ധമുണ്ട്.' മാർപാപ്പായുടെ ഏറ്റവും വലിയ പ്രശ്നം കമ്മ്യൂ ണിസമാണ്. അതിനെ നശിപ്പിച്ചു കഴിഞ്ഞാൽ, ലോകത്തിലെ എല്ലാ പ്രശ്നങ്ങളും തീരുമെന്ന് അദ്ദേഹം കരുതുന്നു. അതിനുവേണ്ടിയാണ് കഴിഞ്ഞ 16 കൊല്ലമായിട്ട് അദ്ദേഹം പ്രവർത്തിക്കുന്നത്. അതിൽ വലിയ വിജയവും അദ്ദേഹം കൈവരിച്ചു."

"ഇതു കഴിഞ്ഞപ്പോൾ ഞാൻ വീണ്ടുമൊരു ചോദ്യത്തിന് അനുവാദം ചോദിച്ചു. 'അറിയാൻവേണ്ടി ചോദിക്കുകയാണ്, നമ്മുടെ ഈ ക്രിസ്ത്യൻ

മിഷൻസ് – പ്രത്യേകിച്ചും പാശ്ചാത്യസഭയുടെ മിഷൻസ് – 1500–മാണ്ട് മുതലിങ്ങോട്ട് ലോകമെങ്ങുംപോയി എല്ലായിടത്തും സുവിശേഷം ഘോഷിച്ചിട്ടും, ലോകത്തിലെ പ്രധാന മതങ്ങളൊന്നും തകർന്നു പോയി ല്ലല്ലോ. ഹിന്ദുമതവും ബുദ്ധമതവും ഇസ്ലാമും കൂടുതൽ ശക്തങ്ങളായിട്ടു തന്നെ നിലനിൽക്കുന്നുവല്ലോ. അതെന്തുകൊണ്ടാണെന്ന് പ. പിതാവ് പറഞ്ഞുതരാമോ?' ഉടനെ അദ്ദേഹം പറഞ്ഞു: 'എനിക്കറിഞ്ഞു കൂടാ. എങ്കിലും ഞാൻ സമാധാനം പറയാൻ ശ്രമിക്കാം. നമ്മുടെ ക്രിസ്തീയ വേദശാസ്ത്രത്തിലെ പല ആശയങ്ങളും – പ്രത്യേകിച്ച് ത്രിത്വവും മറ്റും – വളരെ ഗഹനമാണ്. അത് ഈ ഏഷ്യാക്കാർക്കും മറ്റുമൊന്നും മനസ്സി ലാവുകയില്ല. അതുകൊണ്ടാണെന്നാണ് എന്റെ അഭിപ്രായം.' ഒരു ഏഷ്യാക്കാരനായ എന്നോടാണിത് പറയുന്നത്! ത്രിത്വം എന്നു പറയു ന്നത് യൂറോപ്യൻസിനു മാത്രമായി മനസ്സിലാകുന്ന സംഗതിയാണ്. ഏഷ്യാക്കാരോട് പറഞ്ഞിട്ട് അവർക്ക് മനസ്സിലാവുന്നില്ലാത്തത് അവരുടെ ബുദ്ധിയുടെ കുറവുകൊണ്ടാണെന്ന്! ഇതിന് ഞാൻ മറുപടി പറഞ്ഞില്ല. ഒരു ചോദ്യം കൂടെ ചോദിച്ചോട്ടെയെന്ന് ചോദിച്ചു. 'അവിടുന്ന് ചൈനയി ലെയോ ഇന്ത്യയിലെയോ ഫിലോസഫിയുടെ ഒരു പുസ്തകമെങ്കിലും വായിച്ചിട്ടുണ്ടോ?' 'ഇല്ല' എന്ന് അദ്ദേഹം മറുപടി തന്നു. അദ്ദേഹമൊരു ഫിലോസഫറാണ്. ഞാൻ പറഞ്ഞു: 'പ. പിതാവേ, ചൈനീസ് ഫിലോ സഫിയെക്കുറിച്ചും ഇന്ത്യൻ ഫിലോസഫിയെക്കുറിച്ചുമുള്ള വളരെ പരി മിതമായ അറിവിന്റെ പശ്ചാത്തലത്തിൽ പറയുകയാണ്, ഏഷ്യാക്കാർക്ക് യൂറോപ്യരേക്കാൾ നന്നായി ചിന്തിക്കുവാൻ കഴിയും. നിങ്ങളുടെ ചിന്ത കന്മാർ ഉയർത്തിയിട്ടുള്ള ചോദ്യങ്ങളിൽ മിക്കതും, അതിനൊരു ആയിരം വർഷമെങ്കിലും മുമ്പ് ഏഷ്യയിലെ ചിന്തകന്മാർ ചിന്തിച്ചിട്ടും എഴുതിയി ട്ടുമുള്ളതാണ്.' പൗരസ്ത്യർക്ക് ചിന്തിക്കാനൊന്നും അറിയാൻ പാടില്ല എന്നുള്ള വിചാരമാണ് പാശ്ചാത്യരിൽ ഭൂരിപക്ഷത്തിനുമുള്ളത്. തോമസ് അക്വിനാസിനും മറ്റുമൊക്കെയേ ചിന്തിക്കാനുള്ള കഴിവുള്ളൂ എന്നാണ് അവരുടെയൊരു വിചാരം."

1977–ൽ റഷ്യയിലെ ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാദമി മെത്രാപ്പോലീത്തായ്ക്കു ഡോക്ടറേറ്റ് നൽകി ആദരിച്ചു. റഷ്യാക്കാർ അല്ലാത്തവരിൽ വത്തിക്കാനിലെ കർദ്ദിനാൾ വില്ലി ബ്രാൻഡിനു മാത്രമേ ഈ ബഹുമതി മുമ്പ് നൽകപ്പെട്ടിരുന്നുള്ളു. ഫെബ്രുവരി, മാർച്ച് മാസ ങ്ങളിൽ ബുഡാപ്പെസ്റ്റിലെ ലൂഥറൻ അക്കാദമിയിലും ലെനിൻഗ്രാഡിലെ ഓർത്തഡോക്സ് അക്കാദമിയിലും അർമ്മേനിയയിലെ തിയോളജിക്കൽ അക്കാദമിയിലും വിസിറ്റിംഗ് ലക്ചറർ ആയി പ്രഭാഷണങ്ങൾ നടത്തി. ഏപ്രിൽ, മെയ് മാസങ്ങളിൽ പശ്ചിമ ജർമ്മനിയിലെ ഗോഡിങ്ങൽ സർവ്വ കലാശാലയിലും എർലിങ്ങൾ സർവ്വകലാശാലയിലും വേദശാസ്ത്ര ക്ലാസ്സുകൾ എടുത്തു.

ഇന്ത്യാ-സോവിയറ്റ് സാംസ്ക്കാരിക സമിതിയുടെ (ഇസ്കസ്) പ്രവർത്തനങ്ങളുമായി മെത്രാപ്പോലീത്താ വളരെ അടുത്ത ബന്ധം പുലർത്തിയിരുന്നു. കെ.പി.എസ്. മേനോൻ, സി. അച്യുതമേനോൻ, എൻ.ഇ. ബലറാം, എസ്. ശർമ്മാജി എന്നിവരോടൊത്ത് ഇസ്കസിന്റെ നേതൃത്വത്തിൽ പൗലോസ് മാർ ഗ്രീഗോറിയോസും ഉണ്ടായിരുന്നു. 1979-ലെ ഇസ്കസിന്റെ ദേശീയ സമ്മേളനം തിരുവനന്തപുരത്തു വച്ചാണ് നടന്നത്. സമ്മേളനത്തിലെ മെത്രാപ്പോലീത്തായുടെ പങ്കിനെക്കുറിച്ച് പെരുമ്പഴ ഗോപാലകൃഷ്ണൻ ഇസ്കസിന്റെ മുഖപത്രമായ 'ഗ്രേറ്റ് മാർച്ചിൽ' (Vol 5, No. 2-3, ഫെബ്രുവരി - മാർച്ച്, പേജ് 24) എഴുതിയിരിക്കുന്നത് ഇപ്രകാരമാണ്: "സന്ദർഭത്തെ ആഗോള പ്രാധാന്യമുള്ള ഒരു പശ്ചാത്തലത്തിലേക്ക് നയിച്ചത് ഓർത്തഡോക്സ് സഭയുടെ മെത്രാപ്പോലീത്തായായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ആണ്. ഈ പുരോഹിതൻ സമ്മേളനത്തിൽ നിറഞ്ഞുനിന്നു."

വളരെയധികം തിരക്കേറിയ പരിപാടികളുള്ള മെത്രാപ്പോലീത്താ (1979-ലെ ആദ്യ പത്തു മാസങ്ങളിലായി 15 വിദേശ സന്ദർശനങ്ങളാണ് അദ്ദേഹം നടത്തിയത്) ഇസ്കസിന്റെ ജില്ലാസമ്മേളനങ്ങളിൽപോലും സംബന്ധിച്ച് അന്താരാഷ്ട്ര വിഷയങ്ങളെക്കുറിച്ച് ജനങ്ങളെ ബോധവാന്മാരാക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നു. 'ഗ്രേറ്റ് മാർച്ചി'ൽ വന്ന ഒരു വാർത്ത കാണുക: "ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പങ്കെടുക്കുന്ന ചർച്ചാ സമ്മേളനങ്ങൾ: മെയ് 17, 18, 20, 21 തീയതികളിൽ ആലപ്പുഴ, കൊല്ലം, തൃശൂർ, കോഴിക്കോട് എന്നീ കേന്ദ്രങ്ങളിൽ സമാധാന സൗഹൃദ പ്രസ്ഥാനം മുൻകൈയെടുത്ത് രാഷ്ട്രീയ ബഹുജന സംഘടനാ പ്രവർത്തകരുടെ ഏകദിന ചർച്ചാ സമ്മേളനങ്ങൾ സംഘടിപ്പിക്കേണ്ടതാണ്. ക്യൂബ, വിയറ്റ്നാം, ചൈന, പശ്ചിമേഷ്യൻ പ്രതിസന്ധി എന്നീ സുപ്രധാന പ്രശ്നങ്ങളെപ്പറ്റി ലോകസമാധാന കൗൺസിൽ വൈസ് പ്രസിഡണ്ടായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ചർച്ചകൾക്ക് നേതൃത്വം നൽകുന്നതാണ്."

1979 ജൂൺ രണ്ടിന് കൊടുങ്ങല്ലൂരിൽ നടന്ന ഇസ്കസ് ക്യാമ്പിലെ മെത്രാപ്പോലീത്തായുടെ പങ്കിനെക്കുറിച്ച് സി. അച്യുതമേനോൻ ഡയറിയിൽ ഇങ്ങനെ കുറിച്ചു: "പിന്നെ ഗ്രീഗോറിയോസ് തിരുമേനിയുടെ പ്രഭാഷണം. രണ്ടു മണിക്കൂറോളം ചോദ്യങ്ങളും. ആകെക്കൂടി വളരെ നന്നായി." മെത്രാപ്പോലീത്താ ഉന്നയിച്ച ഒരു ആശയത്തെക്കുറിച്ച് സുഹൃത്തുക്കളുമായി ചർച്ച ചെയ്തതിനെക്കുറിച്ച് 1979 ഏപ്രിൽ 17-ന് അച്യുതമേനോൻ ഡയറിയിൽ ഇങ്ങനെ എഴുതി: "രാജനും ശർമ്മാജിയും കൂടി കാലത്തു വന്നു. മാർ ഗ്രീഗോറിയോസ് പറഞ്ഞ ആശയം ചർച്ച ചെയ്തു. of a Non - Sectarian Forum for Discussion. അതിന്റെ ബുദ്ധിമുട്ടുകൾ

(പ്രയോഗിക്കാനുള്ള) ഞാൻ വിവരിച്ചു കൊടുത്തു. എന്നാൽ ചർച്ചാ ക്യാമ്പുകൾ എന്ന ആശയം സ്വീകാര്യമാണ്. അതു സംഘടിപ്പിക്കുകയും ചെയ്യാം."

1979 ഡിസംബറിൽ, മെത്രാപ്പോലീത്താ സുഹൃത്തുക്കൾക്കായി ഒരു ക്രിസ്മസ് സന്ദേശം തയ്യാറാക്കി അയച്ചു. മംഗോളിയായിലെ ബുദ്ധമത കേന്ദ്രങ്ങളും ഈജിപ്റ്റിലെ സന്യാസാശ്രമങ്ങളും സന്ദർശിച്ചശേഷം എഴുതിയ ഈ കത്തിൽ, ആശ്രമജീവിതത്തിന്റെ മഹത്വവും ഈജിപ്റ്റിലെ മണലാരണ്യത്തിലെ ആശ്രമത്തിൽ ഏതാനും മാസം ധ്യാനത്തിലും പ്രാർത്ഥനയിലും കഴിയണമെന്ന തീവ്രമായ ആഗ്രഹവും വെളിപ്പെടുത്തിയിട്ടുണ്ട്: "For several years now I have not managed to send a Christmas letter to you my friends. Many of you I have not seen or heard from for such a long time. I am always grateful for a friendship that survives such negligence on my part.

I have been a bishop now for five years, but I have neglected my flock, spending my time on a thousand preoccupations elsewhere. This year, i.e. in 1979, I made four visits to the U.S.A. - in January, March, July and October, three to the Caribbean (Jamaica, Cuba), five or six visits to Europe: in February (Holland), March (Finland, USSR), April (U. K., Germany), June (USSR), August (Germany, Austria), September ( Rome, Geneva), October (Germany), one visit to Africa (May) another to Outer Mongolia (June). This means that during the first ten months of the year there was no month when I was not outside India for part of the time.

I wonder if this is the right thing to do. Should I sacrifice my ministry in India for the sake of my world ministry? I am not certain about any answer to that question. I gave a lot of my time this year to the World Council of Churches - Central & Executive Committees in Jamaica, Executive in switzerland, the World Conference on Faith, Science and the Future at the Masschusetts Institute of Technology in Cambridge, Mass, U.S.A. (July 11-23). This last one was some sort of an achievement; hundreds of scientists and a few theologians speaking to each other for two weeks. We asked questions like: What is science? What does it do to human societies? What is its relation to faith? Can the two cooperate instead of fighting? What kind of ethical issues does science raise? What about energy, particularly nuclear energy? Should science be used for human mutual destruction? and so on. We hope the more than 30 papers presented and the fifteen or so documents produced will soon be available for study and discussion in local groups. I was privileged both to be Chairman of the preparatory committee and to moderate the conference itself. The follow - up work will demand some time from me in 1980 and 81 also.

ക്രിസ്തീയ സഭകളും മതപുരോഹിതന്മാരും പൊതുവെ സോവിയറ്റ് വിരോധികളും അമേരിക്കൻ പ്രേമികളും ആയിരുന്ന ഒരു കാലഘട്ടമുണ്ട് (ഇന്നും ഏറിയകൂറും അങ്ങനെ തന്നെ). മറിച്ച് സോവിയറ്റ് കൗതുകവും അമേരിക്കൻ വിദ്വേഷവും ലോക പൗരോഹിത്യത്തിൽത്തന്നെ ഏറി വരുന്ന ഈ പ്രത്യേക കാലഘട്ടത്തിൽ ഈ ചിന്താഗതിയെ പ്രതിനിധീ കരിക്കുന്നവർ കേരളത്തിലും ഉണ്ട്. കമ്മ്യൂണിസത്തോടുള്ള പ്രേമമോ വെറുപ്പോ ഇന്ന് മതങ്ങളുടെയും പൗരോഹിത്യത്തിന്റെയും പ്രശ്നമല്ല! കാറൽ മാർക്സ് പറഞ്ഞിട്ടുള്ള 'ജന്മി-മുതലാളി-പൗരോഹിത്യ കൂട്ടു കെട്ട്' ഇന്ന് പൊളിഞ്ഞു തുടങ്ങിയിരിക്കുന്നു. കമ്മ്യൂണിസത്തേയും മുതലാളിത്തത്തേയും കടത്തിവെട്ടുന്ന 'അണുവായുധ'മാണ് ഇന്നത്തെ ഏറ്റവും വലിയ ഭീഷണി. ലോകസമാധാനം വെല്ലുവിളിക്കപ്പെടുമ്പോൾ മതത്തിന് നോക്കിനിൽക്കുക സാധ്യമല്ല. മതപുരോഹിതന്മാരും സംഘ ടനകളും ഒറ്റയ്ക്കും കൂട്ടായും അതേക്കുറിച്ച് ഗാഢമായി ചിന്തിക്കും. ഈ നൂതന ചിന്താസരണി രണ്ടാം ലോകമഹായുദ്ധത്തിനു മുമ്പുതന്നെ ക്രിസ്തീയപുരോഹിതന്മാരിൽ വേരൂന്നിയിരുന്നു. എന്നാൽ കമ്മ്യൂണിസ ത്തിന്റെയും നിരീശ്വരത്വത്തിന്റെയും ഭീഷണിയിൽ പേടിച്ചരണ്ടുപോയ സമാധാന പ്രേമികൾപോലും കുറേക്കാലം കൂടി മിണ്ടാതെ കഴിച്ചുകൂട്ടി. തങ്ങളുടെ മൗനംപോലും ലോകസമാധാനത്തിനെതിരായ ഭീഷണിക്ക് ആക്കം കൂട്ടുമോ എന്ന് ഭയപ്പെടേണ്ട നിർണ്ണായകഘട്ടം വന്നപ്പോൾ ആ മൗനം വാചാലതയായി മാറിയിരിക്കുന്നു. മോസ്കോവിലെ ലോകമത സമ്മേളനം അതിന്റെ തെളിവാണ്.

ലോകസമാധാന സംരക്ഷണത്തിനുവേണ്ടി കിടയറ്റ സംഭാവനകൾ ചെയ്യാൻ കഴിയുന്നത് മതത്തിനാണെന്ന് ഒരഭിപ്രായഗതിയുണ്ട് (യുദ്ധ കുതുകികളെ കടിഞ്ഞാണിടാൻ വിശ്വാസത്തിന്റെ തേരാളികൾക്കു കഴി യുമെന്നതാവാം അതിനു കാരണം). മതങ്ങൾ പൊതുവെ യുദ്ധത്തിനും അസമാധാനത്തിനും എതിരാണ്. വിശേഷിച്ചും ക്രിസ്തുമതം. സമാധാ നത്തിന്റെ പ്രവാചകനായാണ് ക്രിസ്തു പരക്കെ ആരാധിക്കപ്പെടുന്നത്. ഭൂമിയിൽ സന്മനസ്സ് ഉള്ളവർക്കെല്ലാം സമാധാനം നേർന്നുകൊണ്ടുള്ള താണല്ലോ ക്രിസ്തുസന്ദേശത്തിന്റെ രത്നച്ചുരുക്കം. ആ നിലയ്ക്ക് ഇന്ന് ഭൂമിയിൽ മനുഷ്യരാശിയുടെ നിലനില്പുപോലും വെല്ലുവിളിക്കപ്പെടുന്ന സാഹചര്യത്തിൽ, ബോധപൂർവ്വം ചിന്തിക്കുന്ന ക്രൈസ്തവസഭകളും അവയുടെ മേലദ്ധ്യക്ഷന്മാരും യുദ്ധത്തിനെതിരെ ഉണർന്നെണീക്കുന്ന തിൽ അതിശയിക്കാനെന്തുണ്ട്?

എന്നാൽ നമ്മുടെ കേരളത്തെ സംബന്ധിച്ചിടത്തോളം അതിശയിക്കാ നുള്ള വക അല്പസ്വല്പം ഇല്ലാതില്ല. സമാധാനദൂതനായി മോസ്കോ വിലേക്കു പോകുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സഭയ്ക്കും, അദ്ദേഹത്തിന്റെ അനുയായികളായ മറ്റ് ഇടയന്മാർക്കും ഈ

ദൗത്യത്തോടുള്ള സമീപനം എത്രത്തോളം ആശാവഹമാണ്? അത്ര വളരെയൊന്നുമില്ല! കാരണം കൂടി പറയാം: സുവിശേഷ പ്രചാരണത്തിൽ അദ്ദേഹം ഒരു "വരട്ടുതത്വവാദി"യല്ല. എല്ലാ മതങ്ങളും തത്വത്തിൽ ഒന്നാണെന്ന് അദ്ദേഹം പറയുന്നു. പരലോക പ്രാപ്തി (മോക്ഷം) പോലെ ഇഹലോകജീവിത സുരക്ഷിതത്വവും ഉറപ്പാക്കണമെന്ന് അദ്ദേഹം വാദിക്കുന്നു. യുദ്ധവെറിയന്മാരാണ് സാക്ഷാൽ അന്തിക്രിസ്തുക്കൾ എന്നദ്ദേഹം സ്ഥാപിക്കുന്നു. ഉള്ളവനെയും ഇല്ലാത്തവനെയും ദൈവം സൃഷ്ടിച്ചതല്ലെന്നും, സോഷ്യലിസം ഭൂമിയിലെ സ്വർഗരാജ്യമാണെന്നും കൂടി അദ്ദേഹത്തിനഭിപ്രായമുണ്ട്. ഇതെല്ലാം വച്ചുകൊണ്ടാകാം, പൗലോസ് ഗ്രീഗോറിയോസ് സോവിയറ്റ് ഏജന്റാണെന്ന് അദ്ദേഹത്തിന്റെ ചില പിൻഗാമികളെങ്കിലും പിറുപിറുക്കുന്നത്. അതിന്റെ അർത്ഥശൂന്യത ഇരിക്കട്ടെ; മനുഷ്യരാശി ഇന്ന് നേരിടുന്ന ഭീഷണിയെയും സോവിയറ്റ്–അമേരിക്കൻ ചേരിതിരിവോടെ മാത്രം വ്യാഖ്യാനിക്കാൻ നോക്കുന്നതാണ് കഷ്ടം! ഇതിൽ അതിശയം തോന്നാതിരിക്കുന്നതെങ്ങനെ.

സമാധാന പ്രവാചകനായ ക്രിസ്തുവിന്റെ സന്ദേശവുമായി നൂറ്റാണ്ടുകൾക്കു മുമ്പ് പരദേശിയായ ഒരു ക്രിസ്തുശിഷ്യൻ കേരളത്തിലേക്കു വന്നുവെങ്കിൽ, ഇന്നിതാ കേരളീയനായ ഒരു ക്രിസ്തുശിഷ്യൻ സമാധാനത്തിന്റെ സുവിശേഷവുമായി സോവിയറ്റ് യൂണിയനിലേക്ക് പോകുന്നു. സർവ്വമത സാഹോദര്യത്തിന്റെയും സമത്വ ചിന്തയുടെയും നാടായ കേരളം ഈ സമാധാനദൂതന് സർവ്വ ഭാവുകങ്ങളും ആശംസിക്കുകയാണ്!"

1985 ജൂണിൽ സോളിൽ ചേർന്ന ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യയുടെ വനിതാഫോറത്തിന്റെ പൊതുസമ്മേളനത്തിൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പ്രഭാഷണം നടത്തി. സമ്മേളനത്തിൽ പങ്കെടുത്ത ശ്രീമതി സാറാമ്മ ജേക്കബ് മെത്രാപ്പോലീത്തായുടെ പ്രഭാഷണത്തെക്കുറിച്ച് ഇപ്രകാരം പറയുന്നു: "ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ആഗോള ക്രൈസ്തവസഭയുടെ ഐക്യത്തിൽ സ്ത്രീകൾക്കുള്ള പങ്ക് എന്നതിനെ ആസ്പദമാക്കി ഭാവനയ്ക്ക് ചൈതന്യം നൽകുന്ന, മനോവൃത്തിയെ ചൊടിപ്പിക്കുന്ന, ചിന്തകളെ തട്ടിയുണർത്തുന്ന വസ്തുനിഷ്ഠമായ ഒരു പ്രസംഗം നടത്തി. സ്ത്രീകൾ വളരെ കഴിവുള്ളവരാണെന്നും ആഗോള ക്രൈസ്തവ ഐക്യപ്രസ്ഥാനത്തിന് അവരവരുടെ പ്രാദേശികസഭയിൽ തങ്ങളുടെ കഴിവുകൾ ഉചിതമായി ഉപയോഗിക്കണമെന്നും പറഞ്ഞു. ക്രിസ്തുവിന്റെ ശുശ്രൂഷയിൽ സ്ത്രീകൾ മുൻപന്തിയിൽ തന്നെ ഉണ്ടായിരുന്നു. കാൽവറിയിലേക്കുള്ള യാത്രയിൽ അവനെ അനുഗമിക്കുവാൻ തക്ക വിശ്വസ്തത അവർ കാട്ടി. സ്ത്രീകൾക്ക് സഭയിൽ പൂർണ്ണമായ പങ്കാളിത്തം നൽകേണ്ട സമയം കഴിഞ്ഞി

രിക്കുന്നു എന്നും അദ്ദേഹം പ്രത്യേകം ചൂണ്ടിക്കാട്ടി. ... വെറും ചർച്ചകളിലും പ്രസംഗങ്ങളിലുമായി ഒതുങ്ങിനിൽക്കാതെ മർദ്ദിതരും ചൂഷിതരുമായി, പ്രത്യേക അവകാശമോ സൗകര്യമോ ഇല്ലാത്ത പാവപ്പെട്ടവരുടെ ഇടയിലേക്കു കടന്നുചെന്ന് അവരിൽനിന്നും പഠിക്കുകയാണ് ചെയ്യേണ്ടതെന്നും മെത്രാപ്പോലീത്താ പറഞ്ഞു."

1985 നവംബറിൽ മെത്രാപ്പോലീത്താ അമേരിക്കയിലെ റോമൻ കത്തോലിക്കാ സ്ഥാപനമായ Heythrop College-ൽ കാർഡിനൽ ഹീൻ മെമ്മോറിയൽ പ്രഭാഷണം നടത്തി. ബ്രിട്ടനിലെ ഇന്ത്യൻ ഹൈക്കമ്മീഷണറായിരുന്ന ഡോ. പി. സി. അലക്സാണ്ടറും, ഈ കോളജിലെ ഒരു വിദ്യാർത്ഥിയായിരുന്ന ഫാ. ഡോ. ഒ. തോമസും കേൾവിക്കാരിൽ ഉണ്ടായിരുന്നു. ഫാ. ഒ. തോമസ് ഈ പ്രഭാഷണത്തെക്കുറിച്ച് അനുസ്മരിക്കുന്നു: "മെത്രാപ്പോലീത്തായുടെ ഉജ്ജ്വലപ്രഭാഷണം, സംശയങ്ങളും അനശ്ചിതത്വവും, മൂല്യതകർച്ചയുമെല്ലാം സമഞ്ജസമായി സമ്മേളിച്ചു കൊണ്ട് മൃതപ്രായമായിരിക്കുന്ന പാശ്ചാത്യ ക്രൈസ്തവസഭയിലെ ചിന്തകന്മാർക്ക് മൃതസഞ്ജീവനിയായി പരിണമിച്ചു."

1986 മെയ് 20-23 തീയതികളിൽ മോസ്കോയിൽ നാലാമത് റൗണ്ട് ടേബിൾ കോൺഫറൻസ് നടന്നു. "Hunger, poverty and the Arms Race Towards a New Moral Order Within and Among Nations' എന്നതായിരുന്നു സമ്മേളന വിഷയം. സമ്മേളനത്തിനുശേഷം, പങ്കെടുത്ത പ്രതിനിധികൾക്കുവേണ്ടി മോഡറേറ്ററായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും ചെയർമാനായ ഫിലറെറ്റ് മെത്രാപ്പോലീത്തായും ചേർന്ന് മിഖായേൽ ഗോർബച്ചേവിന് സമർപ്പിച്ച കത്ത് ഇപ്രകാരമായിരുന്നു:

Highly Esteemed General Secretary Gorbachev,

Permit us to send you warm greetings on behalf of the 73 participants from 27 countries in Asia, Africa, North and South America, the Middle East, and Eastern and Western Europe in the International Round Table Conference of Religious Workers and Scientific Experts, meeting now in Moscow at the invitation of the Russian Orthodox Church, following, up the ideas of the World Conference: Religious Workers for saving the Sacred Gift of Life from Nuclear Catastrophe (Moscow 1982). Our conference has convinced us again that dialogue and cooperation between religious people and secular experts are not only useful, but imperative in our nuclear age.

It is with profound satisfaction and great joy that we have heard that the USSR has decided to further extend its unilateral moratorium on nuclear tests till August 6,1986, - the day of the atomic bombing of Hiroshima.

This is one more testimony to the whole world that the Soviet Union is aware of its responsibility to humanity and that its leaders and people sincerely seek to lessen and eventually remove the threat of a nuclear war.

It is a matter of great regret that the United States administration has not built upon the positive spirit of the Geneva Summit, and failed to take the chance to improve relations between East and West; it has shown disrespect for international law and the united Nations and continues its dangerous plans for nuclear superiority and the strategic Defense Initiative. Furthermore, it has shown no positive response to the proposal for a world without nuclear weapons by the end of this century.

Our ‘Round Table’ - the fourth of its kind - is devoted now to one of the most burning issue of today: ‘Hunger, Poverty and the Arms Race - Towards a New Moral Order Within and Among Nations.’ We Buddhists, Christians, Hindus, Jews and Muslims and secular participants in the Conference, are united by the feeling of identification with and compassion for the millions of people who live in hunger and poverty. None of us can remain indifferent to the fact that millions of children and adults die of hunger every year, while colossal amounts are wasted on the development and production of ever more sophisticated weapons of mass destruction. We have sought to analyze this problem in depth, to reflect on a new moral order to be established in relations between peoples and nations, and to determine and recommend additional practical steps to betaken by religious circles and others seeking to defend the sacred gift of life and the dignity of the human person.

We are especially inspired by the expressed willingness of the USSR and several other countries to re-allocate the gigantic funds to be released by stop-ping the wasteful arms race both to meeting domestic needs and to providing aid for nations and people in need.

We fully support your proposals to start reducing the nuclear stockpiles immediately, to stop all nucleartests, and to eliminate all nuclear weapons by the year 2000. We would welcome the prompt implementation of this or a similar programme, negotiated and implemented multilaterally.

Gathered here in Moscow we wish to express our profound sympathy with the people of the Soviet Union for the accident that occured recently at the Chernobyl atomic power station. We express also our solidarity with all those abroad who at this time of trial have rendered moral and material support to the Soviet people. It has proved once again that humanity has and can have no boundaries.

It is of course deplorable that this dizsaster was used for political propaganda purposes. Nuclear accidents have occured in many countries before. No accident whether to Chernobyl. APS or to the Challenger space launch, should be an occasion for anyone to rejoice. What is needed is to undertake a reassessment of the risks of nuclear energy and to explore more decisively alternate energy programmes.

We fully share the conclusions that the Soviet Union has drawn from the accident i.e. the need to establish an international regime for safe development of nuclear energy for peaceful purposes and to arrange an international mechanism for prompt mutual assistance in case of dangerous developments. We are convinced that religious peace circles throughout the world will give all possible support to the implementation of these noble proposals. We warmly welcome the way in which you have linked the new awareness created by this accident, with the enormously greater risk of nuclear weapons.

We warmly wish you General Secretary Gorbachev, blessed success in your untiring efforts for the good of the peoples of the Soviet Union, for promoting peace on earth, and for conserving all life from annihilation.

With respectful regards, on behalf of the participants of the Conference:

Metropolitan Paulos Mar Gregorios Metropolitan Philaret

1987 ഫെബ്രുവരിയിൽ മോസ്കോയിൽ സുപ്രധാനമായ ഒരു അന്താരാഷ്ട്ര സമ്മേളനം നടന്നു. ലോകത്തിലെ സമാധാന ശക്തികളുടെ ഈ യോഗത്തിൽ സോവിയറ്റ് നേതാവ് ഗോർബച്ചേവ്, സുപ്രസിദ്ധ ആഖ്യായികാകാരൻ ഗ്രഹാം ഗീൻ, യുദ്ധത്തിന് എതിരായുള്ള ഭിഷക്കുകളുടെ അമേരിക്കൻ അദ്ധ്യക്ഷൻ, പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റിയിലെ ഒരു അമേരിക്കൻ അണുഗവേഷകൻ, ലോകവ്യാപാര സമൂഹത്തിലെ പ്രധാന നേതാവായ ഒരു ഇറ്റലിക്കാരൻ, പശ്ചിമജർമ്മനിയിലെ മുൻ വിദേശകാര്യമന്ത്രി എ. ഗോൺബാർ തുടങ്ങിയവരൊക്കെ സംബന്ധിച്ചിരുന്നു. അവരോടൊപ്പം മതസംബന്ധമായ സമാധാനശക്തികളുടെ വക്താവായി മാർ ഗ്രീഗോറിയോസും സംസാരിച്ചു. യോഗത്തിനു മുമ്പ് അനൗപചാരികമായി മിഖായേൽ ഗോർബച്ചേവിനോട് സംസാരിക്കുവാൻ മെത്രാപ്പോലീത്തായ്ക്ക് അവസരം കിട്ടി.

“ഡൽഹിയിൽ വന്നപ്പോൾ കണ്ടില്ലല്ലോ?” ഗോർബച്ചേവ് തിരക്കി.

“അന്ന് അങ്ങ് ഇന്ത്യയിലായിരുന്നപ്പോൾ ഞാൻ സോവിയറ്റ് യൂണിയനിലായിരുന്നു.”

“ഇന്നു ഞാൻ ഡൽഹി പ്രഖ്യാപനത്തെക്കുറിച്ചാണു സംസാരിക്കുന്നത്.” ഗോർബച്ചേവ് സൂചിപ്പിച്ചു.

ഗോർബച്ചേവിന്റെ പ്രസംഗത്തെ തുടർന്ന് മെത്രാപ്പോലീത്താ പ്രസംഗിച്ചു. പ്രസംഗത്തിന്റെ ആദ്യ ഭാഗങ്ങൾ കാണുക: “CPSU General Secretary Mikhail Sergeievich Gorbachev, and distinguished participants of the Inetrnational Forum for a Nuclear Weapons Free World and for the Survival of Humanity, gathered here in Moscow, let me say a few words on behalf of the 215 religious leaders from 56 countries present in the Religious Section of the Forum.

For us this forum has been a rather unique experience. For the first time religious circles have been meeting simultaneously with other public circles - scientists, wrighters, artists, businessmen and so on. We are glad that the different sections have met seperately at first, so that we could discuss our common problem from several distinct perspective and starting points at depth. By joining with other elements of the world-wide peace movement at this common plenary session we are able to affirm our common standpoint - our firm commitment to a world without nuclear weapons. The technique of such a forum can be improved in future by providing for more exchange between the various sections throughout the session, and by living and eating together in the same place. But the principle is that secular and religious forces should work hand in hand for the common good.

We wish to express our gratitude and pay a special tribute to our host, the Russian Orthodox Church, which along with Islamic, Buddhist and other organizations has made our meeting possible. This is not the first time that the Russian Orthodox Church has hosted such inter-religious peace meetings. In 1952, that is 35 years ago, the first conference of Religious organizations in this country for the defence of peace was held at Zagorsk. In 1977, ten years ago, the world conference of Religious Workers for Lasting Peace, Disarmament and Just Relations among Nations was convened in Moscow. In 1982, the World Conference of Religious workers for saving the sacred Gift of Life from a Nuclear Catastrophe was held here in Moscow, followed by annual Round Table Conferences every year. Next month we will have the fifth Round Table here in Moscow. All the religious organizations which have participated in these meetings join me in paying high tribute to patriarch Pimen of Moscow and All Russia, to Metropolitan Juvenaly, Metropolitan Philaret of Minsk and Byelorussia and other leaders of the Russian Orthodox Church, and of other religious organizations in this country for thier initiative and leadership.

We should also express our deep qratitude to the people of the Soviet Union and to the Soviet Government for thier unfailing and magnanimous generosity and hospitality.

We wish to record our special gratitude to you personally, General Secretary Mikhail Sergeievich Gorbachev, for the humanitarian and creative leadership and inspiration you are giving to this our common task of ridding the world of nuclear weapons and forging a new world in which humanity can live together in peace with justice. ..."

തനിക്ക് പറയാനുള്ള ആശയങ്ങൾ അക്കമിട്ട് നിരത്തി കേൾവിക്കാരുടെ ഹൃദയത്തിൽ പതിക്കത്തക്കവിധത്തിൽ മനോഹരമായി മെത്രാപ്പോലീത്താ അവതരിപ്പിച്ചു. മെത്രാപ്പോലീത്തായുടെ പ്രസംഗത്തെപ്പറ്റി ഗോർബച്ചേവ് അടുത്തിരുന്ന മറ്റൊരു പ്രഭാഷകനോട് ഇങ്ങനെ പറഞ്ഞു: "പ്രസംഗകലയിൽ പാടവമുള്ളവർ പ്രസംഗിച്ചാൽ ആശയങ്ങൾ വ്യക്തമായി പുറത്തുവരും. രാഷ്ട്രീയക്കാർ പറയുന്നതുപോലെയല്ല. നല്ല പ്രഭാഷകർ ഇതുപോലെ ആശയങ്ങൾ അക്കമിട്ടു നിരത്തി അവതരിപ്പിക്കും." മെത്രാപ്പോലീത്തായുടെ പ്രഭാഷണം ആശയവ്യക്തത നിറഞ്ഞതായിരുന്നു എന്നാണ് ഗോർബച്ചേവ് സൂചിപ്പിച്ചത്.

മീഖായേൽ ഗോർബച്ചേവ് നിരായുധീകരണത്തിനും ലോകസമാധാനത്തിനും വളരെ പ്രാധാന്യം കല്പിച്ചിരുന്നു. അമേരിക്കൻ പ്രസിഡണ്ട് റീഗനുമായി ഉച്ചകോടി സമ്മേളനം നടത്തുവാൻ മുൻകൈ എടുത്തത് അദ്ദേഹമായിരുന്നു. ആയുധവൽക്കരണം മനുഷ്യസമൂഹത്തിന് മുഖ്യ ഭീഷണിയായിരിക്കുന്നു എന്നദ്ദേഹത്തിന് ബോധ്യമുണ്ടായിരുന്നു. ഈ വിഷയത്തെക്കുറിച്ച് ഒരു ക്രൈസ്തവ സഭാദ്ധ്യക്ഷനുമായി സംഭാഷണം നടത്തുവാൻ അദ്ദേഹം സന്നദ്ധനായി. റഷ്യയിലുള്ള ഏതെങ്കിലും സഭാദ്ധ്യക്ഷനല്ല ഈ പദവി ലഭിച്ചത്. മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്കായിരുന്നു. അര മണിക്കൂർ സമയം നീണ്ടുനിന്ന ആ സംഭാഷണം വളരെ പ്രാധാന്യം നൽകി റഷ്യൻ ടെലിവിഷൻ പ്രത്യേക പരിപാടിയായി അവതരിപ്പിച്ചു.

മതനേതാക്കളുടെയും ശാസ്ത്രസാങ്കേതിക വിദഗ്ദ്ധരുടെയും അഞ്ചാമത് അന്താരാഷ്ട്ര റൗണ്ട് ടേബിൾ കോൺഫ്രൻസ് 1987 മാർച്ച് 18 മുതൽ 20 വരെ മോസ്ക്കോയിൽ നടന്നു. "Common Security and Moral Ethical Values" എന്നതായിരുന്നു കോൺഫ്രൻസിന്റെ വിഷയം. റൗണ്ട് ടേബിൾ കോൺഫ്രൻസുകളുടെ സ്ഥിരം മോഡറേറ്ററായ മാർ ഗ്രീഗോറിയോസ് തന്നെയായിരുന്നു ഈ കോൺഫ്രൻസിലും ആദ്ധ്യക്ഷം വഹിച്ചത്. ആമുഖ പ്രഭാഷണം നടത്തിയ ബൈലോറഷ്യയുടെയും മിൻസ്കിന്റെയും മെത്രാപ്പോലീത്തായായ ഫിലറെറ്റ്, മാർ ഗ്രീഗോറിയോസിന്റെ സേവനത്തെക്കുറിച്ച് ഇപ്രകാരം പറഞ്ഞു:

"I would like to mention, in particular the impressive review of data on the subject of 'nuclear winter' contained in the paper "Stop Darkness at Noon - Save Life", presented by our permanent moderator, His Eminence Paulos Mar Gregorios, Metropolitan of Delhi and the North.

With your permission I am taking the occasion to once again did a cordial welcome to Vladyka Paulos Mar Gregorios, true zealot of the peace movement, outstanding champion of peace and justice on Earth, who chairs this conference too."

സമ്മേളനത്തിന്റെ ചിന്തകളും അഭിപ്രായങ്ങളും നിർദ്ദേശങ്ങളും അറിയിച്ചുകൊണ്ട് മാർ ഗ്രീഗോറിയോസും മാർ ഫിലറെറ്റും ചേർന്ന് മീഖായേൽ ഗോർബച്ചേവിനും അമേരിക്കൻ പ്രസിഡണ്ടിനും യു. എൻ. സെക്രട്ടറി ജനറലിനും കത്തുകൾ അയയ്ക്കുകയുണ്ടായി. ഗോർബച്ചേവിനു എഴുതിയ കത്ത് ഇപ്രകാരമായിരുന്നു:

Your Excellency,

With deep respect we inform you that on March 18-20, 1987, 100 distinguished personalities representing Buddhism, Christianity, Islam, Judaism, Sikhism, and the community of scientists discussed the issues of common security, moral and ethical values at the round table meeting in Moscow, USSR.

When deliberating on the steps which could introduce a process of irreversible disarmament, the participants in the Round Table Conference expressed their approval and support of your proposals to separate the question of medium-range missiles in Europe from the whole disarmament package and to reach agreement on it immediately. They understand that these proposals are in full agreement with the plans from Reykjavik according to which the USSR and the USA would dismantle their mediumrange missiles in Europe within the period of five years. This would drastically reduce the nuclear threat in Europe promote confidence and support the process of removing other types of armaments from the European region.

We assure you that we shall address the Churches and religious groups with an appeal to provide you with their moral support in every step you and your government take towards disarmament and to the abolition of all nuclear arms.

We wish you all the necessary health and strength to perform your political responsibility to your country and your people.

Sincerely Yours,

Metropolitan PAULOS MAR GREGORIOS          Metropolitan FILARET

പെരിസ്ത്രോയിക്കയുടെയും ഗ്ലാസ്നോസ്തിന്റെയും പശ്ചാത്തലത്തിൽ റഷ്യയിലുണ്ടായ മാറ്റങ്ങൾ വിലയിരുത്തുവാനും നേരിട്ട് കാണുവാനും, കമ്മ്യൂണിസത്തിന്റെ താൽക്കാലിക പരാജയത്തിനു തൊട്ടുമുമ്പ് (1989 ഡിസംബറിൽ) മെത്രാപ്പോലീത്താ റഷ്യയിലെത്തി. ശ്രദ്ധേയമായ ഈ സന്ദർശനത്തെക്കുറിച്ച് സോവിയറ്റ് ലാൻഡ് മാസിക (1990 ജനുവരി ലക്കം, പേജ് 22–23) ഏഴു ഫോട്ടോകൾ ഉൾപ്പെടുത്തിക്കൊണ്ട് രണ്ടു പേജുകളിലായി വാർത്ത കൊടുത്തു. Paulos Mar Gregorios: “Perestroika Has Changed The Face of Russia” എന്ന ശീർഷകത്തിൽ വന്ന വാർത്തയിൽ മെത്രാപ്പോലീത്താ സന്ദർശിച്ച സ്ഥലങ്ങളെക്കുറിച്ചും, കണ്ട ആളുകളെക്കുറിച്ചും വിശദമായി പ്രതിപാദിക്കുന്നുണ്ട്. ഒരു വിഷയത്തെ പഠിക്കുവാനും മനസ്സിലാക്കുവാനും മെത്രാപ്പോലീത്താ അനുവർത്തിക്കുന്ന രീതി മനസ്സിലാക്കുവാൻ സഹായിക്കുന്ന ആ വാർത്ത കാണുക: “He plans to write a book now on problems of perestroika in the USSR which evokes keen interest the world over. He used the trip not to attend cultural events or meet with high ranking officials, but to take a closer look at the unusual, contradictory and often unpredictable things in politics, economics and culture which have sprung up under perestroika.

Naturally the programme of meetings and the range of interlocutors were very large. Dr. Gregorios visited the Institute of philosophy, the first Moscow cooperative restaurant on 36, Kropotkinskaya Street, the editorial offices of the *Mirovaya Ekonomika* and *Mezhdunarodnye Otnosheniya* journals the studio of an artist who paints original pictures on religious themes, Fyodor Dostoyevsky’s apartment turned into museum, and the centre for Rehabilitation after Spinal Cord Injuries. He talked with corresponding Member of the USSR Academy of Sciences A.Yablokov; People’s Deputy of the USSR and an ardent chambion of environmental protection; “Soviet capitalist” A. Fyodorov, head of the Moscow Union of cooperatives; young soldiers injured in Afghanistan; Armenian earthquake victims; members of unofficial youth groups M. Meyer (“Democratic Perestroika” group) and B. Kagarlitsky (“Moscow Popular Front”); artist V. Linnitsky; A Chekhutov of the Institute of World Economics; Indologists O. Mezentseva of the Institute of Philosophy and R. Rybakov, L. Mitrokhin and A. Litman of the Institute of Oriental Studies; People’s Deputy S. Stankevich, and others. He asked them how they and their organisations were contributing to perestroika. He was interested to talk both with a famous academician, a taxi driver, an Arab student studying in Moscow, an Armenian who had lost his home in the terrible earthquake, head of the Children’s Fund and a priest from a parish church.”

1989 ജനുവരി 4-ന് ഓൾ ഇന്ത്യാ പീസ് ആൻഡ് സോളിഡാരിറ്റി ഓർഗ നൈസേഷന്റെ ആഭിമുഖ്യത്തിൽ 'സോവിയറ്റ് യൂണിയനിലെയും ചൈന യിലേയും പുതിയ സ്ഥിതിഗതികളെ'ക്കുറിച്ച് തിരുവനന്തപുരത്ത് മെത്രാപ്പോലീത്താ പ്രഭാഷണം നടത്തി. പുതിയ സംഭവവികാസങ്ങളെ അപ ഗ്രഥിച്ചുകൊണ്ട് മെത്രാപ്പോലീത്താ ചെയ്ത പ്രഭാഷണം കേരളത്തിലെ ഇടതുപക്ഷ രാഷ്ട്രീയനേതാക്കളിൽ പലർക്കും പുതിയ അറിവുകൾ പകർന്നു കൊടുത്തു. 1989 അവസാനം കമ്മ്യൂണിസം താൽക്കാലിക മായി പരാജയപ്പെട്ടപ്പോൾ മെത്രാപ്പോലീത്തായുടെ പ്രസംഗത്തിലെ വാച കങ്ങൾ പലരും ഓർത്തു. സോവിയറ്റ് യൂണിയൻ ഒഴികെയുള്ള സോഷ്യ ലിസ്റ്റ് രാഷ്ട്രങ്ങളിൽ പെരിസ്ട്രോയിക്കയെയും ഗ്ലാസ്നോസ്റ്റിനെയും കുറിച്ച് മിണ്ടാൻപോലും ആരും ധൈര്യപ്പെടാത്ത സാഹചര്യമാണെന്ന് പ്രഭാഷണത്തിൽ മാർ ഗ്രീഗോറിയോസ് ചൂണ്ടിക്കാട്ടി. അമേരിക്കയി ലെയും ജപ്പാനിലേയും കമ്മ്യൂണിസ്റ്റ് നേതാക്കളും ഈ പുത്തൻ പ്രവ ണതയോട് യോജിക്കുന്നില്ല. പൂർവ ജർമ്മനിയിലെ തന്റെ പര്യടനവേള യിൽ എഴുതി തയ്യാറാക്കിയ പ്രസംഗത്തിൽ നിന്നു പെരിസ്ട്രോയിക്ക യെക്കുറിച്ചുള്ള പരാമർശം ഒഴിവാക്കണമെന്ന് ആവശ്യപ്പെട്ടതും ഈ വിഷയം സംബന്ധിച്ച പ്രസിദ്ധീകരണങ്ങൾക്ക് അവിടെ വിലക്ക് കൽപ്പി ച്ചിട്ടുള്ളതും അദ്ദേഹം വിശദീകരിച്ചു. മാനവികതയിലേക്കു സോവിയറ്റ് യൂണിയന്റെ സമീപനം മാറുമ്പോഴും ഇതര കമ്മ്യൂണിസ്റ്റ് രാഷ്ട്രങ്ങ ളിൽ വർഗസമരത്തിൽ നിന്നു വ്യതിചലിക്കുവാനുള്ള സാഹചര്യമില്ല. സോവിയറ്റ് കമ്മ്യൂണിസ്റ്റ് പാർട്ടിക്കും ഗോർബച്ചേവിനും ആഗോളാടിസ്ഥാ നത്തിൽ അമേരിക്കയുമായി ആരോഗ്യപരമായ മത്സരം നടത്തുവാൻ പുതിയ ചിന്താഗതി ആവശ്യമാണെന്ന് മെത്രാപ്പോലീത്താ അഭിപ്രായ പ്പെട്ടു. ചൈനയിൽ സ്വകാര്യവൽക്കരണം വ്യാപകമാവുകയാണെന്നും അവിടെ നേതാക്കളെ പരസ്യമായി വിമർശിക്കുവാൻപോലും ജനങ്ങൾ ഇപ്പോൾ ധൈര്യപ്പെട്ടു തുടങ്ങിയെന്നും അദ്ദേഹം ചൂണ്ടിക്കാട്ടി.

റഷ്യയിൽ നടത്തിയ വിവിധ പ്രവർത്തനങ്ങളെക്കുറിച്ച് മെത്രാപ്പോ ലീത്താ ഇങ്ങനെ പറയുന്നു: "1962 മുതൽ മുപ്പത് വർഷത്തോളം (1992 വരെ) സ്ഥിരമായി എല്ലാ വർഷവും രണ്ടും മൂന്നും പ്രാവശ്യം ഞാൻ റഷ്യയിൽ പോകുമായിരുന്നു. വളരെയധികം ആളുകളെ കാണുവാനും സംസാരിക്കുവാനും അവസരമുണ്ടായിട്ടുണ്ട്. റഷ്യയിലെ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫിലോസഫിയിൽ അവർ ഒരിക്കൽ എന്നെ ക്ഷണിച്ചു. ഇൻസ്റ്റി റ്റ്യൂട്ടിലെ പ്രൊഫസർമാരായ ഇരുപതോളം ഫിലോസഫർമാരുമായി ഒരു ദിവസം മുഴുവനും ഞാൻ ചർച്ച നടത്തി. പാശ്ചാത്യ ചിന്താഗതിയെപ്പറ്റി അവർക്ക് വലിയ അറിവില്ലാതിരുന്ന പല കാര്യങ്ങളും പറഞ്ഞുകൊടു ക്കുവാൻ സാധിച്ചു. പാശ്ചാത്യ ചിന്തകനായ കാൾ പോപ്പറുടെ

ഫിലോസഫിയെപ്പറ്റി ഒരു പി.എച്ച്.ഡി. ഗവേഷണ പ്രബന്ധം ഒരാളെഴുതിയത് മൂല്യനിർണ്ണയം നടത്തിക്കൊണ്ടിരിക്കുകയായിരുന്നു. അത് ഞാൻ കൂടെ പരിശോധിക്കണമെന്ന് അവർ പറഞ്ഞു. അവരുടെ കൂടെയിരുന്ന് പല കാര്യങ്ങളും ചർച്ച നടത്തുവാൻ സാധിച്ചു. മാർക്സിസ്റ്റ് ഫിലോസഫിയെപ്പറ്റിത്തന്നെ പല ചോദ്യങ്ങളും അവരുടെ മുമ്പാകെ ഉന്നയിക്കാനുള്ള അവസരം എനിക്കുണ്ടായി. ഒരു ചോദ്യം ഞാൻ സാധാരണ ഉന്നയിക്കാറുള്ളത് ഇതാണ്: 'മാർക്സിസ്റ്റ് ഫിലോസഫി ഒരു ശാസ്ത്രീയ ചിന്താഗതിയാണെങ്കിൽ കാറൽ മാർക്സ് ഇങ്ങനെ പറഞ്ഞു എന്നുള്ളതുകൊണ്ട് അത് സത്യമാണെന്ന് വരികയില്ലല്ലോ? ശാസ്ത്രീയമാകണമെങ്കിൽ യാഥാർത്ഥ്യവുമായി ടെസ്റ്റ് ചെയ്തു നോക്കിയെങ്കിലേ അത് ശരിയാവുകയുള്ളു. മതം മയക്കുമരുന്നാണെന്ന് കാറൽ മാർക്സോ, എംഗൽസോ 19-ാം ശതാബ്ദത്തിൽ പറഞ്ഞിട്ടുണ്ടെങ്കിൽ, അതാണ് സത്യമെന്ന് പറയുന്നത് ശാസ്ത്രീയമാണോ? ഇപ്പോൾ ലോകത്തിലുള്ള മതങ്ങളെയൊക്കെയൊന്നു പഠിച്ചിട്ട്, നിങ്ങളുടെ സ്വന്തം നിഗമനത്തിലെത്തുന്നതായിരിക്കുകയില്ലേ നല്ലത്? ഈ ചോദ്യങ്ങൾ ഉന്നയിച്ചപ്പോൾ അവർക്ക് ആദ്യം വലിയൊരു അമ്പരപ്പുണ്ടായി. കുറെ കഴിഞ്ഞ് അവർ പറഞ്ഞു: 'ഇതൊരു പ്രധാനപ്പെട്ട ചോദ്യമാണ്. ഇത് ഞങ്ങളുടെ ശ്രദ്ധയിൽപെട്ടിരുന്നില്ല. ഞങ്ങളിത് സി.പി.എസ്.യു. വിന്റെ ഉന്നതതലങ്ങളിൽ ചർച്ച ചെയ്തുകൊള്ളാം.' അങ്ങനെ പറയുകയും അവർ ചർച്ച ചെയ്യുകയും ചെയ്തു. അതിന്റെ ഫലമായി അവർക്ക് മതത്തെപ്പറ്റിയുള്ള ചിന്തയ്ക്ക് കുറച്ച് വ്യത്യാസം വന്നു."

"ഇതിനുശേഷം സി. അച്യുതമേനോനുമായിട്ട് ഞാൻ ഈ സംവാദം തന്നെ എടുത്തിട്ടു. അദ്ദേഹവും ചോദ്യങ്ങൾ കേട്ടപ്പോൾ അമ്പരന്നു. മാർക്സിന്റെ അഭിപ്രായങ്ങളെ ആവർത്തിക്കുന്ന കൂട്ടത്തിലാണ് അദ്ദേഹവും. അത് ശാസ്ത്രീയമല്ലെന്നും, ശാസ്ത്രീയമായിട്ട് മതത്തെപ്പറ്റി ഒരു നിഗമനം പറയണമെങ്കിൽ ചിന്തിച്ചു വേണമെന്നുമാണ് ഞാനദ്ദേഹത്തോട് പറഞ്ഞത്. അച്യുതമേനോൻ ചോദ്യത്തിന് മറുപടി പറയുവാൻ 24 മണിക്കൂർ നേരത്തെ സമയം ചോദിച്ചു. പിറ്റേദിവസം എന്നോട് പറഞ്ഞു: 'ഫാദർ പറയുന്നതാണ് ശരി. ഇപ്പോൾ ലാറ്റിൻ അമേരിക്കയിലും, യൂറോപ്പിലും, അമേരിക്കയിലും, ലോകത്തിൽ മുഴുവൻ തന്നെയുമുള്ള മതങ്ങൾ എന്താണ് ചെയ്യുന്നതെന്ന് ഞങ്ങൾ പഠിക്കേണ്ടിയിരിക്കുന്നു. അതിനുശേഷം എന്താണ് നല്ലതെന്നും എന്താണ് മോശമെന്നുമുള്ള നിഗമനത്തിലെത്താം. അതാണ് ശരിയായ മാർഗ്ഗം. അല്ലാതെ മാർക്സ് പറഞ്ഞത് ആവർത്തിക്കുന്നത് ശാസ്ത്രീയമല്ല.' അച്യുതമേനോൻ ഈ ആശയം പാർട്ടിവൃത്തത്തിനുള്ളിലും പറയുമായിരുന്നു. പക്ഷേ പാർട്ടിക്ക് ഡോഗ്മാറ്റിക് കമ്മ്യൂണിസത്തോടു തന്നെയായിരുന്നു താൽപര്യം. ഇപ്പോൾ

ഇ.എം.എസ്. നമ്പൂതിരിപ്പാടും - പ്രത്യേക രാഷ്ട്രീയ ഉദ്ദേശ്യങ്ങളോട് കൂടിയാണോ എന്ന് എനിക്ക് നല്ല നിശ്ചയമില്ല - മതത്തെപ്പറ്റി പുതിയ സമീപനത്തിലേക്കാണ് വരുന്നത്. മാർക്സ് പറഞ്ഞ ആ സമീപനത്തിലേക്കല്ല."

"റഷ്യയിൽ നടന്ന റൗണ്ട് ടേബിൾ സെമിനാറുകളുടെ സ്ഥിരം മോഡറേറ്റർ ഞാനായിരുന്നു. ആ സെമിനാറുകളിലൂടെയും പല കാര്യങ്ങൾ ഞങ്ങൾക്ക് വളരെ വ്യക്തമായി മനസ്സിലാക്കുവാൻ സാധിച്ചു. അമേരിക്കയിൽ നിന്നു വലിയ പണ്ഡിതന്മാരും പല പ്രധാനപ്പെട്ട ചിന്തകന്മാരുമൊക്കെ റൗണ്ട് ടേബിൾ സമ്മേളനത്തിൽ സംബന്ധിച്ചതുകൊണ്ട് നേരിട്ട് പല കാര്യങ്ങളും പറഞ്ഞു മനസ്സിലാക്കുവാനുള്ള വലിയ അവസരം കിട്ടി. ഉദാഹരണമായി ഒരു റൗണ്ട് ടേബിൾ സെമിനാർ ന്യൂക്ലിയർ വിന്റർ എന്ന വിഷയത്തെക്കുറിച്ചായിരുന്നു. ആ വിഷയത്തിൽ പ്രഗത്ഭരായ പണ്ഡിതന്മാരെ പാശ്ചാത്യനാടുകളിൽ നിന്നും കൊണ്ടുവന്നു. അവരുടെ പ്രബന്ധങ്ങളുടെ അടിസ്ഥാനത്തിൽ, എവിടെയെങ്കിലും ഒരു ന്യൂക്ലിയർ യുദ്ധം ഉണ്ടാവുകയാണെങ്കിൽ, ലോകമെമ്പാടും സംഭവിക്കാവുന്ന പ്രത്യാഘാതങ്ങളെക്കുറിച്ചുള്ള ശാസ്ത്രീയ കണ്ടുപിടുത്തങ്ങൾ റഷ്യാക്കാരെക്കൂടി മനസ്സിലാക്കുവാൻ സാധിച്ചു. പാശ്ചാത്യനാടുകളിലുള്ള നല്ല ആശയങ്ങൾ അവർക്കു തന്നെയും, കൂടാതെ റഷ്യാക്കാർക്കും മനസ്സിലാക്കുവാൻ സാധിച്ചു. അതുപോലെതന്നെ 'നിരായുധീകരണം' എന്ന വിഷയത്തെക്കുറിച്ചുള്ള സെമിനാറിൽ അമേരിക്കൻ എയർഫോഴ്സിന്റെ ചീഫിനെ വരെ ഞങ്ങൾ കൊണ്ടുവന്നു. അവരുമൊക്കെയായി നേരിട്ടു സംസാരിക്കുവാനുള്ള ഒരു അവസരം കിട്ടിയെന്നുള്ളത് വളരെ പ്രധാനപ്പെട്ട ഒരു കാര്യമാണ്. അതിൽ റഷ്യാക്കാർക്ക് മാത്രമല്ല പ്രയോജനമുണ്ടായിട്ടുള്ളത്, മറ്റ് രാജ്യങ്ങളിൽ നിന്നും വരുന്ന പ്രതിനിധികൾക്കും സത്യം ശരിയായി അറിയുവാനുള്ള അവസരം ഉണ്ടായി. അവർ ഈ റൗണ്ട് ടേബിൾ കോൺഫ്രൻസുകളെക്കുറിച്ച് വലിയ മതിപ്പും സന്തോഷവുമുള്ളവരായിരുന്നു. ഈ സമ്മേളനങ്ങളുടെയെല്ലാം രേഖകളുടെ ഡ്രാഫ്റ്റിംഗും ഞാൻ തന്നെയാണ് മിക്കവാറും ചെയ്തത്. അത് എനിക്ക് വളരെ താൽപര്യമുള്ള ഒരു കാര്യമായിരുന്നു. അമേരിക്കക്കാരുടെയും റഷ്യാക്കാരുടെയുമിടയിൽ പരസ്പര ഐക്യം ഉണ്ടാക്കുവാനുള്ള ശ്രമം വളരെ രസാവഹങ്ങളായിരുന്നു. ചിലപ്പോൾ അവർ യോജിക്കാതിരിക്കുമ്പോൾ അൽപം സമ്മർദ്ദം ചെലുത്തിത്തന്നെ അവരെ യോജിപ്പിക്കുവാൻ ശ്രമിച്ചിട്ടുണ്ട്."

ഗോർബച്ചേവിന്റെ 'പെരിസ്ട്രോയിക്ക' എന്ന ആശയത്തിൽ അങ്ങയുടെ ചിന്താശകലങ്ങൾ ദർശിക്കുന്നു എന്നു ചിലർ പറയുന്നതിനോട് എങ്ങനെ പ്രതികരിക്കുന്നു?

“അതൊന്നും ഞാൻ ചെയ്തതൊന്നുമല്ല. എന്റെ ആശയങ്ങൾ അവിടെ കിടന്ന് പലരുമൊക്കെ ചിന്തിക്കുന്നുണ്ടായിരുന്നു. കമ്മ്യൂണിസ്റ്റ് പാർട്ടിക്കകത്ത് തന്നെ വലിയൊരു ചർച്ച ഉണ്ടാവുകയും, പാർട്ടിക്കകത്ത് പല കാര്യങ്ങളും കുഴഞ്ഞാണ് കിടക്കുന്നത്, അതെല്ലാം ഒന്ന് നവീകരിച്ച് പുതിയൊരു അടിത്തറ ഉണ്ടാക്കിയെടുത്തെങ്കിലേ ശരിയാവുകയുള്ളൂ എന്ന അഭിപ്രായമുണ്ടാവുകയും ചെയ്തു. സ്റ്റാലിന്റെ കാലത്തുതന്നെ പല തെറ്റായ പ്രവണതകളും നീക്കിയെടുക്കണമെന്ന് അവരുടെയിടയിൽ തന്നെയുണ്ടായ ഒരു അഭിപ്രായഗതിയെ, ഗോർബച്ചേവ് പിന്നീട് കുറെക്കൂടെ വ്യക്തമായിട്ട് ഗ്ലാസ്നോസ്റ്റ്, പെരിസ്ട്രോയിക്ക എന്നിങ്ങനെ രണ്ടാശയങ്ങൾ വച്ചുകൊണ്ട് അവതരിപ്പിക്കുകയാണുണ്ടായത്. തുറന്ന സമീപനം വേണം, അങ്ങോട്ടുമിങ്ങോട്ടും വിശ്വാസവഞ്ചന പാടില്ല എന്നതായിരുന്നു അതിലെ പ്രധാന ആശയം. വഞ്ചന എന്നത് സ്റ്റാലിന്റെ കാലത്ത് പ്രധാനപ്പെട്ട ഒന്നായിത്തീർന്നിരുന്നു. അവരെ നശിപ്പിച്ചത് ഈ വഞ്ചനയാണ്. അതായത് ഭാര്യ, ഭർത്താവിനെതിരായി ചാരവൃത്തി നടത്തി അധികാരികളെ അറിയിക്കുന്ന സ്ഥിതിപോലുമുണ്ടായി! ഇത്തരം കാര്യങ്ങൾ മൂലം മനുഷ്യർക്ക് പരസ്പരവിശ്വാസവും സ്നേഹവുമില്ലാത്ത സ്ഥിതി വന്നു. അത് മാറ്റണമെങ്കിൽ വഞ്ചന പൂർണ്ണമായിട്ട് മാറ്റണം. അതുകൊണ്ട് തുറന്ന സമീപനം വേണമെന്ന് പറഞ്ഞു. അതുപോലെ തന്നെ ഘടനയിലും വ്യത്യാസം വരണം. മുകളിലിരിക്കുന്നവർ എല്ലാ തീരുമാനങ്ങളും ചെയ്യുന്ന രീതി മാറണം. ഉല്പാദനത്തിലും അതുപോലെ ഒരു പുതിയ സമ്പ്രദായം ഉണ്ടാകണമെന്നു പറഞ്ഞുവെന്നുള്ളതേ ഉള്ളൂ. അത് എന്റെ ആശയങ്ങൾ മാത്രമൊന്നുമല്ല. ഞാൻ ഈ പറയുന്ന ആശയങ്ങളൊക്കെ പലപ്പോഴും പറഞ്ഞിട്ടുള്ളതുകൊണ്ട് എന്നിൽനിന്നും കിട്ടിയതാണെന്ന് ഞാൻ പറയുകയില്ല.”

ദക്ഷിണാഫ്രിക്കയിലെ വെള്ളക്കാരുടെ ഗവൺമെന്റിന് പാശ്ചാത്യ ഗവൺമെന്റുകൾ നൽകിവന്ന പിന്തുണ പിൻവലിപ്പിക്കുന്നതിനായി, പാശ്ചാത്യ രാഷ്ട്രതലവന്മാരെ നേരിൽക്കണ്ട് സമ്മർദ്ദം ചെലുത്തുന്നതിനായി ഡബ്ലിയു.സി.സി. 1989–ൽ ഒരു പ്രത്യേക ഡലിഗേഷനെ നിയോഗിച്ചു. മാർ ഗ്രീഗോറിയോസ് ഈ സംഘത്തിലെ ഒരു പ്രധാന അംഗമായിരുന്നു. ജനീവാ, ഫ്രാൻസ്, അമേരിക്ക, ഇംഗ്ലണ്ട്, ജർമ്മനി തുടങ്ങിയ പാശ്ചാത്യ രാഷ്ട്രങ്ങളിലെ ഭരണതലവന്മാരെ നേരിൽകണ്ട് കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കുവാനും ബോധ്യപ്പെടുത്തുവാനും ഡലിഗേഷന് സാധിച്ചു.

അമേരിക്കയിൽ സ്റ്റേറ്റ് സെക്രട്ടറി ജിം ബേക്കറെയാണ് സംഘം സന്ദർശിച്ചത്. അദ്ദേഹം ആ സ്ഥാനത്തേക്ക് വന്നതേയുള്ളായിരുന്നു. സൗത്ത് ആഫ്രിക്കൻ പ്രശ്നത്തെ സംബന്ധിച്ച് വ്യക്തമായ ധാരണയൊന്നും



**Richard Edward Geoffrey Howe**

അദ്ദേഹത്തിന് ഉണ്ടായിരുന്നില്ല. അതിനാൽ വ്യക്തമായി കാര്യങ്ങൾ പറഞ്ഞു കൊടുക്കുവാൻ ഡലിഗേഷന് സാധിച്ചു. സംഘം നൽകിയ വിവരങ്ങൾ ബേക്കറെ അത്ഭുതപ്പെടുത്തി.

ഇംഗ്ലണ്ടിലെ മാർഗരറ്റ് താച്ചറുടെ ഗവൺമെന്റാണ് സൗത്ത് ആഫ്രിക്കൻ ഭരണകൂടത്തെ ഏറ്റവുമധികം പിന്തുണച്ചുകൊണ്ടിരുന്നത്. വിദേശകാര്യ സെക്രട്ടറിയായിരുന്ന സർ ജഫ്രി ഹൗവിനെയാണ് സംഘം കണ്ടത് (പിന്നീട് അദ്ദേഹം ഡപ്യൂട്ടി പ്രൈം മിനിസ്റ്റർ ആയി). അദ്ദേഹത്തോട് മാർ ഗ്രീഗോറിയോസ് പറഞ്ഞു: "സർ ജഫ്രി, സൗത്ത് ആഫ്രിക്കയിൽ പൊതുവെയുള്ള ധാരണ, ബ്രിട്ടീഷ് ഗവൺമെന്റാണ് വർണ്ണവിവേചനത്തെ എറ്റവും ശക്തമായി പിന്തുണയ്ക്കുന്നതെന്നാണ്. കാരണം കോമൺവെൽത്തിലെ മറ്റുള്ള എല്ലാ രാജ്യങ്ങളും സൗത്ത് ആഫ്രിക്കയ്ക്ക് എതിരാണ്. താങ്കളുടെ ഗവൺമെന്റ് മാത്രമാണ് ഈയൊരു നിലപാട് എടുത്തിരിക്കുന്നത്."

മാർ ഗ്രീഗോറിയോസിന്റെ വാക്കുകൾ ജഫ്രിയെ വല്ലാതെ ക്ഷുഭിതനാക്കി. അദ്ദേഹം മേശമേൽ കൈ ചുരുട്ടി ഇടിച്ചുകൊണ്ടു പറഞ്ഞു: "ആ പ്രസ്താവന ആവർത്തിക്കുന്നതു കേൾക്കാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല."

മാർ ഗ്രീഗോറിയോസ് ഒട്ടും കൂസാതെ തിരിച്ചടിച്ചു: "സർ ജഫ്രി, ആ പ്രസ്താവന സത്യമായിരിക്കുന്നിടത്തോളം കാലം ഞാനതു വീണ്ടും ആവർത്തിക്കും."

സർ ജഫ്രി വിഷമിച്ചു. സംഘത്തിന്റെ വാദമുഖങ്ങൾ അദ്ദേഹത്തിന് അംഗീകരിക്കേണ്ടതായി വന്നു. അദ്ദേഹം വളരെ ശക്തമായ ഒരു റിപ്പോർട്ട് ഗവൺമെന്റിനു നൽകുകയും ചെയ്തു.

തുടർന്ന് ഇംഗ്ലണ്ടിലെ പ്രതിപക്ഷ നേതാവിനെയും, വിദേശകാര്യ മന്ത്രിയെയും പാർലമെന്റ് അംഗങ്ങളെയുമൊക്കെ കണ്ട് സംഘം കാര്യങ്ങൾ വിശദീകരിച്ചു. പാർലമെന്റ് അദ്ധ്യക്ഷനെ സന്ദർശിച്ചപ്പോൾ അദ്ദേഹം സംഘം പറഞ്ഞത് മുഴുവൻ അംഗീകരിച്ചു. അദ്ദേഹം പറഞ്ഞു: "നിങ്ങൾ പറയുന്നത് പൂർണ്ണമായും ഞങ്ങൾ അംഗീകരിക്കുന്നു. പക്ഷേ, ഞങ്ങൾക്കൊന്നും ചെയ്യുവാൻ സാധിക്കുകയില്ല. കാരണം ബ്രിട്ടീഷ് ഗവൺമെന്റ് എന്ത് ചെയ്യണമെന്ന് തീരുമാനിക്കുന്നത് ഒരു വ്യക്തി മാത്രമാണ്."

ഉടനെ മാർ ഗ്രീഗോറിയോസ് ചിരിച്ചുകൊണ്ടു പറഞ്ഞു: "ഞങ്ങൾ സൗത്ത് ആഫ്രിക്കയിലെ ജനാധിപത്യത്തെക്കുറിച്ച് സംസാരിക്കാനാണ് വന്നത്. പക്ഷേ, ഇപ്പോഴത് ബ്രിട്ടന്റെ ജനാധിപത്യപ്രശ്നമായതു പോലെയുണ്ടല്ലോ. ഒരു വ്യക്തി ബ്രിട്ടനുവേണ്ടി മുഴുവൻ തീരുമാനമെടുക്കുന്നു. എന്തു തരത്തിലുള്ള ജനാധിപത്യമാണിത്!"

തുടർന്ന് ജർമ്മൻ പ്രസിഡണ്ടിനെ സംഘം സന്ദർശിച്ചു. അദ്ദേഹം മാർ ഗ്രീഗോറിയോസിന്റെ സുഹൃത്തായിരുന്നു. ഡബ്ലിയു.സി.സി. യുടെ പ്രവർത്തനങ്ങളുമായി മുമ്പ് സഹകരിച്ചിരുന്ന അദ്ദേഹം പൂർണ്ണമായും സംഘത്തോട് അനുകൂലിച്ചു. തുടർന്ന് ഗെൻഷറെ സംഘം കണ്ടു. അദ്ദേഹവും സംഘത്തോട് പൂർണമായും യോജിച്ചു. ചാൻസലർ കോളിനോട് സംസാരിക്കാമെന്ന് അദ്ദേഹം പറഞ്ഞു. ഗെൻഷറും സംഘത്തോടൊപ്പം ചെന്ന് കോളിനെ സന്ദർശിച്ചു.

'സൗത്ത് ആഫ്രിക്കയുടെ പ്രധാനപ്പെട്ട വ്യാപാരപങ്കാളി ജർമ്മനിയാണെന്നാണ് ഞങ്ങൾ മനസ്സിലാക്കിയിരിക്കുന്നത്. അതുകൊണ്ട് ജർമ്മനി സൗത്ത് ആഫ്രിക്കൻ ഗവൺമെന്റിനെ പിന്തുണക്കുകയും അവർക്കെതിരെയുള്ള ഉപരോധം നടപ്പിലാക്കാതിരിക്കുകയും ചെയ്യുന്നു എന്നാണ് ഞങ്ങൾ മനസ്സിലാക്കുന്നതെന്ന്' സംഘം കോളിനോട് പറഞ്ഞു. കോളിന് പെട്ടെന്നു ദേഷ്യം വന്നു. അദ്ദേഹം ക്ഷുഭിതനായി ചോദിച്ചു: "അത് സത്യമല്ല. സൗത്ത് ആഫ്രിക്കയുടെ പ്രധാന വ്യാപാരപങ്കാളിയാണ് ജർമ്മനി എന്ന വിവരം നിങ്ങൾക്ക് എവിടുന്ന് കിട്ടി?"

"ചാൻസലർ കോൾ, ഞങ്ങൾക്ക് വിവരം കിട്ടിയത് താങ്കളുടെ സൗത്ത് ആഫ്രിക്കയിലെ അംബാസിഡറിൽ നിന്നാണ്. അദ്ദേഹം പ്രസിദ്ധീകരിച്ച ഒരു സ്റ്റേറ്റ്മെന്റ് സൗത്ത് ആഫ്രിക്കയിൽ നിന്നും പ്രസിദ്ധീകരിക്കുന്ന ഈ പത്രത്തിൽ വന്നിരിക്കുന്നത് കാണുക." സംഘം പത്രവാർത്ത കോളിന്റെ ശ്രദ്ധയിൽപെടുത്തി. കോൾ വിഷമിച്ചു. അദ്ദേഹം സംഘാംഗങ്ങളെക്കൊണ്ട് മടുത്തു. അവസാനം അദ്ദേഹത്തിനും കാര്യങ്ങൾ സമ്മതിച്ചു കൊടുക്കേണ്ടതായി വന്നു.

അങ്ങനെ വിവിധ ഗവൺമെന്റുകളെ സന്ദർശിച്ച് അവരോട് സംസാരിച്ചതിന്റെ ഫലമായി സൗത്ത് ആഫ്രിക്കൻ ഗവൺമെന്റിനുള്ള പാശ്ചാത്യഗവൺമെന്റുകളുടെ പിന്തുണ പിൻവലിപ്പിക്കുവാൻ സംഘത്തിന് സാധിച്ചു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ആ വലിയ 'മിഷനി'ൽ പ്രധാനപ്പെട്ട ഒരു റോൾ ഭംഗിയായി നിർവഹിക്കുകയും ചെയ്തു.

1990–ൽ ഇറാക്ക്, കുവൈറ്റ് പിടിച്ചടക്കിയ സമയം. കുവൈറ്റിൽ നിന്നും വിദേശികൾ പ്രാണരക്ഷാർത്ഥം പലായനം ചെയ്യുന്നു. അമേരിക്ക ഉൾപ്പെടെയുള്ള സഖ്യകക്ഷികൾ, ഒരു നിശ്ചിത തീയതിക്കകം കുവൈറ്റിൽ

നിന്നും പിന്മാറണമെന്നും അല്ലെങ്കിൽ യുദ്ധം ആരംഭിക്കുമെന്നും ഇറാക്കിന് അന്ത്യശാസനം നൽകിയിരിക്കുന്നു. ഒരു യുദ്ധത്തിന്റെ കെടുതികളെ മുന്നിൽ കണ്ടുകൊണ്ട് പല സമാധാന പരിശ്രമങ്ങളും നടക്കുന്നു. ഇറാക്ക് പ്രസിഡണ്ട് സദ്ദാം ഹുസൈൻ ഒന്നിനും വഴങ്ങാതെ എന്തിനും തയ്യാറായി നിലയുറപ്പിച്ചിരിക്കുന്നു. യുണൈറ്റഡ് നേഷൻസിന്റെ സമാധാന പരിശ്രമങ്ങൾപോലും ഫലപ്രാപ്തിയിലെത്താത്ത സമയം.

ലോക സമാധാന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ മാർ ഗ്രീഗോറിയോസും സുഹൃത്തുക്കളും കർമ്മനിരതരായി. മധ്യപൂർവ്വദേശത്തെ നാലു ഗവൺമെന്റുകളുമായി സംസാരിക്കുവാൻ അവർ തീരുമാനിച്ചു. സൗദി അറേബ്യ, കുവൈറ്റ് എന്നീ ഗവൺമെന്റുകളും ജോർദ്ദാൻ, ഇറാക്ക് എന്നീ ഗവൺമെന്റുകളും തമ്മിൽ ഒരു അഭിപ്രായഐക്യം ഉണ്ടാകുകയാണെങ്കിൽ, അമേരിക്ക അത് സ്വീകരിക്കാൻ നിർബന്ധിതരാവും. അതിനുവേണ്ടിയാണ് മാർ ഗ്രീഗോറിയോസും കൂട്ടരും ശ്രമിച്ചത്.

സൗദി അറേബ്യ, ജോർദ്ദാൻ, കുവൈറ്റ് എന്നീ ഗവൺമെന്റുകളുമായുള്ള സംഭാഷണത്തെ തുടർന്ന് സമാധാനസംഘം ഇറാക്കിന്റെ തലസ്ഥാനമായ ബാഗ്ദാദിലെത്തി. മറ്റ് മൂന്ന് ഗവൺമെന്റുകളുടെയും നിലപാടുകളും ആശയങ്ങളും സംഘം ഇറാക്ക് ഗവൺമെന്റിനെ അറിയിച്ചു. കുവൈറ്റിൽ ഇറാക്ക് ചെയ്ത അതിക്രമങ്ങളെപ്പറ്റിയുള്ള സമ്പൂർണ്ണ ലിസ്റ്റ് സംഘത്തിനു ലഭിച്ചിരുന്നത് വായിച്ചു കേൾപ്പിച്ചു. ഇറാക്ക് ഉദ്യോഗസ്ഥർ അത് നിഷേധിച്ചില്ല. 'അങ്ങനെ വല്ലതുമൊക്കെ ഉണ്ടായിക്കാണുമെന്നാണ്' അവർ പ്രതികരിച്ചത്. സത്യസന്ധമായി അവർ സംഘത്തോട് സംസാരിക്കുകയും ഇടപെടുകയും ചെയ്തു.

ഇറാക്ക് പ്രസിഡണ്ട് സദ്ദാം ഹുസൈനുമായുള്ള സംഘത്തിന്റെ കൂടിക്കാഴ്ച തീരുമാനിക്കപ്പെട്ടു. കൂടിക്കാഴ്ച നിശ്ചയിച്ചിരുന്ന ദിവസം രാവിലെയാണ് ഇറാക്ക് വിദേശകാര്യമന്ത്രിയുമായി ചർച്ച നടത്തുവാൻ തയ്യാറാണെന്ന് അമേരിക്കൻ പ്രസിഡണ്ട് ബുഷിന്റെ സുപ്രധാന പ്രഖ്യാപനം വന്നത്. അതിനെക്കുറിച്ച് ചർച്ച ചെയ്യുവാൻ റവലൂഷനറി വാർ കൗൺസിൽ സദ്ദാം ഹുസൈൻ വിളിച്ചുകൂട്ടി. അതുകൊണ്ട് സംഘവുമായുള്ള കൂടിക്കാഴ്ച നടക്കുമോ എന്ന കാര്യം സംശയത്തിലായി. പക്ഷേ, സദ്ദാം തന്റെ 'നമ്പർ ടു'വായ ഡപ്യൂട്ടി പ്രൈം മിനിസ്റ്ററെ കൂടിക്കാഴ്ചയ്ക്കായി വിട്ടു. അദ്ദേഹവുമായി മാർ ഗ്രീഗോറിയോസും സുഹൃത്തുക്കളും ദീർഘമായി സംസാരിച്ചു. ഇറാക്കിന്റെ ആശയങ്ങൾ എന്താണെന്ന് മെത്രാപ്പോലീത്തായ്ക്ക് മനസ്സിലായി. അവർ പിന്മാറാൻ തയ്യാറാണെന്ന് അദ്ദേഹത്തിന് വ്യക്തമായി ബോധ്യപ്പെട്ടു.

“ഇറാക്കിന്റെ അഭിമാനത്തിനു ക്ഷതം വരാതെയുള്ള മാന്യമായ ഒരു ഒത്തുതീർപ്പിന് അവർ തയ്യാറാണ്. കുവൈറ്റ് ഇറാക്കിന് കുറച്ച് പണം കൊടുക്കണം. കുവൈറ്റിലെ ഒന്നു രണ്ട് എണ്ണക്കിണറുകൾ കൂടി കിട്ടിയാൽ കൊള്ളാമെന്ന് അവർക്ക് താത്പര്യമുണ്ട്. ഇത്രയും സമ്മതിക്കുകയാണെങ്കിൽ ഒരു യുദ്ധവുമില്ലാതെ അവർ പിന്മാറാൻ തയ്യാറാണ്. ഇക്കാര്യങ്ങൾ അംഗീകരിക്കുവാൻ സാധിക്കുകയില്ല എന്നതായിരുന്നു അമേരിക്കൻ ഗവൺമെന്റിന്റെ നിലപാട്. ഇറാക്കുമായി അനുരഞ്ജന ചർച്ച നടത്തുവാൻ പാടില്ല എന്നും അവരെ ഉടനെ യുദ്ധത്തിൽ തോല്പിക്കണമെന്നുമുള്ള നിർബന്ധമായിരുന്നു അമേരിക്കയ്ക്ക്. ചില വ്യവസ്ഥകൾ അംഗീകരിക്കുകയാണെങ്കിൽ ഞങ്ങൾ പിന്മാറാൻ തയ്യാറാണ് എന്ന നിലപാടിലായിരുന്നു ഇറാക്ക്. ‘നിങ്ങൾ ആ വ്യവസ്ഥകൾ എല്ലാവർക്കും സമ്മതമായ ഒരു സംഘത്തെക്കൊണ്ട് ഉന്നയിപ്പിക്കാമെങ്കിൽ ഞങ്ങളത് അംഗീകരിക്കുവാൻ തയ്യാറാണെന്ന്’ അവർ വ്യക്തമാക്കി.”

രണ്ടു വ്യവസ്ഥകളാണ് ഇറാക്ക് മുമ്പോട്ടു വച്ചത്. 1) ഒരു മദ്ധ്യപൂർവ്വദേശ സമാധാന സമ്മേളനം വിളിച്ചുകൂട്ടാമെന്നും അതിൽ പലസ്തീൻ പ്രശ്നം പരിഹരിക്കാമെന്നും ഉറപ്പ് തരണം. 2) മധ്യപൂർവ്വദേശത്തെ എല്ലാ അധിവാസ മേഖലകളിൽ നിന്നും വിദേശ ഗ്രൂപ്പുകൾ മാറണം. എന്നു വച്ചാൽ സൈപ്രസ്, ലെബനൻ തുടങ്ങിയ സ്ഥലങ്ങളിൽ നിന്നും വിദേശ ഗ്രൂപ്പുകൾ പിന്മാറണം.

“ഈ രണ്ടു വ്യവസ്ഥകൾ സമ്മതിക്കുകയാണെങ്കിൽ ഞങ്ങൾ പിന്മാറാൻ തയ്യാറാണ്. വിദേശ ഗ്രൂപ്പുകൾ പിന്മാറുന്നതിന്റെ ആദ്യപടിയായി, ഇറാക്ക് കുവൈറ്റിൽ നിന്നും പിന്മാറാമെന്ന് സമ്മതിക്കാമെന്ന് ഡപ്യൂട്ടി പ്രൈം മിനിസ്റ്റർ പറഞ്ഞു. എനിക്ക് ഏകദേശം അവരുടെ ആശയങ്ങൾ മനസ്സിലായെന്ന് തോന്നിയപ്പോൾ അവർ പറഞ്ഞു: ‘താങ്കൾ ഒരു കൂട്ടം പിന്മാറ്റ വ്യവസ്ഥകൾ എഴുതിയുണ്ടാക്കുക. നമുക്കത് സ്വീകാര്യമാവുമോ എന്നു നോക്കാം.’ ഞാൻ ഉടൻ പിന്മാറ്റ വ്യവസ്ഥകൾ എഴുതിയുണ്ടാക്കി. രണ്ടു സഹപ്രവർത്തകർ കൂടെയുണ്ട്. അവരുടെ സമ്മതം വാങ്ങി നിർദ്ദേശങ്ങൾ ഇറാക്ക് ഗവൺമെന്റിനു സമർപ്പിച്ചു. ഉടനെ അറബിയിൽ അത് തർജ്ജമ ചെയ്ത് സദ്ദാം ഹുസൈനു കൊടുത്തു. അദ്ദേഹം ആ നിർദ്ദേശങ്ങളോട് ഇങ്ങനെ പ്രതികരിച്ചു: ‘ഞങ്ങൾക്ക് ലഭിച്ചിട്ടുള്ളതിൽവച്ച് ഏറ്റവും പ്രായോഗികമായ നിർദ്ദേശങ്ങളാണിവ. പക്ഷേ, ഞങ്ങളിത് നിർദ്ദേശിക്കുകയില്ല. മറ്റാരെങ്കിലും ഇവ നിർദ്ദേശിക്കണം.’ രാജീവ് ഗാന്ധി, സ്വീഡനിലെ പ്രൈം മിനിസ്റ്റർ, ബ്രസീലിലെ ഒരു മുൻ പ്രസിഡന്റ് തുടങ്ങിയ മൂന്നുനാലു പേർ ഒരുമിച്ച് ചേർന്ന് നിർദ്ദേശിച്ചാൽ നിങ്ങൾ പോസിറ്റീവായി പ്രതികരിക്കുമോയെന്ന് ഞാൻ തിരക്കി. ‘ഞങ്ങൾ പിന്മാറാമെന്നൊന്നും പറയുകയില്ല. പക്ഷേ, പ്രതികരിക്കാമെന്ന്’ അവർ മറുപടി നൽകി.”

ബാഗ്ദാദിൽ നിന്നു മടങ്ങിയ സംഘം ഡിസം. 3-ന് പുറത്തിറക്കിയ പ്രസ് റിലീസിൽ സമാധാന ദൗത്യത്തിന്റെ പൂർണ്ണചിത്രം ദർശിക്കാം:

"It was decided at the International Meeting for a Peaceful Solution to the Middle East / Gulf Crisis, of the Arab Regional Peace Committees (members of the World Peace Council) with the Standing Committee of the WPC, held in Athens on the 6th and 7th of October 1990, to send a high level international delegation to visit the Middle East countries, to seek ways for a peaceful settlement of conflicts in the region. The delegation consisted of:

1. Mr. Evangelos Maheras (Greece), President of the World Peace Council. 2. Dr. Paulos Mar Gregorios (India), Metropolitan of Delhi, President of the World Council of Churches. 3. Mr. Raymond Edward Stewart (New Zealand), Executive Secretary of the world Peace Council.

The Delegation visited Saudi Arabia from November 25th to 28th, and had meeting first with the Kuwaiti Government in exile, in Taif, Saudi Arabia. The Deputy Prime Minister and Foreign Minister of Kuwait, His Excellency Sabahal Ahmed al-Sabah received us graciously at a luncheon, along with several Ministers of his Government. We had extensive discussions with H.E. Mr. Sulaiman A. Mutawa, Minister of Planning of Kuwait. Several other Kuwaiti ministers also welcomed and greeted us. We were accompanied by Mr. Ahmed Al-Nafisi, a prominent leader from the Kuwaiti Peace Council.

In jeddah, we were guests of Saudi Arabian King Fahd at his guest house (the jeddah Conference Palace) during our entire stay in Saudi Arabia. We were again most graciously received by H.E. Abdul Rahman al-Mansuri, Deputy Foreign Minister for Political Affairs of the Kingdom of Saudi Arabia, for about 95 minutes; the Minister explained to the delegation the Saudi point of view, and the delegation expressed its desire for a non-military peaceful settlement.

From Jeddah the delegation proceeded to Amman on 28th November. On the same day, we were received by His Majesty King Hussein, Crown prince H.R.H. Prince Hassan, and the King's political adviser Aduan Abu Odeh. His majesty explained to us Jordan's position and described His Majesty's personal efforts to resolve the crisis. On the 29th the delegation had a very useful meeting with His Excellency Marwan al-Qassem and his Deputy Foreign Minister Mr. Mutazzem Belbesi, as also with His Excellency Mr. Ahmed Al - Lozi, President of the Jordanian Senate, and Mr. Abdal Latif Arabiat, Speaker of the House of Representatives, as well as several other Senators and Representatives. The delegation was accompanied by Senator Issa Mdanat, from the Jordanian Peace Council.

On November 29th, the delegation went to Baghdad, Iraq and had very important meetings first with Mr. Adnan Dawood Salman, President of the Friendship, Peace and Solidarity organisation of Iraq and Vice-Chairman of the Presidential office of Iraq. On December Ist the delegation was received by His Excellency Taha Yassin Ramadhan, First Deputy Prime Minister and commander-in-Chief of the Armed Forces, No. 2 in the Iraqi Revolutionary Council. The delegation had also occasion to meet with several “Peace Missions” from the U.S.A., from Australia, from Italy and from other countries.

In all meetings, the delegation clearly expressed the position of the WPC that

1. It was opposed to the aggression and occupation by one state of the territory of another state - Israel in Arab lands, Iraq in Kuwait and Turkey in Cyprus;

2. That it was in principle opposed to all military solutions to conflicts; that all the problems of the Middle East are interconnected; and

3. That the same basis and Principles should be used to settle the problems of all occupied territories in the Middle East, in a comprehensive solution to the problems of the region.

In all the countries visited, the delegation was warmly and cordially received. All the four governments expressed appreciation for the timeliness of our visit and its significance. All governments wanted a peaceful solution and agreed that a war would have catastrophic consequences not only for the region but for all people in the world.

The delegation proposed a comprehensive solution and plan of action for a peaceful settlement of the conflicts, based on the above principles.

We give below the text of the proposal made to the Iraqi Government. The delegation’s proposal was gladly received by the Iraqi authorities, and was being sympathetically considered by them. They have promised to let us know their considered reactions to the proposal. Some members of the delegation, along with other prominent personalities, have been asked to return to Iraq in the course of the next two weeks.

There is a need that a group of nations, perhaps not those members of the Security Council who voted for the Security Council Resolution of November 29, 1990, should formulate a new proposal along the lines of the WPC proposal, and present it in the appropriate bodies of the United Nations as soon as possible, for a new comprehensive U.N. plan for settlement of

the conflicts in the region. The world Peace Council and its member organisations in each country have to make a new effort to build world public opinion and persuade governments to take new initiatives for a fresh set of proposals and actions.”

മധ്യപൂർവ്വദേശത്തെയും ഗൾഫിലെയും പ്രശ്നപരിഹാരത്തിനായി മാർ ഗ്രീഗോറിയോസ് ഉൾപ്പെട്ട അന്താരാഷ്ട്ര ഡലിഗേഷൻ തയ്യാറാക്കിയ നിർദ്ദേശങ്ങൾ ഇവയായിരുന്നു:

**Proposal From International Delegation Seeking A Peaceful Solution For The Middle East/Gulf Crisis**

The World Peace Council is an independent non-governmental organisation for informing world public opinion and therefore cannot make official proposals. The following proposal is for consideration by Governments and the United Nations as one starting point in working towards an acceptable solution.

1. The Middle East is a single interconnected geopolitical and socio - economic area, and its present problems cannot be settled on a peace-meal or invidious approach. One comprehensive solution, based on internationally accepted common principles, may however demand a solution to be implemented in several stages within a single time - frame.

2. All UN resolutions on different areas of the Middle East have the same validity and force. Invidiousness in “using all necessary means” to implement a single set of resolutions, without a similar commitment to use all necessary means for the implementation of other similar UN resolutions, can only be unjust.

3. What is needed is the quick departure of all occupying forces from all occupied areas in the Middle East. A comprehensive proposal for this, with a clear time-frame, should be agreed upon by all the parties involved, in the framework of the United Nations.

4. Once the comprehensive proposal is agreed upon, the immediate first step could consists of four more or less simultaneous steps:

a. the withdrawal of Iraqi forces from Kuwait, Iraq permitting all foreigners in Iraq to leave or stay as they choose.

b. the withdrawal of all sanctions and blockades against Iraq and Jordan.

c. the stationing of a UN Peacekeeping Force where necessary in the area.

d. the withdrawal of all foreign forces now amassed in Saudi Arabia, from the Middle East.

5. The United Nations should reiterate its demand that Israel withdraws from occupied Arab territories, as also Syria from Lebanon. All necessary means should be used for the implementation of this demand.

6. Iraq and Kuwait should produce a clear statement of their grievances against each other; the United Nations can then either set up a Special Arbitration Commission with sufficient Arab participation to settle the dispute by arbitration, or else adjudicate the dispute through the International Court of justice.

7. The proposal to convene a UN - sponsored Middle East Conference should be pressed upon all concerned, and the Conference, with the participation of all concerned, including Israel and the PLO, should be held not later than twelve months from now. Its agenda should include:

a. A homeland for the Palestinians;

b. the maintenance of peace and security in the Middle East and the demilitarisation of the area.

c. Plans for mutual cooperation among Middle Eastern states for economic and cultural as well as scientific - technological development, and for the growth of democratic institutions in all states.

1 December 1990

മെത്രാപ്പോലീത്താ ഡൽഹിയിൽ തിരിച്ചെത്തിയ ഉടൻ, രാജീവ് ഗാന്ധിയെ കാണുവാൻ ശ്രമിച്ചെങ്കിലും സാധിച്ചില്ല. രാജീവ് തിരക്കിലായിരുന്നതുകൊണ്ടും, സെക്രട്ടറി കാര്യമെന്താണെന്നു മനസ്സിലാക്കാതെ അത്ര പ്രധാനപ്പെട്ട വിഷയമായിരിക്കില്ല എന്നു വച്ച് കൂടിക്കാഴ്ച നീട്ടിക്കൊണ്ടുപോയതുകൊണ്ടുമാണിത് സംഭവിച്ചത്. ഡിസംബർ ആദ്യ ആഴ്ച രാജീവിനെ കാണണമെന്ന് ആവശ്യപ്പെട്ടിട്ട് ജനുവരി എട്ടിനാണ് കൂടിക്കാഴ്ച അനുവദിച്ചത്. 'എപ്പോൾ വേണമെങ്കിലും കാണാം. സെക്രട്ടറിയോട് പറഞ്ഞാൽ മതി' എന്ന് കൂടിക്കാഴ്ചകളെപ്പറ്റി രാജീവ് ഉറപ്പു നൽകിയിട്ടുള്ളതാണെങ്കിലും ആ സമയത്ത് ഇങ്ങനെയാണ് സംഭവിച്ചത്.

രാജീവിന്റെ സമ്മതം കിട്ടുകയാണെങ്കിൽ ജൂലിയസ് നെരേരയും സ്വീഡൻ പ്രൈം മിനിസ്റ്റർ, ബ്രസീലിലെ മുൻ പ്രസിഡണ്ട് തുടങ്ങിയവരെയുമൊക്കെ സന്ദർശിച്ച് സമ്മതം വാങ്ങി സമാധാനശ്രമങ്ങൾ നടത്താമെന്നായിരുന്നു മെത്രാപ്പോലീത്താ ആഗ്രഹിച്ചിരുന്നത്. ജനുവരി 15-ന് യുദ്ധം തുടങ്ങാനിരിക്കുകയായിരുന്നു. ഈ സമയത്ത് മെത്രാപ്പോലീത്താ നടുവ് വേദനയുമായി ആശുപത്രിയിലുമായി. അതിനാൽ രാജീവുമായുള്ള കൂടിക്കാഴ്ച നടന്നില്ല.

12–ാം തീയതിയാണ് ആശുപത്രി വിട്ടത്. ആരോഗ്യം തീരെ മോശമായതിനാൽ യാത്ര ചെയ്യുവാൻ സാധിക്കുകയില്ലായിരുന്നു. ശാരീരിക ക്ഷീണത്തെ അവഗണിച്ച് യാത്ര ചെയ്യാമെന്ന് വച്ചാലും, ഇത്രയും കുറഞ്ഞ സമയംകൊണ്ട് കാര്യങ്ങൾ ചെയ്തുതീർക്കുക അസാധ്യമായിരുന്നു. ലോകത്തിന്റെ ഈ വിഷയത്തിലുള്ള പൊതുജനാഭിപ്രായം മറ്റൊരു തരത്തിലാകുവാൻ ഈ സമാധാന പരിശ്രമം ഉതകുമായിരുന്നു. അമേരിക്കയുടെ പല മോശമായ ലക്ഷ്യങ്ങളും പുറത്തുകൊണ്ടുവരാനും കഴിയുമായിരുന്നു. അതിനാൽ മെത്രാപ്പോലീത്താ വളരെയധികം നിരാശനായി. ഇച്ഛിക്കുന്നതരത്തിൽ ശരീരത്തെ നിയന്ത്രിക്കുവാൻ സാധിക്കുന്നില്ലെങ്കിലും മനസ്സിനെ നിയന്ത്രിക്കുവാൻ അദ്ദേഹത്തിന് കഴിയുമായിരുന്നു. 'ഹൃദയത്തിൽ നന്മ നിറഞ്ഞ' ആ മനുഷ്യന് ഹൃദയം നുറുങ്ങി പ്രാർത്ഥിക്കുവാൻ മാത്രമേ കഴിഞ്ഞുള്ളു.

ഒരു പക്ഷേ, ഒരു യുദ്ധം ഒഴിവാക്കാൻ കഴിയുമായിരുന്ന ഈ നിർദ്ദേശങ്ങൾ, വേണ്ട രീതിയിൽ അന്താരാഷ്ട്രതലത്തിൽ അവതരിപ്പിക്കുവാൻ സമയപരിമിധി മൂലം കഴിയാതിരുന്നതുകൊണ്ടും, ഒരു യുദ്ധം ഉണ്ടാകേണ്ടത് ചിലരുടെയൊക്കെ നിലനിൽപ്പിന്റെതന്നെ പ്രശ്നമായിരുന്നതുകൊണ്ടും നടപ്പായില്ല. എങ്കിലും സംഭ്രമജനകമായ ഒരു അന്തരീക്ഷത്തിൽ ഇത്തരമൊരു സാഹസികമായ സമാധാനദൗത്യത്തിനിറങ്ങിത്തിരിച്ച മാർ ഗ്രീഗോറിയോസിന്റെ ഹൃദയത്തിന്റെ നന്മയെ നമുക്ക് അവഗണിക്കാനാവില്ല.

യുണൈറ്റഡ് നേഷൻസിന്റെ ആഭിമുഖ്യത്തിൽ 1991–ൽ റയോഡി ജനീറോയിൽ നടന്ന ഭൗമഉച്ചകോടിയിൽ മെത്രാപ്പോലീത്താ പങ്കെടുത്തു. പരിസ്ഥിതിയെ സംബന്ധിച്ച ഗവൺമെന്റേതര ഏജൻസികളുടെ പ്രതിനിധിയായിട്ടാണ് അദ്ദേഹം സംബന്ധിച്ചത്. റിയോയിൽ മുഴങ്ങിക്കേട്ട ഏക ഇന്ത്യൻ മതമേലദ്ധ്യക്ഷന്റെ ശബ്ദം മാർ ഗ്രീഗോറിയോസിന്റേതായിരുന്നു. റിയോയിലെ മെത്രാപ്പോലീത്തായുടെ പ്രവർത്തനങ്ങളെ നിരീക്ഷിച്ച 'ഇന്റർ റിലീജിയസ് ഫെഡറേഷൻ ഫോർ വേൾഡ് പീസ്' എന്ന അന്താരാഷ്ട്ര സംഘടനയുടെ ഡയറക്ടർ ഫ്രാങ്ക് കൗമാൻ അതിനെക്കുറിച്ച് ഇങ്ങനെ പറയുന്നു: "I was with Dr. Gregorios in Rio de Janeiro, where we attended what was dubbed the earth Summit, the United Nations conference on Environment and Development, as well as global forum of non-governmental organizations. The way this was organized was that there were tents out in a grand field called Flamingo Park on the beach. The conference happened to take place in June, hot months, on the Brazilian coast. The meeting places were tents set up in this park. These tents were hot, no air circulation, and little in the way of comfort or amenities for those people wishing to contribute to the deliberations. On the first day Dr.

Gregorios disappeared in the morning before we could organize a trip together to the park. Once I got there I found him sitting in a tent with a small circle of people, wearing the gowns and other trappings of his religious obedience, in this hot weather, speaking to a small group. The next day once again I returned to the same stuffy tent, listening to an uninspiring and uninspired individual trying to rally some sort of march against someone some-where. Dr. Gregorios was patiently waiting an opportunity to offer his insight and wisdom in that situation.

Later that night over dinner I asked humbly if I could ask him a question. I asked, "Can you tell me why is it that you spend your time in that little tent with people who as far as I could see lacked sound purposes and designs?" Dr. Gregorios looked at me and said, "Many years ago, Frank, I was given the vocation and mission from God to be the gathering that I will turn my back on that pledge and obligation to be faithful to the commission given me by my Lord." I am grateful to have had the opportunity to learn from Dr. Gregorios what faith and obedience to the call of God is."

തനിക്കു പറയാനുള്ള കാര്യങ്ങൾ ഒട്ടും കൂസാതെ ആരുടെ മുന്നിലും തുറന്നു പറയുകയെന്നത് മെത്രാപ്പോലീത്തായെ സംബന്ധിച്ചിടത്തോളം ഒരു ജീവിതപ്രമാണമായിരുന്നു. ആസ്ത്രേലിയൻ പ്രധാനമന്ത്രിയായിരുന്ന ബോബ് ഹോക്കിനെ 'ഇരുത്തി വിയർപ്പിച്ച' സംഭവം ഇതിനു നല്ലൊരു ഉദാഹരണമാണ്. പ്രൊഫ. ഏബ്രഹാം കരിക്കം ആ സംഭവം ഇങ്ങനെ വിവരിക്കുന്നു: "നിരവധി വേദികളിൽ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ പ്രഭാഷണങ്ങൾ കേൾക്കാനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചിട്ടുണ്ട്. എന്നാൽ എന്റെ സ്മൃതിമണ്ഡലത്തിൽ ഒരുനാളും മായാതെ നിൽക്കുന്ന ഒരു പ്രസംഗമുണ്ട്.

1991 ഫെബ്രുവരിയിൽ ആസ്ട്രേലിയായിലെ കാൻബറായിൽ നടന്ന അഖിലലോക സഭാകൗൺസിലിന്റെ ഏഴാമതു ജനറൽ അസംബ്ലിയായിരുന്നു വേദി. 'പരിശുദ്ധാത്മാവേ വരിക, സർവസൃഷ്ടിയേയും പുതുക്കുക' എന്നതായിരുന്നു പ്രധാന ചിന്താവിഷയമെങ്കിലും ആസ്ട്രേലിയൻ ആദിവാസികളും, ഗൾഫ് യുദ്ധവുമായിരുന്നു അവിടെ ഏറ്റവും അധികം ചർച്ച ചെയ്യപ്പെട്ട കാര്യങ്ങൾ.

നാഷണൽ യൂണിവേഴ്സിറ്റിയുടെ തിരുമുറ്റത്ത് നാലായിരം പേർക്കിരിക്കാവുന്ന പന്തലിൽ നടന്ന പ്രാരംഭ ആരാധന തന്നെ കറുത്ത മുത്തുകളായ അവിടുത്തെ ആദിവാസികളുടെ സംഘനൃത്തത്തോടെയാണാരംഭിച്ചത്. പന്തലിനു പുറത്ത് ശുദ്ധികലശത്തിനായി അവർ ഉയർത്തിവിട്ട പുകപടലത്തിനുള്ളിലൂടെയായിരുന്നു എല്ലാവരും അകത്തു പ്രവേശിച്ചതു തന്നെ.

management training, and also in the UN. Let us seek to improve the patterns of overall vibrations on our planet by generating new creative waves of spiritual energy. Let us create cross-professional networks of spiritual seekers and pilgrims all over the world. May this our humble appeal be read and pondered upon in all parts of the world. May it be improved upon by wiser souls, and bring vision and inspiration to many.

Let us all lift up our hearts in faith and hope to the Compassionate One, the Transcendent, the Merciful. May our constant care be for the healing of all humanity. Blessing and Grace will descend on our human race, and Peace with Justice and a healthy environment will come out of our prayerful and dedicated good efforts. We greet you all in the name of Peace and Joy, in the name of the Healing of Humanity. We send you our corporate blessings and warm good wishes. May Peace and Concord prevail!

Om shantih, shantih, shantih.

Rishikesh, Himalayas
December 12, 1993

ലോകമെമ്പാടും വിവിധ വിഷയങ്ങളെ അധികരിച്ച് മെത്രാപ്പോലീത്താ പ്രഭാഷണം നടത്തിയിട്ടുണ്ട്. 1968–ൽ മെത്രാപ്പോലീത്താ അമേരിക്കയിൽ ഹീൻ മെമ്മോറിയൽ പ്രഭാഷകനായിരുന്നു. അഖിലലോക സഭാകൗൺസിൽ 1977–ൽ ന്യൂഡൽഹിയിൽ നടത്തിയ 'സയൻസ് ആൻഡ് സൊസൈറ്റി' സെമിനാറിന്റെ മോഡറേറ്ററും ചെയർമാനുമായിരുന്നു. 1979–ൽ മെത്രാപ്പോലീത്താ ഹാർവാർഡ് യൂണിവേഴ്സിറ്റിയിൽ ഡഡ്‌ലി പ്രഭാഷണം നടത്തി. 1982–ൽ മോസ്കോയിൽ നടന്ന ന്യൂക്ലിയർ വിപത്തിനെതിരെയുള്ള അന്താരാഷ്ട്ര മതനേതാക്കളുടെ സമ്മേളനം സംഘടിപ്പിക്കുന്നതിൽ മെത്രാപ്പോലീത്താ മുഖ്യപങ്കു വഹിച്ചു. 'നിരായുധീകരണ'ത്തെക്കുറിച്ച് 1983–ൽ യുണൈറ്റഡ് നേഷൻസ് നടത്തിയ അന്താരാഷ്ട്ര സമ്മേളനത്തിൽ ഡോ. ഗ്രീഗോറിയോസ് ഡബ്ലിയു.സി.സി. ഡലിഗേഷനെ നയിച്ചുകൊണ്ട് പങ്കെടുത്തു. 1988–ൽ യു.എൻ. 'നിരായുധീകരണവും വികസനവും' എന്ന വിഷയത്തെക്കുറിച്ച് നടത്തിയ അന്താരാഷ്ട്ര എൻ.ജി.ഒ. കോൺഫ്രൻസിൽ മെത്രാപ്പോലീത്താ പ്രഭാഷകനായിരുന്നു. 1991–ൽ സെറാമ്പൂർ യൂണിവേഴ്സിറ്റി കോൺവൊക്കേഷനിൽ ബിരുദദാന പ്രസംഗകനായിരുന്നു. 1992–ൽ അമേരിക്കയിലെ സൈക്യാട്രിക് അസോസിയേഷൻ വാർഷിക സമ്മേളനത്തിൽ മെത്രാപ്പോലീത്താ Oscar Pfister പ്രഭാഷണം നടത്തി. 1993 ഫെബ്രുവരിയിൽ അയോദ്ധ്യ സംഭവത്തെക്കുറിച്ച് ചർച്ച ചെയ്യാൻ ഡൽഹിയിൽ കൂടിയ സുപ്രധാനമായ ഒരു ദേശീയ സെമിനാറിന്റെ മോഡറേറ്ററും പ്രധാന സംഘാടകനും മാർ ഗ്രീഗോറിയോസായിരുന്നു.

മെത്രാപ്പോലീത്തായുടെ ആഗോളവ്യാപകമായ പ്രവർത്തനങ്ങളെക്കുറിച്ച് സുഹൃത്തായ പ്രമുഖ നയതന്ത്രജ്ഞൻ എ. കെ. ദാമോദൻ 1992–ൽ ഇങ്ങനെ എഴുതി: "കഴിഞ്ഞ മൂന്നു ദശാബ്ദങ്ങളായി ഏതാണ്ട് എല്ലാ സാർവ്വദേശീയ പ്രശ്നങ്ങളിലും മാർ ഗ്രീഗോറിയോസ് ശ്രദ്ധേയമായി പ്രവർത്തിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ഏറ്റവും മികവാർന്ന പ്രവർത്തനങ്ങൾ, അഖിലലോക സഭാകൗൺസിലിന്റെ നിരായുധീകരണം, സമാധാനം എന്നീ പ്രതീക്ഷാനിർഭരങ്ങളായ പരിപാടികളുമായി ബന്ധപ്പെട്ടായിരുന്നു. അങ്ങേയറ്റം തിളക്കമാർന്ന ഈ വ്യക്തിയെപ്പറ്റിയുള്ള ഏറ്റവും രസകരമായ ഒരു കാര്യം, സാർവ്വലൗകിക പ്രവർത്തനങ്ങളിലുള്ള ഉത്സാഹവും അന്താരാഷ്ട്ര സഹകരണത്തിനും ഐക്യത്തിനുമുള്ള പ്രതിബദ്ധതയും എല്ലാം ഉണ്ടെങ്കിലും അദ്ദേഹം ഭാരതീയ സംസ്കാരത്തിന്റെ ഒരു ശിശുവായി നിലകൊള്ളുന്നു എന്നതാണ്. അദ്ദേഹം ഒരു സാർവ്വലൗകിക പ്രവർത്തകനാണ്, അതേസമയം വിശ്വാസധീരനായ മതനേതാവുമാണ്. അന്തർദേശീയ ധാരണയ്ക്കുവേണ്ടിയുള്ള അദ്ദേഹത്തിന്റെ 'മിഷൻ' പ്രവർത്തനത്തിൽ, സ്വന്തം വിശ്വാസത്തോടുള്ള വ്യക്തിപരമായ പ്രതിബദ്ധതയും സമകാലിക ലോകാവസ്ഥയും തമ്മിലുള്ള അനിവാര്യമായ ഒരു ബന്ധം അദ്ദേഹം കണ്ടു. സാംസ്കാരിക മൂല്യങ്ങളുടെ നിത്യയാഥാർത്ഥ്യവും അതിന് രൂപം നൽകിയ ആത്മീയതയുമാണ് അന്താരാഷ്ട്ര സമ്മേളനങ്ങളിൽ അദ്ദേഹത്തിന്റെ മുഖ്യവിഷയം. പാരമ്പര്യം, ആധുനികത, വർത്തമാനത്തിന്റെ ഭൂതകാലാത്മകത, വിദൂര ഭൂതകാലത്തിന്റെ ഇന്നത്തെ അപ്രതിരോദ്ധ്യമായ സാംഗത്യം എന്നിവയൊക്കെയാണ് അദ്ദേഹത്തിന്റെ ചിന്തയെ പ്രചോദിപ്പിക്കുന്നത്. കുറെക്കൂടി വ്യക്തമായി പറഞ്ഞാൽ, അസ്വസ്ഥമായ നമ്മുടെ ഈ പ്രപഞ്ചത്തിൽ മനുഷ്യന്റെ ഭാവിയിലുള്ള പരിപൂർണ്ണമായ വിശ്വാസത്തിലേക്ക് നയിക്കുന്ന ശാസ്ത്രവും മതവും തമ്മിലുള്ള യഥാർത്ഥമായ അനുരഞ്ജനം കണ്ടെത്താനുള്ള ഒരു ശ്രമമെന്നാണ് ഇന്നത്തെ ബൗദ്ധിക വ്യാപാരത്തിൽ അതിനർത്ഥം.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുമായി ആത്മാർത്ഥതയോടെ സംഭാഷണം നടത്തുന്ന ആർക്കും മനസ്സിലാകും, സമകാലിക പ്രശ്നങ്ങൾക്ക് പരിഹാരം ഉണ്ടാക്കുന്നതിനുള്ള അദ്ദേഹത്തിന്റെ സമീപനങ്ങൾ എത്രമാത്രം ആത്മാർത്ഥവും ശ്രദ്ധയോടുകൂടിയതും ആത്മവിശ്വാസം നിറഞ്ഞതും ആണെന്ന്. പ്രശ്നത്തിന്റെ മറുവശം അദ്ദേഹം എല്ലായ്പ്പോഴും കാണുന്നു. അദ്ദേഹത്തിന്റെ വിശകലനം ബഹുമുഖമാകുമ്പോൾ അദ്ദേഹം ഏറ്റവും തിളക്കമുള്ള ആളായി കാണപ്പെടുന്നു."

ഡബ്ല്യു.സി.സി. 'ചർച്ച് ആൻഡ് സൊസൈറ്റി' വിഭാഗം ഡയറക്ടറായിരുന്ന Paul Abrecht മെത്രാപ്പോലീത്തായുടെ സഭാ കൗൺസിലിലെ പ്രവർത്തനങ്ങളെ ഇങ്ങനെ വിലയിരുത്തുന്നു: "Metropolitan Paulos Mar Gregorios was an ecclesiastic of one of the ancient churches of Christendom who sought to relate his own oriental Orthodox theological heritage to the demands of the ecumenical movement and to the challenge of rapid political and social change. .... As the first Orthodox theologian on the WCC staff, he was much sought after as a leader of Bible study, especially with lay persons. His biblical studies for the section on international issues of peace and war at the 1966 Geneva conference on church and society left a deep and lasting impression on the 100 or so Christian political and economic leaders in the group. ....

A forceful and often acerbic speaker, he sometimes stimulated and annoyed his audiences in about equal proportions. He was not neutral between East and West - he was anti-West: for its racism and for its conservative political-economic influence on world social and economic development. Some mistook his concern for the church in the Soviet Union and his participation in the Prague-based (and Soviet-influenced) Christian Peace Conference as a sign of a pro-communist stance. But he joined the majority of the executive committee in voting for a statement that was sharply critical of the USSR when it invaded Afghanistan in 1980.

In these ideological and political matters Metropolitan Gregorios often differed fundamentally from M.M. Thomas, who was also an Indian nationalist critical of the West and an advocate of radical social change, but was deeply committed to the essential values of Western democracy and freedom and an opponent of all forms of totalitarianism in both East and West. The differences between these two Indian ecumenists emerged publicly in 1975-76, in their opposing responses to the "amended maintenance of internal security act" which empowered Indian prime minister Indira Gandhi to detain without trial and deny other judicial remedies to people arrested on political grounds. M. M. was one of the leaders of a strong Christian protest in this period of "national emergency," while Gregorios became a leader of a group which approved the emergency measures. He took this position not only as evidence of the loyalty of the Christian minority community to the Congress Party and to Indira Gandhi, but also because of his conviction that excessive freedom had become a hindrance to economic development and social justice in India. The WCC through both general secretary Philip Potter and the Commission of the Churches on International Affairs, fully supported the position of those

opposing Mrs Gandhi's action, despite the fact that Gregorios was then a member of both the central and executive committees."

വേൾഡ് പീസ് കൗൺസിലിന്റെ മുന്നണി പ്രവർത്തകനായ റെയ്മണ്ട് എഡ്വാർഡ് സ്റ്റുവാർട്ട്, മാർ ഗ്രീഗോറിയോസിന്റെ ആഗോള പ്രവർത്തനങ്ങളെയും വ്യക്തിത്വത്തെയും വിലയിരുത്തിക്കൊണ്ട് അദ്ദേഹത്തെ വിശേഷിപ്പിക്കുന്നത് ഇപ്രകാരമാണ്: "The essence of all that is best and honourable in Humankind." സമാധാന കൗൺസിലിന്റെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ മെത്രാപ്പോലീത്തായെക്കുറിച്ച് അദ്ദേഹം ഇങ്ങനെ എഴുതിയിരിക്കുന്നു: "I have observed Paulos Mar Gregorios for twenty years and came to know him personally about eight years ago. when I became executive Secretary of the World Peace Council my respect and admiration, for his abilities led me to seek his advice and guidance on matters of global peace whenever I could.

I found him a truly international human being who transcended east-west and north-south, global boundaries and all levels of any society. His mind could reach into the farthest corners of almost any discipline, across boundaries between disciplines, and formulate solutions to problems that ordinary men and women of this world could comprehend and understand. He cared and in caring gave his all, often to the detriment of his own health.

He cared deeply about the reality of daily life for ordinary people and argued their case at all levels of society, in all forums locally, nationally, regionally and internationally. He saw, only to clearly, that the worst of the social problems of today, the gross inequities in society, were the result of fundamentally flawed economic and political, systems that dominate human activity in most countries. He devoted his life to developing new ideas and approaches, that would change or minimise the impact of these contradictions on the lives of ordinary people. He took every opportunity to talk his ideas over with a wide cross-section of people, always seeking to add to his vast store of knowledge and to reflect in the development of his ideas the practical experiences of others as they strove for a better life and a better world.

I was often fortunate enough to observe his role at important global events, or major international or regional meetings. He spurned all doctrinaire approaches and sought to find those elements that would build a greater sense of human achievement for the broadest constituency represented, avoiding sectarian selfishness. So deeply rooted in his beliefs, the very essence of human goodness was expressed in his every word and deed.

Of the many occasions I have watched in awe this great man at work,

none was more memorable than the time we travelled together in November 1990, on the eve of the so called 'gulf War'. We visited all the leaders and governments or their representatives, of the Arab countries involved. Using his skill and wisdom, based on a vast knowledge and understanding, of the religious, cultural, social and political elements of the region, he crafted a proposal that balanced the needs of all parties to this dispute. The results were welcomed by all, but regrettably events outside the region superseded the implementation of these plans.

It is with some regret that other major world trouble spots could not have benefited from his abilities to find the key elements that would lead to solutions and minimise the suffering of all involved. More efforts must be made to involve the very best of humankind to lead those who have become misguided or lost, in their search for a better life.

The ongoing contribution of Paulos Mar Gregorios, reflected in his writings and work, are a reminder of how precious our most talented human beings are, and a challenge that daily we must strive to emulate all the goodness that is a reflection of this great and wonderful man."

വെസ്റ്റേൺ ഹ്യൂമൻ സയൻസ് ഫണ്ടിന്റെ ഡയറക്ടറായ Dr. Patton Howell മെത്രാപ്പോലീത്തായുടെ വ്യക്തിത്വത്തെക്കുറിച്ച് ഇങ്ങനെ പറയുന്നു: "The many years I have been priviledged to know Dr. Paulos Mar Gregorios have been joyous. He is a man whole in mind, body and spirit - what a pleasure to know such a being. He is also what I call an international soul. He absorbs and cherishes whatever religions and intellectual environment in which he finds himself and then transcends it to universal spirit and mind. All become at one within him yet remain distinct.

I recall him at dinner at our home, Cross Timbers, in Texas. People come to pay him tribute are seated around the long table. The soft candle light is reflected in golden rays from his skin. He is describing a watercourse way to people's relations with each other. He is saying that as grace flows over us, it remains whole, and yet as water does running down a hill, its flow is affected by each of us. It moves us and flows around us. Our spiritual existences in certain combinations result in strong currents of grace which at times sweep all before and at times are reflected as placid and pleasing waves reflecting pure light.

As the evening progressed, Dr. Gregorios was able to bring every person in the gathering - representing many differing theological and scientific points of view - together in a mutual understanding which might be described as follows:

"Your purpose to be as true as you can be is to be lived in spirit rather than achieved. It will never be perfectly fulfilled. You must hear the resonance of personal thoughts that are each unique events of a universal music. It is made up of each spirit - purpose that becomes synchronously pure and true in both body and spirit in each moment. That is being true enough.

Each and every personal spirit purpose that is true enough in its time and place is a living part of the divine web of mental relationships. It is a personally purposeful tonality of spirit. You open yourself to others and they open to you so that we live in each other, and we speak for each other."

In our wounded world where social structures seem to be collapsing, where both civil, religions and personal trust appear beyond us, Dr. Gregorios becomes a uniquely valuable soul."

മെത്രാപ്പോലീത്തായുടെ സ്നേഹിതനായ ഡോ. ജോർജ് ജോൺ മംഗളം (ലണ്ടൻ) തങ്ങളുടെ സ്നേഹബന്ധത്തിനിടയിലെ ചില സംഭവങ്ങൾ വിവരിക്കുന്നു: "My family and I held Mar Gregorios in great esteem. He had visited our home on numerous occasions and often stayed with us. I had accompanied him on important visits he made to Lord Runcie, past Archbishop of Canterbury, and also for the enthronement of the present Archbishop of Canterbury, Rt. Rev. Lord George Carey.

I also had occasion to witness His Grace's foresightedness and his environmental concerns when he headed a non-governmental organisation to the Earth Summit in Rio de Janeiro to present a statement from the International Federation for World Peace as religion's answer on green issues. My son, Kieran, conducted a three hour interview with him and presented that as his project for his A levels. He had addressed important issues that have become vexed questions in the Anglican Church, such as, homosexuality, women in the priesthood, etc.

Being a member of the American Psychiatric Association, I was fortunate to have been able to receive and accompany him when he was presented with the Oscar Pfizer Award by Senator Edward Kennedy in Washington. In his Oscar Pfizer lecture he expounded on the importance of transcendence.

He often telephoned and faxed me on various issues, especially when he needed to get hold of important and rare books, and I remember the last occasion when I was able to get him the full volume of Plotinus. Mar Gregorios was a well known neoplatinist. In the year before he died he rang and asked me to arrange for him to stay for three months in England in order to com-

plete a writing commitment. I arranged for him to stay at Campion Hall in Oxford. When my wife was unwell he visited her and the following week left for Cologne in Germany where he was to attend a conference on theoretical physics addressing the issue of reality. He rang me on my mobile telephone from Heathrow Airport before he boarded the plane. During the flight, however, he sadly suffered a stroke and needed to be hospitalised when he reached Germany. When I was informed of his illness I readily agreed to take to him all his personal belongings from Oxford. My son and I cleared his room, paid the dues and conveyed his personal belongings to him in the hospital where he was being cared for. Even after he returned to India he rang me on a number of occasions after his prostatic surgery and other medical interventions he had had.

In the year before he died Mar Gregorios was my guest at a dinner talk at my club. The Atheneaum, in which an eminent Jewish theologian spoke on "Israel - past, present and future" and Lord Coggan, Archbishop of Canterbury presided. Mar Gregorios's observations and comments after the talk were warmly received at that august gathering.

My family and I remember Mar Gregorios very fondly and having been a theologian of some distinction, his part in helping humanity to understand the nature of God ought not to be forgotten. He had guided the Orthodox Church he loved through difficult times with the wisdom with which God had endowed him and elevated its status in the community of religions."

ഡബ്ലിയു.സി.സി. സെൻട്രൽ കമ്മിറ്റിയിലും, റഷ്യയിലെ റൗണ്ട് ടേബിൾ കോൺഫറൻസുകളിലും മെത്രാപ്പോലീത്തായോട് ഒരുമിച്ച് പ്രവർത്തിച്ച മാർ ഫിലറെറ്റ്, മാർ ഗ്രീഗോറിയോസിന് എഴുതിയ ഒരു ആശംസാകത്തിൽ തങ്ങളുടെ കൂട്ടായ പ്രവർത്തനങ്ങളെക്കുറിച്ച് ഇങ്ങനെ പറയുന്നു: "You and myself were at that time members of Central commitee of the World Council of Churches. It was a hard and troubled period of cold war. Your clear and courageous defence of human rights, religious and humanitarian values in all the parts of the then devided world has gone in history of the WCC and till now has remained one of the most remarkable chapters of the ecumenical fellowship.

The clergy and laypeople of the Russian orthodox Churches have the pleasentest memory of your valuable contribution to convocation of the World's conferences of religious leaders in Moscow and of five successive Round Tables. Authoriy and the deepist respect, you enjoyed internation-

ally was one of the highly appreciated components which made these gatherings of the world's greatest religions successful."

ക്രിസ്ത്യൻ പീസ് കോൺഫറൻസിന്റെ പ്രസിഡണ്ട് ബിഷപ് ഡോ. കരോളി ടോത്ത്, മെത്രാപ്പോലീത്തായുടെ പ്രവർത്തനങ്ങളെ വിലയിരുത്തി ഇപ്രകാരം എഴുതിയിട്ടുണ്ട്: "We highly value his contribution to ecumenical dialogue, his participation in the Christian Peace Conference and his expertise on questions of justice, liberation and development which are concerns of high priority in today's world. .......

We know Metropolitan Paulos Mar Gregorios as one who cherishes the idea of world community. In this unceasing quest he believes that the unity of the Churches will be promoted by their service to the growth of world community. Further Metropolitan Mar Gregorios maintains that the divisive factors of the arms race, racism and apartheid, exploitation and oppression when steadily opposed will create an opposition in unity in the Churches."

മെത്രാപ്പോലീത്തായുടെ ജീവിതത്തെയും പ്രവർത്തനങ്ങളെയും വിലയിരുത്തി ഡോ. എം. എം. തോമസ് ഇങ്ങനെ എഴുതിയിരിക്കുന്നു: "Metropolitan Mar Gregorios' whole life has been involved in defining ...... prophetic role of the global church in the global society. In this sphere he remains a pioneer of Christian ecumenism."[9]

റഷ്യയിലെ Vyborg ലെ ആർച്ച് ബിഷപ്പായ കിറിൽ, ഡോ. ഗ്രീഗോറിയോസിനെപ്പറ്റി ഇപ്രകാരം പറയുന്നു: "I always remember numerous meetings and common activities with Vladyka Metropolitan. In his theological thinking I like his concentration on the concept of love as the loftiest reality."[10]

മെത്രാപ്പോലീത്താ ഓർത്തഡോക്സ് സഭയ്ക്കു നൽകിയ സംഭാവനകളെ ഡോ. പി. സി. അലക്സാണ്ടർ 1992-ൽ ഇങ്ങനെ വിവരിച്ചു: "ഇന്ത്യൻ ഓർത്തഡോക്സ് സഭയെ ലോകത്തിലെ ക്രിസ്തീയ സഭകൾക്കു പരിചയപ്പെടുത്തുന്നതിലും ഓർത്തഡോക്സ് വിശ്വാസത്തിന്റെ അടിസ്ഥാനതത്വങ്ങൾ അവർക്കു വ്യാഖ്യാനിച്ചു കൊടുക്കുന്നതിലും ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് വഹിച്ച പങ്ക് തന്റെ മാതൃസഭയ്ക്ക് അദ്ദേഹം നൽകിയ ഏറ്റവും മഹത്തായ സംഭാവനയായി എക്കാലത്തും സ്മരിക്കപ്പെടും. പ്രശസ്തനായ ദൈവശാസ്ത്രജ്ഞൻ, പ്രഗത്ഭപണ്ഡിതനും ദാർശനികനും, ആശയവിനിമയ വിദഗ്ദ്ധൻ എന്നീ നിലകളിൽ അദ്ദേഹം ലോകമൊട്ടുക്കും ക്രിസ്തീയ നേതാക്കൾക്കിടയിൽ സമാദരണീയനാണ്. ചില പണ്ഡിതന്മാർ പാശ്ചാത്യനാടുകളിൽ പ്രശസ്തരാണെങ്കിലും പൗരസ്ത്യസഭകളിൽ അജ്ഞാതരാണ്. മറ്റു ചിലർ

പൗരസ്ത്യദേശത്തു സമാദരണീയരാണെങ്കിലും പാശ്ചാത്യസഭകളിൽ അറിയപ്പെടുന്നവരല്ല. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ലോകമൊട്ടുക്കും ആദരിക്കപ്പെടുന്ന ക്രിസ്തീയനേതാക്കളിൽ ഒരാളാണ്. ഞാൻ വിദേശത്തുണ്ടായിരുന്ന ഒന്നര ദശവർഷക്കാലത്തു എന്നെ പലപ്പോഴും സഭാനേതാക്കളുടെയും പണ്ഡിതന്മാരുടെയും സമ്മേളനങ്ങളിൽ പരിചയപ്പെടുത്തിയിരുന്നത് ഫാ. പോൾ വർഗീസിന്റെ – പിൽക്കാലത്ത് ബിഷപ്പ് ഗ്രീഗോറിയോസിന്റെ – സഭയിൽപെട്ട അംഗമായാണ്. അതൊരു നല്ല പരിചയപ്പെടുത്തലായിരുന്നു. ഞാൻ അതിൽ അഭിമാനം പൂണ്ടു.

അടുത്തകാലത്തായി മാർ ഗ്രീഗോറിയോസ് ഇന്ത്യയിലെ പ്രധാന മത ഗ്രൂപ്പുകളിൽപ്പെട്ട നേതാക്കൾക്കിടയിൽ പരസ്പരധാരണ വളർത്തുന്നതിൽ സജീവമായ താൽപര്യം പ്രദർശിപ്പിച്ചു. കഴിഞ്ഞ മൂന്നു ദശകങ്ങളായി അദ്ദേഹം എക്യുമെനിക്കൽ പ്രസ്ഥാനത്തിൽ സജീവമായി പ്രവർത്തിക്കുന്നു. രാജ്യത്തെ വിവിധ ക്രിസ്തീയ വിഭാഗങ്ങൾ തമ്മിൽ കൂട്ടായ്മ വളർത്തുന്നതിൽ അദ്ദേഹം ചെയ്ത സേവനം വിലപ്പെട്ടതാണ്. മാർ ഗ്രീഗോറിയോസിനെപ്പോലെ ഏതാനും അർപ്പണബോധമുള്ള നേതാക്കൾ മുൻകൈയെടുത്തു നടത്തിയ പ്രവർത്തനമാണ് എക്യുമെനിക്കൽ പ്രസ്ഥാനത്തെ വിജയത്തിലേക്കു നയിച്ചത്. എക്യുമെനിസത്തിന്റെ ചൈതന്യസത്ത എല്ലാ മതങ്ങളിലേക്കും സംക്രമിപ്പിച്ച് മതസൗഹാർദ്ദം ഊട്ടിയുറപ്പിക്കുന്നതിലായിരുന്നു മാർ ഗ്രീഗോറിയോസിന്റെ ശ്രദ്ധ. മത മൂല്യങ്ങൾ ആദരിക്കുന്ന എല്ലാ മനുഷ്യരുടെയും ചിന്തയും നടപടികളും സ്വാധീനിക്കുന്ന ഒരു ധാർമ്മികശക്തി കെട്ടിപ്പണിയുന്നതിൽ അദ്ദേഹം മറ്റു പ്രശസ്ത മതനേതാക്കളുമായി സഹകരിച്ചു പ്രവർത്തിക്കുന്നു. നമ്മുടെ രാഷ്ട്രീയ നിലനില്പിനു ഭീഷണിയായ മതഭ്രാന്ത് ചെറുക്കുന്നതിന് ഇത്തരത്തിലൊരു ധാർമ്മികശക്തി വികസിപ്പിക്കേണ്ടത് ആവശ്യമാണെന്നു വിശ്വസിക്കുന്നവരിൽ ഒരുവനാണു ഞാൻ."

മെത്രാപ്പോലീത്തായുടെ സ്നേഹിതനായ വി. ആർ. കൃഷ്ണയ്യർ (മുൻ സുപ്രീം കോടതി ജഡ്ജി) തങ്ങളുടെ സൗഹൃദത്തെ വാക്കുകളിൽ ആവിഷ്ക്കരിക്കുവാൻ ശ്രമിക്കുന്നു: "ആത്മീയ തേജസ്സും ധാർമ്മിക മഹത്വവും, ബുദ്ധിയിലും മനസ്സിലും നിറഞ്ഞുനില്ക്കുന്ന ആഗോള സഞ്ചാരിയായ പൗലോസ് മാർ ഗ്രീഗോറിയോസ് എനിക്ക് ഒരു മഹാത്മാവും ആത്മസുഹൃത്തും സാംസ്കാരികാത്ഭുതവും ആണ്. അദ്ദേഹവുമായി ദീർഘപരിചയമുള്ള എന്നെ അദ്ദേഹത്തോടടുപ്പിച്ചത് സാഹോദര്യവും മാനുഷികതയും ഈശ്വരസത്തയുമായി അലിഞ്ഞുചേരുന്ന അദ്ദേഹത്തിന്റെ ആദ്ധ്യാത്മപ്രഭാവവുമാണ്.

എന്നെ സംബന്ധിച്ചിടത്തോളം ജീവിതം ഒരു തീർത്ഥയാത്രയും മരണം ഐഹികബന്ധങ്ങളെ വിച്ഛേദിച്ച് അവസ്ഥാന്തരത്തിലേക്കുള്ള

ഒരു പ്രവേശനവുമാണ്. അപ്പോൾ ജീവിതവും മരണവും പരസ്പരപൂര കങ്ങളാകുന്നു. അതുകൊണ്ടുതന്നെ മരണാനന്തര ജീവിതം ഒരു സങ്ക ല്പമല്ല യാഥാർത്ഥ്യമാണ്. സ്വർഗ്ഗീയമായി ഒരു തരം സൂക്ഷ്മാദർശമാ ണെങ്കിലും അസ്തിത്വത്തിന്റെ രഹസ്യമാരായുന്നവർക്ക് ഏറ്റവും വലിയ വെല്ലുവിളിയായി നിൽക്കുന്ന ഈ പ്രശ്നം ഞാൻ പലപ്പോഴും ഡോ. പൗലോസ് മാർ ഗ്രീഗോറിയോസുമായി ചർച്ച ചെയ്തിട്ടുണ്ട്. അഭിവന്ദ്യ നായ ആ സുഹൃത്തിൽ നിന്നു വളരെയേറെ പ്രകാശം ഉൾക്കൊള്ളാൻ എനിക്കു കഴിഞ്ഞിട്ടുണ്ട്.

ഈശ്വരനെന്ന നിത്യസത്യത്തെ അന്വേഷിക്കുന്ന അദ്ദേഹം അന്ധ വിശ്വാസങ്ങളെ പാടെ നിരാകരിക്കുകയും ശാസ്ത്രീയമായ രീതി കൈക്കൊള്ളുകയും ചെയ്യുമ്പോൾ, ആ നിഗമനങ്ങൾ സങ്കീർണ്ണമായ അവ്യക്തതകളിൽ നിന്ന് ആത്മീയ യാഥാർത്ഥ്യം എന്ന നിലയിലേക്കു യരുന്നു. അസൗകര്യത്തിന്റെ മറവിൽ പ്രഗൽഭമതികൾ തള്ളിക്കളയുന്ന പല പ്രശ്നങ്ങളും ചർച്ച ചെയ്യാൻ തയ്യാറുള്ള അദ്ദേഹവുമായി സ്നേഹ പൂർണ്ണമായ കൂടിക്കാഴ്ചകൾ നടത്തുവാൻ ഞാൻ വളരെ ഇഷ്ടപ്പെട്ടി രുന്നു.

ഇതിനെല്ലാമുപരിയായി, ഒരാഗോളപര്യവേഷകനായ മാർ ഗ്രീഗോറി യോസ് പാശ്ചാത്യവും പൗരസ്ത്യവുമായ തത്വശാസ്ത്രങ്ങളെയും മാറ്റ ത്തിന്റെ വെല്ലുവിളികളെയും ഏകോപിപ്പിക്കുന്നു. അഖിലലോക സഭാ കൗൺസിലും ഭാരതീയ ദർശനങ്ങളുമാണ് ആ ചിന്തകളുടെ ഉറവിടം. അതിലൂടെ ചലനാത്മകവും, വൈരുദ്ധ്യാത്മകവുമായ ആധുനിക സാമൂ ഹിക മൂല്യങ്ങളോട് അദ്ദേഹത്തിന് തന്റേതായ ഒരു കാഴ്ചപ്പാട് പുലർത്തു വാൻ കഴിയുന്നു. അദ്ദേഹത്തിന്റെ മാർഗ്ഗദർശനം ക്രിസ്ത്യാനികൾക്കോ ഇന്ത്യാക്കാർക്കോ മാത്രമല്ല അഖിലലോകത്തിനും പ്രയോജനപ്രദമാണ്. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിനെക്കുറിച്ചുള്ള ഈ വീക്ഷണ ങ്ങൾ വാക്കുകളിൽ ഒതുക്കുമ്പോഴും അവയെന്റെ ഹൃദയത്തിൽ കൂടു തൽ കൂടുതൽ ശക്തമായി ഞാൻ ഉൾക്കൊള്ളുന്നു. ഇത്തരം സൗഹൃദ ങ്ങൾ ജീവിതത്തെ തന്നെ അർത്ഥവത്താക്കുന്നു. ലോകത്തിലെയും പഴയ 'ഉരുക്കുമറ' രാഷ്ട്രങ്ങളിലെയും ശത്രുക്കൾക്കും മിത്രങ്ങൾക്കും അദ്ദേഹം തുടർന്നും ഒരു പ്രചോദനമായി വർത്തിക്കുമെന്നു പ്രത്യാശി ക്കുന്നു. എന്റെ ബുദ്ധിയെ ഉന്മിഷത്താക്കുന്ന അദ്ദേഹവുമായുള്ള കൂടി ക്കാഴ്ചകൾ ഇനിയും ഉണ്ടാവാൻ ഞാനാഗ്രഹിക്കുന്നു."

ക്രൈസ്തവ മതവും കമ്മ്യൂണിസവും തമ്മിൽ മനുഷ്യരാശിയുടെ പൊതുവായ നന്മയ്ക്കായി ആശയ സമന്വയത്തിലും പരസ്പര സഹക രണത്തിലും എത്തണമെന്ന ചിന്തയിൽ, പരസ്പര ബഹുമാനവും സ്നേഹവും നിലനിർത്തിക്കൊണ്ടു തന്നെ മെത്രാപ്പോലീത്തായും

പ്രമുഖ കമ്മ്യൂണിസ്റ്റ് ആചാര്യനായ ഇ.എം.എസും. തമ്മിൽ അതിനായി പല സംവാദങ്ങളും നടത്തി. 'മാർ ഗ്രീഗോറിയോസിന്റെ ദൈവസങ്കല്പം' എന്നൊരു ലേഖനം പോലും സംവാദത്തിനിടയിൽ ഇ.എം.എസ്. 'ദേശാഭിമാനി' പത്രത്തിലെഴുതി. ഇ.എം.എസിന്റെ ലേഖനങ്ങളിലെ മാർ ഗ്രീഗോറിയോസിനെക്കുറിച്ച് പരാമർശിക്കുന്ന ഭാഗങ്ങൾ കാണുക: "കേരളത്തിലെ പ്രധാന ക്രിസ്തീയ സഭകളിലൊന്നിന്റെ സമുന്നത നേതാവാണ് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്. പാശ്ചാത്യവും പൗരസ്ത്യവുമടക്കം മാനുഷികദർശനങ്ങളിൽ അഗാധ പണ്ഡിതനുമാണദ്ദേഹം.

മതവിശ്വാസികളും അവിശ്വാസികളും ചേർന്ന് ഒരു പുതുലോകം കെട്ടിപ്പടുക്കാനുള്ള മാർക്സ് - ഏംഗൽസ് - ലെനിൻ ആഹ്വാനം താത്വികമായി ഉൾക്കൊള്ളാൻ കഴിഞ്ഞിട്ടില്ലെങ്കിലും പ്രായോഗികതലത്തിൽ അതുൾക്കൊണ്ടിട്ടുള്ള ഒരു മഹാനാണു മാർ ഗ്രീഗോറിയോസ്.

അദ്ദേഹത്തിന്റെ ജീവിതവും പ്രവർത്തനങ്ങളും നിരീക്ഷിക്കുന്ന എന്നെപ്പോലുള്ളവർക്ക് അര നൂറ്റാണ്ടിനു മുമ്പ് ഇംഗ്ലണ്ടിലെ ക്രിസ്തീയ സഭയുടെ തലവരിൽ രണ്ടാമനായിരുന്ന (കാന്റർബറിയിലെ ആർച്ച് ബിഷപ്പ്) ഹ്യൂലറ്റ് ജോൺസനെയാണ് ഓർമ്മ വരുന്നത്. "ചുവപ്പൻ ആർച്ച് ബിഷപ്പ്" എന്നാണ് അദ്ദേഹം വിളിക്കപ്പെട്ടിരുന്നത്.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസുമായി വളരെയടുത്ത ബന്ധം പുലർത്തുവാനുള്ള സാഹചര്യം എനിക്കുണ്ടായിട്ടില്ല. അദ്ദേഹത്തെപ്പറ്റിയുള്ള എന്റെ അറിവ് ചുരുക്കം ചില കൂടിക്കാഴ്ചകളിലും അദ്ദേഹത്തിന്റെ ചില രചനകളുടെ പഠനത്തിലും ഒതുങ്ങി നിൽക്കുന്നു.

അതിൽനിന്നും എനിക്കു മനസ്സിലായിട്ടുള്ളത് അദ്ദേഹം ഉന്നതനായ ഒരു പണ്ഡിതനാണെന്ന് മാത്രമല്ല അതോടൊപ്പം വലിയ ഒരു മനുഷ്യസ്നേഹി കൂടെയാണെന്നാണ്. അദ്ദേഹം കറകളഞ്ഞ ഒരു ക്രിസ്ത്യാനിയാണ് എന്നതിന് സംശയമില്ല. ക്രിസ്തീയതയെപ്പറ്റിയുള്ള തന്റെ ആഴമായ വിജ്ഞാനം ക്രിസ്തുവിന്റെ ഉൾക്കാഴ്ചകളെ ജനങ്ങൾക്ക് വെളിപ്പെടുത്തിക്കൊടുക്കുന്നതിനുവേണ്ടി അദ്ദേഹം ഉപയോഗിക്കുന്നു. എന്നാൽ അദ്ദേഹം സങ്കുചിതമനസ്ക്കനായ ഒരു സഭാനേതാവല്ല, എന്നു മാത്രമല്ല വ്യത്യസ്ത മതവിശ്വാസങ്ങൾ അനുസരിച്ചു ജീവിക്കുന്ന മനുഷ്യരെയും മതവിശ്വാസമില്ലാത്ത മനുഷ്യരേയും ഒരുമിപ്പിക്കുന്നതിൽ വളരെയേറെ ശ്രദ്ധയർപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ പ്രസംഗം കേൾക്കുകയും രചനകൾ പഠിക്കുകയും ചെയ്യുകയെന്നത് എന്നെ സംബന്ധിച്ച് വളരെ സന്തോഷം തരുന്ന ഒരു സംഗതിയാണ്. അതിലൂടെ ക്രിസ്തീയ മതവിശ്വാസത്തോടുള്ള തന്റെ ആഭിമു

ഖ്യത്തെ മനുഷ്യരാശിയുടെ താൽപര്യങ്ങൾക്കുവേണ്ടി, മറ്റു മനുഷ്യ സ്നേഹികളോടൊപ്പം അദ്ദേഹം പ്രയോജനപ്പെടുത്തുന്നു.

പരലോക സ്വർഗ്ഗത്തെക്കുറിച്ചുള്ള ഊഹാപോഹങ്ങൾക്കു പകരം വിശ്വാസികളും അവിശ്വാസികളും ഈ ലോകത്ത് സ്വർഗ്ഗം സൃഷ്ടിക്കുവാൻ യോജിച്ചു പ്രവർത്തിക്കണമെന്ന കാഴ്ചപ്പാട് വ്യാപകമായിക്കൊണ്ടിരിക്കുകയാണ്. കറകളഞ്ഞ ക്രിസ്തുമത വിശ്വാസിയാണ് മാർ ഗ്രീഗോറിയോസ്. സ്വന്തം മതവിശ്വാസം നിലനിർത്തിക്കൊണ്ടുതന്നെ നിരീശ്വരവാദികളായ കമ്മ്യൂണിസ്റ്റുകാരുമായി സഹകരിച്ച് ദരിദ്രജനതയെ സേവിക്കുവാൻ ഗ്രീഗോറിയോസ് ശ്രമിക്കുന്നു. മതമേതായാലും മനുഷ്യൻ നന്നായാൽ മതിയെന്ന് ശ്രീനാരായണഗുരു പറഞ്ഞു. ദരിദ്രനാരായണ സേവയാണ് ഏറ്റവും വലിയ മതമെന്ന് ഗാന്ധിജി കരുതി. ഈ കാഴ്ചപ്പാടോടെയാണ് മാർ ഗ്രീഗോറിയോസ് ഇന്ന് ചിന്തിക്കുന്നതും പ്രവർത്തിക്കുന്നതും.

ക്രിസ്തീയ സഭകളുടെ അണികളിലും നേതാക്കൾക്കിടയിൽ തന്നെയും ഇടതുപക്ഷക്കാരോട് സഹകരിക്കാനുള്ള പ്രവണത വളർന്നു വരുന്നുണ്ട്. ക്രിസ്ത്യൻ ഓർത്തഡോക്സ് സഭയുടെ സമുന്നത നേതാക്കളിലൊരാളായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, മറ്റൊരു ക്രിസ്തീയ സഭയുടെ അദ്ധ്യക്ഷനായ ബിഷപ്പ് പൗലോസ് മാർ പൗലോസ് മുതലായ ഒട്ടനവധി ക്രിസ്തീയ നേതാക്കൾ ഇടതുപക്ഷക്കാരുമായി സഹകരിച്ചു വരുന്നുണ്ട്.

"ദൈവത്തിനുള്ളത് ദൈവത്തിന്, രാജാവിനുള്ളത് രാജാവിന്" എന്ന നിലപാടിനോട് ക്രിസ്തീയസഭയുടെ സമുന്നത നേതാവായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായോ മറ്റൊരു ക്രിസ്തീയസഭയുടെ അദ്ധ്യക്ഷനായ പൗലോസ് മാർ പൗലോസോ യോജിക്കുന്നില്ല.

മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ അഭിപ്രായത്തിൽ 'കോൺഗ്രസ്സും ഇടതുപക്ഷക്കാരും ഉയർത്തിപ്പിടിക്കുന്ന മതനിരപേക്ഷത ദാർശനികമായി ന്യായീകരിക്കാൻ വയ്യാത്തതാണ്.' രാഷ്ട്രീയമടക്കം സാമൂഹ്യജീവിതത്തിന്റെ എല്ലാ വശങ്ങളിലും ക്രിസ്തീയ തത്വങ്ങൾക്ക് പ്രസക്തിയുണ്ടെന്നാണ് അദ്ദേഹം വാദിക്കുന്നത്. ആ നിലയ്ക്ക് മതത്തെയും രാഷ്ട്രീയത്തെയും അന്യോന്യം വെള്ളം കടക്കാത്ത അറകളാക്കി തിരിക്കുവാൻ വയ്യെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു.

പക്ഷേ, ക്രിസ്തീയസഭകൾ കയ്യാളുന്ന രാഷ്ട്രീയം പുരോഗമനപരമായിരിക്കണം. കമ്മ്യൂണിസ്റ്റുകാരടക്കം എല്ലാ പുരോഗമനശക്തികളുമായും സഹകരിച്ചുകൊണ്ടുള്ളതായിരിക്കണം എന്നദ്ദേഹത്തിന് നിർബന്ധമുണ്ട്. ഇത് താത്വികതലത്തിൽ പറയുക മാത്രമല്ല, പ്രായോഗിക

തലത്തിൽ പ്രാവർത്തികമാക്കുവാൻ തന്റെ ജീവിതം ഉഴിഞ്ഞുവെക്കുക കൂടി അദ്ദേഹം ചെയ്തു. കേരളത്തിലും ഇന്ത്യയിലും മാത്രമല്ല ആഗോളമായി തന്നെ കമ്മ്യൂണിസ്റ്റുകാരടക്കം എല്ലാ പുരോഗമനവാദികളുമായി സഹകരിച്ചുകൊണ്ടുള്ള പ്രവർത്തനത്തിൽ അദ്ദേഹം ഏർപ്പെട്ടുകൊണ്ടിരിക്കുകയാണ്.

'മതം രാഷ്ട്രീയത്തിൽ ഇടപെടാതിരിക്കുക' എന്ന അർത്ഥത്തിൽ മതനിരപേക്ഷത നീതികരിക്കാൻ വയ്യെന്ന മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ നിരീക്ഷണത്തോട് മാർക്സിസ്റ്റുകാർക്ക് യോജിക്കേണ്ടിവരും.

ആഗോളതലത്തിലും അഖിലേന്ത്യാതലത്തിലും കേരളത്തിൽ തന്നെയും മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഇടപെടുന്നതിനെ ഒരു മാർക്സിസ്റ്റ് എന്ന നിലയ്ക്ക് എനിക്കെതിർക്കാൻ കഴിയുകയില്ല. പിന്തിരിപ്പൻ ശക്തികൾക്കെതിരെ പുരോഗമനശക്തികളെ സഹായിക്കുന്ന പ്രവൃത്തിയാണ് അദ്ദേഹം ചെയ്യുന്നത്.

സ്വാഗതാർഹമായ ഈ നിലപാടെടുക്കുന്നതിന് അവരെ പ്രേരിപ്പിക്കുന്നത് അവരുടെ മതവിശ്വാസമാണെന്ന കാരണത്താൽ അവരുടെ 'രാഷ്ട്രീയ ഇടപെട'ലിനെ ഞാൻ എതിർക്കുന്നത് അസംബന്ധമായിരിക്കും."

സംഗീതത്തിലും കലകളിലും ശില്പവേലകളിലും അതീവ താല്പര്യമുണ്ടായിരുന്ന മെത്രാപ്പോലീത്താ ന്യൂഡൽഹിയിലെ അക്ഷരാ തീയേറ്ററിന്റെ അടുത്ത സുഹൃത്തായിരുന്നു. തീയേറ്ററിന്റെ പ്രവർത്തകരായ പ്രമുഖ കോളമിസ്റ്റ് ഗോപാൽ ശർമനും പ്രമുഖ നർത്തകി ജലബാല വൈദ്യയും മെത്രാപ്പോലീത്തായെക്കുറിച്ച് ഇങ്ങനെ പറയുന്നു: "സാങ്ങ്ചറി എന്ന സുന്ദരപദം സാങ്ങ്റ്റസ് എന്ന ലത്തീൻ പദത്തിൽ നിന്നു വരുന്നതാണ്. ആരും ഉപദ്രവിക്കാതെ നിങ്ങൾക്ക് അഭയം തേടാവുന്ന പുണ്യസ്ഥാനം എന്നാണർത്ഥം. ... ലോകത്തിന്റെ മറ്റു ഭാഗങ്ങളിൽ പീഡനത്തിൽനിന്നു പലായനം ചെയ്ത മനുഷ്യർ ഇന്ത്യയിൽ എക്കാലത്തും അഭയം പ്രാപിച്ചിട്ടുണ്ട്. അവർക്കിവിടം "സാങ്ങ്ചറി"യായി. ... അപ്പോസ്തലനായ തോമസ് ഇവിടെ വന്നപ്പോൾ ചില എതിർപ്പുകൾ ഇവിടെ ഉണ്ടായെങ്കിലും പൊതുവെ ആളുകൾ അദ്ദേഹത്തെ സ്വാഗതം ചെയ്തു. .... യഹൂദന്മാരോ പാഴ്സികളോ ക്രിസ്ത്യാനികളോ ആരുമാകട്ടെ, വിഷമസന്ധിയിലകപ്പെട്ടു ഇവിടെയെത്തിയ ആളുകളെ ഇന്ത്യ എക്കാലവും സ്വീകരിച്ചിട്ടേയുള്ളൂ. ... അപരിചിതനെ സ്വീകരിക്കുക മാത്രമല്ല, ഉപദ്രവം കൂടാതെ സ്വകീയമായ രീതിയിൽ ജീവിക്കുവാൻ അപരിചിതനു സ്വാതന്ത്ര്യം അനുവദിക്കുക കൂടി ചെയ്തു ഭാരതീയർ – ഇതാണു

നമ്മുടെ പൈതൃകം. .... സാങ്ങ്ചഛ്വറി എന്ന ആശയത്തിന്റെ പൊരുൾ ഇതാണെന്ന് എനിക്കു തോന്നുന്നു.” ഈ വാക്കുകൾ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റേതാണ്. ദൂരദർശനിലെ ‘ഇന്ത്യാ എലൈവ്’ എന്ന പരമ്പരയിൽ അര മണിക്കൂർ എപ്പിസോഡ് ആയ ‘സാങ്ങ്ചഛ്വറി’യിലെ ഒരു അഭിമുഖത്തിൽ സംസാരിക്കുകയായിരുന്നു അദ്ദേഹം. മുപ്പതു മിനിറ്റു നീണ്ട ആ ടെലിവിഷൻ പരിപാടിയുടെ രത്നചുരുക്കമാണ് ഈ വാക്കുകൾ. പച്ചപ്പുല്ലിന്റെ ശാലീനശീതളിമയുടെ പശ്ചാത്തലത്തിൽ ദയാമസൃണവും ധൈഷണികവുമായ ആ മുഖം എനിക്കു പലപ്പോഴും കാണാം; സാങ്ങ്ചഛ്വറി എന്ന പദവുമായി ഏറ്റുമുട്ടുമ്പോഴൊക്കെ അദ്ദേഹത്തിന്റെ ശബ്ദം എനിക്കു കേൾക്കാം.

കുങ്കുമ നിറത്തിലുള്ള ലളിതമായ കുപ്പായം ധരിച്ച്, വെള്ളിയിൽ വിളക്കിയ സുന്ദരമായ പുഷ്യരാഗക്കുരിശണിഞ്ഞു, വെളുത്ത താടിയും വിചിത്രത്തയ്യലോടു കൂടിയ തൊപ്പിയുമായി പ്രത്യക്ഷപ്പെടുന്ന മെത്രാപ്പോലീത്താ ഭാരതീയതയുടെ സാരസത്ത മുഴുവൻ - സത്യം, ശിവം (നന്മ), സുന്ദരം - തന്നിൽ ഉൾക്കൊള്ളുന്നു. അദ്ദേഹം തന്റെ പദങ്ങളും ചിന്തകളും ശ്രദ്ധാപൂർവ്വം തിരഞ്ഞെടുത്തുപയോഗിക്കുന്നു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം തന്നെ പ്രശാന്തത ഉതിർക്കുന്നതാണ്. അദ്ദേഹത്തിന്റെ ഓരോ നടപടിയും ലളിതമാണ്; സ്വയം ചെയ്യുന്നതാണ്. അധികാര സൂചകമായ പെരുമാറ്റങ്ങളൊന്നും കാണാനില്ല (വേണമെങ്കിൽ അദ്ദേഹത്തിന് അതൊക്കെ കഴിയുമെന്നതിൽ എനിക്കു സംശയമില്ല). ആത്മസ്തുതിയോ അഹംഭാവമോ ലേശംപോലും ഏശാത്ത അദ്ദേഹം മറ്റുള്ളവരെ പ്രശംസിക്കുന്നതിൽ ആഹ്ലാദം കണ്ടെത്തുന്നു. ക്രിസ്തീയ ഗുണമായ വിനയം അദ്ദേഹത്തിന്റെ വ്യക്തിത്വത്തിൽ പ്രകൃതിസിദ്ധമായ ഒരസാധാരണ മനുഷ്യസ്വഭാവമായി മാറുന്നു.

ആദ്യമായി ഞങ്ങൾ തമ്മിൽ കാണുന്നത് കോട്ടയത്ത് വച്ചാണ്. 1983-ൽ ‘രാമായണം’ പ്രദർശിപ്പിക്കുന്നതിനായി ഞങ്ങൾ പതിനൊന്നു നഗരങ്ങളിൽ ചുറ്റിക്കറങ്ങി. കേരളത്തിലെ നാലു നഗരങ്ങളിൽ ഒന്ന് കോട്ടയമായിരുന്നു.

ഞങ്ങൾ കോട്ടയത്തെത്തിയപ്പോൾ സാമൂഹ്യ വിപ്ലവകാരിയെന്ന നിലയിൽ പ്രഖ്യാതയായ മേരി റോയ് ഞങ്ങളോട് ഒരു കാര്യം പറഞ്ഞു. തന്റെ സ്കൂളിലെ കുട്ടികളെ പ്രദർശനം കാണിക്കുന്നതിനായി മേരി റോയ് കുറെ ടിക്കറ്റുകൾ ഒന്നിച്ചു ബുക്കു ചെയ്തതിൽ പട്ടണവാസികളായ ചിലർ അസന്തുഷ്ടി പ്രദർശിപ്പിച്ചുവെന്ന്. ‘രാമായണം’ പ്രകടമായി ഒരു ‘അവിശ്വാസ’ കൃതിയാകയാൽ ആത്മാഭിമാനമുള്ള ക്രിസ്ത്യാനികൾ ആ പ്രദർശനം വർജിക്കേണ്ടതാണെന്ന് അവർ അഭിപ്രായപ്പെട്ടു പോലും.

അന്നുച്ച കഴിഞ്ഞ് മലയാള മനോരമ ചീഫ് എഡിറ്ററോടൊന്നിച്ചു ചായ കുടിക്കുമ്പോൾ, കോട്ടയത്തു ഞങ്ങളുടെ നാടകം ബോയിക്കോട്ടു ചെയ്യാനുള്ള സാധ്യതയെപ്പറ്റി ഞങ്ങൾ സൂചിപ്പിച്ചു. അദ്ദേഹം പറഞ്ഞു: "ഒട്ടും വിഷമിക്കേണ്ട. എന്റെ സുഹൃത്തായ ഒരു ബിഷപ്പിനോടു ഞാൻ സംസാരിക്കാം. നാളത്തെ പ്രദർശനത്തിന് അദ്ദേഹത്തിനൊരു ക്ഷണക്കത്തു കൊടുത്തയച്ചാൽ മാത്രം മതി."

ഞങ്ങൾ അപ്രകാരം ചെയ്തു. പ്രദർശനം കാണാൻ സമ്മതിച്ചുകൊണ്ടും, അതേസമയം ടിക്കറ്റ് സ്വന്തമായി കാശു തന്നു വാങ്ങണമെന്നു നിർബന്ധം ചെലുത്തിക്കൊണ്ടുമുള്ള കത്താണു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിൽ നിന്നു പിറ്റേന്നു രാവിലെ ഞങ്ങൾക്കു കിട്ടിയത്. വൈകുന്നേരത്തെ രാമായണ പ്രദർശനത്തിന് ബിഷപ്പും സന്നിഹിതനാകുമെന്നൊരു ചെറിയ വാർത്തയും അന്നിറങ്ങിയ 'മനോരമ'യിൽ ഉണ്ടായിരുന്നുവെന്നും ഞങ്ങൾ അറിഞ്ഞു.

ആറു മണിയായപ്പോഴേക്കും പ്രദർശനരംഗമായ കോട്ടയം ടൗൺഹാൾ നിറഞ്ഞു. കൂടുതൽ കസേരകൾ ഇടമുള്ളിടത്തൊക്കെ കുത്തിനിറയ്ക്കാൻ സംഘാടകർ നിർബന്ധിതരായി. ധൈഷണികമായ സഹിഷ്ണുതയുടെയും ഐക്യത്തിന്റെയും മാതൃക കാണിക്കുന്നതിനാണു താൻ നാടകം കാണാമെന്ന് ആദ്യമേ സമ്മതിച്ചതെങ്കിലും, നാടകത്തിന്റെ സൗന്ദര്യത്തിൽ അങ്ങേയറ്റം ആകൃഷ്ടനായാണ് താൻ ആദിയോടന്തം അതു ദർശിച്ചതെന്ന് മെത്രാപ്പോലീത്താ നാടകം അവസാനിച്ചപ്പോൾ പറഞ്ഞു - അതെ, സൗന്ദര്യം. മറ്റെല്ലാ പരിഗണനകളെയും കീഴടക്കിയ സൗന്ദര്യം.

സൗന്ദര്യം, സാങ്ങ്ചറി പോലെ തന്നെ അക്ഷരാ തീയേറ്ററിലുള്ള ഞങ്ങളെ മെത്രാപ്പോലീത്തായുമായി ബന്ധിപ്പിക്കുന്ന മറ്റൊരു പദമായി. പിന്നീട് പലപ്പോഴും മെത്രാപ്പോലീത്തായും ഞാനും കണ്ടുമുട്ടാറുണ്ട്. റിപ്പബ്ലിക് ദിനത്തിൽ 'ഇന്ത്യ എലൈവ്' എന്ന പരിപാടിയിൽ (നാഷണൽ നെറ്റ്‌വർക്ക് ടെലിവിഷൻ സീരിയൽ) സാങ്ങ്ചറി എന്നതിന്റെ അർത്ഥം വ്യക്തമാക്കാൻ ഞങ്ങൾ മെത്രാപ്പോലീത്തായുമായി അഭിമുഖ സംഭാഷണം നടത്തി.

1991-ൽ പൊതുതിരഞ്ഞെടുപ്പ് പ്രഖ്യാപിച്ചു കഴിഞ്ഞപ്പോൾ, ഞങ്ങൾ കുറെപ്പേർ ഒരുമിച്ച് ചേർന്ന് ഒരു അഭ്യർത്ഥന പുറപ്പെടുവിക്കാൻ ആഗ്രഹിച്ചു. ഇലക്ട്രോണിക് മാധ്യമത്തിന് സ്വയംഭരണവും കലകൾക്കു സ്വാതന്ത്ര്യവും തിരഞ്ഞെടുപ്പു പ്രകടനപത്രികയിൽ ഉൾപ്പെടുത്തണമെന്ന് എല്ലാ രാഷ്ട്രീയ പാർട്ടികളോടും അഭ്യർത്ഥിക്കണമെന്നായിരുന്നു ഉദ്ദേശ്യം. പ്രശസ്ത വിമർശകനായ രാഘവമേനോൻ, പത്രപ്രവർത്തകൻ അജിത്



**റഷ്യൻ ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പീമൻ പാത്രിയർക്കീസിനോടൊപ്പം പൗലോസ് മാർ ഗ്രീഗോറിയോസ്.**



ഗോപാൽ, സംഗീതജ്ഞനായ ദേവവ്രത ചൗധുരി തുടങ്ങിയവർ ഞങ്ങളുടെ ഗ്രൂപ്പിൽ ഉണ്ടായിരുന്നു. 'കലകളും ഇലക്ട്രോണിക് മാധ്യമവും സംബന്ധിച്ച അക്ഷര തീയേറ്റർ ആക്ഷൻ ഗ്രൂപ്പ്' എന്നു ഗ്രൂപ്പിനു പേരിട്ടു.

ഞങ്ങൾ ഡോ. ഗ്രീഗോറിയോസിനെ കണ്ടു ഞങ്ങളുടെ ഉദ്ദേശ്യം വിശദമാക്കി. രാഷ്ട്രീയ പാർട്ടികൾ അധികാരത്തിൽ വരുമ്പോൾ സെൻസർഷിപ്പ് പോലുള്ള മർദ്ദക രാഷ്ട്രനിയമങ്ങൾ മനസ്സിനു കൂച്ചുവിലങ്ങിടാതെ സ്വച്ഛന്ദം പ്രവർത്തിക്കാൻ അനുവദിക്കുന്ന രീതിയിൽ നിയമനിർമ്മാണം നടത്താനും, സർഗാത്മകമനസ്സിന്റെ സ്വാതന്ത്ര്യവും ആർജവത്വവും അംഗീകരിക്കാനും ദേശീയ രാഷ്ട്രീയ കക്ഷികളെക്കൊണ്ടു സമ്മതിപ്പിക്കുകയാണ് ഞങ്ങളുടെ ലക്ഷ്യമെന്നു ഞങ്ങൾ വിശദീകരിച്ചു.

ഡോ. ഗ്രീഗോറിയോസ് ഞങ്ങളുടെ യോഗങ്ങളിൽ പങ്കെടുത്തു - വിജ്ഞാനം പകരാൻ മാത്രമല്ല, അത്യുത്സാഹത്തോടുകൂടിത്തന്നെ. ഒരിക്കൽ ഞങ്ങൾ നന്ദി പ്രകാശിപ്പിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: "സൗന്ദര്യത്തിന്റെ സ്രഷ്ടാക്കൾ ഈ സംരംഭത്തിൽ പങ്കുചേരാൻ ആവശ്യപ്പെട്ടപ്പോൾ അതെന്നെ സ്പർശിച്ചു. ഞാൻ അനുഗ്രഹീതനായ പോലെ." അദ്ദേഹം സോദ്ദേശ്യം പറഞ്ഞതാണത്. യഥാർത്ഥത്തിൽ വിനയാന്വിതനായ ഒരു മനുഷ്യൻ."

1967 മുതൽ ഓർത്തഡോക്സ് സെമിനാരിയിൽ മെത്രാപ്പോലീത്തായൊടൊപ്പം പ്രവർത്തിച്ച ഫാ. ഡോ. റ്റി. ജെ. ജോഷ്വാ, മാർ ഗ്രീഗോറിയോസിനെ ഇപ്രകാരം വിലയിരുത്തുന്നു: "ബഹുമുഖ പ്രതിഭയായ മെത്രാപ്പോലീത്താ സർവ്വരാലും സമാദരിക്കപ്പെടുന്ന സമുന്നത വ്യക്തിയാണ്. അനാദൃശവും, അനന്യലഭ്യവുമായ സിദ്ധിവിശേഷങ്ങൾ അദ്ദേഹത്തിനുണ്ട്. ഒരു ദൈവശാസ്ത്രജ്ഞനെന്ന നിലയിൽ മെത്രാപ്പോലീത്തായ്ക്കുള്ള സ്ഥാനം അദ്വിതീയമാണ്. നിസ്സായിലെ മാർ ഗ്രീഗോറിയോസിന്റെ ചിന്താധാരയെ പ്രധാനമായി അപഗ്രഥിച്ചും, സ്വാംശീകരിച്ചും, പൗരസ്ത്യ സഭാപിതാക്കന്മാരുടെ അനർഘഖനിമേഖലയിൽ നിന്ന് അമൂല്യങ്ങളായ ആത്മികസത്യങ്ങളെ അവതരിപ്പിക്കുന്നതിൽ അദ്ദേഹം അങ്ങേയറ്റം വിജയിച്ചിട്ടുണ്ട്. 'ഓർത്തഡോക്സി' എന്നാൽ യാഥാസ്ഥിതികത്വത്തിന്റെയും പഴഞ്ചൻ സിദ്ധാന്തങ്ങളുടെയും പര്യായമെന്നു പലരും കരുതിയിരുന്നു. പ്രത്യേകിച്ച് പാശ്ചാത്യ നവീകരണ സഭകളിൽ. ആ മനോഭാവത്തിന് മാറ്റം വരുത്താനും, ഓർത്തഡോക്സ് വിശ്വാസത്തിന്റെ മാഹാത്മ്യത്തെ മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കുവാനും കഴിഞ്ഞു എന്നതാണ് മെത്രാപ്പോലീത്തായുടെ വലിയ നേട്ടം. അദ്ദേഹം സ്വന്തമായ ഒരു ദൈവശാസ്ത്രമേഖല തന്നെ വെട്ടിത്തുറന്നിട്ടുണ്ട്. പാശ്ചാത്യരാജ്യങ്ങളിൽ പലരും ആ മേഖലയിൽ ദൈവശാസ്ത്ര ഗവേഷണം നടത്തുന്നതായി പോലുമറിയാം. മനുഷ്യസ്വാതന്ത്ര്യത്തെപ്പറ്റിയുള്ള

അദ്ദേഹത്തിന്റെ ഉൾക്കാഴ്ച ദാർശനികന്മാരെയും, ദൈവശാസ്ത്രജ്ഞരെയും സാമൂഹ്യചിന്തകരെയും ഓരോവിധത്തിൽ ആകർഷിച്ചിട്ടുള്ളതാണ്. അഗസ്തീനോസിന്റെ ദർശനത്തിലുള്ള വൈകല്യങ്ങളെ ചൂണ്ടിക്കാണിക്കുന്നതിനോടൊപ്പം കപ്പദോക്യൻ സഭാപിതാക്കന്മാരുടെ ആശയസഞ്ചയത്തെ അനാവരണം ചെയ്യാനും അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്.

ബൈബിൾ പ്രബോധകൻ എന്ന നിലയിൽ മെത്രാപ്പോലീത്തായുടെ സ്ഥാനം മറ്റൊരാൾക്കും അവകാശപ്പെടാവുന്നതല്ല. ഹീബ്രു, ഗ്രീക്ക് എന്നീ മൂലഭാഷകളിൽ നിന്നും അത്യന്തം ഹൃദ്യമായ സ്വന്തപരിഭാഷ നടത്തിക്കൊണ്ടാണ് അദ്ദേഹം ക്ലാസ്സുകൾ എടുക്കുന്നത്. ക്രൈസ്തവ ലോകശ്രദ്ധയെ സവിശേഷമായി ആകർഷിച്ചതുതന്നെ 1961-ൽ ന്യൂഡൽഹിയിൽ ചേർന്ന അഖിലലോക ക്രൈസ്തവസഭാ സമ്മേളനത്തിൽ അദ്ദേഹം നടത്തിയ ബൈബിൾ പ്രബോധനത്തിൽ കൂടിയാണ്. സുപരിചിതങ്ങളായ വേദഭാഗങ്ങൾ തന്നെ അദ്ദേഹം അവതരിപ്പിക്കുമ്പോൾ അവയ്ക്കൊരു പുതുമയുണ്ട്. നവംനവങ്ങളായ ആശയങ്ങൾ ഒന്നിനു പുറകെ ഒന്നായി അക്കമിട്ട് നിരത്തിവയ്ക്കുമ്പോൾ ശ്രോതാക്കൾ അതിൽ അലിഞ്ഞിരുന്നു പോകും. ബഹുഭാഷാ പണ്ഡിതനായ മെത്രാപ്പോലീത്താ എത്ര ഗഹനമായ വിഷയംപോലും ആർക്കും മനസ്സിലാകുംവിധം ലളിതമനോഹരമായി സരളമായ ഭാഷയിൽ അവതരിപ്പിക്കും. കാതിനും കരളിനും ഒന്നുപോലെ കുളിർമ്മ നൽകുന്ന വചോവിലാസമാണത്.

ശാസ്ത്ര - സാങ്കേതിക രംഗത്ത് ആധുനികയുഗം കൈവരിച്ചിട്ടുള്ള നേട്ടം അത്ഭുതാവഹമാണ്. അവയെ ശരിയായി മനസ്സിലാക്കാനും, അവയിൽനിന്നുയരുന്ന ഭീകരമായ ഭീഷണികളെ ചൂണ്ടിക്കാണിക്കാനും മെത്രാപ്പോലീത്താ ശ്രമിച്ചുകൊണ്ടിരുന്നു. 1979-ൽ അമേരിക്കയിൽ വച്ചു നടന്ന മത - ശാസ്ത്രസമ്മേളനം ചരിത്രം കുറിക്കുന്നതായിരുന്നു. ഇരുമ്പുമറയുൾപ്പെടെ ലോകത്തെങ്ങു നിന്നുമുള്ള പ്രഖ്യാതരായ ശാസ്ത്രജ്ഞന്മാരും, ദൈവശാസ്ത്രജ്ഞന്മാരും, ദാർശനികരും ഒരുമിച്ചു ചേർന്ന പ്രസ്തുത സമ്മേളനത്തിന്റെ സൂത്രധാരനും അദ്ധ്യക്ഷനും മെത്രാപ്പോലീത്താ ആയിരുന്നു എന്നുള്ളത് മത - ശാസ്ത്ര സംവാദരംഗത്തുള്ള അദ്ദേഹത്തിന്റെ അംഗീകരണം വ്യക്തമാക്കുന്നുണ്ട്. യു.എൻ.ഒ. യുടെ നിരായുധീകരണ സമ്മേളനത്തിൽ ഒന്നിലധികം പ്രാവശ്യം അദ്ദേഹം സംബന്ധിച്ചിട്ടുള്ളതാണ്.

പഴയനിയമ പ്രവാചകന്മാർ ഒരർത്ഥത്തിൽ രാഷ്ട്രീയക്കാരായിരുന്നു. സമൂഹത്തിന്റെ ദുഷിപ്പുകളെയും തെറ്റായ നീക്കങ്ങളെയും യഥാസമയം ചൂണ്ടിക്കാണിക്കാനും, ശരിയായ മാർഗ്ഗനിർദ്ദേശം നൽകാനും അവർ മറന്നില്ല. ആ ധർമ്മം ക്രൈസ്തവ സഭാനേതാക്കന്മാരും പിൻതുടരേണ്ടതാണ്. ഇക്കാര്യത്തെപ്പറ്റി മെത്രാപ്പോലീത്താ വളരെയധികം

ബോധവാനാണ്. മുതലാളിത്ത വ്യവസ്ഥിതിയും കുത്തകവ്യവസായി കളും നടത്തുന്ന ചൂഷണങ്ങളെ വെളിപ്പെടുത്തിക്കൊണ്ട്, പാവപ്പെട്ടവനു നീതി ലഭിക്കുന്ന സാമൂഹ്യഘടന ഉണ്ടാകണമെന്ന് അദ്ദേഹം വാദി ക്കുന്നു. മനുഷ്യവ്യക്തിത്വം ആരാലും ചവിട്ടിമെതിക്കപ്പെടാൻ അനുവദി ച്ചുകൂടാ. ലോകസമ്മേളനങ്ങളിലൊക്കെ അദ്ദേഹം വികസ്വരരാഷ്ട്രങ്ങ ളുടെ ശക്തനായ വക്താവാണ്. സാമ്പത്തിക - സാമൂഹിക നീതിക്കു വേണ്ടി തീവ്രതയോടെ മെത്രാപ്പോലീത്താ വാദിക്കുന്നു. ആഫ്രിക്കൻ, റഷ്യൻ, ലാറ്റിനമേരിക്കൻ രാഷ്ട്രങ്ങളുടെ മിത്രവും വക്താവുമാണദ്ദേ ഹം. തന്മൂലം പാശ്ചാത്യരാജ്യങ്ങളിലെ പലരുടെയും എതിർപ്പും വിമർശ നവും അദ്ദേഹത്തിനു നേരിടേണ്ടിവന്നിട്ടുണ്ട്. സ്വന്ത അഭിപ്രായങ്ങൾ വളച്ചുകെട്ടില്ലാതെ തുറന്നു പറയുമ്പോൾ രുചിക്കാത്ത പലരും കണ്ടെന്നു വരാം.

എല്ലാറ്റിനും ഉപരിയായി ഞാൻ മെത്രാപ്പോലീത്തായെ കാണുന്നത് മലങ്കരസഭയുടെ മികവുറ്റ അംബാസിഡർ എന്ന നിലയ്ക്കാണ്. ഇതര സഭകളുടെ നേതാക്കളുമായി ബന്ധം പുലർത്തുന്നതിനും, ദൈവ ശാസ്ത്രപരമായ ചർച്ചകളും, സംഭാഷണങ്ങളും വഴി മലങ്കര ഓർത്ത ഡോക്സ് സഭയെക്കുറിച്ച് മറ്റുള്ളവർക്ക് മനസ്സിലാക്കിക്കൊടുക്കുന്ന തിനും മെത്രാപ്പോലീത്താ വലിയ പങ്കു വഹിച്ചിട്ടുണ്ട്. 1982-ൽ നടന്ന കാതോലിക്കേറ്റ് സപ്തതി ആഘോഷങ്ങൾക്ക് വിദേശരാജ്യങ്ങളിൽ നിന്ന് വളരെയധികം ക്രൈസ്തവ നേതാക്കന്മാരെയും മേലദ്ധ്യക്ഷന്മാരെയും പ്രശസ്താതിഥികളായി ലഭിച്ചത് മെത്രാപ്പോലീത്തായുടെ പരിശ്രമത്താ ലാണ്. ഈ എക്യുമെനിക്കൽ യുഗത്തിൽ സഭകൾ തമ്മിൽ അടുക്കുന്ന തിനും, പരസ്പരം അറിയുന്നതിനും മെത്രാപ്പോലീത്തായെപ്പോലുള്ള വരുടെ നേതൃത്വവും സേവനവും അഭികാമ്യം തന്നെ.[11]

പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഒരു ശിഷ്യൻ ആകുവാൻ കഴിഞ്ഞിട്ടില്ലല്ലോ എന്നു ഞാൻ കുണ്ഠിതപ്പെടാ റുണ്ട്. എങ്കിലും അദ്ദേഹത്തിന്റെ കൂടെ പ്രവർത്തിക്കുവാൻ സാധിക്കു ന്നതിൽ ഞാൻ അഭിമാനം കൊള്ളുന്നു. അറിവിന്റെ നിറകുടമായ അദ്ദേ ഹത്തെ അറിയുന്തോറും ആദരം വർദ്ധിക്കുന്നു."[12]

ഒട്ടേറെ രാഷ്ട്രനേതാക്കളുമായി മാർ ഗ്രീഗോറിയോസിന് അടുത്ത സ്നേഹബന്ധമുണ്ടായിരുന്നു. അവർക്ക് സമശീർഷനായി സംസാരിക്കു വാൻ കഴിയുന്ന ഒരു വ്യക്തിയായിട്ടാണ് അവർ അദ്ദേഹത്തെ കണ്ടിരു ന്നത്. പ്രമുഖ രാജ്യങ്ങളിലെ സുപ്രധാന സ്ഥാനങ്ങളിലിരിക്കുന്ന പല രുമായും സംസാരിക്കുവാനുള്ള അവസരങ്ങൾ അദ്ദേഹത്തിനു ലഭിച്ചി രുന്നു. സംഭാഷണങ്ങളിൽ കൂടി കാര്യം ബോദ്ധ്യപ്പെടുത്തിയാൽ തക്ക തായ പ്രയോജനം ഉണ്ടാകുമെന്ന് മെത്രാപ്പോലീത്താ വിശ്വസിച്ചിരുന്നു.

പത്രത്തിൽ വരികയോ പുറത്തറിയുകയോ ചെയ്യുകയില്ലെങ്കിലും ഉദ്ദേശിക്കുന്ന കാര്യം നടക്കും എന്നതാണ് ഇത്തരം സംഭാഷണങ്ങളുടെ വിജയം. ലോകമെമ്പാടും ഒട്ടേറെ സുഹൃത്തുക്കൾ മെത്രാപ്പോലീത്തായ്ക്കുണ്ടായിരുന്നു. വിശുദ്ധരായ വ്യക്തികളെയും, വിവിധ വിഷയങ്ങളിൽ അഗാധ പാണ്ഡിത്യമുള്ളവരെയും തേടിപ്പിടിച്ച് സ്നേഹബന്ധം സ്ഥാപിക്കുവാൻ അദ്ദേഹം എപ്പോഴും ശ്രമിച്ചിരുന്നു.

വിശ്വവിഖ്യാത നയതന്ത്രജ്ഞനും ഭരണനിപുണനും പ്രഭാഷകനും, ഗ്രന്ഥകാരനും കേരളത്തിന്റെ പ്രശസ്ത പുത്രനുമായ കെ.പി.എസ്. മേനോൻ; ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെയും ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായെയും അളവറ്റ് സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തിരുന്നു. ഇവർ രണ്ടുപേരുമായും അദ്ദേഹം ഉറ്റ സുഹൃദ്ബന്ധം പുലർത്തിയിരുന്നു. ഇവരെക്കുറിച്ച് കെ.പി.എസ്. മേനോൻ ഏബ്രഹാം ഈപ്പൻ പാലാമ്പടത്തോട് ഒരിക്കൽ ഇപ്രകാരം പറഞ്ഞു: "ഇരുവരും ആകർഷകങ്ങളായ വ്യക്തിത്വത്തിന്റെ ഉടമകളാണ്. പക്ഷേ, എന്റെ ശ്രദ്ധയിൽപ്പെട്ട രസകരമായ ഒരു വസ്തുത എടുത്തുപറയേണ്ടതുണ്ട്. അവർ ഇരുവരും എന്നെ സ്പർശിച്ചത് വ്യത്യസ്ത തലങ്ങളിലാണ്. ഞാൻ ബൈബിൾ ഭാഷ ഉപയോഗിക്കുന്നപക്ഷം പൗലോസ് എന്റെ ബുദ്ധിയിലും ഫീലിപ്പോസ് എന്റെ ഹൃദയത്തിലും വസിക്കുന്നു."

1975-ൽ തൃശൂരിൽ നടന്ന ഇന്തോ - സോവിയറ്റ് സാംസ്കാരിക സംഘടനയുടെ ദേശീയസമ്മേളനത്തിൽ മുഖ്യപ്രഭാഷണം നടത്തിയത് മാർ ഗ്രീഗോറിയോസായിരുന്നു. മെത്രാപ്പോലീത്തായുടെ പ്രഭാഷണത്തെക്കുറിച്ചുള്ള തന്റെ വീക്ഷണങ്ങൾ, അദ്ദേഹത്തിനെഴുതിയ ഒരു കത്തിൽ കെ.പി.എസ്. മേനോൻ ഇങ്ങനെ വിവരിക്കുന്നു: "I was thinking of writing to you in any case after I heard your speech last evening, but a certain circumstance makes it imperative for me to do so.

This may seem an exaggeration, but your speech last evening was by far the most remarkable that I have ever heard. In its total sincerity, earnestness, candour and compassion for humanity it was worthy of Mahatma Gandhi himself; and in its grip of the international situation it was worthy of Jawaharlal Nehru.

Your speech appealed to me specially because my own attitude towards the USA has undergone a similar change, not to say a volte - face. At the back of my mind, and certainly of other people's minds, there is a suspicion that my long stay of nine years in the USSR as Ambassador - the longest of any Indian diplomat - and my continued association with Soviet friends

may have affected my judgment. But in you there is one who knows the USA as well as, if not better than, the USSR; and it heartens me to think that you have come to the same conclusions about the system there as myself. I underline the word system, because from what little I know of the American people I fully share your admiration and affection for them. But the system, to use your word, has become an octopus strangling freedom and progress in many parts of the world. Your speech - or, rather, your talk, for it was so spontaneous, and every word seemed to well out of the depths of your heart - has had a strangely comforting and ennobling influence on me. It was almost a Spiritual experience."

1976 നവംബർ 29-ന് കെ.പി.എസ്. മേനോൻ എഴുതിയ ഈ കത്തിലെ വാചകങ്ങൾ മെത്രാപ്പോലീത്തായ്ക്ക് ഉൾക്കൊള്ളുവാൻ സാധിച്ചു എന്നു തോന്നുന്നില്ല. മഹാത്മാഗാന്ധിയെ ഏറെ ആദരിച്ചിരുന്ന മെത്രാപ്പോലീത്തായ്ക്ക്, അദ്ദേഹത്തോട് തന്നെ ഉപമിച്ചിരിക്കുന്നത് ഒരിക്കലും അംഗീകരിക്കുവാനാകുമായിരുന്നില്ല. ഇത്രയേറെ പ്രശംസയ്ക്ക് ഒരിക്കലും താൻ അർഹനല്ല എന്ന ചിന്തയിൽ ഈ കത്ത് കൈവശം സൂക്ഷിക്കാൻ തന്നെ മെത്രാപ്പോലീത്താ ഭയപ്പെട്ടു എന്നു തോന്നുന്നു. അദ്ദേഹം ഈ കത്ത് അന്ന് സെമിനാരിയിൽ നാലാം വർഷ വിദ്യാർത്ഥിയായിരുന്ന ഫാ. കെ. എൽ. മാത്യുവൈദ്യനെ സൂക്ഷിക്കുവാൻ ഏല്പിച്ചു. ഫാ. മാത്യു വൈദ്യൻ ഈ കത്ത് ഇപ്പോഴും ഒരു നിധിപോലെ സൂക്ഷിക്കുന്നു.

മെത്രാപ്പോലീത്തായുടെ ജീവിതത്തെയും വ്യക്തിത്വത്തെയും മുഴുവൻ ഉൾക്കൊള്ളുന്ന ഒരു വാചകം താൻ രചിക്കുന്ന അടുത്ത ഗ്രന്ഥത്തിൽ എഴുതിച്ചേർക്കണമെന്ന് കെ.പി.എസ്. മേനോൻ ആഗ്രഹിച്ചു. ഒട്ടേറെ ആലോചനകൾക്കും അന്വേഷണങ്ങൾക്കുമൊടുവിൽ അദ്ദേഹം തയ്യാറാക്കിയ വാചകം ഇതായിരുന്നു: "From Paulose to Paulos, there is none like Paulos Gregorios."

പ്രമുഖ മാർക്സിസ്റ്റ് സൈദ്ധാന്തികനും ദീർഘകാലം പോളിറ്റ് ബ്യൂറോ അംഗവും ഇപ്പോൾ സി.പി.ഐ. (എം) ജനറൽ സെക്രട്ടറിയുമായ സീതാറാം യച്ചൂരി മെത്രാപ്പോലീത്തായുടെ സുഹൃത്തായിരുന്നു. മെത്രാപ്പോലീത്താ അയച്ച ഒരു കത്തിനുള്ള അദ്ദേഹത്തിന്റെ മറുപടി കാണുക:

My dear Father Gregorios,

It was very nice to receive your letter of March 20 and to know that your health is much better now. I do hope that you will continue to take care of it.

Your enclosed note was both enlightening as well as provocative. I need only underline that I completely and fully share the many points that

you have raised in the note. You are aware that for nearly three years now, myself and our party have been warning in the various platforms that gave us the opportunity, that the current world outlook adopted by the Soviet leadership will only result in disarming the peoples of the developing world in the struggle to resist the renewed aggressiveness of US imperialism. I am sure you will recollect the friendly exchanges that we have had on these issues.

Unfortunately however, I would be away from Delhi on the 31st in connection with Party work in preparation for the coming elections. I am already feeling upset that I would be missing the friendly exchange which I would very much like to participate in. But, I hope, you will continue to take initiative in organising such discussions which are vital to the very survival of basic human values such as freedom, dignity, independence and so on which both of us share despite political divergences.

Looking forward to meeting you at the earliest,

With best regards

Yours faithfully

SITARAM YECHURY

സമർപ്പിതചേതസ്സായ ഗവേഷകൻ, അഗാധ പണ്ഡിതൻ, ശാസ്ത്രാദിവിഷയങ്ങളിൽ നിഷ്ണാതൻ, വേദശാസ്ത്രപാരംഗതൻ, രജതരസനയുള്ള പ്രഭാഷകൻ, സാമൂഹിക സമത്വത്തിനും മതമൈത്രിക്കും വേണ്ടി പോരാടുന്ന മനുഷ്യസ്നേഹി എന്നീ വിശേഷണ പദങ്ങളോടുകൂടി മെത്രാപ്പോലീത്തായുടെ വിശ്രുതനാമം ലോകത്തിലെ വിവിധ വിജ്ഞാനകോശങ്ങളിൽ സ്ഥാനം പിടിച്ചിട്ടുണ്ട്. മെത്രാപ്പോലീത്തായുടെ വിവിധ രംഗങ്ങളിലുള്ള പ്രവർത്തനങ്ങളെയും സേവനങ്ങളെയും അംഗീകരിച്ചുകൊണ്ട് ഒട്ടേറെ പുരസ്കാരങ്ങൾ അദ്ദേഹത്തെ തേടിയെത്തി. റഷ്യയിലെ ലെനിൻ ഗ്രാഡ് തിയോളജിക്കൽ അക്കാഡമി, ഹംഗറിയിലെ ബുഡാപ്പസ്റ്റ് ലൂതറൻ തിയോളജിക്കൽ അക്കാഡമി, ചെക്കോസ്ലോവാക്യയിലെ ജാൻ ഹസ് ഫാക്കൽറ്റി എന്നിവ ഡോക്ടറേറ്റ് നൽകി മെത്രാപ്പോലീത്തായെ ആദരിച്ചിട്ടുണ്ട്. സോവിയറ്റ് ലാൻഡ് നെഹ്റു അവാർഡ്, ഓട്ടോ നുഷ്കേ പ്രൈസ് ഫോർ പീസ് (ജർമ്മനി), ഹാൾ ഓഫ് ഫേം അവാർഡ് (അമേരിക്ക), ദ് ഡിസ്റ്റിംഗ്യൂഷ്ഡ് അലുമിനസ് അവാർഡ് പ്രിൻസ്റ്റൺ യൂണിവേഴ്സിറ്റി (അമേരിക്ക), ദ് ഡിസ്റ്റിംഗ്യൂഷ്ഡ് ലീഡർഷിപ്പ് അവാർഡ് (അമേരിക്ക), ബായി പരംവീർ സിംഗ് ഇന്റർനാഷണൽ അവാർഡ് (ഇന്ത്യ), ഒസ്കാർ ഫിസ്റ്റർ അവാർഡ് (അമേരിക്ക), കൾച്ചർ ഫോർ സർവ്വീസ് അവാർഡ് (ഗോഷൻ കോളജ് അമേരിക്ക), ഓൾ ഇന്ത്യാ







അസ്സോസിയേഷൻ ഓഫ് ക്രിസ്ത്യൻ ഹയർ എഡ്യുക്കേഷൻ രജത ജൂബിലി അവാർഡ്, കേരള സാഹിത്യ അക്കാഡമി അവാർഡ്, ആചാര്യ അവാർഡ്, സോഫിയാ അവാർഡ് തുടങ്ങി നിരവധി അവാർഡുകളും ബഹുമതികളും ലഭിച്ചിട്ടുണ്ട്. അവാർഡ് തുകകൾ സ്വന്തം ആവശ്യത്തിനായി മെത്രാപ്പോലീത്താ എടുത്തിട്ടില്ല. സോവിയറ്റ് ലാൻഡ് നെഹ്റു അവാർഡ് തുക ഒരു രോഗിക്കും ആചാര്യ അവാർഡ് തുക, സുഡാനിൽ നിന്നും പഠനത്തിനായി ഇന്ത്യയിലെത്തി പണമില്ലാതെ വലഞ്ഞ ഒരു വിദ്യാർത്ഥിക്കുമാണ് മെത്രാപ്പോലീത്താ നൽകിയത്.

1988-ലെ സോവിയറ്റ്ലാൻഡ് നെഹ്റു അവാർഡ് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന് ലഭിച്ചു. ഇതേ അവാർഡ് 1990-ൽ മദർ

തെരേസയ്ക്ക് ലഭിക്കുകയുണ്ടായി. ലോകസമാധാനത്തിനും, രാഷ്ട്രങ്ങൾ തമ്മിലുള്ള യോജിപ്പിനും, ഇന്ത്യാ - സോവിയറ്റ് യൂണിയൻ സൗഹാർദ്ദം കെട്ടിപ്പടുക്കുന്നതിലും മെത്രാപ്പോലീത്താ ചെയ്ത വിശ്രമമില്ലാത്ത പരിശ്രമങ്ങൾക്കുള്ള അംഗീകാരമായാണ് അവാർഡിന് അദ്ദേഹത്തെ തിരഞ്ഞെടുത്തത്. കേന്ദ്രമന്ത്രി കെ.സി. പന്ത് ന്യൂഡൽഹിയിൽ വച്ച് അവാർഡ് സമ്മാനിച്ചു. അവാർഡ് ജേതാക്കൾക്കുവേണ്ടി സമ്മേളനത്തിൽ മറുപടി പ്രസംഗം നടത്തിയത് മെത്രാപ്പോലീത്തായായിരുന്നു. അദ്ദേഹം ഇപ്രകാരം പറഞ്ഞു: “The award was a recognition which encouraged them to carry on with renewed vigour our work for the service of humanity. We are all committed to upholding, promoting and fostering friendship among the peoples of India and the Soviet Union, because that friendship is a firm foundation for our common struggle for a world without exploitation, a world without weapons of mass destruction, a world with justice, peace and security for all. ...”

ലോകസമാധാനത്തിനും സാമൂഹ്യപുരോഗതിക്കും വേണ്ടിയുള്ള പോരാട്ടത്തിൽ ഗണ്യമായ സംഭാവന നൽകിയ വ്യക്തി എന്ന നിലയ്ക്ക് 1988-ൽ ഓട്ടോ നുഷ്കേ അവാർഡ് മെത്രാപ്പോലീത്തായ്ക്ക് ലഭിച്ചു. അവാർഡ് ദാനസമ്മേളനത്തിൽ ജർമ്മൻ ഡമോക്രാറ്റിക് റിപ്പബ്ലിക്ക് വൈസ് പ്രസിഡണ്ടും ക്രിസ്ത്യൻ ഡമോക്രാറ്റിക് യൂണിയൻ ചെയർമാനുമായ ഡോ. ജറാൾഡ് ഗോട്ടിങ്ങ് മെത്രാപ്പോലീത്തായുടെ സേവനങ്ങളെ വിലയിരുത്തിക്കൊണ്ട് ഇങ്ങനെ പറഞ്ഞു: “ഓട്ടോനുഷ്കേ നമ്മുടെ പാർട്ടിയുടെ സ്ഥാപകരിൽ ഒരാളും അനേകവർഷം അതിന്റെ ചെയർമാനുമായിരുന്നു. വീമാർ റിപ്പബ്ലിക്കിന്റെ കാലത്ത് - അതായത് ഒന്നാം ലോകമഹായുദ്ധം തീർന്ന കാലം - സോവിയറ്റ് യൂണിയനുമായി സൗഹൃദബന്ധം പുലർത്തണമെന്നു വാദിച്ച പ്രമുഖ ഡമോക്രാറ്റിക് രാഷ്ട്രീയ പ്രവർത്തകനാണദ്ദേഹം. ജർമ്മനിയിൽ ഫാസിസ്റ്റ് സേച്ഛാധിപത്യ ഭരണകാലത്ത് അദ്ദേഹം പീഡനത്തിനു വിധേയനായി. ഫാസിസത്തിൽ നിന്നു മോചനം നേടിയശേഷം അദ്ദേഹം ഡി.ഡി.യു. വിനെ ക്രിസ്ത്യാനികളുടെ ഒരു രാഷ്ട്രീയ പാർട്ടിയാക്കുന്നതിൽ നിർണായകപങ്കു വഹിച്ചു. നമ്മുടെ രാജ്യത്ത് സോഷ്യലിസ്റ്റ് സമൂഹം കെട്ടിപ്പണിയുന്നതിൽ അത് സഹായിച്ചു. അതോടെ ക്രിസ്ത്യൻ ഡമോക്രാറ്റുകളായ ഞങ്ങൾ നീതിയും ശാന്തിയും പുലരുന്ന ഒരു ലോകം സൃഷ്ടിക്കുന്നതിനു സംഭാവന നൽകാൻ ബദ്ധശ്രദ്ധരാണ്. ക്രിസ്തീയ ധർമ്മത്തിന്റെ സാമൂഹ്യ ഭവിഷ്യത്തുകൾക്ക് ഞങ്ങൾ പ്രതിജ്ഞാബദ്ധരാണെന്നു ഞങ്ങൾക്കു ബോധ്യമുണ്ട്. ശാന്തിക്കും സാമൂഹ്യപുരോഗതിക്കും വേണ്ടിയുള്ള പോരാട്ടത്തിൽ ഗണ്യമായ സംഭാവന നൽകിയിട്ടുള്ള ക്രിസ്തീയ വ്യക്തികളെ ആദരിക്കുന്നതിനാണ് ഓട്ടോ നുഷ്കേ പ്രൈസ്

ഏർപ്പെടുത്തിയത്. തിരുമേനി, ഒരു വികസ്വര രാജ്യത്തുനിന്ന് ഈ സമ്മാനത്തിന് അർഹനാകുന്ന ആദ്യ വ്യക്തിയാണ് അവിടുന്ന്. എക്യുമെനിക്കൽ പ്രസ്ഥാനത്തിലും, പ്രത്യേകിച്ച് ക്രിസ്തീയ സമാധാന പ്രസ്ഥാനത്തിലും അവിടുന്നു നടത്തിയ നിസ്തന്ദ്ര പ്രവർത്തനങ്ങൾ അങ്ങയെ ഞങ്ങളുടെ രാജ്യത്ത് വിശ്രുതനാക്കി. ഓർത്തഡോക്സ് പാരമ്പര്യത്തിന്റെ പ്രമുഖ പ്രതിനിധിയായ അങ്ങ് ക്രിസ്തീയസഭയുടെ ആദിഘട്ടം മുതലുള്ള ഈ ആത്മീയതയ്ക്ക് പുതിയ ഒരു ചൈതന്യം സന്നിവേശിപ്പിക്കുകയുണ്ടായി.

അങ്ങ് മാതൃരാജ്യമായ ഇന്ത്യയിലെ സഭയിലും സമൂഹത്തിലും മാത്രമല്ല സജീവമായി പ്രവർത്തിച്ചിട്ടുള്ളത്. എല്ലാ ഭൂഖണ്ഡങ്ങളിലും സഞ്ചരിച്ചിട്ടുണ്ട്. എത്യോപ്യൻ സിവിൽ സർവ്വീസിൽ ഏതാനും വർഷത്തെ സേവനത്തിനു ശേഷം അങ്ങ് ജനീവായിൽ സഭകളുടെ ലോകകൗൺസിലിന്റെ അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി പ്രവർത്തിച്ചു. വാൻകൂവർ അസംബ്ലിക്കുശേഷം കൗൺസിലിന്റെ ഏഴു പ്രസിഡണ്ടുമാരിൽ ഒരാളായി സേവനം തുടർന്നു.

അറുപതുകളുടെ അവസാനം മുതൽ അങ്ങ് ക്രിസ്ത്യൻ പീസ് കോൺഫറൻസിൽ സജീവമായി പ്രവർത്തിച്ചു. ആ പ്രസ്ഥാനം മൂന്നു ദശാബ്ദങ്ങളിലെ അഭിമാനകരമായ സേവനം പൂർത്തിയാക്കുന്നു. ജി.ഡി.ആർ. ലെ ക്രിസ്ത്യൻ ഡമോക്രാറ്റുകളായ ഞങ്ങൾ ആരംഭം മുതൽ ഈ പ്രസ്ഥാനത്തിനു പിന്തുണ നൽകി. ഞങ്ങളുടെ കക്ഷിയിൽ പലരും അതുമായി സഹകരിക്കുന്നു. ആ പ്രസ്ഥാനത്തിന്റെ വൈസ് ചെയർമാൻ എന്ന നിലയിൽ അങ്ങ് സ്വന്തം പ്രബന്ധങ്ങളിലൂടെ അഞ്ചാമത്തെയും ആറാമത്തെയും അഖില ക്രിസ്ത്യൻ പീസ് അസംബ്ലികളുടെ കാര്യപരിപാടി നിയന്ത്രിക്കുകയുണ്ടായി.

എല്ലാ ലോകമതങ്ങളുടെയും സഹകരണം വർദ്ധിപ്പിക്കുന്നതിൽ അങ്ങ് റഷ്യൻ ഓർത്തഡോക്സ് സഭയെ സഹായിച്ചു. 1982-ൽ മോസ്കോയിൽ ചേർന്ന മതപ്രവർത്തകരുടെ ലോകസമ്മേളനം അണുശക്തി വിനാശത്തിൽ നിന്ന് പവിത്രദാനമായ ജീവനെ സംരക്ഷിക്കുന്നതിനു പ്രാമുഖ്യം നൽകി.

ആ ലോകസമ്മേളനത്തിന്റെ തുടർച്ചയായി കഴിഞ്ഞ വർഷങ്ങളിൽ മോസ്കോയിൽ ചേർന്ന എല്ലാ വട്ടമേശചർച്ചകളിലും അങ്ങാണ് അദ്ധ്യക്ഷത വഹിച്ചത്. ലോകസമാധാന കൗൺസിലിന്റെ പ്രവർത്തനങ്ങളിൽ അങ്ങ് ഉത്തരവാദിത്വമേറിയ ഭാഗം വഹിച്ചു. 'മനുഷ്യരാശിയുടെ അതിജീവനത്തിനു ലോകം ന്യൂക്ലിയർ ആയുധങ്ങളിൽ നിന്നു സ്വതന്ത്രമാക്കുന്ന'തിനുള്ള സാർവ്വദേശീയ ഫോറം കഴിഞ്ഞ വർഷം ഫെബ്രുവരിയിൽ അങ്ങയെ ക്ഷണിക്കുകയുണ്ടായി. മോസ്കോയിൽ മിഖായേൽ

ഗോർബച്ചേവിനോടു ചേർന്ന് അങ്ങ് ചെയ്ത പ്രസംഗം ലോകവ്യാപകമായ ശ്രദ്ധ അർഹിക്കുന്നു. ലോകമതങ്ങളുടെ പ്രതിനിധികളടങ്ങിയ ഒരു വർക്കിംഗ് ഗ്രൂപ്പിന്റെ ചർച്ചകൾക്ക് അങ്ങ് നേതൃത്വം നൽകി. ഗ്രൂപ്പിന്റെ റിപ്പോർട്ട് ഗ്രേറ്റ് ക്രെംലിൻ പാലസിൽ ചേർന്ന യോഗത്തിൽ അവതരിപ്പിക്കുകയുണ്ടായി.

'റഷ്യൻ ഓർത്തഡോക്സ് സഭയുടെ ദൈവശാസ്ത്രവും ആദ്ധ്യാത്മികതയും' സംബന്ധിച്ച് 1987 മെയിൽ മോസ്കോയിൽ ചേർന്ന രണ്ടാമത് ഇന്റർനാഷണൽ ചർച്ച് കോൺഫറൻസിൽ അങ്ങ് വായിച്ച പ്രബന്ധം, സമൂഹത്തെയും മനുഷ്യരാശിയെ മൊത്തത്തിലും സ്പർശിക്കുന്നവിധത്തിൽ ക്രിസ്തീയ വിശ്വാസത്തെ വ്യാഖ്യാനിക്കുവാൻ പ്രോത്സാഹനം നൽകി. ശാസ്ത്രീയ, സാങ്കേതിക വിജ്ഞാന വിപ്ലവം, സമ്പദ്വ്യവസ്ഥ എന്നീ രണ്ടു മേഖലകളിൽ പ്രത്യേകിച്ചും അങ്ങേയ്ക്കുള്ള വൈദഗ്ദ്ധ്യം വിളിച്ചോതുന്നതായിരുന്നു വ്യാപകവും വൈവിധ്യമാർന്നതുമായ അങ്ങയുടെ പ്രവർത്തനങ്ങൾ. അവ ഭാഗികമായി മാത്രമേ ഞങ്ങൾക്ക് മനസ്സിലാക്കുവാനും ആസ്വദിക്കുവാനും കഴിഞ്ഞിട്ടുള്ളു. നമ്മുടെ ലോകത്തെ, കുറച്ചുകൂടി കടന്നുപറഞ്ഞാൽ, മനുഷ്യരാശിയുടെ ഭാവിഭാഗധേയത്തെ, നിർണ്ണായകമായി നിർവചിക്കുന്നതാണ് മുൻപറഞ്ഞ രണ്ടു മണ്ഡലങ്ങളിൽ അങ്ങ് നൽകിയിട്ടുള്ള സേവനങ്ങൾ.

സഭകളുടെ അഖിലലോക കൗൺസിലിന്റെ ആഭിമുഖ്യത്തിൽ ബോസ്റ്റണിൽ വച്ച് 1979-ൽ ചേർന്ന 'വിശ്വാസം, ശാസ്ത്രം, ഭാവി' എന്നിവ സംബന്ധിച്ച അന്താരാഷ്ട്ര സമ്മേളനത്തിൽ അങ്ങ് മോഡറേറ്ററായിരുന്നു. ശാസ്ത്രവും സാങ്കേതികവിദ്യയും സംബന്ധിച്ച് അങ്ങേയ്ക്കുള്ള വൈദഗ്ദ്ധ്യം അവിടെ നടന്ന ചർച്ചകളിൽ വ്യക്തമായി. മുൻ കൊല്ലങ്ങളിൽ അങ്ങ് പ്രസിഡണ്ട് റീഗന്റെ എസ്.ഡി.ഐ. പ്രോഗ്രാമിനെയും മറ്റ് ആധുനിക യുദ്ധസജ്ജീകരണ പരിപാടികളെയും തുറന്നുകാട്ടുകയുണ്ടായി - രാഷ്ട്രീയവശം മാത്രമല്ല, അവയുടെ സാങ്കേതിക പ്രയോഗക്ഷമതയും.

ലോക സമ്പദ്വ്യവസ്ഥാ പ്രശ്നങ്ങളിൽ വർഷങ്ങളായി അങ്ങ് ശ്രദ്ധ ചെലുത്തിപ്പോരുന്നു. ക്രിസ്ത്യൻ പീസ് കോൺഫറൻസിൽ "രാഷ്ട്രീയവും സമ്പദ്വ്യവസ്ഥയും" സംബന്ധിച്ച സാർവ്വദേശീയ പഠന കമ്മീഷന്റെ ചെയർമാനായി അങ്ങ് പല വർഷങ്ങൾ പ്രവർത്തിച്ചു. സി.പി.സി. സമ്മേളനങ്ങളിലും മോസ്കോയിലെ ലോകമത സമ്മേളനങ്ങളിലും അങ്ങ് നൽകിയ പണ്ഡിതോചിത പ്രഭാഷണങ്ങളിൽ മൂന്നിൽരണ്ടു ലോകത്തിന്റെ അവികസിതാവസ്ഥയും എങ്ങനെ അതിനു പരിഹാരം കണ്ടെത്താമെന്നതും വ്യാപകമായി ചർച്ച ചെയ്തു. ചൂഷിത ലക്ഷങ്ങളുമായുള്ള ഐക്യദാർഢ്യം അങ്ങയുടെ പ്രവർത്തനത്തിന്റെ അടിസ്ഥാന ചോദനയാണെന്ന് അങ്ങയുടെ പ്രഭാഷണങ്ങളും പ്രസ്താവനകളും ചൂണ്ടിക്കാട്ടുന്നു.





**റഷ്യൻ സന്ദർശനത്തിനിടയിൽ.**



ലോകസമ്പദ് വ്യവസ്ഥ സംബന്ധിച്ച പ്രശ്നങ്ങൾ എക്യുമെനിക്കൽ ചർച്ചകളിൽ കൂടുതൽ പ്രാധാന്യം നേടിക്കൊണ്ടിരിക്കുന്ന കാലഘട്ട ത്തിൽ അതിന്റെ ആഴമേറിയ അപഗ്രഥനത്തിലൂടെ അങ്ങ് അനേകം ക്രിസ്ത്യാനികൾക്ക് സുപ്രധാന നേതൃത്വം നൽകി. മൂന്നാം ലോകത്തിലെ അനേകം രാജ്യങ്ങളിൽ വിനാശത്തിനു മുഖ്യഹേതു മുതലാളിത്ത കമ്പോള തന്ത്രങ്ങളാണെന്ന് അങ്ങ് തുറന്നടിച്ചു. മുതലാളിത്ത വികസിത രാജ്യങ്ങളും വികസ്വര രാഷ്ട്രങ്ങളും തമ്മിലുള്ള വിടവു നികത്താൻ മുതലാളിത്ത മാർഗ്ഗങ്ങൾ അവലംബിക്കണമെന്ന വാദത്തെ അങ്ങ് എതിർത്തു. പകരം, ജനകീയശക്തികളുടെ സ്വയംനിർണയാവകാശ ത്തിന് അവസരം നൽകണമെന്നായിരുന്നു അങ്ങയുടെ വാദം.

ഈദൃശമായ സാമ്പത്തികാപഗ്രഥനങ്ങൾ അങ്ങയെ വ്യക്തമായ സാമ്രാജ്യവിരുദ്ധ നിലയിലെത്തിച്ചു. മൂന്ന് വർഷം മുമ്പ് ആറാമത് അഖില ക്രിസ്ത്യൻ സമാധാന സമ്മേളനത്തിൽ നടത്തിയ മുഖ്യപ്രഭാഷണ ത്തിൽ അങ്ങ് ഇപ്രകാരം പറഞ്ഞു: ‘എന്റെ പല സുഹൃത്തുക്കളും സാമ്രാ ജ്യത്വപരം, ന്യൂ കൊളോണിയലിസ്റ്റ് തുടങ്ങിയ പദങ്ങൾ ഇഷ്ടപ്പെടുന്നി ല്ലെന്ന് എനിക്കറിയാം. എന്നാൽ ഈ പദങ്ങൾ ചുവന്ന നാളങ്ങൾ മാത്ര മല്ല. ഇന്ന് ലോകത്തിൽ സാമ്രാജ്യത്വവും നിയോ കൊളോണിയലിസവും വസ്തുതയാണ്. ഇംപീരിയലിസവും നിയോ കൊളോണിയലിസവും പരി പോഷിപ്പിക്കാനുള്ള ഒരു മാർഗമാണ് എസ്.ഡി.ഐ. പ്രോഗ്രാമും അതോ ടൊപ്പം അവയെ സൃഷ്ടിക്കുന്ന കമ്പോള സമ്പദ് വ്യവസ്ഥാ സമ്പ്രദാ യവും.’

അതേസമയം സോഷ്യലിസ്റ്റ് രാജ്യങ്ങൾ ലോകത്തിലെ അനീതിക്കും ചൂഷണത്തിനും എതിരായ സുശക്തമായ ഒരു ഘടകമാണെന്ന് അങ്ങ് കാണുന്നു. ആഗോള സോഷ്യലിസവുമായുള്ള സഖ്യത്തിലല്ലാതെ സാമ്പ ത്തിക സ്വാതന്ത്ര്യം കൈവരിക്കാനാവില്ലെന്നതാണ് അങ്ങയുടെ നിലപാട്.

സഭാംഗമെന്ന നിലയിൽ അങ്ങ് ഓർത്തഡോക്സ് ആദ്ധ്യാത്മിക പാര മ്പര്യത്തിൽ മുങ്ങിനിൽക്കുന്നു. അതേസമയം, പാശ്ചാത്യ ദർശനത്തെ പ്പറ്റി ആഴത്തിൽ പഠിച്ചിട്ടുള്ള വ്യക്തിയെന്ന നിലയിൽ ഈ പാരമ്പര്യ ത്തിന്റെ ആദ്ധ്യാത്മിക സമ്പത്ത് വെളിപ്പെടുത്താനും അങ്ങ് സമർത്ഥ നാണ്. ഉദാഹരണത്തിന്, അത്മാവോ പദാർത്ഥമോ എന്നിങ്ങനെ വൈരു ദ്ധ്യാത്മകമായി സംസാരിക്കുന്നതിനെ എതിർത്തുകൊണ്ട് അങ്ങ് പറ യുന്നു: “പദാർത്ഥം നല്ലതാണ്. കാരണം അത് ദൈവസൃഷ്ടമാണ്. മറ്റീരി യലിസം സ്പിരിചലിസത്തിന് എതിരല്ല. പദാർത്ഥവും ആത്മാവും ഉത്ത മമായ ഒരേ സൃഷ്ടിയുടെ രണ്ടു ഭാവങ്ങൾ മാത്രം.” ഇത്തരം പ്രസ്താ വനകൾ ഞങ്ങളുടെ യൂറോപ്യൻ സഭകളിലെയും ചിന്തകളെ സമൃദ്ധ മാക്കും. ബോസ്റ്റൺ കോൺഫറൻസിൽ അങ്ങ് ശാസ്ത്രവും വിശ്വാസവും

പരസ്പര വിരുദ്ധമല്ല, പരസ്പരം അനുപൂരകമാണെന്ന് മനസ്സിലാക്കണമെന്ന് ഉദ്ബോധിപ്പിച്ചതും ഞങ്ങൾ ഓർക്കുന്നു.

മനുഷ്യരാശിയുടെ നിലനില്പു തന്നെ നേരിടുന്ന ഭീഷണിയുടെ വെളിച്ചത്തിൽ, ഒരു പുതിയ ചിന്താരീതിക്കുവേണ്ടി അങ്ങ് വാദിച്ചു. പുതിയ അന്താരാഷ്ട്ര സാമ്പത്തിക വ്യവസ്ഥിതി ഏർപ്പെടുത്തുന്നതിൽ യു.എൻ. പോലും പരാജയപ്പെട്ടിരിക്കെ, ഒരു പുതിയ അന്താരാഷ്ട്രാ സാമ്പത്തിക വ്യവസ്ഥിതി ആവശ്യമാണെന്ന് മറ്റേതാനും സഭാംഗങ്ങളോടൊപ്പം അങ്ങ് ഉദ്ബോധിപ്പിക്കുന്നുണ്ട്. മനുഷ്യരാശി നേരിടുന്ന ഭീഷണി നീക്കണമെങ്കിൽ, രാഷ്ട്രീയത്തിനും സമ്പദ്വ്യവസ്ഥയ്ക്കും ശാസ്ത്രത്തിനും ധാർമ്മിക മാനദണ്ഡങ്ങൾ ആവിഷ്കരിച്ച് അവ എല്ലാവർക്കും നിർബന്ധിതമാക്കണമെന്ന കാര്യത്തിൽ തർക്കമില്ല. ഇങ്ങനെ ധാർമ്മിക മാനദണ്ഡം വ്യക്തിതലത്തിൽ പോരെന്നും, ബഹുരാഷ്ട്ര കുത്തകകൾക്കും രാഷ്ട്രങ്ങൾക്കും ജനതകൾക്കും അത് ആവശ്യമാണെന്നും അങ്ങ് ചൂണ്ടിക്കാട്ടിയത് ഉചിതമായി. ദൈവശാസ്ത്രജ്ഞന്മാരുടെയും വിദഗ്ദ്ധന്മാരുടെയും അഞ്ചാം മോസ്കോ റൗണ്ട് ടേബിൾ കോൺഫറൻസിൽ (വിഷയം: പൊതുസുരക്ഷയും നൈതിക ധാർമ്മിക മൂല്യങ്ങളും) അങ്ങ് ഏതാനും മാനദണ്ഡങ്ങൾ ചർച്ചയ്ക്കായി അവതരിപ്പിച്ചു. അതിൽ നിന്നു ചിലത് ഞാൻ ഉദ്ധരിക്കട്ടെ:

'എല്ലാ രാഷ്ട്രങ്ങളും പരമാധികാരമുള്ളവയും സ്വതന്ത്രവും തുല്യവുമാണ്; അതേസമയം അവ ഒന്നൊന്നിനോടും ലോക സമൂഹത്തോടും ഉത്തരവാദിത്വം പുലർത്തണം.'

'മനുഷ്യയത്നങ്ങളുടെ എല്ലാ രംഗങ്ങളിലും ആഗോള സഹകരണത്തിന്റെ അന്താരാഷ്ട്ര ഘടനകൾ സൃഷ്ടിക്കാൻ രാഷ്ട്രങ്ങളുടെ പരസ്പരാശ്രിതഭാവം പ്രയോജനപ്പെടുത്തണം.'

'സ്വന്തം സുരക്ഷയ്ക്കുവേണ്ടി ഒരു രാഷ്ട്രവും മറ്റൊരു രാഷ്ട്രത്തിന്റെ സുരക്ഷയെ അപകടത്തിലാക്കിക്കൂടാ.'

'യുദ്ധവും സൈനികവൽക്കരണവും, അടിമത്തവും ഫ്യൂഡൽ ആശ്രിതത്വവും പോലെ തന്നെ എല്ലാ രാജ്യങ്ങളിൽ നിന്നും നിർമ്മാർജ്ജനം ചെയ്യണം.'

'അണുവായുധം തിന്മയാണ്. അത് നിയമവിരുദ്ധമായി പ്രഖ്യാപിക്കണം; എല്ലാ രാജ്യങ്ങളിൽ നിന്നും ബഹിഷ്കരിക്കുകയും വേണം.'

'ശൂന്യാകാശവും സമുദ്രങ്ങളും മനുഷ്യരാശിയുടെ പൊതുസമ്പത്താണ്. അവ അന്താരാഷ്ട്ര നിയന്ത്രണത്തിൽ കൊണ്ടുവരണം. കൂട്ടനാശത്തിനുതകുന്ന ആയുധങ്ങളിൽ നിന്ന് അവയെ സ്വതന്ത്രമാക്കേണ്ടത് ആവശ്യമാണ്.'

'ഭിന്നങ്ങളായ സാമൂഹ്യ സാമ്പത്തിക വ്യവസ്ഥിതികൾ സഹവർത്തിക്കണം; പരസ്പര വിശ്വാസത്തിന്റെയും സമാധാനപൂർവ്വമായ മത്സരത്തിന്റെയും അന്തരീക്ഷത്തിൽ സഹകരിക്കാനും അവയ്ക്കു കഴിയണം.'

ക്രിസ്ത്യൻ ഡമോക്രാറ്റിക് യൂണിയനിൽ അംഗങ്ങളായ ഞങ്ങൾക്ക് ഈ തത്വങ്ങളുമായി പൂർണ്ണ യോജിപ്പാണുള്ളത്. ഞങ്ങളുടെ ഗവൺമെന്റിന്റെ നയങ്ങളും അവയ്ക്കനുസൃതം തന്നെ. ഈദൃശ നയങ്ങൾ മനസ്സിൽവച്ചുകൊണ്ടുള്ള നീക്കങ്ങളാണ് അടുത്തകാലത്ത് ഞങ്ങളുടെ പ്രസിഡന്റ് എറിക് ഹോണിക്കറിൽ നിന്നുണ്ടായിട്ടുള്ളത്. മധ്യയൂറോപ്പിൽ അണുവായുധ വിമുക്തമായ ഒരു ഇടനാഴിയും രസതന്ത്രായുധങ്ങളിൽ നിന്നു വിമുക്തമായ ഒരു മേഖലയും വേണമെന്നും, ഞങ്ങളുടെ ഭൂഖണ്ഡത്തിന്റെ ഹൃദയത്തിൽ വിശ്വാസത്തിന്റെയും സുരക്ഷയുടെയും ഒരു മേഖല ആവശ്യമാണെന്നും അദ്ദേഹം വാദിച്ചിരുന്നു. ലോകത്തെ രണ്ടായിരമാണ്ടോടെ അണുവായുധ വിമുക്തമാക്കാൻ സോവിയറ്റ് യൂണിയൻ ഉന്നയിച്ച നിർദ്ദേശങ്ങൾക്കു ഞങ്ങൾ പിന്തുണ നൽകിയ വസ്തുതയും ഞാൻ ഇവിടെ ഓർമ്മിക്കുന്നു.

അങ്ങ് നീതിക്കും സമാധാനത്തിനുംവേണ്ടി നടത്തിയ പ്രവർത്തനങ്ങൾ പുരസ്കരിച്ച് അങ്ങയെ ആദരിക്കുമ്പോൾ ഈ മാർഗ്ഗത്തിൽ ആദ്യപടി വച്ചു കഴിഞ്ഞ പശ്ചാത്തലം ശ്രദ്ധേയമാണ് – ഇടത്തരം ന്യൂക്ലിയർ മിസൈലുകൾ നിർമ്മാർജ്ജനം ചെയ്യാൻ അമേരിക്കയും റഷ്യയും ചേർന്ന് ഒപ്പുവച്ച കരാറാണ് ഞാനിവിടെ സൂചിപ്പിക്കുന്നത്. തടസ്സപ്പെടുത്തുന്ന ശക്തികൾ പ്രവർത്തനനിരതമാണെന്നും ഭാവിയിൽ കൂടുതൽ പ്രതിബന്ധങ്ങൾ സൃഷ്ടിക്കപ്പെട്ടേക്കാമെന്നും ഞങ്ങൾക്കറിയാമെങ്കിലും, കൈവന്ന നേട്ടം തീർച്ചയായും പ്രോത്സാഹനജനകമാണ്.

നമ്മുടെ പോരാട്ടം തുടരണം. നീതി–സമാധാനപ്രേമികൾ യോജിച്ചു നൽകുന്ന പിന്തുണയും നടപടികളും അനുസരിച്ചിരിക്കും വിജയം.

തന്ത്രപ്രധാന ആയുധങ്ങൾ പകുതിയാക്കുക, എ.ബി.എം. കരാർ തുടർന്നും പ്രാവർത്തികമാക്കുക, അണുവായുധ പരീക്ഷണങ്ങൾ നിർത്തലാക്കുക, രാസായുധങ്ങൾ നിരോധിക്കുക, നിലവിലുള്ള കൺവൻഷനൽ ആയുധങ്ങൾ ഗണ്യമായി കുറയ്ക്കുക, യൂറോപ്പിലെ സായുധസേനകളുടെ സംഖ്യയിൽ സാരമായ കുറവ് വരുത്തുക തുടങ്ങി നിരായുധീകരണ പ്രക്രിയയിൽ പല ലക്ഷ്യങ്ങൾ നിർവചിച്ചിട്ടുണ്ട്. വാഴ്സാ സഖ്യ കരാറിലെ ഇപ്പറഞ്ഞ ലക്ഷ്യങ്ങൾ 2010–ാം ആണ്ടോടെ കൂട്ടനാശ ആയുധങ്ങൾ പാടേ നിർമ്മാർജ്ജനം ചെയ്യുന്നതിന് ഇന്ത്യൻ പ്രധാനമന്ത്രി രാജീവ്ഗാന്ധി തയ്യാറാക്കിയ പരിപാടിയോട് സദൃശമാണെന്നതിൽ ഞങ്ങൾക്ക് സംതൃപ്തിയുണ്ട്. ഇന്ന് അന്താരാഷ്ട്ര ക്രിസ്തീയ വൃത്തങ്ങളിൽ ഉയർത്തുന്ന ആവശ്യങ്ങളോട് ഈ നിർദ്ദേശങ്ങൾ അനുരൂപപ്പെട്ടുപോകുന്നു.



**അമേരിക്കൻ ബയോഗ്രഫിക്കൽ സൊസൈറ്റിയുടെ 1995–ലെ 'മാൻ ഓഫ് ദി ഇയർ' അവാർഡ് രാജ്ഭവനിൽ നടന്ന ചടങ്ങിൽ കേരള ഗവർണർ ബി. രാച്ചയ്യ യിൽ നിന്നും സ്വീകരിക്കുന്നു. ഇ. എം. എസ്. നമ്പൂതിരിപ്പാട്, ഡോ. ഡി. ബാബു പോൾ എന്നിവർ സമീപം.**

അഭിവന്ദ്യ തിരുമേനി, ഈ രാജ്യത്തെ ക്രിസ്ത്യാനികൾക്ക് ഇന്ത്യ യിലെ ക്രിസ്ത്യാനികളോടുള്ള ഗാഢമായ സുഹൃദ്ബന്ധത്തിന്റെ സാക്ഷ്യമായി ഓട്ടോ നുഷ്കേ സമ്മാനം സ്വീകരിച്ചാലും. ഭദ്രവും ശാശ്വ തവുമായ സമാധാനം – അണുവായുധങ്ങൾ ഭീഷണിപ്പെടുത്താത്ത സമാ ധാനം – ഓരോ മനുഷ്യനും സമൃദ്ധമായ വികസനം ഉറപ്പുനൽകുന്ന ഒരു ലോകം – ഇത്തരം ലക്ഷ്യങ്ങളിൽ ഞങ്ങളും അങ്ങയോടൊപ്പം ഒരു മനസ്സായി നിലകൊള്ളുന്നുവെന്നറിഞ്ഞാലും.

ഇന്നു നമുക്കെല്ലാം അത്യന്താപേക്ഷിതമായ ഒരു ആഗോള ചിന്താ രൂപത്തിനു നേതൃത്വം നൽകുന്ന വ്യക്തിയെന്ന നിലയിൽ അങ്ങയെ ഞങ്ങൾ ആദരിക്കുന്നു, അഭിനന്ദിക്കുന്നു. അങ്ങയുടെ പ്രവർത്തന ചക്രവാളത്തിന്റെ വിസ്തൃതിയും അങ്ങയുടെ ചിന്തകളുടെ ആഴവും ഇവിടെ പരാമൃഷ്ടമാണ്.

മൂന്നിൽരണ്ടു ലോകത്തിന്റെ പ്രതിനിധിയെന്ന നിലയിൽ, അവിടുത്തെ ജനങ്ങളുടെ സ്വാതന്ത്ര്യപ്രസ്ഥാനങ്ങളോടുള്ള ഐക്യദാർഢ്യത്തിൽ, സോഷ്യലിസ്റ്റ് രാജ്യങ്ങളുടെ നയങ്ങൾക്കനുസൃതമായി ഉറ്റു പ്രവർത്തി ക്കുന്ന വ്യക്തിയെന്ന നിലയിൽ അങ്ങയെ ഞങ്ങൾ ആദരിക്കുന്നു.

നമ്മുടെ ലോകത്തിൽ ശാന്തിക്കും നീതിക്കും വേണ്ടി രാഷ്ട്രീയ ഉത്ത രവാദിത്വം മാതൃകായോഗ്യമായവിധത്തിൽ ഏറ്റെടുത്തുകൊണ്ട്,

ഓർത്തഡോക്സ് ആദ്ധ്യാത്മിക പാരമ്പര്യത്തിന്റെ വിവേകത്തോടെ ജീവിതം നയിക്കുന്ന സഭാനേതാവും ദൈവശാസ്ത്രജ്ഞനുമായ അങ്ങയെ ഞങ്ങൾ ആദരിക്കുന്നു.

മോസ്കോയിൽ 1987 മെയിൽ ചെയ്ത പ്രഭാഷണത്തിൽ അങ്ങ് പറഞ്ഞു: 'ദൈവം നമ്മെ ആക്കിവച്ചിരിക്കുന്ന സാഹചര്യത്തിൽ നമ്മുടെ സ്വന്തം മാർഗം നാം തന്നെ കണ്ടെത്തേണ്ടിയിരിക്കുന്നു.' ഈ വഴി അങ്ങ് തനതായി കണ്ടുപിടിച്ചു. അതിലൂടെ സഞ്ചരിച്ച് അങ്ങ് അനേകംപേർക്ക് മാതൃക കാട്ടി. ഈ മാർഗ്ഗത്തിൽ അങ്ങേയ്ക്ക് കൂടുതൽ കരുത്തും വിജയവും ഹൃദയപൂർവ്വം ഞാൻ ആശംസിക്കുന്നു. ഭാവി ക്ഷേമത്തിന് ഞങ്ങളുടെ ശുഭാശംസകളും അഭിനന്ദനങ്ങളും സ്വീകരിച്ചാലും."

1. 'പൗരസ്ത്യ ദർശനത്തിന്റെ അപൂർവ്വ ജ്യോതിസ്' (എഡിറ്റോറിയൽ), മലയാള മനോരമ, നവം 25, 1996, പേജ് 8.
2. ഡോ. കെ. എം. തരകൻ, 'പൗലോസ് മാർ ഗ്രീഗോറിയോസ്: മനുഷ്യനും ചിന്തകനും, കോട്ടയം, 1982, പേജ് 16.
3. അതേ ഗ്രന്ഥം, പേജ് 14.
4. 'പൗരസ്ത്യ ദർശനത്തിന്റെ അപൂർവ്വ ജ്യോതിസ്' (എഡിറ്റോറിയൽ), മലയാള മനോരമ, നവം 25, 1996, പേജ് 8.
5. ഫാ. റ്റി. ജെ. ജോഷ്വാ, 'ക്രിസ്തീയ വിദ്യാഭ്യാസത്തിന് ഓർത്തഡോക്സ് പാഠ്യപദ്ധതി', ചർച്ച് വീക്ക്‌ലി, 1967 മാർച്ച് 12.
6. Paul Abrecht, 'In Memorium M. M. Thomas ,Paulos Mar Gregorios *In*: Ecumenical Review, Jan. 1997, pp. 110 -113.
7. J. Robert Nelson, "Liberation By Modern Science - or from It?" *In*: *Freedom, Love, community*, Ed. K. M. George, C. L. S, Madras, 1985, p. 7.
8. Dr. Karoly Toth, "Disarmament As Prelude To Building A World Community of peace and Justice" *In*: Freedom, Love, Community, C.L.S, Madras, pp. 21, 29-30.
9. Dr. M. M. Thomas, "A spirituality for combat" *In*: Freedom, Love, Community, CLS, Madras, p. 38.
10. Archbishop Kirill, "Theology of Unity in Orthodox Ecclesiology" *In*: Freedom, Love, Community, p. 39.
11. എഡിറ്റോറിയൽ, മലങ്കരസഭ, ഓഗസ്റ്റ് 1982, പേജ് 3.
12. 'പൗലോസ് മാർ ഗ്രീഗോറിയോസ്: മനുഷ്യനും ചിന്തകനും' എന്ന ഗ്രന്ഥത്തിന്റെ അവതാരികയിൽ നിന്നും.

# 7

# പ്രകാശത്തിലേയ്ക്ക്

അനാഥരായ കുട്ടികളെയും സാമ്പത്തികശേഷി കുറഞ്ഞ ഭവനങ്ങളിലെ കുട്ടികളെയും വളർത്തുകയും വിദ്യാഭ്യാസം ചെയ്യിക്കുകയും ചെയ്യുന്ന ഒരു ബോയ്സ് ഹോം. ആ സ്ഥാപനത്തിന്റെ ഡയറക്ടർ ബോർഡ് മീറ്റിംഗ് നടക്കുകയാണ്. സ്ഥാപനത്തോടൊപ്പം പ്രവർത്തിക്കുന്ന ഒരു ഐ.റ്റി.സി. യുമുണ്ട്. അതിന്റെ കാര്യങ്ങളെക്കുറിച്ച് എന്തോ ചർച്ച ചെയ്തുകൊണ്ടിരിക്കെ പ്രസിഡണ്ട് വളരെയധികം ക്ഷുഭിതനായി. വൈദികർ ഉൾപ്പെടെയുള്ള ബോർഡ് മെമ്പേഴ്സിന്റെ വിശദീകരണങ്ങളോ സാന്ത്വനങ്ങളോ അദ്ദേഹത്തിന്റെ ദേഷ്യത്തെ കുറച്ചില്ല. അധികം താമസിയാതെ യോഗം അവസാനിച്ചു. അപ്പോഴും പ്രസിഡണ്ടിന്റെ ദേഷ്യം പോയിട്ടില്ല. ആ മുഖം കണ്ടാലത് മനസ്സിലാവുകയും ചെയ്യും. അദ്ദേഹം മുറിയിൽ നിന്നും വെളിയിലിറങ്ങി. എവിടെനിന്നെന്ന് അറിയില്ല അന്തേവാസികളായ കുട്ടികൾ ഓടിവന്ന് അദ്ദേഹത്തിന്റെ ചുറ്റും കൂടി. അദ്ദേഹം കസേരയിൽ ഇരുന്നു; അദ്ദേഹത്തിന്റെ കൈത്തണ്ടയിലും ദേഹത്തുമൊക്കെ പിടിച്ചും ചാരിയും വിദ്യാർത്ഥികളും.

ബോർഡ് മെമ്പേഴ്സിൽ ചിലർ ഈ കാഴ്ച കണ്ടുകൊണ്ട് തൊട്ടടുത്ത് നില്പുണ്ടായിരുന്നു. അവർ പ്രസിഡണ്ടിന്റെ മുഖത്തേക്ക് നോക്കി. കഴിഞ്ഞ നിമിഷം വരെ അവിടെ ഉണ്ടായിരുന്ന ദേഷ്യം അവിടെ കാണാനേയില്ല. പകരം സന്തോഷവും വാത്സല്യവുമാണവിടെ കണ്ടത്.

അദ്ദേഹം വിദ്യാർത്ഥികളിലൊരാളായി അവരോടു സംഭാഷണമാരംഭിച്ചു. ക്ലാസ്സിലെ കാര്യങ്ങൾ, സ്കൂൾ വിട്ടുവന്നാൽ ചെയ്യുന്ന കാര്യങ്ങൾ, പരീക്ഷയ്ക്കു കിട്ടിയ മാർക്കുകൾ തുടങ്ങിയ പലതും. ചിലരുടെ കയ്യിൽ കണ്ട നോട്ടുബുക്ക് വാങ്ങി അദ്ദേഹം വായിച്ചു നോക്കി. അതിൽ അക്ഷരത്തെറ്റ് കണ്ടപ്പോൾ, സ്വന്തം പോക്കറ്റ് തപ്പി പേനയെടുത്ത് അവ തിരുത്തിക്കൊടുത്തു.

കുട്ടികളോടൊപ്പം കളിച്ചും ചിരിച്ചും അവിടെയിരുന്ന, കുട്ടികളുടെ മനസ്സുമായി കുട്ടികളെ സ്നേഹിച്ച് ജീവിച്ച ആ മനുഷ്യൻ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസായിരുന്നു.

'ഗ്രഹങ്ങളുടെ അപൂർവ്വസംഗമം വിസ്മയനീയ സംഭവങ്ങൾക്ക് സാക്ഷ്യം വഹിക്കുന്നു. ദൈവകാരുണ്യം ജീവശക്തിയുടെ സവിശേഷമായ ജീനുകളെ ഉണർത്തി മെത്രാപ്പോലീത്തായിൽ സമ്മേളിപ്പിച്ചു. അപൂർവ്വമായ ഈ ജനിതകസംഗമം നമ്മെ വിസ്മയിപ്പിക്കുന്നു.

മാർ ഗ്രീഗോറിയോസിന്റെ ജീവിധസൗധത്തിന്റെ ഉള്ളിലേയ്ക്ക് ഉൾക്കാഴ്ച നൽകുന്ന ചില ജനാലകൾ അദ്ദേഹം നമുക്കുവേണ്ടി നൽകിയിട്ടുണ്ട്. ചില ജനാലകളിൽ പ്രകാശം വഴിയുന്നത് നാം കാണുന്നു. അത്, നാം വിശ്വസിക്കുന്നു. കാരണം അദ്ദേഹം സുതാര്യമായ നേർത്ത തിരശ്ശീലകളാണ് അവിടെ തൂക്കിയിരിക്കുന്നത്. മറ്റു ചില ജനാലകളിൽ അദ്ദേഹം കനത്ത തിരശ്ശീലകളാണ് തൂക്കിയിരിക്കുന്നത്. പുറത്തുനിന്ന് അവിടേക്ക് നോക്കുന്നവർ കാണുന്നത് അന്ധകാരമാണ്. അവർ വിചാരിക്കുന്നു, അകത്തും ഇരുട്ടാണെന്ന്. അല്ല, അകത്ത് അഗ്നികുണ്ഡങ്ങൾ എരിയുകയാണ്. പ്രകാശം ഓളംവെട്ടുകയാണ്. പക്ഷേ, പുറത്തുനിന്ന് നോക്കുമ്പോൾ ഇതൊന്നും കാണാൻ സാധിക്കുന്നില്ല.'[1]

'യേശുക്രിസ്തുവിൽ വേരൂന്നിയ ഒരു സമ്പൂർണ്ണ മാനവിക ദർശനമായിരുന്നു പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടേത്. സമസ്ത വിജ്ഞാനങ്ങളെയും മനസ്സിലാക്കി, ഭൗതിക ജ്ഞാനത്തിനു പരിയായ അതീതജ്ഞാനത്തിലേയ്ക്ക് മനുഷ്യൻ ഉയരണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അതുകൊണ്ട് ശാസ്ത്രത്തിന്റെ പുതിയ കണ്ടുപിടുത്തങ്ങൾ, സാങ്കേതികവിദ്യയുടെ അത്ഭുതകരമായ നേട്ടങ്ങൾ എന്നിവയിലും കലയിലും സാഹിത്യത്തിലും ശില്പവിദ്യയിലും ഒന്നുപോലെ കൗതുകവും അന്വേഷണപരതയും പ്രദർശിപ്പിച്ചു. അത്യസാധാരണമായ ഒരു ബുദ്ധിശക്തിയുടെ ഉടമയായിരുന്ന മാർ ഗ്രീഗോറിയോസ് മനുഷ്യാത്മാവിന്റെ ആഴങ്ങളെ അന്വേഷിക്കുന്നവനായിരുന്നു. കുഞ്ഞുങ്ങളിലും,



**തലക്കോട് സെന്റ് മേരീസ് ബോയ്സ് ഹോമിൽ കുട്ടികൾക്കൊപ്പം**

പാവങ്ങളിലും, മർദ്ദിതരിലും, ആദിവാസികളിലും, ചൂഷണത്തിനു വിധേയരായ എല്ലാ മനുഷ്യരിലും അദ്ദേഹത്തിന്റെ സഹാനുഭൂതിയും ശ്രദ്ധയും പതിഞ്ഞു. ബുദ്ധിപരമായ കാപട്യത്തെയും പടിഞ്ഞാറൻ രാജ്യങ്ങളിലെ മനുഷ്യരുടെ സാമ്പത്തിക-സാംസ്കാരികാഹന്തയെയും അദ്ദേഹം നിശിതമായി വിമർശിച്ചു. സ്വാതന്ത്ര്യവും നന്മയും ദൈവത്തിന്റെ സ്വഭാവമാണെന്നും മനുഷ്യരെല്ലാം ആ ഗുണങ്ങളെ സ്വാംശീകരിച്ച് ഈശ്വരാനുരൂപികളാകണമെന്നും അദ്ദേഹം അതിയായി ആഗ്രഹിച്ചു.'[2]

'ഭാരതത്തിലെ എല്ലാ മതവിഭാഗങ്ങൾക്കും ആദരണീയനായ ആദ്ധ്യാത്മിക നേതാവായിരുന്നു മാർ ഗ്രീഗോറിയോസ്. സാമൂഹികമായ പുരോഗമനത്തിനും മാറ്റത്തിനുമായി മെത്രാപ്പോലീത്താ ദേശീയതലത്തിൽ നേതൃത്വം നൽകി. ഭാരതത്തിന്റെ സാംസ്കാരിക, ആദ്ധ്യാത്മിക പൈതൃകത്തെ വിദേശങ്ങളിൽ പ്രതിനിധീകരിക്കുവാൻ മെത്രാപ്പോലീത്തായ്ക്കു കഴിഞ്ഞു. ലോകസമാധാനത്തിനുവേണ്ടിയും മൂന്നാംലോക രാഷ്ട്രങ്ങൾക്കുവേണ്ടിയും അദ്ദേഹം നൽകിയ സംഭാവനകൾ വിലപ്പെട്ടതായിരുന്നു. അധഃസ്ഥിത ജനങ്ങളോടുള്ള കൂറ്, ലളിതമായ ജീവിതശൈലി, നിരന്തരമായ അദ്ധ്വാനശീലം, ധീരമായ ഇച്ഛാശക്തി, നിസ്വാർത്ഥമായ മനുഷ്യസേവനം, നിർഭയമായ അഭിപ്രായ പ്രകടനരീതി എന്നിവയെല്ലാം അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ പ്രത്യേകതകളാണ്. അഗാധ പാണ്ഡിത്യവും ഹൃദയവിശാലതയും, സഭാഐക്യത്തിനുവേണ്ടിയുള്ള നിരന്തരശ്രമങ്ങളും മെത്രാപ്പോലീത്തായുടെ വ്യക്തിത്വത്തെ ശരിയായി പ്രതിഫലിപ്പിച്ചു.'[3]

'കാര്യങ്ങൾ ഏറ്റവും വ്യക്തമായി മനസ്സിലാവുകയും അത് അങ്ങേയറ്റം സുവ്യക്തമായി പ്രകടിപ്പിക്കുകയും ചെയ്യുന്ന ഒരു അപൂർവ്വ പ്രതിഭയാണ് അദ്ദേഹത്തിന്റേത്. മെത്രാപ്പോലീത്താ ഏറ്റവും ഹൃദ്യമായും ലളിതമായും ഇടപെടുന്നത് കൊച്ചുകുട്ടികളോടാണ്. പുതിയ കാര്യങ്ങൾ മനസ്സിലാക്കാൻ ശിശുതുല്യമായ കൗതുകത്തോടുകൂടി വരുന്ന ആരെയും പഠിപ്പിക്കാൻ മെത്രാപ്പോലീത്താ തയ്യാറായിരുന്നു.'[4]

അറിവും അനുഭവസമ്പത്തും ഒത്തുചേർന്ന ഒരു വലിയ മനുഷ്യനായിരുന്നു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്. അണുവായുധയുദ്ധത്തിന്റെ അത്യുഗ്രഭീഷണിയിൽ എരിപിരികൊള്ളുന്ന മാനവരാശിയെച്ചൊല്ലി അദ്ദേഹം നൊമ്പരപ്പെട്ടു. ചൂഷണജഡിലമായ സാമൂഹ്യവ്യവസ്ഥിതിക്കെതിരെ ആ ധാർമ്മികരോഷം കത്തിജ്വലിച്ചു. മർദ്ദിതവിഭാഗത്തിന്റെ മോചനമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. അതിനുവേണ്ടി ഒരു വിപ്ലവകാരി ആകാനോ, പട്ടിണി കിടക്കുവാനോ അദ്ദേഹത്തിനു മടിയില്ലായിരുന്നു. എന്തിനെപ്പറ്റിയും അദ്ദേഹത്തിനു സ്വന്താഭിപ്രായമുണ്ട്.

ആ അഭിപ്രായം പലപ്പോഴും ആധികാരികവുമായിരിക്കും. വിശ്വവിശ്രുതനായ ഈ പണ്ഡിതനെ ലോകമെമ്പാടുമുള്ളവർ ആദരിച്ചതിൽ പിന്നെ അത്ഭുതത്തിനവകാശമില്ലല്ലോ.

പീഡിതരായ പാവപ്പെട്ട ജനങ്ങളുടെ ഹൃദയത്തുടിപ്പുകൾ അടുത്തറിഞ്ഞ്, നീതിക്കും സത്യത്തിനുംവേണ്ടി നിലകൊണ്ട പൗലോസ് മാർ ഗ്രീഗോറിയോസ് പലപ്പോഴും അധികാരസ്ഥാനങ്ങളുടെ കടുത്ത വിമർശകനായിരുന്നു. അസാധാരണമായ ആത്മീയസിദ്ധികളും ആത്മധൈര്യവും കൈമുതലായ തീക്ഷ്ണബുദ്ധിയായ ഈ പ്രവാചകനെ തളച്ചിടുവാൻ യാതൊരു സർക്കാർ നിയമത്തിനും കഴിയുമായിരുന്നില്ല. ലോകത്തിൽ ഒന്നും നഷ്ടപ്പെടാനില്ലാത്ത അദ്ദേഹം ക്രിസ്തുവിനെപ്പോലെ ലോകത്തിനു മുമ്പിൽ പരിഹാസ്യനായിത്തീരാൻ ശ്രമിച്ചു. സ്വയം നിന്ദയും അവജ്ഞയും ഏറ്റെടുത്തതുമൂലം പരിഹാസ്യവും അനീതിയിൽ വേരോടിച്ചതുമായ സാമൂഹ്യവ്യവസ്ഥിതികളെ മാറ്റിമറിക്കാനാണ് അദ്ദേഹം യത്നിച്ചത്. സംഘടിതമതത്തിന്റെ ഔദ്യോഗിക പുരോഹിതന്മാരേക്കാൾ ജനതയുടെ ആദ്ധ്യാത്മികതയെ കരുപ്പിടിപ്പിക്കുവാൻ മാർ ഗ്രീഗോറിയോസിനു കഴിഞ്ഞു. 20-ാം നൂറ്റാണ്ടിന്റെ അന്തിമദശകത്തിൽ ഭാരതത്തിൽ ജീവിച്ച ഒരു 'യഥാർത്ഥ ക്രിസ്തീയ വിശ്വാസി'യാണ്യാണ് പൗലോസ് മാർ ഗ്രീഗോറിയോസെന്ന് അദ്ദേഹത്തിന്റെ ജീവിതം സമഗ്രമായി നിരീക്ഷിച്ചവർ പറയുന്നു.[5]

ക്രിസ്തുവിനെ പിന്തുടരുവാൻ പരിശ്രമിച്ച മെത്രാപ്പോലീത്താ, തന്റെ ജീവിതലക്ഷ്യത്തെക്കുറിച്ച് അറുപതാം ജന്മദിന സമ്മേളനത്തിൽ ഇങ്ങനെ പറഞ്ഞു: 'ഞാൻ ഒരു ക്രിസ്ത്യാനിയാണ്. എന്റെ നാഥൻ നല്ല ഇടയനായ ക്രിസ്തുവാണ്. ആ ക്രിസ്തുവിനെ പിന്തുടരുകയാണ് എന്റെ ജീവിതലക്ഷ്യം. എനിക്കതു വേണ്ടവണ്ണം സാധിക്കുന്നില്ലല്ലോ എന്ന ദുഃഖം മാത്രമേ എനിക്കുള്ളൂ. എല്ലാവർക്കും നന്മ ചെയ്തു ജീവിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. മനുഷ്യരാശിയെ മുഴുവൻ സഹോദരതുല്യം കാണുവാനാണ് എന്റെ ശ്രമം. നീതിനിഷ്ടമായ ഒരു സാമ്പത്തികസമൂഹത്തിനുവേണ്ടിയുള്ള ആ ശ്രമത്തിൽ നിങ്ങളുടെ പ്രാർത്ഥനകളും ആശംസകളും തീർച്ചയായും എനിക്കു ശക്തി പകരും."

'വളരെ ആർദ്രതയും സ്നേഹവുമുള്ള ലളിതഹൃദയനായിരുന്നു മാർ ഗ്രീഗോറിയോസ്. പക്ഷേ, പുറമെ അതൊന്നും കാണിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നില്ല. അതുകൊണ്ട് കിഴക്കും പടിഞ്ഞാറുമെല്ലാം അദ്ദേഹം വളരെയേറെ തെറ്റിദ്ധരിക്കപ്പെട്ടു. ഉയർന്ന ചില അഗ്നിപർവ്വതങ്ങൾ എപ്പോഴും മഞ്ഞ് മൂടിക്കിടക്കും. എന്നാൽ ഉള്ള് നിറയെ ഉരുകിത്തിളയ്ക്കുകയായിരിക്കും. നൂറ്റാണ്ടുകൾ കൂടുമ്പോഴായിരിക്കും

അതിന്റെ ഊഷ്മളത പുറത്തുള്ളവർ അറിയുന്നത്. ഏതാണ്ട് അതു പോലെയായിരുന്നു മെത്രാപ്പോലീത്തായുടെ പെരുമാറ്റവും.'[6]

'ഈ പരിശുദ്ധനെ മനസ്സിലാക്കുവാൻ പ്രഗത്ഭനായ പൗലോസ് അപ്പോസ്തോലന്റെ വാക്കുകൾ തന്നെയാണ് ശരണം. "വെളിപാടുകളുടെ ആധിക്യത്താൽ ഞാൻ അതിയായി നിഗളിച്ചുപോകാതിരിക്കേണ്ടതിന് ശരീരത്തിൽ എനിക്ക് ഒരു ശൂലം തന്നിരിക്കുന്നു" എന്ന് പ്രഗത്ഭനായ പൗലോസ് പറയുന്നു. ധിഷണയുടെ വെളിപാടുകൾ സമ്പന്നമായി മെത്രാപ്പോലീത്തായ്ക്ക് ദൈവം കനിഞ്ഞു നൽകി. പക്ഷേ, അതോടൊപ്പം പല ശൂലങ്ങളും അദ്ദേഹത്തിന്റെ ശരീരത്തിൽ, ബാഹ്യമായ അദ്ദേഹത്തിന്റെ പെരുമാറ്റത്തിലും നൽകി. അത് അദ്ദേഹത്തിന് അറിയാമായിരുന്നു. വേദനയോടെ അതെല്ലാം സഹിച്ചുകൊണ്ട്, അത് ഏറ്റുവാങ്ങിയിട്ട് പൗലോസ് അപ്പോസ്തോലനെപ്പോലെ 'നിന്റെ കൃപ എനിക്കു മതി' എന്ന് ദൈവത്തോട് വിനയാന്വിതനായി പറയുകയും ചെയ്തു.'[7]

മെത്രാപ്പോലീത്തായുടെ അനേകം സ്നേഹാർദ്രമായ നിമിഷങ്ങൾക്ക് സാക്ഷ്യം വഹിച്ചിട്ടുള്ള ഫാ. ഡോ. കെ. എം. ജോർജ്ജ് ആ വ്യക്തിത്വത്തെ ഇങ്ങനെ അനാവരണം ചെയ്യുന്നു: "തിരുമേനി പലപ്പോഴും വളരെ പരുഷമായിട്ടൊക്കെ ആളുകളോട് പെരുമാറിയതായിട്ട് കേട്ടിട്ടുണ്ട്. അങ്ങനെയുള്ള ആളുകൾക്ക് ഒരു ധാരണയുണ്ട്, തിരുമേനി വളരെ കർക്കശക്കാരനും അഹങ്കാരിയും മനുഷ്യരോട് ദാക്ഷിണ്യമില്ലാത്തവനുമാണെന്ന്. എന്നാൽ അദ്ദേഹത്തിന്റെ നിരവധി സ്നേഹാർദ്രമായ നിമിഷങ്ങൾക്ക് സാക്ഷ്യം വഹിച്ചിട്ടുള്ളതുകൊണ്ട് ഞാൻ തുറന്നു പറയുകയാണ്, തിരുമേനി വളരെ ആർദ്രതയും വിനയവുമുള്ള ആളായിരുന്നു. അമേരിക്കയിലും യൂറോപ്പിലുമുള്ള വെള്ളക്കാരോട് അദ്ദേഹം വിനയമുള്ള ആളായിരുന്നു എന്ന് പറഞ്ഞാൽ അവരെന്നെ തിരിച്ചിങ്ങോട്ട് വിടുകയില്ല. അവിടെത്തന്നെ എന്നെ അടിച്ചിടും. അത്രയധികം അവരുടെ ധാരണ, അദ്ദേഹം വലിയ അഹങ്കാരിയും വെള്ളക്കാരെ വെല്ലുവിളിക്കുന്നവനുമായിരുന്നു എന്നാണ്. പക്ഷേ, അദ്ദേഹം ദൈവസന്നിധിയിൽ വിനയമുള്ളയാളായിരുന്നു. മനുഷ്യന്റെ അഹങ്കാരത്തെ ഒരിക്കലും അദ്ദേഹം സമ്മതിച്ചുകൊടുത്തിട്ടില്ല. പാണ്ഡിത്യത്തിന്റെയും ആത്മീയതയുടെയും നേരിയ ജാടകളെപ്പോലും മണത്തറിഞ്ഞ് അതിനിശിതമായി പ്രതികരിക്കാതിരിക്കുവാൻ അദ്ദേഹത്തിനു കഴിയുമായിരുന്നില്ല.

ഇങ്ങനെയൊരാൾ ജീവിച്ചിരുന്നു എന്ന് ഏതെങ്കിലും പുസ്തകത്തിൽ വായിച്ചറിഞ്ഞിരുന്നുവെങ്കിൽ ഞാനത് ഒരു പക്ഷേ പൂർണ്ണമായും വിശ്വസിക്കില്ലായിരുന്നു. പക്ഷേ, ഇപ്പോഴിതാ ഈ തേജോഗോളം നമ്മുടെ മുന്നിൽ മിന്നിമറഞ്ഞിരിക്കുന്നു. വിശ്വസിക്കാനും അവിശ്വസിക്കാനുമാകാതെ നാം അന്ധാളിക്കുന്നു.

നാലു കൂട്ടം ആളുകളോട് തിരുമേനി പ്രത്യേകമായ കാരുണ്യവും വാത്സല്യവും കാട്ടിയിരുന്നു. കുഞ്ഞുങ്ങളോട്, പാവങ്ങളിൽ പാവപ്പെട്ടവരോട്, മാനസികവിഭ്രാന്തി ബാധിച്ചവരോട്, നിഷ്കളങ്കമായി വിജ്ഞാനം തേടുന്നവരോട്. ഒരു കൂട്ടം ആളുകളുടെ മുന്നിൽ തിരുമേനി വിനയത്തോടെ താണുവണങ്ങിയിരുന്നു. വിശുദ്ധരായ വ്യക്തികളായിരുന്നു അവർ. ഹിമാലയസാനുക്കളിൽ – ഋഷികേശിൽ – വിശുദ്ധനായ ഒരു ഹൈന്ദവസന്യാസിയെ (സ്വാമി ചിദാനന്ദ) അദ്ദേഹം പ്രണമിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. പഴയ ഡൽഹിയിൽ വിശുദ്ധനും അജ്ഞനുമായ ഒരു സാധു മുസ്ലീമിനെ അദ്ദേഹം താണുവീണ് ആദരിക്കുന്നത് ഞാൻ നോക്കിനിന്നിട്ടുണ്ട്. സിക്കുകാരനായ വിശുദ്ധനായ ബാബായും (ബാബാ വീർസാസിംഗ്) ബൗദ്ധനായ ദലൈലാമയും അദ്ദേഹത്തിന്റെ ആത്മാവിന്റെ ഭാഗങ്ങളായിരുന്നു. യേശുക്രിസ്തുവിൽ തിരുമേനി ദർശിച്ചതായ ദിവ്യസ്നേഹം ലോകത്തിന്റെ എല്ലാ വേലിക്കെട്ടുകളെയും അതിലംഘിക്കുവാൻ അദ്ദേഹത്തിനു ധൈര്യം നൽകി.

ഞാൻ കുട്ടിയായിരുന്നപ്പോൾ ഞങ്ങളുടെ പള്ളിയിലെ പെരുന്നാളിന് എല്ലാ വർഷവും ഒരു മാജിക്പെട്ടി ഒരാൾ കൊണ്ടുവരുന്നത് ഞാൻ ഓർക്കുന്നുണ്ട്. ഒരു കറുത്ത പെട്ടിയാണ്. അതിന്റെ ഒരു ദ്വാരത്തിൽക്കൂടി നോക്കിയാൽ പല സംഗതികൾ കാണാമെന്നാണ് അയാൾ പറയുന്നത്. ലണ്ടൻ കാണാം, പാരീസ് കാണാം, ന്യൂയോർക്ക് കാണാം എന്നിങ്ങനെ ധാരാളം കാര്യങ്ങൾ പറഞ്ഞുകൊണ്ട് കൊച്ചുപിള്ളാരെ വിളിച്ച് പത്തു പൈസ വാങ്ങിച്ച് അതിലൂടെ നോക്കിക്കും. ഞാൻ പലപ്പോഴും നോക്കിയിട്ടുണ്ട്. എന്താണ് കണ്ടതെന്ന് ഇപ്പോൾ ഓർക്കുന്നില്ല. പത്തു പൈസ കയ്യിൽ നിന്നു പോയിട്ടുണ്ട്.

എനിക്കു പ്രായമായിക്കഴിഞ്ഞ്, അഭിവന്ദ്യ ഗ്രീഗോറിയോസ് തിരുമേനിയുടെ ഒരു വിദ്യാർത്ഥിയായി കഴിഞ്ഞപ്പോളാണ് ഇതിന്റെയകത്ത് കുറെ വാസ്തവമുണ്ട്, ഇത് വെറും തട്ടിപ്പല്ല എന്നു മനസ്സിലായത്. അഭിവന്ദ്യ തിരുമേനിയുടെ അടുത്ത് ഗൗരവമായിട്ട് പത്തു മിനിറ്റ് സംസാരിച്ചു കഴിയുമ്പോൾ, നമ്മൾ പുതിയ ഒരു പ്രപഞ്ചം കാണുകയായി. വീണ്ടും പത്തുമിനിറ്റു കഴിയുമ്പോൾ വേറൊരു പ്രപഞ്ചമാണ്. തീർത്തും പുതിയതായ ഒരു പുതിയ ലോകം. ഇങ്ങനെ ലോകങ്ങളുടെ പരമ്പര, പ്രപഞ്ചങ്ങളുടെ ഘോഷയാത്ര – ഇതാണ് അഭിവന്ദ്യ തിരുമേനിയുടെ അടുത്ത് ആത്മാർത്ഥമായ ആഗ്രഹത്തോടുകൂടി വിജ്ഞാനകൗതുകത്തോടുകൂടി ചെല്ലുന്ന ആർക്കും മനസ്സിലാകുന്ന ഒരു സംഗതി. ആ ലോകങ്ങളിലേയ്ക്ക് തിരുമേനി പ്രായമുള്ളവരെ മാത്രമല്ല, കൊച്ചുകുട്ടികളെയും ധാരാളമായി പ്രവേശിപ്പിച്ചിട്ടുണ്ട്. അതുകൊണ്ട് ആ ലോകങ്ങൾ കാണുന്നതിന് നമുക്ക് ദൈവം തുറന്നുതന്ന ഒരു വലിയ വാതിൽ ആയിരുന്നു തിരുമേനി.

ദൈവസന്നിധിയിൽ നിന്നും നമുക്ക് ലഭിച്ച ഒരു വലിയ ദാനമായിരുന്നു അദ്ദേഹം. ആ ദാനത്തിന്റെ – ആ രക്തത്തിന്റെ – മഹത്വം നാൾ ചെല്ലുന്തോറും കൂടുതൽ കൂടുതൽ മനസ്സിലാകും.

തിരുമേനിയുടെ സാന്നിദ്ധ്യം ഇപ്പോഴും നമുക്ക് നഷ്ടപ്പെട്ടിട്ടില്ല. അദ്ദേഹത്തിന്റെ മരണശേഷം അത് കൂടുതൽ കൂടുതൽ പ്രഖ്യാതമായിത്തീരും, ആ നാമം വിഖ്യാതമായിത്തീരും എന്നു തന്നെയാണ് ഞാൻ വിശ്വസിക്കുന്നത്.”[8]

തനിക്കു ശരിയെന്നു ബോധ്യമുള്ള കാര്യങ്ങൾക്കുവേണ്ടി പിടിവാശിയോടെ പൊരുതുന്നത് മെത്രാപ്പോലീത്തായുടെ സ്വഭാവമായിരുന്നു. ആ ‘ബോദ്ധ്യം’ തെറ്റാണെന്ന് മറ്റുള്ളവർ പറഞ്ഞാലും അത് അംഗീകരിക്കുവാൻ പലപ്പോഴും മെത്രാപ്പോലീത്താ തയ്യാറാകുകയില്ല. ഈ സ്വഭാവം മെത്രാപ്പോലീത്തായ്ക്ക് മിത്രങ്ങളേക്കാൾ കൂടുതൽ ശത്രുക്കളെ ഉണ്ടാക്കിക്കൊടുത്തു.

താൻ വിശ്വസിക്കുന്ന കാര്യത്തിൽ ഉറച്ചുനിൽക്കുന്ന മെത്രാപ്പോലീത്തായുടെ വ്യക്തിത്വത്തെക്കുറിച്ച് സുഹൃത്തായ ഫാ. എ. റ്റി. ഏബ്രഹാം അനുസ്മരിക്കുന്നു: “താൻ വിശ്വസിക്കുന്ന കാര്യത്തിൽ ഉറച്ചുനില്ക്കുന്ന ഒരു വ്യക്തിയായിരുന്നു അദ്ദേഹം. യാതൊരു കോമ്പ്രമൈസും അക്കാര്യത്തിൽ ഉണ്ടാക്കുവാൻ അദ്ദേഹം ശ്രമിച്ചിരുന്നില്ല. ഒരു സംഭവം ഞാനിപ്പോഴും ഓർക്കുന്നു. പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരിയിൽ ഏതാനും പ്രഭാഷണങ്ങൾ നടത്തുവാനായി ഒരിക്കൽ മെത്രാപ്പോലീത്താ വന്നു. സെമിനാരി പ്രൊഫസേഴ്സിനും ഗ്രാജുവേറ്റ് വിദ്യാർത്ഥികൾക്കും ‘തിയോളജിക്കൽ ഡവലപ്മെന്റ്സി’നെക്കുറിച്ച് അറിവുപകരാനായി അദ്ദേഹം ചില പ്രഭാഷണങ്ങൾ നടത്തി. അദ്ദേഹം പ്രഭാഷണം നടത്തുന്ന സ്ഥലം പ്രസ്ബിറ്റേറിയൻ സഭയുടെ സെമിനാരിയാണ്. അഗസ്റ്റീനിയൻ തിയോളജി മധ്യനൂറ്റാണ്ടുകളിൽ അതുപോലെ പകർത്തിയെടുത്ത ഒരു സെമിനാരിയിൽ നിന്നുകൊണ്ടാണ് മെത്രാപ്പോലീത്താ പ്രഭാഷണം നടത്തുന്നത്. ഒരു ദിവസം അദ്ദേഹം പ്രഭാഷണം തുടങ്ങിയത് ഇങ്ങനെ പറഞ്ഞുകൊണ്ടാണ്: ‘പാശ്ചാത്യ ദൈവശാസ്ത്രത്തെ സെന്റ് അഗസ്റ്റിൻ ദുഷിപ്പിച്ചു. അതിന്റെ ഇരകളാണ് നിങ്ങൾ.’ ഈ പ്രസംഗം കഴിഞ്ഞ് ഗ്രാജുവേറ്റ് സ്റ്റുഡൻസിനും അദ്ധ്യാപകർക്കും കൂടി ഒരു ഡിന്നർ ഉണ്ടായിരുന്നു. എന്റെ അടുത്തിരുന്ന പ്രസ്ബിറ്റേറിയൻ സഭയിലെ ഒരു പ്രൊഫസർ പറഞ്ഞു: ‘മാർ ഗ്രീഗോറിയോസിന്റെ വാക്കുകളോട് ഞാൻ യോജിക്കുന്നില്ല. പക്ഷേ, എനിക്കതിനെ നിഷേധിക്കുവാൻ കഴിയുകയില്ല. അത് അത്രമാത്രം ബോധ്യപ്പെടുത്തത്തക്കതാണ്.’ അതിനുള്ളതായ ഒരു പ്രത്യേക കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. യാതൊരു

കൂസലും കൂടാതെ താൻ വിശ്വസിക്കുന്ന കാര്യങ്ങൾ മറ്റുള്ളവരുടെ മുമ്പിൽ പറയുവാൻ അദ്ദേഹത്തിനു സാധിക്കുമായിരുന്നു.

വിമോചനം നേടിയിട്ടില്ലാത്തവരുടെ വിമോചനം, അവരുമായിട്ട് താദാത്മ്യപ്പെട്ട് സമൂഹത്തിൽ നിലനില്ക്കുന്ന അനീതികൾക്കെതിരെ പോരാടുന്നതിലൂടെയാണ് സാധിക്കുന്നതെന്ന് അദ്ദേഹം വിശ്വസിക്കുകയും പ്രായോഗികമാക്കുകയും ചെയ്തിരുന്നു. പ്രിൻസ്ടൺ സെമിനാരിയിൽ പഠിക്കുമ്പോൾ അദ്ദേഹം ആരാധനയിൽ സംബന്ധിച്ചിരുന്നത്, ആ സ്ഥലത്തുണ്ടായിരുന്ന ഏറ്റവും പാവപ്പെട്ടവരുടെ (കറുത്ത വർഗക്കാരുടെ) ഒരു പള്ളിയിലാണ്. അവിടുത്തെ യഹൂദന്മാരുടെ ഇടയിലാണദ്ദേഹം ജോലി ചെയ്തിരുന്നത്. അവിടെ മറ്റുള്ള പള്ളികളിൽ പോയി ജോലി ചെയ്ത് കാശുണ്ടാക്കുവാനുള്ള സാധ്യതകളൊക്കെ ഉള്ള അവസരത്തിലാണിത് ചെയ്തതെന്നോർക്കണം. ഞങ്ങൾ പ്രിൻസ്ടണിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ പോൾ വർഗീസ് ശുശ്രൂഷിച്ചിരുന്ന പള്ളിയിൽ പോയി. 'നിങ്ങൾ പോൾ വർഗീസിന്റെ സഭയിൽപെട്ടവരായിരിക്കും. അല്ലെങ്കിൽ നിങ്ങളിവിടെ വരികയില്ല' എന്നാണ് അവർ ഞങ്ങളോട് പറഞ്ഞത്.

അദ്ദേഹം വിശ്വസിച്ചിരുന്ന കാര്യങ്ങൾ പ്രായോഗികമാക്കുന്നതിന് ശ്രമിച്ചിരുന്നു. ഏതു രംഗത്ത് പ്രവേശിച്ചാലും ആ രംഗത്ത് പരിപൂർണ്ണമായി വിജയിക്കുവാൻ തക്കവണ്ണമുള്ള അറിവ് സമ്പാദിക്കുന്നവരായിരിക്കണം വിദ്യാർത്ഥികൾ എന്നൊരു വിചാരമുണ്ടായിരുന്നു അദ്ദേഹത്തിന്. അതിൽ കുറവ് കാണിക്കുന്നവരോടൊക്കെ അദ്ദേഹത്തിന് ദേഷ്യമുണ്ടായിരുന്നു. അതിന്റെ കുറച്ച് ദോഷങ്ങളും ഉണ്ടായിട്ടുണ്ട്. മറ്റുള്ളവരുടെ മുമ്പിൽ നിവർന്നു നിന്ന് കാര്യങ്ങൾ പറയുന്നതുകൊണ്ട് പല പാശ്ചാത്യർക്കും അദ്ദേഹത്തെ ഉൾക്കൊള്ളുവാൻ പ്രയാസമുണ്ടായിരുന്നു. ഡബ്ല്യു.സി.സി. യുടെ ജനറൽ സെക്രട്ടറിയാകുവാൻ ഏറ്റവും യോഗ്യനായ ആൾ അദ്ദേഹമായിരുന്നു. പക്ഷേ, അദ്ദേഹത്തിന് ആ സ്ഥാനം കൊടുത്താൽ തങ്ങളെ അടിച്ചമർത്തുമെന്ന ഒരു പേടിയുണ്ടായിരുന്നതുകൊണ്ട്, അവർ ആ സ്ഥാനം കൊടുത്തില്ല.

യാതൊരു കാരണവശാലും താൻ വഹിച്ചിരുന്ന സ്ഥാനങ്ങൾ, തന്റെ സ്വന്ത താല്പര്യത്തിനുവേണ്ടി ഉപയോഗിക്കാതിരുന്ന വളരെ ചുരുക്കം മെത്രാപ്പോലീത്തന്മാരിൽ ഒരാളായിരുന്നു മാർ ഗ്രീഗോറിയോസ്. താൻ വഹിച്ചിരുന്ന ഒരു സ്ഥാനത്തു നിന്നും സ്വന്ത ആവശ്യത്തിനുവേണ്ടി ഒന്നും നേടാത്ത മനുഷ്യനാണ് അദ്ദേഹം. അമേരിക്കയിൽ വന്ന് ഒരു ലക്ചർ ടൂർ നടത്തിയാൽ, അദ്ദേഹത്തിന് ആയിരക്കണക്കിന് ഡോളർ കിട്ടുമായിരുന്നു. ഒരിക്കൽ പ്രിൻസ്ടൺ സെമിനാരിയിൽ വന്നപ്പോൾ, അന്നവിടെ നിന്നും കിട്ടിയ പണം മുഴുവൻ എന്നെ ഏല്പിച്ചിട്ട് പറഞ്ഞു: 'ഓർത്തഡോക്സ് സെമിനാരിയിൽ പഴയനിയമത്തെക്കുറിച്ചുള്ള പുസ്തകങ്ങൾ

കുറവാണ്. അച്ചൻ പഴയനിയമം പഠിക്കുന്ന ആളാണല്ലോ. ഈ പണം പഴയനിയമത്തെക്കുറിച്ചുള്ള പുസ്തകങ്ങൾ വാങ്ങാൻ തരികയാണ്. പഴയനിയമത്തെക്കുറിച്ചുള്ള പുസ്തകങ്ങൾ സെലക്ട് ചെയ്ത് വാങ്ങിച്ച് സെമിനാരിക്ക് അയച്ചുകൊടുക്കണം.' ഞാനത് ചെയ്തുകൊടുത്തു. ഇങ്ങനെ പ്രവർത്തിക്കുന്ന വളരെ ചുരുക്കം ആളുകളെയേ നമുക്ക് കാണുവാൻ സാധിക്കുകയുള്ളൂ."

മറ്റുള്ളവരെ സ്നേഹിക്കുകയും സഹായിക്കുകയും ആദരിക്കുകയും ചെയ്യുന്നതിൽ മെത്രാപ്പോലീത്താ കാണിച്ചിരുന്ന ഉത്സാഹത്തെക്കുറിച്ച് മാർത്തോമ്മാ വൈദികസെമിനാരി പ്രിൻസിപ്പലായിരുന്ന റവ. ഡോ. കെ. വി. മാത്യു പറയുന്നു: "കൽക്കത്താ ബിഷപ്സ് കോളജിൽ പ്രത്യേക പ്രഭാഷണത്തിന് വന്ന പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, അന്ന് സെറാമ്പൂർ കോളജിൽ പ്രൊഫസറായിരുന്ന എന്നോട് പറഞ്ഞു: 'അച്ചൻ നാട്ടിൽ വരികയാണല്ലോ. നമുക്കൊരുമിച്ച് പ്രവർത്തിക്കാം.' ഇക്കാര്യം തുടർന്നുള്ള കാൽ നൂറ്റാണ്ടു കാലത്തോളം അദ്ദേഹം പാലിച്ചത് ഞാൻ നന്ദിയോടെ ഓർക്കുന്നു. ഓർത്തഡോക്സ് സെമിനാരിയും, മാർത്തോമ്മാ സെമിനാരിയും സഹോദരീസ്ഥാപനങ്ങളെപ്പോലെ പ്രവർത്തിക്കുവാൻ കാരണമായത് തിരുമേനിയുടെ മനോഭാവമായിരുന്നു. അദ്ധ്യാപകൻ, പ്രിൻസിപ്പൽ, എഫ്.എഫ്.ആർ.ആർ.സി. ചെയർപേഴ്സൺ, കോൺഫ്രൻസ് പങ്കാളികൾ എന്നീ വിവിധ നിലകളിൽ അദ്ദേഹവുമായി അടുത്തിടപെടുവാൻ സാധിച്ചു.

മറ്റുള്ളവരെ സ്നേഹിക്കുന്നതും, സഹായിക്കുന്നതും, ആദരിക്കുന്നതും അദ്ദേഹത്തിന്റെ സവിശേഷത ആയിരുന്നു. ഡബ്ലിയു.സി.സി. അസ്സോസിയേറ്റ് ജനറൽ സെക്രട്ടറിയായിരുന്നപ്പോൾ, യാത്രാമദ്ധ്യേ ജനീവയിലെത്തിയ എന്നെ റയിൽവേസ്റ്റേഷനിൽ വന്ന് സ്വീകരിച്ചതും, സ്നേഹമസൃണമായി പരിചരിച്ച്, അടുത്തദിവസം യഥോചിതം അനുയാത്ര ചെയ്ത് അയച്ചതും ഇന്നും മനസ്സിൽ പച്ചപിടിച്ച് നിൽക്കുന്ന അനുഭവമാണ്. ഓർത്തഡോക്സ് സഭയിലെ എത്രയോ വൈദികരും അത്മായരും, അദ്ദേഹത്തിന്റെ പ്രോത്സാഹനത്തിന്റെ ഫലമായി ഉന്നതവിദ്യാഭ്യാസം പൂർത്തിയാക്കി ഇപ്പോൾ ഉത്തരവാദിത്വ സ്ഥാനങ്ങളിൽ പ്രശോഭിക്കുന്നു. ആരും അദ്ദേഹത്തിന് ഭീഷണിയായിരുന്നില്ല. നേരെമറിച്ച് അറിവും വിവേകവുമുള്ള പട്ടക്കാരും ജനങ്ങളും സഭയ്ക്കും സമൂഹത്തിനും എന്നും ഭൂഷണമായിരിക്കുമെന്ന് ആ ക്രാന്തദർശി നേരത്തെ മനസ്സിലാക്കിയിരുന്നു."

മെത്രാപ്പോലീത്താ ചിരിക്കുന്നവരോടൊപ്പം ചിരിക്കുകയും, കഷ്ടപ്പെടുന്നവരോടൊപ്പം അവരുടെ കഷ്ടതയിൽ പങ്കുചേരുകയും, കരയുന്നവരോടൊപ്പം കരയുകയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ വളരെ

വ്യത്യസ്തമായ ഒരു മുഖഭാവം കണ്ട നിമിഷത്തെക്കുറിച്ച് ഫാ. കെ. റ്റി. ഫിലിപ്പ് ഇങ്ങനെ ഓർമ്മിക്കുന്നു: "തിരുമേനിയുടെ പല മുഖഭാവങ്ങൾ – പുഞ്ചിരിക്കുന്നതും പൊട്ടിച്ചിരിക്കുന്നതും സന്തോഷിക്കുന്നതും ദേഷ്യപ്പെടുന്നതുമൊക്കെ – ഞാൻ കണ്ടിട്ടുണ്ട്. എന്നാൽ അദ്ദേഹം കരയുന്നത് ഞാൻ ഒരിക്കലേ കണ്ടിട്ടുള്ളൂ. 1995–ൽ ഡോ. പോൾ പുത്തൂരാന്റെ ഭാര്യ എമ്മിയുടെ ശവസംസ്ക്കാര ദിവസമായിരുന്നു അത്. പുത്തൂരാൻ കുടുംബവുമായി തിരുമേനിക്ക് വളരെ അടുപ്പമുണ്ടായിരുന്നു. 1947–ൽ തിരുമേനിയുടെ സുഹൃത്തായ ഡോ. പുത്തൂരാൻ നിര്യാതനായത് തിരുമേനിയെ ഏറെ വേദനിപ്പിച്ച സംഭവമാണ്. ഡോ. പോൾ പുത്തൂരാന്റെ ഭാര്യ എമ്മിയുമായും തിരുമേനിക്ക് വളരെയധികം അടുപ്പവും സ്നേഹവും ഉണ്ടായിരുന്നു. തിരുമേനി ആലുവാ ഫെലോഷിപ്പ് ഹൗസിൽ പ്രവർത്തിച്ചിരുന്ന കാലഘട്ടത്തിൽ എമ്മി ചെറിയ കുട്ടിയായിരുന്നു. തിരുമേനിയുടെ അവിടുത്തെ കളിക്കൂട്ടുകാരിൽ മുൻ മന്ത്രി പോൾ പി. മാണിയുടെ പുത്രിയായ എമ്മിയുമുണ്ടായിരുന്നു. എമ്മിയുടെ മരണമറിഞ്ഞ് 'ഞാൻ വന്നിട്ടേ ശവസംസ്ക്കാരം നടത്താവൂ' എന്ന് തിരുമേനി അറിയിച്ചിരുന്നു. തിരുമേനി വരുവാൻ അല്പം വൈകുകയും ചെയ്തു. തിരുമേനി അവിടെയെത്തിയപ്പോൾ ഭൗതികദേഹവും അതിനു സമീപമിരുന്നു കരയുന്ന ഡോ. പോൾ പുത്തൂരാനെയും കണ്ടു. തിരുമേനി അവിടെയിരുന്നു വളരെയധികം സങ്കടപ്പെടുകയും കരയുകയും ചെയ്തു. മരണാനന്തര ജീവിതത്തെക്കുറിച്ച് വ്യക്തമായി പഠിപ്പിക്കുകയും പ്രസംഗിക്കുകയും ചെയ്തിരുന്ന, എന്തൊക്കെ പ്രതിസന്ധി വന്നാലും തളരാതെ, കുലുങ്ങാതെ, കൂസാതെ നിൽക്കുന്ന തിരുമേനി എന്തുകൊണ്ടാണ് പെട്ടെന്ന് വികാരവാനായതെന്ന് എനിക്ക് മനസ്സിലായില്ല. ആലുവായിൽ വച്ച്, തിരുമേനി സ്നേഹിക്കുകയും ലാളിക്കുകയും ചെയ്ത കൊച്ചുകുട്ടിയായ എമ്മിയുടെ മുഖമായിരുന്നു അദ്ദേഹത്തിന്റെ മനസ്സിലപ്പോൾ ഉണ്ടായിരുന്നതെന്നാണ് എനിക്ക് തോന്നുന്നത്. ശവസംസ്ക്കാരം കഴിഞ്ഞപ്പോൾ, കൈയിൽ കൊണ്ടുവന്നിരുന്ന ഒരു ഐക്കൺ കൊടുത്തുകൊണ്ട് തിരുമേനി ഡോ. പോൾ പുത്തൂരാനെ ആശ്വസിപ്പിച്ചു."

മെത്രാപ്പോലീത്തായോടൊപ്പം ഡൽഹിയിൽ താമസിക്കുകയും, ഡൽഹി ഭദ്രാസനത്തിൽ സേവനമനുഷ്ഠിക്കുകയും ചെയ്തിട്ടുള്ള ഒരു വൈദികൻ, മാർ ഗ്രീഗോറിയോസിന്റെ സ്വഭാവമഹിമയെക്കുറിച്ച് ഇങ്ങനെ പറയുന്നു: "ഒരു കൊച്ചു കുഞ്ഞിന്റെ മനസ്സായിരുന്നു ഗ്രീഗോറിയോസ് തിരുമേനിക്ക് ഉണ്ടായിരുന്നത്. കുഞ്ഞുങ്ങളെ വളരെയധികം സ്നേഹിച്ചിരുന്നു. എത്രമാത്രം കോപിച്ചിരുന്നാലും ഒരു കൊച്ചുകുട്ടിയെ കണ്ടു കഴിഞ്ഞാൽ തിരുമേനി എല്ലാം മറക്കുമായിരുന്നു. തിരുമേനിയോടടുക്കു

വാൻ പലർക്കും വളരെ ഭയമായിരുന്നു. അദ്ദേഹത്തെ മനസ്സിലാക്കാൻ കഴിയാതെ പോയതാണ് അതിനു കാരണം. എന്നാൽ തിരുമേനിയെ സ്നേഹപൂർവ്വം ശാസിക്കുന്ന ഏതൊരുവനെയും അദ്ദേഹം ആഴമായി സ്നേഹിക്കുകയും അംഗീകരിക്കുകയും ചെയ്തിരുന്നു എന്ന സത്യം എന്റെ അനുഭവത്തിൽ നിന്നും എടുത്തുപറയുവാൻ കഴിയും. തിരുമേനി വേണ്ടതുപോലെ വ്യക്തികളെ അംഗീകരിച്ചിരുന്നു എന്ന സത്യം പലർക്കും അറിയില്ല."

മെത്രാപ്പോലീത്തായുടെ ശിഷ്യനായിരുന്ന ഡോ. ഡി. ബാബു പോൾ തനിക്ക് ലഭ്യമായ സ്നേഹത്തെയും വാത്സല്യത്തെയും കുറിച്ച് അനുസ്മരിക്കുന്നു: "ഞങ്ങൾ വളരെ വ്യക്തമായി രണ്ടു അഭിപ്രായസരണികൾ പ്രകടിപ്പിക്കുകയും ഞാൻ തിരുമേനിയെത്തന്നെ വ്യക്തിപരമായി വിമർശിച്ചുകൊണ്ട് എഴുതുകയും ചെയ്തിട്ടുള്ള കാലത്തുപോലും ആ സ്നേഹത്തിനും വാത്സല്യത്തിനും ഒരു കുറവും ഉണ്ടായിട്ടില്ല. ഒരു വലിയ മനസ്സിന്റെയും, വലിയ സ്നേഹത്തിന്റെയും ഉറവിടമായിരുന്നു തിരുമേനി."

ദിവ്യബോധനം പഠനപദ്ധതിയുടെ വിവിധ പ്രവർത്തനങ്ങളെക്കുറിച്ച് ചർച്ച ചെയ്യുവാൻ മെത്രാപ്പോലീത്തായുടെ അടുക്കൽ പലതവണ പോകേണ്ടിവന്ന സി. എം. തങ്കച്ചൻ തനിക്ക് ലഭ്യമായ സ്നേഹവാത്സല്യങ്ങളെക്കുറിച്ച് അനുസ്മരിക്കുന്നു: "ഗ്രീഗോറിയോസ് തിരുമേനി ദേഷ്യക്കാരനും സമീപിക്കാവുന്ന ആളല്ലെന്നൊക്കെയായിരുന്നു ഞാൻ കേട്ടത്. എന്നാൽ എന്റെ അനുഭവത്തിൽ തിരുമേനി വളരെ വിനീതനും, ഏത് സംശയം ചോദിച്ചാലും പിതൃസഹജമായ സ്നേഹവാത്സല്യത്തോടെ മറുപടി നൽകുന്ന പിതാവുമായിരുന്നു."

തനിക്ക് ചെയ്യാവുന്നതിന്റെ നൂറിരട്ടി ജോലിയുമായി എന്നും മല്ലടിച്ചിരുന്ന മെത്രാപ്പോലീത്താ, ജർമ്മൻ പ്രസിഡണ്ട് വിസേക്കറുടെ കത്തിനു മറുപടി എഴുതുന്നതുപോലെ തന്നെ തലശ്ശേരിയിലെ അന്ധനായ എം. പി. വിജയനും കത്തെഴുതിയിരുന്നു! മെത്രാപ്പോലീത്താ ഒരിക്കലും നേരിട്ട് കണ്ടിട്ടില്ലാത്ത എം. പി. വിജയന് പലപ്പോഴും പണവും കത്തും അദ്ദേഹം അയയ്ക്കാറുണ്ടായിരുന്നു. 1988-ൽ വിജയൻ ആദ്യമായി എഴുതിയ കത്തിന് മെത്രാപ്പോലീത്താ നൽകിയ മറുപടി കാണുക:

13th December 1988

Dear Sri. Vijayan,

Thank you for your Letter which the Soviet Land people forwarded to me.

I want to help you as much as I can. I am sending you a cheque for Rs. 250/- for the immediate medical needs of your family. If you need assistance for the treatment of your blindness. I will need a certificate that it is curable and would need a specific course of treatment, and specifying the cost of treatment. If your daughter needs treatment for Tuberculosis I would need to know what treatment and how much it costs.

I have no funds to assist in the construction of a house, but when you begin construction I shall try to help you in a small way.

God bless you and heal you.

Your's in Christ,

Paulos Mar Gregorios

ലോകമെമ്പാടും ഓടിനടന്നിട്ടും നിരവധി പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിട്ടും മെത്രാപ്പോലീത്തായുടെ ഹൃദയത്തിൽനിന്നും വിജയന്റെ പേര് ഒരിക്കലും മാഞ്ഞുപോയില്ല. മറ്റു പലതും മറന്നെങ്കിലും, ആ പേര് ഓർമ്മയിൽ നിന്നും മറഞ്ഞില്ല. വർഷത്തിൽ മൂന്നോ നാലോ തവണ വിജയന്റെ കത്ത് മെത്രാപ്പോലീത്തായെ തേടിയെത്തും. അദ്ദേഹമതിന് മറുപടിയും ചെക്കും അയക്കും. ഇതായിരുന്നു പതിവ്.

27 വർഷമായി രണ്ട് കണ്ണിന്റെയും കാഴ്ച നഷ്ടപ്പെട്ട വിജയൻ, മെത്രാപ്പോലീത്തായുമായുള്ള സ്നേഹബന്ധത്തെക്കുറിച്ച് ഇങ്ങനെ പറയുന്നു: "ഞാൻ ഒരു തയ്യൽ തൊഴിലാളിയായി ഇരിക്കെയാണ് കണ്ണിന് രോഗം പിടിപെട്ടത്. കേരളത്തിലെ പല വിദഗ്ദ ഡോക്ടർമാർ ചികിത്സിച്ചെങ്കിലും രോഗം ഭേദമായില്ല. എനിക്ക് മൂന്ന് പെൺമക്കളാണുള്ളത്. ഭാര്യ ആറു വർഷമായി വാതരോഗം പിടിപെട്ട് ചികിത്സയിലാണ്.

അഭിവന്ദ്യ തിരുമേനിക്ക് സോവിയറ്റ് ലാൻഡ് അവാർഡ് ലഭിച്ച വിവരം മകൾ പത്രം വായിക്കുമ്പോൾ കേട്ടു. മകളുടെ ചികിത്സയ്ക്കും, പണിതുകൊണ്ടിരുന്ന വീടിന്റെ ആവശ്യത്തിനുമായി സാമ്പത്തികസഹായം അനുവദിച്ചുകിട്ടുവാൻ ഞാൻ ഡൽഹിക്ക് എഴുത്തയച്ചു. അതിന് 1988 ഡിസംബർ 13-ന് തിരുമേനി മറുപടി എഴുതിയയച്ചു. കൂടെ 250 രൂപായുടെ ചെക്കും. അങ്ങനെയാണ് ഞാൻ തിരുമേനിയുമായി പരിചയപ്പെട്ടത്. തിരുമേനിയെ ഞാൻ നേരിൽ കണ്ടിട്ടില്ല. തിരുമേനി ആദ്യം ഒപ്പിട്ടയച്ച എഴുത്ത് ഞാനിന്നും നിധിപോലെ സൂക്ഷിക്കുന്നു.

തിരുമേനി പക്ഷാഘാതം പിടിപെട്ട് വിദേശത്തു കഴിയുമ്പോൾ അദ്ദേഹത്തിന്റെ രോഗം എത്രയും പെട്ടെന്ന് മാറിക്കിട്ടുവാൻ ഞാൻ ദിനവും കുരിശ് വരച്ച് പ്രാർത്ഥിച്ചിരുന്നു. എനിക്കും കുടുംബത്തിനും തിരുമേനി പലതവണ സഹായങ്ങൾ അയച്ചുതന്നിട്ടുണ്ട്. 1993-ൽ തിരുമേനിക്ക്

അസുഖമായിരുന്നപ്പോഴും എനിക്ക് 500 രൂപായുടെ ചെക്കും എഴുത്തും അയച്ചിട്ടുണ്ട്. ഒടുവിൽ തിരുമേനിയുടെ കൈപ്പടയിൽ എഴുത്തും സഹായവും (500 രൂപ) ലഭിച്ചത് 1996 ജൂലൈ 22-നായിരുന്നു. ആലംബഹീനർക്കും ആതുരർക്കും ആശ്വാസം നൽകാൻ സർവ്വവിധ സുഖസൗകര്യങ്ങളും ത്യജിച്ച് ജീവിതം ഉഴിഞ്ഞുവച്ച് പ്രവർത്തിച്ചിരുന്ന മഹത് വ്യക്തിയായിരുന്നു തിരുമേനി."

സ്ഥിരമായി ഡയറി എഴുതുന്ന സ്വഭാവം മെത്രാപ്പോലീത്തായ്ക്കില്ലായിരുന്നു. ഒട്ടേറെ വർഷങ്ങൾ കൂടുമ്പോഴാണ് അദ്ദേഹം ഏതാനും പേജുകൾ എഴുതുന്നത്. ഇങ്ങനെ എഴുതിയിട്ടുള്ളതിൽ അധികവും സ്വയം വിമർശനങ്ങളാണ്. തന്റെ ബലഹീനതകളിൽ പലതിനെയും അതിജീവിക്കുവാൻ മെത്രാപ്പോലീത്തായ്ക്ക് സാധിച്ചില്ലെങ്കിലും, അവ ഏതൊക്കെയാണെന്ന് മറ്റാരെക്കാളും നന്നായി അറിയാവുന്നത് അദ്ദേഹത്തിന് തന്നെയായിരുന്നുവെന്ന് ഈ കുറിപ്പുകളിൽ നിന്നും ബോധ്യമാകും.

1992-ൽ Oscar Pfister പ്രഭാഷണത്തിനിടയിൽ മെത്രാപ്പോലീത്താ, തന്നെക്കുറിച്ചു തന്നെ നടത്തിയ രസകരമായ ഒരു പരാമർശനം കാണുക: "I have no professional training in psychoanalysis. Nor am I a freudian, though I recognise Freud's great contribution to our limited knowledge of ourselves. It seems doubtful whether I could even be an "acceptable theologian" for most of you. I am definitely and some what unashamedly 'neurotic', in the sense that my Christian religious convictions are rather deep and I cling to them. I hope, however, that your judgment of what I say here will be tinged with that same benign tolerance which Freud and Jung exhibited towards a good old liberal-religious neurotic like the Rev. Dr. Pfister."

മെത്രാപ്പോലീത്തായുടെ വ്യക്തിത്വത്തെ മനസ്സിലാക്കുവാനുള്ള ബുദ്ധിമുട്ടിനെക്കുറിച്ച് ശിഷ്യനായ ഡോ. കെ. എം. തരകൻ പറയുന്നു: "പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി മനസ്സിലാക്കുവാൻ വളരെ ബുദ്ധിമുട്ടുള്ള ഒരു വ്യക്തിത്വമാണ്. അദ്ദേഹത്തെ അറിയുവാനും മനസ്സിലാക്കുവാനും അദ്ദേഹത്തിന്റെ വൈരുദ്ധ്യങ്ങളെ ഉൾക്കൊള്ളുവാനും എളുപ്പമല്ല. ആ വൈരുദ്ധ്യങ്ങളെ അദ്ദേഹം എങ്ങനെയാണ് ഉദ്ഗ്രഥിച്ചതെന്ന് മനസ്സിലാക്കുവാൻ വലിയ ബുദ്ധിമുട്ടാണ്."

മെത്രാപ്പോലീത്തായുടെ ഋഷിതുല്യമായ ജീവിതത്തെക്കുറിച്ച് ശിഷ്യനും പ്രൈവറ്റ് സെക്രട്ടറിയുമായിരുന്ന ഫാ. സി. സി. ചെറിയാൻ ഇങ്ങനെ പറയുന്നു: "മാർ ഗ്രീഗോറിയോസിനെ ഒരു മഹർഷിയായി കാണുന്ന അനേകം അക്രൈസ്തവരുണ്ട്. എന്നാൽ ഒരു ക്രൈസ്തവ താപസനെ മെത്രാപ്പോലീത്തായിൽ കണ്ടെത്തുവാൻ കഴിഞ്ഞ

ക്രൈസ്തവർ ചുരുക്കമാണെന്ന് തോന്നുന്നു. യഥാർത്ഥ സന്യാസിത്വത്തിന്റെ ലക്ഷണമായ ലാളിത്യവും വിശുദ്ധിയും നിഷ്ഠയും പാലിക്കുന്നതിൽ മാർ ഗ്രീഗോറിയോസ് അതീവ ജാഗ്രത പുലർത്തിയിരുന്നു. ബാഹ്യമായി നോക്കുമ്പോൾ രാജകീയ പ്രൗഢിയിൽ കഴിഞ്ഞിരുന്നെങ്കിലും ആന്തരീകമായി കഷ്ടപ്പെടുന്ന, അദ്ധ്വാനിക്കുന്ന, പ്രാർത്ഥിക്കുന്ന ഒരു മനുഷ്യനെയാണ് കാണാൻ കഴിയുക. മറ്റുള്ളവരെ ബോധ്യപ്പെടുത്തുവാൻ അദ്ദേഹം പ്രകടനങ്ങളൊന്നും കാണിക്കാറില്ല. ലളിതമായ ജീവിതചര്യകളായിരുന്നു ജീവിതത്തിലേറെ പങ്കും. എന്നാൽ രോഗാവസ്ഥയിലായ ശേഷം, കൂടുതൽ കരുതലും ശ്രദ്ധയും ലഭിക്കുവാൻ ആഗ്രഹിച്ചു പോയിട്ടുണ്ട് എന്നത് ഒരു വസ്തുതയാണ്. ബാഹ്യമായി താൻ ശാഠ്യസ്വഭാവക്കാരനായിരുന്നുവെങ്കിലും ആന്തരീകമായി സൗമ്യതയും ക്ഷമയും ആർദ്രതയും കാത്തുസൂക്ഷിക്കുന്ന ഒരു തപോധനനെ അദ്ദേഹത്തെ അടുത്തറിഞ്ഞവർക്ക് കണ്ടെത്താനാകും.

ആശ്രമപ്രസ്ഥാനത്തെക്കുറിച്ച് വളരെ ആഴത്തിലുള്ള ദർശനമായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നത്. പട്ടത്വവും സന്യാസിത്വവും രണ്ടായിത്തന്നെ അദ്ദേഹം കണ്ടു. സഭ വിളിച്ചേൽപ്പിക്കുന്ന പദവിയാണ് പട്ടത്വമെന്നും അത് ആരും സ്വയമേ എടുക്കേണ്ടതല്ലെന്നും, എന്നാൽ സന്യാസിത്വം സ്വയം തിരഞ്ഞെടുക്കേണ്ട ജീവിതക്രമമാണെന്നും, അത് ആരും തന്നെ ആരിലും അടിച്ചേൽപ്പിക്കാൻ പാടില്ലാത്തതാണെന്നും മാർ ഗ്രീഗോറിയോസ് വ്യക്തമാക്കിയിട്ടുണ്ട്.

ഒരു സന്യാസി ദൈവരാജ്യത്തിന്റെ പ്രതീകമാണ്. "ലോകം, താത സഹോദരൻ ജാതിയതും തറവാടും - ആകെയുപേക്ഷിച്ചേശുവിനായ് മരണം സ്നേഹിച്ച സഹദേന്മാരുടെ" പിൻഗാമികളായിട്ടായിരിക്കണം സന്യാസവ്രതം സ്വീകരിക്കേണ്ടതെന്ന് അദ്ദേഹം വിശ്വസിച്ചു. പാശ്ചാത്യ പൗരസ്ത്യ രീതികളെ അവലോകനം ചെയ്തുകൊണ്ട് പൗരസ്ത്യ രീതിയിലുള്ള ആശ്രമപ്രസ്ഥാനത്തിന് രൂപംകൊടുക്കാൻ മെത്രാപ്പോലീത്താ ആഗ്രഹിച്ചെങ്കിലും, സംഭവബഹുലമായ ജീവിതത്തിനിടയിൽ അതിനു സമയം കിട്ടിയില്ല. സന്യാസി പ്രാർത്ഥിക്കുന്നവനും പ്രവർത്തിക്കുന്നവനും ആയിരിക്കണം എന്ന നിർബന്ധം മെത്രാപ്പോലീത്തായെ സംബന്ധിച്ച് അന്വർത്ഥമാണ്.

സന്യാസികൾ ഒറ്റതിരിഞ്ഞ് കഴിയുന്നതിനോട് മെത്രാപ്പോലീത്താ യോജിക്കുന്നില്ലെങ്കിലും താൻ പ്രത്യക്ഷത്തിൽ ഒരു 'ഈഹിദോയോ' (ഏകാന്തവാസി) യായിരുന്നു. സമൂഹജീവിതത്തിൽകൂടി മാത്രമേ യഥാർത്ഥ ക്രൈസ്തവ ജീവിതം സംപുഷ്ടമാകൂ എന്നതിനാൽ സന്യാസ സമൂഹങ്ങളുമായി ബന്ധപ്പെട്ട് കഴിയുന്നതാണ് ഉത്തമമെന്ന് അദ്ദേഹം കരുതി. ഡൽഹിയിൽ ഭദ്രാസന ആസ്ഥാനത്തും കോട്ടയത്ത് വൈദിക

സെമിനാരിയിലും ചെറിയ തോതിലുള്ള സന്യാസ സമൂഹത്തിന്റെ അനുഭവത്തിൽ ജീവിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞിട്ടുണ്ട്.

ജീവിത വിശുദ്ധി സന്യാസിയുടെ മുഖമുദ്രയാണല്ലോ. സ്ത്രീജനങ്ങളുമായുള്ള കൂടിക്കാഴ്ചകൾ സന്യാസികൾക്ക് നിഷിദ്ധമാണെന്ന ഒരു ധാരണ പൊതുവെയുണ്ട്. എന്നാൽ സ്ത്രീ – പുരുഷ വ്യത്യാസമില്ലാതെ എല്ലാ വ്യക്തികളുമായി ഇടപെടുവാനുള്ള പക്വതയിലേക്ക് സന്യാസികൾ വളരുന്നില്ലെങ്കിൽ, ദുർബല നിമിഷങ്ങളിൽ അവർ അടിതെറ്റി വീണുപോകാനിടയുണ്ട്. പക്വത പ്രാപിച്ച വ്യക്തിത്വത്തിന്റെ ഉടമ എന്ന നിലയിൽ എല്ലാവരോടും സ്ത്രീ – പുരുഷ വ്യത്യാസമെന്യേ ഇടപെടുവാൻ മാർ ഗ്രീഗോറിയോസിനു സാധിച്ചിരുന്നു. ഇതിനെ പലരും തെറ്റിദ്ധരിച്ച് ആരോപണമുന്നയിക്കാൻ മുതിർന്നിട്ടുണ്ട്.

ഒരിക്കൽ മെത്രാപ്പോലീത്താ, തന്റെ മുറി അലങ്കരിക്കുന്നതിന് ഒരു സ്ത്രീയുടെ പേര് നിർദ്ദേശിച്ചു. അത് കേട്ട ഉടൻ ഞാനതിനെ വിമർശിച്ചപ്പോൾ മെത്രാപ്പോലീത്താ പറഞ്ഞു: 'അച്ചന് ഇഷ്ടമില്ലെങ്കിൽ വേണ്ട. എന്റെ സുഹൃത്തുക്കളായി പുരുഷന്മാരെപ്പോലെ തന്നെ സ്ത്രീകളുമുണ്ട്. അവർ എന്നെ സഹായിക്കുന്നതിൽ എന്തെങ്കിലും അപാകത എനിക്ക് തോന്നിയിട്ടില്ല. സുഹൃത്തുക്കളുമായി ഇടപെടുമ്പോൾ സ്ത്രീ – പുരുഷ വ്യത്യാസം എനിക്ക് അനുഭവപ്പെടാറില്ല.'

സന്യാസിത്വത്തിന്റെ ഉദാത്തമായ മേഖലകളിലേക്ക് അനേകരെ ആകർഷിക്കുന്ന ഒരു പക്വമായ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു മാർ ഗ്രീഗോറിയോസെന്ന് ഈ സംഭവം വെളിവാക്കുന്നു."

ഏറെപ്പേർക്കും മനസ്സിലാക്കുവാനാകാതെ പോയ മെത്രാപ്പോലീത്തായുടെ ശ്രദ്ധേയവും ശക്തിയേറിയതുമായ ആദ്ധ്യാത്മികജീവിതത്തെക്കുറിച്ച് അദ്ദേഹത്തിന്റെ സെക്രട്ടറിയായി സെമിനാരിയിൽ കൂടെ നിൽക്കുവാൻ ഭാഗ്യം ലഭിച്ച ഫാ. അലക്സ് കെ. ജോയ് ഇങ്ങനെ പറയുന്നു: "ഒരു ദിവസം രാത്രിയിൽ ഭക്ഷണത്തിനുശേഷം തിരുമേനി കട്ടിലിൽ കിടന്നു. ഞാൻ പാത്രങ്ങൾ എടുക്കുവാനായി ചെന്നപ്പോൾ, ഞാൻ താഴേക്കു പോയി എന്നു വിചാരിച്ച് തിരുമേനി വലതു വശത്തേയ്ക്ക് ചരിഞ്ഞുകൊണ്ട് 'കർത്താവേ മഹാപാപിയായ എന്നോട് കരുണയുണ്ടാകേണമേ' എന്നു തീരെ ചെറിയ ശബ്ദത്തിൽ പ്രാർത്ഥിക്കുകയാണ്. ഇങ്ങനെയൊരു വാചകം തിരുമേനിയുടെ വായിൽ നിന്നു കേട്ടപ്പോൾ ഞാൻ അതിശയിച്ചു പോയി. സത്യം പറഞ്ഞാൽ ഒരു ഞെട്ടലോടു കൂടിയാണ് ഞാനത് കേട്ടത്. അദ്ദേഹം അങ്ങനെ പ്രാർത്ഥിച്ചുകോണ്ടേയിരിക്കുകയാണ്.

പിന്നീട് തിരുമേനി രചിച്ച 'ജോയ് ഓഫ് ഫ്രീഡ'ത്തിന്റെ അനുബന്ധ ത്തിൽ കൊടുത്തിരിക്കുന്ന ലേഖനം വായിച്ചപ്പോളാണ് എനിക്കതിന്റെ അർത്ഥം പിടികിട്ടിയത്. നിമിഷപ്രാർത്ഥനകളെക്കുറിച്ചും തുടർച്ചയായി മന്ത്രംപോലെ ഉരുവിട്ടുകൊണ്ടേയിരിക്കേണ്ട പ്രാർത്ഥനകളെക്കുറിച്ചും അവിടെ പറയുന്നുണ്ട്. 'സാധകന്റെ സഞ്ചാരം' എന്ന ഗ്രന്ഥം വായിച്ച പ്പോൾ എനിക്കിതു കുറെക്കൂടി ബോധ്യമായി. കൊടുംതണുപ്പിനെ അവ ഗണിച്ചുകൊണ്ട് അലഞ്ഞുതിരിയുന്ന റഷ്യൻ ഓർത്തഡോക്സ് സഭ യിലെ സന്യാസിമാർ 'നിർത്താതെ പ്രാർത്ഥിക്കുവാൻ' പരിശീലിക്കുന്ന കാഴ്ച ആ ഗ്രന്ഥത്തിൽ വിവരിക്കുന്നുണ്ട്. 'പ്രഭോ യേശുനാഥാ, അടി യനിൽ കനിവു കാണിച്ചാലും' എന്ന പ്രാർത്ഥന ഹൃദയത്തിൽ ഓരോ നിമിഷവും ഉരുവിട്ടുകൊണ്ട് ജീവിക്കുന്ന ഒരു സാധകന്റെ കഥ ആ ഗ്രന്ഥ ത്തിലുള്ളത് വായിച്ചപ്പോഴാണ് തിരുമേനി ചെയ്തുകൊണ്ടിരുന്നതെന്താ ണെന്ന് എനിക്ക് വ്യക്തമായത്.

'ഒരു മനുഷ്യന്റെ വിശുദ്ധീകരണത്തിൽ ഒരു വളർച്ചയുടെ ഘട്ടമുണ്ട്. ആ വളർച്ചയുടെ ഘട്ടത്തിൽ തന്റെ അപര്യാപ്തതയെപ്പറ്റിയും പാപ ബോധത്തെപ്പറ്റിയും അദ്ദേഹത്തിന് കൂടുതൽ കൂടുതൽ ബോധ്യമായി വരികയാണ്. അപ്പോൾ 'മഹാപാപിയായ എന്നോട് കരുണ തോന്നേ ണമേ' എന്ന പ്രാർത്ഥന ഒരിക്കലും ഒരു പാപിയുടെ പ്രാർത്ഥനയല്ല. ഒരു പരിശുദ്ധന്റെ പരിശുദ്ധിയിലേക്കുള്ള വളർച്ചയിലെ ഭക്തിനിർഭരമായ പ്രാർത്ഥനയാണ്.' ഇക്കാര്യം പിന്നീട് ഞാൻ പഠിച്ചതാണ്. ഇതിന്റെ അടി സ്ഥാനത്തിൽ നോക്കുമ്പോൾ തീർച്ചയായിട്ടും ഗ്രീഗോറിയോസ് തിരു മേനിയൊരു സർവ്വസംഗപരിത്യാഗി തന്നെയായിരുന്നു എന്ന് ഉറപ്പിച്ചു പറയാൻ പറ്റും.

അദ്ദേഹവുമായി പരിചയപ്പെട്ടിട്ടുള്ള ഭൂരിപക്ഷംപേരും പറയുന്നത്, അദ്ദേഹത്തിന്റെ ബുദ്ധിയെക്കുറിച്ചും ധിഷണാവൈഭവത്തെക്കുറിച്ചുമൊ ക്കെയാണ്. പക്ഷേ, ശക്തമായ ഒരു ആദ്ധ്യാത്മികജീവിതം അദ്ദേഹത്തിന് തീർച്ചയായിട്ടും ഉണ്ടായിരുന്നു. അത് ഏറെപ്പേരും കണ്ടിട്ടും മനസ്സിലാ ക്കിയിട്ടുമില്ല. തിരുമേനിക്ക് നിരന്തരമായ ഒരു പ്രാർത്ഥനയുടെ ആത്മാ വുണ്ടായിരുന്നു. വേഷത്തിലെന്നപോലെ ഹൃദയത്തിലുമൊരു ലാളിത്യ ജീവിതമുണ്ടായിരുന്നു.

പകുതി ഭാഗം തളർന്ന ശരീരവുമായി ജീവിക്കുമ്പോഴും ഏറ്റവും അത്യാവശ്യ കാര്യങ്ങൾക്കു മാത്രമേ കൂടെനിന്ന എന്നെ വിളിച്ചിട്ടുള്ളു. മിക്കവാറും കാര്യങ്ങളും തനിയെയാണ് ചെയ്തിരുന്നത്. കിടക്കമുറിയിൽ പ്രാർത്ഥനയ്ക്കായി വേർതിരിക്കപ്പെട്ട ഒരു ഭാഗമുണ്ടായിരുന്നു. അവിടെ ത്രോണോസ് പോലെ ഒന്നുണ്ടായിരുന്നു. അതിൽ ഐക്കണുകളും മെഴു കുതിരികളും വച്ചിരുന്നു. തിരുമേനി തനിയെ വളരെ വിഷമിച്ചു നടന്നു

ചെന്ന് മെഴുകുതിരികൾ കത്തിക്കും. എന്നിട്ട് അതിനഭിമുഖമായി ഒരു കസേരയിലിരുന്ന് പ്രാർത്ഥിക്കും. ഈ സമയത്ത് ആരെങ്കിലും ശല്യപ്പെടുത്തിയാൽ അവരെ ദേഷ്യപ്പെട്ട് ഓടിക്കുമെന്നുള്ളത് തീർച്ചയാണ്. ഞാൻ മുറിയിൽ നില്ക്കുമ്പോൾ ഒരിക്കലും അദ്ദേഹം പ്രാർത്ഥന ആരംഭിച്ച് കണ്ടിട്ടില്ല. ഒന്നോരണ്ടോ തവണ എന്നോട് മെഴുകുതിരി കത്തിക്കുവാൻ ആവശ്യപ്പെട്ടിട്ടുണ്ട്. അതിനായി പ്രാർത്ഥനയ്ക്കായി വേർതിരിക്കപ്പെട്ടിരിക്കുന്ന സ്ഥലത്ത് കയറുമ്പോൾ, അലക്ഷ്യമായി പെരുമാറിയാൽ ദേഷ്യപ്പെടുമായിരുന്നു.

തിരുമേനി വെളുപ്പിനെ എഴുന്നേറ്റ് കുളി കഴിഞ്ഞ് പ്രാർത്ഥനയ്ക്കായി വേർതിരിച്ചിരിക്കുന്ന സ്ഥലത്ത് പോയിരുന്ന് പ്രാർത്ഥിക്കുന്ന കാഴ്ച കണ്ട് ഒരിക്കൽ ഞാൻ അത്ഭുതപ്പെട്ടുപോയി! ഒരു പ്രഭാതത്തിൽ ബെല്ലടിക്കുന്നതു കേട്ടു ഉറക്കപ്പായയിൽ നിന്ന് ഞാൻ ഓടിച്ചെന്നപ്പോൾ, തിരുമേനി വി. കുർബ്ബാനയ്ക്ക് പോകാൻ കുളി കഴിഞ്ഞ് കുപ്പായം ധരിക്കുവാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന കാഴ്ച കണ്ട് ഞാൻ ഞെട്ടിപ്പോയി!

അത്യാവശ്യ ഭക്ഷണസാധനങ്ങൾ പെട്ടെന്നുണ്ടാക്കുവാനുള്ള ഉപകരണങ്ങൾ തിരുമേനിയുടെ മുറിയിൽ തന്നെയുണ്ടായിരുന്നു. ഭക്ഷണം തനിയെ പാകം ചെയ്യുന്നതിൽ അദ്ദേഹത്തിനു നല്ല വൈദഗ്ദ്ധ്യമുണ്ടായിരുന്നു. പാചകം ചെയ്യുവാനും, അവിടെ ഉണ്ടായിരുന്ന ഉപകരണങ്ങൾ ഉപയോഗിക്കുവാനും തിരുമേനി എന്നെ പഠിപ്പിച്ചു.

'ഭഗവദ്ഗീത'യിൽ പറയുന്നുണ്ട് 'അവനവന്റെ കർമ്മ മാർഗ്ഗം കണ്ടെത്തുക എന്നുള്ളതാണ് ഏറ്റവും ശ്രേഷ്ഠമായിട്ടുള്ളതെന്ന്. ഓരോരുത്തരുടെയും കർമ്മം എന്താണെന്നുള്ളത് കണ്ടെത്തുക. ആ കർമ്മം അനുഷ്ഠിക്കുക. ആ കണ്ടെത്തൽ ഭയങ്കരമാണ്. അതു തന്നെയാണ് എഫേസ്യർ 4:1–ൽ പൗലോസ് ശ്ലീഹാ പറയുന്നത്: 'നിങ്ങളെ വിളിച്ചിരിക്കുന്ന വിളിക്കു യോഗ്യമായവണ്ണം പൂർണ്ണ വിനയത്തോടും സൗമ്യതയോടും ദീർഘക്ഷമയോടും കൂടെ നടക്കയും സ്നേഹത്തിൽ അന്യോന്യം പൊറുക്കുകയും ആത്മാവിന്റെ ഐക്യത സമാധാനബന്ധത്തിൽ കാപ്പാൻ ശ്രമിക്കുകയും ചെയ്യുവിൻ.'

വിളിക്കപ്പെട്ട വിളിക്ക് യോഗ്യമായപ്രകാരം ജീവിക്കണമെങ്കിൽ തന്റെ വിളിയെന്താണെന്നുള്ള ബോധ്യം വേണം. ഈ മനുഷ്യനാണ് സത്യത്തിൽ വിളിയെന്താണെന്ന് മനസ്സിലാക്കിയത്. തന്റെ കർമ്മമെന്താണെന്നുള്ള ഒരു ഉത്തമബോധ്യം തിരുമേനിയെ സംബന്ധിച്ചിടത്തോളം ഉണ്ടായിരുന്നു. എഴുതുകയും പഠിക്കുകയും, പഠിച്ചതും അറിഞ്ഞതുമായ ആ സന്ദേശം – ജ്ഞാനത്തിന്റെ പ്രകാശം – മറ്റുള്ളവരിൽ എത്തിക്കുകയും ചെയ്യുക എന്നുള്ള വലിയ ദൗത്യം തിരുമേനി ജീവിതത്തിൽ എല്ലാ

നിമിഷങ്ങളിലും ചെയ്തു. അതിൽ ലേശം പോലും വീഴ്ച സംഭവിച്ചിട്ടില്ല എന്നുള്ളതിന്റെ ഒരു ഉത്തമ തെളിവാണ് ഒരു വശം തളർന്നു പോയിട്ടും, ബ്ലഡ് ക്യാൻസർ ബാധിച്ചിട്ടും ഒരു ദിവസം എട്ടും ഒമ്പതും മണിക്കൂർ തുടർച്ചയായി അദ്ദേഹം ജോലി ചെയ്തത്. 74 വയസ്സുള്ള ഒരു മനുഷ്യൻ ഇങ്ങനെ പ്രവർത്തിക്കുക എന്നത് അചിന്ത്യമാണ്. ഒരു സാധാരണക്കാരനെക്കൊണ്ട് ഒരിക്കലും സാധിക്കാത്ത ഒരു കാര്യമായിരുന്നു അത്. അതുകൊണ്ടുതന്നെ വളരെയേറെ പ്രചോദനകരമായിരുന്നു ആ ജീവിതം.

തിരുമേനിയുടെ സന്യസ്തജീവിതവും ഭക്തിമാർഗ്ഗവും എന്തുകൊണ്ടാണ് ഏറെപ്പേർക്കും മനസ്സിലാകാതിരുന്നത്? തിരുമേനി ഒരിക്കലും തന്റെ ജീവിതത്തെയും പ്രവർത്തനങ്ങളെയും പുറത്തുകാണിക്കുവാൻ ഉദ്ദേശിച്ചിരുന്ന മനുഷ്യനല്ല. ഏറെ അടുപ്പമുള്ളവരുടെ മുമ്പിൽ മാത്രമേ അദ്ദേഹം ചിലപ്പോഴൊക്കെ ഹൃദയം തുറന്നിരുന്നുള്ളു. കോടീശ്വരനായ ഒരു ബിസിനസുകാരൻ, തിരുമേനിയുടെ ആന്തരീക പ്രാർത്ഥനയെപ്പറ്റി എന്നോട് പറഞ്ഞപ്പോൾ ഞാൻ അതിശയിച്ചുപോയി. തിരുമേനിയുടെ സുഹൃത്തായ അദ്ദേഹത്തെ, ഈ പ്രാർത്ഥന അനുഷ്ഠിക്കുവാൻ തിരുമേനി പഠിപ്പിച്ചിട്ടുണ്ട് എന്ന് കേട്ടപ്പോൾ എന്റെ അമ്പരപ്പ് വർദ്ധിച്ചു.

തനിക്ക് പ്രാർത്ഥനാജീവിതമുണ്ടെന്ന് ആരേയും കാണിക്കണമെന്നുള്ള ആവശ്യം തിരുമേനിക്ക് ഇല്ലായിരുന്നു. ലാളിത്യജീവിതവും സന്യസ്തജീവിതത്തിന്റെ ദർശനങ്ങളുമൊക്കെ അദ്ദേഹത്തിനുണ്ടായിരുന്നു. പക്ഷേ, ഒരിക്കലുമത് പ്രകടിപ്പിച്ചിരുന്നില്ല. പ്രദർശനത്തിന്റെയോ പ്രകടനാത്മകതയുടെയോ ഒരു വശം ഇല്ലാത്തതുകൊണ്ട് പരിപൂർണ്ണമായിട്ട് അദ്ദേഹം തെറ്റിദ്ധരിക്കപ്പെട്ടു.''

കുരിശിന്റെ മാർഗത്തോടും അപ്പോസ്തോലന്മാരുടെ പഠിപ്പിക്കലിനോടും പകുതി പോലും വിശ്വസ്തമായ ഒരു ക്രിസ്തീയ സഭയെ ലോകത്തിലെങ്ങും കണ്ടെത്തുവാൻ കഴിഞ്ഞില്ലെന്നതാണ് വിസ്തൃതമായ തന്റെ എക്യുമെനിക്കൽ അനുഭവത്തിന്റെ പരിണതഫലമെന്ന് മെത്രാപ്പോലീത്താ ദുഃഖത്തോടെ പറയുന്നു. ദൈവം എന്താണു ചെയ്തുകൊണ്ടിരിക്കുന്നതെന്നു കാണാൻ അദ്ദേഹം ക്രമേണ സഭയ്ക്കു വെളിയിലേക്കു നോക്കാൻ തുടങ്ങി.

ക്രിസ്തീയ വിശ്വാസത്തിന്റെ അടിത്തറയിൽ നിന്നുകൊണ്ടു തന്നെ മറ്റു മതവിശ്വാസങ്ങളെ ബഹുമാനിക്കുവാനും ആദരിക്കുവാനും അവയിലെ നന്മകളെ സ്വാംശീകരിക്കുവാനും മെത്രാപ്പോലീത്താ പരിശ്രമിച്ചു. മറ്റു മതങ്ങളിലെ വിശുദ്ധരായ മതനേതാക്കളെ ആദരിക്കുവാനും അവരിൽ നിന്നു പ്രചോദനമാർജ്ജിക്കുവാനും അദ്ദേഹം ശ്രമിച്ചു. മതങ്ങൾ

തമ്മിലുള്ള സംഘട്ടനങ്ങൾ ഒഴിവാക്കാനുള്ള മതസൗഹാർദ്ദമാണ് പല മതനേതാക്കന്മാരും ഇന്ന് പറയുന്നത്. മെത്രാപ്പോലീത്തായുടെ ആശയം അതായിരുന്നില്ല.

തങ്ങളുടെ മതത്തിനു പുറത്തുള്ളവരോടു കാണിക്കുന്ന സ്നേഹ രാഹിത്യവും പുച്ഛവും, രണ്ടാംതരക്കാരായി മറ്റുള്ളവരെ കാണുന്ന സ്വഭാവവും ക്രിസ്തുവിന്റേതല്ല എന്നും മറ്റേതോ ദുഃശക്തിയുടേതാ ണെന്നും മാർ ഗ്രീഗോറിയോസ് വിശ്വസിച്ചു. യഥാർത്ഥ സ്നേഹം - ക്രിസ്തു നമ്മോടു കാണിച്ചതുപോലെയുള്ള തുറന്ന സ്നേഹം - ഇല്ലാ ത്തിടത്ത് പരിശുദ്ധാത്മാവിന്റെ അടിസ്ഥാനപരമായ അഭിഷേകം എപ്പോഴും പാപം മൂലം മറഞ്ഞിരിക്കുന്നുവെന്നു തന്നെയാണ് തന്റെ ഉറച്ച വിശ്വാസമെന്ന് മെത്രാപ്പോലീത്താ പഠിപ്പിച്ചു.

ദൈവസ്നേഹത്തിന്റെ അനുഭവത്തിൽ ജീവിച്ച് അതിൽ നിന്നുത്ഭവി ക്കുന്ന മനുഷ്യസ്നേഹത്തെ പ്രാവർത്തികമാക്കുമ്പോൾ, നമ്മുടെ പ്രവൃത്തിക്കാവശ്യമായ മറ്റെല്ലാ നൽവരങ്ങളും പരിശുദ്ധാത്മാവ് നല്കി ക്കൊള്ളുമെന്ന് അദ്ദേഹം വിശ്വസിച്ചു.

മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ മറ്റു മതങ്ങളോടുള്ള ഈ സമീപനവും പ്രവർത്തനങ്ങളും പലപ്പോഴും വിവാദം സൃഷ്ടിക്കു കയും വിമർശന വിധേയമാകുകയും ചെയ്തിട്ടുണ്ട്. കാലടി ശ്രീശങ്കര ക്ഷേത്രത്തിൽ ദീപാരാധനയ്ക്കു ശേഷം തൊഴുകയ്യോടെ മെത്രാപ്പോ ലീത്താ കർപ്പൂരദീപം സ്വീകരിച്ചത് ക്രൈസ്തവ സഭാംഗങ്ങളിൽ പലരു ടെയും, പ്രത്യേകിച്ച് അദ്ദേഹമുൾക്കൊള്ളുന്ന ഓർത്തഡോക്സ് സഭാം ഗങ്ങളിൽ ചിലരുടെയും വിമർശനത്തിന് വിധേയമായി. ഓർത്തഡോക്സ് - യാക്കോബായ കക്ഷിവഴക്കുകളെക്കുറിച്ചുള്ള കേസുകൾ കോടതിയിൽ നടക്കുന്ന സമയത്താണ് മെത്രാപ്പോലീത്താ കർപ്പൂരദീപം സ്വീകരിച്ച തിന്റെ ഫോട്ടോ 'മാതൃഭൂമി' പത്രത്തിൽ പ്രസിദ്ധീകരിച്ചുവന്നത്. ഓർത്ത ഡോക്സ് സഭയുടെ മേലദ്ധ്യക്ഷനായ മാർത്തോമ്മാ മാത്യൂസ് പ്രഥ മൻ കാതോലിക്കാ ബാവാ കോടതി മുമ്പാകെ മൊഴി കൊടുത്തു കൊണ്ടിരിക്കുമ്പോൾ എതിർവിഭാഗം വക്കീലായ അഡ്വ. കെ. വാസുദേ വൻ നായർ ഈ വിഷയത്തെക്കുറിച്ച് ബാവായോട് ചോദ്യം ചോദിച്ചു. പ. ബാവാ അതിന് കോടതിമുമ്പാകെ ബോധിപ്പിച്ച മറുപടി ഇപ്രകാര മായിരുന്നു: "മലങ്കരസഭയിലെ ഒരു മെത്രാപ്പോലീത്താ ഹിന്ദു ദേവാല യത്തിൽ പോയി തൊഴുത് കർപ്പൂരദീപം സ്വീകരിക്കുന്നതിൽ സഭയുടെ ചട്ടങ്ങൾക്ക് എതിരായി ഒന്നും തന്നെ ഞാൻ കണ്ടിട്ടില്ല. അപ്രകാരം ചെയ്യുന്നത് വി. വേദപുസ്തകത്തിനു വിരോധമല്ലെന്നാണ് ഞാൻ മന സ്സിലാക്കിയിട്ടുള്ളത്. ആ പ്രവൃത്തി അദ്ദേഹത്തിന്റെ മനഃസാക്ഷിക്ക് എതി രല്ലെങ്കിൽ കർപ്പൂരത്തിന്റെ നല്ല ഗന്ധം ശ്വസിച്ചതിൽ കൂടുതൽ ഒന്നും



**പ. മാർത്തോമ്മാ മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവാ, ടെക്ലാ ഹൈമനോട്ട് പാത്രിയർക്കീസ്, ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്, പീമൻ പാത്രിയർക്കീസ്, ബില്ലി ഗ്രഹാം എന്നിവർ റഷ്യയിലെ ഒരു എക്യുമെനിക്കൽ വേദിയിൽ.**



**കാലടി ശ്രീശങ്കര ക്ഷേത്രത്തിൽ ദീപാരാധനയ്ക്കു ശേഷം തൊഴുകയ്യോടെ മെത്രാപ്പോലീത്താ കർപ്പൂരദീപം സ്വീകരിക്കുന്നു.**

പറയാനില്ല. വിഗ്രഹത്തിനു അർപ്പിച്ചതായ മാംസം ഭക്ഷിക്കുന്നതിനെപ്പറ്റി വി. പൗലോസ് ശ്ലീഹാ പറഞ്ഞിട്ടുണ്ട്. കർപ്പൂരദീപം സ്വീകരിച്ചത് ഏതുവിശ്വാസപ്രകാരമാണെന്നുള്ളത് അറിയണമെങ്കിൽ അത് സ്വീകരിച്ച മെത്രാപ്പോലീത്തായുടെ മനഃസാക്ഷി എന്താണെന്നറിയണം. കാലടി ശ്രീശങ്കര ക്ഷേത്രത്തിൽ പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ദീപാരാധനയ്ക്കു ശേഷം തൊഴുകൈയോടെ കർപ്പൂരദീപം സ്വീകരിച്ചതായി പത്രത്തിൽ വായിച്ചിട്ടുണ്ട്. അദ്ദേഹം കാതോലിക്കാകക്ഷിയിലെ മെത്രാപ്പോലീത്തായാണ്. അദ്ദേഹം തെറ്റിപ്പോയി എന്നു തോന്നുകയോ ആരെങ്കിലും പരാതിപ്പെടുകയോ ചെയ്താൽ അതെപ്പറ്റി അന്വേഷിക്കേണ്ട ചുമതല എനിക്കുണ്ട്. അദ്ദേഹം മനഃസ്സാക്ഷിക്ക് എതിരായി പ്രവർത്തിക്കുകയില്ലെന്ന് എനിക്ക് ബോധ്യമുണ്ട്."

മെത്രാപ്പോലീത്താ തന്റെ സുഹൃത്തായ ബാബാ വീർസാ സിങ്ങിനെ സന്ദർശിക്കുവാൻ അദ്ദേഹത്തിന്റെ ഗുരുദ്വാരയിൽ എത്തിയപ്പോഴുണ്ടായ ഒരു സംഭവത്തെക്കുറിച്ച്, നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പഞ്ചാബ് സ്റ്റഡീസിന്റെ ഡയറക്ടർ ഡോ. മൊഹീന്ദർ സിങ്ങ് പറയുന്നു: "I would also like to narrate two incidents demonstrating catholicity of his faith. I once accompanied him to the Gurdwara Bangla Sahib in New Delhi. While taking him around I told him about the Gurdwara and the history connected with it. While coming out there is a tradition that we all take *Prasad* and the holy water. Whenever I take non-Sikh guests with me I explain the significance of the two but do not insist that they partake the same. What surprised me was the fact that even before I could explain to him about these he had already partaken the *Prasad* and the holy water like a devout Sikh. A few years later he developed acute back pain. Somebody suggested that he visit Gobind Sadan to get the blessings of Baba Virsa Singh. The Bishop was quick to visit the place. Babaji advised him to start reciting the *Jaap Sahib*.

I was surprised to find a few months later the Bishop quoting verbatim from the *Jaap Sahib* at a function held to release the English translation of the text. This was his sense of devotion and belief in the universality of faith. Our best homage to this great man of faith would be to work for the ideals and institutions that the Bishop built and nourished."

ബുദ്ധമത നേതാവായ ദലൈലാമ, സിക്ക് മതനേതാവായ ബാബാ വീർസാ സിങ്ങ്, ഹിന്ദുമത നേതാവായ സ്വാമി ചിദാനന്ദ എന്നിവർ മെത്രാപ്പോലീത്തായുടെ ആത്മാവിന്റെ ഭാഗങ്ങളായിരുന്നു. മെത്രാപ്പോലീത്തായ്ക്ക് ഏറെ അടുപ്പമുണ്ടായിരുന്ന ഈ ആത്മീയ ഗുരുക്കന്മാരെക്കുറിച്ച് അദ്ദേഹം പറയുന്നു: "എന്റെ അടുത്ത സുഹൃത്തുക്കളായി ഞാൻ

ഏറ്റവും ബഹുമാനിക്കുന്ന ആദ്ധ്യാത്മികതയുള്ള ആളുകൾ എന്നു പറയുന്നത് ഒന്ന് ഹിന്ദുമതത്തിലും ഒന്ന് സിക്കുമതത്തിലും ഒന്ന് ബുദ്ധമതത്തിലുമാണ്. ഈ മൂന്നു മതങ്ങളിലും യാഥാർത്ഥ്യത്തോട് അടുക്കാനുള്ള സാധ്യതയുണ്ടെന്ന് എനിക്ക് തോന്നുന്നു. അല്ലാതെ ഈ മൂന്നു മതവും തെറ്റാണെന്നു പറയുന്ന കൂട്ടത്തിലല്ല ഞാൻ. ഹിന്ദുമതത്തിൽ തന്നെ പലവിധ സമീപനങ്ങളുണ്ട്. ആദ്ധ്യാത്മികമായി ഹിന്ദുമതത്തെ സമീപിക്കുന്നയാൾ സ്നേഹത്തിന്റെ ആത്മാവിലേ പ്രവർത്തിക്കൂ. മറ്റുള്ളവരുമായി സമരം ചെയ്യില്ല. ആരെയും തോല്പിക്കാൻ ശ്രമിക്കില്ല. അവരോടുകൂടെ സഹകരിച്ചു പ്രവർത്തിക്കുവാൻ സാധിക്കും. അങ്ങനെ ചെയ്യുന്ന എന്റെ ഒരു സുഹൃത്താണ് ഋഷികേശിലെ സച്ചിദാനന്ദ സരസ്വതി. അദ്ദേഹത്തെ ഞാൻ വളരെയധികം ബഹുമാനിക്കുന്നു. അദ്ദേഹവും അതുപോലെ മറ്റു മതങ്ങളെ ബഹുമാനിക്കുന്ന ഒരാളാണ്.

അതുപോലെ തന്നെയാണ് ബുദ്ധമതത്തിലെ ദലൈലാമയും. അദ്ദേഹവുമായുള്ള പരിചയം ഇരുപത് വർഷങ്ങൾക്കു മുമ്പേയുള്ളതാണ്. അടുത്തു പരിചയപ്പെടുന്നതിനും പല കാര്യങ്ങളിലും അദ്ദേഹത്തിന്റെ സ്നേഹവും ബഹുമാനവും ആർജ്ജിക്കുന്നതിനും സാധിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ കൂടെ ജനീവായിലും അമേരിക്കയിലും മറ്റു പല സ്ഥലങ്ങളിലുമൊക്കെ പോകാനും ഒരുമിച്ച് പ്രവർത്തിക്കുവാനും സാധിച്ചിട്ടുണ്ട്. അദ്ദേഹത്തെ ഞാൻ വളരെയധികം ബഹുമാനിക്കുന്നു; സ്നേഹിക്കുന്നു.

അദ്ദേഹത്തെ ഡബ്ലിയു.സി.സി. യിൽ കൊണ്ടുപോയത് ഞാനാണ്. എന്റെ അഭ്യർത്ഥനയനുസരിച്ചാണ് ഒരു വേദി അവിടെ ഒരുക്കിയത്. അന്നത്തെ കാലത്ത് ദലൈലാമയ്ക്ക് ഇംഗ്ലീഷിലുള്ള പരിചയം കുറവായിരുന്നതുകൊണ്ട് ചിലപ്പോഴൊക്കെ ചില ആശയങ്ങൾ പകുതി പറഞ്ഞ് നിർത്തിയിട്ട് 'ബാക്കിയുള്ളത് ഗ്രീഗോറിയോസ് പറയുമെന്ന്' പറയാറുണ്ടായിരുന്നു. അത്രയ്ക്ക് അദ്ദേഹത്തിന് എന്നെപ്പറ്റി കോൺഫിഡൻസ് ഉണ്ടായിരുന്നു.

മൂന്നാമത്തെയാൾ സിക്കുമതത്തിലെ ബാബാ വീർസാ സിങ്. ഇവർ മൂന്നു പേരും ഒരു വിശ്വമാനവിക ചിന്താഗതിയുള്ളവരാണ്. അല്ലാതെ എന്റെ മതം മറ്റുള്ളവരെക്കൊണ്ട് സ്വീകരിപ്പിക്കണം എന്ന് വിചാരിക്കുന്നവരല്ല. ഇവരുടെയെല്ലാം ആശയം മനുഷ്യൻ നന്നാവണമെന്നുള്ളതാണ്."

മെത്രാപ്പോലീത്താ തന്റെ കാവിവേഷത്തിനുള്ളിൽ ശക്തിയായി സ്നേഹിക്കുവാനും പ്രതിഷേധിക്കുവാനും വിനയപൂർവ്വം ജീവിതത്തെ സമീപിക്കുവാനുമുള്ള കരുത്ത് പ്രകടമാക്കി. അദ്ദേഹത്തിൽ ശക്തിയും ദൗർബല്യവും സമ്മേളിച്ചു. വിജ്ഞാനവും വിനയവും സമന്വയിച്ചു.

സ്തുതിയും നിന്ദയും മെത്രാപ്പോലീത്തായെ ബാധിച്ചില്ല. ആളുകൾ പ്രശംസിച്ചാലും കുറ്റപ്പെടുത്തിയാലും അതൊന്നും അദ്ദേഹത്തെ സ്വന്തം കർമ്മമേഖലകളിൽ നിന്നും പിൻതിരിപ്പിച്ചില്ല.

മെത്രാപ്പോലീത്താ മാർക്സിസ്റ്റുകാരോടും നിരീശ്വരവാദികളോടും സഹകരിച്ചു പ്രവർത്തിച്ചിരുന്നു. ഒരു പടി കൂടി കടന്ന്, സ്വയം ദൈവമെന്നു വിശേഷിപ്പിക്കുന്ന കൊറിയൻ പാസ്റ്റർ മൂണിനോടൊപ്പവും അദ്ദേഹം സഹകരിച്ചു പ്രവർത്തിച്ചു. എറെ തെറ്റിദ്ധാരണകൾക്ക് ഇത് വഴിയൊരുക്കി. മെത്രാപ്പോലീത്താ അഖിലലോക സഭാകൗൺസിലിന്റെ പ്രസിഡണ്ടായിരുന്ന സമയത്താണ് മൂണിന്റെ പ്രവർത്തനങ്ങളോട് സഹ കരിക്കുവാനാരംഭിച്ചത് എന്നതിനാൽ ഡബ്ലിയു.സി.സി. നേതൃത്വം ഇക്കാ ര്യത്തിൽ ഭയപ്പെട്ടു. മെത്രാപ്പോലീത്തായുടെ സുഹൃത്തുക്കളും സഹ പ്രവർത്തകരുമായ പലരും ഇതിൽനിന്നും പിന്മാറുവാൻ അദ്ദേഹത്തെ ഉപദേശിച്ചു. ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോ ലീത്താ, ഫാ. ഡോ. റ്റി. ജെ. ജോഷ്വാ തുടങ്ങിയവരൊക്കെ ഈ നീക്കത്തെ ശക്തിയായി എതിർത്തവരിൽപെടുന്നു. പക്ഷേ, മെത്രാപ്പോ ലീത്താ തന്റെ കർമ്മമാർഗ്ഗത്തിൽ നിന്നും പിൻതിരിഞ്ഞില്ല.

1992-ൽ റവ. മൂണിന്റെ നേതൃത്വത്തിൽ സംഘടിപ്പിച്ച ലോകമത സമ്മേളനത്തിന്റെ ചെയർമാൻ മെത്രാപ്പോലീത്തായായിരുന്നു. അയ്യാ യിരംപേർ പങ്കെടുത്ത അസംബ്ലിയുടെ ഉദ്ഘാടന സമ്മേളനത്തിൽ മെത്രാപ്പോലീത്താ അദ്ധ്യക്ഷപ്രസംഗം നടത്തി. 'താൻ ദൈവമാണെന്നു' രണ്ടു ദിവസങ്ങൾക്കു മുമ്പ്, റവ. മൂൺ നടത്തിയ പ്രഖ്യാപനത്തിനു മറുപടിയായി മെത്രാപ്പോലീത്താ പ്രസംഗത്തിൽ ഇങ്ങനെ പറഞ്ഞു:

"As chairman of this third Assembly of the World's Religions, may I greet you and welcome you to this holy gathering. May the peace and mercy of the Lord abide with us.

Respected Reverend Sun Myung Moon, Mrs. Hak Ja Han Moon, distinguished fellow participants of this Assembly:

Permit me first to make my humble tribute of gratitude and admiration for the vision and work of the Reverend Sun Myung Moon.

I can do that best by testifying first to how I came to the first Assembly in McAfee, New Jersey, as an uninformed skeptic and have now become an ardent admirer of your vision and work. I came against the advice and counsel of my colleagues and friends in the world Council of Churches of which I was at that time a President. They unloaded all their unexamined prejudices onto me. I came largely to find out for myself the truth about your work.

Today I see you as an untiring and inspired worker for some of the principles that I myself hold very dear. I shall highlight only three.

I hold with you, first, that the presence and power of the Transcendent God as the center, foundation and moving force of all that is good, and thus of all that has free being or existence. At the root of all the problems that face humanity today, I see the ignoring of the Divine Principle at the heart of all reality. We have to wake humanity up from its sloth and slumber, to heed the call to be the bearers of the awareness of that Divine Principle, and to re organize all life-personal, social and of the biosphere-on the basis of that Divine Principle.

Second, I agree with you that the Divine Principle which heals and unites, is manifold as love, truth and beauty. Love for all, across national, racial, linguistic, religious and other boundaries, love that flows from God through us to all, love that suffers and endures and sacrifices oneself for the sake of others - that love is God. That love seeks not one's own salvation, promotes not its own religious group, but labors for the healing of all, for the fulfillment of all, for the deliverance of all from ignorance and selfishness, from hatred and greed, from lust and restlesshess.

Third I agree with you that these principles have to be put into practice not just enunciated and affirmed. Many of us religious leaders, I confess, have dismally failed at this point, by seeking power and glory, fame and adulation, for oneself or for one's religious group. You have shown us what it means to work day and night to fulfill the will of God and to make the Transcendent God rule in the lives of all. We have seen how starting with the crucial realm of the family you have sought to bring all culture into the obedience of God-Science and religion, the academy and the arts, politics and institutions. What we beheld yesterday at the Olympic Stadium here in Seoul, bears eloquent testimony to your extraordinary powers of vision and organization - an achievement without parallel in history, the community Wedding of 30000 couples from more than a hundred nationalities of the world. You have envisaged and created all these organizations and movements - the International Conference on the Unity of the Sciences, the Professors World Peace Academy, the IRF the IRFWP, the Women's Federation for world peace, the International Federation for World Peace, the Summit council, the world University Project with Bridge - port University as its base, the encyclopedia Project, the World Scriptures Project, the Highway Project and many others that I cannot here enumerate.

We salute you, Reverend Sun Myung Moon, as an outstanding, devout, dedicated extraordinary servant of God. God bless you and your family and your work. May God richly reward you and grant you peace and joy

all the days of your life. Two days ago, Reverend Moon, you spoke to all of us about your self - understanding - your declaration about who you and Mrs. Moon are: "the True Parents of all humanity, .... the savior, the Lord of the Second Advent, the Messiah", in your own words, "an astonishing and fearful announcement."

Those of us who do not belong to the Unification Church, from the various religions, professions and walks of life all around the world, would like to make a preliminary response in two parts, to you the Reverend Moon with the same simplicity and candor with which you have addressed us. We have great respect and admiration for your many monumental achievements for the work of human unity, peace and harmony, and we are privileged to be your fellow workers in this noble cause. We are grateful for what you have done and are doing.

First, we must place on record, with the utmost humility, that we are unable to accept your claim to be "the True Parent of all humanity, the Savior, the Lord of the Second Advent, the Messiah." By this we mean no disrespect. We want, however, to make it quite clear, that when we work with you for the unity of humanity we stand on our own convictions and traditions, while sharing with you your great vision of God at the center of all, and of an all-embracing love for all humanity.

That is the second part of our preliminary response. We pledge, rooted in our own religious traditions, to work with you for the fulfillment of the will of God, for making God known and acknowledged in all walks of life, so that humanity may find healing, liberation, harmony, justice, peace and a life-promoting environment."

വാശി ഉണ്ടാകുന്നതുപോലെ തന്നെ മാർ ഗ്രീഗോറിയോസിന് ദേഷ്യവും പെട്ടെന്നുണ്ടാകുമെന്ന് അദ്ദേഹവുമായി അടുത്തിട്ടുള്ളവർക്കെല്ലാം അറിവുള്ളതാണ്. അദ്ദേഹത്തിന്റെ ദേഷ്യത്തെക്കുറിച്ച് തന്നെ നിരവധി കഥകൾ പലരും പറയാറുണ്ട്. ദേഷ്യപ്പെടാൻ മാത്രം അറിയാവുന്ന മനുഷ്യനാണ് മാർ ഗ്രീഗോറിയോസെന്ന് ആരെങ്കിലും കരുതുന്നുണ്ടെങ്കിൽ തെറ്റി. ദേഷ്യംപോലെ തന്നെ കാപട്യമില്ലാത്ത സ്നേഹവും അദ്ദേഹത്തിന്റെ കൂടെപ്പിറപ്പാണ്. എത്ര ദേഷ്യമുള്ള സമയത്തും ഒരു കൊച്ചുകുട്ടിയെ കണ്ടാൽ എല്ലാ ദേഷ്യവും മറന്ന് ആ കുട്ടിയോട് കളിതമാശ പറയത്തക്കവിധം പെട്ടെന്ന് അദ്ദേഹത്തിന്റെ സ്വഭാവം മാറും. അവരുടെ കൂടെ കളിക്കുമ്പോൾ തനിക്ക് ചെയ്തുതീർക്കാനുള്ള ജോലികളെക്കുറിച്ചോ സമയത്തെക്കുറിച്ചോ അദ്ദേഹം ചിന്തിക്കാറില്ല എന്നു തോന്നും.

മെത്രാപ്പോലീത്തായുടെ ശിശുക്കളോടുള്ള സ്നേഹത്തിനും വാത്സ

ല്യത്തിനും സാക്ഷിയായിട്ടുള്ള കുറിയാക്കോസ് മാർ ക്ലിമ്മീസ് അതിനെക്കുറിച്ച് ഇങ്ങനെ പറയുന്നു: "മെത്രാപ്പോലീത്താ ശിശുക്കളെ വളരെയേറെ സ്നേഹിച്ചിരുന്നു. അത് ദൈവത്തിന്റെ സ്വഭാവമാണെന്നുള്ളത് നമുക്കറിയാം. കർത്താവേശുമിശിഹായുടെ വലിയൊരു സ്നേഹം പകരുന്ന രംഗമാണ് ശിശുക്കളെ സ്നേഹിക്കുന്നത്. അത് അങ്ങനെ പകർന്നു കൊടുക്കുവാൻ, ഏത് ബദ്ധപ്പാടുകളിലും എത്ര തിരക്കിട്ട പരിപാടികളിലും, കുഞ്ഞുങ്ങളെ അടുക്കൽ വിളിക്കുവാനും അവർക്ക് വേണ്ട ഉപദേശം കൊടുക്കുവാനും ആശ്ലേഷിക്കുവാനും തക്കവണ്ണം അദ്ദേഹത്തിന് കഴിഞ്ഞിരുന്നു."

മെത്രാപ്പോലീത്തായ്ക്ക് കുഞ്ഞുങ്ങളോടുള്ള ഹൃദയംഗമമായ സ്നേഹത്തിന്റെ ബഹിർസ്ഫുരണമാണ് തലക്കോട് സെന്റ് മേരീസ് ബോയ്സ് ഹോം. ഫാ. ഒ. സി. കുര്യാക്കോസ് കോർഎപ്പിസ്ക്കോപ്പാ 1963–ൽ 15 കുട്ടികളുമായി ആരംഭിച്ച സെന്റ് മേരീസ് ബോയ്സ് ഹോമിന്റെ ഭരണച്ചുമതല 1976–ലാണ് മെത്രാപ്പോലീത്താ പ്രസിഡണ്ടായ പരുമല മാർ ഗ്രീഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റ് ഏറ്റെടുത്തത്. ജാതി മത പരിഗണനകളില്ലാതെ അനാഥ ബാലന്മാരെയും സാമ്പത്തികശേഷി കുറഞ്ഞ ഭവനങ്ങളിലെ ബാലന്മാരെയും സമൂഹത്തിനു കൊള്ളാവുന്നവരായി വളർത്തിയെടുക്കുക എന്ന ദൗത്യം ഈ സ്ഥാപനം സ്തുത്യർഹമായ നിലയിൽ നടത്തിവരുന്നു. വിധിയുടെ കരങ്ങൾ അനാഥത്വത്തിന്റെ ലേബലൊട്ടിച്ച പാവപ്പെട്ട ബാലന്മാർക്കു ദൈവകൃപയുടെ സഹായത്താൽ അതു തരണം ചെയ്ത് ജീവിതത്തിൽ ഉന്നതശ്രേണിയിൽ എത്തുവാൻ ബോയ്സ് ഹോം സഹായകമാകുന്നു. പത്താം ക്ലാസ്സ് പാസ്സാകുന്നതുവരെ കുട്ടികളുടെ എല്ലാ കാര്യങ്ങളും ബോയ്സ് ഹോമാണ് നോക്കുക. ഭക്ഷണവും വസ്ത്രവും വിദ്യാഭ്യാസവും വൈദ്യസഹായവുമെല്ലാം സൗജന്യമായി നൽകുന്നു.

ബോയ്സ് ഹോമിനോടൊപ്പം മൂന്നു സ്ഥാപനങ്ങൾ കൂടി ട്രസ്റ്റ് നടത്തുന്നുണ്ട്. സംപ്രീതി വൃദ്ധമന്ദിരവും മാർ ഗ്രീഗോറിയോസ് ഇൻഡസ്ട്രിയൽ ട്രെയ്നിംഗ് സെന്ററും (ഐ.ടി.സി.), വിമൻസ് വെൽഫയർ സൊസൈറ്റി പ്രൊഡക്ഷൻ സെന്ററും.

ബൗദ്ധികമേഖലയിൽ ഉന്നതശീർഷരായി വ്യാപരിക്കുന്ന പലരും സാമൂഹ്യപ്രവർത്തനങ്ങളിൽ ഏർപ്പെട്ട് തങ്ങളുടെ സമയം പാഴാക്കാറില്ല. ബൗദ്ധികമേഖലയിൽ ഉന്നതശീർഷരായി വാഴുമ്പോഴും പോപ്പുലാരിറ്റിക്കുവേണ്ടിയല്ലാതെ 'ഇടതു കൈ ചെയ്യുന്നതു വലതു കൈ അറിയരുത്' എന്ന പ്രമാണത്തിൽ ഉറച്ചുനിന്നുകൊണ്ട് സാമൂഹ്യപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്ന വ്യക്തിയായിരുന്നു മെത്രാപ്പോലീത്താ.

സെന്റ് മേരീസ് ബോയ്സ് ഹോമിന്റെ നിലനില്പിനും വികസനത്തിനുമായി മെത്രാപ്പോലീത്താ സുധീരമായ നേതൃത്വമാണ് നൽകിയത്. സമയത്തിന്റെ വിലയറിഞ്ഞ് പ്രവർത്തിച്ച മെത്രാപ്പോലീത്താ, തന്റെ തിരക്കിനിടയിലും ഈ സ്ഥാപനത്തിന്റെ ഉയർച്ചയ്ക്കും വികസനത്തിനുമായി യത്നിച്ചു. ഈ മഹൽ സ്ഥാപനത്തെപ്പറ്റി മെത്രാപ്പോലീത്താ കൊട്ടിഘോഷിക്കാറില്ലായിരുന്നു. സ്ഥാപനത്തിനുവേണ്ടി ഒരു പൊതു പിരിവിനായി ആഹ്വാനം ചെയ്തതുമില്ല. പല മാർഗ്ഗങ്ങളിൽ സമാഹരിക്കുന്ന തുക, ആ സ്ഥാപനത്തിന് ലഭിക്കത്തക്കവിധം മെത്രാപ്പോലീത്താ ക്രമീകരിച്ചു. സെമിനാരിയിൽ വരുമ്പോഴെല്ലാം തലക്കോട് പോയി കുഞ്ഞുങ്ങളുമായി അടുത്തിടപഴകാനും നർമ്മസല്ലാപം നടത്തുവാനും, സ്ഥാപനത്തിന്റെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുവാനും അദ്ദേഹം സമയം കണ്ടെത്തി. ബാലഭവനിലെ കുഞ്ഞുങ്ങളെ സന്ദർശിക്കുന്നത് മെത്രാപ്പോലീത്തായ്ക്ക് ആഹ്ലാദമുളവാക്കുന്ന കാര്യമായിരുന്നു. ഓർത്തഡോക്സ് സെമിനാരി കഴിഞ്ഞാൽ അദ്ദേഹത്തിന്റെ പ്രധാനശ്രദ്ധ ഉണ്ടായിരുന്ന മറ്റൊരു സ്ഥാപനം തലക്കോട് ബാലഭവനം ആയിരുന്നു.

സെന്റ് മേരീസ് ബോയ്സ് ഹോം കെട്ടിടത്തിന്റെ ആദ്യനിലയുടെ കൂദാശ 1979 മാർച്ച് 25-ന് നിർവ്വഹിച്ചശേഷം നടന്ന സമ്മേളനത്തിൽ മെത്രാപ്പോലീത്താ ഇപ്രകാരം പ്രസംഗിച്ചു: "പ്രിയ കുഞ്ഞുങ്ങളെ, നിങ്ങൾക്കു വസിക്കാനൊരു വീടുണ്ടാക്കിയിട്ടു മാത്രം മതി ഒരു മെത്രാപ്പോലീത്തായായ എനിക്കൊരു കിടപ്പാടം ഉണ്ടാക്കുന്നത് എന്നുള്ളത് എന്റെ ഒരാഗ്രഹമായിരുന്നു. ദൈവാനുഗ്രഹത്താൽ എന്റെ ആഗ്രഹം ഏതാണ്ട് നിറവേറി വരികയാണ്. പ. കന്യകമറിയാമിന്റെ നാമത്തിലും പ. പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയ്ക്കായി സമർപ്പിച്ചുകൊണ്ടും സ്ഥാപിതമായ ഈ ബോയ്സ് ഹോമിന്റെ താഴത്തെനില പണിപൂർത്തിയാക്കി ഇന്നു കൂദാശ ചെയ്യുവാൻ സാധിച്ചു. ഈ ബോയ്സ് ഹോം, ദൈവഭയമുള്ളവരും ജീവിതത്തിനു പ്രാപ്തരുമായ നല്ല പൗരന്മാരെ വാർത്തെടുത്ത് രാഷ്ട്രത്തിനും സഭയ്ക്കും സംഭാവന ചെയ്യുവാൻ ഉപയുക്തമായ ഒരു നല്ല സ്ഥാപനമായി വളർന്നുകൊണ്ടിരിക്കുകയാണ്. കാരുണ്യവാനായ ദൈവത്തിന്റെ അനുഗ്രഹവും സന്മനസ്സുള്ളവരായ അനേകരുടെ ഉദാരമായ സംഭാവനകളുമാണീ സ്ഥാപനത്തിന്റെ വളർച്ചയ്ക്ക് നിദാനം. പ്രായമുള്ള ആളുകൾ കൂടെക്കൂടെ ഈ സ്ഥാപനം സന്ദർശിച്ച് ഇവിടെ ജീവിക്കുന്ന കുഞ്ഞുങ്ങൾക്കു പ്രോത്സാഹനവും പ്രചോദനവും നൽകണം."

മെത്രാപ്പോലീത്താ സ്ഥാപനത്തിന്റെ ചുമതല ഏറ്റതു മുതൽ അതിന്റെ പ്രധാന ചുമതല വഹിക്കുന്ന ഫാ. കെ. റ്റി. ഫിലിപ്പ് ഈ പ്രസംഗത്തെക്കുറിച്ച് ഇങ്ങനെ ഓർക്കുന്നു; "ബാലഭവനത്തിന്റെ ആദ്യ നില

കൂദാശ ചെയ്തുകൊണ്ട് തിരുമേനി പറഞ്ഞു: 'നിന്റെ വീട് അല്ല ഇപ്പോൾ പണിയേണ്ടത്. കുഞ്ഞുങ്ങൾക്കുവേണ്ടി ഒരു വീട് നീ ആദ്യം പണിയണം. അതു കഴിഞ്ഞ് നീ അരമന പണിതാൽ മതിയെന്ന് ദൈവം എന്നോട് പറഞ്ഞു. അതനുസരിച്ചാണിപ്പോൾ കുഞ്ഞുങ്ങൾക്കായി ഈ ഭവനം പണിതിരിക്കുന്നത്.' അതിനുശേഷം അഞ്ചു കൊല്ലം കഴിഞ്ഞാണ് തിരുമേനി അരമന പണിത് അതിൽ താമസമാക്കിയത്. ബാലഭവന്റെ പണിക്കുവേണ്ടി തിരുമേനി ആവശ്യപ്പെട്ടതനുസരിച്ച് ജർമ്മൻകാർ സഹായിച്ചു. ആവശ്യമായ തുക കിട്ടിക്കഴിഞ്ഞപ്പോൾ 'ഇനി ഇങ്ങോട്ട് പണമയക്കേണ്ട'തില്ലെന്ന് തിരുമേനി അവരെ അറിയിച്ചു. കെട്ടിടം പണിയുവാൻ ആവശ്യമായ പണം കിട്ടിക്കഴിഞ്ഞു. ഇനിയിപ്പോൾ പണമയക്കേണ്ട എന്നാണ് തിരുമേനി എഴുതിയത്. ഇങ്ങനെ വേറെ ആരെങ്കിലും എഴുതുവാൻ മുതിരുമോ? കിട്ടുന്നിടത്തോളം ഇങ്ങോട്ടു പോരട്ടെ എന്നല്ലേ സാധാരണ ചിന്തിക്കുകയുള്ളു."

ബാലഭവനിലെ കുഞ്ഞുങ്ങളോടുള്ള മെത്രാപ്പോലീത്തായുടെ വാത്സല്യത്തെയും കരുതലിനെയും കുറിച്ച് ഫാ. റ്റി. പി. ഏലിയാസ് പറയുന്നു: "തിരുമേനി വളരെയധികം തിരക്കിനിടയ്ക്കാണ് വരുന്നതെങ്കിലും, പോകാൻ ധൃതി ഉണ്ടെങ്കിലും ബാലഭവനിലെ കുഞ്ഞുങ്ങളോടൊത്ത് കുറച്ച് സമയം ചിലവഴിക്കും. കുഞ്ഞുങ്ങളുടെ കാര്യത്തിൽ തിരുമേനിക്ക് ഒരു പ്രത്യേക താല്പര്യവും കരുതലുമാണ്. തിരുമേനി കയറിച്ചെല്ലുമ്പോൾ തന്നെ കുഞ്ഞുങ്ങൾ എല്ലാംകൂടി ഓടിച്ചെന്ന് വളയും. തിരുമേനി അവരെ മടിയിൽ കയറ്റി ഇരുത്തും. അവരെ താലോലിക്കും. അവർ ഇരുന്ന് പഠിക്കുന്നിടത്തൊക്കെ പോകും. അവരുടെ കൂടെ ഡസ്കിലിരിക്കും. അവരുടെ നോട്ടുബുക്കുകൾ എടുത്ത് മറിച്ചുനോക്കും. കുഞ്ഞുങ്ങൾ ഇംഗ്ലീഷിലും മലയാളത്തിലുമൊക്കെ എഴുതിയിരിക്കുന്ന കാര്യങ്ങളിൽ തെറ്റു കണ്ടാൽ തിരുമേനി തിരുത്തിക്കൊടുക്കും. അത്രയും വ്യക്തിപരമായ ശ്രദ്ധ തിരുമേനി കുഞ്ഞുങ്ങൾക്ക് കൊടുത്തിരുന്നു. സ്ഥാപനത്തെയും അതിനോടനുബന്ധിച്ചു പ്രവർത്തിക്കുന്ന ഐ.റ്റി.സി. യേയും സംബന്ധിക്കുന്ന ഗഹനമായ കാര്യങ്ങൾ ചർച്ച ചെയ്യാനാണ് തിരുമേനി വരുന്നതെങ്കിൽപ്പോലും, ആ ഗഹനതകളെല്ലാം മറന്ന് തിരുമേനി കുഞ്ഞുങ്ങളുടെ കൂടെ കളിയിലും ചിരിയിലും പങ്കെടുക്കും. എല്ലാവരേയും തനിക്കു ചുറ്റും നിർത്തി അവർക്ക് ഉപദേശങ്ങൾ കൊടുക്കും. സമൂഹത്തിനു കൊള്ളാവുന്ന നല്ല കുഞ്ഞുങ്ങളായി വളരണമെന്ന് ഉപദേശിക്കും."

തന്റെ വിശ്വാസപ്രമാണങ്ങളും ആദർശങ്ങളും തന്റെ സ്ഥാപനത്തിലെങ്കിലും നടപ്പാക്കണമെന്ന് മെത്രാപ്പോലീത്തായ്ക്ക് നിർബന്ധമുണ്ടായിരുന്നു. ബാലഭവനോടൊപ്പം 1979-ൽ ആരംഭിച്ച ഐ.റ്റി.സി. യിൽ

അദ്ദേഹം നടപ്പാക്കിയ ശ്രദ്ധേയമായ ഒരു കാര്യത്തെക്കുറിച്ച് ഫാ. കെ. റ്റി. ഫിലിപ്പ് അനുസ്മരിക്കുന്നു: "ഐ.റ്റി.സി. തുടങ്ങിയപ്പോൾ ധാരാളം സാമ്പത്തികഭാരങ്ങൾ ഉണ്ടായിരുന്നു. ഗവേണിംഗ് ബോർഡ് കൂടിയപ്പോൾ പലരും പറഞ്ഞു: 'എല്ലാ സഭകളും, മെത്രാപ്പോലീത്തന്മാരും, പള്ളികളും നടത്തുന്ന ഐ.റ്റി.സി. കളിൽ ക്യാപ്പിറ്റേഷൻ ഫീസും ഡൊണേഷനു മൊക്കെ വാങ്ങിച്ചാണ് വിദ്യാർത്ഥികളെ പ്രവേശിപ്പിക്കുന്നത്. അതു കൊണ്ട് നമ്മളും അങ്ങനെ ചെയ്യുന്നതിൽ തെറ്റില്ല.' തിരുമേനി അതിന് സമ്മതിച്ചില്ല. അദ്ദേഹം പറഞ്ഞു: 'കോലഞ്ചേരി കോളജിന്റെ ആരംഭ കാലത്ത് ഞാൻ പറഞ്ഞതാണ് ഡൊണേഷനൊന്നും വാങ്ങിക്കരുതെന്ന്. അവർ വാങ്ങിച്ചു. ആ കോളജിന്റെ അച്ചടക്കം മുഴുവൻ പോയി. ഇവിടെ എന്നു നിങ്ങൾ ഡൊണേഷൻ വാങ്ങിക്കാൻ തുടങ്ങുന്നുവോ അന്ന് ഈ സ്ഥാപനവുമായുള്ള എന്റെ എല്ലാ ബന്ധവും തീരും. കാരണം, ലോകം മുഴുവൻ നീതി നടക്കണമെന്നുള്ളതാണ് എന്റെ ആഗ്രഹം. അത് നട ക്കുമോ എന്നെനിക്കറിയാൻ പാടില്ല. എന്റെ സ്ഥാപനത്തിൽ നടക്കുന്നി ല്ലെങ്കിൽ എനിക്കീ സ്ഥാപനം വേണ്ട.' തിരുമേനിയുടെ ആശയത്തിൽ ഉറച്ചുനിന്നുകൊണ്ട് ഇന്നുവരെ അഞ്ചു പൈസ ഡൊണേഷനാകട്ടെ ക്യാപ്പിറ്റേഷനാകട്ടെ വാങ്ങിക്കാതെ ഈ സ്ഥാപനം നിലനിൽക്കുന്നു. വളരെ ചെറിയ തുക മാത്രമേ ഫീസായി വിദ്യാർത്ഥികളിൽ നിന്നും വാങ്ങുന്നുള്ളു. വിദ്യാർത്ഥികൾക്ക് ഭാരമുണ്ടാക്കുന്ന തരത്തിലുള്ള യാതൊരു ഫീസുകളും വാങ്ങിക്കുന്നില്ല. ഇതിനെ സംബന്ധിച്ചെല്ലാം തിരുമേനി ഓരോ സമയത്തും വ്യക്തമായ മാർഗനിർദ്ദേശങ്ങൾ നൽകി യിട്ടുണ്ട്. അതനുസരിച്ചാണ് ഓരോ കാര്യവും നീങ്ങിക്കൊണ്ടിരിക്കുന്നത്."

1993-ൽ പക്ഷാഘാതമുണ്ടായതിനെ തുടർന്നാണ് മെത്രാപ്പോലീത്താ അവസാനമായി വിൽപ്പത്രം തയ്യാറാക്കിയത് (അതിനു മുമ്പ് രണ്ടു തവ ണയെങ്കിലും അദ്ദേഹം വിൽപ്പത്രം തയ്യാറാക്കിയിരുന്നു). അതിൽ അദ്ദേഹം തന്റെ നിക്ഷേപങ്ങളിൽ ഭൂരിഭാഗവും നീക്കിവച്ചിരുന്നത് സെന്റ് മേരീസ് ബോയ്സ് ഹോമിനായിരുന്നു. പിന്നീട് തന്റെ ചികിത്സയ്ക്കായി ഈ നിക്ഷേപങ്ങളിൽ നിന്ന് കാര്യമായ തുക എടുക്കുകയുണ്ടായില്ല. ബ്ലഡ് ക്യാൻസർ ബാധിതനായപ്പോഴും, സ്വന്തം കൈയിൽ പണമുണ്ടാ യിരുന്നിട്ടും വിദേശത്തു ചികിത്സ നടത്തുവാൻ അദ്ദേഹം തുനിഞ്ഞില്ല. ഡൽഹിയിലും ബോംബെയിലും ചികിത്സ നടത്തിയപ്പോൾ, അതിനായി സുഹൃത്തുക്കൾ നൽകിയ സംഭാവനകൾ സ്വീകരിക്കുവാനും തയ്യാറായി.

ബാലഭവനത്തോടുള്ള മെത്രാപ്പോലീത്തായുടെ കരുതലിന്റെ മറ്റൊ രുദാഹരണമാണ് 1992-ലും 1995-ലും സഭയിലെ ഭരണപരമായ സ്ഥാന ങ്ങൾ രാജിവച്ചപ്പോഴും 'മാർ ഗ്രീഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റിന്റെ' പ്രസിഡണ്ട് സ്ഥാനം അദ്ദേഹം രാജി വയ്ക്കാതിരുന്നത്.



**റഷ്യൻ ഓർത്തഡോക്സ് സഭാ തലവൻ പീമൻ പാത്രിയർക്കീസിനൊപ്പം.**






നിനച്ചിരിക്കാത്ത സന്ദർഭത്തിൽ, പെട്ടെന്നൊരാൾ സ്നേഹവും വാത്സല്യവുമൊക്കെ കോരിച്ചൊരിഞ്ഞാൽ എന്തായിരിക്കും നമ്മുടെ അനുഭവം? അമ്പരപ്പ് പകരുന്ന അത്തരം നിമിഷങ്ങൾ, മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുമായുള്ള ബന്ധത്തിൽ അനുഭവിച്ചിട്ടുള്ള പലരുമുണ്ട്. പ്രമുഖ സഭാചരിത്ര ഗവേഷകനും ഗ്രന്ഥകാരനുമായ ഫാ. ജോസഫ് ചീരന്റെ അനുഭവം കേൾക്കുക: “1975-ൽ ഞാൻ തൃശൂർ സെന്റ് ഇഗ്നാത്യോസ് പള്ളിയുടെ അസി. വികാരിയായി പ്രവർത്തിക്കുന്ന സമയം. പള്ളിവക ക്വാർട്ടേഴ്സിലാണ് താമസം. തൃശൂർ സി.എം.എസ്. ഹൈസ്ക്കൂളിൽ അദ്ധ്യാപകനായി സേവനമനുഷ്ഠിക്കുന്നു. ഒരു ദിവസം എനിക്ക് ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ എഴുത്ത് ലഭിച്ചു: ‘നമ്മുടെ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ വരുന്ന ശനിയാഴ്ച ഉച്ചതിരിഞ്ഞ് ആ പള്ളിയിൽ വരും. ഞായറാഴ്ച അദ്ദേഹത്തിന് തൃശൂരിൽ ഒരു പരിപാടിയുണ്ട്. സമയം വെറുതെ കളയുവാൻ അദ്ദേഹത്തിന് തീരെ ഇഷ്ടമല്ല. അതിനാൽ അദ്ദേഹത്തെ പ്രയോജനപ്പെടുത്താവുന്ന ഒരു പഠനക്ലാസ് സംഘടിപ്പിക്കുക.’

ശനിയാഴ്ച വൈകിട്ട് സന്ധ്യാനമസ്കാരം കഴിഞ്ഞ് ഒരു പ്രത്യേക യോഗം സംഘടിപ്പിച്ചു. തലേ ആഴ്ച സമാപിച്ച എപ്പിസ്കോപ്പൽ സിനഡ് സഭാഭരണത്തെക്കുറിച്ച് ചില മുൻഗണനാക്രമം ഏർപ്പെടുത്തിയതിനെക്കുറിച്ചാണ് മെത്രാപ്പോലീത്താ ആമുഖമായി പ്രസംഗിച്ചത്. വളരെ ചിട്ടയായും ക്രമമായും കാലാനുസൃതമായും, സഭയെ നയിക്കുന്ന അഖില ഭാരത വീക്ഷണമുള്ള ഒരു സമിതിയുടെ വക്താവിനു വേണ്ട വ്യക്തതയും വീക്ഷണദാർഢ്യവും കർമ്മശേഷിയും അദ്ദേഹത്തിന്റെ വാക്കുകളിൽ പ്രകടമായി. സഭ അനാഥമല്ല എന്ന് ഉറപ്പുതരുന്ന വാക്കും സാന്നിദ്ധ്യവും. അതു കഴിഞ്ഞ് സദസ്സിന് സംശയദുരീകരണത്തിന് സമയം ലഭിച്ചപ്പോൾ ഒരാൾ ചോദിച്ചു: ‘എന്താണ് അറിയോസിന്റെ വേദവിപരീതം?’ ഒരു നിമിഷം കനം കൂടിയ നിശ്ശബ്ദത. അദ്ദേഹം പ്രതിവചിച്ചു: ‘There was a time when he was not. ഇതാണ് അറിയോസിന്റെ വാദമുഖങ്ങളിൽ പ്രധാനം. പുത്രനില്ലാത്ത ഒരു കാലം പിതാവിനുണ്ടായിരുന്നു.’ അളന്നു മുറിച്ച വാക്കുകളിൽ അദ്ദേഹം അറിയോസിന്റെ ചിന്തകൾ അവതരിപ്പിച്ചു. എത്രയോ പുസ്തകങ്ങളിൽ അറിയോസിന്റെ വേദവിപരീതത്തെപ്പറ്റി വായിച്ചിട്ടുണ്ടെങ്കിലും ഈ വാഗ്മി വാക്കുകൾക്ക് ആവശ്യമായ ഊന്നലും നിർത്തലും നൽകി ഉച്ചരിച്ചപ്പോൾ ആ താളാത്മകമായ വാക്യം ഹൃദിസ്ഥമായി.

അന്ന് വൈകിട്ട് ഭക്ഷണത്തിനു മുമ്പായി പള്ളിയുടെ പടിഞ്ഞാറു ഭാഗത്തെ റോഡുവരെയുള്ള വിശാലമായ പള്ളിപ്പറമ്പിൽ അദ്ദേഹം

കൈകൾ വീശി വേഗത്തിൽ നടന്ന് വ്യായാമം ചെയ്യുന്നത് അത്ഭുതത്തോടെ നോക്കിക്കണ്ടു. അതിനുശേഷം കുളിയും ഭക്ഷണവും കഴിഞ്ഞ് അദ്ദേഹം കിടന്നു വിശ്രമിക്കട്ടെ എന്നു കരുതി പള്ളിയുടെ കിഴക്കുഭാഗത്തുള്ള കെട്ടിടത്തിൽ നിന്ന് പള്ളിയുടെ വടക്കുഭാഗത്തുള്ള എന്റെ പാഴ്സനേജിലേക്ക് ഞാൻ മടങ്ങി. അര മണിക്കൂർ കഴിഞ്ഞില്ല - ഗ്രീഗോറിയോസ് തിരുമേനി വാതിൽക്കൽ മുട്ടുന്നു. ഞാനത്ഭുതപ്പെട്ടു. ഇരുപത്തിയാറ് വയസ് പ്രായമുള്ള എന്നെ അദ്ദേഹത്തിനു പരിചയപ്പെടണം. എന്റെ വിദ്യാഭ്യാസം, ഗുരുക്കന്മാർ, ജോലി, കുടുംബാംഗങ്ങൾ ഇതൊക്കെ വിശദമായി ആരാഞ്ഞു. ഏതാനും മാസം മാത്രം പ്രായമായ എന്റെ മകനെ മടിയിലിരുത്തി താലോലിച്ചു. നഴ്സറിയിൽ പോകുന്ന മകളോട് അവളുടെ ഭാഷയിൽ ആ വലിയ മനുഷ്യൻ സംസാരിച്ചു. രണ്ടു പേർക്കും റഷ്യൻ നിർമ്മിതമായ രണ്ടു കുരിശുകൾ സമ്മാനിച്ച് അവരെ സന്ദർശക മുറിയിൽ നിന്ന് പറഞ്ഞയച്ചു. അദ്ദേഹവുമായി ജീവിതത്തിലാദ്യമായി ഞാൻ ഇടപെടുകയാണ്. 'അച്ചന് എന്നെപ്പറ്റി വല്ലതും ചോദിക്കാനുണ്ടോ?' അല്പം ചെരിച്ച തല ഇടത്തോട്ട് മൃദുവായി ആട്ടിക്കൊണ്ട് ചോദ്യം. ആയിടെ സഭാതലത്തിൽ നടന്നിരുന്ന നേതൃകലഹത്തെപ്പറ്റി അച്ചന്മാർക്കിടയിലുണ്ടായ അതൃപ്തിയെപ്പറ്റി അദ്ദേഹത്തോട് ഞാൻ തുറന്നു പറഞ്ഞു. അദ്ദേഹം കൂടി പ്രതിയായ വിഷയമായിട്ടും അക്ഷോഭ്യനായി അദ്ദേഹം അതിന് തൃപ്തികരമായ മറുപടി നൽകി. ആ സംസാരം അവസാനിച്ചത് ഏതാണ്ടിങ്ങനെയായിരുന്നു: 'അച്ചനറിയാമോ? ഏറെത്താമസിയാതെ ഞാനീ സഭാചുമതലകളൊക്കെ അവസാനിപ്പിച്ച് ഈജിപ്തിലുള്ള ഏതെങ്കിലും ഒരാശ്രമത്തിൽ അറിയപ്പെടാത്ത ഒരാളായി ജീവിക്കും. എന്നിട്ടുവേണം മനസിലും ചിന്തയിലും വന്നിട്ടുള്ള കാര്യങ്ങളൊക്കെ ഒന്നെഴുതുവാൻ.' അദ്ദേഹം പോയപ്പോൾ വിലപ്പെട്ട എന്തോ കൈമോശം വന്ന പ്രതീതി.

പിറ്റേന്ന് കുർബ്ബാനയ്ക്കുശേഷവും വിദ്യാർത്ഥികളുടെ യോഗം വച്ചിരുന്നു. ഉച്ച കഴിഞ്ഞ് തൃശൂർ സാഹിത്യ അക്കാഡമി ഹാളിൽ 'ഇസ്കസി'ന്റെ (ഇന്തോ - സോവിയറ്റ് സാംസ്കാരിക സമിതി) അഖിലേന്ത്യാ വാർഷികസമ്മേളനം നടക്കുകയാണ്. ഇസ്കസിന്റെ അഖിലേന്ത്യാദ്ധ്യക്ഷൻ ശ്രീ. കെ. പി. എസ്. മേനോൻ അദ്ധ്യക്ഷൻ. മോസ്കോ പ്രതിനിധികൾ വേദിയിലുണ്ട്. ഈ സമ്മേളനത്തിന്റെ മുഖ്യ പ്രഭാഷകൻ പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (ഈ പരിപാടിക്കു വേണ്ടിയാണദ്ദേഹം തൃശൂരിൽ വന്നത്). സദസ്സിൽ എന്നോടൊപ്പമിരുന്ന അദ്ദേഹം സമയമായപ്പോൾ വേദിയിലേക്കു പോയി. പ്രസംഗം കഴിഞ്ഞ് അദ്ദേഹം വേദിയിലിരുന്നപ്പോൾ റഷ്യാക്കാർ പുഞ്ചിരിച്ചുകൊണ്ട് എന്തോ പറയുന്നതു കണ്ടു. അതു കഴിഞ്ഞ് ഒരു റഷ്യാക്കാരൻ പ്രസംഗം തുട

ങ്ങിയപ്പോൾ തിരുമേനി താഴെയിറങ്ങി എന്നോടൊപ്പമിരുന്നു. അദ്ദേഹം നർമ്മസ്വരത്തിൽ പറഞ്ഞു: 'കേട്ടോ അച്ചാ, ആ റഷ്യാക്കാരൻ എന്നോട് ചോദിക്കുകയായിരുന്നു, 'ബിഷപ്പ് സത്യമായും ഈശ്വരവിശ്വാസി യാണോ' എന്ന്. ദൈവവിശ്വാസമില്ലാതായാലേ മനുഷ്യനെപ്പറ്റി പറയാ നാവൂ എന്നാണ് അനുഭവം അവരെ പഠിപ്പിച്ചിരിക്കുന്നത്.' ഏതാനും സമയം കഴിഞ്ഞു. കെ. പി. എസ്. മേനോൻ പ്രസംഗിക്കുവാൻ എഴു ന്നേറ്റു. അദ്ദേഹം മുഖ്യപ്രഭാഷണത്തെ പരാമർശിച്ച് ഇങ്ങനെ പറഞ്ഞു: 'മഹാത്മാഗാന്ധിയുടെ കാലത്തിനുശേഷം തത്തുല്യമായ ഒരു പ്രഭാ ഷണം കേട്ടത് ഇന്നാണ്.' വാർഷിക സമ്മേളനം അദ്ദേഹത്തെ ഇസ്ക സിന്റെ അഖിലേന്ത്യാ പ്രസിഡണ്ടായി തെരഞ്ഞെടുത്തു.

ഏതാനും വർഷങ്ങൾ കഴിഞ്ഞു. തിരുവനന്തപുരം സെന്റ് ജോർജ്ജ് പള്ളിയുടെ കെട്ടിടത്തിൽ ഞാൻ താമസിച്ചിരുന്ന കാലം. ഒരു ദിവസം ഗ്രീഗോറിയോസ് തിരുമേനി ബെഡിങ്ങും ബാഗേജുമായി രണ്ടു കൈയിലും വലിയ ഭാരവുമായി കാറിൽ നിന്നിറങ്ങി വന്നു. കൂടെ ശെമ്മാ ശന്മാരൊന്നുമില്ല. ഒരു വിദേശയാത്രയ്ക്കു തിരുവനന്തപുരം വിമാനത്താ വളത്തിലേക്കു പോകുവാൻ വന്ന വരവാണ്. അന്ന് കേരള സർവകലാ ശാലയുടെ കീഴിലുള്ള കോളജുകളിൽ തെരഞ്ഞെടുപ്പ് ദിനമായിരുന്നു. ഉച്ച തിരിഞ്ഞ് അദ്ദേഹം എന്നോട് ചോദിച്ചു: 'കോളജുകളിലെ തെര ഞ്ഞെടുപ്പ് വാർത്തകൾ എങ്ങനെ? ആരാണ് ജയിച്ചത്?' ഞാനത്ഭുത പ്പെട്ടു. ഒരു മെത്രാപ്പോലീത്താ കോളജ് യൂണിയൻ ഇലക്ഷൻ ഫലം അറിയുവാൻ ഉത്ക്കണ്ഠാപൂർവ്വം കാത്തിരിക്കുന്നു!!! ഒരു അദ്ധ്യാപക നായ ഞാനാകട്ടെ അക്കാര്യത്തിൽ തികഞ്ഞ ഉദാസീനനനും!! ഞാൻ ഗ്രീഗോറിയോസ് തിരുമേനിയുടെ ശിഷ്യനായിരുന്നിട്ടില്ല. പക്ഷേ, അദ്ദേ ഹത്തിന്റെ വിദ്യാർത്ഥിയാകാൻ കഴിയാത്തതിൽ ദുഃഖിക്കുന്ന ആളാണ്. അല്പം ചില കാര്യങ്ങളിൽ അദ്ദേഹത്തിന്റെ ചിന്തകളോട് വിയോജി ക്കേണ്ടി വന്നിട്ടുണ്ടെങ്കിലും അദ്ദേഹം എന്നിലുണ്ടാക്കിയ അത്ഭുതാദര ങ്ങൾക്ക് കണക്കില്ല.

അഞ്ചു താലന്ത് സമർത്ഥമായി വ്യാപാരം ചെയ്ത നല്ല ദാസന് യജ മാനൻ അഞ്ചു കൂടെ കൊടുത്ത കഥയേ യേശുക്രിസ്തു പറഞ്ഞുള്ളൂ. എന്നാൽ മലങ്കരസഭയുടെ അധുനിക യജമാനന്മാർ അദ്ദേഹത്തെ ഏല്പി ച്ചത് ഒരേ സമയം അഞ്ഞൂറ് താലന്താണ്. അതുകൊണ്ട് സഭയിലെ എല്ലാ ഡയലോഗ് കമ്മിറ്റിയിലും അദ്ദേഹം മുഖ്യ വക്താവായി. എല്ലാ പരിഷ്ക രണ സമിതികളുടെയും അധ്യക്ഷപദം അദ്ദേഹത്തെ കാത്തുനിന്നു. സഭ യുടെ സകല പ്രൊജക്ടുകളുടെയും റിപ്പോർട്ടുണ്ടാക്കൽ അദ്ദേഹത്തിന്റെ ജോലിയായി. ഒപ്പം ഭദ്രാസനഭരണം, വൈദികസെമിനാരിയുടെ പ്രിൻസി പ്പൽ സ്ഥാനം, സുന്നഹദോസ് സെക്രട്ടറി സ്ഥാനം, ദിവ്യബോധനം,

വൈദികസംഘം, ബസ്ക്യാമ്മ അസോസിയേഷൻ തുടങ്ങിയവയുടെ അദ്ധ്യക്ഷസ്ഥാനം, ഒട്ടേറെ പ്രസിദ്ധീകരണങ്ങളുടെ എഡിറ്റർ സ്ഥാനം എന്നിവയും."

വാത്സല്യവും കരുതലും നൽകിയിരുന്ന പിതാവായിരുന്നു പലർക്കും മെത്രാപ്പോലീത്താ. അദ്ദേഹത്തിന്റെ സ്നേഹവും കരുതലും അനുഭവിച്ച ചില നിമിഷങ്ങളെക്കുറിച്ച് ഫാ. ഡോ. മാത്യു വൈദ്യൻ അനുസ്മരിക്കുന്നു: "1982-ൽ കാതോലിക്കേറ്റ് സപ്തതി മലങ്കരസഭ വിപുലമായി ആഘോഷിച്ചു. അതിൽ സംബന്ധിക്കുവാൻ വന്ന റഷ്യൻ ഡലിഗേഷന്റെ കൂടെ പരിഭാഷകനായി ഞാനും പൂർണസമയം - കോട്ടയം മുതൽ ഡൽഹി വരെ - ഉണ്ടായിരുന്നു. ഓരോ കൊച്ചുകാര്യവും നോക്കി വേണ്ട നിർദ്ദേശം നൽകി ഗ്രീഗോറിയോസ് തിരുമേനി കൂടെ സഞ്ചരിച്ചു. യാത്രയ്ക്കിടയിലെ മൂന്നു സംഭവങ്ങൾ തിരുമേനിയുടെ സ്വഭാവമഹിമ വ്യക്തമാക്കാൻ ഇവിടെ അനുസ്മരിക്കട്ടെ. വിദേശപ്രതിനിധി സംഘത്തിനു തിരുവനന്തപുരം മസ്കറ്റ് ഹോട്ടലിൽ കേരള സർക്കാർ ഒരുക്കിയ വിരുന്ന്. മുഖ്യമന്ത്രി കരുണാകരനും മറ്റു മന്ത്രിമാരും ഗവ. സെക്രട്ടറിമാരുമൊക്കെ അവിടെയുണ്ട്. ബിഷപ്പന്മാരുടെയിടയിൽ ദൂരെ മാറിയിരുന്ന ഗ്രീഗോറിയോസ് തിരുമേനിയെ ചൂണ്ടിക്കൊണ്ട് ശ്രീ. കെ. കരുണാകരൻ അടുത്തിരുന്ന ബിഷപ്പിനോട് ചോദിച്ചു: 'അതല്ലേ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി?' 'അതെ' എന്നു മറുപടി. വിരുന്ന് തീർന്ന് യാത്ര പറഞ്ഞിറങ്ങുന്നതുവരെയും ശ്രീ. കെ. കരുണാകരൻ, ഗ്രീഗോറിയോസ് തിരുമേനിയെ ശ്രദ്ധിക്കുകയായിരുന്നു. ഗ്രീഗോറിയോസ് തിരുമേനിയുമായി പല കാര്യങ്ങളിലും ശ്രീ. കരുണാകരന് അകൽച്ചയുണ്ടായിരുന്നു. മസ്ക്കറ്റ് ഹോട്ടലിലെ സൽക്കാര സമ്മേളനവേദികളിൽ ഒരിക്കൽപോലും ഗ്രീഗോറിയോസ് തിരുമേനി മുഖ്യമന്ത്രിയുടെ അടുക്കൽ ചെന്ന് വർത്തമാനം പറഞ്ഞില്ല. പക്ഷേ, മുഖ്യമന്ത്രി ഗ്രീഗോറിയോസ് തിരുമേനിയുടെ ഓരോ ചലനവും അതിസൂക്ഷ്മമായി നിരീക്ഷിക്കുകയായിരുന്നു മുഴുവൻ സമയവും.

വിദേശ പ്രതിനിധികൾക്ക് മദ്രാസ് ഭദ്രാസനത്തിന്റേതായ സ്വീകരണം മദ്രാസിൽ നടന്ന സമയത്ത് ഡലിഗേഷൻ അംഗങ്ങൾക്ക് ഓരോ വിലപിടിച്ച സമ്മാനപ്പൊതി സഖറിയാസ് മാർ ദീവന്നാസ്യോസ് തിരുമേനി നൽകി. പരിഭാഷകനായി കൂടെയുണ്ടായിരുന്ന എനിക്കും അതേപോലെ ഒരു സമ്മാനപ്പൊതി നൽകണമെന്ന് തിരുമേനി ദീവന്നാസ്യോസ് തിരുമേനിയോട് അവശ്യപ്പെട്ടു. കരുതിയിരുന്നില്ലായെങ്കിലും പത്തു മിനിറ്റിനുള്ളിൽ എനിക്കും സമ്മാനം ലഭിച്ചു. കൊച്ചുകാര്യത്തിൽ പോലും വ്യക്തിപരമായ കരുതലിന് ഉദാഹരണമാണിത്.

ഡൽഹി വിജ്ഞാൻ ഭവനിൽ സപ്തതിയാഘോഷ സമാപന

സമ്മേളനം ക്രമീകരിച്ചു. രാജ്യരക്ഷാ മന്ത്രിയായിരുന്ന ആർ. വെങ്കിട്ടരാമൻ (പിന്നീട് രാഷ്ട്രപതി) ഉൾപ്പെടെ അനേക കേന്ദ്രമന്ത്രിമാരും പ്രശസ്തരുമുൾപ്പെട്ട സദസ്. യോഗത്തിൽ അർമ്മീനിയൻ ബിഷപ്പ് റഷ്യൻ ഭാഷയിൽ സംസാരിച്ചു. ഞാനത് ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തി. അർമ്മീനിയൻ ബിഷപ്പിനെയും പരിഭാഷകനെയും സദസിന് പരിചയപ്പെടുത്തിക്കൊണ്ട് ഗ്രീഗോറിയോസ് തിരുമേനി സംസാരിച്ചപ്പോൾ എന്റെ പേര് പരാമർശിച്ചത് ഫാ. മത്തായി എന്നാണ്. സമ്മേളനം കഴിഞ്ഞ് തിരുമേനി എന്നോട് പറഞ്ഞു: 'മാത്യു എന്ന പേര് പറയാതെ മത്തായി എന്നു പറഞ്ഞത് അച്ചൻ ശ്രദ്ധിച്ചോ? ഇംഗ്ലീഷ് പേരുകളല്ല, ഭാരതീയരൂപമുള്ള പേരുകളാണ് ഇന്ത്യയിലെ ക്രിസ്ത്യാനികൾ സ്വീകരിക്കേണ്ടത്.'

ഓർത്തഡോക്സ് വൈദികസംഘം പ്രസിഡണ്ടായി തിരുമേനി ചുമതലയേറ്റപ്പോൾ അതിന്റെ ഒന്നാമത്തെ ജനറൽ സെക്രട്ടറിയായി എന്നെയാണ് നിയമിച്ചത്. ഇക്കാലത്ത് 'പുരോഹിതൻ' ത്രൈമാസികത്തിന്റെ ചീഫ് എഡിറ്റർ തിരുമേനിയും പബ്ലീഷർ ഞാനുമായിരുന്നു. കൂടാതെ വൈദികസെമിനാരി അദ്ധ്യാപകനായും ഞാൻ പ്രവർത്തിച്ചിരുന്ന ഇക്കാലത്ത് വൈദികസംഘം പ്രവർത്തനങ്ങൾ, കോൺഫറൻസുകൾ, 'പുരോഹിതനിൽ' ഉൾപ്പെടുത്തേണ്ട ലേഖനങ്ങൾ തുടങ്ങിയ അനേകം കാര്യങ്ങളെക്കുറിച്ച് തിരുമേനിയുമായി ചർച്ച ചെയ്യുവാൻ എനിക്ക് സാധിച്ചു. തിരുമേനി വിദേശത്തായിരിക്കുമ്പോൾ മേല്പറഞ്ഞ കാര്യങ്ങളുമായി ബന്ധപ്പെട്ട സുദീർഘമായ കത്തുകൾ എനിക്ക് അയയ്ക്കുമായിരുന്നു. എല്ലാം കൃത്യമായും ഭംഗിയായും ചിട്ടയായും നടക്കണമെന്ന നിർബന്ധം തിരുമേനിക്കുണ്ടായിരുന്നു.

തിരുമേനിയുമൊത്ത് ടേബിൾ ടെന്നീസ് കളിക്കുവാൻ ഞാനും കൂടുമായിരുന്നു. പക്ഷേ, കളിയിൽ ഞാൻ പിന്നോക്കമായതിനാൽ ഒരിക്കലും തിരുമേനിയെ തോല്പിക്കുവാൻ കഴിഞ്ഞിട്ടില്ല.

ദൈവശാസ്ത്ര വിഷയങ്ങളിൽ ഒരു നല്ല രീതിശാസ്ത്രം (methodology) തിരുമേനിയിൽ നിന്ന് ഞങ്ങൾക്ക് ലഭിച്ചുവെന്നത് എടുത്തുപറയേണ്ട ഒരു സംഗതിയാണ്. വിവിധ സഭകൾ തമ്മിലുള്ള ചർച്ചാ സംവാദങ്ങളിൽ തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ പ്രബന്ധങ്ങൾ അവതരിപ്പിക്കേണ്ടി വന്ന സന്ദർഭങ്ങൾ ഓർക്കുന്നു. ഞങ്ങൾക്ക് പരുങ്ങലുണ്ടാകുന്ന സന്ദർഭങ്ങളിലും പ്രോത്സാഹിപ്പിച്ച ഒരു വലിയ മനസ്സിന്റെ ഉടമയെയാണ് തിരുമേനിയിൽ കാണാൻ കഴിയുന്നത്."

ഡൽഹി ഭദ്രാസനത്തിൽപ്പെട്ട അബുദബി സെന്റ് ജോർജ്ജ് പള്ളിയുടെ കൂദാശ 1983 മെയ്യിലായിരുന്നു. പള്ളിയുടെ 'മാസ്റ്റർ പ്ലാൻ' മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടേതായിരുന്നു. പള്ളി കൂദാശ

സംബന്ധമായ ചടങ്ങുകളുടെ ചുക്കാൻ പിടിച്ചതും മെത്രാപ്പോലീത്താ യായിരുന്നു. കൂദാശയ്ക്കായി പള്ളിയിലെത്തി താമസിച്ചിരുന്ന പ. മാത്യൂസ് പ്രഥമൻ ബാവായോടൊപ്പം ഉണ്ടായിരുന്ന സെക്രട്ടറി ഫാ. സഖറിയാ പേരങ്ങാട്ട് (പിന്നീട് ഔഗേൻ മാർ ദീവന്നാസ്യോസ്) അവിടെ നടന്ന ഒരു സംഭവം ഇങ്ങനെ വിവരിക്കുന്നു: "ഒരു കൊച്ചുകുട്ടിയുടെ കൗതുകത്തോടെ ഞാൻ വിൻഡോകർട്ടൻ മാറ്റി താഴേക്കു നോക്കി. അവിടെ ഗ്രീഗോറിയോസ് തിരുമേനി ചുറുചുറുക്കാർന്ന ഒരു യുവാവിന്റെ ശക്തിയോടെ ആളുകൾക്ക് ആജ്ഞകൾ കൈമാറുന്നു. ആളുകൾ അച്ച നോടൊപ്പം താല്പര്യത്തോടെ കൂദാശയ്ക്കു വേണ്ട ക്രമീകരണങ്ങൾ നടത്തുന്നു. പിന്നെയും ഒരുറക്കമുണർന്നപ്പോഴും ഗ്രീഗോറിയോസ് തിരു മേനിയുടെ മുറിയിൽ നിന്നും ടൈപ്പ്റൈറ്റർ ശബ്ദിക്കുന്ന സ്വരം കേൾക്കാ മായിരുന്നു. വെളുപ്പിന് അഞ്ചു മണി. സൂര്യകിരണങ്ങൾ അപ്പോഴേക്കും ജനാലകളുടെ ഗ്ലാസ്സുകൾ കടന്ന് എന്നെ തട്ടിയുണർത്തി. വേഗത്തിൽ മുഖം കഴുകി ബാവാ തിരുമനസ്സിലെ മുറിയിലെത്തി അദ്ദേഹത്തോടൊപ്പം പ്രഭാതപ്രാർത്ഥനകൾ നടത്തി. അധികം കഴിഞ്ഞില്ല കതകിലാരോ മുട്ടുന്നു. കതകു തുറന്നു കണ്ട കാഴ്ച എന്നെ തെല്ല് അത്ഭുതപ്പെടു ത്താതിരുന്നില്ല. പുഞ്ചിരിക്കുന്ന മുഖവുമായി ഗ്രീഗോറിയോസ് തിരുമേനി കയ്യിൽ ചായക്കോപ്പകളുമേന്തി. പ. ബാവായ്ക്കുവേണ്ടി തിരുമേനി തന്നെ തയ്യാറാക്കിയ ചായ. ചായക്കോപ്പകളിലൊരെണ്ണം എനിക്കും ലഭിച്ചു. സ്വാദിഷ്ഠമായ ചായ. പുറംരാജ്യങ്ങളിലെങ്ങും പ്രശസ്തനായ ഒരു വലിയ മനുഷ്യന്റെ മറ്റൊരു മുഖം, മൂടിയില്ലാതെ കാണുകയായിരുന്നു ഇവിടെ. ഗ്രീഗോറിയോസ് തിരുമേനി രാത്രിയിൽ ഉറങ്ങിയോ എന്നുതന്നെ സംശയമാണ്. പുറത്തെ പണികളിലും, പ്രസംഗങ്ങൾ തയ്യാറാക്കുന്ന തിലും, വേണ്ട ക്രമീകരണങ്ങൾക്കുള്ള ഫോൺ വിളികളിലും തിരുമേനി രാത്രിയെ പകലാക്കി മാറ്റുകയായിരുന്നു."

സ്വന്തം കാര്യം നേടുവാൻ ചെന്നവരെയും, അനാവശ്യമായി ഉപദ്ര വിക്കാൻ ശ്രമിച്ചവരെയും, യാതൊരാവശ്യവുമില്ലാതെ മുഖം കാണിക്കു വാൻ പരിശ്രമിച്ചവരെയും, അഹങ്കാരവും ഔദ്ധത്യവുമായി കടന്നുചെന്ന വരേയും മെത്രാപ്പോലീത്താ ഒഴിവാക്കിയിട്ടുണ്ട്. കടന്നുചെല്ലുന്ന വ്യക്തി യുടെ ഒന്നിലേറെ ഗുണങ്ങൾ ആദ്യ കാഴ്ചയിൽ തന്നെ മനസ്സിലാക്കു വാനുള്ള കഴിവ് മെത്രാപ്പോലീത്തായ്ക്ക് ഉണ്ടായിരുന്നു എന്നത് പല ർക്കും അറിയുവാൻ പാടില്ലായിരുന്നു. മനുഷ്യനന്മയ്ക്കായി ജീവിതം ഉഴിഞ്ഞുവച്ച ഒരു മനുഷ്യന്റെ വിലയേറിയ സമയത്തെ, സ്വന്തം കാര്യം നേടുവാനായി അപഹരിക്കുവാൻ ശ്രമിച്ച പലർക്കുമാണ് തിക്താനുഭവം ഉണ്ടായത്. ഇതിലേറെപ്പേരും അതോടെ അദ്ദേഹത്തിന്റെ പ്രബല ശത്രു ക്കളാകുകയും ചെയ്തു. മെത്രാപ്പോലീത്തായുടെ ചിട്ടവട്ടങ്ങൾ

അറിയാതെ അബദ്ധത്തിൽ ചെന്നു ചാടിയവരാണ് മറ്റു ചിലർ. ഇവരിൽ മിക്കവരും അതുകൊണ്ടുതന്നെ അക്കാര്യം ഗൗരവമായി എടുത്തതുമില്ല. മുൻകൂട്ടി സംസാരിക്കുവാനായി അനുവാദം വാങ്ങിച്ചിരുന്ന എല്ലാവർക്കു വേണ്ടിയും ആ കൃത്യസമയത്തു തന്നെ മെത്രാപ്പോലീത്താ തയ്യാറായി രിക്കുമായിരുന്നു. നിഷ്കളങ്കമായി വിജ്ഞാനം തേടിച്ചെന്ന ഒരാൾക്കും നിരാശനായി അദ്ദേഹത്തിന്റെ അടുക്കൽ നിന്നും മടങ്ങിപ്പോരേണ്ടി വന്നി ട്ടില്ല താനും.

പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഏറെ തെറ്റിദ്ധ രിക്കപ്പെട്ട ഒരു മനുഷ്യനായിരുന്നു. ഈ കാലയളവിൽ ഇത്രയേറെ തെറ്റി ദ്ധരിക്കപ്പെട്ട മറ്റൊരു മനുഷ്യൻ നമ്മുടെ അറിവിൽ ആദ്ധ്യാത്മിക ലോകത്ത് ജീവിച്ചിരുന്നോ എന്നു തന്നെ സംശയമാണ്. 'നന്മ ചെയ്തിട്ട് അതിന്റെ പേരിൽ തിന്മ കേൾക്കുവാൻ ഇടയാകുക' എന്ന വേദപുസ്ത കത്തിൽ പറയുന്ന അസുലഭ ഭാഗ്യം മെത്രാപ്പോലീത്തായ്ക്ക് ധാരാള മായി ഉണ്ടായി. അങ്ങനെ തന്നെയാണ് സംഭവിക്കേണ്ടതെന്നായിരുന്നു മെത്രാപ്പോലീത്തായുടെ പക്ഷം. അദ്ദേഹം പലപ്പോഴും ഈ വേദ ഭാഗത്തെ ആസ്പദമാക്കി പ്രസംഗിക്കാറുണ്ടായിരുന്നു. ഒരിക്കൽ അദ്ദേഹം ഈ വേദഭാഗത്തെ ഇങ്ങനെ വിശദീകരിച്ചു:

"കർത്താവ് ഗിരിപ്രഭാഷണത്തിന്റെ അവസാനം പറഞ്ഞ ഉപദേശം അന്ന് ആർക്കും ഒരു പിടിയും കിട്ടിയില്ല: 'നീതിക്കുവേണ്ടി പീഡിപ്പിക്ക പ്പെടുന്നവർ ഭാഗ്യവാന്മാർ. നന്മ ചെയ്തിട്ട് മറ്റുള്ളവർ നമ്മെപ്പറ്റി തിന്മ പറയുമ്പോൾ ദൈവത്തെ സ്തുതിക്കുക.' ഈ ഉപദേശം അതുവരെ യഹൂ ദന്മാർ കേട്ടിട്ടില്ലാത്ത ഒന്നാണ്. ഇങ്ങനെയൊരു ഉപദേശം എങ്ങും കാണു കയില്ല. ഹിന്ദുമതത്തിലും ഇസ്ലാമിലുമൊന്നും കാണുകയില്ല. നമുക്കെ തിരായിട്ട് നിൽക്കുന്നവൻ നമ്മുടെ ശത്രുവാണ് എന്ന ചിന്തയേ മറ്റു മത ത്തിൽ അധികവും കാണുകയുള്ളു. എന്നാൽ അങ്ങനെയല്ല, നമ്മൾ നന്മ ചെയ്യുമ്പോൾ പോലും നമ്മെപ്പറ്റി തിന്മ പറയുമ്പോൾ, അതാണ് ദൈവ രാജ്യത്തിന്റെ മക്കളുടെ സ്വഭാവം. അല്ലാതെ 'ഇയാൾ നല്ലവനാണ്, പരി ശുദ്ധനാണ്, വലിയ ആളാണ്' എന്നു പറഞ്ഞുകൊണ്ട് ജനങ്ങളെല്ലാം കൊണ്ടാടിക്കൊണ്ട് നടക്കുകയൊന്നുമില്ല. ദൈവരാജ്യത്തിന്റെ മകനോ മകളോ ആണെങ്കിൽ നമ്മൾ നന്മ ചെയ്യുമ്പോൾ നമ്മെ പീഡിപ്പിക്കും, നമ്മെപ്പറ്റി കുറ്റം പറയും. അതിനു തയ്യാറുള്ളവരെയാണ് കർത്താവ് തെര ഞ്ഞെടുത്ത് വിളിച്ചത്. പത്രോസ് ശ്ലീഹായായാലും തോമ്മാശ്ലീഹായാ യാലും, പിന്നീട് പൗലോസ് ശ്ലീഹായായാലും അവരെയെല്ലാം വിളിച്ചത് അതിനുവേണ്ടിയാണ്. ദൈവരാജ്യത്തിനുവേണ്ടി കഷ്ടമനുഭവിക്കണം. ദൈവരാജ്യത്തിനുവേണ്ടി നല്ലതു പ്രവർത്തിക്കാനും അതേ സമയത്ത്, ആ നല്ലതിനു പകരമായി ചീത്ത കേൾക്കാനുമായിട്ടാണ് ദൈവം തന്റെ

മക്കളെ വിളിച്ചിരിക്കുന്നത്. വലിയ ഒരു പ്രത്യേക പ്രതിഭാസമാണിത്. ഈ ലോകത്തിൽ നന്മ ചെയ്തുകൊണ്ട് തിന്മ പറയപ്പെടുന്നവരായിട്ട് ജീവിക്കുക എന്നുള്ളതാണ് ദൈവരാജ്യത്തിന്റെ അർത്ഥം."

* * * * * * * * * * * * * * * *

1992 ഓഗസ്റ്റിൽ മാർ ഗ്രീഗോറിയോസിന്റെ എഴുപതാം ജന്മദിനം ഡൽഹിയിൽ വിപുലമായ തോതിൽ കൊണ്ടാടി. സെപ്റ്റംബർ 15-ന് ഓർത്തഡോക്സ് സെമിനാരിയിൽ ജന്മദിന സമ്മേളനം നടന്നു. സമ്മേളനത്തിൽ വച്ച് സപ്തതി സ്മാരകമായി 'മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ' ഉദ്ഘാടനം ചെയ്യപ്പെട്ടു. മെത്രാപ്പോലീത്തായുടെ ദർശനങ്ങൾ പ്രചരിപ്പിക്കുക, രചനകൾ പ്രസിദ്ധീകരിക്കുക എന്നിവയാണ് ഫൗണ്ടേഷന്റെ മുഖ്യ ലക്ഷ്യങ്ങൾ.

സമ്മേളനത്തിൽ ആശംസകൾ അർപ്പിച്ചുകൊണ്ട് പ്രസംഗിച്ച ഫാ. ഡോ. കെ. എം. ജോർജ്, മെത്രാപ്പോലീത്തായുടെ ഗുരുസാന്നിധ്യം ദേവസാന്നിധ്യമായിത്തീർന്ന് നമ്മെ പ്രകാശിപ്പിക്കട്ടെയെന്നു പറഞ്ഞു. ശ്രദ്ധേയമായ ആ പ്രഭാഷണം ഇങ്ങനെയായിരുന്നു: "അഭിവന്ദ്യ ഗ്രീഗോറിയോസ് തിരുമേനിയുടെ നിരവധി ശിഷ്യന്മാരിൽ ഒരുവനായ എനിക്ക് ഈ സമ്മേളനത്തിൽ പങ്കെടുക്കുവാൻ യാദൃച്ഛികമായിട്ടാണെങ്കിലും അവസരമുണ്ടായതിൽ ഞാൻ ദൈവത്തെ മഹത്വപ്പെടുത്തുന്നു. ഗുരുക്കന്മാരും ഗുരുസ്ഥാനീയരുമായ പല പിതാക്കന്മാരും ഈ സദസ്സിൽ സന്നിഹിതരാണ്. എനിക്ക് അതീവ ബഹുമാനമുള്ള ഗുരുക്കന്മാരെക്കുറിച്ച് അവരുടെ സാന്നിദ്ധ്യത്തിൽ വച്ച് അവരുടെ മുഖം കണ്ടുകൊണ്ട് എന്തെങ്കിലും പറയുവാൻ ബുദ്ധിമുട്ടുണ്ട്. 'ഗുരുക്കന്മാരെ' വാക്കുകൾകൊണ്ട് പ്രശംസിക്കുക ഭാരതീയ പാരമ്പര്യമാണെന്ന് എനിക്ക് തോന്നുന്നില്ല. ഗുരുവിനെ പ്രണമിക്കുക, ഗുരുവിനെ അനുധാവനം ചെയ്യുക, ഗുരുസാന്നിദ്ധ്യത്തെ ഹൃദയത്തിൽ സംവഹിക്കുക - ഇതാണ് ശരിയായ ഭാരതീയ പാരമ്പര്യം എന്ന് എനിക്കു തോന്നുന്നു. വാക്കുകൾകൊണ്ട് വലിയ പ്രയോജനമില്ല. അതു മാത്രവുമല്ല വാക്കും അർത്ഥവും തമ്മിലുള്ള ബന്ധം അറ്റുപൊയ്ക്കൊണ്ടിരിക്കുന്ന ഒരു യുഗമാണ് ഇത്.

പുരാതന ചൈനാക്കാർക്ക് ചിത്രകലയും അർത്ഥവും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചില ധാരണകൾ ഉണ്ടായിരുന്നു. ഒരു സുപ്രസിദ്ധമായ കഥയുണ്ട്. അവിടുത്തെ പുരാതന രാജവംശത്തിലെ ചക്രവർത്തിക്ക് വളരെ പ്രസിദ്ധനായ ഒരു പടക്കുതിരയുണ്ടായിരുന്നു. ചക്രവർത്തി പ്രസിദ്ധനായ ഒരു ചിത്രകാരനെ, ആ പടക്കുതിരയുടെ ചിത്രം വരയ്ക്കുവാൻ ചുമതലപ്പെടുത്തി. വളരെ മനോഹരമായി, സജീവമായി, ഊർജ്ജസ്വലനായ കുതിരയുടെ ഒരു അതിമനോഹരമായ ചിത്രം ചിത്രകാരൻ രചിച്ച്

ചക്രവർത്തിക്ക് സമർപ്പിച്ചു. പക്ഷേ, പടം വരച്ചുകഴിഞ്ഞപ്പോൾ മുതൽ, കുതിരാലയത്തിൽ ചക്രവർത്തിയുടെ വലിയ പടക്കുതിര മുടന്തി നടക്കുവാൻ തുടങ്ങി. എല്ലാവർക്കും പരിഭ്രാന്തിയായി. രാജകൊട്ടാരത്തിൽ അങ്കലാപ്പായി. രാജാവിന് ദുഃഖമായി. എന്താണ് ഇത്ര ശക്തനായ കുതിരയ്ക്ക് മുടന്തുണ്ടായത്? അന്വേഷിച്ചു ചെന്നപ്പോൾ മനസ്സിലായി, പ്രസിദ്ധനായ ചിത്രകാരൻ പടം വരച്ചപ്പോൾ അലക്ഷ്യതകൊണ്ട് ആ കുതിരയുടെ ഒരു കുളമ്പിന്റെ ഒരു ഭാഗം വരയ്ക്കുവാൻ വിട്ടുപോയിയെന്ന്. അങ്ങനെ അപൂർണ്ണമായ ചിത്രം വരച്ചുകഴിഞ്ഞപ്പോൾ, കുതിരയ്ക്ക് മുടന്തുണ്ടായി എന്നാണ് അവരുടെ കഥ.

പ്രതിഭയുടെ തിളക്കമേറിയ അശ്വത്തിന്മേൽ ആരൂഢനായി മിന്നിത്തെളിച്ച് സഞ്ചരിക്കുന്ന അഭിവന്ദ്യ ഗ്രീഗോറിയോസ് തിരുമേനിയെപ്പോലെയുള്ള ഗുരുക്കന്മാരുടെ ചിത്രം വരയ്ക്കുവാൻ അപ്രഗത്ഭരായ ആളുകൾ ശ്രമിച്ചാൽ ചിലപ്പോൾ ഗുരുക്കന്മാർക്ക് മുടന്തുണ്ടായിപ്പോകും. അതുകൊണ്ട് വാക്കുകൾ ഉപയോഗിച്ച് ഞാനതിന് ശ്രമിക്കുന്നില്ല.

സാധാരണയായി തിരുമേനി മൂന്നു കാര്യങ്ങളാണ് എപ്പോഴും പറയാറുള്ളത്. എങ്കിലും സമയമില്ലാത്തതുകൊണ്ട് ഒരു കാര്യം പറഞ്ഞ് അവസാനിപ്പിക്കുകയാണ്. അനേകരുടെ ഉൾക്കണ്ണുകൾ പ്രകാശിപ്പിച്ചിട്ടുള്ള ഒരു ആചാര്യനാണ് അഭിവന്ദ്യ തിരുമേനി. നമ്മുടെ പാരമ്പര്യമനുസരിച്ച് ഗുരുക്കന്മാർ കണ്ണു തെളിക്കുന്നവരാണ്. വിദ്യാഭ്യാസം കണ്ണു തെളിയലാണ് എന്നാണ് നമ്മെ പഠിപ്പിച്ചിരിക്കുന്നത്. അക്ഷരം കൂട്ടി വായിക്കുവാൻ പഠിപ്പിക്കുന്നത് കുട്ടികളുടെ കണ്ണുതെളിക്കലാണ്. പക്ഷേ, കണ്ണു തെളിഞ്ഞു തെളിഞ്ഞു വരുമ്പോൾ എന്താണ് സംഭവിക്കുന്നത്? ഇക്കാണുന്ന ലോകത്തിൽ ഇതിനേക്കാൾ വലിയ മറ്റൊരു ലോകം. അതിനുള്ളിൽ വീണ്ടും അതിനേക്കാൾ വലിയ മറ്റൊരു ലോകം. അങ്ങനെയങ്ങനെ അനുക്രമമായി, അനവരതമായി വികസ്വരമാകുന്ന ലോകങ്ങളുടെ പരമ്പര. ജ്ഞാനത്തിന്റെ സാന്ദ്രമായ പ്രകാശം കണ്ട് തെളിഞ്ഞു വിളങ്ങുന്ന ഉൾക്കണ്ണുകൾ തമസ്സിലേക്കു പ്രവേശിക്കുന്നു, അന്ധകാരത്തിലേക്ക് പ്രവേശിക്കുന്നു. ഇതാണ് അഭിവന്ദ്യ ഗ്രീഗോറിയോസ് തിരുമേനിയുടെ ഗുരുവായ നിസ്സായിലെ മാർ ഗ്രീഗോറിയോസ് പഠിപ്പിച്ചത്.

കണ്ണുകൾക്ക് പ്രവർത്തിക്കണമെങ്കിൽ പ്രകാശം വേണം. പ്രകാശമാണ് കാഴ്ചയുടെ മാധ്യമം. ഇൻഡോ – യൂറോപ്യൻ ഭാഷകളിൽ 'ദേവ' ശബ്ദത്തിന് വിളങ്ങുക, തെളിയുക, പ്രകാശിക്കുക എന്നൊക്കെ അർത്ഥമുണ്ട്. അഭിവന്ദ്യ ഗ്രീഗോറിയോസ് തിരുമേനിയുടെ ഗുരുസാന്നിദ്ധ്യം ദേവസാന്നിദ്ധ്യമായിത്തീർന്ന് നമ്മെ പ്രകാശിപ്പിക്കട്ടെ എന്ന് ഞാൻ ആശംസിക്കുന്നു.



**പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ, ഇന്ത്യൻ പ്രധാന മന്ത്രി ശ്രീമതി ഇന്ദിരാഗാന്ധിയെ സന്ദർശിച്ചപ്പോൾ. പൗലോസ് മാർ ഗ്രീഗോറിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ് എന്നിവർ സമീപം.**





വി. കുർബ്ബാന ആരംഭിക്കുമ്പോൾ സങ്കീർത്തനത്തിൽ നിന്ന് ഒരു ഭാഗം ചൊല്ലുന്നുണ്ട്. 'വെളിവു നിറഞ്ഞോരീശോ...." എന്ന ഗാനം. 'പ്രകാശത്തിന്റെ പൂർണമയനായ നാഥാ, നിന്റെ പ്രകാശത്താലാകുന്നു ഞങ്ങൾ പ്രകാശം കാണുന്നത്. സകല പ്രപഞ്ചത്തിന്റെയും അടിസ്ഥാനമായ പ്രകാശമേ, ഞങ്ങളെ പ്രകാശിപ്പിക്കേണമേ' എന്നാണ് ചൊല്ലുന്നത്.

അഭിവന്ദ്യ തിരുമേനിയുടെ ഗുരുസാന്നിധ്യം, ആത്മീയ സാന്നിധ്യമായി നമ്മെ പ്രകാശത്തിന്റെ തമസ്സിലേക്ക് എന്നുമെന്നും വഴി നയിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു."

മെത്രാപ്പോലീത്താ ജന്മദിന ആശംസാ സന്ദേശങ്ങൾക്ക് മറുപടി പറഞ്ഞു. അദ്ദേഹത്തിന്റെ പ്രസംഗത്തിലെ പ്രസക്ത ഭാഗങ്ങൾ കാണുക: "സഭയിലെ ഭരണപരമായ മറ്റെല്ലാ ചുമതലകളിൽ നിന്നു വിടർത്തിയിട്ട് സെമിനാരിയുടെ കാര്യത്തിൽ മാത്രം വ്യാപൃതനായി കുറച്ചുകാലം മാറി നില്ക്കണമെന്ന് എനിക്ക് ആഗ്രഹമുണ്ട്. ആ വിധത്തിൽ മറ്റെല്ലാ ചുമതലകളിൽ നിന്നും എന്നെ വിടർത്തുവാനുള്ള അപേക്ഷ പ. ബാവാ മുമ്പാകെ ഞാൻ ഇന്നോ നാളെയോ സമർപ്പിക്കുന്നതാണ്. സെമിനാരിയിൽ തന്നെ കൂടുതൽ സമയം ചിലവാക്കണമെന്ന് എനിക്ക് ആഗ്രഹമുണ്ട്. പക്ഷേ, ചിലവഴിക്കുന്ന സമയത്ത് എനിക്ക് പഠിപ്പിക്കാനും മറ്റുള്ളവരോട് സമ്പർക്കം ചെയ്യുവാനുമുള്ള സാഹചര്യമാണ് ആവശ്യം. ഒന്നാമത്, പഠിക്കുവാൻ താത്പര്യമുള്ള വിദ്യാർത്ഥികൾ ഉണ്ടാകണം, അദ്ധ്യാപകർ ഉണ്ടാകണം. അങ്ങനെ വരുമ്പോൾ ഈ സെമിനാരിയിൽ നിന്ന് മുഖ്യപ്രതിഭകൾ ഉണ്ടാകും.

എന്റെ വളരെ വലിയ ഒരു ആഗ്രഹം ഇവിടെ പ. ബാവാ തിരുമേനി അറിയുവാൻവേണ്ടി പറയുന്നുവെന്നേയുള്ളു. എഴുപത് വയസ്സ് എന്നു പറയുന്നത് ഞാനൊരിക്കലും ഉദ്ദേശിച്ചിരുന്നില്ല. അതിനൊക്കെ വളരെ മുമ്പേ കടന്നുപോകണമെന്നായിരുന്നു വിചാരിച്ചിരുന്നത്. ഏതായാലും കടന്നുപോകുമ്പോൾ ഈ സെമിനാരിയിൽ ഒരു ആറടി മണ്ണ് കിട്ടിയാൽ കൊള്ളാമെന്ന് വലിയ ആഗ്രഹമുണ്ട് (സമ്മേളനത്തിൽ പങ്കെടുത്ത എല്ലാവരും കയ്യടിച്ച് ഇക്കാര്യം അംഗീകരിച്ചു). ...

നമുക്ക് പുരോഗതി ഉണ്ടാകണമെങ്കിൽ അതിനാവശ്യമായ ശക്തി, പ്രാർത്ഥനയുടെ ശക്തി, തപസ്സിന്റെ ശക്തി സഭയിൽ ധാരാളമായി വളർന്നുവരണം. എന്റെ ഇപ്പോഴത്തെ വലിയൊരു പരിശ്രമം അതാണ്. എല്ലാ മതങ്ങളിലും ഈശ്വര ആരാധനയിൽ, ആത്മശിക്ഷണത്തിൽ, തപസ്യയിൽ പ്രാർത്ഥനയുടെ ശക്തി വളർന്ന്, മതങ്ങളിൽ നിന്ന് മനുഷ്യനെ പുതുക്കാനുള്ള ഒരു പുതിയ ശക്തി രൂപവൽക്കരിക്കണം എന്നുള്ള ആഗ്രഹമാണ് എനിക്കുള്ളത്. അതിന് നമ്മുടെ ഇപ്പോഴത്തെ രാഷ്ട്രീയ

പിടികളും വലികളുമെല്ലാം മാറ്റിവച്ചിട്ട് ആദ്ധ്യാത്മിക ശക്തി – യഥാർത്ഥമായ ആത്മശിക്ഷണത്തോടുകൂടിയുണ്ടാകുന്ന താപസശക്തി – വളർത്തിയെടുക്കുവാൻ നമുക്ക് സാധിക്കുന്നതായിരിക്കും നമ്മെക്കൊണ്ട് സാധിക്കുന്ന ഏറ്റവും വലിയ കാര്യം എന്നുള്ള എളിയ അഭിപ്രായം നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുന്നുവെന്നേയുള്ളു."

കേരളത്തിലെ വിവിധ പരിസ്ഥിതി, സാംസ്ക്കാരിക, രാഷ്ട്രീയ, സാമൂഹ്യ സംഘടനകളുടെ ആഭിമുഖ്യത്തിൽ സെപ്റ്റംബർ 13-നു സോഫിയാ സെന്ററിൽ മെത്രാപ്പോലീത്തായുടെ സപ്തതി ആഘോഷിച്ചു. സമ്മേളനത്തിൽ നടത്തിയ മറുപടി പ്രസംഗത്തിൽ, തന്റെ അപ്പോഴത്തെ പ്രവർത്തനങ്ങളെക്കുറിച്ച് മെത്രാപ്പോലീത്താ ഇങ്ങനെ വിവരിച്ചു: "ചില കാര്യങ്ങളിൽ ഇപ്പോൾ ഞാൻ ചില പുതിയ വഴികൾ കണ്ടെത്തിയിട്ടുണ്ട്. ഒന്നാമത്തേത് നമ്മുടെ ഇന്നത്തെ സംസ്ക്കാരമെന്നു പറയുന്നത് പാശ്ചാത്യ സംസ്ക്കാരത്തിൽ നിന്നും ഉരുത്തിരിഞ്ഞിട്ടുള്ള ഒരു സംസ്ക്കാരമാണ്. പുതുതായിട്ട് ചിലതൊക്കെ ഉണ്ടെങ്കിലും നമ്മുടെ സ്ഥാപനങ്ങളും വിദ്യാഭ്യാസരീതികളും ചികിത്സാരീതികളും രാഷ്ട്രീയ ഘടനയുമെല്ലാം പാശ്ചാത്യനാടുകളിൽ നിന്നു പകർത്തിയതാണ്. അത് അടിയിൽ കിടക്കുന്ന നമ്മുടെ ഭാരതീയതയുടെ മുകളിൽ കിടക്കുന്നു. നമ്മുടെ വ്യക്തിത്വം നഷ്ടപ്പെട്ടിരിക്കുന്നു എന്ന് ആത്മാർത്ഥമായിട്ട് ഞാൻ വിശ്വസിക്കുന്നു. പാശ്ചാത്യ സംസ്ക്കാരത്തിന്റെ പഠിപ്പിക്കലുകൾ എല്ലാം നിരാകരിക്കാതെ, നല്ലതിനെ സ്വായത്തമാക്കിക്കൊണ്ട് നമ്മുടേതായ ഒരു സ്വന്തം സംസ്ക്കാരം കെട്ടിപ്പടുക്കുവാൻ നമുക്ക് സാധിക്കണമെന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുന്ന ഒരാളാണ് ഞാൻ.

പാശ്ചാത്യ സംസ്ക്കാരത്തിന് മതനിരപേക്ഷത എന്നൊരു തത്വമുണ്ട്. അത് മതത്തേയും രാഷ്ട്രീയത്തേയും വേർതിരിക്കുന്നു. വേർതിരിക്കൽ എന്ന വാക്കിനെക്കുറിച്ചാണ് എനിക്ക് അഭിപ്രായവ്യത്യാസമുള്ളത്. വേർതിരിക്കൽ സാധ്യമല്ല. രാഷ്ട്രീയവും മതവും തമ്മിൽ എത്ര വേർതിരിച്ചാലും മറുവശത്തുകൂടി അത് പിന്നെയും ഒന്നിക്കും. രാഷ്ട്രീയവും മതവും തമ്മിൽ മനുഷ്യന് അനുകൂലമായ ബന്ധമാണ് ഉണ്ടാകേണ്ടത്. അല്ലാതെ വേർതിരിക്കലല്ല. മതത്തെ എല്ലാ കാര്യത്തിൽ നിന്നും ആ അടിസ്ഥാന സിദ്ധാന്തം നീക്കം ചെയ്തു. അതായത് മതത്തിന് വിദ്യാഭ്യാസത്തിൽ സ്ഥാനമില്ല, ചികിത്സാവിധിയിൽ സ്ഥാനമില്ല, രാഷ്ട്രീയത്തിൽ സ്ഥാനമില്ല. ഇങ്ങനെ വരുമ്പോൾ എന്തു പറ്റും? മതം ഒരു മൂലയിലേക്കു മാറും. മൂലയിലേക്ക് മാറുന്ന മതത്തിന് അതിന്റേതായ ചില പരിവർത്തനങ്ങൾ ഉണ്ടാകും. മതം അതിനെപ്പറ്റിത്തന്നെ വളരെക്കൂടുതൽ ചിന്തിക്കാൻ തുടങ്ങുന്നു. എങ്ങിനെയെങ്കിലും അതിന് ഈ പ്രശ്നങ്ങളെ അതിജീവിക്കണമെന്ന വിചാരമേയുള്ളു. മതം നിലനിൽക്കു

ന്നത് മനുഷ്യരാശിക്കു വേണ്ടിയാണെന്നുള്ളത് മറന്നിട്ട്, അതിന്റെ സ്വന്തം നിലനിൽപ്പിനുവേണ്ടി അത് പ്രവർത്തിക്കുവാൻ തുടങ്ങുന്നു. ഇതു മൂലം മതങ്ങൾ തമ്മിലുള്ള സമരവും വഴക്കും ഉണ്ടാകുന്നു. മതങ്ങൾ തമ്മി ലുള്ള സമരത്തിന്റെ പ്രധാനപ്പെട്ട അടിസ്ഥാനമിതാണ്. അവനവന്റെ അഹം എന്ന ഭാവത്തിന് വലിപ്പമുണ്ടാക്കുവാൻ വേണ്ടിയോ, അവനവന്റെ മതത്തിനു വലിപ്പമുണ്ടാക്കുവാൻ വേണ്ടിയോ അല്ല മതം പ്രവർത്തിക്കേ ണ്ടത്. ഓരോ മതവും മനുഷ്യരാശിക്കുവേണ്ടി പ്രവർത്തിക്കുകയും, മറ്റു മതങ്ങൾ ഒരുമിച്ചും മതമില്ലാത്ത സെക്കുലർ ആളുകളൊരുമിച്ചും സഹ കരിച്ച് മനുഷ്യരാശിക്കുവേണ്ടി പ്രവർത്തിക്കുകയും ചെയ്യണം.

രണ്ടാമത് എന്റെ ചിന്തയിൽ വന്നിട്ടുള്ള ഒരു പ്രധാനപ്പെട്ട കാര്യം ഈ ലോകസംസ്ക്കാരം എന്നു പറയുന്നതിനെക്കുറിച്ചാണ്. ഗ്ലോബൽ സിവിലിസേഷൻ എന്നൊക്കെ പറയുന്നത് എല്ലാം കൂടി പാശ്ചാത്യ പ്രബു ദ്ധതയെ അടിസ്ഥാനമാക്കിയുള്ള സംസ്ക്കാരത്തിലേക്ക് ലോകത്തെ വലിച്ചിഴച്ചുകൊണ്ടിരിക്കുകയാണ്. അതൊന്നു പിടിച്ചു നിർത്തണം. എന്നിട്ട് നമുക്കൊരു പുതിയ മാനുഷിക സംസ്ക്കാരത്തിന് അടിത്തറ രണ്ടാമത് കെട്ടി ഉയർത്തണം. മനുഷ്യനെ അവന്റെ പൂർണ്ണതയിൽ കണ്ടു കൊണ്ടുള്ള ഒരു പുതിയ സംസ്ക്കാരം ഉടലെടുക്കണം. സംസ്ക്കാര ത്തിന്റെ അടിസ്ഥാനം മാറണം. നമ്മുടെ രാജ്യത്ത് രാജ്യം ഭരിക്കുന്ന അഭ്യസ്തവിദ്യരെന്നു പറയുന്ന ആളുകളെല്ലാവരും പാശ്ചാത്യ സമ്പ്ര ദായത്തിൽ പരിശീലനം നേടിയവരാണ്. പാശ്ചാത്യ പ്രബുദ്ധതയുടെ ബൗദ്ധിക സമ്പ്രദായത്തിൽ പരിശീലനം നേടിയവരും, അങ്ങനെ മാത്രം ചിന്തിക്കുവാൻ കഴിയുന്നവരും ആണ് ഈ രാജ്യം ഭരിക്കുന്നത്. അവരെ ഇക്കാര്യം പറഞ്ഞു മനസ്സിലാക്കുവാൻ ശ്രമിക്കണം. അവർ ഇത് മനസ്സി ലാക്കുകയാണെങ്കിൽ അതിന്റെ ഫലം വലുതായിരിക്കും. നമ്മുടെയെല്ലാം ചിന്താഗതിയിൽ, നമ്മളുടെ വിദ്യാഭ്യാസരീതിയിൽ, നമ്മളെ പഠിപ്പിച്ചി ട്ടുള്ള ചിന്താഗതിയിൽ തന്നെ, ലോകത്തെ അവലോകനം ചെയ്യുന്നതി നുവേണ്ടി വളരെ വ്യത്യാസം വരണം. ഈ സമരമാണ് ഇപ്പോൾ ഞാൻ നടത്തിക്കൊണ്ടിരിക്കുന്നത്. ഈ സമരം വളരെയൊന്നും ഫലപ്രദമായി ട്ടില്ല. പാശ്ചാത്യരാജ്യങ്ങളിലും ഡൽഹിയിലുമൊക്കെ ഇതിനുവേണ്ടി ഞാൻ പ്രവർത്തിക്കുന്നു."

സഭയിലെ ഭരണപരമായ ചുമതലകളിൽ നിന്നും തന്നെ ഒഴിവാക്ക ണമെന്ന് ആവശ്യപ്പെട്ട് സെപ്റ്റംബർ മാസത്തിൽ തന്നെ മെത്രാപ്പോ ലീത്താ കാതോലിക്കാബാവായ്ക്ക് കത്തയച്ചു. നിലവിലുള്ള സാഹച ര്യത്തിൽ ഭരണപരമായി കാര്യമായ സംഭാവനകൾ ചെയ്യാൻ പ്രയാസ മാണെന്നു ബോധ്യപ്പെട്ടതുകൊണ്ടും ധ്യാനത്തിനും പുസ്തകങ്ങൾ എഴുതുന്നതിനും കൂടുതൽ സമയം വേണമെന്നു തോന്നിയതുകൊണ്ടു

മാണ് രാജി വയ്ക്കാൻ ചിന്തിച്ചതെന്ന് കത്തിൽ മെത്രാപ്പോലീത്താ വ്യക്തമാക്കി.

ഇതിനെ തുടർന്ന് ഡൽഹി ഭദ്രാസന വൈദിക സമ്മേളനം, രാജി സ്വീകരിക്കരുതെന്ന് സുന്നഹദോസിനോട് അപേക്ഷിച്ചു. പിന്നീട് കൂടിയ സുന്നഹദോസ് രാജി സ്വീകരിച്ചില്ല. സുന്നഹദോസിന്റെ അപേക്ഷയനുസരിച്ച് സിനഡ് സെക്രട്ടറി സ്ഥാനം മെത്രാപ്പോലീത്താ സ്വീകരിച്ചു. ആ സ്ഥാനത്തേക്ക് അദ്ദേഹത്തെ നേരത്തെ തിരഞ്ഞെടുത്തിരുന്നെങ്കിലും ചുമതല ഔദ്യോഗികമായി അദ്ദേഹം ഏറ്റെടുത്തിരുന്നില്ല. മെത്രാപ്പോലീത്തായുടെ ആവശ്യപ്രകാരം സിനഡ് സെക്രട്ടറിക്ക് ദേവലോകത്ത് പ്രത്യേക ഓഫീസും ജീവനക്കാരും അനുവദിക്കപ്പെട്ടു. മെത്രാപ്പോലീത്താ ഓഫീസിലെത്തി ജോലികൾ ചെയ്യുവാനും സമയം കണ്ടെത്തി.

ഇതിഹാസകാവ്യത്തിനു വിഷയമാക്കാവുന്ന ജീവിതാനുഭവങ്ങളുള്ള മെത്രാപ്പോലീത്തായോട് അടുത്തറിഞ്ഞവർ കുറെക്കാലമായി ആത്മകഥ എഴുതണമെന്ന് നിർബന്ധിച്ചിരുന്നു. ഒരിക്കൽ മെത്രാപ്പോലീത്താ അതിനെക്കുറിച്ച് ഇങ്ങനെ പറഞ്ഞു: “അടുത്ത സുഹൃത്തുക്കളുടെ ഉപദേശമാണ് ഈ ആത്മകഥാ രചനയിലേക്കു തിരിയാൻ കാരണം. എന്റെ ജീവിതത്തിലെ ചില സുപ്രധാന സംഭവങ്ങൾ അറിയുന്നവരാണ് എന്നെ ഏറ്റവും നിർബന്ധിച്ചത്. ഇത്തരം സംഭവങ്ങളെക്കുറിച്ചും മറ്റും എഴുതാൻ നിരന്തരം സമ്മർദ്ദം ചെലുത്തി.”

“ജീവിതത്തിലെ ചില സംഭവങ്ങൾ വെറുതെ പകർത്തുന്നതിൽ താൽപര്യമില്ല. തികച്ചും ആത്മകഥാംശം മാത്രമായിരിക്കുകയില്ല കൃതിയിൽ. രണ്ടോ മൂന്നോ പുസ്തകങ്ങളിൽ ഉൾക്കൊള്ളിക്കാവുന്ന ആശയങ്ങൾ ഉണ്ടാകും. ഞാൻ നേരിട്ട ആദ്ധ്യാത്മിക പരീക്ഷണങ്ങളെക്കുറിച്ചും അവ ചെലുത്തിയ സ്വാധീനത്തെക്കുറിച്ചും പറയും. ഒപ്പം എന്റെ സ്വഭാവം രൂപപ്പെടുത്തിയ അനുഭവങ്ങളും.”

തന്നെ സ്വാധീനിച്ച തത്വസംഹിതകളെക്കുറിച്ച് വ്യക്തമായി സൂചിപ്പിക്കുവാൻ വീണ്ടും പഠനമാവശ്യമായിരുന്നു. ഇതിനാണ് ഓക്സ്ഫഡിലെത്തിയത്. അവിടെവച്ച് 1993 ഏപ്രിൽ 18-ന് കമ്പ്യൂട്ടറിലേക്ക് ശ്ലഥചിന്തകൾ ‘കോറി’യിട്ടു തുടങ്ങി.

ആത്മകഥകളെക്കുറിച്ച് നമ്മൾ ധാരാളം കേട്ടിട്ടുണ്ട്. അനേകമെണ്ണം വായിച്ചിട്ടുമുണ്ടാകാം. എന്നാൽ “ആദ്ധ്യാത്മിക ആത്മകഥ (Spiritual Auto Biography)” എന്നത് ഒരു പുതുമ തന്നെയാണ്. മാർ ഗ്രീഗോറിയോസ് രചിക്കുവാൻ ശ്രമിച്ചത് ആദ്ധ്യാത്മിക ആത്മകഥയായിരുന്നു. ജീവിതത്തിൽ തനിക്ക് നേരിടേണ്ടിവന്ന ആദ്ധ്യാത്മിക പരീക്ഷണങ്ങളെക്കുറിച്ചും അവ ചെലുത്തിയ സ്വാധീനത്തെക്കുറിച്ചും എഴുതണമെന്ന് മെത്രാപ്പോലീത്താ ആഗ്രഹിച്ചു.

“ലൗവ്സ് ഫ്രീഡം ദി ഗ്രാന്റ് മിസ്റ്ററി. എ സ്പിരിച്വൽ ഓട്ടോ ബയോഗ്രഫി (Love’s Freedom. The Grand Mystery. A spiritual Auto Biography) എന്നാണ് മെത്രാപ്പോലീത്താ ഗ്രന്ഥത്തിനു നല്കിയ പേര്. ന്യൂയോർക്ക് സ്റ്റേറ്റ് യൂണിവേഴ്സിറ്റി ഈ ഗ്രന്ഥത്തിന്റെ പ്രസാധനം ഏറ്റെടുക്കാമെന്ന് സമ്മതിക്കുകയും ചെയ്തു.

ഗ്രന്ഥത്തിന്റെ ആദ്യ അദ്ധ്യായത്തിൽ (Apology for a Personal Confession) ഇത്തരമൊരു അപരിചിതമായ ആദ്ധ്യാത്മിക ആത്മകഥയുടെ ഉദ്ദേശ്യമെന്താണ്? എന്തിനാണിത് മറ്റുള്ളവർ വായിക്കുന്നത്? എന്തിനാണ് ഞാനിത് രചിക്കുന്നത്? എന്നീ ചോദ്യങ്ങൾ മെത്രാപ്പോലീത്താ തന്നെ ഉന്നയിക്കുന്നുണ്ട്. ഇതിനുള്ള മറുപടിയായി മൂന്നു കാര്യങ്ങൾ അദ്ദേഹം ചൂണ്ടിക്കാണിക്കുന്നു: “1. ജീവിതത്തിൽ നിന്ന് ഞാനെന്താണ് പഠിച്ചതെന്ന് എനിക്കു തന്നെ ഒന്നു മനസ്സിലാക്കേണ്ടതത്യാവശ്യമാണ്. 2. എനിക്കും മറ്റുള്ളവർക്കും ചെയ്ത നന്മകൾക്കുവേണ്ടി ദൈവത്തിന് മഹത്വം നൽകുവാൻ ഞാൻ ആഗ്രഹിക്കുന്നു. 3. നാലു ഭൂഖണ്ഡങ്ങളിലും പല സംസ്ക്കാരങ്ങളിലുമായി ജീവിച്ച എന്റെ നീണ്ട ജീവിതത്തിൽ എനിക്ക് അഭിമുഖീകരിക്കേണ്ടി വന്ന ആശയങ്ങളെയും പ്രത്യയശാസ്ത്രങ്ങളെയും പുനരവലോകനം ചെയ്യുന്നതിനുള്ള ഒരു സന്ദർഭമായി ഇതിനെ ഞാൻ ഉപയോഗിക്കുന്നു.”

താൻ ജീവിച്ച കാലഘട്ടത്തിൽ “ജനിക്കുകയും മരിക്കുക”യും ചെയ്ത ദർശനങ്ങളെയും ചിന്തകളെയും പ്രത്യയശാസ്ത്രങ്ങളെയും ഈ ഗ്രന്ഥത്തിൽ പുനരവലോകന വിധേയമാക്കണമെന്ന് മെത്രാപ്പോലീത്താ ആഗ്രഹിച്ചു.

കഷ്ടതകളെ ‘നിഗൂഢതയിലേക്കുള്ള താക്കോലായി’ കാണുന്ന പൗലോസ് മാർ ഗ്രീഗോറിയോസ് ആത്മകഥയുടെ രണ്ടാമദ്ധ്യായത്തിനു കൊടുത്തിരിക്കുന്ന പേര് ഇപ്രകാരമാണ്: “കഷ്ടത – നിഗൂഢതയിലേയ്ക്കുള്ള താക്കോൽ (Suffering - key To The Mystery).”

അമ്മയുടെ രോഗം മൂലം ദുഃഖവും, സമൂഹത്തിന്റെ അവജ്ഞയും സഹതാപവും ഏറ്റുവാങ്ങേണ്ടി വന്ന ബാല്യത്തിന്റെ കരയിപ്പിക്കുന്ന ഓർമ്മകളും, കൗമാരത്തിലെ പ്രതീക്ഷകളും ചിന്തകളുമൊക്കെ ഈ അദ്ധ്യായത്തിൽ മെത്രാപ്പോലീത്താ വരച്ചു കാട്ടുന്നു.

ഈ അദ്ധ്യായം അദ്ദേഹം ഉപസംഹരിക്കുന്നത് ഇങ്ങനെയാണ്: “What the Christian tradition has taught me is not to ask for the cause of individual suffering, or to resolve philosophically the problem of unmerited suffering. My task is to use suffering that comes my way, for the exercise of self-discipline and compassion. I do not know why we have to suffer, but I

know that where there has been no suffering there is no development of character. I know that compassion is learned and taught by entering into the suffering of others and by letting others share one's own suffering, to a certain extent. Suffering seems to be Love's way, at least in this world.

Suffering does not open the door by itself. The key has to be turned; suffering has to be transmuted by love. Hate and despair can turn it into poison. I am grateful to God that however close I came to despair in my suffering - filled adolescence, I did not give up. My little faith helped me to cling on in hope.

Suffering is the key to the mystery of existence in this world. That is why God himself, supposedly free from all suffering, decided to come and partake of it Himself. Thereby lies the Grand Mystery. God suffers, in Christ, in us, even today."

"പേന"യുടെ സഹായമില്ലാതെ രചിക്കുവാൻ ശ്രമിച്ച ഒരു ഗ്രന്ഥമെന്ന പ്രത്യേകതയും ഈ ആദ്ധ്യാത്മിക ആത്മകഥയ്ക്കുണ്ട്. മനസ്സിൽ നിന്നും ആശയങ്ങൾ നേരിട്ട് കമ്പ്യൂട്ടറിലേക്ക് ടൈപ്പു ചെയ്യുന്ന രീതിയാണ് ഗ്രന്ഥ രചനയിൽ മെത്രാപ്പോലീത്താ അവലംബിച്ചിരുന്നത്.

ജർമ്മനിയിലെ കൊളോണിൽ നടന്ന "സൈദ്ധാന്തിക ഭൗതിക ശാസ്ത്രത്തിന്റെ അടിത്തറ" എന്ന വിഷയത്തെപ്പറ്റിയുള്ള സുപ്രധാന മായ ഒരു സിമ്പോസിയത്തിൽ പങ്കെടുക്കുവാൻ ഓക്സ്ഫഡിൽ നിന്ന് ജർമ്മനിയിലേക്ക് പോകുമ്പോൾ വിമാനത്തിൽ വച്ച് 1993 മെയ് 29-ന് മെത്രാപ്പോലീത്തായ്ക്ക് പക്ഷാഘാതമുണ്ടായി. കഴുത്തിനു താഴെ ഇടതു ഭാഗം പൂർണ്ണമായും തളർന്നുപോയി. തലച്ചോറിന്റെ പ്രധാനഭാഗത്തിനു കുഴപ്പമൊന്നും സംഭവിച്ചില്ല എന്നതിനാൽ സംസാരശേഷിക്കും ചിന്താ ശക്തിക്കും തകരാറുണ്ടായില്ല. ആദ്യസമയങ്ങളിൽ കിടക്കാനും ഇരി ക്കാനും പരസഹായം വേണ്ടിയിരുന്നു. ശരീരത്തിന്റെ ഇടതുഭാഗം പരി പൂർണ്ണമായും തളർന്ന അവസ്ഥയിലും തന്റെ സന്തതസഹചാരിയായ ലാപ്ടോപ് വലതുകൈ ഉപയോഗിച്ച് അദ്ദേഹം പ്രവർത്തിപ്പിച്ചു. തനിക്കു ണ്ടായ രോഗത്തെക്കുറിച്ചും തന്റെ അപ്പോഴത്തെ അവസ്ഥയെക്കുറിച്ചു മൊക്കെയുള്ള വിവരങ്ങൾ ടൈപ്പ് ചെയ്ത് ജൂൺ 10-ന് മനോരമ പത്രാ ധിപരും മെത്രാപ്പോലീത്തായുടെ സുഹൃത്തുമായ കെ. എം. മാത്യുവിന് അദ്ദേഹം അയച്ചു:

"This is only to report to all concerned that by the grace of God, I am progressing remarkably well in this catholic hospital where everyone is most kind and takes good care of me. Our people, especially Mr. & Mrs. Thomas and Korah Varghese Achen looking after my needs.

ശരീരത്തിന്റെ ഒരു ഭാഗം തളർന്ന അവസ്ഥയിലും മെത്രാപ്പോലീത്താ പ്രവർത്തനനിരതനായിരുന്നതിനെക്കുറിച്ച് കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ ഓർമ്മിക്കുന്നു:

“മെത്രാപ്പോലീത്തായുടെ മനസ് ഒരിക്കലും തളർന്നിരുന്നില്ല. അത് വലിയ ദൈവാനുഗ്രഹം ആയിരുന്നുവെന്ന് പൂർണമായും വിശ്വസിക്കുന്നു. അദ്ദേഹം പഠിപ്പിക്കുമ്പോഴും പ്രസംഗിക്കുമ്പോഴുമൊക്കെ പറയും ‘നമ്മളുടെ കാര്യങ്ങൾ നടത്തുവാൻ തക്കവണ്ണം ഉള്ള ഒരു വിൽപവർ സമ്പാദിക്കുവാൻ ദൈവകൃപയിൽ സാധിക്കു’മെന്ന്. അത് ദൈവവിശ്വാസം കൊണ്ടു സാധിക്കുമെന്നാണ് പഠിപ്പിച്ചത്. ആഴമായ ദൈവവിശ്വാസം കൊണ്ട് വടിയുടെ സഹായം ഇല്ലാതെയോ, മറ്റു സഹായിക്കുവാൻ ചെല്ലുന്നവരുടെ സഹായം ഇല്ലാതെയോ, പടികൾ കയറുന്നതിനോ സഞ്ചരിക്കുന്നതിനോ അദ്ദേഹത്തിനു സാധിച്ചിരുന്നു. പ. സുന്നഹദോസ് കൂടുമ്പോൾ, ഞങ്ങൾക്ക് എന്നും ധ്യാനം എടുക്കുന്നത് അദ്ദേഹമാണ്. അവസാനവർഷങ്ങളിൽ സുഖമില്ലാതെയായപ്പോൾ അദ്ദേഹം മുറിയിൽ നിന്നു വരുമ്പോൾ ഞങ്ങളൊക്കെയും സഹായിക്കുവാനായിട്ട് ശ്രമിച്ചിട്ടുണ്ട്. അതിനൊന്നും ഒരിക്കലും അനുവദിച്ചിരുന്നില്ല. പതുക്കെപതുക്കെയാണെങ്കിലും, വളരെ ബദ്ധപ്പെട്ട് വിഷമിച്ചാണെങ്കിലും, നിശ്ചയദാർഢ്യത്തോടുകൂടി ധൈര്യമവലംബിച്ച്, ദൈവത്തിനു കാലുകൾക്ക് ശക്തികൊടുക്കുവാൻ കഴിയും എന്നുള്ള ഉറച്ച വിശ്വാസത്തോടുകൂടി പതുക്കെ നടന്ന് സുന്നഹദോസിൽ വന്ന് പങ്കെടുക്കുമായിരുന്നു. ചിലപ്പോൾ ഇരുന്നുകൊണ്ട് സംസാരിക്കേണ്ടി വരുമെന്ന് മാത്രമേയുള്ളൂ. അദ്ദേഹത്തിന്റെ വിൽപവർ, അത് പ്രാർത്ഥനാശക്തികൊണ്ടും ദൈവവിശ്വാസംകൊണ്ടും ലഭിച്ചിട്ടുള്ളതാണെന്നാണ് ഞങ്ങൾക്കൊക്കെ മനസ്സിലായിട്ടുള്ളത്.”

1995 മാർച്ച് 17-ന് മെത്രാപ്പോലീത്താ വീണ്ടും രാജി സമർപ്പിച്ചു. സെമിനാരി പ്രിൻസിപ്പൽ സ്ഥാനം, ഡൽഹി ഭദ്രാസന ആസ്ഥാനത്ത് പ്രവർത്തിക്കുന്ന നീതിശാന്തികേന്ദ്ര, സർവ്വധർമ്മനിലയ, സോഫിയാ സൊസൈറ്റി എന്നിവയുടെ ചുമതലകൾ, തലക്കോട് മാർ ഗ്രീഗോറിയോസ് ട്രസ്റ്റ് സംബന്ധമായ ചുമതലകൾ എന്നിവ ഒഴിച്ചുള്ള സഭയിലെ ഭരണപരമായ എല്ലാ ചുമതലകളിൽ നിന്നും താൻ രാജിവയ്ക്കുന്നതായി കാതോലിക്കാബാവായ്ക്കയച്ച കത്തിൽ മെത്രാപ്പോലീത്താ വ്യക്തമാക്കി.

പൗലോസ് ഗ്രീഗോറിയോസ്
ഡൽഹി മെത്രാപ്പോലീത്താ

മാർച്ച് 17, 1995

പരിശുദ്ധ ബാവാ തിരുമേനിക്ക്,

വളരെയധികം പ്രാർത്ഥനാപൂർവ്വം ചിന്തിച്ചശേഷം എത്തിച്ചേർന്ന ഒരു തീരുമാനം താഴ്മയായി തിരുമനസ്സ് അറിയിക്കട്ടെ.

അങ്ങ് അറിയുന്നപ്രകാരം എന്റെ ആരോഗ്യം ഇപ്പോഴും നല്ലതായിട്ടില്ല. അതിനാൽ കൂടുതൽ ബദ്ധപ്പാടുകളിൽ നിന്നും ബുദ്ധിമുട്ടുകളിൽ നിന്നും ഞാൻ എന്നെത്തന്നെ കാത്തു സൂക്ഷിക്കേണ്ടിയിരിക്കുന്നു.

എനിക്ക് സഭാനേതൃത്വത്തിലുള്ള വിശ്വാസം ക്രമേണ നഷ്ടപ്പെട്ടു വരുന്നു. അടുത്ത സമയത്തുണ്ടായ നേതൃത്വത്തിന്റെ തീരുമാനങ്ങളിലും അവ നടപ്പിലാക്കുന്ന രീതിയിലും എനിക്ക് സഹകരിക്കാൻ പ്രയാസമുണ്ട്.

അതുകൊണ്ട് ഞാൻ എന്റെ രാജി മേയ് ഒന്നു മുതൽ നടപ്പിൽ വരത്തക്കവണ്ണം സമർപ്പിക്കുന്നു. പ. സുന്നഹദോസിന്റെ എല്ലാ ഔദ്യോഗിക സ്ഥാനങ്ങളിൽ നിന്നും അസ്സോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിൽ നിന്നും സ്റ്റാൻഡിംഗ് കമ്മിറ്റി തുടങ്ങിയുള്ള ഭരണസമിതികളിൽ നിന്നും ഞാൻ രാജി വെക്കുന്നു. പ. സുന്നഹദോസിന്റെ സെക്രട്ടറി പദം ഞാൻ ഒരിക്കലും സ്വീകരിച്ചിരുന്നില്ലല്ലോ. അതിലെ കുഴപ്പങ്ങൾ ഇന്നും പരിഹൃതമായിട്ടില്ലാത്തതിനാൽ ഞാൻ സെക്രട്ടറി പദവി ഏറ്റെടുത്തിട്ടില്ല. ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ സ്ഥാനവും ഞാനിതാ രാജി വയ്ക്കുന്നു.

1995 മേയ് ഒന്നു മുതൽ ഇയ്യോബ് മാർ പീലക്സിനോസിനെ ഡൽഹിയുടെ ആക്ടിംഗ് മെത്രാപ്പോലീത്തായായി നിയമിക്കുമെങ്കിൽ എന്റെ എല്ലാ ചുമതലകളും നിയമനം കഴിഞ്ഞാലുടൻ അദ്ദേഹത്തെ ഏല്പ്പിച്ചുകൊള്ളാം.

സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസംഘത്തിന് ആവശ്യമായ സമയം എനിക്ക് കൊടുക്കാനില്ലാത്തതിനാൽ ഞാൻ അതിന്റെ പ്രസിഡണ്ട് സ്ഥാനവും രാജിവെയ്ക്കുന്നു.

ഒരു പുതിയ പ്രിൻസിപ്പാളിനെ നിയമിക്കുന്നതുവരെയോ എന്റെ ഉത്തരവാദിത്വം ഒഴിയണമെന്ന് ആവശ്യപ്പെടുന്നതുവരെയോ വൈദികസെമിനാരിയുടെ പ്രിൻസിപ്പലായി കഴിയാൻ ഞാൻ ആഗ്രഹിക്കുന്നു. സോഫിയാ സൊസൈറ്റി, നീതിശാന്തികേന്ദ്രം, സർവ്വധർമ്മ നിലയം എന്നിങ്ങനെയുള്ള ഡൽഹിയിലുള്ള സംഘടനകളുടെ പ്രോഗ്രാം തുടരാൻ ഞാനാഗ്രഹിക്കുന്നു.

എന്റേതായ ഒരു പുതിയ വീട്ടിലേക്കു ഞാൻ മാറുന്നതുവരെ ഡൽഹി ഓർത്തഡോക്സ് സെന്ററിൽ താമസിക്കാൻ എന്നെ അനുവദിക്കണം. സഭ എനിക്ക് ഒരു റിട്ടയർമെന്റ് അലവൻസ് നല്കാൻ ആഗ്രഹിക്കുന്നെങ്കിൽ ഞാൻ അതു സ്വീകരിച്ചുകൊള്ളാം.

തലക്കോട്ടുള്ള പരുമല മാർ ഗ്രീഗോറിയോസ് ട്രസ്റ്റിലും അതിനോട് ബന്ധപ്പെട്ട ഗ്രീഗോറിയോസ് ഐ.ടി.ഐ., സെന്റ് മേരീസ് ബോയ്സ് ഹോം എന്നിവയുടെ പ്രസിഡന്റ് സ്ഥാനം ഞാൻ തല്ക്കാലം തുടരുന്നതാണ്.

കോട്ടയത്ത്, എന്റെ പുസ്തകങ്ങൾക്കും ചിന്തകൾക്കും സഹായകരമാകുന്നതിന് സ്ഥാപിക്കപ്പെട്ട മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷന്റെ ചുമതലയും ഞാൻ തുടരുന്നതാണ്. ഡൽഹിയിലെ മാർ ഗ്രീഗോറിയോസ് ചാരിറ്റബിൾ ഫണ്ടിന്റെ ചെയർമാൻ സ്ഥാനവും ഞാൻ തുടരുന്നതാണ്. അവ എന്റെ പേരിൽ പിരിച്ചെടുക്കുന്ന തുകയാണ്. മറ്റുള്ളവരെ സഹായിക്കാൻ എനിക്കു ഒരു മാർഗ്ഗം ഉണ്ടായിരിക്കണമല്ലോ.

തന്റെ സേവനത്തിനു എന്നെ വിളിച്ച ദൈവത്തോട് വിശ്വസ്തനായി തുടരാൻ എനിക്കുവേണ്ടിയും പ്രാർത്ഥിക്കണം.

കർത്താവിൽ പ്രിയ സഹോദരൻ

പൗലോസ് മാർ ഗ്രീഗോറിയോസ്

(17 - 3 - 1995

Your Holiness,

I wish most humbly to communicate to you a decision which I have arrived at, after great deal of prayer and soul searching.

As you all know, my health is still not very good. I have to protect myself from excessive stress and strain.

I have also gradually lost my confidence in the leadership of the Church, and I find it difficult to associate myself with many of the present leadership's decisions and ways doing things.

I therefore herewith tender my resignation, which will take effect from May Ist 1995, from my membership and all offices in the Holy Episcopal synod, from membership and offices in the Association Managing Committee, and from membership in other administrative bodies like the Standing Committee of the synod. I have never accepted my appointment as the secretary of the Holy synod, because of irregularities in that office not yet rectified. I resign also from being Metropolitan of the Diocese of Delhi.

If His Grace Job Mar Philoxenos is appointed as acting metropolitan of Delhi from may Ist 1995, I shall hand over to him all signatory and other powers and responsibilities as soon as such appointment is made and communicated to me.

I resign also as Chairman of St. Thomas Orthodox Vaidika Sanghom, since I have never been able to give as much time as I wanted to give to that Sanghom.

I would like to retain my responsibilities as Principal of the Orthodox Seminary, Kottayam, until a new Principal is appointed or until I am asked to hand over charge to someone else. I would also like to continue with the programmes of Sophia Society, Niti Santhi Kendra and Sarva Dharma Nilaya in Delhi.

I may be permitted to stay at the Delhi Orthodox Centre, until such time as I am able to move permanently to another residence of my own. If the Church wants to grant me a retirement allowance, I shall humbly accept the same.

For the time being I will continue to be President of the Parumala Mar Gregorios Memorial Charitable Trust in Thalacode and to be responsible for institutions like the Mar Gregorios ITI and the St. Mary's Boy's Home, related to that Trust.

I will also retain my present position in the Mar Gregorios Foundation in Kottayam, since that Foundation is dedicated to the promotion of my writings and ideas. I would like to serve as Chairman of the Mar Gregorios Charitable Fund in Delhi, since the money has been collected using my name. I need some means for helping people in need.

Please pray for me that I may continue to be faithful to the Lord who has called me to serve Him.

Your humble brother in the Lord

Paulos Mar Gregorios)

മാർച്ച് മാസത്തിൽ നൽകിയ രാജിക്കത്തിന് ജൂൺ മാസമായിട്ടും സഭാ നേതൃത്വം മറുപടി നൽകിയില്ല. രാജി വിവരം മെത്രാപ്പോലീത്തന്മാരും സഭാനേതാക്കന്മാരും സെമിനാരി അദ്ധ്യാപകരുമല്ലാതെ അധികംപേർ അറിഞ്ഞിരുന്നില്ല. ജൂൺ മാസത്തിൽ സുഹൃത്തായ സ്വാതന്ത്ര്യ സമര സേനാനി കെ. ഇ. മാമ്മൻ കണ്ടത്തിൽ ഈ വാർത്തയറിഞ്ഞ് അദ്ദേഹത്തെ കണ്ട് സംഭാഷണം നടത്തി. അദ്ദേഹം രാജിവാർത്ത പത്രങ്ങൾക്കു നൽകുകയും പ. കാതോലിക്കാബാവായെ കണ്ട് പ്രശ്നം എത്രയും പെട്ടെന്ന് പരിഹരിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. മിക്ക പത്രങ്ങളും വളരെ പ്രാധാന്യപൂർവ്വം രാജിവാർത്ത പ്രസിദ്ധീകരിച്ചു. പിറ്റേദിവസം ഓർത്തഡോക്സ് - യാക്കോബായ വിഭാഗങ്ങൾ

തമ്മിലുള്ള കേസുകളിൽ സുപ്രീംകോടതിവിധി വന്നു. ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായ വിധിയായിരുന്നു അത്. ഇതോടെ സുപ്രീം കോടതിവിധി പ്രതികൂലമാകുമെന്ന് ഭയപ്പെട്ട് മെത്രാപ്പോലീത്താ രാജി വച്ചതാണെന്ന് പലരും തെറ്റിദ്ധരിച്ചു.

രാജി പിൻവലിക്കുവാൻ സഭാനേതൃത്വം പ്രമുഖരായ പലരെയും കൊണ്ട് മെത്രാപ്പോലീത്തായോട് പറയിച്ചു. മെത്രാപ്പോലീത്തായോട് സംസാരിക്കുവാൻ മൂന്നു മെത്രാപ്പോലീത്താമാർ അടങ്ങിയ ഒരു കമ്മിറ്റിയെയും നിയമിച്ചു. പക്ഷേ, ഈ കമ്മിറ്റി കാര്യമായി ഒന്നുംതന്നെ ചെയ്യുകയുണ്ടായില്ല. രാജിയെ സംബന്ധിച്ച് പല തെറ്റിദ്ധാരണകളും പടർന്ന സാഹചര്യത്തിൽ, എന്തുകൊണ്ട് താൻ രാജിവയ്ക്കുവാൻ നിർബന്ധിതനായി എന്ന കാര്യം വിശദമായി വിവരിച്ചുകൊണ്ട് മെത്രാപ്പോലീത്താ 14 പേജുകളുള്ള ഒരു രേഖ തയ്യാറാക്കി സഭാനേതൃത്വത്തിന് സമർപ്പിച്ചു.

സുപ്രീംകോടതി വിധിയെ തുടർന്ന് മലങ്കരസഭയിലുളവായ പുതിയ സാഹചര്യത്തിൽ മെത്രാപ്പോലീത്താ സഭാനേതൃത്വത്തിൽ തിരികെ വരികയും, ഇരുസഭകളും തമ്മിലുള്ള അനുരഞ്ജന നീക്കങ്ങൾക്ക് നേതൃത്വം നൽകുകയും ചെയ്യണമെന്ന ആവശ്യം സഭയിലെ സമാധാനകാംക്ഷികളിൽ നിന്നുമുണ്ടായി. മെത്രാപ്പോലീത്തായുടെ ഒരു ആത്മസ്നേഹിതനും ഒരു വാത്സല്യ ശിഷ്യനും സഭാനേതൃത്വവുമായും മെത്രാപ്പോലീത്തായുമായും ബന്ധപ്പെട്ട് രാജി പിൻവലിപ്പിക്കുവാനുള്ള ശ്രമങ്ങൾ നടത്തി. മെത്രാപ്പോലീത്താ ഉന്നയിച്ച വ്യവസ്ഥകൾ സഭാനേതൃത്വം അംഗീകരിച്ചു. രാജി പിൻവലിച്ചുകൊണ്ടും, യാക്കോബായ വിഭാഗവുമായി സഭാസമാധാന ചർച്ചകൾ നടത്തുവാൻ രൂപീകൃതമായ അനുരഞ്ജന സമിതിയുടെ അദ്ധ്യക്ഷസ്ഥാനം ഏറ്റെടുത്തുകൊണ്ടും മെത്രാപ്പോലീത്താ വീണ്ടും സജീവമായി രംഗത്തെത്തി.

ഒരു നൂറ്റാണ്ടിലധികമായി കോടതിയും കേസുമായി കഴിഞ്ഞു വന്നിരുന്ന ഓർത്തഡോക്സ്-യാക്കോബായ വിഭാഗങ്ങളെ, 1995 ജൂണിലുണ്ടായ സുപ്രീംകോടതിവിധിയുടെ പശ്ചാത്തലത്തിൽ ഒന്നാക്കുവാനും സഭയിൽ സമാധാനം പുനഃസ്ഥാപിക്കുവാനുമുള്ള ശ്രമത്തിന് മെത്രാപ്പോലീത്താ മുൻകൈയെടുത്തു പ്രവർത്തിച്ചു. ഇരുസഭകളിൽനിന്നും ഇതിനായി ഓരോ അനുരഞ്ജന സമിതികൾ രൂപീകൃതമായി. ഓർത്തഡോക്സ് സഭയുടെ അനുരഞ്ജന സമിതിയുടെ പ്രസിഡണ്ടായി മെത്രാപ്പോലീത്തായെ സുന്നഹദോസ് ചുമതലപ്പെടുത്തി.

ഇരുസഭകളിലെയും അനുരഞ്ജന സമിതികൾ പല തവണ ഒരുമിച്ച് സമ്മേളിക്കുകയും ഇരുകൂട്ടർക്കും സ്വീകാര്യമായ ഒരു അനുരഞ്ജന ഫോർമുല രൂപീകരിക്കുകയും ചെയ്തു. ശാരീരികാസ്വാസ്ഥ്യം മൂലം ഒരു

ദിവസം അര മണിക്കൂർ പോലും ജോലി ചെയ്യുവാൻ സാധിക്കുകയില്ലാ യിരുന്ന മെത്രാപ്പോലീത്താ, തുടർച്ചയായി മൂന്നും നാലും മണിക്കൂറു കൾ സമ്മേളനത്തിൽ പങ്കെടുത്തു. ഒരു സമ്മേളനത്തിൽ പങ്കെടുത്ത തിന്റെ ക്ഷീണം മാറാൻ കട്ടിലിൽ തന്നെ ദിവസങ്ങളോളം അദ്ദേഹം കിടക്കും. കട്ടിലിൽനിന്ന് ഏകദേശം എഴുന്നേൽക്കാറാകുമ്പോൾ, വീണ്ടും അടുത്ത സമ്മേളനത്തിനും മറുഭാഗത്തിലെ നേതാക്കന്മാരുമായുള്ള കൂടി ക്കാഴ്ചകൾക്കുമായി അദ്ദേഹം പ്രവർത്തനനിരതനാകും.

അനുരഞ്ജനനീക്കങ്ങൾ ഫലപ്രാപ്തിയിലെത്തുമെന്ന തോന്നലുണ്ടാ യപ്പോൾ, ഓർത്തഡോക്സ് വിഭാഗത്തിലെ വടക്കൻ ഭദ്രാസനാംഗങ്ങൾ കർമ്മനിരതരായി. മെത്രാപ്പോലീത്തായ്ക്ക് സ്വന്തം സഭാംഗങ്ങളിൽ നിന്നുതന്നെ എതിർപ്പുകൾ നേരിടേണ്ടി വന്നു. അവരെ കാര്യങ്ങൾ പറഞ്ഞു ബോധ്യമാക്കുവാൻ അദ്ദേഹം ശ്രമിച്ചുവെങ്കിലും വേണ്ടത്ര വിജ യിച്ചില്ല. മെത്രാപ്പോലീത്തായുടെ അനുരഞ്ജന നീക്കങ്ങളെ എതിർത്ത വർ കത്തുകളിലൂടെയും നിവേദനങ്ങളിലൂടെയും അദ്ദേഹത്തിന്റെ ആത്മാർത്ഥതയെപ്പോലും ചോദ്യം ചെയ്തു. നിന്ദ്യവും പരിഹാസ്യവു മായ വാക്കുകളുടെ അകമ്പടിയോടെയുള്ള കത്തുകൾ മെത്രാപ്പോലീ ത്തായെ ദുഃഖിതനാക്കി.

സഭാ സമാധാന ചർച്ചകളിൽ പാത്രിയർക്കീസ് വിഭാഗത്തെ പ്രതിനി ധീകരിക്കുകയും, ചർച്ചകൾ പരാജയപ്പെട്ടിട്ടും തളരാതെ, മറ്റ് മൂന്ന് മെത്രാ പ്പോലീത്താമാരോടും സമാധാനകാംക്ഷികളായ ജനങ്ങളോടുമൊപ്പം ഓർ ത്തഡോക്സ് സഭയിൽ ലയിക്കുകയും ചെയ്ത ഡോ. തോമസ് മാർ അത്താനാസ്യോസ്, അനുരഞ്ജന ചർച്ചകളിൽ പൗലോസ് മാർ ഗ്രീഗോ റിയോസ് വഹിച്ച സുപ്രധാനപങ്കിനെക്കുറിച്ച് തന്റെ ആത്മകഥയിൽ ഇങ്ങനെ എഴുതിയിരിക്കുന്നു:

“പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിക്ക് സുപ്രീംകോടതിവിധി സഭയിൽ സമാധാനമുണ്ടാക്കാൻ പറ്റിയ അവസരമാണെന്ന ചിന്തയുണ്ടാ യിരുന്നു. പക്ഷേ ഓർത്തഡോക്സ് സഭയിൽ അന്യതാബോധം അനുഭ വിച്ചു വന്നിരുന്ന അദ്ദേഹത്തിന് ഇക്കാര്യത്തിൽ വലിയ സ്വാധീനം ചെലു ത്താനായില്ല. എങ്കിലും കോടതിവിധി സംബന്ധിച്ച് തന്റെയൊരു വില യിരുത്തൽ എഴുതിയുണ്ടാക്കി പരിചയക്കാരുടെ ഇടയിൽ വിതരണം നടത്തി ചർച്ചയ്ക്ക് ശ്രമിച്ചതിനെ ഓർത്തഡോക്സ് കക്ഷിനേതൃത്വം സംശയത്തോടെയാണ് വീക്ഷിച്ചത്. ഈ സമയത്ത് മുളച്ചുവളർന്ന മഞ്ഞപ്പത്രങ്ങൾ അവസരം ആഘോഷിച്ചു. സഭൈക്യം എങ്ങനെ തട യാമെന്നുള്ളതായിരുന്നു അവരുടെ ചിന്താവിഷയം. അവയിൽ പ്രസിദ്ധീ കരിച്ച ലേഖനങ്ങൾ ഐക്യം യാഥാർത്ഥ്യമാക്കുന്നതിന് തടസ്സം സൃഷ്ടി

ക്കുകയും മറുപക്ഷത്തെ മുറിവേല്പിക്കുകയുമാണ് ചെയ്തത്. എന്നാൽ ഇതൊന്നും നിയന്ത്രിക്കുന്നതിന് സഭാനേതൃത്വം ഒന്നും ചെയ്തില്ല.

... എന്നാൽ ഈ സാഹചര്യത്തിൽ സഭൈക്യത്തിനു വേണ്ടി വ്യക്തവും ധീരവുമായ നിലപാട് തുറന്ന മനസ്സോടെ സ്വീകരിക്കുവാൻ കഴിയാതെ ഓർത്തഡോക്സ് വിഭാഗവും അതിന്റെ ദൗർബല്യവും, ദർശനമില്ലായ്മയും പ്രകടമാക്കി.

ഏതായാലും ഇരുവിഭാഗങ്ങളും തമ്മിൽ സഭാസമാധാനം സംബന്ധിച്ച് ചർച്ച ചെയ്യേണ്ട സാഹചര്യം സംജാതമായി. പാത്രിയർക്കീസ് വിഭാഗത്തിൽ നിന്നുള്ള പ്രതിനിധി സംഘാംഗങ്ങളുടെ ലിസ്റ്റും ദേവലോകത്തു നിന്ന് പ്രസിദ്ധീകരിച്ചു. അന്നത്തെ സാഹചര്യത്തിൽ സഭാനേതൃത്വം പ്രകടമാക്കേണ്ട സംവേദനത്വവും വിവേകവുമല്ല ദേവലോക നേതൃത്വം കാണിച്ചത്. പ്രകോപനപരവും ആധിപത്യപരവുമായ ഈ നീക്കത്തെ പാത്രിയർക്കീസ് വിഭാഗം ചെറുത്തു. അവർ സ്വന്തമായി ലിസ്റ്റുണ്ടാക്കി. ഒടുവിൽ ആ ലിസ്റ്റിൻപ്രകാരമേ ചർച്ച നടക്കൂ എന്ന് ബോധ്യപ്പെട്ടപ്പോൾ ഓർത്തഡോക്സ് നേതൃത്വം നിരുപാധികം വഴങ്ങി.

ഈ ലിസ്റ്റുണ്ടാക്കിയ യോഗത്തിൽ നിന്ന് ഞാനും ഡോ. ഡി. ബാബു പോളും വിട്ടുനിന്നെങ്കിലും ഞങ്ങൾ ഇരുവരെയും അതിൽ ഉൾപ്പെടുത്തിയിരുന്നു. സഭൈക്യം ഏതുവിധേനയും അട്ടിമറിക്കണമെന്ന് ലക്ഷ്യമിട്ടിരുന്ന ലോബികളുടെ പ്രതിനിധികൾ ഇരുസംഘത്തിലും ഇടം കണ്ടെത്തിയിരുന്നു. ഓർത്തഡോക്സ് സംഘനേതൃത്വം വഹിച്ചിരുന്ന പൗലോസ് ഗ്രീഗോറിയോസ് തിരുമേനി, സഭൈക്യശ്രമം തകർക്കുക എന്ന താൽപര്യക്കാർ സംഘത്തിൽ ഉണ്ട് എന്നും അതുകൊണ്ട് ചർച്ചകളിൽ ഒരു കാരണവശാലും പ്രകോപിതരാകരുത് എന്നും സ്വകാര്യ സംഭാഷണത്തിൽ സൂചിപ്പിച്ചിരുന്നതുകൊണ്ട് സംയമനം പാലിക്കുവാൻ ഞാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അപക്വമായ നിലപാടുകൾ, മുറിപ്പെടുത്തുന്ന പദപ്രയോഗങ്ങൾ, പ്രകോപനമുണ്ടാക്കുന്ന പരാമർശങ്ങൾ ഇവയെല്ലാം ചർച്ചകളിൽ നിരന്തരം ഉണ്ടായിക്കൊണ്ടിരുന്നു. അത്തരക്കാരുടെ സാന്നിധ്യംകൊണ്ട് മറുപക്ഷത്തിന്റെ വിശ്വാസം ആർജ്ജിക്കുവാൻ ഇരുസംഘങ്ങൾക്കും സാധ്യമായില്ല. കേസ്സിൽ പൂർണ്ണ ജയം ഉണ്ടാകുമെന്ന മനപ്പായസം കുടിച്ചിരുന്ന ചില ഓർത്തഡോക്സ് പ്രതിനിധികൾ കോടതിയിൽ ലഭിക്കാത്തത് ഉഭയ ഉടമ്പടിയിൽ നേടാമെന്ന കൗശലബുദ്ധിയുമായിട്ടാണ് ചർച്ചയ്ക്ക് വന്നിരുന്നത്. പൗലോസ് ഗ്രീഗോറിയോസ് തിരുമേനി തനിക്കാവുംവിധം ചർച്ച ഫലപ്രാപ്തിയിൽ എത്തിക്കുന്നതിന് നിരന്തരം പണിപ്പെട്ടുകൊണ്ടിരുന്നു. ഏറെ ദിവസത്തെ പരിശ്രമഫലമായി പരസ്പര സ്വീകരണ പ്രസ്താവനയുടെ നക്കൽ തയ്യാറാക്കിയെങ്കിലും ഇരുകൂട്ടരെയും പൂർണ്ണ തൃപ്തിയിലെത്തിക്കാനായില്ല.

ഇരുഭാഗത്തെയും വിശാല കമ്മിറ്റികളിൽ ഇത് അവതരിപ്പിക്കപ്പെട്ടു. ഇതിന്റെ സൃഷ്ടിയിൽ പങ്കുചേർന്നവർ പോലും പാത്രിയർക്കീസ് പക്ഷത്തെ വിശാല കമ്മിറ്റിയിൽ ഇത് അവതരിപ്പിക്കപ്പെട്ടപ്പോൾ ചുമതലയിൽ നിന്ന് വിട്ടുനിന്നു. നക്കലിന്റെ ബാധ്യത എന്നിൽ കെട്ടിവെയ്ക്കുന്ന പ്രവണതയാണ് കണ്ടത്. ഈ സന്ദർഭത്തിൽ പാത്രിയർക്കീസ് പക്ഷത്തെ പ്രതിനിധി സംഘനേതാവ് തോമസ് ദീവന്നാസ്യോസ് തിരുമേനി കോട്ടയ്ക്കൽ ആശുപത്രിയിൽ ചികിത്സയ്ക്കായി പ്രവേശിച്ചു. പ്രൊഫ. എം. പി. മത്തായിയും ഞാനും ചേർന്ന് അദ്ദേഹത്തെ കണ്ട് ചർച്ചയിൽ തുടർന്ന് പങ്കുചേരണമെന്ന് അപേക്ഷിച്ചു. അപ്പോൾ അതിനു സമ്മതിച്ചെങ്കിലും പിന്നീട് പിന്മാറി. തന്മൂലം ഔപചാരിക ചർച്ചകൾ വഴിമുട്ടി.

ഇതിനിടെ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ആരോഗ്യനില മോശമാവുകയായിരുന്നു. അദ്ദേഹത്തിന്റെ താൽപര്യം മാനിച്ച് ഞാൻ പലവട്ടം അദ്ദേഹത്തെ സന്ദർശിച്ചു. സഭൈക്യത്തിന് സ്വതന്ത്രവും ശക്തവുമായ നിലപാട് എടുക്കുന്നതിന് സാധിക്കാത്ത സാഹചര്യം അദ്ദേഹം വിശദീകരിച്ചു. അതുകൊണ്ട് പാത്രിയർക്കീസ് വിഭാഗം കഴിവതും വിട്ടുവീഴ്ചയ്ക്ക് തയ്യാറായി യോജിപ്പിന് ശ്രമിക്കണമെന്നായിരുന്നു എന്നോടുള്ള അദ്ദേഹത്തിന്റെ അഭ്യർത്ഥന. പാത്രിയർക്കീസ് വിഭാഗത്തിന്റെ നിലപാട് മനസ്സിലാക്കി അവർക്കു കൂടി സ്വീകാര്യമാകുന്ന ഒരു പരസ്പര സ്വീകരണ പ്രസ്താവനയുടെ നക്കൽ എന്നെ ഏൽപിച്ചുകൊണ്ട് തിരുമേനി പറഞ്ഞു. “ഇത് കമ്മിറ്റിയുടെ ആലോചനപ്രകാരമല്ലാത്ത ഒരു നക്കലാണ്. ഇത് അവിടെ പാസ്സാക്കിയെടുത്താൽ ഇവിടെ ഞാൻ എങ്ങനെയെങ്കിലും പാസ്സാക്കിച്ചെടുക്കാം.” തികച്ചും സന്തുലിതമായ ഒരു ടെക്സ്റ്റ് ആയിരുന്നു അത്. ഞാനത് ദിവന്നാസ്യോസ് തിരുമേനിയെ കാണിച്ചു. അദ്ദേഹം സമ്മതവും പറഞ്ഞു. എന്നാൽ പിറ്റേദിവസം പാത്രിയർക്കീസ് വിഭാഗത്തിന്റെ യോഗം ചേർന്നപ്പോഴേയ്ക്കും പിന്തുണ പിൻവലിച്ചുകൊണ്ട് അദ്ദേഹം കത്തെഴുതി എന്റെ പേർക്ക് കൊടുത്തയച്ചു. തിരുമേനിയുടെ നക്കൽ കമ്മിറ്റിയിൽ വായിച്ചപ്പോൾ ഒരച്ചൻ ക്ഷുഭിതനായി പറഞ്ഞു. “നിങ്ങൾ മെത്രാന്മാർ സ്വകാര്യമായി നക്കലൊന്നും ഉണ്ടാക്കേണ്ട. അതിനിവിടെ കമ്മിറ്റിയുണ്ട്. അവരത് ചെയ്തുകൊള്ളും. തൽക്കാലം അത് മടക്കിവെച്ചേക്ക്.” പൊതുചർച്ച വഴി സാധിക്കാത്ത കാര്യങ്ങൾ വ്യക്തിബന്ധങ്ങളിലൂടെ സാധിക്കുന്നതിനുള്ള സാധ്യത മനസ്സിലാക്കാത്ത കമ്മിറ്റി മൗനം പാലിച്ചു. അതോടെ പാത്രിയർക്കീസ് പക്ഷത്തെ കമ്മിറ്റിയുടെ പ്രവർത്തനവും നിലച്ചു.

... ഇതിനിടെ പൗലോസ് ഗ്രീഗോറിയോസ് തിരുമേനിയും ശ്രേഷ്ഠ കാതോലിക്കാ ബാവായും കാലം ചെയ്തു. പൗലോസ് ഗ്രീഗോറിയോസ് തിരുമേനി കടുത്ത രോഗാവസ്ഥയിലും ഞാനുമായി ഫോണിൽ ബന്ധപ്പെട്ടു വന്നിരുന്നു. സഭൈക്യശ്രമം തുടരുന്നതിന് എല്ലാ പ്രോത്സാഹനവും

തിരുമേനി നൽകിയിരുന്നു. എങ്കിലും അതിന്റെ ഫലപ്രാപ്തിയെപ്പറ്റി അദ്ദേഹം സംശയാലുവായിരുന്നു. അദ്ദേഹത്തിന്റെ വിയോഗം ഐക്യ ശ്രമങ്ങൾക്കേറ്റ കനത്ത ആഘാതമായിരുന്നു" (സഭാശുശ്രൂഷയിൽ രണ്ടു പതിറ്റാണ്ടുകൾ (ലേഖനം), ഡയോസിഷൻ ബുള്ളറ്റിൻ, 2010 ജൂലൈ).

ഓർത്തഡോക്സ് സഭയുടെ ഒരു വിഭാഗത്തിന്റെ എതിർപ്പും, യാക്കോബായ വിഭാഗം അനുരഞ്ജന സമിതിയിലെ ചില അംഗങ്ങളുടെ പിന്മാറ്റവും രാജിയുമൊക്കെ സഭാസമാധാന നീക്കങ്ങൾക്ക് തിരിച്ചടിയായി. മെത്രാപ്പോലീത്താ രക്താർബുദ ബാധിതനായതോടെ അനുരഞ്ജന നീക്കങ്ങൾ തൽക്കാലം അവസാനിച്ചു. അനുരഞ്ജന നീക്കങ്ങൾക്കായി ഒരു ശ്രമം കൂടി നടത്തുവാൻ ഡൽഹിയിൽ നിന്നു കേരളത്തിലെത്തണമെന്ന ആഗ്രഹം മെത്രാപ്പോലീത്തായ്ക്ക് ജീവിതാവസാന സമയത്തും ഉണ്ടായിരുന്നു.

സമകാലിക ലോകത്തിന്റെ അവസ്ഥയെക്കുറിച്ചും തിന്മയുടെ അതിപ്രസരത്തെക്കുറിച്ചും വിവരിച്ചുകൊണ്ട് 'നന്മയുടെ രൂപങ്ങളെക്കുറിച്ച്' 1995 സെപ്റ്റംബറിൽ 'വനിത'യിൽ മെത്രാപ്പോലീത്താ ഇങ്ങനെ എഴുതി: "നമ്മുടെ കുടുംബങ്ങളിൽ കാരണമില്ലാതെതന്നെ ക്രൂരത വർദ്ധിച്ചിട്ടുണ്ട്. ജീവിതം എന്തിനുവേണ്ടിയാണ്? പണം ഉണ്ടാക്കാൻ മാത്രം. മറ്റു മൂല്യങ്ങളെല്ലാം അതിനു താഴേക്കു പോകുന്നു. പണ്ട് തെറ്റായ മാർഗങ്ങളിലൂടെ പണം ഉണ്ടാക്കുന്നവരെ സമൂഹത്തിനു പുച്ഛമായിരുന്നു. ഇപ്പോൾ മാർഗം ഏതായാലും പണം ഉണ്ടാക്കുന്നവരെ ജനം അഭിനന്ദിക്കുന്നു.

ഇത്തരം ചരിത്രഘട്ടങ്ങളിൽ രാഷ്ട്രീയവും മതവുമാണ് മനുഷ്യന്റെ രക്ഷയ്ക്ക് എത്തേണ്ടത്. ഇന്ന് അവയുടെ അവസ്ഥയോ? രാഷ്ട്രീയത്തിലും പണവും അധികാരവും പ്രാമുഖ്യം നേടുകയാണ്. മൂല്യങ്ങളെക്കുറിച്ചും മൂല്യനഷ്ടങ്ങളെക്കുറിച്ചുമുള്ള പ്രസംഗങ്ങൾക്ക് ഇപ്പോഴും കുറവില്ല. പക്ഷേ, പ്രസംഗത്തേക്കാൾ മൂല്യങ്ങളുടെ ജീവിക്കുന്ന മാതൃകകളാണ് സമൂഹത്തിന് വേണ്ടത്. ചെറുപ്പക്കാർക്ക് നല്ല വഴികൾ ആരും കാണിച്ചു കൊടുക്കുന്നില്ല.

മതങ്ങളുടെ ഉള്ളിലും പരാജയം സംഭവിച്ചതായി കാണുന്നു. മതനേതാക്കളും ഇതിൽനിന്ന് വ്യത്യസ്തമല്ല. ഈശ്വരനെ ആരാധിക്കാനും മനുഷ്യനെ സ്നേഹിക്കാനുമാണ് മതങ്ങൾ. പക്ഷേ പണത്തിനും അധികാരത്തിനും സ്ഥാനമാനങ്ങൾക്കും വേണ്ടിയുള്ള പാച്ചിൽ മതനേതാക്കളിലും പ്രകടമാണ്. മതങ്ങൾക്ക് അവരുടെ അനുയായികളുടെ എണ്ണം വർധിപ്പിക്കുന്നതിലും സ്ഥാപനങ്ങൾ വർദ്ധിപ്പിക്കുന്നതിലുമാണ് താൽപര്യമെന്നു തോന്നുന്നു. ആത്മീയമായ വളർച്ചയേക്കാൾ ലൗകികമായ സമൃദ്ധിയിലാണ് കണ്ണ്.

യഥാർത്ഥത്തിൽ കുടുംബമാണ് മൂല്യങ്ങളുടെ ഗർഭപാത്രം. ഈശ്വരൻ ഉണ്ടാക്കിയ സ്ഥാപനമാണ് കുടുംബം. പരസ്പരമുള്ള പങ്കിടലുകളിലൂടെയും കരുതലുകളിലൂടെയുമാണ് കുടുംബബന്ധങ്ങൾ വളരേണ്ടത്. പക്ഷേ, അത് ഇല്ലാതെ വരുമ്പോൾ മൂല്യങ്ങളുടെ അടിസ്ഥാനം അടുത്ത തലമുറയ്ക്കും കിട്ടാതെ പോവുന്നു. സമൂഹത്തിൽ പൊതുവെ, അവനവനോട് തന്നെ കടുത്ത അസംതൃപ്തി ഉള്ളിൽ അനുഭവപ്പെടുന്നുമുണ്ട്. സ്വയം മെച്ചപ്പെടാൻ മാർഗം കാണുന്നുമില്ല.

പലതരം പ്രലോഭനങ്ങളുടെ കാലവുമാണിത്. ലൈംഗികതയ്ക്ക് ആത്മനിയന്ത്രണം നഷ്ടപ്പെടുന്നു. സ്ത്രീപുരുഷന്മാർക്കിടയിൽ വിവാഹത്തിനു പുറത്തുള്ള ബന്ധങ്ങളും ഏറുകയാണ്. പഴയ കുറ്റബോധമോ, മനസാക്ഷിയുടെ മുഴക്കങ്ങളോ ആരെയും അലട്ടുന്നില്ലെന്നു തോന്നുന്നു. സുഖം തരുന്നത് എന്തും സ്വീകാര്യമെന്നാണ് പുതിയ കാഴ്ചപ്പാട്.

ഇതിനൊക്കെ പൊടുന്നനെ ഒരു പരിഹാരം നിർദ്ദേശിക്കാനില്ല. രാഷ്ട്രീയ വ്യവസ്ഥിതിയും അഴിമതിയുമൊക്കെ മാറേണ്ടതുണ്ട്. ഈ ജീർണത അങ്ങേയറ്റമായതിനു ശേഷം ഒരു പൊട്ടിത്തെറിയിൽ നിന്നും നന്മ തിരിച്ചു വരുമെന്നാണ് എന്റെ പ്രതീക്ഷ.

ലോകത്തിന്റെ വഴികളെ ആശ്രയിക്കാതെ സത്യത്തിന്റെ വഴികളെ നമ്മൾ ആശ്രയിക്കണം. പക്ഷേ, പ്രലോഭനങ്ങളെ ചെറുക്കാൻ നല്ല മനക്കരുത്തു വേണം. ഈ അവസ്ഥയെ നമ്മൾ ഗൗരവപൂർവം കാണേണ്ടതുണ്ട്. എന്തു ചെയ്യാൻ കഴിയും എന്ന് മതങ്ങൾ കൂട്ടായി ചർച്ചകൾ നടത്തി തീരുമാനിക്കണം.

സ്ത്രീകൾ സമൂഹത്തിന്റെ ഈ പുതിയ ഗതിയിൽ അത്ര കണ്ട് വീണുപോയിട്ടില്ലെന്നു ഞാൻ വിചാരിക്കുന്നു. അതുകൊണ്ട് എനിക്ക് സ്ത്രീശക്തിയിലാണു പ്രതീക്ഷ. തിന്മയുടെ ശക്തികളെ നമ്മൾ പുറത്തുകൊണ്ടുവരണം. നന്മയുടെ പുതിയ രൂപങ്ങൾ ആവിഷ്ക്കരിക്കണം. സ്ത്രീകൾ ഒരുമിച്ച് ചേർന്ന് പ്രവർത്തിക്കണം. വീട്ടിലും പുറത്തും വിഷമങ്ങൾ നേരിടുന്ന സ്ത്രീകൾക്ക് ആശ്വാസമാവുന്നമട്ടിൽ പദ്ധതികൾ രൂപംകൊടുക്കണം.”

മെത്രാപ്പോലീത്താ ഓഗസ്റ്റ് ആദ്യവാരത്തിൽ ശരീരത്തിന്റെ തളർച്ചയ്ക്ക് അക്യുപങ്ചർ ചികിത്സക്കായി പെരുവയിലെത്തി. വെള്ളൂർ എച്ച്.പി.സി. യുടെ ഗസ്റ്റ്ഹൗസിലായിരുന്നു താമസം. ഗസ്റ്റ്ഹൗസിലെ ഭക്ഷണം മെത്രാപ്പോലീത്തായുടെ പ്രമേഹം കൂട്ടുമെന്നു കരുതി, കൂടെ നിന്ന സെക്രട്ടറി എച്ച്.പി.സി. ആശുപത്രി അധികൃതരെ വിളിച്ച് രക്തപരിശോധന നടത്തിച്ചു. പരിശോധനാ റിപ്പോർട്ട് വന്നപ്പോൾ ഡബ്ലിയു. ബി.സി.യുടെ എണ്ണം വളരെ വർദ്ധിച്ചിരുന്നു. ബ്ലഡ് ക്യാൻസറിനുള്ള സാധ്യത ഏറെയായിരുന്നു.

പരിശോധനയുടെ ഫലം കണ്ടപ്പോഴേ മെത്രാപ്പോലീത്തായ്ക്ക് കാര്യം മനസ്സിലായി. പരിശോധിക്കുവാൻ വന്ന ഡോക്ടറോടും ശെമ്മാശനോടുമായി മെത്രാപ്പോലീത്താ പറഞ്ഞു: "ഇത് ബ്ലഡ് ക്യാൻസറാണെങ്കിൽ എന്തു ചെയ്യുവാനാണ്. ദൈവം തരുന്ന ആയുസ് മതി. സ്രഷ്ടാവ് അറിയാതെ ഒന്നും സംഭവിക്കുന്നില്ല." വിദഗ്ദ ചികിത്സയ്ക്ക് വിദേശത്തോ മറ്റോ പോകാൻ ഈ ശാരീരികഅവസ്ഥയിൽ ബുദ്ധിമുട്ടാണെന്നും മെത്രാപ്പോലീത്താ വളരെ ലാഘവത്തോടെ പറഞ്ഞു.

മെത്രാപ്പോലീത്തായുടെ സ്നേഹിതനായ ഫാ. എ. റ്റി. ഏബ്രഹാം പെരുവയിലെ താമസത്തിനിടയിൽ അദ്ദേഹത്തെ സന്ദർശിക്കുകയുണ്ടായി. ആ സന്ദർശനത്തെക്കുറിച്ച് ഫാ. എ. റ്റി. ഏബ്രഹാം വിവരിക്കുന്നു: "ഞാൻ അവസാനമായി മെത്രാപ്പോലീത്തായെ കണ്ടത് വെള്ളൂർ എച്ച്.പി.സി. യുടെ ഗസ്റ്റ്ഹൗസിൽ ചികിത്സാർത്ഥം താമസിക്കുന്ന അവസരത്തിലായിരുന്നു. ദീർഘമായി ഞാനദ്ദേഹത്തോട് സംസാരിക്കുകയുണ്ടായി. വളരെ നിരാശനായിട്ടാണ് അദ്ദേഹത്തെ ഞാൻ കണ്ടത്. എന്താണ് ഇത്ര നിരാശ? രോഗം കൊണ്ടാണോ? എന്ന് ഞാൻ ചോദിച്ചു. 'അതുകൊണ്ടല്ല' എന്നു പറഞ്ഞു. മൂന്നു കാര്യങ്ങൾ സാധിക്കുമോ എന്ന കാര്യത്തിൽ എനിക്ക് സംശയമുണ്ടെന്ന് തിരുമേനി എന്നോട് പറഞ്ഞു. ആദ്യത്തേത് സഭയിൽ സമാധാനം കണ്ട് എന്റെ മാതാപിതാക്കന്മാർ അന്ത്യവിശ്രമം കൊള്ളുന്ന പള്ളിയിൽ പോയി ഒരു കുർബ്ബാന നടത്തിയാൽകൊള്ളാമെന്ന് എനിക്ക് ആഗ്രഹമുണ്ട്. പക്ഷേ, അത് നടക്കുമെന്ന് എനിക്ക് തോന്നുന്നില്ല എന്നതായിരുന്നു. ഇത് പറഞ്ഞിട്ട് എന്നോടു പറഞ്ഞു: 'ഞാനീ അടുത്ത കാലത്ത് സ്വീകരിച്ചിട്ടുള്ളതുപോലെ പരുഷവചനങ്ങൾ എന്റെ ജീവിതത്തിൽ ഞാൻ സ്വീകരിച്ചിട്ടില്ല.' എന്നെ 'എടാ ഗ്രീഗോറിയോസെ' എന്നു സംബോധന ചെയ്ത് പല കത്തുകളും സഭാമക്കൾ എനിക്ക് അയക്കുന്നുണ്ടെന്നു പറഞ്ഞ് വളരെ ദുഃഖത്തോടെ സംസാരിച്ചു.

രണ്ടാമത് എന്നോട് പറഞ്ഞത്, ഞാനെന്റെ ഒരു ആത്മകഥ എഴുതുന്നുണ്ട്. അത് പൂർത്തിയാക്കുവാൻ സാധിക്കുമെന്ന് എനിക്ക് തോന്നുന്നില്ല. മൂന്നു മണിക്കൂറിൽ കൂടുതൽ ഒരു ദിവസം എനിക്ക് ജോലി ചെയ്യുവാൻ സാധിക്കുന്നില്ല എന്നു പറഞ്ഞു. വെറുമൊരു ആത്മകഥയല്ല അദ്ദേഹം എഴുതുവാൻ ഉദ്ദേശിച്ചത്. ലോകത്തോടുള്ള അദ്ദേഹത്തിന്റെ സന്ദേശമാണതിൽ കൂടി കൊടുക്കുവാൻ ഉദ്ദേശിച്ചിരുന്നത്.

മൂന്നാമത് അദ്ദേഹം പറഞ്ഞത്, വൈദിക വിദ്യാഭ്യാസം ഒരു പുനരവലോകനത്തിന് വിധേയമാകണം. ഞാൻ വിഭാവനം ചെയ്യുന്ന ദൈവശാസ്ത്ര സമീപനം ഉൾക്കൊള്ളുവാൻ കഴിയുന്ന ഒരു വൈദികവിദ്യാഭ്യാസം ഇന്ന് സെമിനാരിയിൽ കിട്ടുന്നുണ്ടോ എന്ന് എനിക്ക് സംശയ

മുണ്ട്. അതുകൊണ്ട് അതൊന്ന് റിവൈസ് ചെയ്ത് ഒരു formation function കൂടി വ്യത്യസ്തമായി നടത്തുവാൻ സാധിക്കുമെങ്കിൽ നന്നായിരുന്നു. അതെന്റെ ജീവിതത്തിന്റെ ഒരു ആഗ്രഹമാണെന്ന് പറയുകയുണ്ടായി. ഈ മൂന്ന് സഫലമാകാതെ പോയ കാര്യങ്ങൾ അദ്ദേഹം അവിടെ വച്ച് എന്നോട് പങ്കിട്ടു."

രോഗവിവരം മനസിലായതിനു ശേഷവും മെത്രാപ്പോലീത്താ സെമിനാരി വിദ്യാർത്ഥികൾക്ക് ക്ലാസുകൾ എടുക്കുകയും പൊതുപരിപാടികളിൽ പങ്കെടുക്കുകയും ചെയ്തു. ഓർത്തഡോക്സ് സെമിനാരിയിൽ പ.പരുമല തിരുമേനി രചിച്ച 'ഊർശ്ലേം യാത്രാവിവരണ'ത്തിന്റെ ശതാബ്ദി ചടങ്ങിൽ ഡോ. സുകുമാർ അഴീക്കോട്, തകഴി എന്നിവരോടൊപ്പം മെത്രാപ്പോലീത്തായും പ്രസംഗകനായിരുന്നു. ചങ്ങനാശ്ശേരി എസ്.എൻ.ഡി.പി. യുടെ ആഭിമുഖ്യത്തിൽ നടന്ന, ശിവഗിരി ബ്രഹ്മവിദ്യാലയത്തിന്റെ രജതജൂബിലി ആഘോഷങ്ങളുടെ കോട്ടയം ജില്ലാതല ഉദ്ഘാടനം ഓഗസ്റ്റ് 18-ന് മെത്രാപ്പോലീത്താ നിർവഹിച്ചു. ഉദ്ഘാടന പ്രഭാഷണത്തിൽ തന്റെ ചില 'അനുഭവ'ങ്ങളെക്കുറിച്ച് മെത്രാപ്പോലീത്താ ഇങ്ങനെ വിവരിച്ചു:

"ഞാൻ സർവ്വമത സൗഹാർദ്ദത്തിനുവേണ്ടി ലോകമാകെ ഓടിനടന്നിട്ടുണ്ട്. എനിക്ക് ഉണ്ടായിട്ടുള്ള വളരെ സങ്കടകരമായ ഒരു അനുഭവമിതാണ്. ഈ ലോകമത നേതാക്കന്മാരെ എല്ലാം കൂടെ എടുത്താൽ യഥാർത്ഥത്തിൽ പരിശുദ്ധന്മാരായിട്ടുള്ളവർ വളരെ കുറച്ചേ ഉള്ളൂ. അധികംപേരും അധികാരത്തിനും ശക്തിക്കും സ്ഥാനത്തിനുംവേണ്ടി വടംവലി നടത്തിക്കൊണ്ട് സർവ്വമത സമ്മേളനങ്ങളും സംഘടനകളും നടത്തിക്കൊണ്ട് പോകുന്നവരാണ്. ഇത് വളരെയധികം എന്റെ മനസ്സിനെ വേദനിപ്പിക്കുന്ന ഒരു കാര്യമാണ്. ഞാൻ തമാശയായിട്ടു പറയുന്നതല്ല. ഈ മനുഷ്യരാശിക്കു രക്ഷയുണ്ടാകണമെങ്കിൽ മതനേതാക്കന്മാരായ ഞങ്ങളെപ്പോലെയുള്ളവർ ആന്തരീകമായി പരിവർത്തനം ചെയ്ത് ഈശ്വരവാഹികളായി തീരണം. അല്ലെങ്കിൽ യാതൊന്നും നടക്കുകയില്ല. മനുഷ്യർ ഇന്ന് മതത്തിൽ നിന്നു അധികമൊന്നും പ്രതീക്ഷിക്കുന്നില്ല. കാരണം, നമ്മുടെ മതനേതാക്കന്മാരെ ജനങ്ങൾ നോക്കിയിട്ട് 'ഓ... ഇവരാണോ ദൈവത്തിങ്കലേക്ക് നമ്മളെ നയിക്കാനുള്ളവർ!...' എന്നു പറയുന്നു. ഇതാണ് പരമാർത്ഥം. വളരെ ദുഃഖത്തോടുകൂടിയാണു ഞാനിത് പറയുന്നത്. കൂടുതൽ എന്തെങ്കിലും ഞാൻ പറയുന്നത് വളരെ മോശമായിരിക്കും.

രണ്ടാമത് എനിക്കുള്ള ഒരു പ്രധാനപ്പെട്ട അഭിപ്രായം നമ്മുടെ മതനേതാക്കന്മാരെ പരിശീലിപ്പിക്കുന്ന വിദ്യാലയങ്ങളെക്കുറിച്ചാണ്. എന്റെ ചുമതലയിൽ ഒന്ന് അതാണ്. ഓർത്തഡോക്സ് സെമിനാരിയിൽ

നൂറ്റമ്പതുപേരെ പഠിപ്പിക്കുന്നുണ്ട്. അവിടെ നിന്നും ക്രിസ്തീയ ഗുരുക്കന്മാരും ഉപദേഷ്ടാക്കന്മാരുമായി പുറത്തുപോകുന്നയാളുകൾക്ക് മറ്റു മതങ്ങളെപ്പറ്റി വളരെയൊന്നും അറിയില്ല. ഹിന്ദു മതത്തെപ്പറ്റിയും ബുദ്ധമതത്തെപ്പറ്റിയും ജൈനമതത്തെപ്പറ്റിയുമൊക്കെ ഞങ്ങൾ ക്ലാസുകൾ എടുക്കുന്നുണ്ട്. അത് പരീക്ഷയ്ക്ക് പാസ്സാകുവാൻവേണ്ടി ഇവരൊക്കെ പഠിക്കുന്നുമുണ്ട്. പക്ഷേ, അതിന്റെ അനുഭവം അവരുടെ ജീവിതത്തിൽ, അവരുടെ നേതൃത്വത്തിൽ പലപ്പോഴും കാണുന്നില്ല എന്നുള്ളത് ക്രിസ്തീയ മതത്തെപ്പറ്റി ഞാൻ പറയുകയാണ്.

മുഹമ്മദീയ ഗുരുക്കന്മാരെ പരിശീലിപ്പിക്കുന്ന മദ്രസകളിലും വിദ്യാലയങ്ങളിലും, അതുപോലെ മറ്റു മതങ്ങളിലെ നേതൃത്വത്തെ പരിശീലിപ്പിക്കുന്ന സ്ഥലങ്ങളിലും ഒരു സർവ്വമത സമന്വയമുള്ള ശിക്ഷണം ലഭ്യമാക്കണം. മറ്റു മതങ്ങളെപ്പറ്റി താത്വികമായിട്ട് പഠിച്ചാൽ മാത്രം പോരാ, നേരിട്ട് അവരുടെ ആദ്ധ്യാത്മികത അനുഭവിക്കുവാൻ ശ്രമിക്കുകയും ചെയ്യണം.

ഞാൻ രണ്ടാമത് മനസ്സിലാക്കിയ ഒരു പ്രധാനപ്പെട്ട കാര്യമിതാണ്. ഈ സർവ്വമതമെന്നും പറഞ്ഞ് ഒരുപാട് പ്രസംഗം പറഞ്ഞതുകൊണ്ട് ഒരു വിശേഷവുമില്ല. എനിക്ക് ശ്രീ രമണ മഹർഷിയെപ്പോലെയുള്ള ഒരാളുടെ പാദത്തിങ്കൽ ഇരുന്നു കഴിഞ്ഞാൽ പിന്നെ ഒരു പ്രസംഗവും കേൾക്കണ്ട. ആ പരിശുദ്ധമായ ആത്മാവിൽ നിന്നും വരുന്ന ചൈതന്യപ്രസരം എന്നെ ആന്തരീകമായി വ്യത്യാസപ്പെടുത്തിക്കൊള്ളും. അങ്ങനെയുള്ള ചൈതന്യപ്രസരമുള്ള വിശുദ്ധ ആത്മാക്കളെ ധാരാളമായി വാർത്തെടുക്കണം. അവരിൽ യാതൊരുവിധമായ അന്യമത വിദ്വേഷവും ഇല്ലാതെയിരിക്കണം. ഇത് ഇന്നത്തെ ലോകത്തിന്റെ വലിയൊരാവശ്യമാണ്.

ഈ രണ്ടു കാര്യങ്ങൾ സർവ്വമത മഹാപാഠശാല നടത്തുമ്പോഴും പ്രത്യേകം ഓർക്കണം. മറ്റ് മതങ്ങളുടെ പ്രസംഗം കേട്ടാൽ മാത്രം പോരാ, അവരുടെ ആരാധനയിൽ സംബന്ധിക്കണം, അവരെങ്ങനെ ദൈവത്തെ അറിയുന്നു, അനുഭവിക്കുന്നു എന്നുള്ളത് തൊട്ട്, കണ്ട്, അടുത്തറിയുമ്പോഴേ അതിനോട് ബഹുമാനം ഉണ്ടാവുകയുള്ളു.

ഞാനും ഒരു കാലത്ത് ഒരുപാട് പ്രസംഗങ്ങൾ ചെയ്തിട്ടുണ്ട്. പക്ഷേ, പ്രസംഗത്തേക്കാൾ കൂടുതൽ, പരിശുദ്ധന്മാരായ മറ്റു മതങ്ങളിലുള്ള മനുഷ്യരുമായുള്ള സമ്പർക്കമാണ് എനിക്ക് ഏറ്റവും വലിയ പ്രചോദനം നൽകിയിട്ടുള്ളത്. അങ്ങനെയുള്ള മനുഷ്യരെ വാർത്തെടുക്കുന്ന സ്ഥാപനങ്ങളായി നമ്മുടെ പരിശീലനകേന്ദ്രങ്ങൾ തീരണം.”

മെത്രാപ്പോലീത്താ 1993-ൽ രോഗബാധിതനായതിനെ തുടർന്ന് പ്രസിദ്ധീകരണം നിലച്ചിരുന്ന ‘സ്റ്റാർ ഓഫ് ദ് ഈസ്റ്റ്’ ത്രൈമാസികത്തിന്റെ പുതിയ ലക്കം തയ്യാറാക്കി പ്രസിദ്ധീകരിക്കുവാൻ അദ്ദേഹം ഉത്സാഹിച്ചു.

അതിനായി ലേഖനങ്ങൾ എഡിറ്റ് ചെയ്തുകൊടുക്കുകയും എഡിറ്റോറിയൽ എഴുതി നൽകുകയും ചെയ്തു. 1993-ലുണ്ടായ പക്ഷാഘാതത്തെക്കുറിച്ച് മെത്രാപ്പോലീത്താ എഡിറ്റോറിയലിൽ ഇങ്ങനെ എഴുതി: "He has suffered a major stroke of the eve of pentacost in 1993, perhaps a pointed reminder that his active life was not so pleasing to God the Holy Spirit. The Spanking of God was mainly directed to the body. He has left the mind working as before, if anything even slightly better, more humble, less stubbornly and arrogantly independant since he can hardly move without the help of others."

പുതിയ ചില പുസ്തകങ്ങൾ തയ്യാറാക്കി പ്രസിദ്ധീകരിക്കണമെന്ന് മെത്രാപ്പോലീത്താ ആഗ്രഹിച്ചു. ശാരീരികാസ്വസ്ഥതകൾ നിമിത്തം പ്രബന്ധങ്ങൾ എഡിറ്റ് ചെയ്ത് തയ്യാറാക്കുവാനുള്ള ചുമതല സുഹൃത്തും ശിഷ്യനുമായ ഡോ. കെ. എം. തരകനെ ഏല്പിച്ചു. അതിനെക്കുറിച്ച് അദ്ദേഹം ഓർമ്മിക്കുന്നു: "തിരുമേനി അസ്വാസ്ഥ്യം ബാധിച്ചിട്ടില്ലെങ്കിൽ വേറെ ഒരു മനുഷ്യന്റെയും സഹായമഭ്യർത്ഥിക്കുകയില്ല; സ്നേഹിതനാണെങ്കിൽ പോലും. തിരുമേനി അവസാനമായിട്ട് എനിക്കെഴുതിയ കത്തിലൊന്ന്, എന്റെ 150 പ്രൗഢ പ്രബന്ധങ്ങൾ അവിടെയിരിക്കുന്നു, അത് കുഞ്ഞുമോനൊന്ന് വായിച്ചുനോക്കി എഡിറ്റ് ചെയ്യണമെന്ന് പറഞ്ഞായിരുന്നു. തിരുമേനിയുടെ വാക്കുകൾ എഡിറ്റ് ചെയ്യാനുള്ള ശക്തി എന്റെ കൈകൾക്കില്ല, ബുദ്ധിക്കില്ല, നാവിനില്ല. പക്ഷേ, തിരുമേനി ആ അവസ്ഥയിൽ എത്തിയിരുന്നതുകൊണ്ടാണ് എന്നോടാവശ്യപ്പെട്ടത്."

ഓഗസ്റ്റ് അവസാനം, ഡൽഹിക്ക് പരിശോധനകൾക്കും ചികിത്സയ്ക്കുമായി പോകുവാൻ മെത്രാപ്പോലീത്താ തീരുമാനിച്ചു. പോകുന്നതിന്റെ തലേദിവസവും 'സന്യാസപ്രസ്ഥാനം' എന്ന വിഷയത്തെക്കുറിച്ച് രണ്ടാം വർഷ വിദ്യാർത്ഥികൾക്ക് അദ്ദേഹം ക്ലാസ്സെടുക്കുകയുണ്ടായി. സെമിനാരി വിദ്യാർത്ഥിയല്ലാത്ത ജോയ്സ് തോട്ടയ്ക്കാട് ക്ലാസിലിരിക്കുവാൻ അനുവാദം ചോദിച്ചപ്പോൾ അനുവദിക്കുകയും ചെയ്തു. ക്ലാസിനൊടുവിൽ തന്റെ രോഗവിവരത്തെക്കുറിച്ച് വിശദീകരിക്കുകയും തനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തു.

മെത്രാപ്പോലീത്തായുടെ ജീവിതാവസാന കാലത്ത് അദ്ദേഹത്തിന്റെ സ്നേഹവും വാത്സല്യവും ഏറെ ലഭിച്ച ഫാ. പത്രോസ് പുലിക്കോട്ടിൽ, ആ സ്നേഹവാനായ പിതാവിന്റെ കേരളത്തിലെ അവസാനദിനങ്ങളെക്കുറിച്ച് ഇങ്ങനെ അനുസ്മരിക്കുന്നു: "കളരി മർമ്മ ചികിത്സയിൽ എനിക്ക് കുറച്ചൊക്കെ പരിചയമുള്ളതിനാൽ തിരുമേനിയെ തിരുമ്മുന്നതിനു വേണ്ടിയാണ് എന്നെ ആദ്യം വിളിപ്പിച്ചത്. ഒരു മെത്രാപ്പോലീത്തായെ ഞാൻ ആദ്യമായിട്ടായിരുന്നു തിരുമ്മിയത്. കളരി അഭ്യാസത്തെ

ക്കുറിച്ചും മർമ്മചികിത്സയെക്കുറിച്ചും ഒരുപാടു കാര്യങ്ങൾ അദ്ദേഹം എന്നോടു ചോദിക്കാറുണ്ടായിരുന്നു. സർവ്വ വിഷയങ്ങളിലും കൈവച്ചിട്ടുള്ള ആ മഹാ പണ്ഡിതൻ എന്റെ പാണ്ഡിത്യം അളന്നു നോക്കിയതാണോ എന്നെനിക്ക് സംശയമുണ്ട്.

ദേഷ്യസ്വഭാവക്കാരനായ തിരുമേനി എന്തുകൊണ്ടോ എന്നോട് ഒരിക്കൽപോലും ദേഷ്യപ്പെട്ടിട്ടില്ല. അദ്ദേഹത്തിന് ദേഷ്യം വരാവുന്ന പല കൈപ്പിഴകളും എന്നിൽ നിന്നും വന്നിട്ടുണ്ട്. 1996 മെയ് മാസത്തിൽ തിരുമേനി ഒരു പ്രത്യേക ചികിത്സയ്ക്കായി, എന്നും രാവിലെ ആശുപത്രിയിൽ പോയി വൈകുന്നേരം തിരികെ വന്നിരുന്നു. അദ്ദേഹത്തോടു കൂടെയുണ്ടായിരുന്ന ഞാൻ ഇൻസുലിൻ കരുതുവാൻ മറന്നുപോയി. സാധാരണനിലയിൽ ഒരു ഏകാംഗയുദ്ധത്തിന് അത്രയും തന്നെ ധാരാളമാണ്. വളരെ ഭയത്തോടെ ഇൻസുലിൻ എടുക്കാൻ മറന്നതായി ഞാൻ അദ്ദേഹത്തോട് പറഞ്ഞപ്പോൾ, എന്നെ അത്ഭുതപ്പെടുത്തിക്കൊണ്ട് തിരുമേനി പറഞ്ഞു: "സാരമില്ല. ഒരെണ്ണം വേറെ വാങ്ങിക്കൊള്ളൂ." എന്റെ ഈ സ്വഭാവം വീണ്ടും ചില ദിവസങ്ങളിൽ ആവർത്തിക്കപ്പെട്ടപ്പോൾ തിരുമേനിയുടെ പ്രതികരണവും അതുപോലെ തുടരുകയായിരുന്നു.

ഒരു ദിവസം രാത്രി അത്താഴമുണ്ണുമ്പോൾ തിരുമേനി എന്നോട് ചോദിച്ചു: 'ജോളിക്ക് സെമിനാരിപഠനം കഴിഞ്ഞ് എന്തെങ്കിലും പഠിക്കുവാൻ ഉദ്ദേശ്യമുണ്ടോ?' ഞാൻ പറഞ്ഞു: 'ഏയ് ഇല്ല.' 'അതെന്താ, വീട്ടിലെ എന്തെങ്കിലും സാഹചര്യം കൊണ്ടാണോ?' എന്ന് തിരുമേനി തിരക്കി. 'അല്ല എനിക്ക് ഇഷ്ടമില്ലാത്തതുകൊണ്ടാണെന്ന്' ഞാൻ വിശദീകരിച്ചു. ശരീരമാസകലം കുലുക്കി, തല വട്ടംകറക്കി, വാ നല്ലവണ്ണം പൊളിച്ച് ആ ദാർശനികൻ എന്നെ നോക്കി ചിരിച്ചു. ചിരിയടക്കി അദ്ദേഹം പറഞ്ഞു: 'നിങ്ങൾ എന്റെ മുമ്പിൽ ഒരത്ഭുതമാണ്. എന്റെയടുത്ത് പഠിക്കേണ്ട എന്ന് മുഖത്തു നോക്കി പറഞ്ഞിട്ടുള്ള ആദ്യത്തെ മനുഷ്യൻ ഒരു പക്ഷേ നിങ്ങളായിരിക്കും.'

മറ്റൊരു ദിവസം തിരുമേനി കുളി കഴിഞ്ഞ് താടി ചീകിയപ്പോൾ എട്ടുപത്തു താടിരോമങ്ങൾ കൊഴിഞ്ഞുപോന്നത് ചീപ്പിലിരിക്കുന്നു. അത് ചീപ്പിൽനിന്നു വേർപെടുത്തി എനിക്കു നേരെ നീട്ടിക്കൊണ്ട് പറഞ്ഞു: "എടുത്തു വച്ചോ. ആവശ്യം വരും." ഹാസ്യമായിട്ടാണ് തിരുമേനി അത്രയും പറഞ്ഞതെങ്കിലും ഞാൻ അത് സൂക്ഷിച്ചുവച്ചു.

കേരളത്തിലെ തിരുമേനിയുടെ അവസാന ദിവസം രാത്രിയിൽ അദ്ദേഹം കിടന്നു. പതിവുപോലെ ഞാൻ പുതപ്പ് പുതപ്പിച്ച് കൈ മുത്തി താഴേക്കിറങ്ങി. ക്ഷണനേരം കൊണ്ട് ഞാൻ ചെല്ലുവാനുള്ള മണി മുഴങ്ങി. ഞാൻ തിരിച്ചു മുറിയിൽ ചെന്നപ്പോൾ തിരുമേനി എഴുന്നേറ്റിരി

ക്കുന്നു. മൂന്നു ദിക്കുകൾ ചൂണ്ടി മൂന്നു പെട്ടികൾ എടുക്കാൻ പറഞ്ഞു. രണ്ടു പെട്ടികളിലായി ആറു കാപ്പാക്കൂട്ടവും ഒരു വലിയ പെട്ടി കാലിയുമായിരുന്നു. എല്ലാം വലിയ പെട്ടിയിൽ അടുക്കി വയ്പിച്ചു. 'ഈ പെട്ടി ഭദ്രമായി വെയ്ക്കണം. ആവശ്യമുള്ളപ്പോൾ ഉപയോഗിക്കാം' എന്നു പറഞ്ഞു. പിന്നീട് 'എന്റെ സ്ലീബാ കൊണ്ടുപോകാനുള്ള പെട്ടിയിൽ എടുത്തുവെയ്ക്കുവാൻ കൽപിച്ചു. സാധാരണ യാത്രയിൽ ഈ സ്ലീബാ എടുക്കുക പതിവില്ല. പിന്നീട് നവം. 25-ന് ആ സ്ലീബാ തിരുമേനിയുടെ കൈയിൽ പിടിപ്പിച്ചിരുന്നത് മനോവേദനയോടെ കണ്ടു.

അദ്ദേഹം വീണ്ടും കിടന്നു. പുതപ്പു പുതപ്പിക്കുമ്പോൾ ഞാൻ ചോദിച്ചു: 'തിരുമേനിയുടെ അസുഖം എങ്ങനെയിരിക്കുന്നു?' തിരുമേനി അതിനു മറുപടിയായി 'ജോളി ഇവിടെയിരിക്കൂ' എന്നു പറഞ്ഞ് എന്നെ അദ്ദേഹത്തിന്റെ കട്ടിലിൽ ഇരുത്തി. അദ്ദേഹത്തിന്റെ വലത്തുകൈ കൊണ്ട് എന്റെ കൈയിൽ പിടിച്ച് തിരുമേനി പറഞ്ഞു: "എന്റെ രക്തത്തിൽ ശ്വേതരക്താണുക്കളുടെ എണ്ണം കൂടുതലാണ്. അത് അപകടവുമാണ്. ആളുകൾ പറയുന്നതുപോലെ എനിക്ക് ബ്ലഡ് ക്യാൻസറൊന്നുമില്ല. പക്ഷേ, പരിശോധനയ്ക്കും ചികിത്സയ്ക്കും വേണ്ടിയാണ് ഞാൻ പോകുന്നത്. ഡൽഹിയിലാവുമ്പോൾ അതിനെല്ലാം സൗകര്യമുണ്ട്. ചിലപ്പോൾ കീമോതെറാപ്പിയും വേണ്ടി വരും. എനിക്കുവേണ്ടി പ്രാർത്ഥിക്കണം. മരണത്തെ എനിക്കു ഭയമില്ല. ദൈവത്തിൽ പ്രത്യാശയുള്ളവർക്ക് മരണം ഒന്നുമല്ല. ദൈവംതമ്പുരാനുമായുള്ള നിത്യസംസർഗ്ഗം നടത്തുവാൻ സാധിക്കണമെന്നുള്ള ശക്തമായ പ്രത്യാശയാണ് മരണത്തെക്കുറിച്ച് എനിക്കുള്ളത്." ഇത്രയുമായപ്പോൾ തിരുമേനി കരഞ്ഞു. ഞാൻ പറഞ്ഞു: 'തിരുമേനി എനിക്കു വേണ്ടിയും പ്രാർത്ഥിക്കണം.' 'തീർച്ചയായുമെന്ന്' പറഞ്ഞുകൊണ്ട് എന്റെ തലയിൽ കൈവെച്ച് കുറെ സമയം പ്രാർത്ഥിച്ചു.

'ഇത് കേരളത്തിലെ എന്റെ അവസാന രാത്രിയായിരിക്കുമെന്ന്' ആത്മഗതമെന്നോണം പതിഞ്ഞ സ്വരത്തിൽ തിരുമേനി പറഞ്ഞു. 'തിരുമേനി എന്താണ് പറഞ്ഞതെന്ന്' ഞാൻ ചോദിച്ചപ്പോൾ 'മിക്കവാറും' എന്നാണദ്ദേഹം മറുപടി പറഞ്ഞത്.

പിറ്റേന്നു കാലത്ത് (ഓഗസ്റ്റ് 19) യാത്ര പുറപ്പെടുമ്പോൾ ഞാൻ വാതിൽ പൂട്ടി താക്കോലേല്പിച്ചു. തിരുമേനി താക്കോൽ കെ. എം. ജോർജ് അച്ചനെ അപ്പോൾ തന്നെ ഏല്പിച്ചു. തിരുമേനി കാറിൽ കയറി. അച്ചൻ കൈമുത്തിയശേഷം കാറിന്റെ വാതിലടച്ചു. തീർച്ചയായും ഒന്ന് കൈ മുത്തണമെന്ന് ഞാൻ ആഗ്രഹിച്ചിരുന്നു. പക്ഷേ, ഇനിയെങ്ങനെ വാതിൽ തുറക്കും. ഞാൻ വ്യസനിച്ചു നിൽക്കേ, ഒരത്ഭുതം എന്നവണ്ണം തിരുമേനി കാറിന്റെ വാതിൽ തുറന്ന് എനിക്കു നേരെ കൈ നീട്ടി. ഞാൻ ആ തൃക്കരം മുത്തി."

ഡൽഹിയിലെത്തി ഓൾ ഇന്ത്യാ ഇൻസ്റ്റിറ്റ്യൂട്ടിലെ പരിശോധനകൾക്കു ശേഷം രോഗം ബ്ലഡ് ക്യാൻസറാണെന്നു തീർച്ചയായി. അസ്ഥികളിൽ ക്യാൻസറുണ്ടോ എന്നറിയുവാനുള്ള പരിശോധനകൾ നടത്തുവാൻ ടാറ്റാ ഇൻസ്റ്റിറ്റ്യൂട്ടിൽ പോകുവാനായി മുംബൈയിലെത്തിയെങ്കിലും പനി ബാധിച്ച് ആശുപത്രിയിൽ പ്രവേശിക്കേണ്ടി വന്നു. അവിടെ വച്ചും ശരീരത്തിന് ഒരു 'ആഘാത'മുണ്ടായി. പനി സുഖപ്പെട്ടുവെങ്കിലും അസ്ഥികളിൽ ക്യാൻസറുണ്ടോ എന്നറിയുവാനുള്ള പരിശോധനകൾക്ക് മെത്രാപ്പോലീത്താ വിസമ്മതിച്ചു. തിരികെ ഡൽഹിയിൽ എത്തിയിട്ടും കുറെനാളത്തേക്കു യാതൊരു ചികിത്സകൾക്കും വശംവദനാകാതെ കഴിഞ്ഞു.

നൂതന അറിവുകൾക്കായി എപ്പോഴും ഗവേഷണ തപസ്യകളിൽ മുഴുകിയിരുന്ന മെത്രാപ്പോലീത്തായുടെ ഗവേഷണപരമായ ശ്രദ്ധ, ഈ സമയത്ത് എന്തിലായിരുന്നുവെന്ന് AIACHE യുടെ ജനറൽ സെക്രട്ടറിയായ മാണി ജേക്കബ് പറയുന്നത് കേൾക്കുക: "During the last couple of months, after he was afflicted with Cancer had made extensive research into the latest information on that disease through internet!"

ഈ സമയത്ത് മെത്രാപ്പോലീത്തായെ സന്ദർശിച്ച ഓർത്തഡോക്സ് സെമിനാരി അദ്ധ്യാപകനായിരുന്ന മൈക്കിൾ മോട്ട്, അതിനെക്കുറിച്ച് സെമിനാരി കുടുംബത്തെ ഇങ്ങനെ അറിയിച്ചു: "I visited H.G. Mar Gregorios yesterday. I had gone earlier but he was too ill to recieve visitors, but yesterday, he was 'out of bed' for the first time.

He is very very weak and he looks it. He also has trouble speaking, Unfortunately he is very upset and bitter about his trip to Bombay, he said he was neglected by the Doctors and that he suffered a partial stroke as a result.

But he is determined to get better, but in his own way. Although I was quite shocked by his frail appearance. I was encouraged by his mental attitude. Infact he even asked for a ticket for my concert on Oct. 8th as he wishes to support me and to give the orchestra His blessings.

His nurse said that this was easy encouraging and positive sign from His Grace, as it was the first time he had indicated a definate desire to do something!"

മെത്രാപ്പോലീത്തായുടെ ആത്മസ്നേഹിതനായ ഗുരു നിത്യചൈതന്യയതി, രോഗവിവരം അറിഞ്ഞശേഷം എഴുതിയ ഒരു ലേഖനത്തിൽ ഇങ്ങനെ ആവശ്യപ്പെട്ടു: "ആദ്ധ്യാത്മികമായ ലയത്തിന്റെ ആന്തരിക

തയെ പരമാനന്ദത്തിന്റെ നിരതിശയപ്രാപ്തി പോലെ ധ്യാനത്തിന്റെ നിഗൂഢതയും ദൈവശാസ്ത്രത്തിലെ നിഗൂഢതയും ഏറെ പരിചയിച്ചിട്ടുള്ള ബിഷപ്പ് അവർകളുടെ ഇതുവരെയുള്ള ജീവിതത്തിന്റെ തിരക്കു പിടിച്ച മേഖലകളെ നാം ഒന്നൊന്നായി കണ്ടു മുമ്പോട്ടു പോകുമ്പോൾ ഒരു സമ്പൂർണ്ണ മനുഷ്യന് അഭികാമ്യമായി തോന്നുന്ന ശാസ്ത്രതാർക്കികതയാണ് അദ്ദേഹം ഏറ്റവും കാമ്യമായി കരുതിയിട്ടുള്ളത് എന്ന് നമുക്ക് തോന്നാം. വസ്തുത അങ്ങനെയല്ലെങ്കിൽ അദ്ദേഹത്തിന്റെ ജീവിതത്തിലെ ഏകാന്തകാന്തമായ വല്ല വശവും നമ്മിൽ നിന്നും ഒളിഞ്ഞിരിക്കുന്നുണ്ടെങ്കിൽ അത് അദ്ദേഹം നമുക്ക് കാണിച്ചുതരേണ്ടതാണ്."

തന്റെ ആത്മസ്നേഹിതന്റെ വാക്കുകളെ മെത്രാപ്പോലീത്താ ഗൗരവപൂർവ്വം എടുത്തുവെന്നാണ് തോന്നുന്നത്. മെത്രാപ്പോലീത്തായുടെ ഡയറികൾ കണ്ടെത്തി വിവരമറിയിക്കുവാനും ഈ സമയത്ത് സാധിച്ചു. ആ കത്ത് കൈയിൽ കിട്ടിയ ഉടൻതന്നെ തന്റെ ഡയറികളും പ്രബന്ധങ്ങൾ മുഴുവനും ഡൽഹിയിൽ എത്തിക്കുവാൻ ആവശ്യപ്പെട്ട് അദ്ദേഹം സെമിനാരിയിലേക്ക് ഫാക്സ് സന്ദേശമയച്ചു.

ആത്മകഥാരചന പൂർത്തിയാക്കിയോ എന്നു തിരക്കുമ്പോൾ, 'ഡയറികൾ എവിടെയോ വച്ചു മറന്നു. ഞാൻ ഒത്തിരി കാര്യങ്ങൾ ഡയറിയിൽ കുറിച്ചിട്ടിട്ടുണ്ട്. അവ എവിടെയാണെന്ന് തപ്പിയെടുക്കുവാനും, അവ ഒരുമിച്ച് കൊണ്ടുവരുവാനും എനിക്ക് കഴിയുന്നില്ല' എന്നായിരുന്നു മെത്രാപ്പോലീത്തായുടെ മറുപടി. ഇതിന്റെ പശ്ചാത്തലത്തിൽ ഡയറികൾ അന്വേഷിച്ചു കണ്ടെത്തുകയായിരുന്നു.

ഡയറികളും പ്രബന്ധങ്ങളും കിട്ടിയതിനെ തുടർന്ന്, തന്റെ ശാരീരിക അസ്വസ്ഥതകളെല്ലാം മറന്ന്, മനസ്സിന്റെയും ആത്മാവിന്റെയും അഗ്നിയെ ജ്വലിപ്പിച്ചുകൊണ്ട് മെത്രാപ്പോലീത്താ ആത്മകഥാരചന തുടർന്നു. ഇരുന്നും, തളരുമ്പോൾ കിടന്നും, പിന്നെയും എഴുന്നേറ്റിരുന്നും അവസാന ദിവസം വരെ അദ്ദേഹം കമ്പ്യൂട്ടറിലേക്ക് ആശയങ്ങൾ ടൈപ്പു ചെയ്യുകയായിരുന്നു.

കാനഡായിലെ വാൻകൂവറിൽ താമസിക്കുന്ന സഹോദരൻ ടി. പി. ഏബ്രഹാം മെത്രാപ്പോലീത്തായുടെ രോഗവിവരം അറിഞ്ഞാണ് ഡൽഹിയിലെത്തിയത്. ഡൽഹിയിൽ പത്തു ദിവസം മെത്രാപ്പോലീത്തായോടൊപ്പം താമസിച്ച അദ്ദേഹം വാത്സല്യവും സ്നേഹവും നിറഞ്ഞുനിന്ന അവസാനത്തെ കൂടിക്കാഴ്ചയെക്കുറിച്ച് ഇങ്ങനെ ഓർമ്മിക്കുന്നു: "ഒക്ടോബർ 2-നാണ് ഞാൻ തിരുമേനിയെ അവസാനമായി കാണുന്നത്. ചികിത്സ കഴിഞ്ഞ് തിരുമേനിയെ ബോംബെയിൽ നിന്നും ഡൽഹിയിൽ കൊണ്ടുവന്ന സമയമാണത്. തിരുമേനിക്ക് ശരീരത്തിന് വളരെ

ക്ഷീണവും വേദനയും നിറഞ്ഞ നിമിഷങ്ങളായിരുന്നു അത്. പക്ഷേ, എന്നെ കണ്ടപ്പോൾ വളരെ സന്തോഷമായി. കുടുംബത്തിലെ ഓരോരുത്തരുടേയും കാര്യങ്ങൾ പ്രത്യേകം പ്രത്യേകം ചോദിച്ചറിഞ്ഞു.

വിദഗ്ദ ചികിത്സയ്ക്ക് വിദേശത്തു പോകാമെന്ന് നിർബന്ധിച്ചെങ്കിലും സമ്മതിച്ചില്ല. ശാരീരികബുദ്ധിമുട്ടുകൾ ആയിരുന്നതിനാൽ മറ്റു ചികിത്സകൾക്കും പരിശോധനകൾക്കും തിരുമേനി തയ്യാറായില്ല. 'ധാരാളം ജോലികൾ ചെയ്തുതീർക്കുവാനുണ്ട്. ഒന്നിനും സമയം കിട്ടുന്നില്ല' എന്നു പറഞ്ഞ് തന്നെത്താൻ കാര്യങ്ങളൊന്നും ചെയ്യാൻ കഴിയാതെ വന്നതിൽ വളരെ ദുഃഖം പ്രകടിപ്പിച്ചു. ഏറ്റവും പ്രയാസമായിട്ടു പറഞ്ഞത് ഒരു കൈ കൊണ്ടു മാത്രമേ കമ്പ്യൂട്ടറിൽ ടൈപ്പു ചെയ്യുവാൻ സാധിക്കുന്നുള്ളു എന്നാണ്!

എപ്പോഴും എഴുതുകയും വായിക്കുകയും ചെയ്യുന്ന തിരുമേനി, വളരെ ക്ഷീണിതനായിട്ടും തിരക്കിട്ട് കമ്പ്യൂട്ടറിലേക്ക് ടൈപ്പു ചെയ്യുകയായിരുന്നു. കുറെ കഴിയുമ്പോൾ ക്ഷീണിക്കും. വീണ്ടും കിടക്കും. അൽപം ആശ്വാസം തോന്നിയാൽ കമ്പ്യൂട്ടറിന്റെ മുമ്പിലെത്തും. പെട്ടെന്ന് മരണം സംഭവിക്കുമെന്ന് തിരുമേനി ഒരിക്കലും പ്രതീക്ഷിച്ചിരുന്നില്ല. ദൈർഘ്യം കുറവാണെന്ന് ബോധ്യമുണ്ടായിരുന്നു. അതിനാലാവാം തിരക്കിട്ട് പലതും ചെയ്തുതീർക്കുവാൻ വ്യഗ്രത കാണിച്ചത്. ആത്മകഥ പൂർത്തിയാക്കുവാനുള്ള ശ്രമത്തിലായിരുന്നു തിരുമേനി.

കാണുമ്പോൾ എപ്പോഴും പറയുന്നത്, പലതും ചെയ്തു തീർക്കാനുണ്ടെന്നാണ്. 'എന്റെ വർക്സ് മുഴുവൻ ശേഖരിച്ച് അച്ചടിച്ച് പ്രസിദ്ധീകരിക്കണ'മെന്ന് അവസാനം കണ്ടപ്പോഴും ഓർമ്മിപ്പിച്ചു. പത്തു ദിവസം താമസിച്ചതിനുശേഷം 'തിരിച്ചു പോകട്ടെ'യെന്നു ചോദിച്ചപ്പോൾ സമ്മതിച്ചു. 'തിരിച്ചു വരണം' എന്നു തിരുമേനി എന്നോട് പറഞ്ഞു."

ആരോഗ്യസ്ഥിതി മോശമായിരുന്നിട്ടും പൊതുപരിപാടികളിലും സഭാപരമായ സമ്മേളനങ്ങളിലും പങ്കെടുക്കുവാൻ മെത്രാപ്പോലീത്താ ഉത്സാഹിച്ചു. 'കീമോതെറാപ്പി'യ്ക്ക് വിസമ്മതിച്ചിരുന്ന മെത്രാപ്പോലീത്താ, പിന്നീട് ആത്മകഥ എഴുതി തീർക്കണമെന്ന ചിന്തയിലും മറ്റും അതിനു സമ്മതിച്ചു. ഈ സമയത്ത് സുഹൃത്തും സഹപ്രവർത്തകനുമായ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ഡൽഹിയിലെത്തി മാർ ഗ്രീഗോറിയോസിനെ കണ്ടു. ആ സന്ദർശനത്തെക്കുറിച്ച് മാർ ഒസ്താത്തിയോസ് അനുസ്മരിക്കുന്നു: "ഡൽഹി ഓർത്തഡോക്സ് സെന്ററിൽ വച്ച് ഒക്ടോബർ 15-ന് മെത്രാപ്പോലീത്തായെ കണ്ട് പതിനഞ്ചു മിനിറ്റ് സംസാരിച്ചു കഴിഞ്ഞപ്പോൾ അദ്ദേഹം ക്ഷീണിതനായതിനാൽ വിശ്രമിക്കുവാൻ അനുവദിച്ചു. തലയ്ക്കു പിടിച്ച് പ്രാർത്ഥിച്ച ശേഷമായിരുന്നു

ഞാൻ യാത്ര പറഞ്ഞത്. പിറ്റേദിവസം ഡൽഹി ഹൗസ്ക്കാസ് പള്ളിയിൽ വരികയും ഭിലായി സെമിനാരി ബോർഡ് മീറ്റിംഗിൽ ഞാൻ അതിഥിയായും അദ്ദേഹം മെമ്പറായും സംബന്ധിക്കുകയും ചെയ്തു."

നവം. 23-ന് ശനിയാഴ്ച രാത്രി പതിവിലും ഉന്മേഷവാനായിട്ടാണ് മെത്രാപ്പോലീത്താ ഉറങ്ങാൻ പോയത്. നവം. 24-ന് (കാർത്തിക പൂർണിമ നാൾ) പുലർച്ചെ രണ്ടര മണിയോടെ മെത്രാപ്പോലീത്താ, അരമനയിൽ താമസിക്കുന്ന തോമസിനെ ബെല്ലടിച്ചു വരുത്തി. അൽപം വെള്ളം കുടിച്ചശേഷം വീണ്ടും കിടന്ന അദ്ദേഹം പിന്നെയും ബെല്ലടിച്ചു. നെഞ്ചിന് അസ്വസ്ഥത തോന്നുന്നതായി അദ്ദേഹം പറയുന്നുണ്ടായിരുന്നു. ഗുരുതരമായ ഹൃദയാഘാതം ബാധിച്ച അദ്ദേഹത്തെ തൊട്ടടുത്തുള്ള ബത്രാ ആശുപത്രിയിലേക്ക് കൊണ്ടുപോയി. അവിടെയെത്തി ഏതാനും നിമിഷങ്ങൾക്കകം മെത്രാപ്പോലീത്തായുടെ ആത്മാവ് ശരീരം വിട്ട് ദൈവസന്നിധിയിലേക്ക് തീർത്ഥാടനം ആരംഭിച്ചു.

മെത്രാപ്പോലീത്തായുടെ ആത്മാവ് തീർത്ഥാടനത്തിലാണ്. സജീവമായിരിക്കുന്നതും വളർന്നുകൊണ്ടിരിക്കുന്നതുമായ ആ ആത്മാവ് ഉണർന്നിരിക്കുന്നു; കർമ്മനിരതമായിരിക്കുന്നു; സർവ്വ സൃഷ്ടിക്കും വേണ്ടി ദൈവസന്നിധിയിൽ മദ്ധ്യസ്ഥതയർപ്പിക്കുന്നു. ദൈവം അനുവദിച്ചാൽ ആ ആത്മാവ് തീർത്ഥയാത്രയുടെ അന്ത്യത്തിൽ ദൈവസന്നിധിയിൽ ചെന്നു ചേരും.

ശരീരത്തിൽ നിന്ന് വാങ്ങിപ്പോയ ശേഷമുള്ള അവസ്ഥയെക്കുറിച്ച് സുഹൃത്തായ ആചാര്യ പി. റ്റി. തോമസിന്റെ കബറടക്ക ശുശ്രൂഷാമദ്ധ്യേ മെത്രാപ്പോലീത്താ പ്രസംഗിച്ചത് ഇങ്ങനെയാണ്: "ക്രൈസ്തവ പാരമ്പര്യത്തിൽ ഒരു സഹോദരനോ സഹോദരിയോ വിട പറയുമ്പോൾ നാം വിലപിക്കരുത്. ദൈവഭക്തന്മാരുടെ മരണം സ്വർഗ്ഗത്തിൽ സന്തോഷമുളവാക്കുന്നു. സ്വർഗ്ഗത്തിൽ ഒരംഗം കൂടി പ്രവേശിക്കുന്നതിനാൽ മാലാഖമാർ സന്തോഷിക്കുന്നു. നാമോ വിലപിക്കേണ്ട ആവശ്യമില്ല.

ലാസർ മരിച്ച സമയത്ത്, ലാസറിന്റെ സഹോദരിമാരും സുഹൃത്തുക്കളും കരയുന്നതു കണ്ടിട്ട് കർത്താവും കരഞ്ഞു. ദുഃഖം മനുഷ്യസഹജമാണ്. എന്നാൽ കർത്താവ് എന്തുകൊണ്ട് കരഞ്ഞു എന്നത് പ്രസക്തിയുള്ള ചോദ്യമാണ്. അവരുടെ മരണത്തോടുള്ള ഭയവും ദുഃഖവും കണ്ടിട്ട് കർത്താവിന് അവരോടുണ്ടായ സഹതാപമായിരുന്നു അത്.

ജീവിച്ചിരിക്കുന്നവരെ ഉദ്ബോധിപ്പിക്കുക എന്നതാണ് മരണത്തിന്റെ ലക്ഷ്യം. മരണത്തിന് നമ്മെ ദൈവത്തിൽനിന്നു വേർപിരിക്കാനാവില്ല.

നാമെല്ലാവരും മാതൃഗർഭത്തിൽ നിന്നാണ് ഈ ലോകത്തിലേക്ക്

വന്നത്. ഗർഭസ്ഥ അവസ്ഥയിൽ ശിശുവിന്, പുറത്തുള്ള ലോകത്തിലെ കാര്യങ്ങൾ മനസ്സിലാക്കുവാൻ സാധിക്കുകയില്ല; അറിയുവാൻ കഴിയുകയില്ല. ഗർഭസ്ഥ അവസ്ഥയിൽ കഴിയുന്ന കാലയളവുപോലെയാണ് മനുഷ്യന്റെ 70–തോ 80–തോ വയസ്സു വരെയുള്ള ജീവിതവും. മരണ ശേഷം അടുത്ത പുതിയ ജീവിതത്തിലേക്കുള്ള പ്രവേശനമാണ്.

ഈ ശരീരത്തിൽ നിന്നു നാം വാങ്ങിപ്പോകുമ്പോൾ സ്ഥലകാല പരിമിതിയുള്ള ഈ ലോകവും താനെ തിരോധാനം ചെയ്തിട്ട്, വർണ്ണിക്കാവതല്ലാത്ത മറ്റൊരു ലോകവ്യവസ്ഥിതിയിലേക്കു നാം പ്രവേശിക്കുന്നു. അവിടെ മാലാഖമാരെപ്പോലെ നാമും ജനനമരണങ്ങളോ സ്ഥലകാല പരിമിതികളോ ഇല്ലാത്ത ഒരു മനുഷ്യരാശിയായിത്തീരുന്നു.

അതിന്റെയും അടുത്ത ലോകമായ പുനരുത്ഥാനലോകത്തിൽ പുതിയ ശരീരം നമുക്കു ലഭിക്കുന്നുവെങ്കിലും അവിടെ ജനനമരണങ്ങളോ വിവാഹബന്ധങ്ങളോ ഇല്ലെന്നു കർത്താവു നമ്മെ പഠിപ്പിക്കുന്നു (വി. ലൂക്കോസ് 20:35–36)."

മെത്രാപ്പോലീത്താ കാലം ചെയ്ത വാർത്തയറിഞ്ഞ് ബ്രസീലിൽ ഡബ്ല്യു.സി.സി. യുടെ ഒരു സമ്മേളനത്തിൽ പങ്കെടുക്കുകയായിരുന്ന ഫാ. ഡോ. കെ. എം. ജോർജ്, ഫാ. സി. സി. ചെറിയാന് ഇങ്ങനെ എഴുതി: "Our Thirumeni is gone... you told me so. I can only pray and weep over this great loss. I am far away from home, and helpless, Let us look up to God and pray. Please do everything in consultation with Joshua Achen and others, to have thirumeni's burial at the seminary chapel. It was his deep desire, perhaps the only desire for the earthly end of his life. Bawa Thirumeni knows about it. ....

Please share my deep pain with everybody in the seminary. In this lonely and distant place, I seek consolation in the Lord of life. May the life giving spirit comfort us all and grant thirumeni's eternal joy."

ഓർത്തഡോക്സ് സെമിനാരി സ്ഥാപകനായ സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ കാലം ചെയ്ത നവം. 24–നു തന്നെയാണ് സെമിനാരിയുടെ ആധുനിക ശില്പിയായ പൗലോസ് മാർ ഗ്രീഗോറിയോസും കാലം ചെയ്തത്. മാർ ദീവന്നാസ്യോസിന്റെ ഓർമ്മപ്പെരുന്നാൾ നവം. 25–ന് രാവിലെ ആർഭാടരഹിതമായി സെമിനാരി ചാപ്പലിൽ ആഘോഷിച്ചു. അന്ന് ഉച്ച കഴിഞ്ഞ് മാർ ഗ്രീഗോറിയോസിന്റെ ഭൗതികദേഹം സെമിനാരി ചാപ്പലിന്റെ വടക്കുവശത്ത് തയ്യാറാക്കിയ കബറിടത്തിൽ അടക്കി.

സർവ്വ സൃഷ്ടിയേയും സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തി

രുന്ന മെത്രാപ്പോലീത്തായുടെ കബറടക്കം നടക്കുമ്പോൾ പ്രകൃതി അതിന്റെ സങ്കടമറിയിച്ചു. ഭൗതികദേഹം സെമിനാരി ചാപ്പലിലെത്തിയ ഉടൻ ആരംഭിച്ച മഴ കബറടക്ക ശുശ്രൂഷ അവസാനിച്ചതോടെ നിന്നു. പ്രകൃതിയുമായി മെത്രാപ്പോലീത്തായ്ക്കുണ്ടായിരുന്ന ഹൃദയംഗമായ ആത്മബന്ധം വെളിവാക്കുന്നതായിരുന്നു അത്.

മലയാള മനോരമയുടെ ഡൽഹി ലേഖകൻ ഡി. വിജയമോഹൻ മെത്രാപ്പോലീത്തായുടെ ഡയറിയും മറ്റും പരിശോധിച്ചതിന്റെയും, പലരുമായി സംഭാഷണം നടത്തിയതിന്റെയും പശ്ചാത്തലത്തിൽ, മെത്രാപ്പോലീത്തായുടെ അവസാന സമയങ്ങളിലെ 'കർമ്മനിരതയെ'ക്കുറിച്ച് ഇങ്ങനെ എഴുതി (മനോരമ, 1996 നവം. 25): "ജ്ഞാനേശ്വരന്റെ എഴുന്നൂറാം ജന്മദിനം, ലോക തത്വശാസ്ത്ര സമ്മേളനം, കരൺസിങ്ങുമായി കൂടിക്കാഴ്ച - ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് സ്വന്തം കൈപ്പടയിൽ ഡയറിയിൽ കുറിച്ചിട്ടിരിക്കുന്നത് ഇത്തരം അസംഖ്യം പരിപാടികളായിരുന്നു. അവയൊക്കെ അദ്ദേഹത്തിനു പ്രിയപ്പെട്ട വിഷയങ്ങളായിരുന്നു താനും. എന്നാൽ അവയൊന്നും പൂർത്തിയാക്കാനാവാതെ അദ്ദേഹം വിടവാങ്ങി.

അവസാന നിമിഷം വരെ കർമ്മനിരതനായിരുന്നു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്. വെള്ളി, ശനി ദിവസങ്ങളിൽ അദ്ദേഹം പതിവിലേറെ ഉന്മേഷവാനായിരുന്നു. പതിവിലും കൂടുതൽ ഭക്ഷണം ആവശ്യപ്പെട്ടു കഴിച്ചു. കമ്പ്യൂട്ടറിനു മുന്നിലിരുന്ന് നിരന്തരം ലേഖനങ്ങൾക്കുള്ള കരടുരൂപങ്ങൾ തയ്യാറാക്കി.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എന്നും അങ്ങനെയായിരുന്നു. സ്വന്തം ലേഖനങ്ങൾ അദ്ദേഹം തന്നെ ടൈപ്പ് ചെയ്യും. പിന്നീട് കമ്പ്യൂട്ടർ വന്നപ്പോൾ അദ്ദേഹം അതിലേക്കു മാറി. ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും അദ്ദേഹത്തിനു ദിവസവും ഒട്ടേറെ കത്തുകൾ എത്തുമായിരുന്നു. തുഗ്ലഖാബാദിലെ ഭദ്രാസനാലയത്തിന്റെ ഓഫീസ് മുറിയിൽ തുറക്കാത്ത ചില കത്തുകൾ ബാക്കിയുണ്ട്. മറ്റു ജോലിത്തിരക്കുകൾക്കിടയിൽ ഈ കത്തുകൾ പിന്നെ വായിക്കാമെന്നു കരുതി അദ്ദേഹം മാറ്റി വച്ചതാണ്. പക്ഷേ, ഇനിയൊരിക്കലും അതു വായിക്കാനാവാതെ അദ്ദേഹം യാത്രയാവുകയും ചെയ്തു.

ഞായറാഴ്ച മഹാരാഷ്ട്രയിലെ പൂനെയിൽ ജ്ഞാനേശ്വരന്റെ എഴുനൂറാം ചരമവാർഷികത്തിന് ഒരു ലോക തത്വശാസ്ത്ര സമ്മേളനമുണ്ടായിരുന്നു. അതിൽ പങ്കെടുക്കുവാൻ കഴിഞ്ഞില്ലെങ്കിലും സന്ദേശമയയ്ക്കാൻ അദ്ദേഹം താല്പര്യപ്പെട്ടിരുന്നു.

ബൽജിയത്തിലേക്കു പോകാനിരിക്കുകയായിരുന്നു അദ്ദേഹം.

ഡിസംബർ ഒമ്പതിനു കേരളത്തിലും വരണമെന്നുണ്ടായിരുന്നു. അതും കഴിഞ്ഞു 12-നു ഡൽഹിയിൽ ഒരു സെമിനാറിൽ 'മതത്തിന് ഒരു സാർവ ലൗകിക മൗലികതയുണ്ടോ?' എന്ന വിഷയത്തെക്കുറിച്ച് ഒരു പ്രഭാഷണം തയ്യാറാക്കാനും പരിപാടിയുണ്ടായിരുന്നു. ഇതൊക്കെ ഡയറിയിൽ അദ്ദേഹം തന്നെ കുറിച്ചിട്ടിരുന്നു.

സാഹിത്യകാരനും സാഹിത്യപ്രേമിയുമായിരുന്നു അദ്ദേഹം. ഏറ്റവും ഒടുവിൽ അദ്ദേഹം ചെയ്ത ജോലികളിലൊന്ന് സാഹിത്യവുമായി ബന്ധപ്പെട്ടായിരുന്നു. തൃശൂരിൽ നിന്നു കേരള സാഹിത്യ അക്കാദമി ചില പുസ്തകങ്ങൾ തിരഞ്ഞെടുക്കുവാൻ അയച്ചുകൊടുത്തിരുന്നു. വിഷയം അവാർഡ് തന്നെ. അവ കൃത്യമായി വായിച്ച് അഭിപ്രായം അയച്ചു കൊടുക്കുകയും ചെയ്തു.

ഏതാനും മാസം മുമ്പ് രക്താർബുദം ബാധിച്ചശേഷവും അദ്ദേഹ ത്തിന്റെ കർമ്മശേഷിക്കു മങ്ങലേറ്റിരുന്നില്ല. പോളണ്ടുകാരനായ ഒരു സുഹൃത്തിന്റെ ഉപദേശപ്രകാരം ഇടയ്ക്കു പൂർണ്ണമായും പഴങ്ങൾ മാത്ര മുള്ള ആഹാരക്രമം സ്വീകരിക്കുകയും ചെയ്തു."

മെത്രാപ്പോലീത്തായെ സ്നേഹിച്ചവരെയും വിമർശിച്ചവരെയും ഈ വേർപാട് ദുഃഖിതരാക്കി. മെത്രാപ്പോലീത്തായെ ഏറെ ആദരിച്ചിരുന്ന, അദ്ദേഹത്തിന്റെ സുഹൃത്ത് ഡോ. സുകുമാർ അഴീക്കോട് ആ വേർപാ ടിനെക്കുറിച്ച് 'ഇടിഞ്ഞത് ഒരു കുലപർവ്വതം' എന്ന് എഴുതി. ഡോ. അഴീ ക്കോട് മെത്രാപ്പോലീത്തായുടെ ജീവിതത്തെ നിരീക്ഷിച്ചിരിക്കുന്നത് കാണുക (മനോരമ, 1996 നവം. 25): "പൗലോസ് മാർ ഗ്രീഗോറിയോ സിന്റെ ചരമവാർത്ത എന്നെ തീർത്തും അവശനാക്കിക്കളഞ്ഞു. തത്വ ചിന്താപരമായ ദിഗ്ഭ്രമങ്ങൾകൊണ്ട് മനുഷ്യൻ വഴിവിട്ടു പോകുന്ന ഈ കാലഘട്ടത്തിൽ ഞങ്ങളെപ്പോലുള്ളവർക്ക് അദ്ദേഹം എപ്പോഴും ശക്തി ദുർഗമോ കുലപർവതമോ ആയിരുന്നു. ഒരു വലിയ പർവതം ഇടിഞ്ഞ പ്രതീതിയാണ് എന്റെ മനസിലിപ്പോൾ ഉള്ളത്. ഒരു ധീരഗംഭീരമായ രൂപ മല്ലാതെ മറ്റൊന്നും എന്റെ ഓർമ്മയിൽ വരുന്നില്ല. പക്ഷേ, ആ രൂപത്തിന്റെ തിളക്കത്തിൽത്തന്നെ മനസിന്റെ അടിയിൽ അദ്ദേഹത്തെ സംബന്ധി ച്ചുള്ള എല്ലാ അറിവുകളും കൂടിനിൽക്കുന്നതുപോലെ തോന്നുകയും ചെയ്യുന്നു.

അദ്ദേഹം നമ്മുടെ കൂടെ ഏറെക്കാലം ഉണ്ടാവുകയില്ലെന്ന് ഏറ്റവും ഒടുവിൽ കണ്ട ഒന്നുരണ്ടു സന്ദർഭങ്ങളിൽ തോന്നിയിരുന്നു. രണ്ടു വർഷം മുമ്പ് ഡൽഹിയിൽ ഇന്ദിരാഗാന്ധി സ്മാരകമായി സോണിയാഗാന്ധി സംഘടിപ്പിച്ച നല്ല മനുഷ്യസമൂഹത്തെപ്പറ്റി നടന്ന ചർച്ചയിൽ ഞങ്ങൾ രണ്ടുപേരുമാണ് കേരളീയരായി ഉണ്ടായിരുന്നത്. പെട്ടെന്നു പിടികൂടിയ പക്ഷാഘാതം നിമിത്തം അദ്ദേഹം വളരെ ക്ലേശിക്കുന്നുണ്ടായിരുന്നു. ഒരു

വീൽചെയറിലാണ് അദ്ദേഹം അവിടെ വന്നത്. പക്ഷേ, തന്റെ പ്രബന്ധം വായിക്കുവാൻ തുടങ്ങിയപ്പോൾ ഒരു നേർത്ത ശബ്ദം പ്രതീക്ഷിച്ച എന്നെ അത്ഭുതപ്പെടുത്തുന്നതായിരുന്നു ആ ശബ്ദം.

അത്രയും ശക്തവും ദൃഢവുമായിരുന്നു ആ ശബ്ദം. അദ്ദേഹത്തിന്റെ ശരീരത്തിന് ആരോഗ്യം കുറഞ്ഞാലും മനസ് ഒരിക്കലും ദുർബലമാവി ല്ലെന്ന് അന്ന് എനിക്ക് ബോധ്യപ്പെട്ടു. ആ മഹാനായ ആധ്യാത്മിക ചിന്ത കനാണ് നമുക്കിന്ന് എന്നന്നേക്കുമായി നഷ്ടപ്പെട്ടത്.

കേരളത്തിൽ ഉള്ളതുപോലെയോ അതിൽ കൂടുതലോ അദ്ദേഹം ഇന്ത്യയിലും ഇന്ത്യയ്ക്ക് വെളിയിലും ക്രൈസ്തവ വേദചിന്തകളിൽ മഹാപ്രാമാണികനായി അംഗീകരിക്കപ്പെട്ടിരുന്നു.

മെത്രാപ്പോലീത്തായെ പലപ്പോഴും ഞാൻ കണ്ടുമുട്ടിയിരുന്നത് വിദേ ശയാത്രയ്ക്ക് സന്നദ്ധനായി വലിയ സഞ്ചികളും തൂക്കി എയർപോർട്ടു കളിൽ തങ്ങുന്ന സന്ദർഭത്തിലായിരുന്നു. പക്ഷേ, അപ്പോഴെല്ലാം അദ്ദേഹം തത്വചിന്തയുടെ അത്യുന്നതങ്ങളിൽ ഒരു പാസ്പോർട്ടിന്റെയും സഹാ യമില്ലാതെ ഒറ്റയ്ക്ക് ധീരനായി സഞ്ചരിച്ചുകൊണ്ടിരിക്കയാവും. തന്റെ പേരോടുകൂടിയ ക്രൈസ്തവലോകത്തിൽ അതിനു മുമ്പ് വേദപാണ്ഡി ത്യത്തിന്റെ പാരമ്പര്യം സൃഷ്ടിച്ച ഗ്രിഗറിമാരിൽ നിന്ന് എള്ളോളം കുറ യാത്ത വേദസംബന്ധമായ വൈദുഷിയും വിശുദ്ധിയും നമ്മുടെ പൗലോസ് മാർ ഗ്രീഗോറിയോസിനുണ്ടെന്ന് ഞാൻ ഉറച്ചു വിശ്വസിക്കുന്നു.

ദർശനത്തിന്റെ പൂക്കൾ, ദർശനം, മതം, ശാസ്ത്രം, പാശ്ചാത്യ പ്രബു ദ്ധതയും ആധുനികോത്തരതയും, മതനിരപേക്ഷത: ഒരു സംവാദം എന്നീ മലയാള ഗ്രന്ഥങ്ങൾ നമുക്ക് ഒരിക്കലും ഉപേക്ഷിക്കാവുന്നതല്ല. തത്വ ചിന്തയുടെ രംഗത്ത് മലയാളത്തിന് – കേരളത്തിലാണ് ശങ്കരൻ പിറന്ന തെങ്കിലും – ഏറെക്കുറെ സമ്പൂർണ്ണ ദാരിദ്ര്യമാണുള്ളത്.

ഗ്രീഗോറിയോസ് തിരുമേനിയുടെ 'ദർശനത്തിന്റെ പൂക്കളെ'ന്ന കൃതിക്ക്, എന്നോടുള്ള വാത്സല്യം കൊണ്ടാകണം എന്നെക്കൊണ്ടാണ് അവതാരിക എഴുതിച്ചത്. അതിൽ പ്രതിപാദിച്ച വിഷയങ്ങൾ, മലയാള സാഹിത്യത്തിലെ നവനിരൂപകരിൽ പലരും എഴുതിയിരുന്നത് വായിച്ച തിൽ നിന്നായിരിക്കും വായനക്കാർ പലരും എന്തെങ്കിലും മനസ്സിലാക്കി യിട്ടുണ്ടാവുക. ഘടനാവാദവും ഘടനാവാദത്തിന്റെ അനന്തര വികാസവും ഈ നിരൂപകന്മാർ നമ്മെ ധരിപ്പിക്കുന്നതുപോലെ സാഹിത്യവിഷയ ങ്ങളല്ല. അവ തത്വചിന്താപരമായ വിഷയങ്ങളാണ്. അവ എത്ര അഗാധ ങ്ങളാണെന്ന് അറിയണമെന്നുള്ളവർ അദ്ദേഹത്തിന്റെ ഇംഗ്ലീഷ് കൃതി കളും മലയാള കൃതികളും വായിച്ചു മനസ്സിലാക്കണം.

ഹുസേൾ, ഹൈഡ്ഗർ, ഡെറിഡ, ബാർത്ത്, ലെവിസ്ട്രോസ് തുടങ്ങിയ അനേകം പാശ്ചാത്യ നവചിന്തകരുടെ യഥാർത്ഥ ജ്ഞാനപരിധികൾ മനസ്സിലാക്കുവാൻ നമ്മുടെ തിരുമേനിയുടെ മലയാളം കൃതികൾ തന്നെയും നല്ല വഴികാട്ടികളായിരിക്കും.

എന്തൊക്കെയോ പറയണമെന്നുണ്ട്. എന്നാൽ അതുകൊണ്ടുതന്നെ പറയുന്നില്ല. ജീവിച്ചിരിക്കുമ്പോൾ അദൃശ്യത നിമിത്തം നമ്മിൽ മിക്കവരും സമീപിച്ച് മനസിലാക്കുവാൻ ശ്രമിക്കാതിരുന്ന ഈ ചിന്താധന്യനെ മരണത്തിന്റെ ഈ നിമിഷത്തിലെങ്കിലും അത് തുറന്നിട്ട വാതിലുകളിലൂടെ സമീപിക്കുവാൻ നാം ശ്രമിക്കുന്നുവെങ്കിൽ അതായിരിക്കും ഈ ശ്രേഷ്ഠാത്മാവിനോട് നമുക്ക് ചെയ്യാവുന്ന ഉചിതമായ ആദരപ്രകടനം.

ഈ വൈദിക ശ്രേഷ്ഠനുമായി ഞാൻ ആദ്യം നേരിട്ടു കണ്ടു പരിചയപ്പെടുന്നത് ചരൽക്കുന്നിലോ മറ്റോ നടന്ന ഒരു ക്രൈസ്തവ സാഹിത്യ സെമിനാറിൽ വച്ചായിരുന്നു. അന്ന് അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ ഞാൻ സമർപ്പിച്ച പ്രസംഗം ബൈബിളിനു മലയാള സാഹിത്യത്തിൽ ഉണ്ടാക്കാൻ സാധിച്ച സ്വാധീനശക്തിയെപ്പറ്റിയായിരുന്നു. ഇത്ര വലിയൊരു മതപണ്ഡിതന്റെ സാന്നിദ്ധ്യത്തിൽ വച്ച് എനിക്ക് അത്ര വശമല്ലാത്ത ഒരു വിഷയം പ്രതിപാദിക്കാൻ ചെറിയ സങ്കോചമൊന്നുമായിരുന്നില്ല ഞാൻ അനുഭവിച്ചത്. അദ്ദേഹത്തിന്റെ സ്വഭാവത്തിലെ സ്നേഹമയത്വം ആ പ്രഥമ പരിചയത്തിൽ തന്നെ എനിക്കു മനസ്സിലായി. അദ്ദേഹം അന്നത്തെ എന്റെ ആശയങ്ങളെ അംഗീകരിച്ചപ്പോൾ അതിൽ കവിഞ്ഞൊരു ആധികാരികത ആരും ആഗ്രഹിക്കുമായിരുന്നില്ല.

ക്രൈസ്തവമായ ആധ്യാത്മിക വിചാരത്തിൽ ദൈവവും മനുഷ്യനും തമ്മിൽ ഉള്ളതും ഉണ്ടായിരിക്കേണ്ടതുമായ ബന്ധത്തെ മുൻനിർത്തിയാണ് അത്യഗാധങ്ങളായ അഭിപ്രായഭിന്നതകളുടെ നൂറു നൂറു വഴിത്തിരിവുകൾ ഉണ്ടായിത്തീർന്നിട്ടുള്ളത്. തന്റെ പേരുകാരനും പൂർവികനുമായ നിസായിലെ ഗ്രിഗറിയെന്ന മഹാനായ ചിന്തകൻ ഈശ്വരന്റെ അനുഗ്രഹത്തിനും മനുഷ്യശക്തിയുടെ സ്വതന്ത്രമായ ഇച്ഛാശക്തിയ്ക്കും പൊരുത്തമുള്ള ഒരു സമന്വയം ഉണ്ടാക്കിയിരുന്നു.

ക്രൈസ്തവ വേദചരിത്രത്തിൽ പ്രഖ്യാതനായ പെലേജിയസ് എന്ന തത്വചിന്തകൻ ഇതിന്മേൽ ആവിഷ്ക്കരിച്ച ഇച്ഛാ സ്വതന്ത്രപ്രധാനമായ മാർഗ്ഗവ്യതിയാനം പിൽക്കാലത്ത് നിരവധി വിവാദങ്ങൾ സൃഷ്ടിക്കുകയുണ്ടായി. നമ്മുടെ മാർ ഗ്രീഗോറിയോസിന്റെ ചിന്ത ഈ വിഭ്രാന്തികളിൽ നിന്നും ക്രൈസ്തവ വിചാരത്തെ മോചിപ്പിച്ച് അതിനെ മിതത്വമുള്ള ഒരു സമന്വയത്തിൽ വീണ്ടും പ്രതിഷ്ഠിക്കുകയുണ്ടായി.

ഇംഗ്ലീഷിലുള്ള അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ നമ്മുടെ നാട്ടിൽ വളരെ

സുപരിചിതങ്ങൾ അല്ലെങ്കിലും വെളിയിൽ വളരെ പ്രഖ്യാതങ്ങളാണ്. Enlightenment: East and West, A Light Too Bright, Cosmic Man, Freedom and Authority എന്നീ ഗ്രന്ഥങ്ങൾ ഉദാഹരണങ്ങളാണ്. ആംഗല ഗ്രന്ഥങ്ങളിൽ അവതരിപ്പിച്ച ചിന്തകളുടെ ചെറിയൊരംശം മാത്രമേ അദ്ദേഹത്തിനു മലയാളത്തിനു നൽകാൻ കഴിഞ്ഞുള്ളു. ഇതിനെ ന്യൂനതയായല്ല ഞാൻ പറയുന്നത്. നിരന്തരം കർമ്മചാരിയായിരുന്ന അദ്ദേഹം തന്റെ വിശ്വപ്രദക്ഷിണങ്ങൾക്കിടയിൽ കേരളീയരെയും മലയാളികളെയും മറന്നിട്ടില്ലല്ലോയെന്ന സന്തോഷമാണെനിക്ക്."

ഇടതുപക്ഷ നേതാവ് അഡ്വ. കുമരകം ശങ്കുണ്ണിമേനോൻ മെത്രാപ്പോലീത്തായുമായുള്ള സ്നേഹബന്ധത്തെക്കുറിച്ച് ഓർത്തഡോക്സ് സെമിനാരിയിൽ നടന്ന അനുസ്മരണ സമ്മേളനത്തിൽ ഇങ്ങനെ പ്രസംഗിച്ചു: "മാർ ഗ്രീഗോറിയോസ് തിരുമേനിയുമായി വളരെ അടുത്തു ഇടപെടുവാൻ മഹാഭാഗ്യം സിദ്ധിച്ചിട്ടുള്ള അപൂർവ്വം ചിലരിൽ ഒരാളാണ് ഞാൻ എന്ന് പലപ്പോഴും ഞാൻ അഭിമാനിച്ചിട്ടുണ്ട്. ഇപ്പോഴും അഭിമാനിക്കുന്നു. തിരുമേനിയെ അടുത്തറിയുവാൻ തുടങ്ങിയിട്ട് പത്തുമുപ്പതു വർഷങ്ങളായി. തിരുമേനിയുമായി ആദ്യം ഞാൻ സംസാരിക്കുന്നത് കമ്മ്യൂണിസ്റ്റ് മന്ത്രിയായിരുന്ന കെ. റ്റി ജേക്കബ് മരിച്ചപ്പോഴാണ്. അദ്ദേഹത്തിന്റെ ശവശരീരം തിരുനക്കര മൈതാനത്ത് പൊതുദർശനത്തിനു വെയ്ക്കും എന്ന് പ്രസിദ്ധപ്പെടുത്തിയതനുസരിച്ച് അവിടെ കുറെസമയം വച്ചിരുന്നു. അത് നട്ടുച്ച സമയത്തായിരുന്നു. പതിനായിരക്കണക്കിന് ആളുകൾ അവിടെ കൂടിയിരുന്നു. ഈ ആൾക്കൂട്ടത്തിനിടയിൽ കൂടി ഒരു പുരോഹിതൻ – ഒരു പരിവാരവുമില്ലാതെ, ഒരു കുട പോലും ചൂടാതെ – നട്ടുച്ച വെയിലിൽ ഒറ്റയ്ക്ക് നടന്നുചെന്ന് ആ കമ്മ്യൂണിസ്റ്റ് മന്ത്രിയുടെ തലയ്ക്കൽ ഏതാനും നിമിഷങ്ങൾ പ്രാർത്ഥിച്ച് നിന്നു. അദ്ദേഹം അവിടെ നിന്നു തിരികെപോരുമ്പോൾ ഞാനും കൂടെ തിരിച്ചു. അദ്ദേഹം എന്നോട് പറഞ്ഞു: 'ധാരാളം കമ്മ്യൂണിസ്റ്റ് പ്രസംഗങ്ങൾ ഞാൻ കേട്ടിട്ടുണ്ട്, വായിച്ചിട്ടുമുണ്ട്. എന്നാൽ ഈ രാജ്യത്ത് തല ചായ്ക്കാൻ ഇടമില്ലാത്ത നാലു ലക്ഷം ആളുകൾക്ക് പത്തു സെന്റ് വീതം കുടികിടപ്പ്, 24 മണിക്കൂർ കൊണ്ട് കൊടുക്കാൻ ഉത്തരവിട്ട ഒരു മനുഷ്യനാണവിടെ കിടന്നത്. അദ്ദേഹത്തെ വന്നു കാണേണ്ടത് എന്റെ കർത്തവ്യമാണെന്ന് എനിക്ക് തോന്നിയിട്ട് ഞാൻ വന്നതാണ്.'

ലാൻഡ് റിഫോംസ് ആക്റ്റിന്റെ പ്രസക്തഭാഗങ്ങൾ, കെ. റ്റി. ജേക്കബ് മന്ത്രിയായി സത്യപ്രതിജ്ഞ ചെയ്ത് 24 മണിക്കൂറിനകം നടപ്പിലാക്കിയിരുന്നു. അതിൽ തിരുമേനി സന്തുഷ്ടനായി. തിരുമേനിയെ അതിനു ശേഷം പല സന്ദർഭങ്ങളിൽ, പല സംഘടനാ പ്രവർത്തനങ്ങളിലൊക്കെ പരിചയപ്പെടാനും ഇടപഴകാനും ഇടവന്നു. അദ്ദേഹം ഡൽഹിയിൽ നിന്നു

വരുന്നുണ്ടോ എന്നു വിളിച്ചു ചോദിക്കും. വന്നു കഴിഞ്ഞാൽ സോഫിയാ സെന്ററിൽ നിന്ന് ആരെങ്കിലും എന്നെ വിളിച്ചു പറയും, തിരുമേനി വന്നിട്ടുണ്ടെന്ന്. ഞാൻ വേഗം ഇവിടെ വരും. ഇവിടെ വന്ന് കുറെ നേരം തിരുമേനിയോടുകൂടെ ഇവിടെയിരിക്കും. ഈ സെമിനാരിയുടെ തണലിൽ വലിയ ഒരു വടവൃക്ഷത്തിന്റെ ചുവട്ടിൽ ഞങ്ങൾ ഇരിക്കാറുണ്ടായിരുന്നു. എല്ലാ വിഷയങ്ങളും സംസാരിക്കും. രാഷ്ട്രീയം, സാമുദായികം, സാമൂഹികം, ദൈവശാസ്ത്രം, മതപരം തുടങ്ങിയ ഏതു വിഷയത്തെപ്പറ്റിയും സംസാരിക്കും. ഋഗ്വേദത്തെപ്പറ്റി സംസാരിക്കും. ഋഗ്വേദത്തിലെ ശ്ലോകങ്ങൾ ചൊല്ലിക്കൊണ്ട് വ്യാഖ്യാനിച്ചു കേൾപ്പിക്കുമായിരുന്നു.

സമൂലമായ ഒരു ശാസ്ത്രജ്ഞനും അറിവിന്റെ ഭണ്ഡാഗാരവും വേദാന്തിയും ദാർശനികനുമായിരുന്ന ഒരു വ്യക്തി – ഒരു മഹാനായ വ്യക്തി – നമുക്കുണ്ടായിരുന്നോ എന്നെനിക്ക് സംശയമാണ്. ഏതായാലും എന്റെ ഓർമ്മയിലില്ല. മുമ്പ് ജീവിച്ചിരുന്ന ശങ്കരാചാര്യരെയും, അങ്ങനെയുള്ള വലിയ ചരിത്രപുരുഷന്മാരെപ്പറ്റിയുമൊക്കെ ഞാൻ വായിക്കുകയും പഠിക്കുകയും ചെയ്തിട്ടുണ്ട്. എന്റെ ജീവിതകാലത്ത് എനിക്ക് അനുഭവപ്പെട്ടിട്ടുള്ള ഒരു പ്രത്യേക പാഠം മാർ ഗ്രീഗോറിയോസ് തിരുമേനിയായിരുന്നു.

ഞാൻ തിരുമേനിയോട് ഒരിക്കൽ പറഞ്ഞു: 'ഞാൻ പലരോടും പറയുന്നുണ്ട്, ഞാൻ തിരുമേനിയുടെ ഒരു ശിഷ്യനാണെന്ന്.' 'ആയിക്കോളൂ' എന്നു തിരുമേനി പറഞ്ഞു. അദ്ദേഹത്തിന് ഒരാളിനോടും വെറുപ്പുണ്ടായി ഞാൻ കണ്ടിട്ടില്ല. പല ആളുകളെപ്പറ്റിയും പറഞ്ഞോളൂ. ഏറ്റവും ക്രൂരമായ പ്രവർത്തനങ്ങൾ ചെയ്യുകയും ദുഷ്ടനായി ജീവിക്കുകയും ചെയ്യുന്ന ഒരാളെപ്പോലും അദ്ദേഹം വെറുക്കുന്നില്ല. എന്തുകൊണ്ടാണ് അങ്ങനെ വെറുക്കാത്തത് എന്നു ചോദിച്ചാൽ അദ്ദേഹം പറയും: 'അയാൾ അങ്ങനെ ആയത് എന്തുകൊണ്ടാണെന്ന് നാം ചിന്തിക്കണം. അയാൾ അങ്ങനെ ആയതിന്റെ പിന്നിൽ ഒരു ഭൗതിക സാഹചര്യം ഉണ്ട്. ആ സാഹചര്യം തിരുത്താൻ നമ്മെക്കൊണ്ട് കഴിയുന്നില്ലെങ്കിൽ അങ്ങനെയുള്ള ആളുകൾ ഉണ്ടായിക്കൊണ്ടിരിക്കും. അതുകൊണ്ട് ഭൗതിക സാഹചര്യത്തിന് വളരെ പ്രധാനപ്പെട്ട ഒരു റോളുണ്ട്. ആ നിലയിലാണ് ഞാൻ കമ്മ്യൂണിസ്റ്റുകാരോട് ആഭിമുഖ്യമുള്ളവനാണ് എന്നു പലരും പറയുന്നത്.'

ഇന്ത്യ–സോവിയറ്റ് കൾച്ചറൽ സൊസൈറ്റിയുടെ പ്രവർത്തനത്തിലായാലും, ലോക സമാധാന പ്രസ്ഥാനത്തിന്റെ പ്രവർത്തനത്തിലായാലും, മറ്റ് സാമൂഹിക രക്ഷയ്ക്കുവേണ്ടിയുള്ള ഏതു നടപടിക്കായാലും അദ്ദേഹത്തിന് പുത്തനായെന്തെങ്കിലും പറയാനുണ്ട്. അത് അറിവിന്റെ ആഴത്തിൽ നിന്നെടുത്തു തരുന്നതായിരിക്കും. അത് പുത്തനായിരിക്കും. തിരുമേനിയെ കാണാൻ ഇങ്ങോട്ടുവന്ന തരത്തിലല്ല ഞാൻ തിരിച്ചുപോകാറുള്ളത്! തീർച്ചയായും എന്തെങ്കിലും കൂടുതലായി എന്നിൽ ഉണ്ടായിരിക്കും.

ക്രിസ്തുവിനെ കാണുകയും ക്രിസ്തുവിനെ കേൾക്കുകയും ചെയ്തു എന്ന ഒരു ബോധത്തോടുകൂടി തിരിച്ചുപോവാൻ തിരുമേനി എന്നെ സഹായിച്ചിട്ടുണ്ട്. ഇങ്ങോട്ടു വരുമ്പോൾ ആ സന്നിധാനത്തെപ്പറ്റിയായിരിക്കും ചിന്ത, തിരിച്ചുപോകുമ്പോഴും അത് തന്നെയായിരിക്കും മനസ്സിൽ.

എന്നാൽ എന്നോട് എപ്പോഴെങ്കിലും 'താനൊരു ദൈവവിശ്വാസി ആകാത്തതെന്ത്' എന്ന് ചോദിച്ചിട്ടില്ല. ഒരിക്കലും ചോദിച്ചിട്ടില്ല. ദൈവത്തെപ്പറ്റിയുള്ള സങ്കല്പം എന്തെന്ന് മനസിലാക്കണം എന്നു പറയും. അദ്ദേഹം പഠിപ്പിച്ചതനുസരിച്ച് ദൈവത്തെപ്പറ്റി ഞാൻ ചിന്തിക്കുമ്പോൾ, പല ദൈവവിശ്വാസികളെപ്പറ്റിയും എനിക്ക് പുച്ഛമാണ്. ദൈവത്തെപ്പറ്റിയുള്ള സങ്കല്പം എത്രയോ മഹോന്നതമായിട്ടാണ് അദ്ദേഹം എനിക്ക് വിവരിച്ചു തന്നിട്ടുള്ളത്! അദ്ദേഹം ജീവിതകാലത്തോളം അത് പാലിച്ചിരുന്നു. അത് ബുദ്ധിമുട്ടുള്ള ഒരു കാര്യമാണ്. പറയാൻ ആർക്കും കഴിയും. പ്രസംഗിക്കുവാൻ കഴിയും. പ്രവൃത്തിപഥത്തിൽ അത് വലിയ ബുദ്ധിമുട്ടാണ്.

ഇവിടെ വന്നിരുന്നാൽ പോകുന്നതിനു മുമ്പ് ഒരു ഗ്ലാസ്സ് കടുംകാപ്പിയും ഒരു ഉണ്ണിയപ്പവും തരും. അത് തന്നെ അദ്ദേഹവും കഴിക്കും. ഒരു യോഗത്തിൽ ഇവിടെ വച്ച് 'സെമിനാരിയുമായുള്ള ബന്ധം മാത്രമേ ഞാൻ ആഗ്രഹിക്കുന്നുള്ളു' എന്നു പറഞ്ഞിട്ട് 'എനിക്ക് അവസാനത്തെ ആറടി മണ്ണ് ഇവിടെയുണ്ടാവണമെന്നു' പറഞ്ഞു. ആ ആറടി മണ്ണിനുള്ളിൽ, മഹാമേരു പോലെ സമുന്നതനായ ആ ദീപസ്തംഭം ഇപ്പോഴും ഇരിപ്പുണ്ട്. അതിന്റെ ജ്വാല കെട്ടടങ്ങുകയില്ല. ഉറപ്പാണ്."

എക്യുമെനിക്കൽ വേദികളിൽ സഹകരിച്ചു പ്രവർത്തിച്ചിരുന്ന ആർച്ച് ബിഷപ്പ് ജോസഫ് പൗവ്വത്തിൽ, മാനുഷികബന്ധങ്ങൾക്ക് വില കല്പിച്ചിരുന്ന മെത്രാപ്പോലീത്തായുടെ വ്യക്തിത്വത്തെക്കുറിച്ച് അനുസ്മരിക്കുന്നു: "അദ്ദേഹമൊരു അസാധാരണ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു. നാം കാണാത്തത് അദ്ദേഹം കാണുകയും നാം ചിന്തിക്കാത്തത് അദ്ദേഹം ചിന്തിക്കുകയും ചെയ്തിരുന്നു. വളരെ കുഴഞ്ഞ പ്രശ്നങ്ങളുടെ കുരുക്ക് അഴിക്കുന്നതിന് അദ്ദേഹത്തിന് പ്രത്യേകമായ ഒരു വൈദഗ്ദ്ധ്യമുണ്ടായിരുന്നു. എക്യുമെനിക്കൽ സംവാദങ്ങളിൽ അഭിപ്രായവ്യത്യാസം പ്രകടമായി വരുന്ന വേളയിൽ, ചിലർ വികാരം കൊള്ളുമ്പോൾ അദ്ദേഹം അവരോട് സംയമനം ഉപദേശിച്ചിരുന്നു. എല്ലാവർക്കും സ്വീകാര്യമായ ഫോർമുലകൾ കണ്ടെത്തുവാനായിട്ട് പ്രത്യേകമായ ഒരു വൈദഗ്ദ്ധ്യം അദ്ദേഹത്തിനുണ്ടായിരുന്നു.

അദ്ദേഹം പല കാര്യങ്ങളിലും മറ്റുള്ളവർക്ക് മാർഗദർശനം നൽകിയിരുന്നു. എക്യുമെനിക്കൽ ചർച്ചകളുടെ അവസരത്തിൽ പോലും, തന്നിൽ നിന്ന് ഭിന്നമായിട്ട് ചിന്തിക്കുന്ന ആളുകൾക്കുപോലും മാർഗ

ദർശനം നൽകുവാനായിട്ട് അദ്ദേഹത്തിന് സാധിച്ചിരുന്നു. എന്നാൽ അദ്ദേഹത്തോട് എനിക്ക് കൂടുതൽ ആദരവ് ഉണ്ടാക്കുവാൻ ഇടയായ രണ്ടു കാര്യങ്ങളെക്കുറിച്ച് ഞാൻ ഓർമ്മിക്കുകയാണ്. അദ്ദേഹം രോഗിയായിരുന്ന വേളയിൽ, എങ്ങനെ അദ്ദേഹം ആ രോഗത്തെ അഭിമുഖീകരിച്ചു എന്നുള്ളത് ഞാൻ ഓർമ്മിക്കുകയായിരുന്നു. ആ രോഗത്തിന്റെ കാര്യത്തെക്കുറിച്ച് ഏറെയൊന്നും പറയാതെ, തന്റെ ജീവിതലക്ഷ്യം സാധിക്കുന്നതിനുവേണ്ടി അത്യദ്ധ്വാനം ചെയ്ത ഒരു വ്യക്തിയായിട്ടാണ് ഞാനദ്ദേഹത്തെ കാണുക. അത് സാധാരണ ആളുകൾക്ക് ഇല്ലാത്ത ഒരു വലിയ സവിശേഷതയാണ്.

മറ്റൊന്ന് സ്വയം ആത്മവിമർശനത്തിന് തയ്യാറാവുന്ന ഒരു മനോഭാവം. ഒരു പക്ഷേ അദ്ദേഹത്തിന്റെ ഏറ്റവും അവസാനത്തെ സംഭാവനയായിരുന്നിരിക്കാം ജനുവരി–സെപ്റ്റംബർ മാസത്തെ 'സ്റ്റാർ ഓഫ് ദ് ഈസ്റ്റ്.' അതിന്റെ എഡിറ്റോറിയലിൽ അദ്ദേഹം പറഞ്ഞുവെച്ച ഒരു കാര്യം എന്നെ വളരെയധികം സ്പർശിക്കുകയുണ്ടായി. തനിക്ക് വലിയ രോഗമായിരുന്നു. ആ രോഗത്തിൽ നിന്ന് വിമുക്തി പ്രാപിച്ചു. തന്റെ മനസിന് ദൈവം കൂടുതൽ ഉന്മേഷം നൽകുകയുണ്ടായി. അത് ഒരു പക്ഷേ തന്നെത്തന്നെ കൂടുതൽ മനസിലാക്കുവാൻ തനിക്ക് ഉപകരിച്ചുവെന്ന് അദ്ദേഹം എഴുതിയിരിക്കുന്നു. അദ്ദേഹത്തിനുണ്ടായിരുന്ന Arrogant Independence കൂടുതൽ മനസിലാക്കുവാനായിട്ട് ഈ രോഗാവസ്ഥ സഹായിച്ചുവെന്നും തുടർന്ന് അദ്ദേഹം പറയുന്നു. ഇത് വലിയൊരു ആത്മവിമർശനത്തിന്റെ ഭാഗമാണ്. അങ്ങനെയൊന്നു പറയുവാൻ കഴിയുന്ന ഒരു മനുഷ്യൻ പ്രത്യേകമായി നമ്മുടെ ആദരവ് അർഹിക്കുന്നുണ്ട് എന്നാണ് എനിക്ക് തോന്നുന്നത്.

തീർച്ചയായും അദ്ദേഹം സ്വയം വിമർശിക്കുക മാത്രമല്ല, സമൂഹത്തെയും വിമർശിച്ചിരുന്നു. സമൂഹത്തോടുള്ള പ്രതിബദ്ധത അദ്ദേഹത്തിന്റെ ഒരു സവിശേഷതയായിരുന്നു. അദ്ദേഹം സ്വയം മറന്നുകൊണ്ട് സമൂഹത്തിന്റെ കാര്യങ്ങൾ ചിന്തിക്കുന്നതിൽ വ്യാപൃതനായിരുന്നു. സമൂഹത്തിന്റെ ദുരവസ്ഥയിൽ അദ്ദേഹം അസംതൃപ്തനും അസ്വസ്ഥനുമായിരുന്നു. തന്റെ ജീവിതകാലത്ത് സമൂഹത്തോട് ഏറ്റവും കൂടുതൽ പ്രതികരിച്ചിട്ടുള്ളയാളാണ് അദ്ദേഹം.

ഇന്ന് സമൂഹത്തിൽ കാണുന്ന പാളിച്ചകൾ അദ്ദേഹത്തെ വളരെയധികം അസ്വസ്ഥനാക്കിയിട്ടുണ്ട്. ഇന്നത്തെ നമ്മുടെ സമൂഹത്തിന്റെ ധൃതഗതിയിലുള്ള പതനം അദ്ദേഹത്തെ വളരെയധികം അസ്വസ്ഥനാക്കിയിട്ടുണ്ട്. അദ്ദേഹം അസ്വസ്ഥനായിരുന്നു. ഇങ്ങനെയുള്ള ശിഥിലീകരണത്തിന്റെ നടുവിൽ ഉണർന്നെഴുന്നേൽക്കുവാനായിട്ട് ശ്രമിക്കുവാനുള്ള ശക്തികളൊന്നും ഇല്ലല്ലോ എന്നുള്ള ഒരു അസ്വസ്ഥത അദ്ദേഹത്തിനു

ണ്ടായിരുന്നു. അദ്ദേഹത്തിന് എന്തെങ്കിലും പ്രതീക്ഷ നൽകുന്നത് ഏതാനും വ്യക്തികളായിരുന്നു. ദലൈലാമ, മാർട്ടിൻ ലൂഥർ കിംഗ്, മദർ തെരേസ തുടങ്ങിയ വ്യക്തികളെയാണ് അദ്ദേഹം പ്രത്യേകമായി അവസാനകാലത്ത് എഴുതിയ ഒരു ലേഖനത്തിൽ എടുത്തു കാണിക്കുന്നത്. അങ്ങനെയുള്ള ആളുകളിൽ അദ്ദേഹം പ്രതീക്ഷ സമർപ്പിക്കുകയാണ് ചെയ്തത്.

സമൂഹത്തിൽ നടക്കുന്ന ചലനങ്ങളെല്ലാം തന്റേതുമാണെന്ന് മനസ്സിലാക്കിക്കൊണ്ട് അതിനോട് പ്രതികരിക്കുകയും, ഈ സമൂഹത്തിന്റെ ഭദ്രത കൈവരാത്തതിൽ എന്നും അസ്വസ്ഥനായിരിക്കുകയും ചെയ്യുന്ന ഒരു വ്യക്തിയായിരുന്നു അദ്ദേഹം. ഒരു വക divine discontent. നമുക്ക് ചിലപ്പോൾ രോഷവും വിദ്വേഷവും തോന്നാം. അത്തരത്തിലുള്ളൊരു അസംതൃപ്തിയല്ല. ഇതൊരു divine discontent. അതദ്ദേഹത്തെ അവസാനകാലത്ത് കൂടുതൽ സ്വാധീനിച്ചിരുന്നു എന്നെനിക്ക് തോന്നിപ്പോകുന്നു.

എല്ലാ ചിന്താധാരകളെയും സഹിഷ്ണുതയോടെ കാണുവാൻ അദ്ദേഹത്തിന് കഴിഞ്ഞിരുന്നു. അവരുമായി സംവാദത്തിൽ ഏർപ്പെടാനും കഴിഞ്ഞിരുന്നു. എങ്കിലും അടിസ്ഥാനപരമായി ഈശ്വരവിശ്വാസത്തിന്റെ പ്രാധാന്യം അദ്ദേഹം മനസ്സിലാക്കിയിരുന്നു. അതുകൊണ്ടാണ് അവിടെ പാളിച്ച സംഭവിക്കുമ്പോൾ സമൂഹത്തിനാകെ തകർച്ചയുണ്ടാകുമെന്ന് ഉറപ്പിച്ചു പറയുവാൻ അദ്ദേഹത്തിന് ഇടയായത്. ഇങ്ങനെയെല്ലാം നമുക്ക് വലിയൊരു കാഴ്ചപ്പാടും ദർശനവും നൽകിയ വ്യക്തിയെന്ന നിലക്കാണ് ഞാനദ്ദേഹത്തെ ആദ്യമായി കാണുന്നത്.

മറ്റൊന്ന് അദ്ദേഹത്തിന് സെമിനാരിയോടും അതുപോലെ തന്നെ ദൈവശാസ്ത്രപഠന മേഖലയോടുമുള്ള വലിയ ഒരു സ്നേഹമായിരുന്നു. വൈദികപരിശീലനത്തിന്റെ പ്രാധാന്യം വളരെയേറെ മനസിലാക്കിയിരുന്ന ഒരു വ്യക്തിയായിരുന്നു അദ്ദേഹം. ഒരവസരത്തിൽ അദ്ദേഹമെന്നോട് പറഞ്ഞു, 'ഞാൻ മറ്റെല്ലാ ജോലികളും ഉപേക്ഷിക്കുകയാണ്. എന്നാൽ സെമിനാരിയുമായുള്ള ബന്ധം തുടരുന്നതാണെന്ന്.' ദൈവശാസ്ത്രപഠനകേന്ദ്രത്തോടുള്ള ആഭിമുഖ്യം അവസാനം വരെ അദ്ദേഹം പുലർത്തുകയുണ്ടായി.

ഒരു സഭയെ സംബന്ധിച്ചിടത്തോളം അതിന് ഏകാഗ്രതയും ശിക്ഷണവുമെല്ലാം നൽകുന്നത് അതിന്റെ ദൈവശാസ്ത്രമാണ്. അത് അദ്ദേഹം മനസിലാക്കുകയുണ്ടായി. കുറെക്കാലത്തേക്ക് നമുക്ക് ആളുകളെ വിചാരംകൊണ്ട് നയിക്കുവാൻ സാധിച്ചേക്കുമെങ്കിലും, ഒരു സഭയ്ക്ക് സ്ഥായീഭാവം നൽകുന്നത് അതിനൊരുപക്ഷേ ഒരു ഐക്യവും ഭദ്രത

യുമെല്ലാം നൽകുന്നത് ചിന്താസരണിയാണ്. വിശ്വാസത്തിലുള്ള ഉറപ്പാണ്. വിശ്വാസത്തെ വ്യക്തമാക്കുന്നതിലുള്ള അതിന്റെ കഴിവിലാണ്. അതിന്റെ വ്യതിരിക്തതയെ മനസിലാക്കുന്നതിലാണ്. ആ രംഗത്ത് അദ്ദേഹത്തിന് വളരെയധികം സംഭാവനകൾ നൽകാൻ സാധിച്ചു. സ്വന്തം സഭയ്ക്ക് അത്തരത്തിലുള്ള ഒരു ഭദ്രത നൽകുവാനായിട്ട് അദ്ദേഹം വളരെയധികം പരിശ്രമിക്കുകയുണ്ടായി എന്നെനിക്കറിയാം.

അദ്ദേഹത്തോട് ഞാൻ വിയോജിച്ച സന്ദർഭങ്ങൾ ഉണ്ടായിട്ടുണ്ട്. എങ്കിലും വളരെയധികം ഉറ്റ ഒരു സൗഹൃദം, തന്റെയൊരു ഇളയ സഹോദരൻ എന്ന നിലയിലുള്ള പരിഗണന അദ്ദേഹം പലപ്പോഴും എനിക്കു നൽകിയിട്ടുണ്ട്. മാത്രമല്ല അതെക്കുറിച്ച് സംസാരിക്കുവാനദ്ദേഹം തയ്യാറായിരുന്നു. 'നാം തമ്മിലുള്ള ആത്മീയബന്ധത്തെ'ക്കുറിച്ച് രണ്ടവസരങ്ങളിലെങ്കിലും അദ്ദേഹം പ്രത്യേകമായിട്ട് ഓർമ്മിച്ചത്, ഞാൻ വളരെയധികം സന്തോഷത്തോടും കൃതജ്ഞതയോടും കൂടെ ഓർമ്മിക്കുകയാണ്. അദ്ദേഹത്തിന് വലിയൊരു വാത്സല്യവും സൗഹൃദവുമുണ്ടായിരുന്നതായിട്ട് ഓർമ്മിക്കുന്നു. അദ്ദേഹം ഒരിക്കൽ ഒരു കുരിശുരൂപം തന്നുകൊണ്ട് പ്രത്യേകമായിട്ട് അത് എടുത്തുപറയുകയുണ്ടായി.

അദ്ദേഹം ഒരു വലിയ മനുഷ്യനായിരുന്നു. ചിന്തയുടെ ലോകത്ത് വ്യാപരിക്കുമ്പോഴും മാനുഷികബന്ധങ്ങളെ മറന്നുകൊണ്ട് അദ്ദേഹം ജീവിച്ചിരുന്നില്ല. മറ്റുള്ളവരുമായിട്ടുള്ള ആത്മീയബന്ധങ്ങളെ അദ്ദേഹം കാര്യമായിട്ട് കരുതിയിരുന്നു. വലിയ ഹൃദയമുള്ള ഒരു മനുഷ്യനും കൂടിയായിരുന്നു അദ്ദേഹം."[8]

മെത്രാപ്പോലീത്തായുടെ സുഹൃത്തും ഇൻഡോ-സോവിയറ്റ് കൾച്ചറൽ സൊസൈറ്റി (ഇസ്കസ്) യിൽ സഹപ്രവർത്തകനുമായിരുന്ന ശർമ്മാജി ആ വേർപാടിന്റെ വേദനയിൽ ഇങ്ങനെ എഴുതി: "ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് അന്തരിച്ച വിവരം വളരെ വേദനയോടെയാണ് കേട്ടത്. അദ്ദേഹം കുറെ മാസങ്ങളായി രോഗഗ്രസ്തനായിരുന്നുവെങ്കിലും അവസാനനാൾ വരെ താൻ വളരെ കാലമായി തെരഞ്ഞെടുത്ത കർമ്മരംഗത്ത് പ്രവർത്തിച്ചു വന്നിരുന്നു. ഞാൻ അദ്ദേഹത്തെ അറിയുന്നതും അടുത്ത സ്നേഹബന്ധം വളർത്തിത്തുടങ്ങിയതും 1970 തൊട്ടായിരുന്നു.

ലോകസമാധാന പ്രസ്ഥാനത്തിലും ഇന്ത്യാ-സോവിയറ്റ് സൗഹൃദ പ്രസ്ഥാനത്തിലും പരിസ്ഥിതി സംരക്ഷണപ്രവർത്തനങ്ങളിലും ദിവംഗതരായ കെ. പി. എസ്. മേനോൻ, സി. അച്യുതമേനോൻ തുടങ്ങിയവരോടൊപ്പം അദ്ദേഹം പ്രവർത്തിച്ച കാലമായിരുന്നു അത്. കോട്ടയത്തുള്ള സോഫിയാ സെന്ററിൽ ആനുകാലിക സാർവ്വദേശീയ പ്രശ്നങ്ങളെപ്പറ്റി കാര്യമാത്ര പ്രസക്തമായ ചർച്ചകൾക്ക് എത്രയെത്ര തവണയാണ്

അദ്ദേഹം നേതൃത്വം നൽകിയത്. അദ്ദേഹം മഹാനായ ക്രൈസ്തവ പണ്ഡിതനായിരുന്നു. അതോടൊപ്പം മാർക്സിസത്തിന്റെയും ആധുനിക സാമൂഹിക ദർശന ശാസ്ത്രങ്ങളുടെയും അഗാധമായ പാണ്ഡിത്യത്തിന്റെ ഉടമയുമായിരുന്നു.

ലോക ക്രൈസ്തവ സമ്മേളനത്തിന്റെ അധ്യക്ഷനായി ഒരു ദശകത്തോളം അദ്ദേഹം വിരാജിച്ചു. സംഘടിതവും വ്യവസ്ഥാപിതവുമായ മതങ്ങളുടെയും സാമ്പത്തിക സാമൂഹിക ദർശനങ്ങളുടെയും നിയന്ത്രണങ്ങളിൽ നിന്ന് വിമുക്തമായി; സാർവ്വത്രിക സാമൂഹിക സാമ്പത്തിക നീതിയും തുല്യതയും ഉറപ്പാക്കുന്ന സ്വയംപര്യാപ്തതയിലധിഷ്ഠിതമായ ഒരു ലോകവ്യവസ്ഥിതിക്കുവേണ്ടി അവസാനനാളുകളിൽ അദ്ദേഹം പ്രവർത്തിച്ചു പോന്നു. മാർക്സിസ്റ്റ് ദർശനവും ഗാന്ധിസവും സമന്വയിച്ചുകൊണ്ടുള്ള ഒരു ലോകവീക്ഷണത്തിനുവേണ്ടിയും അദ്ദേഹം വാദിച്ചു. അദ്ദേഹം ഋഷികേശിൽ രണ്ടു വർഷം മുമ്പ് മുൻകൈയെടുത്ത് സംഘടിപ്പിച്ച വിശ്വദർശനസമ്മേളനവും അതിലംഗീകരിച്ച പ്രഖ്യാപനവും ലോകത്തിന്റെ മുന്നോട്ടുള്ള പുരോഗതിക്ക് വലിയ സംഭാവനയാണ്.

വ്യക്തിപരമായി അദ്ദേഹം എന്നോട് അങ്ങേയറ്റത്തെ സ്നേഹവും വിശ്വാസവും കൈമാറിയിരുന്നത് ഞാൻ എന്നും ഓർക്കുന്നതാണ്. അദ്ദേഹത്തിന്റെ അകാലചരമം നമ്മുടെ രാജ്യത്തിന് മാത്രമല്ല ലോകത്തെമ്പാടുമുള്ള ദാർശനിക ലോകത്തിന് തീരാനഷ്ടമാണ്. അദ്ദേഹത്തിന്റെ ആത്മാവിന് നിത്യശാന്തി."

മലങ്കരസഭാപിതാക്കന്മാരെക്കുറിച്ച് ഗവേഷണ പഠനം നടത്തിയിട്ടുള്ള പ്രമുഖ ഗവേഷകനും സാഹിത്യകാരനുമായ ഡോ. സാമുവൽ ചന്ദനപ്പള്ളി മെത്രാപ്പോലീത്തായുടെ വ്യക്തിത്വത്തെ നിരീക്ഷിച്ചിട്ട് ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: "ഒരസാധാരണ പ്രതിഭാശാലിയായിരുന്നു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്. ജീവിതത്തിന്റെ അർത്ഥവും ആഴവും ആന്തരിക ശോഭയും ആത്മാവിൽ ഉൾക്കൊണ്ടിരുന്ന ആത്മീയാചാര്യൻ. ആത്മീയ പൗരുഷം എന്നൊന്നുണ്ടെങ്കിൽ, അത് ഈ നൂറ്റാണ്ടിൽ ഏറ്റവും അധികം ജ്വലിച്ചു നിന്നത് മെത്രാപ്പോലീത്തായിലായിരുന്നു. അറിവിൽ നിറവുണ്ടായിരുന്ന അദ്ദേഹം, ജീവിതാന്ത്യം വരെ അക്ഷരങ്ങളുടെ ലോകത്തിലെ പ്രജാപതിയായിത്തന്നെ കഴിഞ്ഞു. പൗരസ്ത്യ ദൈവശാസ്ത്രത്തിന് നവമാനങ്ങൾ നൽകിയ ഈ ദൈവശാസ്ത്ര പണ്ഡിതൻ, പാശ്ചാത്യ വേദശാസ്ത്ര പണ്ഡിതന്മാരുടെ അഭിപ്രായങ്ങളെ അപ്പടി വെട്ടിവിഴുങ്ങാൻ തയ്യാറായില്ല. സ്വകീയവും മൗലികവും ആയ യുക്തിയുടെ ഉരകല്ലിൽ ഉരച്ച് മാറ്റ് പരിശോധിച്ചിട്ട് സ്വീകരിക്കേണ്ടതിനെ മാത്രം സ്വീകരിച്ചിരുന്നു. മാർ ഗ്രീഗോറിയോസിന്റെ ഈടുറ്റ ഗ്രന്ഥങ്ങൾ ഇരുത്തം വന്ന ഒരു തലമുറയുടെ പാരായണത്തി

നായി കാത്തിരിക്കുന്നു. ചിന്താലോകത്തിലെ ചക്രവർത്തിയായി കഴിയുമ്പോഴും, സ്വസഭ ഏല്പിച്ച പ്രേഷിതദൗത്യവും അജപാലനവും സ്തുത്യർഹമായി നിർവഹിക്കുന്നതിൽ അദ്ദേഹം സമയം കണ്ടെത്തിയിരുന്നു. 'ഉണർന്നിരിക്കുന്നവൻ' എന്നാണല്ലോ 'ഗ്രീഗോറിയോസ്' എന്ന വാക്കിന്റെ അർത്ഥം. അതേ, അദ്ദേഹം സദാസമയവും ഉണർന്നിരിക്കുന്നു; അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിലെ അക്ഷരങ്ങളിൽ. അതുകൊണ്ട് അദ്ദേഹം കാലം ചെയ്തിട്ടില്ല. ആ വാക്കുകളിലൂടെ, വാക്യങ്ങളിലൂടെ അദ്ദേഹത്തെ അനുസ്ഥാനം ചെയ്യാം."[9]

1. ഓർത്തഡോക്സ് സെമിനാരിയിൽ നടന്ന അനുസ്മരണ സമ്മേളനത്തിൽ ഫാ. ഡോ. കെ. എം. ജോർജ് നടത്തിയ പ്രസംഗത്തിൽ നിന്ന്.
2. ഫാ. ഡോ. കെ. എം. ജോർജിന്റെ ഒരു പ്രസംഗത്തിൽ നിന്ന്.
3. മലങ്കര ഓർത്തഡോക്സ് സഭാദിന ബ്രോഷിയർ, 1997, പു. 8.
4. 'മാർ ഗ്രീഗോറിയോസ്: ഓർമ്മയുടെ തീരങ്ങളിൽ', ഫാ. സി. സി. ചെറിയാൻ, കോട്ടയം, 1996, പു. 10.
5. ഫാ. ഡോ. കെ. എം. ജോർജ്, 'ഭാഷാപോഷിണി'യിൽ എഴുതിയ ഒരു ലേഖനത്തിലെ ആശയങ്ങളോട് കടപ്പാട്.
6. 'മാർ ഗ്രീഗോറിയോസ്: ഓർമ്മയുടെ തീരങ്ങളിൽ', കോട്ടയം, 1996, പു. 10.
7. ഓർത്തഡോക്സ് സെമിനാരിയിലെ അനുസ്മരണ സമ്മേളനത്തിൽ ഫാ. ഡോ. കെ. എം. ജോർജ് നടത്തിയ പ്രസംഗത്തിൽ നിന്ന്.
8. ഓർത്തഡോക്സ് സെമിനാരിയിൽ നടന്ന അനുസ്മരണ സമ്മേളനത്തിലെ പ്രസംഗം.
9. എഡിറ്റോറിയൽ, ഓർത്തഡോക്സ് യൂത്ത്, വാല്യം 38, ലക്കം ഒന്ന്, 1997, പു. 4.

# 8

# പുതിയ മാനവികതയിലേക്ക്

ആധുനിക മനുഷ്യൻ ആന്തരികമായ തകർച്ചയെ അഭിമുഖീകരിച്ചു കൊണ്ടിരിക്കുകയാണ്. ദൈവത്തിന്റെ സ്വന്ത സാദൃശ്യത്തിലുള്ള സൃഷ്ടിയായ മനുഷ്യൻ തന്നിലുള്ള ദൈവസാദൃശ്യത്തെ നിരന്തരം നഷ്ടപ്പെടുത്തിക്കൊണ്ടിരിക്കുന്നു എന്നതിന്റെ സൂചനകളാണ് പൊതുവെ കണ്ടുവരുന്നത്. മനുഷ്യനിലുള്ള സ്വാഭാവികമായ ക്രിയാത്മകതയ്ക്ക് നിരന്തരം മങ്ങലേറ്റുകൊണ്ടിരിക്കുകയാണ്. നാം ഉൾപ്പെടെയുള്ള മനുഷ്യർക്ക് സന്തോഷമനുഭവപ്പെടുന്നില്ല. കാര്യമായ എന്തിന്റെയോ അഭാവം അനുഭവപ്പെടുന്നു. ജീവിതം അർത്ഥമില്ലാത്തതായി മാറുന്നു. ഇതിന് മനുഷ്യർക്ക് കണ്ടുപിടിക്കാവുന്ന കാരണങ്ങൾ ഉണ്ടോ? പരിഹാരമാർഗ്ഗം നമുക്ക് കണ്ടുപിടിക്കാമോ? പ്രപഞ്ചത്തെയും തന്നെത്തന്നെയും ദൈവതേജസ്സിലേയ്ക്ക് രൂപാന്തരപ്പെടുത്തുവാൻ ഉള്ള പ്രയത്നത്തിൽ ദൈവസാന്നിധ്യമായി നിലകൊള്ളേണ്ട മനുഷ്യരാശി, നിർജ്ജീവമായ ചൈതന്യരഹിതമായ ഈ അവസ്ഥയിലേയ്ക്ക് വന്നുപെട്ടത് എന്തുകൊണ്ട്? ഈ പടുകുഴിയിൽ നിന്നും പുറത്തേക്കുള്ള വഴി കാണിച്ചുകൊടുക്കുവാൻ ആർക്ക് കഴിയും?

ഈ നിർജ്ജീവതയ്ക്ക് കാരണമായി ചൂണ്ടിക്കാണിക്കപ്പെടുന്നത് മനുഷ്യന്റെ യുക്തിയിൽ മാത്രം അധിഷ്ഠിതമായ ഒരു 'സംസ്കാരം' ലോകമാകെയുള്ള ജനതയെ സ്വാധീനിച്ചുകൊണ്ടിരിക്കുന്നു എന്നുള്ളതാണ്. മതത്തിനോ യുക്തിക്കതീതമായ ഘടകങ്ങൾക്കോ ആ ചിന്താപദ്ധതിയിൽ ന്യായീകരണം കണ്ടെത്തുന്നതിന് സാധിക്കുന്നില്ല. എന്താണീ യുക്തിക്ക് ഇത്ര അപ്രമാദിത്വം? ഏതു മാനദണ്ഡമുപയോഗിച്ച് കാര്യങ്ങളെ വിലയിരുത്തിയതിനു ശേഷമാണ് യുക്തിയിൽ മാത്രം അധിഷ്ഠിതമായവയിലെ ആശ്രയിക്കാവൂ എന്ന് വാദിക്കുന്നത്? മനുഷ്യന്റെ ചൈതന്യത്തിന്റെയും ജീവന്റെയും ഉറവിടമെന്താണ്?

ഭൂതകാലത്തെ ഒഴിവാക്കിക്കൊണ്ട്, ഒരു വർത്തമാന കാലത്തെയോ, ഭാവി കാലത്തെയോ വിഭാവനം ചെയ്യുക സാധ്യമല്ലല്ലോ? ഇന്ന് മനുഷ്യന് പറ്റിയിരിക്കുന്ന തകരാറായി ചിലരൊക്കെ ചൂണ്ടിക്കാണിക്കുന്നത്, മനുഷ്യന് തന്റെ ഭൂതകാലവുമായി ക്രിയാത്മകമായ ബന്ധം വച്ചു പുലർത്തുവാൻ സാധിക്കുന്നില്ല എന്നുള്ളതാണ്. മനുഷ്യാസ്തിത്വത്തിന്റെ വേരുകൾ എവിടെയാണ് എന്ന ചോദ്യം പ്രസക്തമായി വരുന്നത് ഇവിടെയാണ്. തന്റെ ഉറവിടവു (Origin) മായുള്ള ബന്ധം എന്താണെന്ന് ശരിയായി ഗ്രഹിച്ച്, അതിൽനിന്നും ശക്തി സംഭരിക്കുവാൻ കഴിയാത്തിട

ത്തോളം മനുഷ്യന് ഇന്നത്തെ ജീർണ്ണതയിൽ നിന്ന് മോചനം ലഭിക്കുമെന്ന് തോന്നുന്നില്ല. അതിനെന്താണ് മാർഗ്ഗം?

അത് സാധ്യമാവണമെന്നുണ്ടെങ്കിൽ മനുഷ്യരാശി തങ്ങളുടെ ഓർമ്മയെ ശരിയാംവിധം ക്രമപ്പെടുത്തിയെങ്കിലേ സാധിക്കൂ. ആരോഗ്യകരമായ പ്രത്യാശയും വേണം. അവിടെയാണെന്നു തോന്നുന്നു യഥാർത്ഥ മതം ഇന്ന് ഏറെ പ്രസക്തമായി വരുന്നത്. ഫലപ്രദമായി കാര്യങ്ങൾ മുമ്പോട്ട് പോകണമെങ്കിൽ മതത്തിന്റെ അടിത്തറ എന്തെന്നും ആധുനിക സംസ്കാരത്തിന്റെ അടിത്തറ എന്തെന്നും വ്യക്തമായ അവ ബോധമുള്ളവരുടെ മാർഗ്ഗദർശനം മനുഷ്യന് ഉണ്ടാവണം. ദൗർഭാഗ്യവശാൽ അത്തരം ശേഷിയുള്ളവർക്ക് വംശനാശം സംഭവിച്ചുകൊണ്ടിരിക്കുകയാണ്. അങ്ങനെയുള്ള ഒരു സാന്നിധ്യമായാണ് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിനെ ചിലരെങ്കിലും മനസ്സിലാക്കിയത്.[1]

സമകാലീന ധൈഷണികതയുടെ വെളിച്ചത്തിൽ ചരിത്രപരവും, രാഷ്ട്രീയവും ദാർശനികവുമായ വർത്തമാന പ്രതിസന്ധികളുടെ സമഗ്ര ഭാവങ്ങൾ തിരയുന്ന അർത്ഥപൂർണ്ണമായ അന്വേഷണങ്ങളായിരുന്നു ഡോ. ഗ്രീഗോറിയോസിന്റേത്.

'മതത്തെയും ദർശനത്തെയും സ്വന്തം കാഴ്ചപ്പാടിലൂടെ നോക്കിക്കണ്ട ധിഷണാശാലിയായിരുന്നു മെത്രാപ്പോലീത്താ. മതം ആത്യന്തികമായി മനുഷ്യനന്മയ്ക്ക് ഉതകണം എന്നതായിരുന്നു അദ്ദേഹത്തിന്റെ പ്രഖ്യാപിത ശാസ്ത്രം. ലോകദർശനത്തിന്റെ നാനാത്വവും വൈവിധ്യവും സമന്വയിപ്പിക്കുന്ന ഒരു സമ്പൂർണ്ണ മാനവിക ദർശനം രൂപപ്പെടുത്തുവാനുള്ള ശ്രമത്തിലായിരുന്നു മെത്രാപ്പോലീത്താ. പ്രവാചകസദൃശമായ പ്രഭാഷണങ്ങൾ അനേകംപേരെ ശത്രുക്കളാക്കിയെങ്കിലും തന്റെ ദർശനങ്ങൾക്കു വേണ്ടി പൊരുതുകയും, താൻ വിശ്വസിക്കുന്ന അടിസ്ഥാന പ്രമാണങ്ങളെ വിട്ടുവീഴ്ചയില്ലാതെ പ്രഖ്യാപനം ചെയ്യുകയും ചെയ്തു അദ്ദേഹം.

പൗരസ്ത്യ ചിന്തയുടെ വലിയ പ്രചാരകനായിരുന്നു മെത്രാപ്പോലീത്താ. പാശ്ചാത്യ ചിന്തയുടെ പൊള്ളത്തരങ്ങളെ അദ്ദേഹം തുറന്നുകാട്ടി. ഭാരത സംസ്കൃതിയുടെ മഹനീയതയെ പാടി പുകഴ്ത്തുവാൻ ദത്തശ്രദ്ധനായിരുന്നു അദ്ദേഹം. ഭാരതത്തിലെ മതവൈവിധ്യം ശരിയായ മതസംസ്ക്കാരത്തിലേക്കുള്ള ചൂണ്ടുപലകയാണെന്ന് അദ്ദേഹം കരുതി.

മർദ്ദിതരോടും നീതി നിഷേധിക്കപ്പെട്ടവരോടും താദാത്മ്യം പ്രാപിക്കുന്ന ഒരു ദൈവശാസ്ത്രത്തിന്റെ വക്താവ് കൂടിയായിരുന്നു മെത്രാപ്പോലീത്താ. ജന നന്മയ്ക്കു വേണ്ടി പൊരുതുന്ന എല്ലാ ജനകീയ പ്രസ്ഥാനങ്ങളെയും ആദർശത്തിന്റെ പീഠത്തിൽ നിന്നുകൊണ്ട് അദ്ദേഹം

പിന്തുണച്ചു. നിസ്വന്റെ കണ്ണീരൊപ്പുന്നതിൽ കൂടി അരൂപനായ ഈശ്വരനെ കണ്ടെത്താൻ കഴിയുമെന്ന് അദ്ദേഹം ഉപദർശിച്ചു. വർണ്ണ, വർഗ്ഗ വ്യവസ്ഥകൾക്കതീതമായ മനുഷ്യ നന്മയെക്കുറിച്ച് ഉറക്കെ ചിന്തിച്ച ഒരു മനുഷ്യ സ്നേഹിയായിരുന്നു അദ്ദേഹം.'[2]

പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിന്റെ മുഖ്യധാരകളെ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ആഗിരണം ചെയ്ത് സ്വന്ത ജീവിതത്തിലൂടെ പ്രാവർത്തികമാക്കിയിട്ടുണ്ട്. ജനങ്ങൾ, പ്രത്യേകിച്ച് ചിന്തിക്കുന്നവർ അവരുടെ ദുഃഖിതമായ ഹൃദയങ്ങൾ പകരുവാനും ഉപദേശം സ്വീകരിക്കുവാനും മെത്രാപ്പോലീത്തായുടെ അടുക്കൽ ഓടിയെത്താറുണ്ടായിരുന്നു. അതുല്യമായ ആത്മീയ വരങ്ങൾ സിദ്ധിച്ചിട്ടുള്ള ഒരാചാര്യൻ എന്ന നിലയിൽ അഗാധമായ ഉൾക്കാഴ്ചയോടും പരിപക്വമായ ആത്മീയജ്ഞാനത്തോടും കൂടി അദ്ദേഹം അവരുടെ സങ്കടം കേൾക്കുകയും പരിഹാരം നിർദ്ദേശിക്കുകയും ചെയ്തു. അദ്ദേഹത്തിന് ലഭിച്ചിട്ടുള്ള സിദ്ധികളിൽ വച്ച് അതിശ്രേഷ്ഠമായത് അഭൗമികമായ സഹാനുഭൂതിയോടെ സർവസൃഷ്ടിയെയും സ്നേഹിക്കുവാനുള്ള കഴിവാണ്. നന്മയുള്ള മനുഷ്യരിൽ മാത്രമായി ആ സ്നേഹം ഒതുങ്ങുന്നില്ല. തിന്മയുടെ അന്ധകാരത്തെയും ആ സ്നേഹം വലയം ചെയ്യുകയും രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു. ആ സ്നേഹം ദൈവിക സ്നേഹത്തിനു സദൃശ്യമാണ്. ലോകത്തിൽ ഏറ്റവും ഉൽകൃഷ്ടമായ സ്നേഹം അതാണ്. ഈ സ്നേഹം മനുഷ്യരിലേക്ക് മാത്രമല്ല പ്രവഹിക്കുന്നത്. സർവ്വ ചരാചരങ്ങളും ഈ സ്നേഹസമുദ്രത്തിൽ നിമജ്ജനം ചെയ്യുന്നു. "ഓരോ ഇലയെയും ദിവ്യപ്രകാശത്തിന്റെ ഓരോ രശ്മിയേയും ഓരോ മണൽത്തരിയെപ്പോലും സ്നേഹിക്കുക, മൃഗങ്ങളെ, സസ്യങ്ങളെ എന്നു വേണ്ട സകല ചരാചരങ്ങളെയും സ്നേഹിക്കുക.... മൃഗങ്ങളെ സ്നേഹിക്കുക... ദൈവം അവയ്ക്കു ചിന്തയുടെ പ്രഥമാങ്കുരങ്ങളും നിർബാധമായ ആനന്ദവും നൽകിയിരിക്കുന്നു. നിങ്ങൾ അവയെ ഉപദ്രവിക്കരുത്. അവയുടെ ആനന്ദം ഹനിക്കരുത്... കുഞ്ഞുങ്ങളെ പ്രത്യേകം സ്നേഹിക്കൂ. ദൈവദൂതന്മാരെപ്പോലെ അവർ നിഷ്കന്മഷരാണ്. നമ്മുടെ ഹൃദയത്തെ മൃദൂകരിക്കാനും ശുദ്ധീകരിക്കാനും നമുക്കു മാർഗ്ഗനിർദ്ദേശം ചെയ്യാനും വേണ്ടി അവർ ജീവിക്കുന്നു" (കാരമസോവ് സഹോദരന്മാർ, പുസ്തകം 6, അദ്ധ്യായം 3). ഈ വാക്കുകൾക്ക് പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജീവിതവുമായി അഭേദ്യമായ ബന്ധമുണ്ട്.

സർവംസ്പർശിയായ ഈ സ്നേഹത്തിനടിസ്ഥാനം ഈ പ്രപഞ്ചത്തിന്റെ സ്വഭാവമാണ്. പ്രപഞ്ചം ഒരു സജീവമായ ശരീരം പോലെ സങ്കീർണ്ണമായ ആന്തരികബന്ധങ്ങളിൽ നിലനില്ക്കുന്നു. യൗഗീകാനുഭൂതിയുടെ പാരമ്യതയിൽ പ്രപഞ്ചത്തിന്റെ ചലനങ്ങൾ സ്പർശിച്ചറിയുവാൻ

യോഗിക്ക് സാധിക്കുന്നു. ദിവ്യസ്നേഹത്താൽ പരിപൂരിതമായ ഹൃദയമാണ് വിശ്വത്തിന്റെ ഹൃദയത്തുടിപ്പുകൾ കേൾക്കുന്നത്. ഭയത്തെ നിഷ്കാസനം ചെയ്യുന്ന ദിവ്യസ്നേഹത്താൽ പ്രേരിതനായി മനുഷ്യരുടെ നരകാനുഭവങ്ങളുടെ ഇരുണ്ട അഗാധതകളിൽ ഇറങ്ങുകയും, താൻ ഹൃദയത്തിൽ സംവഹിക്കുന്ന അലൗകിക ദീപ്തിയാൽ മരണത്തിന്റെ താഴ്വരയിൽ മങ്ങിയ നിഴലുകൾ പോലെ കഴിയുന്ന മനുഷ്യരെ പുതിയ ജീവന്റെ വസന്തശോഭയിലേക്കുയർത്തുകയും ചെയ്യുവാൻ പൗലോസ് മാർ ഗ്രീഗോറിയോസിനു കഴിഞ്ഞു.'[3]

'വി. പൗലോസ് ശ്ലീഹായെ അനുസ്മരിപ്പിക്കുന്ന അറിവിന്റെ ആഴങ്ങളും, പ്രഭാഷണ ചാതുരിയും രചനാവൈഭവവും ഒത്തിണങ്ങിയ ആധുനിക പൗലോസ് ആയിരുന്നു മാർ ഗ്രീഗോറിയോസ്. അദ്ദേഹത്തിന്റെ ചിന്താധാരയെ അഗാധതലത്തിൽ സ്പർശിച്ച നിസ്സായിലെ മാർ ഗ്രീഗോറിയോസിനെ പൗരസ്ത്യ ക്രൈസ്തവ സഭാമണ്ഡലത്തിൽ ഇക്കാലത്ത് പ്രകാശിപ്പിച്ച ഉജ്ജ്വലതാരമായിരുന്നു ഈ മഹാശയൻ. ഗ്രീക്ക്, സുറിയാനി, എബ്രായ ഭാഷകളിലും ഇംഗ്ലീഷ്, മലയാളം, ഹിന്ദി, തമിഴ്, റഷ്യൻ, ജർമ്മൻ, അംഹാരിക്ക് മുതലായ ഭാഷകളിലും വ്യുൽപത്തി നേടിയിരുന്ന അദ്ദേഹം വായനയിലൂടെയും അന്തർദേശീയ പര്യടനത്തിലൂടെയും സമാഹരിച്ച അറിവിനെ ആഗിരണം ചെയ്ത് അനായാസം സരളശൈലിയിലൂടെ സംക്രമിപ്പിക്കുന്ന രീതി ഒന്നു പ്രത്യേകമായിരുന്നു. കമ്പ്യൂട്ടർ യുഗത്തിലേക്ക് അദ്ദേഹം വളരെ വേഗം പ്രവേശിച്ചു. വിജ്ഞാന വിസ്ഫോടനത്തിലെ വിജ്ഞാനവീചികളെ കമ്പ്യൂട്ടറിൽ അദ്ദേഹം ഒപ്പിയെടുത്തു. തളർച്ച ബാധിച്ച ശരീരവും പ്രവർത്തനരഹിതമായ കരവും അദ്ദേഹത്തിന്റെ കർമ്മശേഷിയെ കീഴ്പെടുത്തിയില്ല. ഉണർന്നിരുന്ന മനസ്സിലെ ചിന്താധാരകൾ, പതറാതെ തളരാതെ കമ്പ്യൂട്ടറിലേക്ക് പകർത്തുകയും യഥാവസരം മെനഞ്ഞെടുത്ത ആശയങ്ങൾ ബാഹ്യലോകത്തിന്റെ മുമ്പിൽ അവതരിപ്പിക്കുകയും ചെയ്യുന്നതിന് അദ്ദേഹം സദാ ബദ്ധപ്പെട്ടിരുന്നു. 'സമയം തക്കത്തിൽ ഉപയോഗിക്കുന്നതിനു' കിണഞ്ഞു പരിശ്രമിച്ച കർമ്മയോഗിയായിരുന്നു മാർ ഗ്രീഗോറിയോസ്.

ഓർത്തഡോക്സ് വിശ്വാസത്തിന്റെ അതിശക്തനായ വക്താവ്, പ്രത്യേകിച്ചും അഖിലലോക ക്രൈസ്തവതലത്തിൽ അദ്ദേഹം തന്നെയായിരുന്നു. പൗരസ്ത്യ സംസ്കാരത്തിൽ ഉറച്ചു നിന്ന് പാശ്ചാത്യ സംസ്കാരത്തിന്റെയും ചിന്തകളുടെയും വൈകല്യം ഗ്രഹിച്ച ആ ധീര പോരാളി, മൂർച്ചയുള്ള വാക്ശരങ്ങൾ കൊണ്ട് അതിനെ നേരിട്ട സന്ദർഭങ്ങൾ അനവധിയാണ്. ഈ പോരാട്ടത്തിൽ അപമാനവും നഷ്ടവും സഹിക്കുന്നതിൽ അദ്ദേഹം മടി കാണിച്ചിരുന്നില്ല. അദ്ദേഹത്തിന്റെ ഉറച്ച നിലപാടിനോടുള്ള പ്രതിബദ്ധതയെ ഔദ്ധത്യമായി വ്യാഖ്യാനിച്ചവരും ഇല്ലാതില്ല.

ശത്രുക്കളെന്ന് കരുതിയവരെ ക്രിസ്തു സ്നേഹിക്കുന്നുവെന്ന അവബോധം അദ്ദേഹത്തിനുണ്ടായിരുന്നു.

വിശ്വാസസ്ഥിരതയും സംവേദനത്തിൽ സരളശൈലിയും പ്രയോഗസാമർത്ഥ്യവും കൈമുതലായിരുന്ന അദ്ദേഹത്തെ പലർക്കും മനസ്സിലാക്കുവാൻ കഴിഞ്ഞിരുന്നില്ല. അതുകൊണ്ട് വളരെ തെറ്റിദ്ധരിക്കപ്പെടുകയും ചെയ്തു. അദ്ദേഹത്തിന്റെ ആശയങ്ങൾ നവീനങ്ങളും, അസാധാരണവും ആയിരുന്നതിനാൽ ദുർഗ്രാഹ്യവുമായിരുന്നു. അദ്ദേഹത്തോടൊപ്പം ചിന്താസരണിയിൽ യാത്ര ചെയ്തിരുന്ന പഥികർക്കു മാത്രമേ ആ ചിന്തയുടെ പൊരുൾ മനസ്സിലാക്കുന്നതിന് കഴിവുണ്ടായിരുന്നുള്ളു.

ദൈവശാസ്ത്രം, സഭാവിജ്ഞാനീയം, പരിസ്ഥിതി ശാസ്ത്രം, രാഷ്ട്രമീമാംസ, പാശ്ചാത്യ – പൗരസ്ത്യ തത്വചിന്തകൾ, ആധുനിക പ്രത്യയശാസ്ത്രങ്ങൾ, കല, സാഹിത്യം, സംസ്കാരം എന്നിങ്ങനെ അറിവിന്റെ തലങ്ങളിലെല്ലാം അദ്ദേഹം പരതി. വിശ്വാസികൾക്കും അവിശ്വാസികൾക്കും അദ്ദേഹം അറിവ് പങ്കിട്ടു. മതവിശ്വാസികളും, രാഷ്ട്രതന്ത്രജ്ഞരും, സാഹിത്യകാരന്മാരും അദ്ദേഹത്തെ ശ്രദ്ധിച്ചു, ബഹുമാനിച്ചു. പൗരസ്ത്യ ചിന്താധാരയിലൂടെ വിശ്വമാനവ കുടുംബത്തിന് അദ്ദേഹം വിജ്ഞാനം പകർന്നു.

ചൂഷകനും ചൂഷിതനുമില്ലാത്ത, പീഡകനും പീഡിതനുമില്ലാത്ത ഉച്ചനീചത്വമില്ലാത്ത ക്ഷേമസമൂഹമായിരുന്നു അദ്ദേഹത്തിന്റെ ദർശനം. നീതിയിൽ അധിഷ്ഠിതമായി മാത്രമേ ക്ഷേമസമൂഹം സംജാതമാകു കയുള്ളു. ദരിദ്രർ, സ്ത്രീകൾ, കുഞ്ഞുങ്ങൾ, ശബ്ദരഹിതരായ സാധാ രണജനം, അദ്ധ്വാനത്തിന് നീതിപൂർവ്വമായ വേതനം ലഭിക്കാത്ത തൊഴിലാളികൾ – ഇങ്ങനെ അനീതി അനുഭവിക്കുന്ന ജനതയ്ക്കുവേണ്ടി മെത്രാപ്പോലീത്താ ശബ്ദമുയർത്തി. അദ്ദേഹത്തെ മാർക്സിസ്റ്റായി ചിലർ മുദ്രകുത്തി. 'ഞാൻ മാർക്സിസ്റ്റല്ല, ക്രിസ്ത്യാനിയാണെന്ന്' അദ്ദേഹം തുറന്നു പറഞ്ഞു.'[4]

രാഷ്ട്രാന്തര രംഗത്തു കീർത്തികേട്ട ദൈവശാത്രജ്ഞനായിരിക്കെത്തന്നെ തികഞ്ഞ പുരോഗമനവാദിയാകാനും അദ്ദേഹത്തിന് കഴിഞ്ഞു. ഇന്ത്യയിൽ ഇടതുപക്ഷ ചിന്താഗതിക്കാരുടെ ആദരവു നേടാൻ കഴിഞ്ഞ ചുരുക്കം വൈദികശ്രേഷ്ഠരിൽ ഒരാളായിരുന്നു മെത്രാപ്പോലീത്താ. മതവും ഭൗതികവാദവും അദ്ദേഹം കൂട്ടിയിണക്കി. തത്വചിന്തയും രാഷ്ട്രീയവും അദ്ദേഹം സമന്വയിപ്പിച്ചു. പഴമയും പുതുമയും അദ്ദേഹം ഒരുപോലെ സ്വാഗതം ചെയ്തു. എല്ലാറ്റിലുമുപരി ദൈവവും മനുഷ്യനും അദ്ദേഹത്തിന് ഒരുപോലെ പ്രിയപ്പെട്ട വിഷയങ്ങളുമായിരുന്നു.

'സ്വാതന്ത്ര്യം, സ്നേഹം, സമൂഹം – മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ചിന്തയും ദർശനവും പ്രകാശിപ്പിക്കാൻ ഇവയേക്കാൾ പറ്റിയ പദങ്ങളില്ല. സ്വാതന്ത്ര്യത്തിനു വേണ്ടി അദ്ദേഹം നടത്തിയ അന്വേഷണം സുദീർഘമായ പോരാട്ടമായിരുന്നു – തീക്ഷ്ണവും സമഗ്രവുമായ പോരാട്ടം. ലോകമൊട്ടുക്കുമുള്ള സ്ത്രീപുരുഷന്മാരെ അത് ഇന്നും പ്രചോദിപ്പിക്കുന്നു. ചിലപ്പോൾ പ്രകോപിപ്പിക്കുന്നു. വാസ്തവത്തിലുള്ള മനുഷ്യ സ്വാതന്ത്ര്യത്തിന്റെ മുൻ ഉപാധിയായി ഒരു സമൂഹത്തിൽ ശിക്ഷണ വിധേയമായ അധികാരവും സ്നേഹവും വിജ്ഞാനവും അന്യാദൃശമായ വിധത്തിൽ, സമ്യക്കാംവിധം പ്രകാശിതമാകുന്ന പ്രതിഭാസത്തിനു വേണ്ടിയായിരുന്നു അദ്ദേഹത്തിന്റെ അന്വേഷണസപര്യ. ഈ ദർശനത്തിന്റെ ആഴവും ഉന്മേഷം പകരുന്ന നവീനതയും ആ പ്രകോപനത്തിന്റെയും പ്രചോദനത്തിന്റെയും കരുത്തിന്റെ അടിയിൽ കാണുവാൻ കഴിയും. അധികാരഘടനകളുടെ പരമ്പരാഗത രൂപങ്ങളും ഘടനകളും പൊട്ടിത്തകരുന്നത് അദ്ദേഹം അടുത്തു നിന്നു കണ്ടു. വിദ്യാർത്ഥികളും കറുത്തവരും സ്ത്രീകളും ഉൾപ്പെടെ എല്ലായിനം മനുഷ്യർക്കും വിമോചനം നൽകുന്നതിനായി പ്രവർത്തിച്ച ചില പ്രസ്ഥാനങ്ങളെ സ്വന്തം രീതിയിൽ സഹായിക്കുന്നതിനുള്ള പദവിയും അദ്ദേഹത്തിന്റേതായി.

സ്വാതന്ത്ര്യം, സ്നേഹം, സമൂഹം എന്നിവ തമ്മിലുള്ള സമഗ്ര ബന്ധങ്ങളെ വ്യാഖ്യാനിക്കാൻ മെത്രാപ്പോലീത്താ അനസ്യൂതം യത്നിച്ചിരുന്നു. സ്വാതന്ത്ര്യം അദ്ദേഹത്തിന്റെ ചിന്തയുടെ മുൻനിരയിൽ അനായാസം ഓടിയണയും. യഥാർത്ഥ പ്രേമത്തിന്റെ അനിവാര്യമായ അനുബന്ധ ഘടകവും, പരിശുദ്ധാത്മാവിന്റെ സജീവ സമൂഹത്തിന്റെ വിശ്വസനീയ പ്രകാശനവുമായി അദ്ദേഹം അതിനെ അംഗീകരിച്ചു. സ്നേഹത്തിൽ യഥാർത്ഥ സ്വാതന്ത്ര്യം വളരുന്ന ഇത്തരം സമൂഹങ്ങൾക്കു മാത്രമേ ചിരസ്ഥായിയായ മനുഷ്യ സംസ്കാരത്തിന്റെ മൂശയായി വർത്തിക്കാൻ കഴിയുകയുള്ളുവെന്ന് അദ്ദേഹം മനസ്സിലാക്കി. ശാന്തിയും നീതിയും പരസ്പരം ആശ്ലേഷിക്കുന്ന ഒരു മാനവിക നാഗരികതയായിരുന്നു അദ്ദേഹത്തിന്റെ ദർശനത്തിൽ ഉണ്ടായിരുന്നത്.

ശാസ്ത്രത്തിലും സാങ്കേതികവിദ്യയിലും, മതത്തിലും തത്വശാസ്ത്രത്തിലും, ശാന്തിയിലും നീതിയിലും, സാമ്പത്തിക സിദ്ധാന്തങ്ങളിലും രാഷ്ട്രീയ മാതൃകകളിലും, പെട്ടെന്ന് ശ്രദ്ധ കേന്ദ്രീകരിക്കുവാനും ആഴത്തിൽ പഠിക്കുവാനും മെത്രാപ്പോലീത്താ പുലർത്തിയ അത്ഭുതാവഹമായ താല്പര്യാതിരേകത്തിന് ഒരൊറ്റ ദൃഷ്ടി കേന്ദ്രമാണുണ്ടായിരുന്നത് – ദൈവരാജ്യം. ഈ രാജ്യത്തിൽ നിഷ്ക്രിയരായ പ്രജകളായല്ല, രാജാക്കന്മാരായിത്തന്നെ മനുഷ്യവ്യക്തികൾ പങ്കെടുക്കണമെന്നായിരുന്നു

അദ്ദേഹത്തിന്റെ പക്ഷം. തന്റെ സ്വന്തം രാജത്വത്തിൽ പങ്കുചേരാൻ ദൈവം ക്രിസ്തുവിൽ മനുഷ്യരാശിയെ ക്ഷണിച്ചിരിക്കുന്നു. മനുഷ്യരാശിയിൽ ദൃശ്യമാകുന്ന രചനാത്മകമായ ഓരോ ഉൾപ്രേരണയും മനുഷ്യരാശിയുടെ രാജകീയ ഭാഗധേയത്വത്തിന്റെ സാക്ഷാത്കാരത്തിലേക്കുള്ള ഓരോ കാൽവയ്പാണ്. എന്നാൽ ദൈവമായ രാജാവ് ഒരു നല്ല ഇടയൻ കൂടിയാണ്. അവന്റെ രാജകീയാധികാരത്തിന്റെ വേര് ആടുകൾക്കുവേണ്ടിയുള്ള ത്യാഗാത്മകമായ സ്നേഹത്തിലും സേവനത്തിലും അധിഷ്ഠിതമാണ്. ഈ ത്യാഗവും സ്നേഹവുമാണ് ക്രിസ്തു സ്വന്തം ജീവിതത്തിൽ തെളിയിച്ചത്. അതിനാൽ മാർ ഗ്രീഗോറിയോസിനും, ആത്മാർത്ഥവും മനുഷ്യ സ്വാതന്ത്ര്യത്തിലേക്കു നയിക്കുന്നതുമായ ഏതു മാനുഷികാധികാര മാതൃകയും അടിസ്ഥാനപരമായി ഇടയസഹജമായ അധികാരമാകേണ്ടിയിരുന്നു.

മാർ ഗ്രീഗോറിയോസിന്റെ കാഴ്ചപ്പാടിൽ പാപം മൂലം പുരോഗതിയില്ലാതെ നിശ്ചലമായ ഒന്നായിരുന്നില്ല മനുഷ്യപ്രകൃതി; നന്മയിലേക്കു ചലിക്കാൻ കഴിയാതെ നിഷ്ക്രിയവുമായിരുന്നില്ല. മനുഷ്യൻ നല്ലവനായി സൃഷ്ടിക്കപ്പെട്ടുവെന്നും പാപം യഥാർത്ഥ മനുഷ്യപ്രകൃതിക്കു വിരുദ്ധവും അന്യവുമാണെന്നുള്ള ഉത്തമ ബോധ്യമായിരുന്നു മനുഷ്യനെ സംബന്ധിച്ച അദ്ദേഹത്തിന്റെ ശക്തിമത്തായ ക്രിസ്തീയ ദർശനത്തിന് അടിസ്ഥാനം. മനുഷ്യപ്രകൃതിക്ക് നേടിയെടുക്കാൻ ഒരു ഏൽക്കപ്പെട്ട ജോലിയുണ്ട്. നമ്മുടെ ദിശയിൽ മനുഷ്യപ്രകൃതിയെ പരിവർത്തനം ചെയ്യിക്കുക സാധ്യമാണ്. സ്നേഹത്തിലും സ്വാതന്ത്ര്യത്തിലും വേണം അത് നേടിയെടുക്കുവാൻ. ആരെയും ഒഴിച്ചുനിർത്താത്തതും, സ്വാതന്ത്ര്യം വളർത്തുന്നതുമായ ഘടനകളുടെ സഹായവും അതിനുണ്ടാവണം. ഈ ദർശനം രൂപപ്പെടുത്തിയെടുക്കുന്നതിൽ തന്റെ പേരുകാരനായ നിസായിലെ ബിഷപ്പിനോട് തനിക്ക് വലിയ കടപ്പാടുണ്ടെന്ന് മെത്രാപ്പോലീത്താ തുറന്നു പറയുമായിരുന്നു. ഏഷ്യൻ - ആഫ്രിക്കൻ ക്രൈസ്തവ പാരമ്പര്യം നാലാം നൂറ്റാണ്ടിൽ വളർത്തിയ അത്ഭുതാവഹമായ ക്രിസ്തീയ പ്രതിഭാശാലിയായിരുന്നു നിസായിലെ ഗ്രിഗറി. അദ്ദേഹം ആധുനിക സമൂഹത്തിന് വളരെ പ്രസക്തമായ സന്ദേശങ്ങളാണ് നൽകിയിട്ടുള്ളതെന്ന് മാർ ഗ്രീഗോറിയോസ് തന്റെ പല പുസ്തകങ്ങളിലും വ്യക്തമാക്കിയിട്ടുണ്ട്. ഈ ദർശനം തന്നെയാണ് വിശ്വാസസംബന്ധിയായ അഗസ്റ്റീനിയൻ വളച്ചൊടിക്കലിനെ വിമർശിക്കുന്ന നിലപാടെടുക്കുവാൻ മാർ ഗ്രീഗോറിയോസിനു കരുത്തു നൽകിയതും. ദൈവം, മനുഷ്യൻ, ലോകം എന്നിവയെ ഭിന്നങ്ങളായ മൂന്നു യാഥാർത്ഥ്യങ്ങളായി കാണാനാണ് പ്രതിഭാധനരായ പല പാശ്ചാത്യ പണ്ഡിതന്മാരുടെയും ശ്രമം. എന്നാൽ യാഥാർത്ഥ്യത്തിന്റെ അവിഭക്തതവും

സമഗ്രവും അവിഭാജ്യവുമായ ദർശനമാണ് മാർ ഗ്രീഗോറിയോസി നുള്ളത്. ഈ ദർശനപ്രകാരം സൃഷ്ടി മുഴുവൻ സ്രഷ്ടാവിന്റെ നന്മ സ്നേഹത്തിലും ആനന്ദത്തിലും സ്വാതന്ത്ര്യത്തിലും പങ്കിടുന്നതിന് അന സ്യൂതം ആഞ്ഞുകൊണ്ടിരിക്കുകയാണ്. ക്രിസ്തുവിൽ ആരംഭിച്ച ദൈവ മനുഷ്യ സംയോജനം നിത്യമായ ഒരു പ്രക്രിയയാണ്. മനസ്സിലും ആത്മാ വിലും മനുഷ്യന്റെ വളർച്ചയ്ക്ക് അത് യാതൊരു പരിമിതിയും കല്പി ക്കുന്നില്ല. പരിസ്ഥിതി മുതൽ രാഷ്ട്രീയ സമ്പദ്വ്യവസ്ഥ വരെയും, പാർട്ടി ക്കിൾ ഫിസിക്സ് മുതൽ പാരാസൈക്കോളജി വരെയും മനുഷ്യന്റെ ഉത്കണ്ഠയ്ക്കും അന്വേഷണത്തിനും നിദാനമായ എല്ലാ മേഖലകളെ സംബന്ധിച്ചും ഈ സമഗ്ര ദർശനത്തിന് വലിയ പ്രാധാന്യമുണ്ട്.

വിവിധ രീതികളിലും പ്രക്രിയകളിലും സൃഷ്ടിയെ പരിപൂർണമാക്കി ക്കൊണ്ടിരിക്കുന്ന പരിശുദ്ധാത്മാവിലാണ് മാർ ഗ്രീഗോറിയോസ് അന്തിമാ ശ്രയം അർപ്പിക്കുന്നത്. വിശ്വാസികളുടെ സമൂഹത്തിലായാലും ശാസ്ത്ര ജ്ഞരുടെ സമൂഹത്തിലായാലും അതേ ആത്മാവു തന്നെ സൃഷ്ടിക്കു കയും നയിക്കുകയും ഫലം നൽകുകയും ചെയ്യുന്നു. ഇപ്പോഴത്തെ വിശ്വാ സത്തിന്റെ അമിതാഘോഷത്തിനു മറുമരുന്നായി, ക്രിസ്തുവിൽ നമ്മുടെ വിശ്വാസവും സ്വാതന്ത്ര്യവും ആഘോഷിക്കാൻ കഴിവു നൽകുന്നതും പരിശുദ്ധാത്മാവ് തന്നെ. ഈ ആഘോഷം നിർദ്ദിഷ്ട മനുഷ്യസമൂഹ ത്തിന്റെ ഉൾക്കാമ്പാണ്.'[5]

'നീതിയിലും സ്നേഹത്തിലും പരിപോഷിപ്പിക്കപ്പെടുകയും, സർവാ തിശായിയായ ദൈവിക സാന്നിധ്യത്തിൽ പ്രബുദ്ധത നേടുകയും ചെയ്യുന്ന പുതിയ മാനുഷിക സാന്നിധ്യം തേടിയുള്ള തീക്ഷ്ണാന്വേ ഷണ ത്വര മെത്രാപ്പോലീത്താ ജീവിതകാലം മുഴുവൻ നിലനിർത്തി. കുശാഗ്രബുദ്ധിയും അന്യാദൃശമായ മാനസിക വ്യക്തതയും നിർലോപം അനുഗ്രഹിച്ചിരുന്ന മാർ ഗ്രീഗോറിയോസ്, ലോകത്തിന്റെ വിവിധ ഭാഗങ്ങ ളിൽ നിന്നായി വിഭിന്ന വിഷയങ്ങളിൽ അനേകം ശിഷ്യന്മാരെ ആകർ ഷിച്ചു. യാഥാർത്ഥ്യത്തിന്റെ പ്രകൃതിയിൽ നിന്നും അവർ മൗലികമായ ഉൾക്കാഴ്ചകൾ അനുസ്യൂതം പ്രാപിച്ചു. സദാ വികസ്വരമായിക്കൊണ്ടിരി ക്കുന്ന മനുഷ്യ വിജ്ഞാനീയത്തോട് അദ്ദേഹത്തിനുണ്ടായിരുന്ന തീവ്രാ ഭിനിവേശവും മനുഷ്യരാശിയുടെ ഭാവി കരുപ്പിടിപ്പിക്കുന്നതിൽ അദ്ദേഹ ത്തിനുണ്ടായിരുന്ന അത്യുൽസാഹവും അദ്ദേഹത്തെ അസാധാരണ വിജ്ഞാനത്താൽ അനുഗൃഹീതനായ ഒരു അദ്ധ്യാപകനായി ഉയർത്തി. ദൈവത്തിന്റെ അതിപുരാതനമായ സർഗാത്മക വിജ്ഞാനമാകുന്ന 'സോഫിയാ' സ്വന്തം ഉണ്മയുടെ അഗാധതലങ്ങളിൽ നിന്ന് രഹസ്യ ത്തിൽ അദ്ദേഹത്തെ മാടി വിളിക്കുന്നുണ്ടായിരുന്നു.

ശാസ്ത്രീയവും സാങ്കേതികവുമായ സംസ്ക്കാരത്തിലെ നൂതനവും ഉത്തമവുമായ അംശങ്ങളെ, മനസുറപ്പോടെ വിവേചനാപൂർവം സ്വാഗതം ചെയ്യുമ്പോൾ തന്നെ അദ്ദേഹത്തിന്റെ പ്രതിഭ പൗരസ്ത്യ ക്രിസ്ത്യാനിത്വത്തിന്റെയും ഭാരതത്തിന്റെയും ദാർശനികവും ആദ്ധ്യാത്മികവുമായ പാരമ്പര്യത്തിൽ വേരുറച്ചു നിന്നു. മതേതര സമൂഹവുമായി ഇടയ്ക്കിടക്കു നടത്തിപ്പോന്ന തിളക്കമാർന്ന സംവാദം, ഒരു മനോബോധ്യത്തിലേക്ക് അദ്ദേഹത്തെ വഴി നടത്തി. വിമർശനാത്മകമായ യുക്തിഭദ്രതയും സർവാതിശായിയായ മതാനുഭവവും ഒരു പുതിയ മാനവികതയുടെ മൂശയ്ക്കുള്ളിൽ ഫലപ്രദമാംവിധം അനുരഞ്ജിപ്പിക്കാൻ കഴിയുമെന്നായിരുന്നു ആ മനോബോധ്യം. “നിയന്ത്രണ ശക്തിയും (മാസ്റ്ററി) നിഗൂഢതയു (മിസ്റ്ററി) മാകുന്ന ദ്വന്ദ്വധ്രുവങ്ങൾക്കിടയിൽ സർഗാത്മകമായ സംഘർഷം നിലനിർത്തിക്കൊണ്ടാവണം ഈ പ്രക്രിയ നിർവഹിക്കേണ്ടത്. ചിരപരിചിതങ്ങളായ ഇനംതിരിവുകളിലൂടെ അദ്ദേഹത്തെ മനസ്സിലാക്കാൻ ശ്രമിക്കുന്നവരെ, ആ ബഹുമുഖ ധൈഷണികതയും അനേക മാർഗങ്ങളിലൂടെയുള്ള അദ്ദേഹത്തിന്റെ അന്വേഷണങ്ങളും പലപ്പോഴും അന്ധാളിപ്പിച്ചിട്ടുണ്ട്. ആർക്കും പിടികൊടുക്കാതെ തന്ത്രത്തിൽ ഒഴിഞ്ഞുമാറുന്ന അദ്ദേഹത്തിന്റെ തനിമയെ, ഏതെങ്കിലും ഒരൊറ്റ ചട്ടക്കൂട്ടിനുള്ളിലോ ഏതെങ്കിലും മേൽവിലാസക്കുറിയുടെ കീഴിലോ ഒതുക്കിനിർത്താൻ കഴിഞ്ഞിരുന്നില്ല.

വിശ്രമരഹിതനായ തീർത്ഥാടകനായിരുന്നു മാർ ഗ്രീഗോറിയോസ്, രണ്ടാം തരത്തിൽപ്പെട്ട ഒന്നു കൊണ്ടും അദ്ദേഹം തൃപ്തനായിരുന്നില്ല. യാഥാർത്ഥ്യത്തിന്റെ സാധാരണ ഘടനകൾക്കുള്ളിൽ സർവാതിശായിയായ ബഹിർഗമന കവാടങ്ങൾ (transcendent openings) ക്കായി അദ്ദേഹം സൂക്ഷ്മാവലോകനം ചെയ്യുമായിരുന്നു. അദ്ദേഹത്തിന്റെ ദർശനത്തിന്റെ കേന്ദ്രസ്ഥാനത്ത് ദൈവത്തിന്റെ ഉണ്മയുടെ ചലനാത്മകമായ ആഴംകാണായ്മ (fathomlessness) സംബന്ധിച്ച് പൗരസ്ത്യ പിതാക്കന്മാരുടെ ദർശനത്തിന്റെ സംവേദനമായിരുന്നു. അതോടൊപ്പം മനുഷ്യ ചൈതന്യത്തിന്റെ ഒരിക്കലും അവസാനിക്കാത്തതും പങ്കാളിത്തപരവുമായ ആരോഹണവും (Participatory ascent). ആത്മീയമായ ഒരർത്ഥത്തിൽ അദ്ദേഹത്തിന്റെ വിശ്രമരാഹിത്യം പുരാതനവും സന്യാസിസഹജവും ആദ്ധ്യാത്മികവുമായ ഒരിനം വിദേശ സഞ്ചാരത്തിനോ അലഞ്ഞു തിരിയലിനോ ജന്മം നൽകി. യാഥാർത്ഥ്യത്തിന്റെ ഘടനകളിൽ നിന്നു സ്വയം വിടുർത്തി സ്വന്തം വീടില്ലാത്ത ഒരവസ്ഥയിലുള്ള ആദ്ധ്യാത്മികമായ അലഞ്ഞുതിരിയലാണത്. സർവ്വാതിശായിത്വത്തിന്റെ അരുണിമ (glow of transcendence) തേടിയുള്ള ഒരു അന്വേഷണം. എന്നിരിക്കിലും, മനുഷ്യാവതാര ചൈതന്യത്തിന്റെ ചുവടു പിടിച്ച് സമകാലീന പ്രശ്നങ്ങളായ ശാസ്ത്രവും

നാഗരികതയും, പരിസ്ഥിതി ശാസ്ത്രവും സാമ്പത്തികശാസ്ത്രവും, രാഷ്ട്രീയവും ആദ്ധ്യാത്മികതയും, തത്വശാസ്ത്രവും സംസ്ക്കാരവും തുടങ്ങിയവയോട് അദ്ദേഹം പ്രതിബദ്ധത പുലർത്തിയിരുന്നു.

മെത്രാപ്പോലീത്തായുടെ മനുഷ്യാവതാര ദൈവശാസ്ത്രം, പ്രപഞ്ച സൃഷ്ടിയുടെ സർവ്വ സമൃദ്ധിയും സൗന്ദര്യവും ദൈവത്തിനു നന്ദിപ്രകടനമായി സമർപ്പിക്കുന്നതിനെ ഉയർത്തിപ്പിടിക്കുന്നു. ദിവ്യമായ മനുഷ്യാവതാര പ്രക്രിയയെ ദുരാഗ്രഹികളായ മനുഷ്യവ്യക്തികളുടെ ധനാർജന പ്രവണതയ്ക്കും, സമ്പത്ത് സ്വരൂപിച്ചു വയ്ക്കുന്ന പ്രക്രിയയ്ക്കും, വേദികയായി തരംതാഴ്ത്തുന്നതിനുള്ള ഏതു ശ്രമത്തെയും അദ്ദേഹം ശക്തിയുക്തം എതിർത്തിരുന്നു. അതുപോലെ തന്നെ, മതേതര വിഷയങ്ങളിൽ തനിക്ക് പാണ്ഡിത്യമുള്ള കാര്യങ്ങളെ ഏതെങ്കിലുംവിധത്തിൽ തരംതാഴ്ത്തി ബന്ധിക്കുന്നതിനും അദ്ദേഹം ആരെയും അനുവദിച്ചിരുന്നില്ല. യാഥാർത്ഥ്യത്തിന്റെ ഭൗതികവും ആദ്ധ്യാത്മികവുമായ മേഖലകൾക്കിടയിൽ സർഗാത്മകമായ മധ്യസ്ഥ സ്ഥാനം അവലംബിച്ചു കൊണ്ട്, ഒരു 'അതിർത്തി മനുഷ്യനായി' വികസ്വരമായിക്കൊണ്ടിരിക്കുന്ന മനുഷ്യതയോടൊപ്പം നിലകൊള്ളാനായിരുന്നു അദ്ദേഹത്തിന്റെ താൽപര്യവും യത്നവും.

കൊച്ചുകുട്ടികളോടും വിശുദ്ധരായ വ്യക്തികളോടും ഒന്നിച്ചു സമയം ചിലവഴിക്കുക മാർ ഗ്രീഗോറിയോസിന് അതിയായ ആഹ്ലാദം നൽകിയിരുന്നു. ഈ ലോകത്തിൽ നമ്മുടെ ഉണ്മയുടെ സ്രോതസ്സ് സംബന്ധിച്ച സുതാര്യതയുടെ ഒരു ലക്ഷണമായി അതിനെ കണക്കാക്കാം. ശിശുവിന്റെ നിഷ്കളങ്കമായ അത്ഭുതഭാവവും ജ്ഞാനി (Sage) യുടെ "പഠിച്ച അജ്ഞത" (learned Ignorance) യും ക്രിസ്തുവിൽ കേന്ദ്രീകൃതമായ ഒരു പുതിയ മാനവികതയുടെ ലക്ഷണങ്ങളായിരിക്കാം. സൂക്ഷ്മ സംവേദനക്ഷമതയുള്ള (deeply sensitive) മനുഷ്യ വ്യക്തിയെന്ന നിലയിൽ, മാർ ഗ്രീഗോറിയോസ് എല്ലാവിധത്തിലുള്ള ആധിപത്യങ്ങളെയും ചൂഷണങ്ങളെയും സ്വാഭാവികമായിത്തന്നെ എതിർത്തിരുന്നു. സമൂഹം പുറംതള്ളിയവർക്കും, മർദ്ദിതർക്കും, രോഗികൾക്കും, കഷ്ടപ്പെടുന്നവർക്കും, ഗോത്രജനങ്ങൾക്കും, ആദിവാസികൾക്കും വേണ്ടി സദാ ജാഗ്രതയോടെ സഹാനുഭൂതിയുമായി അദ്ദേഹം നിലകൊണ്ടു. നന്മയുടെ സർഗാത്മകതയും പൊതുനന്മയുടെ ആവിഷ്ക്കാരവുമെന്ന നിലയിൽ മനുഷ്യസ്വാതന്ത്ര്യം ഒരു പുതിയ മാനവികത സംബന്ധിച്ച അദ്ദേഹത്തിന്റെ ദർശനത്തിൽ കേന്ദ്രസ്ഥാനം വഹിക്കുന്നു. തീവ്രമായ ആദ്ധ്യാത്മിക പോരാട്ടങ്ങൾ അദ്ദേഹത്തെ മനുഷ്യത്വം മുറ്റിയ വ്യക്തിയാക്കിത്തീർത്തു. നമ്മുടെ പരിചിതകോട്ടകളുടെ ഉയർന്ന മതിൽക്കെട്ടുകൾക്കപ്പുറം അദ്ദേഹത്തോടൊപ്പം സഞ്ചരിക്കാൻ താല്പര്യമുള്ളവർക്ക് അദ്ദേഹം വിശ്വസ്തനായ മാർഗദർശിയാണ്.'[6]

'മാർ ഗ്രീഗോറിയോസിന്റെ വ്യക്തിത്വത്തിലും പ്രവർത്തനത്തിലും ദൃശ്യമായ അസ്വസ്ഥത യഥാർത്ഥ സ്വാതന്ത്ര്യം തേടി അദ്ദേഹം അനുസ്യൂതം നടത്തിക്കൊണ്ടിരുന്ന അന്വേഷണത്തിൽ നിന്ന് ഉയിരെടുത്തതാണ്. യാഥാർത്ഥ്യത്തിന്റെ ഏതെങ്കിലും പ്രത്യേക ചിന്താരീതിയോ മാതൃകയോ തന്നെ അടിമയാക്കാൻ അദ്ദേഹം ഒരിക്കലും അനുവദിച്ചിരുന്നില്ല. എന്നാൽ യാഥാർത്ഥ്യം സംബന്ധിച്ചും ലോകത്തിന്റെ ഭാവി സംബന്ധിച്ചും ഉണ്ടായിക്കൊണ്ടിരിക്കുന്ന പുതിയ അറിവുകളെയും അഭിപ്രായങ്ങളെയും പിടിച്ചെടുക്കുവാൻ, സംവേദനക്ഷമതയോടും, ആദരവോടും കൂടി അദ്ദേഹം സദാ നിരീക്ഷിച്ചുകൊണ്ടിരുന്നു.

അന്വേഷണത്വര പൂണ്ട മാർ ഗ്രീഗോറിയോസ് സമയത്തിന്റെയും കാലത്തിന്റെയും ബന്ധനം പൊട്ടിച്ചു പുറത്തുചാടുവാൻ അഭിവാഞ്ഛിച്ചു ലോകത്തോടു മമത പുലർത്താതെ, ലോകത്തിന്റെ അവകാശത്തിനു പുറത്തുചാടുവാൻ കൊതിച്ചു. പക്ഷേ, അദ്ദേഹം വീണ്ടും അതിലേക്കു തന്നെ ക്ഷണിക്കപ്പെട്ടു. ജീവിതത്തെയും അതിന്റെ സൗന്ദര്യത്തെയും പ്രഖ്യാപനം ചെയ്യാനും, അതിനുവേണ്ടി പോരാടാനും, അധികാര കസേരകൾക്കെതിരായി മനുഷ്യക്ഷേമത്തിനു വേണ്ടിയുള്ള സമരത്തിന്റെ മുൻപന്തിയിൽ ഉറച്ചുനിൽക്കാനും അദ്ദേഹത്തോടാവശ്യപ്പെട്ടു. ഇതായിരുന്നു അദ്ദേഹത്തിന്റെ ദൈവശാസ്ത്രം. അദ്ദേഹത്തിന്റെ പ്രതിബദ്ധതയും ഇതു തന്നെ. ക്രിസ്തുവിൽ വെളിപ്പെട്ടതും മനുഷ്യരാശിയ്ക്കു വേണ്ടി ദൈവത്തിൽ നിന്ന് ലഭിച്ചതുമായ ദൈവസ്നേഹം അദ്ദേഹത്തെ പ്രചോദിപ്പിച്ചു, മുമ്പോട്ടു കുതിക്കാൻ സഹായിച്ചു.'[7]

മെത്രാപ്പോലീത്തായുടെ ചിന്തയെയും ദർശനത്തെയും കുറിച്ച് അദ്ദേഹത്തിന്റെ വാത്സല്യ ശിഷ്യനായ ഫാ. ഡോ. കെ. എം. ജോർജ്ജ് ഇങ്ങനെ പറയുന്നു: "ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ചിന്തയും ദർശനവും മനസ്സിലാക്കുക അത്ര സുഗമമായ കാര്യമല്ല, കാരണം അദ്ദേഹത്തിന്റെ ചിന്ത സ്പർശിക്കുന്ന മേഖലകളുടെ വൈവിദ്ധ്യവും സങ്കീർണ്ണതയും പുതുമയും തന്നെ. ക്രൈസ്തവ ദൈവവിജ്ഞാനീയം, ആധുനിക പാശ്ചാത്യ ദർശനം, ഹൈന്ദവ – ബൗദ്ധ ദർശനങ്ങൾ, ആധുനിക ശാസ്ത്രത്തിന്റെ ദർശനം, ശാസ്ത്രസാങ്കേതിക വിദ്യകളുടെ ഏറ്റവും പുതിയ ഗവേഷണഫലങ്ങൾ, ഇന്ത്യയുടെ രാഷ്ട്രമീമാംസ, അന്താരാഷ്ട്ര സാമ്പത്തിക വ്യവസ്ഥ, ലോകസമാധാനവും, നിരായുധീകരണവും, മാർക്സിസ്റ്റ് ദർശനവും സമ്പദ്‌വ്യവസ്ഥയും, മനോവിജ്ഞാനീയത്തിലെ പുതിയ നീക്കങ്ങൾ, വിദ്യാഭ്യാസ ദർശനം, സംസ്കാരങ്ങളുടെ സംഗമപ്രക്രിയ തുടങ്ങി അദ്ദേഹത്തിന് താല്പര്യമില്ലാത്ത വിഷയങ്ങൾ ഒന്നും തന്നെയില്ലെന്നു പറയാം. താൽപര്യമെന്നു പറഞ്ഞാൽ വെറും ഉപരിപ്ലവമായ കൗതുകവും അറിവുമല്ല

അദ്ദേഹത്തിനുള്ളത്. മുകളിൽ പറഞ്ഞ വിഷയങ്ങളിലൊക്കെ അന്താരാഷ്ട്ര പ്രശസ്തിയാർജ്ജിച്ചിട്ടുള്ള പണ്ഡിതന്മാരും വിദഗ്ദ്ധന്മാരുമടങ്ങിയ സദസ്സുകളിൽ ആധികാരികമായ ഉൾക്കാഴ്ചയോടെ സംസാരിക്കുന്ന വ്യക്തിയാണ് മാർ ഗ്രീഗോറിയോസ്.

പാരമ്പര്യത്തിന്റെ വേരുകളെക്കുറിച്ചുള്ള ആഴമേറിയ അവബോധം നിലനിർത്തിക്കൊണ്ടുതന്നെ വിജ്ഞാനത്തിന്റെ ഏറ്റവും പുതിയ മേച്ചിൽ സ്ഥലങ്ങൾ തേടി നിരന്തരം നീങ്ങുന്ന മനസ്സാണ് അദ്ദേഹത്തിന്റേത്. മതത്തിന്റെയോ പ്രത്യേകമൊരു പ്രത്യയശാസ്ത്രത്തിന്റെയോ പരമ്പരാഗതമായ അതിരുകൾക്കുള്ളിൽ ഒതുങ്ങുന്നതല്ല ആ പ്രതിഭ. ക്രിസ്തീയ സാരം ഗ്രഹിച്ചു വിശ്വാസത്തിന്റെയും ആദ്ധ്യാത്മിക പാരമ്പര്യത്തിന്റെയും പരിപോഷണം സ്വീകരിച്ചുകൊണ്ടു തന്നെ എല്ലാ ആത്മീയ - ബൗദ്ധിക മേഖലകളിലും നിർഭയം കയറിചെല്ലുന്ന ധീരമായ പ്രതിഭയാണത്. ഇത്രയും ധൈര്യവും ആത്മവിശ്വാസവും, ബൗദ്ധികതലത്തിൽ കാണിക്കുന്നവർ അതിവിരളമാണ്. പലരും തെറ്റിദ്ധരിക്കും. കാരണം നാം സാധാരണ കാണുന്ന 'വലിയ മനുഷ്യർ' എല്ലാം ഏതെങ്കിലുമൊരു പ്രത്യേക സിദ്ധാന്തത്തിന്റെയോ പ്രത്യയശാസ്ത്രത്തിന്റെയോ സംഘടനയുടെയോ സ്ഥാപനത്തിന്റെയോ വക്താക്കളായിട്ടാണ് അറിയപ്പെടുന്നത്. അതുകൊണ്ട് മെത്രാപ്പോലീത്തായെ മനസ്സിലാക്കുക എളുപ്പമല്ല. മാർക്സിസ്റ്റ് ബുദ്ധിജീവികളെ അത്ഭുതപ്പെടുത്തത്തക്കവിധം മാർക്സിസ്റ്റ് സാമ്പത്തിക ചിന്തയെ അവതരിപ്പിക്കാനും വിശകലനം ചെയ്യാനും അദ്ദേഹത്തിനു കഴിയും. പക്ഷേ അദ്ദേഹം മാർക്സിസ്റ്റല്ല. അറിയപ്പെടുന്ന ചില ശാസ്ത്രജ്ഞന്മാരേക്കാൾ ഭംഗിയായി അവരുടെ സിദ്ധാന്തങ്ങൾ പ്രതിപാദിക്കാൻ മെത്രാപ്പോലീത്തായ്ക്കു സാധിക്കും. പക്ഷേ അദ്ദേഹം ശാസ്ത്രജ്ഞനല്ല. മാത്രവുമല്ല ആ ശാസ്ത്രസിദ്ധാന്തങ്ങളിൽ അന്തർഭവിച്ചിരിക്കുന്ന ദർശനത്തെ അദ്ദേഹം വിമർശനപൂർവ്വമായിരിക്കും വീക്ഷിക്കുന്നതും. ഇങ്ങനെ എല്ലാ ബൗദ്ധികമണ്ഡലങ്ങളിലെയും സങ്കീർണ്ണ സംഗതികൾ ഗ്രഹിക്കുന്നതിനും ശുദ്ധവും സുഭഗവുമായ ഭാഷയിൽ അവയെ വ്യാഖ്യാനിക്കുന്നതിനും അനുപമമായ കഴിവാണ് അദ്ദേഹത്തിനുള്ളത്. ഏതെങ്കിലുമൊരു പരിമിതമായ വൃത്തത്തിനുള്ളിൽ അദ്ദേഹത്തെ തളയ്ക്കാനാവില്ല. പക്ഷേ പരിമിതപ്രജ്ഞരായ പലരും അദ്ദേഹത്തെ തങ്ങളുടെ ഇടുങ്ങിയ കാഴ്ചപ്പാടിലൂടെ കണ്ട് ലേബലൊട്ടിക്കുക സാധാരണമാണ്; ഇന്ത്യയിലും വിദേശത്തും.

സ്വതന്ത്രവും സർഗ്ഗാത്മകവുമായ ഒരു പുതിയ മാനവികതയ്ക്കു വേണ്ടിയുള്ള അന്വേഷണം മാർ ഗ്രീഗോറിയോസിന്റെ ചിന്തയുടെ അടിസ്ഥാനശിലകളിലൊന്നാണ്. പൗരസ്ത്യ ക്രിസ്തീയ ദർശനത്തിൽ നിന്നാണ് മറ്റു പലതിലുമെന്നതുപോലെ ഇക്കാര്യത്തിലും അദ്ദേഹം

പ്രചോദനം ഉൾക്കൊള്ളുന്നത്. മനുഷ്യന്റെ സ്വാതന്ത്ര്യം, മാനവരാശി യുടെ ദിവ്യമായ ഭാഗധേയം എന്നിവയെക്കുറിച്ച് പൗരസ്ത്യ ക്രിസ്തീയ ചിന്തകനായിരുന്ന നിസ്സായിലെ വിശുദ്ധ ഗ്രീഗോറിയോസ് ആവിഷ്ക്കരിച്ച ആശയങ്ങൾ പൗലോസ് മാർ ഗ്രീഗോറിയോസിന് മാർഗ്ഗദർശകങ്ങളാണ്.

മനുഷ്യരാശിയുടെ മാദ്ധ്യമിക സ്വഭാവം, അതായത് ഇന്ദ്രിയാധി ഷ്ഠിതവും അതീന്ദ്രിയവുമായ വ്യത്യസ്ത യാഥാർത്ഥ്യ തലങ്ങളെ സംയോജിപ്പിച്ച് അവയുടെ രണ്ടിന്റെയും പൊതുവായ അതിരിൽ നില കൊള്ളുവാനുള്ള ചുമതലയും കഴിവും, മനുഷ്യ സ്വാതന്ത്ര്യത്തിന്റെ ആണിക്കല്ലാണ്. ഈ രണ്ടു യാഥാർത്ഥ്യങ്ങളെ പ്രതിനിധാനം ചെയ്യുന്ന ശരീരത്തിന്റെയും ആത്മാവിന്റെയും സമഞ്ജസമായ മേളനമാണ് മനുഷ്യവ്യക്തിയിൽ കാണുന്നത്. രണ്ടിന്റെയും അതിരിൽ നില കൊള്ളു ന്നതുകൊണ്ട് ഒന്നിനെ ഉപേക്ഷിച്ച് മറ്റൊന്നിലേയ്ക്കു പൂർണ്ണമായി തിരി യാൻ മനുഷ്യന് സ്വാതന്ത്ര്യമുണ്ട്. അതുപോലെ തന്നെ, രണ്ടിനേയും സമ്യക്കായി കണ്ടുകൊണ്ട്, സർഗ്ഗാത്മകമായ സംശ്ലേഷണത്തിൽ രണ്ടി നേയും നിലനിർത്താനും മനുഷ്യന് കഴിയും. ഇനിയും രണ്ടു തലങ്ങ ളെയും ഏകോപിപ്പിച്ച് ആരാധനയിൽ ദൈവസന്നിധിയിലേക്കുയർത്തു വാനും സാധിക്കും. ആരോഗ്യകരമായ ആ ക്രിസ്തീയ ആദ്ധ്യാത്മികത യിൽ ഈ മൂന്നു സാദ്ധ്യതകളും ഒരുപോലെ നിർത്താനുള്ള ചുമതല ‘അതിർത്തി ജീവി’യായ മനുഷ്യനുണ്ടെന്ന് മാർ ഗ്രീഗോറിയോസ് കരു തുന്നു.

ഇവിടെ തന്റെ ചിന്തയ്ക്ക് സുദൃഢമായ അടിസ്ഥാനം മാർ ഗ്രീഗോറി യോസ് കാണുന്നു. അതു മറ്റൊന്നുമല്ല, ദൈവപുത്രനായ യേശുവിന്റെ മനുഷ്യാവതാരം. അവതീർണ്ണനായ ക്രിസ്തു അതുല്യമായ മാദ്ധ്യമിക സ്വഭാവം ഉൾക്കൊള്ളുന്നു. ഒരേസമയം ദൈവവും മനുഷ്യനുമായവൻ, ഒരേസമയം ഇന്ദ്രിയാനുഭവ വിധേയനും ഇന്ദ്രീയാതീതനുമായവൻ, ഒരേ സമയം മണ്ണിന്റെയും വിണ്ണിന്റെയും പ്രതീകം, ദൃശ്യവും അദൃശ്യവുമായ സകലത്തെയും സൃഷ്ടിതവും അസൃഷ്ടിതവുമായ യാഥാർത്ഥ്യത്തെ മുഴുവൻ ഏകതാനമായും താളനിബദ്ധമായും തന്നിൽ സംവഹിക്കുന്ന വൻ, ഇതാണ് വചനം ശരീരമായിത്തീർന്ന നസ്രായനായ യേശു. സമ്പൂർ ണ്ണമായ അർത്ഥത്തിൽ യേശുക്രിസ്തുവാണ് യഥാർത്ഥ മാദ്ധ്യമികനായ അതിർത്തിജീവി.

അനുപമമായ വിവക്ഷകൾ ഉൾക്കൊള്ളുന്നതാണ് യേശുക്രിസ്തു വിന്റെയും ക്രിസ്തുവിൽ വേരൂന്നിയ മനുഷ്യത്വത്തിന്റെയും മാദ്ധ്യമിക ഭാവം. മാർ ഗ്രീഗോറിയോസിന്റെ പരസ്പര വിഭിന്നങ്ങളെന്ന് ചിലപ്പോൾ ചിലർക്ക് തോന്നാവുന്ന വിവിധ ചിന്താസരണികളെ കോർത്തിണക്കുന്ന ഒരു ചരടാണ് മാദ്ധ്യമികാവബോധത്തിൽ വേരൂന്നിയ സ്വതന്ത്രവും സർഗ്ഗ

പ്രവണവുമായ മാനവികതയ്ക്കു വേണ്ടിയുള്ള നിസ്തന്ദ്രമായ അന്വേഷണം.

അധീശത്വ (Mastery) ബോധവും ആവൃതസത്യാ (Mystery) വബോധവും മാനവ സംസ്ക്കാരത്തിന് നിയാമകങ്ങളായ രണ്ടു ധ്രുവങ്ങളാണ്. ആധുനിക ശാസ്ത്ര സാങ്കേതിക വിദ്യയുടെയും അതിൽ അധിഷ്ഠിതമായ 'സെക്കുലർ' സംസ്ക്കാരത്തിന്റെയും പ്രധാന ലക്ഷ്യങ്ങളിലൊന്ന് മനുഷ്യന് സൃഷ്ടിയുടെ മേൽ സമ്പൂർണ്ണമായ അധീശത്വം നേടിക്കൊടുക്കുകയെന്നതാണ്. തത്വത്തിൽ ഇതിൽ തെറ്റൊന്നുമില്ല. കാരണം മനുഷ്യസ്വാതന്ത്ര്യത്തിന്റെ പ്രയോഗത്തിൽ തന്നെ അന്തർഭവിക്കുന്നതാണിത്. ബാഹ്യസമ്മർദ്ദങ്ങളിൽ നിന്ന് മോചനം പ്രാപിച്ച്, സ്വയം തീരുമാനമെടുക്കുവാനുള്ള കഴിവ് മനുഷ്യ സ്വാതന്ത്ര്യത്തിന്റെ അവിഭാജ്യ ഘടകമാണ്. പക്ഷേ, ഈ അധീശത്വക്ഷമത മനുഷ്യൻ എപ്പോഴും മനുഷ്യരാശിയുടെയും ഇതര സൃഷ്ടിയുടെയും ഏറ്റവും വലിയ നന്മയ്ക്കു വേണ്ടിയാണോ ഉപയോഗിക്കുന്നത് എന്ന ചോദ്യം പ്രസക്തമാണ്. മാർക്സ്, ഹാബർമാസ്, ഹൈഡഗ്ഗർ എന്നീ പ്രമുഖ ജർമ്മൻ ചിന്തകരുടെ ദർശനത്തെ വിശകലനം ചെയ്ത് മാർ ഗ്രീഗോറിയോസ് വിമർശനപരമായ നിരവധി ചോദ്യങ്ങൾ ഇവിടെ ഉന്നയിക്കുന്നു.

മനുഷ്യൻ സ്വാതന്ത്ര്യം നേടുന്നതു മൂലം സൃഷ്ടി മുഴുവനും വിമോചനം പ്രാപിച്ച്, ദൈവതേജസ്സിൽ പങ്കാളിയാവണം എന്നാണ് ക്രിസ്തീയ ദർശനം. എന്നാൽ സൃഷ്ടിയുടെ മേൽ ഇന്നു മനുഷ്യൻ നേടിയിരിക്കുന്ന സാങ്കേതികാധീശത്വം ഈ സ്വാതന്ത്ര്യത്തിലേക്ക് മനുഷ്യനേയും പ്രപഞ്ചത്തേയും നയിക്കുന്നുണ്ടോ? കൂടുതൽ കൂടുതൽ രൂക്ഷമായിക്കൊണ്ടിരിക്കുന്ന പരിസ്ഥിതി പ്രതിസന്ധി മനുഷ്യന്റെ അധീശത്വശേഷിയുടെ തെറ്റായ ഉപയോഗത്തെയല്ലേ കാണിക്കുന്നത്?

മനുഷ്യസ്വാതന്ത്ര്യത്തിന്റെ അടയാളങ്ങളിലൊന്നായ അധീശത്വശേഷി മനുഷ്യൻ നേരായവിധത്തിൽ ഉപയോഗിച്ചാൽ, അവൻ ചെന്നെത്തുന്നത് ആവൃതസത്യത്തെക്കുറിച്ചുള്ള അഗാധമായ ഉൾക്കാഴ്ചയിലേക്കായിരിക്കും. മാർ ഗ്രീഗോറിയോസിന് പ്രിയങ്കരമായ ഒരു വേദപുസ്തക വ്യാഖ്യാനമനുസരിച്ച്, ദൈവസന്നിധിയിൽ സന്നിഹിതമായിരിക്കുന്ന ദിവ്യസമിതിയിലേക്കുള്ള ഉപനയനമാണ് ആവൃതസത്യാവബോധമെന്നത്. സകലത്തിന്റെയും സാരവും, സർവ്വത്തെയും പരിപോഷിപ്പിക്കുന്നതുമായ ദിവ്യരഹസ്യത്തിൽ പങ്കാളിയാവുകയാണ് മനുഷ്യന്റെ ആത്യന്തികഭാഗധേയം. അസ്തിത്വത്തിന്റെ വേരുകൾ യഥാർത്ഥത്തിൽ ഈ പങ്കാളിത്തത്തിലാണ്. ദൈവരാജ്യത്തിന്റെ നിഗൂഢതകൾ നമുക്ക് പൂർണ്ണമായി വെളിപ്പെടുത്തുന്നത് ദൈവത്തിന്റെ സന്നിധിയിൽ നിലകൊള്ളുന്ന ദിവ്യസഭയിലേക്ക് നാം ഉപനീതരാവുമ്പോഴാണ്. ആധുനിക

ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടെയും സാദ്ധ്യതകൾ നല്ല വണ്ണം മനസ്സിലാക്കിയിട്ടുള്ള മാർ ഗ്രീഗോറിയോസിന് അവയെക്കുറിച്ചുള്ള പ്രധാന വിമർശനം അവ പലപ്പോഴും ആവൃതസത്യത്തിന്റെ സമൃദ്ധമായ ആന്തരികമാനങ്ങളിലേയ്ക്ക് മനുഷ്യനെ നയിക്കാൻ മടികാണിക്കുന്നു എന്നതാണ്. അധീശത്വവും, ആവൃതസത്യാവബോധവും ഒരു പോലെ സർഗ്ഗാത്മകമായ വർത്തനപ്രതിവർത്തനത്തിൽ മനുഷ്യരാശിയിൽ നില നിന്നെങ്കിൽ മാത്രമേ മനുഷ്യന് തന്റെ മാദ്ധ്യമശേഷിയെ ശരിയായി ഉപയോഗിക്കാനാവൂ.

ആധുനിക ശാസ്ത്രദർശനത്തെക്കുറിച്ചുള്ള ഗാഢമായ അറിവും, ശാസ്ത്രീയ സംസ്ക്കാരവും മതവിശ്വാസവും തമ്മിലുള്ള ബന്ധവും മാർ ഗ്രീഗോറിയോസിന്റെ ചിന്തയിൽ തെളിഞ്ഞു നില്ക്കുന്ന ഘടകങ്ങളാണ്. ഈ വിഷയങ്ങളിൽ അദ്ദേഹം നടത്തിയിട്ടുള്ള നിരവധി പഠനങ്ങൾ ഇവിടെ വിശദമാക്കാനാവില്ല. യാഥാർത്ഥ്യത്തോട് വിവിധ സമീപനങ്ങൾ സാദ്ധ്യമാണെന്നും അവയിൽ ഒന്നു മാത്രമാണ് നമ്മുടെ പുതിയ ശാസ്ത്രവും സാങ്കേതികവിദ്യയും ആവിഷ്ക്കരിക്കുന്ന സമീപനം എന്നും മാർ ഗ്രീഗോറിയോസ് എടുത്തു പറയുന്നു. ശാസ്ത്രീയ സംസ്ക്കാരത്തിന്റെ പരിമിതിയും സാധ്യതയും ഒരു പോലെ അദ്ദേഹം വ്യക്തമാക്കുന്നുണ്ട്. മനുഷ്യ യാഥാർത്ഥ്യത്തിന്റെ ആഴമേറിയ തലങ്ങളിലേക്ക് ഉൾക്കാഴ്ച നല്കുന്ന ഹൈന്ദവ - ബൗദ്ധ - താവോ ദർശനങ്ങൾ ഇന്നു പല പാശ്ചാത്യ ബുദ്ധിജീവികൾക്കും ആകർഷണീയമാണ്. കാരണം പാശ്ചാത്യ സംസ്കാരത്തിൽ ഏതാണ്ട് നഷ്ടീഭൂതമായ അതീന്ദ്രിയതയുടെയും സത്യാനുഭൂതിയുടെയും സങ്കീർണ്ണതകളിലേക്ക് ഈ പൗരസ്ത്യ ദർശനങ്ങൾ നമ്മെ നയിക്കുന്നു. പൗരസ്ത്യ ഓർത്തഡോക്സ് ക്രൈസ്തവ സംസ്കാരത്തിന്റെയും ഭാരതീയ ആദ്ധ്യാത്മിക ദാർശനിക പാരമ്പര്യത്തിന്റെയും ആധുനിക പാശ്ചാത്യ ദർശനത്തിന്റെയും പരിലാളനം ലഭിച്ചിട്ടുള്ള മാർ ഗ്രീഗോറിയോസിന്റെ പ്രതിഭ ഈ ത്രിദർശനങ്ങളെയും സമന്വയിപ്പിച്ച് യാഥാർത്ഥ്യത്തെക്കുറിച്ചുള്ള ഒരു സാകല്യ ദർശനത്തിലെത്താൻ യത്നിക്കുന്നു.

ആധുനിക ശാസ്ത്രത്തിന്റെ സ്വഭാവത്തെക്കുറിച്ച് മൗലികമായ ചില വിചിന്തനങ്ങൾ മാർ ഗ്രീഗോറിയോസിന്റെ കൃതികളിൽ കാണാം. ചോദ്യം ചെയ്യപ്പെടാത്ത ശാസ്ത്രീയ സത്യങ്ങളെന്ന് കരുതപ്പെട്ടിരുന്ന ചില തത്വങ്ങളും അടുത്തകാലത്തായി ചോദ്യം ചെയ്യപ്പെട്ടു തുടങ്ങി. ഉദാഹരണമായി, ശാസ്ത്രീയസത്യങ്ങൾ എപ്പോഴും മുൻവിധിയിൽ നിന്ന് സ്വതന്ത്രവും സമ്പൂർണ്ണവുമായ വസ്തുനിഷ്ഠതയിൽ ഊന്നിയതുമാണെന്ന് ശാസ്ത്രം പഠിപ്പിക്കുന്നു. എന്നാൽ ന്യൂക്ലിയർ ഫിസിക്സിലും മറ്റും നടക്കുന്ന പുതിയ ഗവേഷണങ്ങൾ 'ശാസ്ത്രീയമായ വസ്തുനിഷ്ഠത'യെ

പ്പറ്റി പുതിയ ചോദ്യങ്ങൾ ഉന്നയിക്കുന്നു. ഗവേഷകന്റെ ആത്മനിഷ്ഠമായ മുൻവിധികളും ഗവേഷണ മാധ്യമങ്ങളും ഒരു തരത്തിൽ ഗവേഷണഫലത്തെ സ്വാധീനിക്കുന്നു. അപ്പോൾ ശാസ്ത്രസത്യത്തിന്റെ സ്വഭാവം കേവലവും ശുദ്ധവുമാണെന്ന ചിന്തയ്ക്കെതിരെ ചോദ്യചിഹ്നങ്ങളുയരുന്നു.

പാശ്ചാത്യ ശാസ്ത്രീയ ഗവേഷണത്തിൽ അന്തർഭവിച്ചിരിക്കുന്ന സത്യദർശനം പലപ്പോഴും ഭാഗികവും അതിന്റെ വിജ്ഞാനവിമർശനം സങ്കുചിതവുമാണെന്ന് മാർ ഗ്രീഗോറിയോസ് വ്യക്തമാക്കുന്നു. ഞാൻ സ്വയത്തെയും ലോകത്തെയും ദൈവത്തെയും അറിയാനുപയോഗിക്കുന്ന മാർഗ്ഗങ്ങൾ ഭിന്നങ്ങളാണെങ്കിലും പരസ്പരബന്ധിതങ്ങളാണ്. ആധുനിക ശാസ്ത്രം ഈ ബന്ധത്തെ ഇതുവരെ ഗ്രഹിച്ചിട്ടില്ല. വസ്തുനിഷ്ഠമായ ലോകത്തെ മാത്രമാണ് ശാസ്ത്രം വിശകലനം ചെയ്യുന്നത്. അതിൽ നിന്നു വസ്തുനിഷ്ഠമായ അറിവു ലഭിക്കുമെന്നും ശാസ്ത്രം കരുതുന്നു. എന്നാൽ ഈ അറിവ് ഭാഗികമാണ്. കാരണം, അതിന്റെ ആത്യന്തിക തലത്തിൽ മനുഷ്യന്റെ 'സ്വയ'ത്തോടും ഈശ്വരസത്തയോടും ബന്ധപ്പെട്ടിരിക്കുന്നു. സത്യത്തിന്റെ കൂടുതൽ സമ്പൂർണ്ണമായ അനാവരണം സംഭവിക്കണമെങ്കിൽ, ശാസ്ത്രം അതിന്റെ വിജ്ഞാനമേഖലയും, ജ്ഞാനഗ്രഹണ മാധ്യമങ്ങളും വികസിപ്പിക്കേണ്ടിയിരിക്കുന്നു. അതുപോലെ തന്നെ ശാസ്ത്രം കാലദേശ സംസ്കാര പരിമിതികളിൽ നിന്ന് വിമുക്തമല്ല. ശാസ്ത്രത്തെയും അതിന്റെ ഗവേഷണത്തെയും നിയന്ത്രിക്കുന്നത് പലരും വിചാരിക്കുന്നതുപോലെ ശുദ്ധമായ സത്യാന്വേഷണ പരതയല്ല. നേരേ മറിച്ച് പ്രത്യയശാസ്ത്രങ്ങളും സാമ്പത്തിക - രാഷ്ട്രീയ താല്പര്യങ്ങളും സൈനികാവശ്യങ്ങളുമാണ് ഇന്ന് പ്രധാനമായും ശാസ്ത്രത്തിന്റെ ഏറ്റവും നിർണ്ണായകമായ ശക്തികൾ.

ശാസ്ത്രവും മതദർശനങ്ങളും തമ്മിലുള്ള ആഴമായ ഒരു സംവാദം പുതിയ മാനവീയതയുടെ അടിയന്തിരമായ ആവശ്യമാണ്. 'സെക്കുലർ ഹ്യൂമനിസം' എന്നു പൊതുവെ വിളിക്കപ്പെടുന്ന ചിന്തയുടെ അടിസ്ഥാനം ആധുനിക ശാസ്ത്രീയ ചിന്തയാണെന്ന് പലരും കരുതുന്നു. എന്നാൽ ഒരു പ്രത്യേകതരം യുക്തിബോധത്തിന്റെയും ഉപരിപ്ലവമായ ശാസ്ത്രീയതയുടെയും അടിസ്ഥാനത്തിൽ ഭദ്രമായ ഒരു സാംസ്കാരിക പരിതോവസ്ഥ സൃഷ്ടിക്കാനാവില്ല. പരമ്പരാഗതമായ മതവിശ്വാസങ്ങളും ആധുനിക ശാസ്ത്രീയ ചിന്തയും അതാതിന്റെ അടിസ്ഥാനങ്ങളെക്കുറിച്ച് വിമർശനാത്മകമായി വിമർശനം നടത്തുകയും ചലനാത്മകവും സമഗ്രവുമായ ഒരു മാനുഷികത എന്താണെന്ന് ഒരുമിച്ച് അന്വേഷിക്കുകയും ചെയ്താൽ, ഒരു പുതിയ ആരോഗ്യകരമായ സംസ്കാരം ഒരു പക്ഷേ ഉരുത്തിരിഞ്ഞേക്കാമെന്നു മാർ ഗ്രീഗോറിയോസ് കരുതുന്നു.

ഈ ഉൾക്കാഴ്ചയുടെ അടിസ്ഥാനത്തിലാണ് അദ്ദേഹം നമ്മുടെ രാജ്യത്തിന്റെ വ്യക്തിത്വത്തെപ്പറ്റിയുള്ള ചോദ്യം ഉന്നയിക്കുന്നത്. നെഹ്റുവിന്റെ കാലം മുതൽ 'മതേതര'മെന്നു വിളിക്കപ്പെടുന്ന ഒരു പ്രത്യേക പാശ്ചാത്യ സാംസ്കാരിക മൂല്യത്തെ ഇൻഡ്യയുടെ രാഷ്ട്രീയത്തനിമയുടെ അടിസ്ഥാനമാക്കി മാറ്റാനുള്ള ശ്രമം നടക്കുന്നുണ്ട്. 'സെക്കുലറിസം' എന്നു ഇംഗ്ലീഷിൽ വിളിക്കുന്ന 'മതേതരത്വം' എന്ന തത്വമുപയോഗിച്ച് മതങ്ങളും വിവിധ വിശ്വാസപ്രമാണങ്ങളും സൃഷ്ടിക്കുന്ന പ്രതിസന്ധികളിൽ നിന്ന് ഇൻഡ്യയെ രക്ഷിക്കാനാണ് നമ്മുടെ ഭരണാധികാരികൾ ശ്രമിച്ചത്. വിവിധ മതങ്ങളും വിശ്വാസങ്ങളും ഇൻഡ്യയുടെ രാഷ്ട്രീയ അഖണ്ഡതയ്ക്ക് ഭീഷണിയാണെന്നാണ് ഭരണവൃത്തങ്ങളിൽ പൊതുവെ കരുതപ്പെടുന്നത്. പാശ്ചാത്യ വിദ്യാഭ്യാസം ലഭിച്ച ഇൻഡ്യയിലെ ഒരു നല്ല പങ്ക് ബുദ്ധിജീവികളും ഈ ധാരണയെ അനുകൂലിക്കുന്നവരാണ്. മതങ്ങളെ സൗകര്യപ്രദമായ അകലത്തിൽ നിർത്താൻ 'മതേതര ജനാധിപത്യം' എന്ന ആശയം പലപ്പോഴും ഉപയോഗിക്കാറുണ്ട്.

വളരെ പ്രഗൽഭമായ ഒരു ചരിത്ര സാംസ്ക്കാരിക വിശകലനത്തിലൂടെ "മതേതരത്വ രാഷ്ട്രം" (Secular State) എന്ന ആശയം, പാശ്ചാത്യ സംസ്ക്കാരത്തിൽ ഉരുത്തിരിഞ്ഞ 'Enlightenment' എന്ന യുക്തി പ്രസ്ഥാനത്തിന്റെ സന്താനമാണെന്ന് മാർ ഗ്രീഗോറിയോസ് തെളിയിക്കുന്നു. 'കഴിഞ്ഞ രണ്ടു ദശകങ്ങളിൽ ഇൻഡ്യയിൽ ഉണ്ടായ ഏറ്റവും പ്രധാന കൃതി' എന്ന് ഇൻഡ്യയിൽ പ്രശസ്തനായ ഒരു പണ്ഡിതൻ പുകഴ്ത്തിയ Enlightenment East and West (1989) എന്ന തന്റെ പുസ്തകത്തിൽ മാർ ഗ്രീഗോറിയോസ് ഇൻഡ്യയുടെ രാഷ്ട്രീയ സാംസ്ക്കാരിക ഭാവിക്ക് രൂപരേഖകൾ നൽകുന്നു. യൂറോപ്പിൽ ശാസ്ത്രീയ സാങ്കേതിക സംസ്ക്കാരത്തിന് അടിത്തറയായിത്തീർന്ന 'ബോധദീപ്തി' പ്രസ്ഥാനം (Enlightenment Movement) ഇൻഡ്യയുടെ സംസ്ക്കാരത്തിൽ വേരോടുകയില്ലെന്നും അതുകൊണ്ട് ആ പ്രസ്ഥാനത്തിന്റെ ഫലങ്ങളിലൊന്നായ 'മതേതരത്വം' നമ്മുടെ രാഷ്ട്രത്തിനു കാര്യമായ സംഭാവനയൊന്നും നൽകാനിടയില്ലെന്നും അദ്ദേഹം കരുതുന്നു. എന്നാൽ ഇൻഡ്യയിൽ ബുദ്ധമതത്തിന്റെ ആരംഭം മുതലെങ്കിലും ഉരുത്തിരിഞ്ഞ ഒരു 'ബോധദീപ്തി' പ്രസ്ഥാനം ഉണ്ടെന്നും, യൂറോപ്യൻ പ്രസ്ഥാനത്തേക്കാൾ സമ്പന്നവും സർഗ്ഗാത്മകവുമാണ് ആ ചിന്താധാരയെന്നും മാർ ഗ്രീഗോറിയോസ് വ്യക്തമാക്കുന്നു. നമ്മുടെ രാജ്യത്ത് വിവിധ മതങ്ങൾ നൽകുന്ന ആത്മിക സംസ്കാരത്തെ സമന്വയിക്കുന്നതിനും, കൂടുതൽ സമഗ്രവും ക്രിയാത്മകവുമായ ഒരു രാഷ്ട്രീയ - സാംസ്ക്കാരികാന്തരീക്ഷം സൃഷ്ടിക്കുന്നതിനും ഇൻഡ്യയുടേതായ ബോധോദ്ദീപന പ്രസ്ഥാനം സഹായിക്കുമെന്നും അദ്ദേഹം പഠിപ്പിക്കുന്നു. ആധുനിക - ശാസ്ത്ര സാങ്കേതിക

വിദ്യകളുടെ സർഗ്ഗാത്മക വശങ്ങളെയും നമ്മുടെ ആദ്ധ്യാത്മിക സമ്പത്തിനെയും അനുരഞ്ജിപ്പിച്ച് ഒരു പുതിയ മനുഷ്യസമൂഹം കെട്ടിപ്പടുക്കുന്നതിന് നമ്മെ സഹായിക്കുന്ന ഒരു വിശകലനമാണ് മാർ ഗ്രീഗോറിയോസ് നടത്തുന്നത്.

വിജ്ഞാനത്തിന്റെ നിരന്തരം വികസ്വരമാകുന്ന പ്രപഞ്ചത്തെ നിരീക്ഷിച്ചും മനനം ചെയ്തും ചൈതന്യം ആർജ്ജിക്കുന്ന മാർ ഗ്രീഗോറിയോസിന്റെ ചിന്തകൾ ചലനാത്മകമാണ്. അതുകൊണ്ട് അവയെക്കുറിച്ചുള്ള സമ്പൂർണ്ണമായ ഒരു പഠനം ഇപ്പോൾ അസാദ്ധ്യമാണ്. അപ്രമേയമായ ശക്തിയോടെ കത്തിജ്വലിക്കുന്ന ഒരു അഗ്നികുണ്ഡത്തിൽ നിന്ന് ചിതറിത്തെറിക്കുന്ന ചില സ്ഫുലിംഗങ്ങൾ മാത്രമേ സാധാരണ മനസ്സുകൾക്ക് പ്രാപ്യമാവൂ."[8]

മെത്രാപ്പോലീത്തായുമായി അടുത്ത സ്നേഹബന്ധം പുലർത്തുകയും അദ്ദേഹത്തിന്റെ ചിന്തകളെ പ്രചരിപ്പിക്കുവാൻ ഉത്സാഹിക്കുകയും ചെയ്ത പ്രശസ്ത പത്രപ്രവർത്തകനായ പോൾ മണലിൽ മെത്രാപ്പോലീത്തായുടെ വ്യക്തിത്വത്തെയും ചിന്തകളെയും കുറിച്ച് ഇങ്ങനെ പറയുന്നു: "സ്വാമി വിവേകാനന്ദനും ഡോ. എസ്. രാധാകൃഷ്ണനും ശേഷം ഭാരതത്തിന്റെ ബോധദീപ്തിയെ പാശ്ചാത്യർക്കു പകർന്നുകൊടുത്ത ദാർശനികനായിരുന്നു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്. ഭാരതീയമായ ബോധദീപ്തിയിലൂടെ ഭാവുകത്വ വിസ്ഫോടനം നടത്തി വിശ്വമാനവസമൂഹം കെട്ടിപ്പടുക്കുവാൻ യത്നിച്ച ഡോ. ഗ്രീഗോറിയോസ് ധൈഷണികതയുടെ മഹാത്ഭുതമായിരുന്നു.

അറിവിന്റെ കൊടുമുടികളും അനുഭൂതിയുടെ താഴ്‌വരകളും നിറഞ്ഞൊരു കുലപർവതമായിരുന്നു ഡോ. ഗ്രീഗോറിയോസ്. ഭാരതത്തിൽ സപ്തപർവതങ്ങളല്ല അഷ്ടപർവതങ്ങളാണ് ഉണ്ടായിരുന്നതെന്ന് ഇനി തിരുത്തിപ്പറയേണ്ടി വരും. ഭാരതത്തിന്റെ ഏഴു ഖണ്ഡങ്ങളിലുള്ള കുലപർവതങ്ങളായ മഹേന്ദ്രം, മലയം, സഹ്യൻ, ശുക്തിമാൻ, ഋക്ഷപർവതം, വിന്ധ്യൻ, പാരിയാത്രം എന്നിവയ്ക്കൊപ്പം എട്ടാമതായി ധിഷണയുടെ ഒരു ഗ്രിഗോറിയൻ കുലപർവതം കൂടിയുണ്ടായിരുന്നെന്നു വിശ്വമനീഷികളുടെ ലോകം തന്നെ അംഗീകരിച്ചു കഴിഞ്ഞു.

പഴയനിയമത്തിൽ പർവതങ്ങളുടെ പുരുഷനായ മോശ, ജ്ഞാനവിശുദ്ധിയുടെ ഉയരങ്ങളിലേക്കും ആരാധനയുടെ കൊടുമുടികളിലേക്കും നടന്നുകയറിയതു പോലെയായിരുന്നു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ജ്ഞാനയോഗാനുഭൂതികളുടെ പർവതനിരകളെ കണ്ടെത്തിയത്. മോശ ദൈവത്തിന്റെ പർവതമായ ഹോരേബിലേക്കു നടന്നു കയറി തന്റെ അധൈര്യം മാറ്റിയതുപോലെ, ഗ്രീഗോറിയോസ് ജീവിതത്തിലെ

കയ്പേറിയ ദുഃഖങ്ങളും പ്രതിസന്ധികളും ആത്മനൊമ്പരങ്ങളും അകറ്റി യോഗാനുഭൂതിയെ പ്രാപിച്ചതു നിരന്തരമായ ഈശ്വരസമ്പർക്കംകൊണ്ടായിരുന്നു. ഡോ. ഗ്രീഗോറിയോസിന്റെ ചിന്തയ്ക്കും ദർശനത്തിനും കരുത്തു പകർന്നത് ഈ ഹോരേബ് അനുഭൂതിയായിരുന്നു.

മോശ ദൈവത്തെ അന്വേഷിച്ചു സീനായ് പർവതത്തിൽ കയറിയിറങ്ങിയപ്രകാരം ഡോ. ഗ്രീഗോറിയോസും മനുഷ്യചേതന അന്വേഷിച്ചു കൊടുമുടികൾ കയറിയിറങ്ങി. മനുഷ്യ സ്വാതന്ത്ര്യത്തിന്റെ കൽപന ദൈവബോധത്തിൽ നിന്നു സ്വീകരിക്കുകയും പുതിയൊരു വേദശാസ്ത്ര ദർശനം രൂപപ്പെടുത്തുകയും ചെയ്തു അദ്ദേഹം.

അനീതിക്കും യുദ്ധക്കൊതിക്കുമെതിരെ പൊരുതാനാണ് മോശയെപ്പോലെ ഡോ. ഗ്രീഗോറിയോസ് ഫോർ പർവതങ്ങൾ കയറിയിറങ്ങിയത്. ഗ്രീഗോറിയോസിനെ മൂന്നാംലോക രാഷ്ട്രങ്ങൾ തങ്ങളുടെ വക്താവായി സ്വീകരിച്ചത് അതുകൊണ്ടാണ്. അടിച്ചമർത്തപ്പെട്ട സമൂഹത്തിന്റെ രക്ഷയ്ക്കായി ഡബ്ലിയു.സി.സി. യിലൂടെ ഇറങ്ങി പ്രവർത്തിച്ചു. സ്വാതന്ത്ര്യത്തിനു പുതിയൊരു ദർശനം രൂപപ്പെടുത്തി.

പഴയനിയമത്തിൽ മോശയുടെ അന്ത്യം നെബോ പർവതത്തിലെ പിസ്ഗാ കൊടുമുടിയിൽ കയറി വാഗ്ദത്തദേശം കണ്ടതിനു ശേഷമായിരുന്നു. ഭൗതികജീവിതത്തിൽ ജ്ഞാനത്തിന്റെ കൊടുമുടികൾ കയറുമ്പോഴും ഡോ. ഗ്രീഗോറിയോസിന്റെ ആത്മചൈതന്യത്തെ ശക്തിപ്പെടുത്തിയത് അനുദിനം ശക്തിപ്പെട്ട യോഗാനുഭൂതിയായിരുന്നു. താബോർ മലയിൽ മരണാനന്തരം മോശയ്ക്കു മറുരൂപപ്പെടുവാൻ കഴിഞ്ഞതു ദൈവചൈതന്യത്തെ ഉൾക്കൊണ്ടവനായതു മൂലമാണ്. ഡോ. ഗ്രീഗോറിയോസിന്റെ ചിന്തകളും ദർശനങ്ങളും പ്രവചനങ്ങളും നമ്മെ എത്തിക്കുന്നതു താബോർ മലയിലെ ഈ തേജസ്ക്കരണത്തിന്റെ അനുഭവത്തിലേക്കാണ്."[9]

ഒരു നൂതന ധർമ്മശാസ്ത്രത്തിന്റെ കാഹളമാണ് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ഗ്രന്ഥങ്ങൾ ശ്രദ്ധയോടെ വായിക്കുന്നവരുടെ ഹൃദയത്തിൽ മുഴങ്ങുന്നത്. മതം, തത്വശാസ്ത്രം, ധർമ്മശാസ്ത്രം എന്നിവയെ സമന്വയിപ്പിച്ചുകൊണ്ട് ഒരു പുതിയ സംസ്ക്കാരവും സമൂഹവും രൂപപ്പെടുത്തുന്നതിനുള്ള മാർ ഗ്രീഗോറിയോസിന്റെ ആഹ്വാനങ്ങളാണ് അദ്ദേഹത്തിന്റെ കൃതികളിലുടനീളം മുഴങ്ങികേൾക്കുന്നത്. മെത്രാപ്പോലീത്തായുടെ ഗ്രന്ഥങ്ങൾ എക്കാലത്തും എവിടെയുമുള്ള ജ്ഞാനാന്വേഷികളുടെ സവിശേഷ പഠനത്തിന് വിഷയീഭവിക്കും. അവയിൽ കൂടിയുള്ള പര്യടനം പൗലോസ് മാർ ഗ്രീഗോറിയോസ് എന്ന മനുഷ്യനെയും ദാർശനികനെയും വേദശാസ്ത്രജ്ഞനെയും ചിന്തകനെയും മനസ്സിലാക്കുവാൻ നമ്മെ സഹായിക്കുമെന്നത് തീർച്ചയാണ്.

*അങ്ങയുടെ ദർശനങ്ങളുടെ മൗലികമായ അടിസ്ഥാനമെന്താണ്?*

എന്റെ ദർശനങ്ങളുടെ മൗലികമായ അടിസ്ഥാനം എന്റെ ക്രിസ്തീയ വിശ്വാസം തന്നെയാണ്. അതിൽ നിന്നും ഉദിച്ചിട്ടുള്ള ചിന്തകളാണ് എല്ലാം തന്നെ. എല്ലാ സമീപനങ്ങളുടെയും പുറകിൽ കിടക്കുന്നത് Understanding of Jesus Christ as My Lord എന്നതാണ്. ഈ വിശ്വാസത്തിന്റെ ഏറ്റവും പ്രധാനമായ ഭാഗം, യേശുക്രിസ്തു ലോകത്തെ മുഴുവൻ സ്നേഹിക്കുന്നു, എല്ലാ മനുഷ്യരെയും സ്നേഹിക്കുന്നു, എല്ലാവർക്കും വേണ്ടി ജീവിച്ചു, എല്ലാവർക്കും വേണ്ടി തന്റെ ജീവനെ ബലി കഴിച്ചു എന്നതാണ്. ക്രിസ്ത്യാനികൾക്കു വേണ്ടി മാത്രമല്ല, മനുഷ്യരാശിക്കു മുഴുവനും വേണ്ടിയാണ് യേശുക്രിസ്തു ജീവിച്ചതും ഉയിർത്തെഴുന്നേറ്റതും എന്നുള്ള അടിസ്ഥാനപരമായ സത്യമാണ് എന്റെ ദാർശനിക വീക്ഷണങ്ങളുടെയെല്ലാം പുറകിൽ കിടക്കുന്നത്. അതു കൂടാതെ ദൈവത്തിന്റെ ആത്യന്തികലക്ഷ്യം എന്താണ് എന്നുള്ളതിനെക്കുറിച്ച്, എനിക്ക് എന്റെ വിശ്വാസത്തിൽ നിന്നും ലഭിക്കുന്ന ഒരു നിഗമനമുണ്ട്. എല്ലാറ്റിനെയും പരസ്പര കലഹങ്ങളിൽ നിന്നും, സ്പർദ്ധകളിൽ നിന്നും, തിന്മകളിൽ നിന്നും വീണ്ടെടുത്ത് എല്ലാറ്റിനെയും ഏകോപിപ്പിച്ച്, രമ്യതപ്പെടുത്തി അതിൽ വസിക്കുവാൻ ഈശ്വരൻ ആഗ്രഹിക്കുന്നു എന്നുള്ള ക്രിസ്തീയ കാഴ്ചപ്പാടാണ് ആ നിഗമനം. എന്റെ ദർശനത്തിന്റെ പ്രധാനപ്പെട്ട രണ്ടാമത്തെ വിഭാഗമാണിത്. അത് ദൈവത്തിന്റെ ഉദ്ദേശ്യത്തെപ്പറ്റിയുള്ള നിഗമനമാണ്. അത് യുക്തിപരമായിട്ട് തെളിയിക്കുവാൻ സാധിക്കുകയില്ല. എനിക്ക് എന്റെ വിശ്വാസത്തിൽ നിന്നു ലഭിക്കുന്ന ഒരു കാര്യമാണത്.

മനുഷ്യന്റെയും മറ്റ് സൃഷ്ടികളായ ജന്തുക്കളുടെയും തെറ്റുകൾ കൊണ്ട്, സൃഷ്ടിയിൽ വന്നിട്ടുള്ള വൈകല്യങ്ങളെയെല്ലാം തീർത്ത്, സൃഷ്ടിയെ പരിപൂർണ്ണമായി രമ്യതപ്പെടുത്തി, അതിൽ നിന്ന് തിന്മയാകുന്ന അന്ധകാരത്തെ പൂർണ്ണമായിട്ട് മാറ്റിക്കളഞ്ഞിട്ട്, അതിനെ പരിപൂർണ്ണ ഐക്യമുള്ള, പരിപൂർണ്ണ പരസ്പര സൗഹാർദ്ദമുള്ള ഒരു സൃഷ്ടിയാക്കിയിട്ട് അതിൽ വസിക്കുവാൻ, അതിനെ തന്റെ പ്രകടനമാക്കിത്തീർക്കുവാൻ ഈശ്വരൻ ആഗ്രഹിക്കുന്നു എന്നുള്ളതാണ് ക്രിസ്തീയ കാഴ്ചപ്പാട്. ഇതും എന്റെ ദർശനത്തിന്റെ അടിസ്ഥാനപരമായിട്ടുള്ള ഒരു അടിത്തറയാണ്. ഇതൊരു ക്രിസ്തീയ ദർശനമാണ്. ആധുനിക ദർശനം കൊണ്ടോ, യുക്തി കൊണ്ടോ തെളിയിക്കാവുന്നതല്ല. ഇത് അടിസ്ഥാനപരമായി ഒരു വിശ്വാസപരമായ മനസ്സിലാക്കലാണ്.

കർത്താവ് ക്രിസ്ത്യാനികൾക്കു വേണ്ടി മാത്രമല്ല മനുഷ്യാവതാരം ചെയ്തത്, ലോകത്തിനു മുഴുവനും വേണ്ടിയാണ്. യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം എന്നു പറയുന്നത് ഒരു ക്രിസ്തീയ അവതാരമല്ല,

മനുഷ്യനായിട്ടാണ്. അത് വളരെ പ്രധാനപ്പെട്ട പോയിന്റാണ് എനിക്ക്. That means he became a human, not a Christian. ക്രിസ്ത്യാനികളെ പ്രത്യേകമായിട്ട് വിളിക്കുന്നുണ്ടെങ്കിലും God wills the redemption of all humanity. അതിൽ ക്രിസ്ത്യാനികൾക്കു പറ്റുന്ന തെറ്റെന്താണെന്നു വച്ചാൽ, ദൈവത്തിന് അവരെപ്പറ്റി മാത്രമേ താൽപര്യമുള്ളു എന്നുള്ള തെറ്റിദ്ധാരണയാണ്. മറ്റുള്ളവരെല്ലാം ദൈവത്തിന് ഇതരന്മാരാണ് എന്നുള്ള തെറ്റിദ്ധാരണയിൽ ക്രിസ്തീയ ചിന്തയും ക്രിസ്തീയ പ്രവർത്തനങ്ങളുമൊക്കെ വളരെ ഇന്റേണലി ഡയറക്ടഡ് ആയിത്തീർന്നിട്ട് ക്രിസ്ത്യാനികൾ ക്രിസ്തീയ വിശ്വാസത്തെത്തന്നെ വിത്ത്ഡ്രോ ചെയ്യുന്നു എന്നുള്ള അഭിപ്രായക്കാരനാണ് ഞാൻ. ക്രിസ്തീയ വിശ്വാസത്തിന്റെ ഏറ്റവും പ്രധാനമായിട്ടുള്ള കാര്യം ക്രിസ്തു മനുഷ്യവർഗ്ഗത്തെ സ്നേഹിക്കുകയും മനുഷ്യവർഗ്ഗത്തിനുവേണ്ടി ജീവിക്കുകയും ചെയ്തതുപോലെ, ക്രിസ്തീയരും പൂർണ്ണമായിട്ടും ലോകത്തിനുവേണ്ടിയും, ലോകത്തിലുള്ളവർക്കു വേണ്ടിയും ജീവിക്കണം എന്നുള്ളതാണ്. ഇത് എന്റെ അടിസ്ഥാനപരമായ മുഖ്യ ആശയമാണ്. അപ്പോൾ ഇതിൽ നിന്നാണ് എന്റെ മറ്റുള്ള വീക്ഷണങ്ങളെല്ലാം വരുന്നത്.

മനുഷ്യസ്നേഹിയായ കർത്താവിന്റെ പേര് എപ്പോഴും നമ്മൾ പറയുന്നുണ്ട്. പക്ഷേ, ക്രിസ്ത്യാനികളുടെ സ്വഭാവത്തിൽ അവർ മനുഷ്യസ്നേഹികളല്ല. അവർ ശത്രുക്കളെ കണ്ടുപിടിക്കുവാൻ ശ്രമിക്കുകയും ശത്രുക്കളെ ദ്വേഷിപ്പാൻ ശ്രമിക്കുകയും ശത്രുക്കളോടു സമരം ചെയ്യുവാൻ ശ്രമിക്കുകയും ചെയ്യുന്നവരാണ്. അത് ക്രിസ്തീയമല്ല. Christianity should be formed the humanity എന്നുള്ളത് ഓക്സ്ഫഡിൽ വച്ചാണ് വളരെ ശക്തമായ ഒരു ചിന്താഗതിയായി എന്നിൽ വളർന്നത്. അതുകഴിഞ്ഞ് ഡബ്ലിയു.സി.സി. യിൽ ജോലി ചെയ്യുമ്പോഴും എന്റെ കൺവിക്ഷൻ വികസിച്ചുകൊണ്ടിരുന്നു.

കർത്താവിന്റെ പഠിപ്പിക്കലുകൾ എടുത്താൽ, എല്ലാ മനുഷ്യർക്കും വേണ്ടി ജീവിക്കുക, എല്ലാ മനുഷ്യരെയും സ്നേഹിക്കുക തുടങ്ങിയ ആശയങ്ങളാണ് കാണുവാൻ സാധിക്കുക. പക്ഷേ, ക്രിസ്തീയ സഭകൾ ഈ ആശയങ്ങൾ വേണ്ടത്ര പ്രാധാന്യത്തോടെ ഇപ്പോഴും എടുത്തിട്ടില്ല. Christianity is wrong in narrow minded concern for Christians Only എന്നുള്ളത് എന്റെയൊരു ശക്തിയായ കൺവിക്ഷൻ ആണിപ്പോഴും, അത് വളർന്നു വന്നിട്ടേയുള്ളു. എന്റെ വീക്ഷണം തുറന്നു പറയുമ്പോൾ ക്രിസ്ത്യാനികളുമായിട്ടാണ് വലിയ അന്തരം വരുന്നത്. കിസ്ത്യാനികളുടെ വീക്ഷണം ഇപ്പോഴും വളരെ ഇടുങ്ങിയതാണ്. അവരെപ്പറ്റി മാത്രമേ ദൈവത്തിനു വിചാരമുള്ളു എന്നൊരു ചിന്തയാണ് അവർക്കുള്ളത്. അത് വരുന്നതുകൊണ്ട് ക്രിസ്തീയ ചിന്തകളും എന്റെ ചിന്തയും തമ്മിൽ ഒരു

ടെൻഷൻ വരുന്നുണ്ട്. പക്ഷേ, എന്റെ ചിന്ത 'നാമധേയ ക്രിസ്ത്യാനി' കളുടെ ചിന്തയേക്കാൾ ക്രിസ്തീയമാണെന്നാണ് എന്റെ അഭിപ്രായം.

ദൈവം എല്ലാ മനുഷ്യരെപ്പറ്റിയും കരുതലുള്ളവനാണ്. ഭാരതീയരെ പ്പറ്റി മാത്രമല്ല, പാശ്ചാത്യരെപ്പറ്റി മാത്രമല്ല, എല്ലാവരെയും ഒരു പോലെ കരുതലുള്ളവനാണ്. അതുകൊണ്ട് എല്ലാവർക്കും കൂടി സ്വീകാര്യമായ ഒരു ചിന്താരീതിയിൽ പോയി ഒരു പുതിയ നാഗരികത പടുത്തുയർത്ത ണമെന്ന ചിന്താഗതിയാണ് എനിക്കുള്ളത്. അത് ക്രിസ്തീയ വിശ്വാസ ത്തിൽ അധിഷ്ഠിതമാണെങ്കിലും, ക്രിസ്തീയ വിശ്വാസത്തിന്റെ അടി സ്ഥാനത്തിൽ അത് സ്വീകരിക്കണമെന്ന് ഞാൻ മറ്റുള്ളവരോട് ആവ ശ്യപ്പെടുകയില്ല. അവർക്കു തന്നെ സ്വീകാര്യമായ മറ്റ് അടിസ്ഥാനങ്ങളിൽ അവർക്കത് സ്വീകരിക്കുവാൻ സാധിക്കണം. മനുഷ്യരാശിയെ മുഴുവൻ ഒന്നായി കണ്ടുകൊണ്ട് മനുഷ്യരാശിയെ സ്നേഹിക്കണം. അതിന്റെ പാരമ്പര്യത്തിലുള്ള എല്ലാ നല്ല കാര്യങ്ങളും നമുക്കൊരുമിച്ച് ആസ്വദി ക്കണം. അതിനെ അഭിനന്ദിക്കണം എന്നുള്ള അഭിപ്രായമാണുള്ളത്.

*അങ്ങയുടെ ജീവിതയാത്രയുടെ മൗലികമായ ലക്ഷ്യം എന്താണ്?*

ജീവിതയാത്രയ്ക്ക് ഒരു പ്രത്യേക ലക്ഷ്യം, അതായത് ഞാൻ എത്തി ച്ചേരേണ്ടുന്ന ഒരു ലക്ഷ്യമില്ല. എനിക്ക് ചെന്നുചെരേണ്ട സ്ഥലത്ത് ദൈവം എന്നെ കൊണ്ടുചെന്ന് ചേർത്തു കഴിഞ്ഞിരിക്കുകയാണ്. അതാ യത് ദൈവത്തിൽ വസിക്കുവാനും, ദൈവത്തിൽ ആശ്വസിക്കുവാനും, ദൈവത്തിൽ ആഹ്ലാദിക്കുവാനുമുള്ള അവസരമാണ് ജീവിതലക്ഷ്യം. അതിനപ്പുറത്ത് എവിടെയും ചെന്നെത്താനില്ല. ദൈവം തന്നെ കൊണ്ടു പൊയ്ക്കൊള്ളും. എല്ലാവരെയും കൂടെ ഒരുമിച്ച് കൊണ്ടുപൊയ് ക്കൊള്ളും. ഞാൻ മാത്രമായിട്ട് ഒരു പ്രത്യേക ലക്ഷ്യത്തിൽ ചെന്നു ചെരേണ്ട ആവശ്യമൊന്നുമില്ല. എല്ലാ സൃഷ്ടിക്കും കൂടെ ഒരു ലക്ഷ്യ മേയുള്ളു. എല്ലാം കൂടെ ദൈവത്തിന്റെ ഒരു പ്രകടനമായിട്ട് (ദൈവത്തിന്റെ മാനിഫെസ്റ്റേഷൻ) കാണപ്പെടണം. അതിനുവേണ്ടി തിന്മ നീങ്ങിപ്പോ കണം. ഐക്യം വരണം. ഐക്യവും നന്മയും ഈ സൃഷ്ടിക്ക് പൂർണ്ണ മായും വന്നു ചേരണം. അപ്പോഴാണ് ദൈവം അതിൽ പ്രത്യക്ഷമായി കാണപ്പെടുക. അതാണ് എന്റെയും ജീവിതലക്ഷ്യം. അതേയുള്ളു. ദൈവ ത്തിന്റെ രാജ്യം വരണമെന്നല്ലാതെ എനിക്കൊന്നും സാധിക്കണമെന്നില്ല.

*അങ്ങേയ്ക്കൊരു Final Thinking ഉണ്ടോ?*

എനിക്കൊരു ഫൈനൽ തിങ്കിംഗ് ഒന്നും ഇതുവരെ ഉണ്ടായിട്ടില്ല. എന്റെ തിങ്കിംഗ് ഇപ്പോഴുമിങ്ങനെ വളർന്നു വികസിച്ചുകൊണ്ടിരിക്കുന്ന ഒരു തിങ്കിംഗ് ആണ്. അതിൽ പുതിയ ഇൻസൈറ്റ്സ് പലപ്പോഴും വന്നു കൊണ്ടിരിക്കുന്നുണ്ട്. ഒരു One given way of thinking ഇല്ല. എല്ലാ Ways

of thinkings ഉം തമ്മിൽ ഒരു പരസ്പര സംഭാഷണം തുടർന്നുകൊണ്ടു പോകണമെന്നുള്ളതാണ്.

*ഈ ചിന്താഗതി ഒരാൾ അനുകരിക്കാൻ ശ്രമിച്ചാൽ, ശരിയായ ലക്ഷ്യത്തിലെത്തുമെന്ന് ഉറപ്പുണ്ടോ?*

ഒരിക്കലുമില്ല. ഏതു വഴിയിൽ കൂടി പോയാലും സ്വാർത്ഥത ഉപയോഗിച്ച് മനുഷ്യൻ അതിനെ ദുരുപയോഗപ്പെടുത്തും. അതിനുള്ള കഴിവ് മനുഷ്യന് എപ്പോഴുമുണ്ട്. ഒരു ചിന്താഗതിക്കും മനുഷ്യന്റെ ജീവിതത്തിന്റെ ഡയറക്ഷനെ പെർമെനന്റായി പിടിച്ചു നിർത്താനൊന്നും സാധിക്കുകയില്ല. എന്നെ സംബന്ധിച്ച് പറയുകയാണെങ്കിൽ, യേശുക്രിസ്തു കാണിച്ചു തന്നിട്ടുള്ള വഴിയും, ജീവിച്ചിരുന്ന വഴിയും - അത് തെറ്റ് വരുകയില്ല എന്നൊരു ബോദ്ധ്യമുണ്ട്. പക്ഷേ, അതിനോട് അടുത്ത വഴികളാണ് ബുദ്ധനും മറ്റ് ആദ്ധ്യാത്മികതയുള്ള പല ആളുകളും കാണിച്ചു തന്നിട്ടുള്ളതെന്നാണ് എന്റെ വിചാരം.

*ദൈവസന്നിധിയിലേക്കുള്ള അങ്ങയുടെ തീർത്ഥാടനത്തിന്റെ അവസാനം എങ്ങനെയാണ്?*

തീർത്ഥയാത്രയുടെ അന്ത്യം എന്നു പറയുന്നത് ദൈവസന്നിധിയിൽ ചെന്നുചേരുക എന്നതേയുള്ളു. അത് ദൈവം അനുവദിച്ചാൽ ചെല്ലാൻ സാധിക്കും. അത്രയേ സാധിക്കുകയുള്ളു. മനുഷ്യന്റെ ശ്രമംകൊണ്ട് തന്നെയൊന്നും സാധിക്കുകയില്ല.

*ദൈവസന്നിധിയിൽ എത്തിച്ചേരുന്നത് മരണത്തിലൂടെയാണോ?*

മരണം കൊണ്ട് മാത്രമൊന്നും ചെല്ലുകയില്ല. ജീവിതത്തിനകത്തു തന്നെ ദൈവത്തിനു പ്രസാദകരമായിട്ട് ജീവിച്ചെങ്കിലേ സാധിക്കുകയുള്ളു.

*സ്വർഗ്ഗത്തെക്കുറിച്ചുള്ള തിരുമേനിയുടെ മനസിലാക്കൽ എങ്ങനെയാണ്?*

പിതാക്കന്മാർ അക്കാര്യത്തിൽ വളരെ വ്യക്തതയുള്ളവരാണ്. നമ്മുടെ അഞ്ച് ഇന്ദ്രിയങ്ങൾക്ക് അനുഭൂതമാകുന്ന യാഥാർത്ഥ്യത്തിന് അപ്പുറത്തുള്ള Reality. അത് ഇവിടെത്തന്നെ ആകാം. പക്ഷേ, ഇന്ദ്രിയങ്ങൾ കൊണ്ട് കണ്ടുപിടിക്കുവാൻ സാധിക്കുന്നതിന്റെ അപ്പുറത്തുള്ള Reality യാണ് സ്വർഗ്ഗം.

*കടന്നുവന്ന വഴികളിൽ ലഭിച്ച മുഖ്യപ്രചോദനം എന്തായിരുന്നു?*

കടന്നുവന്ന വഴികളിൽ എന്റെ വിശ്വാസം തന്നെയാണ് പ്രധാനമായും എനിക്ക് പ്രചോദനം നൽകിയിട്ടുള്ളത്. 1948-ൽ ഞാൻ ദൈവത്തോട്

ഒരു പ്രതിജ്ഞ പോലെ ചെയ്തതാണ്, ആ വഴിയിൽ നടന്നുകൊള്ളാമെന്നുള്ളത്. അത് അൽമായക്കാരനായാലും പട്ടക്കാരനായാലും, ആ വഴിയിൽ കൂടി പൊയ്ക്കൊള്ളാമെന്ന് മാത്രമേ എന്റെ പ്രതിജ്ഞയുള്ളൂ. അല്ലാതെ പട്ടക്കാരനാകണമെന്ന് അന്നേരമേ ഞാൻ വിചാരിച്ചില്ല. മേൽപട്ടക്കാരനാകണമെന്നൊന്നും വിചാരിച്ചില്ല. ഞാൻ ദൈവത്തെ അനുസരിച്ചു. ഞാൻ ദൈവത്തിന്റെ വഴികളിൽ നടന്നു എന്നല്ലാതെ വേറെ പ്രത്യേകിച്ച് പ്രചോദനമൊന്നുമില്ല. എന്നെ വിളിച്ച വഴിയിൽ കൂടി, ഞാൻ എത്ര പ്രാവശ്യം തന്നെ വീണു പോയാലും, എന്നെ ഉണർത്തിയെഴുന്നേൽപ്പിച്ച്, ശരിയായ വഴികളിൽ കൂടി കൊണ്ടുപൊയ്ക്കൊണ്ടിരിക്കുകയാണ്. അതല്ലാതെ വേറെ പ്രത്യേകിച്ച് ഒരു പ്രചോദനം ഒരാളിൽ നിന്നും കിട്ടിയെന്നു പറയുവാൻ എനിക്കില്ല. അല്ലെങ്കിൽ ഏതെങ്കിലുമൊരു പുസ്തകത്തിൽ നിന്നും കിട്ടിയെന്നു പറയുവാനുമെനിക്കില്ല.

*പിൻതിരിഞ്ഞു നോക്കുമ്പോൾ ജീവിതത്തിലെ നേട്ടങ്ങളെ എങ്ങനെയാണ് വിലയിരുത്തുന്നത്?*

അങ്ങനെയൊരു ചിന്തയില്ല. ജീവിതമെന്നു പറയുന്നത് ഏതാനും കാര്യങ്ങൾ സാധിക്കാൻ വേണ്ടി ഉള്ളതാണെന്ന് അർത്ഥമില്ല. അങ്ങനെ എനിക്കു നോട്ടമില്ല. കഴിഞ്ഞ കാലത്തെ നേട്ടങ്ങളെ വിലയിരുത്തിയിട്ട്, ഞാനിങ്ങനെ ചെയ്തു എന്ന് ചിന്തിക്കാനാഗ്രഹമില്ല. എന്താണ് ഞാൻ ചെയ്തിട്ടുള്ളത്? ഞാൻ കുറച്ചു കാര്യങ്ങൾ ചെയ്തു. എന്റെ ബലഹീനതകൾ കൊണ്ട് മറ്റു ചില കാര്യങ്ങൾ ചെയ്യുവാൻ സാധിച്ചില്ല എന്നല്ലാതെ, ഞാൻ ചെയ്ത കാര്യങ്ങൾ ഇന്നയിന്നതൊക്കെയുണ്ടെന്ന് ലിസ്റ്റ് എഴുതിയുണ്ടാക്കി ജയിക്കാൻ ഞാനില്ല.

*പൗരസ്ത്യ സഭാപിതാക്കന്മാരുടെ ചിന്തകളിൽ ആകൃഷ്ടനായത് എങ്ങനെയാണ്?*

പിതാക്കന്മാരുടെ പഠിപ്പിക്കലുകൾ എന്താണെന്നു പഠിക്കണം, അപ്പോസ്തോലന്മാർ പഠിപ്പിച്ചത് വേദപുസ്തകത്തിൽ മാത്രമല്ല പിതാക്കന്മാരുടെ ചിന്തയിലും കാണുമെന്ന് എനിക്കൊരു പ്രതീക്ഷയുണ്ടായിരുന്നു. അതനുസരിച്ച് പാശ്ചാത്യ പിതാക്കന്മാരായ അഗസ്റ്റിൻ മുതലായവരെയൊക്കെ ഞാൻ പഠിച്ചപ്പോൾ അവരുടെ പഠിപ്പിക്കലുകൾ ക്രിസ്തീയ വിശ്വാസത്തിന് വിരുദ്ധമായാണ് ഞാൻ കണ്ടത്. അഗസ്റ്റിന്റെ പഠിപ്പിക്കലുകൾ വലിയ തെറ്റാണെന്നു തന്നെയാണ് ഇപ്പോഴും ഞാൻ വിശ്വസിക്കുന്നത്. അതേസമയത്ത് പൗരസ്ത്യ പിതാക്കന്മാരെന്നു പറയുന്നവരുടെയിടയിൽ കപ്പദോക്യൻ പിതാക്കന്മാരെന്നു പറയുന്ന മൂന്നു പേര് ഏറ്റവും പണ്ഡിതന്മാരായിരുന്നു, പഠിച്ചവരായിരുന്നു.

വലിയ മാർ ബസ്സേലിയോസ്, അദ്ദേഹത്തിന്റെ സഹോദരനായ ഗ്രീഗോറിയോസ്, അദ്ദേഹത്തിന്റെ സതീർത്ഥ്യനായ ഗ്രീഗോറിയോസ് എന്നീ മൂന്നു പിതാക്കന്മാരാണ് 'കപ്പദോക്യൻ പിതാക്കന്മാർ' എന്ന പേരിൽ അറിയപ്പെടുന്നവർ. സഭാവിശ്വാസം വഴിതെറ്റി അബദ്ധ വിശ്വാസത്തിലേക്ക് പോയ സമയത്ത് (നാലാം ശതാബ്ദത്തിൽ) സഭയെ വീണ്ടും വിശ്വാസത്തിലേക്ക് തിരികെ കൊണ്ടുവന്നത് അത്താനാസ്യോസ് ആണെന്നു പാശ്ചാത്യർ പറയുമെങ്കിലും എന്റെ മനസ്സിലാക്കലിൽ ഈ മൂന്നു പിതാക്കന്മാർ ആണ്. വേദശാസ്ത്രപരമായി പ്രശ്നങ്ങൾ മുഴുവൻ കണ്ട്, അതിന്റെ അടിത്തറ മുഴുവൻ ദർശിച്ച് ആദ്ധ്യാത്മികതയും ഈ ലോകജീവിതവും തമ്മിലൊരു അനുരഞ്ജനം ഉണ്ടാക്കി, ഒരു ബഹുമാനിക്കത്തക്ക ക്രിസ്തീയ വേദശാസ്ത്രം ഉണ്ടാക്കിയത് ഈ നാലാം ശതാബ്ദത്തിലെ പിതാക്കന്മാരാണ്. പക്ഷേ, പാശ്ചാത്യർ അതിനെ തള്ളിക്കളഞ്ഞിട്ട് അഗസ്റ്റിന്റെ വേദശാസ്ത്രം മാത്രം പിടിച്ചുകൊണ്ട് മുമ്പോട്ടു പോകുകയും, പിന്നീട് അരിസ്റ്റോട്ടിലിന്റെ ഫിലോസഫിയെ അടിസ്ഥാനപ്പെടുത്തി വേദശാസ്ത്രം ഉണ്ടാക്കുവാൻ ശ്രമിക്കുകയും ചെയ്തതുമൂലം അവർക്ക് വഴിതെറ്റിപ്പോയി. തിരിച്ചു സഭ വരണമെങ്കിൽ പിതാക്കന്മാരുടെ പഠിപ്പിക്കലുകൾ പഠിച്ചെങ്കിലേ സാധിക്കുകയുള്ളൂ. ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളിൽ (ഗ്രീക്ക് സഭകൾ) അതിന്റെ അടിസ്ഥാനപരമായ ചിലതൊക്കെയുണ്ടെങ്കിലും ആ സഭകൾക്കും മനുഷ്യരാശിയെപ്പറ്റിയുള്ള ചിന്ത നഷ്ടപ്പെട്ടു പോയി. അതുകൊണ്ട് അവരുടെയെല്ലാം ചിന്തകളിൽ ഈ ഒരു അടിസ്ഥാനപരമായ തെറ്റുണ്ട്.

ഭൗതികസംസ്ക്കാരം നല്ലതുപോലെ ശീലിച്ചിട്ടുള്ളവരായിരുന്നു കപ്പദോക്യൻ പിതാക്കന്മാർ. അതുകൊണ്ട് അവരുടെ ചിന്തയിൽ ആശയങ്ങൾ കാണുമെന്നുള്ള വിചാരം കൊണ്ട് ആദ്യം ബസേലിയോസിനെ വിശദമായിട്ട് പഠിക്കുകയും, അതിനുശേഷം ഗ്രിഗറി ഓഫ് നാൻസിയാൻസസിനെ പഠിക്കുകയും, അതിനുശേഷം ഗ്രിഗറി ഓഫ് നിസായെ കണ്ടെത്തുകയുമാണ് ചെയ്തത്. ഗ്രിഗറി ഓഫ് നിസ്സായെ കണ്ടെത്തിയപ്പോൾ, അദ്ദേഹമൊരു ഫിലോസഫിക്കൽ തിയോളജിയനാണെന്നും തന്റെ ദർശനങ്ങളെ വളരെ വ്യക്തമായിട്ട് ബൗദ്ധികതലത്തിൽ സ്ഥാപിച്ചിട്ടുണ്ടെന്നും എനിക്ക് ആദ്യമെ തന്നെ മനസ്സിലായി. നിസ്സായെപ്പറ്റി പാശ്ചാത്യർ എഴുതിയിട്ടുള്ള പലതും വായിച്ചു നോക്കിയപ്പോൾ മിസ്സിക്കാണെന്നു പറയും, സെമി പെലേജിയൻ ആണെന്നു പറയുമെന്നല്ലാതെ നിസായുടെ ദർശനത്തിന്റെ ആന്തരികമായ സത്ത എന്താണെന്ന് അവർക്ക് മനസ്സിലായിട്ടില്ലെന്ന് എനിക്ക് തോന്നി. അതുകൊണ്ട് ഞാനതു കൂടുതൽ പഠിക്കുകയും അവസാനം എന്റെ ഡോക്ടറൽ ഗവേഷണ പ്രബന്ധം എഴുതുന്ന സമയത്ത്, അത് കൂടുതൽ വിശദമായിട്ട് വിശകലനം ചെയ്യുകയും ചെയ്തു. അതുകൊണ്ട് ഗ്രിഗറി ഓഫ് നിസാ പറയു

ന്നതെല്ലാം അതേപടി ഞാൻ സ്വീകരിക്കുന്നു എന്നർത്ഥമില്ല. ഒരു വലിയ ദർശനം ഗ്രിഗറി ഓഫ് നിസായിൽ നിന്നും എനിക്ക് കിട്ടിയിട്ടുണ്ടെന്നുള്ള തല്ലാതെ ഞാൻ അദ്ദേഹത്തിന്റെ അന്ധനായ ഒരു അനുയായിയല്ല. പല കാര്യങ്ങളിലും അദ്ദേഹം നാലാം ശതാബ്ദത്തിലെ ചിന്തകൾക്ക് അനുസൃതമായിട്ട് പലതും എഴുതിയിട്ടുണ്ടാകും. എന്നാലും അദ്ദേഹത്തിന്റെ ചിന്തയിൽ 20-ാം ശതാബ്ദത്തിനപ്പുറത്തും സമകാലിക പ്രസക്തിയുള്ള പല കാര്യങ്ങളും ഉണ്ടെന്ന് ഞാൻ കണ്ടുപിടിച്ചു.

*ഗ്രിഗറി ഓഫ് നിസ്സായെ പഠിച്ചതിനെപ്പറ്റി കൂടുതൽ പറയാമോ?*

ഗ്രിഗറി ഓഫ് നിസ്സാ സൊസൈറ്റി എന്നു പേരുള്ള ഒരു സൊസൈറ്റി ഉണ്ട്. കാർഡിനൽ ദാനിയേലു പാശ്ചാത്യരാജ്യങ്ങളിൽ ഗ്രിഗറി ഓഫ് നിസ്സായെപ്പറ്റിയുള്ള പഠനം പ്രധാനമായും ആരംഭിച്ചവരിൽ ഒരാളായിരുന്നു. അന്തർദേശീയ പെട്രിസ്റ്റിക് കോൺഫറൻസ് എന്നു പേരുള്ള, ആഗോള വ്യാപകമായി കൂടാറുള്ള പിതാക്കന്മാരുടെ എഴുത്തുകളെപ്പറ്റിയുള്ള വിദഗ്ദരുടെ ഒരു കോൺഫറൻസിൽ, ഏറ്റവുമധികം നമ്മൾ പഠിക്കേണ്ടത് ഗ്രിഗറി ഓഫ് നിസ്സായെ ആണെന്ന് അവർ ഒരു തീരുമാനം ചെയ്തതാണ് ഇതിന്റെ പശ്ചാത്തലം. ആ തീരുമാനത്തിന്റെ ഫലമായി കാർഡിനൽ ദാനിയേലു, ഗ്രിഗറി ഓഫ് നിസ്സായെക്കുറിച്ച് വളരെ കൂടുതൽ പഠിക്കുവാനും എഴുതുവാനും തുടങ്ങി. അദ്ദേഹത്തിന്റെ രചനകൾ വളരെ പ്രൗഢമാണ്. പുതിയ ഒരുപാട് കാര്യങ്ങൾ അദ്ദേഹം തന്നെയാണ് ഉയർത്തിക്കൊണ്ടുവന്നത്. ആ രചനകളെ ഞാൻ പ്രയോജനപ്പെടുത്തിയിട്ടുണ്ട്. പിന്നീട് ആ സൊസൈറ്റിയുടെ ഒരു അംഗമായി ഞാൻ തീർന്നു. ആ സൊസൈറ്റിയിൽ ഞാൻ പല തവണ പേപ്പറുകൾ അവതരിപ്പിച്ചു. അതു കൂടാതെ ജർമ്മനിയിലെ മ്യൂൺസ്റ്റർ യൂണിവേഴ്സിറ്റിയിൽ ഗ്രിഗറി ഓഫ് നിസ്സാ ഇൻസ്റ്റിറ്റ്യൂട്ട് എന്നു പേരുള്ള ഒരു ഇൻസ്റ്റിറ്റ്യൂട്ട് ഉണ്ട്. അവിടെ ഗ്രിഗറി ഓഫ് നിസ്സായുടെ രചനകൾ മുഴുവനും ഉണ്ട് എന്നു മാത്രമല്ല അദ്ദേഹം ഉപയോഗിച്ചിട്ടുള്ള ഓരോ വാക്കും classify ചെയ്ത് ഒരു concordance പോലെ വച്ചിട്ടുണ്ട്. ഒരു പ്രത്യേക വാക്കെടുത്ത് അത് എത്ര പ്രാവശ്യം ഗ്രിഗറി ഓഫ് നിസ്സാ ഉപയോഗിച്ചിട്ടുണ്ട് എന്ന് മനസ്സിലാക്കത്തക്കവിധത്തിലുള്ള സൗകര്യങ്ങൾ അവിടെ ഉണ്ടായിരുന്നതുകൊണ്ട് അവിടെ പോയിരുന്നാണ് ഞാൻ എന്റെ ഡോക്ടറൽ ഗവേഷണ പ്രബന്ധം എഴുതിയത്. ആ സമയത്ത് എനിക്ക് ഗ്രിഗറി ഓഫ് നിസ്സായെക്കുറിച്ച് കൂടുതൽ പഠിക്കുവാനും മനസ്സിലാക്കുവാനും സാധിച്ചു. കൂടുതൽ പഠിക്കുന്തോറും അദ്ദേഹത്തെ പാശ്ചാത്യ വേദശാസ്ത്രജ്ഞന്മാർ പൊതുവെ നന്നായിട്ട് മനസ്സിലാക്കുന്നില്ല എന്നും, എന്നാൽ അദ്ദേഹത്തിലുള്ള പ്രൗഢമായ ആശയങ്ങൾ പുറത്തുകൊണ്ടുവരേണ്ടതാവശ്യമാണെന്നും ബോദ്ധ്യമായി.

*കോസ്മിക് മാൻ എന്ന പുസ്തകത്തെക്കുറിച്ച്?*

കോസ്മിക് മാൻ എന്റെ ഡോക്ടറൽ ഗവേഷണ പ്രബന്ധത്തിന്റെ ഒരു ഭാഗം ആണ്. ഗ്രിഗറി ഓഫ് നിസ്സായുടെ പഠിപ്പിക്കലുകളുടെ ഒരു ഭാഗം മാത്രമാണ് ഞാൻ അതിനകത്ത് സംഗ്രഹിക്കുവാൻ ശ്രമിച്ചിട്ടുള്ളത്. അതായത് ഈശ്വരനും മനുഷ്യനും പ്രപഞ്ചവും തമ്മിലുള്ള ബന്ധം എന്താണെന്നുള്ളതിനെക്കുറിച്ച്. ഈശ്വരനും പ്രപഞ്ചവും മനുഷ്യനും മൂന്നും മൂന്നാണ് എന്നുള്ള ചിന്താഗതിയ്ക്കാണ് പാശ്ചാത്യരാജ്യങ്ങളിൽ പ്രാബല്യമുള്ളത്. അങ്ങനെ മൂന്നായിയിരിക്കാൻ സാധ്യമല്ല. പ്രപഞ്ചവും മനുഷ്യനും രണ്ടല്ല. പ്രപഞ്ചത്തിന്റെ ഒരു ഭാഗമാണ് മനുഷ്യൻ. മനുഷ്യനെ കൂടി ഉൾക്കൊള്ളുന്ന പ്രപഞ്ചത്തിന് ഈശ്വരനു പുറത്ത് സ്വതന്ത്രമായി നിൽക്കുവാൻ വേറെ ഒരിടത്തും സ്ഥലമില്ല. പ്രപഞ്ചത്തിനും മനുഷ്യനും കൂടെ ഈശ്വരന്റെ പരിധിയ്ക്കകത്തേ നിൽക്കുവാൻ സാധിക്കുകയുള്ളു. ഈശ്വരനും മനുഷ്യനും പ്രപഞ്ചവും കൂടെ ഒരു Single Reality-യുടെ മൂന്ന് aspects ആണ് എന്നുള്ളത് ഗ്രിഗറി ഓഫ് നിസ്സാ വളരെ വ്യക്തമായിട്ട് പറയുന്നുണ്ട്. അതാണ് ഞാൻ എന്റെ dissertation -ലും കാണിച്ചിരിക്കുന്നത്.

*ദൈവശാസ്ത്രത്തോടൊപ്പം ഭൗതികശാസ്ത്രങ്ങളിലും അവഗാഹം നേടുവാനുള്ള അങ്ങയുടെ അടങ്ങാത്ത ത്വരയുടെ കാരണമെന്താണ്?*

വേദപുസ്തകപരമായ അറിവു കൊണ്ടു മാത്രം ക്രിസ്തുവിന്റെ ലോകത്തെ ശരിക്ക് അറിയുവാൻ സാധിക്കുകയില്ല എന്നത് എനിക്ക് ഉത്തമ വിശ്വാസമുള്ള ഒരു കാര്യമാണ്. വേദപുസ്തകപരമായ വിജ്ഞാനം അടിസ്ഥാനപരമാണെങ്കിലും ഭൗതികവിജ്ഞാനമില്ലാതെ പല കാര്യങ്ങളും മനസ്സിലാക്കുവാനോ, ലോകത്തിൽ ദൈവം എന്താണ് ചെയ്യുന്നതെന്ന് മനസ്സിലാക്കുവാനോ, വേദശാസ്ത്രം ഉണ്ടാക്കുവാനോ സാധിക്കുകയില്ല. സഭാപിതാക്കന്മാരുടെ ജീവിതമൊക്കെ പരിശോധിച്ചു നോക്കുമ്പോൾ, മറ്റുള്ള ആരെയുംകാൾ കൂടുതൽ ഭൗതികവിജ്ഞാനം അവർക്ക് ഉണ്ടായിരുന്നുവെന്ന് മനസിലാകും. സെന്റ് ബേസിൽ, സെന്റ് ഗ്രിഗറി തുടങ്ങിയവരൊക്കെ വായിക്കാത്ത പുസ്തകങ്ങളില്ല!

അങ്ങനെ വരുമ്പോൾ ഭൗതിക വിജ്ഞാനങ്ങളിൽ നല്ലയൊരു ഗ്രാഹ്യമില്ലാതെ ക്രിസ്തീയ വിശ്വാസത്തെ മനസിലാക്കുവാൻ സാധിക്കുകയില്ല എന്നുള്ള ബോധ്യം എനിക്ക് വന്നു. എന്റെ അദ്ധ്യാപകരൊക്കെ പഠിപ്പിച്ചത് അങ്ങനെയല്ലായിരുന്നു. വേദപുസ്തക വിജ്ഞാനം മതി, മറ്റൊന്നും വേണ്ട എന്നായിരുന്നു അവരുടെ അഭിപ്രായം. പക്ഷേ, ഞാൻ പിതാക്കന്മാരെക്കുറിച്ച് പഠിക്കുവാൻ തുടങ്ങിയപ്പോഴാണ് എനിക്ക് വ്യക്തിപരമായിട്ട് ഇക്കാര്യം ബോധ്യം വന്നത്. പിതാക്കന്മാർ, കിട്ടാവുന്ന പുസ്ത

കങ്ങളുടെ സംഖ്യ ചുരുക്കമായിരുന്നിട്ടും അതെടുത്ത് വായിക്കുകയും, ജനങ്ങളെ പഠിപ്പിക്കുകയും, ജനങ്ങളെ അതുമായിട്ട് ബന്ധപ്പെടുത്തുകയും ചെയ്യുമായിരുന്നു.

ക്രിസ്തുവിന്റെ മനുഷ്യരാശിയോടുള്ള സ്നേഹം സ്ഥിതി ചെയ്യുന്നത് മനുഷ്യരാശിക്കു വേണ്ടി മാത്രമാണ്, അല്ലാതെ സഭയ്ക്കു വേണ്ടിയല്ല എന്നുള്ളത് എനിക്ക് ഉത്തമബോധ്യം വന്നതുകൊണ്ടാണ്, ഞാൻ ഭൗതികവിജ്ഞാനങ്ങളിലുള്ള എന്റെ ജ്ഞാനം അല്പമൊന്ന് വികസിപ്പിക്കുവാൻ തുടങ്ങിയത്. ഓക്സ്ഫഡിലെ പഠനകാലത്ത്, അവിടുത്തെ പ്രൊഫസേഴ്സും മറ്റും തീരെ ഹൃദയവിശാലതയില്ലാത്തവരാണെന്ന് എനിക്ക് ബോധ്യമായി. അവരുടെ ചിന്താഗതി വളരെയധികം ഇടുങ്ങിയതായിരുന്നു. അപ്പോൾ അതിനെയെല്ലാം ഉപേക്ഷിച്ചിട്ട് ഒരു ക്രിസ്തീയ ദർശനമുണ്ടാക്കുവാൻ ശ്രമിക്കുമ്പോൾ, പിതാക്കന്മാരാണ് ഏറ്റവും കൂടുതൽ എന്നെ സഹായിച്ചിട്ടുള്ളത്. അവരുടെ ദർശനം വളരെ പരന്നതും വിശാലവുമാണ്. പിതാക്കന്മാർ വളരെ പാണ്ഡിത്യമുള്ളവരായിരുന്നു, അറിവുള്ളവരായിരുന്നു.

*അങ്ങയുടെ ദർശനം ആദ്യം പിതാക്കന്മാരിൽ തുടങ്ങിയിട്ട് പിന്നീട് കൂടുതൽ ശക്തി പ്രാപിച്ചത് എങ്ങനെയാണ്?*

ഓരോ പുതിയ വഴികളിലൂടെ ഞാൻ പൊയ്ക്കൊണ്ടിരിക്കുന്നു. ഓരോ മൂന്നു വർഷത്തിനിടയിലും ഞാനൊരു പുതിയ വഴി കണ്ടെത്തുകയും മനുഷ്യരാശിയിൽ നിന്ന് കുറെയെങ്കിലും അതിനെക്കുറിച്ച് പഠിക്കുകയും ചെയ്യുന്നു. ഈ സ്വഭാവം പണ്ടു മുതലേ എനിക്കുള്ളതാണ്. 1950–ലാണ് ഞാൻ ആദ്യമായി അമേരിക്കയിൽ ചെന്നത്. അന്ന് ഞാൻ പ്രഥമ പരിഗണന നൽകിയത് അമേരിക്കൻ ഇൻഡ്യൻസിന്റെ സംസ്ക്കാരവും കറുത്ത വർഗ്ഗക്കാരുടെ സംസ്ക്കാരവും പഠിക്കുവാനാണ്. ഇത് രണ്ടും പഠിക്കുവാൻ ഒരുപാട് ശ്രമിച്ചു. ഒരുപാടു കാര്യങ്ങൾ അതിൽ നിന്നു തന്നെ മനസ്സിലായി. ഓരോ സ്ഥലത്തും പോകുമ്പോൾ, സാധാരണയായിട്ട് എല്ലാവരും പറയുന്ന കാര്യങ്ങളുടെ പുറകെയല്ല ഞാൻ പോകുന്നത്. ജനങ്ങൾ ചിന്തിച്ചിട്ടില്ലാത്തതും, പുതിയതും, അനുഭവ പരിചയമില്ലാത്തതുമായ കാര്യങ്ങളെക്കുറിച്ച് പഠിക്കുവാൻ ഞാൻ ശ്രമിക്കുന്നു എന്നല്ലാതെ ഒരു പ്രത്യേക പോയിന്റിൽ അല്ല അത് തുടങ്ങുന്നത്.

*എക്യുമെനിക്കൽ രംഗത്ത് ഇപ്പോഴും സജീവമായി പ്രവർത്തിക്കുന്നുണ്ടോ?*

എക്യുമെനിക്കൽ രംഗത്ത് ഇപ്പോഴും പ്രവർത്തിക്കുന്നുണ്ട്. ഡബ്ലിയു. സി. സി. ഉണ്ടെങ്കിലും ഇല്ലെങ്കിലും കത്തോലിക്കാ സഭയുമായിട്ടും എല്ലാ

ഓർത്തഡോക്സ് സഭകളുമായും ഞാൻ ബന്ധം പുലർത്തുന്നുണ്ട്. ഓർത്തഡോക്സ് സഭകൾ ഇപ്പോഴും എന്നെ അവരുടെ ഒരു സുഹൃത്തായിട്ടാണ് കരുതിയിരിക്കുന്നത്. ഞാൻ അവരോടൊപ്പം പ്രവർത്തിക്കുന്നുമുണ്ട്.

*ക്രിസ്തീയ സഭകളുടെ ഐക്യത്തെക്കുറിച്ചുള്ള അങ്ങയുടെ വീക്ഷണം എന്താണ്?*

ക്രിസ്തീയ ഐക്യം എന്നു പറയുമ്പോൾ സഭകൾ തമ്മിലുള്ള ഐക്യം മാത്രമല്ല, മനുഷ്യർ തമ്മിലുള്ള ഐക്യമാണ്. ക്രിസ്ത്യാനികൾ എത്ര കണ്ട് കൂടുതൽ ക്രിസ്തുവിന്റെ സ്വഭാവമുള്ളവരായി തീരുന്നുവോ അത്രയും ഐക്യം കൂടുതൽ ഉണ്ടാകും. വിശ്വാസത്തിലോ പട്ടത്വത്തിലോ ഉള്ള ഐക്യം മാത്രമല്ല വേണ്ടത്. സ്വഭാവത്തിലും ഗുണത്തിലും മാറ്റമുണ്ടായിട്ട്, സ്വാർത്ഥതയൊക്കെ മാറിയിട്ട്, ക്രിസ്തുവിന്റെ രൂപം എല്ലാ ക്രിസ്ത്യാനികളിലും ഉണ്ടാകുമ്പോൾ അത് എല്ലാവരെയും ഒന്നാക്കും. അതുകൊണ്ട് ഐക്യം എന്നു പറയുന്നത് സഭകൾ തമ്മിലുള്ള ഐക്യം മാത്രമല്ല എന്നുള്ളത് എന്റെയൊരു ശക്തമായ അഭിപ്രായമായിട്ട് ഞാൻ എപ്പോഴും പറയുന്ന ഒരു കാര്യമാണ്.

സഭയെയും പരിശുദ്ധാത്മാവിനെയും പറ്റിയുള്ള ചർച്ചകൾ മുന്നേറുന്നതോടെ, ഈ ഭൂതലത്തിൽ ജീവിക്കുന്ന മാനവരാശിയെ സഭകൾ വിസ്മരിക്കുവാൻ ഇടയാകരുത്. പാപം നിറഞ്ഞ മാനവവംശത്തിൽ, ആർത്തി നിറഞ്ഞ ഒരു സമൂഹം വളർന്നു വരുന്നതായിട്ടാണ് പടിഞ്ഞാറൻ സംസ്ക്കാരത്തിലൂടെ കണ്ടുവരുന്നത്. ആരോഗ്യമുള്ള ഒരു ശിശു ഇതുവരെയും ജനിക്കുവാൻ ഇടയായിട്ടില്ല എന്നാണ് ഞാനുൾപ്പെടെയുള്ള ചിലരെങ്കിലും കരുതുന്നത്.

ഇവിടെ ക്രിസ്തീയ സഭകൾക്ക് ഒരു വലിയ പങ്ക് നിർവഹിക്കാനുണ്ട്. ദൈവരാജ്യവും അതിന്റെ മൂല്യവുമെന്ന നിലയിൽ പരിസ്ഥിതി, ലോകനീതി, അന്താരാഷ്ട്ര സാമ്പത്തിക വ്യവസ്ഥിതി, സമാധാനവും നിരായുധീകരണവും എന്നീ വിഷയങ്ങൾ കൂടി സഭകളായി പരിഗണനയ്ക്ക് എടുക്കുകയും, സാമ്പത്തികവും സാമൂഹ്യവുമായ ഘടകങ്ങളെ സ്വാർത്ഥതയിൽ നിന്നും അത്യാഗ്രഹത്തിൽ നിന്നും മോചിപ്പിക്കുവാൻ കഴിയുമോ എന്ന് നോക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. ഇത് സാധിച്ചെടുക്കുവാൻ സഭകൾ തീരുമാനിക്കുന്നു എങ്കിൽ, ഈ വക കാര്യങ്ങളിൽ വൈദികരേക്കാൾ കൂടുതൽ പ്രാവീണ്യം നേടിയ അയ്മേനികളുടെ സഹകരണവും സേവനവും തേടേണ്ടിയിരിക്കുന്നു. എക്യുമെനിക്കൽ ചർച്ചകളിലൊക്കെ അയ്മേനികളെയും പങ്കെടുപ്പിക്കുവാൻ സമയമായിട്ടുണ്ട്. വൈദികരും വേദശാസ്ത്രജ്ഞന്മാരും മാത്രമായാൽ സഭയാകുന്നില്ല.

അയ്മേനികളുടെ പങ്കാളിത്തം മാനവരാശിയോടുള്ള സഭയുടെ വിശാലമായ സേവനത്തെപ്പറ്റിയുള്ള ചർച്ചയിൽ ഉണ്ടാകുമ്പോൾ സഭയുടെ പുതുക്കത്തിൽ ഒരു പുതിയ മാനം കണ്ടെത്താനാകും.

*സമാധാനത്തിനും നീതിക്കും വേണ്ടി ആഗോളതലത്തിൽ പ്രവർത്തിക്കുവാൻ അങ്ങയെ പ്രേരിപ്പിച്ച ഘടകങ്ങൾ എന്തൊക്കെയാണ്?*

എന്റെ ദർശനത്തിന്റെ ഒരു പ്രധാന ഭാഗം എനിക്ക് ശത്രുവില്ല. മനുഷ്യരാശിയെ മുഴുവൻ നമ്മൾ സമീപിക്കണം. മനുഷ്യരാശിയെ മുഴുവൻ സ്നേഹിക്കണം. അവരുടെ ഉത്കർഷത്തിനു വേണ്ടി കഴിയുന്നതും പ്രവർത്തിക്കണം. അങ്ങനെ പ്രവർത്തിക്കുന്ന കൂട്ടത്തിലാണ് സമാധാനത്തിനു വേണ്ടിയും നീതിക്കുവേണ്ടിയുമുള്ള രണ്ട് താല്പര്യങ്ങൾ വളരെയധികം എന്റെ മനസ്സിൽ അടിസ്ഥാനപരമായിട്ട് ഉദിച്ചു വളർന്നത്. നീതിയില്ലാത്ത ലോകമാണ്, അനീതി വളരെയധികമുള്ള ലോകമാണ് നമ്മുടേത്. ഒരു ന്യൂനപക്ഷം ഭൂരിപക്ഷത്തിനെതിരെ അനീതി പ്രവർത്തിക്കുന്ന ഒരു വ്യവസ്ഥിതിയാണിന്ന് ലോകത്തിൽ ഉള്ളത്. അപ്പോൾ ആ വ്യവസ്ഥിതിക്കെതിരായിട്ട് മനുഷ്യരെ ബോധവാന്മാരാക്കണം. സമരം ചെയ്യുവാനൊന്നും എന്നെക്കൊണ്ട് സാധിക്കുകയില്ല. ജനങ്ങൾ ബോധവാന്മാരാകണം. ബോധവാന്മാരായിട്ട്, മനുഷ്യർ തന്നെയാണ് സമരം ചെയ്യേണ്ടത്; ഞാനല്ല. യുദ്ധം നില്ക്കണം. ഇത്രയും ആളുകൾ പട്ടിണി കിടന്നു മരിക്കുന്ന ഒരു ലോകത്ത് യുദ്ധസാമഗ്രികൾ ഉണ്ടാക്കുവാൻ വേണ്ടി ഇത്രയും പണം ചിലവാക്കുന്നത് അധർമ്മമാണ്. അതിനു യാതൊരു നീതീകരണവുമില്ല. അതുകൊണ്ട് അതിനെതിരായിട്ട് ഒരു സുദീർഘമായ പ്രവർത്തനവും പ്രചരണവും ഞാൻ നടത്തിയിട്ടുണ്ട്. അതുപോലെ 1972 മുതൽ പ്രകൃതിയെപ്പറ്റിയുള്ള ഒരു പ്രത്യേക താല്പര്യം എനിക്ക് ഉണ്ടായിട്ടുണ്ട്. ഇതെല്ലാം പരസ്പരബന്ധിതമാണ്.

*മതങ്ങൾ തമ്മിലുള്ള സൗഹൃദ സംഭാഷണങ്ങളെപ്പറ്റിയുള്ള അങ്ങയുടെ വീക്ഷണം എന്താണ്?*

എല്ലാ മതങ്ങളും ഒരേ നിലയിൽ വന്ന് സമ്മേളിക്കണം. ഒരു മതത്തിനും മേധാവിത്വമുണ്ടെന്നു പറഞ്ഞുകൊണ്ടുള്ള ഇന്റർ റിലീജിയസ് സമ്മേളനങ്ങൾ നടക്കുകയില്ല. ഈ അടിസ്ഥാനതത്വം വളരെ ശക്തിയായിട്ട് റവ. മൂൺ എന്ന കൊറിയൻ പാസ്റ്ററുടെ ഗ്രൂപ്പിലൊക്കെ ഞാൻ അവതരിപ്പിക്കുകയും എല്ലാവരും സമ്മതിക്കുകയും ചെയ്തിട്ടാണ് ഞാൻ അവരുമായി സഹകരിക്കുന്നത്. ഞാൻ ക്രിസ്ത്യാനിയാണ്. ആഴമേറിയ ക്രിസ്തീയ വിശ്വാസമാണ് എന്റേത്. പക്ഷേ, എന്റെ ക്രിസ്തീയ വിശ്വാസത്തിന്റെ മേധാവിത്വത്തെ അംഗീകരിച്ചാലേ മറ്റു മതങ്ങളോട് ഞാൻ സംസാരിക്കുകയുള്ളു എന്നു പറയുന്നത് വിഡ്ഢിത്തമാണ്. സംസാരിക്കുന്ന സമയത്ത് അവരും മനുഷ്യരാണ്; ഞാനും മനുഷ്യനാണ്.

മതങ്ങൾ തമ്മിൽ അങ്ങോട്ടുമിങ്ങോട്ടും എക്സ്ചേഞ്ച് ചെയ്യണമെന്ന ല്ലാതെ, ഞങ്ങളുടേത് ആദ്യമെ നിങ്ങൾ സമ്മതിച്ചെങ്കിലേ നിങ്ങളോട് സംഭാഷണം ചെയ്യുകയുള്ളു എന്നുള്ള ചിന്ത ശരിയല്ല. മറ്റു മതവിശ്വാ സികളെ ക്രിസ്ത്യാനികളാക്കുവാൻ വേണ്ടിയാണ് പലരും ഡയലോഗ് നടത്തുന്നത്. പാശ്ചാത്യരുടെ മിക്കവാറും ഡയലോഗുകൾ ഇത്തരത്തിലു ള്ളതാണ്. അതുകൊണ്ട് ഈ ഡയലോഗുകളൊക്കെ ഹിന്ദുക്കളെയും മുസ്ലീങ്ങളെയും പിടിക്കുവാനുള്ള മാർഗ്ഗമാണെന്ന് മറ്റു മതങ്ങൾ ചിന്തിക്കുന്നു.

*മറ്റു മതങ്ങളും പ്രത്യയശാസ്ത്രങ്ങളുമായി സ്നേഹപൂർവമായ സംവാദം നടത്തുവാൻ അങ്ങേയ്ക്ക് പ്രചോദനം ലഭിച്ചതെവിടെ നിന്നു മാണ്?*

ക്രിസ്ത്യാനികൾ ശത്രുക്കളായി വിചാരിക്കുന്നവരെയൊക്കെ, ഒന്ന് അടുത്തു പോയി കാണണമെന്നുള്ള ചിന്താഗതി എനിക്ക് ഉണ്ടായി. മറ്റു ള്ളവർ പറയുന്നതു കേട്ട് വിശ്വസിക്കേണ്ടതില്ല. കമ്മ്യൂണിസ്റ്റുകാരെല്ലാം മോശക്കാരാണെന്ന് എത്ര പേരു പറഞ്ഞാലും അത് വിശ്വസിക്കേണ്ട ആവശ്യമില്ല. നിങ്ങൾ അവരുടെ അടുത്ത് പോകണം. എന്നിട്ട് അവരെ ങ്ങനെ ജീവിക്കുന്നുവെന്നും ചിന്തിക്കുന്നുവെന്നും കണ്ടു മനസ്സിലാ ക്കണം. അങ്ങനെയാണ് എം. എൻ. ഗോവിന്ദൻ നായരെയും സി. അച്യു തമേനോനെയും പോലുള്ള ആളുകളുമായി അടുത്ത് പരിചയപ്പെടാൻ ഇടയായത്. ക്രിസ്ത്യാനികൾക്ക് ഉള്ളതിനേക്കാൾ കൂടുതൽ സത്യസന്ധ തയും മനുഷ്യരാശിയോടുള്ള സ്നേഹവും താഴ്മയും അവർക്കുണ്ടെന്ന് വ്യക്തമായിട്ട് മനസ്സിലായിക്കഴിഞ്ഞപ്പോൾ, എന്റെ മറ്റു മനുഷ്യരോടുള്ള വീക്ഷണമാകെ മാറി. മുസ്ലീങ്ങളും ഹിന്ദുക്കളുമൊക്കെ ചീത്തയാണെന്ന് പറയും. ഇവരെയൊക്കെ പോയി കാണണം. അവർ പറയുന്നതെന്താ ണെന്ന് ശ്രദ്ധിക്കണം, പഠിക്കണം. നമ്മളെ നീതീകരിക്കുവാൻ വേണ്ടി, മറ്റുള്ളവരെല്ലാം തെറ്റാണെന്ന് പറയും. അങ്ങനെ പറഞ്ഞാൽ പോരാ, നിങ്ങൾ പോയി സ്വയം പഠിക്കണം. അങ്ങനെ അവരുമായി ബന്ധപ്പെടുന്ന സമയത്ത്, അവരോട് സംസാരിക്കുവാനുള്ള അവസരവും കിട്ടും. നമുക്ക് നമ്മുടെ ആശയങ്ങൾ അവരോട് പറയാൻ സാധിക്കും.

*ഇന്റർ റിലീജിയസ് പ്രസ്ഥാനത്തോടുള്ള തിരുമേനിയുടെ സമീപനം എന്താണ്?*

ഇന്റർ റിലീജിയസ് മൂവ്മെന്റിനുവേണ്ടി active ആയി പ്രവർത്തിക്ക ക്കുവാൻ തുടങ്ങിയിട്ട് പത്തിരുപത് വർഷങ്ങളായി. പല സമ്മേളനങ്ങളും സെമിനാറുകളും സംഘടിപ്പിച്ചിട്ടുണ്ട്. കഴിഞ്ഞ വർഷം ഡിസംബറിൽ ഋഷികേശിൽ വെച്ച് ഒരു സർവ്വമത സമ്മേളനം നടത്തി (1994). അതിൽ

എല്ലാ മതങ്ങളുടെയും ധ്യാനം ഉണ്ടായിരുന്നു. അത് വലിയ ഒരു കാൽവയ്പ് ആയി പലരും കണ്ടു. പ്രസംഗങ്ങൾ കൊണ്ടല്ല പ്രാർത്ഥന യിൽ കൂടി മതങ്ങൾ തമ്മിൽ ഒരു സൗഹാർദം ഉണ്ടാകണം. ധ്യാനത്തിൽ കൂടി മതങ്ങൾ തമ്മിൽ അടുത്തു വരുവാൻ കൂടുതൽ സാധിക്കും. ഐക രൂപ്യങ്ങളും വ്യത്യാസങ്ങളും ഒക്കെ പ്രസംഗിച്ച് ചർച്ച ചെയ്തോണ്ടിരി ക്കുന്നതുകൊണ്ട് യാതൊരു വിശേഷവും ഇല്ല. നേരെ മറിച്ച് ധ്യാന ത്തിന്റെ പശ്ചാത്തലത്തിൽ കൂടുതൽ അടുക്കുവാൻ സാധിക്കും. ഹിന്ദു ധ്യാനം നടത്തുമ്പോൾ ക്രിസ്ത്യാനിക്കും മുസ്ലീമിനും അതിൽ സംബ ന്ധിക്കുവാൻ സാധിക്കുന്നെങ്കിൽ അതാണ് ഏറ്റവും പ്രധാന മുൻപോ ട്ടുള്ള കാൽവെയ്പ് എന്നെനിക്ക് ഒരു ഉൾക്കാഴ്ച തോന്നിയിട്ട് ഞാൻ ചെയ്ത ഒരു pioneering action ആയിരുന്നു അത്. ഹിമാലയത്തിന്റെയും ഗംഗാ നദിയുടെയും ഇടയ്ക്കുള്ള ഋഷികേശ് എന്ന പരിശുദ്ധമായ സ്ഥലത്ത് ഒരാഴ്ച സമ്മേളിച്ചു. ഒരു പ്രസംഗം പോലും ഇല്ലായിരുന്നു. റഷ്യയിൽ നിന്നു വന്ന മുൻ കമ്മ്യൂണിസ്റ്റുകാർക്കൊക്കെ പുതിയ ഒരു ആദ്ധ്യാത്മികാനുഭവം ഉണ്ടായി. മാത്രമല്ല ഇങ്ങനെ ഒന്ന് എപ്പോഴും ചെയ്യുന്നത് നല്ലതാണ് എന്ന് പൊതുവേ അവിടെ ഏകാഭിപ്രായം ഉണ്ടാ കുകയും ചെയ്തു.

*ദലൈലാമായുമായുള്ള സുഹൃദ്ബന്ധത്തെക്കുറിച്ച് പറയാമോ?*

ദലൈലാമായുമായുള്ള പരിചയം പത്തിരുപത് വർഷങ്ങൾക്കു മുമ്പേ ഉള്ളതാണ്. ദലയ്ലാമായുമായി പരിചയപ്പെടുന്നതിനും പല കാര്യങ്ങ ളിലും അദ്ദേഹത്തിന്റെ സ്നേഹവും ബഹുമാനവും ആർജിക്കുന്നതിനും സാധിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ കൂടെ ജനീവായിലും അമേരിക്കയിലും മറ്റ് പല സ്ഥലത്തുമൊക്കെ പോകുന്നതിനും ഒരുമിച്ച് പ്രവർത്തിക്കുന്ന തിനും സാധിച്ചിട്ടുണ്ട്. അന്നത്തെക്കാലത്ത് ദലൈലാമയ്ക്ക് ഇംഗ്ലീഷി ലുള്ള പരിചയം കുറവായിരുന്നതുകൊണ്ട് ചിലപ്പോഴൊക്കെ ചില ആശ യങ്ങൾ പകുതി പറഞ്ഞിട്ട് ബാക്കിയുള്ളത് ഗ്രീഗോറിയോസ് പറയും എന്ന് പറയാറുണ്ടായിരുന്നു. അത്രയ്ക്ക് അദ്ദേഹത്തിന് എന്നെപ്പറ്റി വിശ്വാസം ഉണ്ടായിരുന്നു. അദ്ദേഹത്തെ ഞാൻ വളരെ അധികം ബഹു മാനിക്കുന്നു; സ്നേഹിക്കുന്നു.

*പാശ്ചാത്യ സംസ്കാരത്തോടും മുതലാളിത്തത്തോടും അങ്ങ് എതി രാണോ?*

തെറ്റാണെന്നാണ്, എതിരല്ല. എനിക്ക് പാശ്ചാത്യ മനുഷ്യരോട് വലിയ സ്നേഹമാണ്. നല്ല മനുഷ്യരോട് പ്രത്യേകിച്ചും വലിയ സ്നേഹമാണ്. പക്ഷേ, പാശ്ചാത്യ സംസ്കാരം വലിയൊരു അധീശത്വ സംസ്കാരമാണ്. അതിനകത്താണ് നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായവും ചികിത്സാ

സമ്പ്രദായവുമൊക്കെ കിടക്കുന്നത്. ഇതിനകത്തു നിന്നും രക്ഷപെട ണമെന്ന് എനിക്കാഗ്രഹമുണ്ട്. നമ്മുടെ ജനങ്ങൾ ബോധവാന്മാരായി അതിൽ നിന്നു മാറിയിട്ട്, അതിനെ വിമർശിക്കുവാനുള്ള കഴിവുണ്ടാ കണം. അത് പാശ്ചാത്യരോടുള്ള വിരോധം കൊണ്ടൊന്നുമല്ല. ഇങ്ങനെ അവരുടെ ഫിലോസഫിയെ എതിർക്കുമ്പോൾ അവർ നമ്മളെ ശത്രുവാ യിട്ട് കരുതും. എന്നെ അങ്ങനെ കരുതുന്നുണ്ട്. സാരമില്ല. ഭാരതീയ ജനങ്ങളെങ്കിലും കുറഞ്ഞപക്ഷം ഇതിൽനിന്നും പുറത്തു പോകുവാൻ കഴിവുള്ളവരാകണം.

എല്ലാ മനുഷ്യരാശിക്കും അനുകൂലമാണ് ഞാൻ. മുതലാളിത്തത്തിന് എതിരാണ് ഞാൻ എന്നു പറയുവാൻ സാധിക്കുകയില്ല. അനീതിക്ക് എതിരാണ്. അനീതി എവിടെ നിന്നു വരുന്നോ ആ പ്രസ്ഥാനങ്ങൾക്ക് എതിരാണ്. അല്ലാതെ പാശ്ചാത്യ രാജ്യങ്ങളിൽ ഉള്ള മനുഷ്യരോട് എതിരൊന്നുമില്ല. വലിയ കോടീശ്വരന്മാരോട് പോലും ചിലപ്പോഴൊക്കെ വർത്തമാനം പറയുവാൻ മാത്രമുള്ള സൗഹൃദം എനിക്കുണ്ട്. അല്ലാതെ വ്യക്തിപരമായിട്ട് അവരോട് വിരോധമില്ല. ഇന്ന് ലോകത്തിൽ നിലനില്ക്കുന്ന അനീതിയുടെ പ്രധാന ചുമതല ഇന്നത്തെ പാശ്ചാത്യ വ്യവസ്ഥിതിക്കാണെന്ന് ഞാൻ സാധാരണ ചിന്തിക്കുന്നതുകൊണ്ട്, പലപ്പോഴും പാശ്ചാത്യ വ്യവസ്ഥിതിയുടെ പ്രാബല്യത്തിനെതിരായി സമരം ചെയ്യേണ്ടുന്ന ചുമതല എനിക്കുണ്ടായിട്ടുണ്ട്. എന്റെ ലളിതമായ തത്വം പറഞ്ഞാൽ എല്ലാ മനുഷ്യരാശിക്കും അനുകൂലമാണ് ഞാൻ. മനുഷ്യരാശിക്ക് എതിരായി പ്രവർത്തിക്കുന്നവരോട് എതിർക്കേണ്ടുന്ന ചുമതല എനിക്കുണ്ടെന്നല്ലാതെ ആരെയും വ്യക്തിപരമായിട്ട് ഞാൻ എതിർക്കുന്നില്ല. അവരും കാര്യങ്ങൾ മനസ്സിലാക്കി പുതിയ ഒരു രീതി യിലേക്കു വരണം എന്നാഗ്രഹിക്കുകയല്ലാതെ, അവരെ കൊല്ലണമെന്നോ അവരോട് ബലം പ്രയോഗിക്കണമെന്നോ ഞാൻ ആഗ്രഹിക്കുന്നില്ല. പാശ്ചാത്യ സംസ്കാരത്തെക്കുറിച്ചാണെങ്കിലും അതിനെ നശിപ്പി ക്കണമെന്നല്ല എന്റെ ആഗ്രഹം. ഒരു പരിവർത്തനത്തിലൂടെ പുതിയ ഒരു സംസ്കാരത്തിലേക്ക് വരുവാൻ ലോകത്തെ മുഴുവൻ സഹായിക്കണം എന്നുള്ള ആഗ്രഹമാണെനിക്കുള്ളത്.

*ശാസ്ത്ര സാങ്കേതിക രംഗത്തിന്റെ വികാസം മൂന്നാംലോക രാജ്യ ങ്ങളെ പ്രതികൂലമായി ബാധിക്കുന്നുവെന്നതിനെക്കുറിച്ച് എന്താണ് അഭി പ്രായം?*

ശാസ്ത്രവും ടെക്നോളജിയും കമ്പോളത്തിൽ വില്ക്കാവുന്ന ഒരു ചരക്കായി തീർന്നിരിക്കുന്നു. അതുകൊണ്ടു തന്നെ ബഹുരാഷ്ട്ര കമ്പ നികൾ ഇതിന്റെ നിയന്ത്രണം ഏറ്റെടുത്തിരിക്കുന്നു. ശാസ്ത്ര സാങ്കേ തിക വിദ്യയിൽ മുന്നേറിയവർ മറ്റുള്ളവരെ ചൂഷണം ചെയ്യുവാൻ

തുടങ്ങി. ശാസ്ത്ര സാങ്കേതികവിദ്യയുടെ വലിയൊരു ഭാഗം നശീകരണത്തിനു വേണ്ടിയാണ് ഉപയോഗിക്കുന്നത്; യുദ്ധസാമഗ്രികൾക്കും മറ്റും. തങ്ങളുടെ കണ്ടുപിടുത്തങ്ങൾ രഹസ്യമായി സൂക്ഷിച്ചുവച്ചു നശീകരണത്തിനുപയോഗിക്കുന്നത് ശാസ്ത്രത്തിന്റെ ഒരു വൈകല്യമാണ്. ശാസ്ത്രം ജനങ്ങളുടെ നന്മയ്ക്കു വേണ്ടിയായിരിക്കണം പ്രവർത്തിക്കേണ്ടത്. മൂന്നാമത്, ശാസ്ത്രം എന്നു പറയുന്നത് Subject, Object ചിന്തയാണ്. അറിയുന്നവൻ ഒരു വശത്തും അറിയപ്പെടുന്നത് മറുവശത്തും. ഇത് യാഥാർത്ഥ്യത്തിൽ നിന്നകറ്റുവാനിടയാക്കും. മനുഷ്യൻ പ്രകൃതിയുടെ അവിഭാജ്യ ഘടകമാണെന്നും, മനുഷ്യൻ ഈശ്വരനിൽ അധിഷ്ഠിതമായ ഒരു യാഥാർത്ഥ്യമാണെന്നും മറന്നുപോകുവാൻ ശാസ്ത്രസമീപനം ഇടയാക്കിയിട്ടുണ്ട്. നാലാമത്, ജീവിതത്തിന്റെ അർത്ഥമെന്താണ്? എന്താണ് ജീവിതത്തിന്റെ പൂർത്തീകരണം? ഇവയ്ക്കൊക്കെ ഉത്തരം പറയുവാൻ ശാസ്ത്രത്തിനു കഴിയുന്നില്ല.

*ഇന്നു നാം നേരിടുന്ന പരിസ്ഥിതി തകർച്ച ആധുനിക ശാസ്ത്ര സാങ്കേതിക വളർച്ചയുടെ ഫലമല്ലേ?*

പതിനെട്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ യൂറോപ്യൻ സമൂഹം വളർത്തിയെടുത്ത ശാസ്ത്രനാഗരിക സംസ്കാരം മനുഷ്യ സമൂഹത്തിനാകമാനം ദോഷമായിരുന്നു. പരിസ്ഥിതി തകർച്ച അതിലൊന്നു മാത്രമാണ്. ആത്മാവിനും മനസ്സിനും (Spirit and Mind) വരുത്തിവച്ച ക്ഷതം വളരെ കൂടുതലാണ്.

*വിദ്യാഭ്യാസ മേഖലയിൽ ഇനിയും സഭകൾക്ക് പ്രസക്തിയുണ്ടോ?*

വിദ്യാഭ്യാസ മേഖലയിൽ സഭകൾക്ക് ഇനിയും വലിയ സാദ്ധ്യതകളില്ലായെന്നതാണ് എന്റെയഭിപ്രായം. ക്രിസ്തീയ സ്ഥാപനങ്ങൾ മറ്റു സ്ഥാപനങ്ങളേക്കാൾ ഒട്ടും മെച്ചമല്ല. മനുഷ്യനു വെളിച്ചം നൽകുന്ന ഏതു കാര്യവും നല്ലതാണ്. ഇന്നത്തെ നിലയിൽ മികച്ച നിലവാരം കാത്തു സൂക്ഷിക്കാതെ, മാതൃകയാവാതെ, പൊതുവായ ഒഴുക്കിൽ പോകുന്നതിനാൽ ഈ മേഖലയിൽ തുടർന്നും പ്രവർത്തിക്കുന്നതിനു സാംഗത്യമില്ല എന്നാണെന്റെ അഭിപ്രായം.

*ലോക ഗവൺമെന്റ് എന്ന ആശയത്തോടുള്ള പ്രതികരണമെന്താണ്?*

ഇപ്പോഴത്തെ നിലയിൽ ഒരു ലോക ഗവൺമെന്റ് ഉണ്ടായാൽ അതിനകത്തെ ശക്തി തെറ്റായിരിക്കും; അനീതിയായിരിക്കും. ശക്തങ്ങളായ രാഷ്ട്രങ്ങൾ അതിന്റെ കരുപ്പിടുത്തക്കാരായിരിക്കും. ഇപ്പോൾ ഉടനെ ഒരു ലോക ഓർഡർ ഉണ്ടാക്കുന്നതിനെപ്പറ്റി എനിക്ക് അഭിപ്രായമില്ല. അത് പാശ്ചാത്യ നേതൃത്വത്തിലുള്ള ഗവൺമെന്റായിരിക്കും. അതിനകത്ത്

നീതി കിട്ടുകയില്ല. അതിനകത്ത് സ്വാതന്ത്ര്യവും കിട്ടുകയില്ല. അതു കൊണ്ട് വേൾഡ് ഓർഡർ വേണ്ടെന്നല്ല; വേണം. പക്ഷേ ഇപ്പോഴത്തെ നിലയ്ക്ക് വേൾഡ് ഓർഡറിന് പ്രസ്ചെയ്താൽ അധികാരവും ശക്തി യുമുള്ളവരായിരിക്കും അത് ഭരിക്കുന്നത്.

*ചരിത്രത്തെപ്പറ്റി അങ്ങയുടെ വീക്ഷണം?*

അതിനെപ്പറ്റി പിതാക്കന്മാർ പഠിപ്പിച്ചതേ എനിക്കുള്ളു. വിളയും കളയും കൂടി ഒരുമിച്ചു വളരുന്ന ഒരു സ്ഥലം. ഓരോ സമയത്തും വളർന്നു കൊണ്ടിരിക്കുകയാണ്. നല്ലതും വളരും, തിന്മയും വളരും. രണ്ടും കൂടെ ഒരേ സമയത്ത് വളർന്നുകൊണ്ടിരിക്കും. അതുകൊണ്ട് പുരോഗതി എന്നു പറയുവാൻ സാധിക്കുകയില്ല. അധോഗതിയുമുണ്ട് ഒരേ സമയത്ത്. ചില ഭാഗത്ത് പുരോഗതിയുണ്ടെങ്കിൽ ചില ഭാഗത്ത് അധോഗതിയുണ്ട്. അതു കൊണ്ട് 'പുരോഗതി' കൊണ്ടുമാത്രം ചരിത്രം മനസ്സിലാക്കുവാൻ സാധി ക്കുകയില്ല. പുരോഗതിയും അധോഗതിയും ഒരുമിച്ചുള്ള ഒരു സ്ഥലമാണ് ചരിത്രം.

*സ്ത്രീകൾക്ക് പട്ടം കൊടുക്കുന്നതിനെക്കുറിച്ച് എന്താണ് അങ്ങയുടെ അഭിപ്രായം?*

സഭയിലുള്ള ക്രിസ്തുവിന്റെ പട്ടത്വത്തിന്റെ പൂർണ്ണ പങ്കും പുരുഷ ന്മാർക്കുള്ളതുപോലെ തന്നെ സ്ത്രീകൾക്കും ലഭ്യമാണ്. മാമോദീസാ കഴിഞ്ഞവരെല്ലാം തന്നെ ക്രിസ്തുവിന്റെ പട്ടത്വത്തിന്റെ ഭാഗഭാക്കാണ്. പക്ഷേ യൂക്കറിസ്റ്റിൽ അധ്യക്ഷത വഹിക്കുവാൻ പഴയകാലം മുതൽ തന്നെ സ്ത്രീകളെ അനുവദിച്ചിരുന്നില്ല. യൂക്കറിസ്റ്റിൽ അദ്ധ്യക്ഷത വഹി ക്കുന്നതും, എപ്പിസ്കോപ്പൽ ജോലികളും പുരുഷന്മാർക്ക് മാത്രമായി നിജപ്പെടുത്തിയിരിക്കുന്ന പാരമ്പര്യം ആണുള്ളത്. അത് ഉടനെ മാറ്റേ ണ്ടതായ സാഹചര്യമൊന്നും ഇപ്പോഴില്ല.

*വിമോചന ദൈവശാസ്ത്രത്തെക്കുറിച്ച് എന്താണ് അങ്ങയുടെ അഭി പ്രായം?*

ഞാൻ വിമോചന ദൈവശാസ്ത്രത്തിന്റെ ഒരു 'ക്രിറ്റിക്ക്' ആണ്. ഒരു പരിധിവരെ സഹാനുഭൂതിയുണ്ടെങ്കിലും അതിൽ വൈകല്യങ്ങൾ ഉണ്ട്. ലാറ്റിനമേരിക്കയിൽ കുടിയേറിയ സ്പാനീഷുകാരും പോർട്ടുഗീസുകാരും അവിടെയുണ്ടായിരുന്ന ദേശവാസികളെ അടിച്ചമർത്തി അവരുടെ സംസ്കാരവും സ്വാതന്ത്ര്യവുമെല്ലാം നശിപ്പിച്ചു. ഇവരെ വടക്കൻ അമേ രിക്കക്കാർ അടിച്ചമർത്തുവാൻ തുടങ്ങിയപ്പോൾ അവർ അവതരിപ്പിച്ച ദൈവശാസ്ത്രമാണ് വിമോചന ദൈവശാസ്ത്രം. വിമോചനത്തെക്കുറിച്ചു വളരെ ഉപരിപ്ലവമായ ആശയങ്ങളാണ് വിമോചന ദൈവശാസ്ത്രത്തിൽ.

വിമോചന ദൈവശാസ്ത്രം നല്ലതാണ്. പക്ഷേ, സാമ്പത്തിക സ്വാതന്ത്ര്യവും സാംസ്കാരിക സ്വാതന്ത്ര്യവും കൊണ്ടു പൂർണ്ണത ഉണ്ടാകുന്നില്ല. ആത്മിക സ്വാതന്ത്ര്യം കൂടി പരിഗണിക്കപ്പെടണം. 'പുറപ്പാട് മോഡൽ' അനുസരിച്ചുള്ള വിമോചനം മാത്രം കണക്കിലെടുത്തു പ്രവർത്തിക്കുന്നത് ശരിയല്ല.

*മിഷൻ പ്രസ്ഥാനങ്ങളെപ്പറ്റിയുള്ള അഭിപ്രായമെന്താണ്?*

മിഷനറി എന്ന പദം തന്നെ ഞാനുപയോഗിക്കാറില്ല. ദൈവം എവിടെ വിളിച്ചാലും അവിടെ പോകണം. ആ ജോലി ഒരു 'മിഷനറി' പ്രവർത്തനമാണ്. ഇന്ത്യയിലായിരുന്നാലും എത്യോപ്യയിലായിരുന്നാലും മിഷനറിയാണ്. എത്യോപ്യയിൽ പോകുമ്പോൾ മാത്രമേ മിഷനറിയാകൂ എന്നു പറയുന്നത് 'നോൺസെൻസ്' ആണ്. വെള്ളക്കാർ ഉണ്ടാക്കിയിരിക്കുന്ന ഒരു ചിന്താഗതിയാണിത്. സുവിശേഷവൽക്കരണം, ഇവാഞ്ചലൈസേഷൻ തുടങ്ങിയ വാക്കുകളൊന്നും ഞാനുപയോഗിക്കാറില്ല. സുവിശേഷം പ്രസംഗിക്കണം. സഭയുടെ അംഗസംഖ്യ വർദ്ധിപ്പിക്കുവാൻ ക്രിസ്ത്യാനികളാക്കുന്ന നടപടി ശരിയല്ല. ക്രിസ്തീയസഭ, 'ക്രിസ്ത്യൻ കമ്മ്യൂണിറ്റി ജീവിതം' നയിക്കുന്നതിൽക്കൂടി ലോകത്തിനു ഒരു സാക്ഷിയായിത്തീരുകയാണ് വേണ്ടത്. 'മിഷൻ' എന്ന ചിന്താഗതി തന്നെ ശരിയല്ല. 'മിഷൻ' എന്നതിന്റെയർത്ഥം നിങ്ങളേക്കാൾ താണ ആളിന്റെയടുക്കലേക്ക് ദൗത്യവുമായി ചെല്ലുകയെന്നതാണ്. വെള്ളക്കാർ മറ്റു രാജ്യങ്ങളിലേയ്ക്ക് മിഷനറിമാരായി കടന്നുചെന്നത് ഇങ്ങനെയാണ്. അമേരിക്കക്കാർ പുറത്തുള്ളവരെല്ലാം തങ്ങളേക്കാൾ താണവരാണ് (inferior) എന്നു കരുതുന്നു. കേരളത്തിൽ നിന്നും വടക്കോട്ടു പോകുന്നതിന്റെയും ഉദ്ദേശ്യം ഇത് തന്നെ. തങ്ങൾക്ക് ലഭിച്ച കാര്യങ്ങൾ വടക്കുള്ളവർക്ക് ലഭിക്കാത്തതിനാൽ അവർ താണവരാകുന്നു. അവരെ ഉയർത്തുവാനാണ് നാം പോകുന്നത്. 'ഇവാഞ്ചലൈസേഷൻ സ്കീം' തന്നെ ഇംപീരിയലിസത്തിന്റെ ഭാഗമാണ്. മിഷനും അതു തന്നെയാണ്. ഇതിനെതിരെ സമരം ചെയ്യുന്ന ഒരു വ്യക്തിയാണ് ഞാൻ. ഗുണമേന്മയുള്ള മനുഷ്യരുണ്ടാവുക എന്നതാണ് ആവശ്യമായിരിക്കുന്നത്. അവർ എവിടെയെല്ലാം പോകുന്നോ അവിടെയെല്ലാം മിഷനറിമാരായിരിക്കും. 'ഇവാഞ്ചലൈസേഷൻ സ്കീമിൽ' ഗുണമേന്മയുള്ള സുവിശേഷവേലക്കാരെ കാണാറില്ല. ഗുണമേന്മയുള്ള മനുഷ്യരെ വളർത്തിയെടുക്കുന്നുമില്ല.

*അങ്ങ് കേരളത്തിൽ വളരെ കുറഞ്ഞ സമയമേ ചിലവഴിക്കാറുള്ളല്ലോ. എന്താണ് കാരണം?*

“എന്റെ ചിന്തകൾ മനസ്സിലാക്കി പ്രതികരിക്കുവാൻ സാധിക്കുന്ന ഒരു ഗ്രൂപ്പുണ്ടെങ്കിൽ തീർച്ചയായും അവിടെ ഞാൻ സമയം ചിലവാക്കും.

അതില്ലാത്തതാണ് സമയം ചിലവാക്കാൻ സാധിക്കാത്തതിന്റെ പ്രധാനപ്പെട്ട പ്രശ്നം. കേരളത്തിൽ വന്നിരുന്ന് അക്കാഡമിക് വർക്ക് ഒന്നുംതന്നെ ചെയ്യുവാൻ ആരും സമ്മതിക്കുകയില്ല. ഒന്നാമത് എന്തെങ്കിലും ചെയ്യണമെങ്കിൽ വളരെ നേരത്തേക്കാരും ശല്യം ചെയ്യാതിരിക്കണം. അഞ്ചാറ് മണിക്കൂർ തുടർച്ചയായിട്ട് ആശയങ്ങളിൽ മുഴുകിയിരുന്നെങ്കിലേ അത് സാധിക്കുകയുള്ളു. അതിനിടയിൽ ഒരാൾ കയറിവന്നാൽ ഇതെല്ലാം തകരും. ആ വ്യക്തിയോട് വേറെയൊരു വിഷയത്തെക്കുറിച്ച് ചർച്ച ചെയ്യേണ്ടി വന്നാൽ ഈ കെട്ടിപ്പടുത്തതെല്ലാം തകരും. പിന്നെയത് രണ്ടാമത് പണിയുവാൻ സാധിക്കുകയില്ല. വളരെ പ്രയാസമേറിയ ഒരു ബൗദ്ധികമായ കഠിന പരിശ്രമമാണത്. ഒരുപാട് ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതുണ്ട്. പക്ഷേ, ഇത് ആളുകൾക്ക് മനസ്സിലാവുകയില്ല. ശല്യം ചെയ്യും. എന്നെ കാണണമെന്ന് ആഗ്രഹമുള്ളതുകൊണ്ടും സ്നേഹമുള്ളതുകൊണ്ടുമാണ് കയറിവരുന്നത്. അതോടുകൂടി എന്റെ ചിന്ത തകരും."

*അതുകൊണ്ടാണോ ദേഷ്യം വരുന്നത്?*

"അതുകൊണ്ടല്ല. ദേഷ്യപ്പെടുന്നത് ശക്തിയില്ലാഞ്ഞിട്ടാണ്. ബലമില്ല. ഉദ്ദേശിക്കുന്നതൊന്നും നടക്കാത്തതുകൊണ്ടാണ്. നടക്കാതിരിക്കുമ്പോൾ ദേഷ്യം വരും. ഒരു കാര്യവും ചെയ്യാൻ മനുഷ്യർ സമ്മതിക്കുകയില്ല. പ്രൈവസിയില്ല. ഭക്ഷണം ശരിക്കു കിട്ടുന്നില്ല. പ്രവൃത്തിയെടുക്കാൻ സാധിക്കുന്നില്ല. ഇതെല്ലാംകൂടി വരുമ്പോൾ ദേഷ്യം വരും. സ്വാഭാവികമാണത്."

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന് സോഷ്യലിസത്തോട് ആപേക്ഷികമായ (qualified) പ്രതിബദ്ധതയുണ്ടായിരുന്നു. അതിനാൽ അദ്ദേഹത്തെ പലരും 'റെഡ് ബിഷപ്പ്' എന്നു വിളിച്ചു; ചിലർ 'പിങ്ക് ബിഷപ്പ്' (ഇളം ചെമപ്പു നിറമാണു പിങ്ക് - നല്ല ചെമപ്പു നിറമല്ല) എന്നും. മുൻതലമുറയിൽ ഡീൻ ഹ്യൂലറ്റ് ജോൺസണെ "റെഡ് ഡീൻ" എന്നു വിളിച്ചുപോന്ന പാരമ്പര്യത്തിന്റെ ചുവടുപിടിച്ചാണ് പലരും ഇങ്ങനെ അദ്ദേഹത്തെ വിശേഷിപ്പിച്ചത്.

പൂർവ്വ യൂറോപ്പിലും മറ്റും ഒരു തരത്തിലുള്ള സോഷ്യലിസം 1989 ആരംഭത്തിൽ തകർന്നതിനു ശേഷവും സോഷ്യലിസത്തോടുള്ള മെത്രാപ്പോലീത്തായുടെ പ്രതിബദ്ധതയ്ക്ക് മാറ്റമില്ലായിരുന്നു. സാമൂഹ്യനീതി, എല്ലാ മനുഷ്യർക്കും അന്തസ്സ് (dignity), മനുഷ്യരാശിയുടെ ഐക്യം, രാഷ്ട്രങ്ങൾക്കിടയിൽ സമാധാനം, ആരോഗ്യകരവും ജീവസംവർദ്ധകവുമായ പരിസ്ഥിതി - എന്നിങ്ങനെയുള്ള ആദർശങ്ങളോടുള്ള പ്രതിബദ്ധതയാണത്. എന്നാൽ പ്രബുദ്ധതാനന്തര പാശ്ചാത്യനാഗരികതയിൽ ഉയർന്നുവന്ന ഏതെങ്കിലുമൊരു പ്രത്യേക സോഷ്യലിസ്റ്റു പ്രത്യയശാസ്ത്ര

ത്തോടുള്ള പ്രതിബദ്ധതയല്ല ഇതെന്ന് അദ്ദേഹം എടുത്തു പറഞ്ഞു. സാമൂഹ്യവികസനം മനസ്സിലാക്കുന്നതിനുള്ള ഏക ചട്ടക്കൂടെന്ന നിലയിൽ വർഗസമരം, ഉൽപാദനോപാദികളുടെ രാഷ്ട്ര ഉടമ, പ്രോളിറ്റേറിയറ്റിന്റെ ഏകാധിപത്യം എന്നിങ്ങനെയുള്ള ഏതെങ്കിലും പ്രത്യേക സിദ്ധാന്തത്തോടും തനിക്കു പ്രതിബദ്ധതയില്ലെന്ന് മെത്രാപ്പോലീത്താ വ്യക്തമാക്കിയിരുന്നു. ഡയലക്ടിക്കൽ മെറ്റീരിയലിസം, ഹിസ്റ്റോറിക്കൽ മെറ്റീരിയലിസം തുടങ്ങിയ അടിസ്ഥാന പ്രത്യയശാസ്ത്രങ്ങളും അദ്ദേഹം സ്വീകരിച്ചില്ല. ഒരു തരത്തിലുള്ള പാശ്ചാത്യ ആദർശവാദത്തോടും അദ്ദേഹത്തിനു പ്രതിബദ്ധതയില്ലായിരുന്നു. പ്രതിബദ്ധതയുള്ള ഒരു ക്രിസ്ത്യാനിയായി മെത്രാപ്പോലീത്താ കഴിഞ്ഞു. മറ്റെല്ലാ പ്രതിബദ്ധതകളും ഒരു ചട്ടക്കൂട്ടിനുള്ളിൽ മാത്രം.

എല്ലാ മനുഷ്യരുടെയും – സ്ത്രീകളും പുരുഷന്മാരും കുട്ടികളും – അന്തസ്സും സ്വാതന്ത്ര്യവും പൂർണ്ണമായി പ്രകാശിപ്പിക്കണമെന്ന വാദമാണ് ഇന്ന് ചരിത്രഗതിയിൽ ഏറ്റവും മുന്തിയ ഘടകം. മതങ്ങൾ തമ്മിലുള്ള ധാരണയ്ക്കു വേണ്ടിയുള്ള പ്രസ്ഥാനവും സ്ത്രീകളുടെ പ്രസ്ഥാനവും മനുഷ്യ ചരിത്ര പുരോഗതിയുടെ സുപ്രധാന ഭാഗങ്ങളാണ്. സോഷ്യലിസ്റ്റ് പ്രതിബദ്ധതയുള്ള ഒരു സമാധാന പ്രസ്ഥാനം താമസിയാതെ കാര്യങ്ങളുടെ കേന്ദ്രത്തിൽ സ്ഥാനമുറപ്പിച്ചേക്കുമെന്ന് മെത്രാപ്പോലീത്താ പ്രത്യാശിക്കുന്നു. ഗ്ലോബൽ സിംഗിൾ മാർക്കറ്റ് സമ്പദ് വ്യവസ്ഥയിലെ വൈരുദ്ധ്യങ്ങൾ കൂടുതലായി സ്വയം പ്രകാശിതമായിത്തുടങ്ങുന്നതോടെ ലോകവ്യാപകമായ സാമ്പത്തികത്തകർച്ച ഉണ്ടായിക്കൂടെന്നില്ല. ഇതിനെല്ലാമുപരി, ദൈവത്തിന്റെ കേന്ദ്രസ്ഥാനം നിഷേധിക്കുന്ന മതേതര നാഗരികത, ചരിത്രത്തിലെ ഏറ്റവും വലിയ തെറ്റായിരുന്നുവെന്നു മനുഷ്യരാശി ഗ്രഹിക്കുന്നതു വരെ മുമ്പോട്ടുള്ള വഴി ഇരുളടഞ്ഞതായിരിക്കുമെന്ന് മാർ ഗ്രീഗോറിയോസ് വിശ്വസിക്കുന്നു.

*കമ്മ്യൂണിസത്തോടുള്ള അങ്ങയുടെ സമീപനമെന്താണ്?*

പാശ്ചാത്യ സംസ്കാരത്തിൽ രണ്ടു വഴിത്തിരിവുകളുണ്ടായി. ഒരു വഴി തിരിഞ്ഞുപോയത് ലിബറൽ ചിന്താഗതി അഥവാ പാശ്ചാത്യ ലിബറൽ ജനാധിപത്യം. മാർക്സിസ്റ്റ് ചിന്താഗതി എന്നു പറയുന്നത് പാശ്ചാത്യ പ്രബുദ്ധതയുടെ തന്നെ മറ്റൊരു സൃഷ്ടിയാണ്. ചിന്താഗതി വ്യക്തമായിട്ടുള്ളത് മാർക്സിസ്റ്റിന്റേതാണ്. ലിബറൽസിന്റെ ചിന്താഗതി വളരെ സങ്കീർണ്ണവും പ്രാഗ്മാറ്റിക്കുമാണ്. ഗൗരവമായി ചിന്തിച്ചത് മാർക്സിസം ആയതുകൊണ്ട് അവർ 1917-ൽ ഒരു പരീക്ഷണവും തുടങ്ങി. കുറെ കാര്യങ്ങളൊക്കെ അവരെക്കൊണ്ട് സാധിച്ചു. അതെല്ലാം തെറ്റാണെന്ന് പറയുന്നതിനോട് ഞാൻ യോജിക്കുന്നില്ല. മാർക്സിസം പരാജയപ്പെട്ടു കഴിഞ്ഞിട്ടും അത് മുഴുവൻ തെറ്റാണെന്നുള്ളത് ഞാൻ സമ്മതിക്കുന്നില്ല.

ഫുൾ എംപ്ലോയ്മെന്റ് സൊസൈറ്റി അവർ ഉണ്ടാക്കി. തൊഴിലില്ലായ്മ പരിഹരിച്ചു. എല്ലാവർക്കും വിദ്യാഭ്യാസത്തിനും ആരോഗ്യ സംരക്ഷണത്തിനും അവസരം ഉണ്ടാക്കിക്കൊടുത്തു. ഇതൊന്നും ചെറിയ നേട്ടങ്ങളല്ല. പണക്കാരുടെ ശക്തി കളഞ്ഞു. പുതിയ കുറെ ശക്തികൾ ഉത്ഭവിച്ചുവെന്നുള്ളത് ശരിയാണ്. എങ്കിലും പണക്കാരന്റെ ശക്തി കുറെയെങ്കിലും നശിപ്പിക്കുവാൻ അവരെക്കൊണ്ടേ സാധിച്ചിട്ടുള്ളൂ. പാശ്ചാത്യ സമ്പ്രദായത്തെക്കൊണ്ട് സാധിക്കുകയില്ല. ഇതെല്ലാം ഞാൻ വിലമതിക്കുന്ന കാര്യങ്ങളാണ്.

കമ്മ്യൂണിസ്റ്റ് സിസ്റ്റത്തിലെ അവരുടെ നിരീശ്വരവാദം അശേഷവും സയന്റിഫിക് അല്ല എന്നുള്ളത് എപ്പോഴും ഞാൻ അവരോട് പറയുമായിരുന്നു. മതം മനുഷ്യനെ മയക്കുന്ന കറുപ്പാണ് എന്നു പറയുന്നത് ഒരു ഡോഗ്മാ ആണ്. അല്ലെന്നു പറഞ്ഞാലും ഡോഗ്മാ ആണ്. രണ്ടും ശാസ്ത്രം കൊണ്ട് തെളിയിച്ചിട്ടുള്ളതല്ല. അതുകൊണ്ട് നിങ്ങളുടെ ഫൗണ്ടേഷൻ തന്നെ തെറ്റാണെന്നുള്ള അഭിപ്രായം ഞാൻ പലപ്പോഴും അവരോട് പറയുന്നതാണ്. എന്നു വച്ചാൽ എല്ലാവരോടും പബ്ലിക് പ്രസംഗത്തിലല്ല പറയുന്നത്. റഷ്യയിലെ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫിലോസഫിയിലും മറ്റു സ്ഥലങ്ങളിലും ഡിബേറ്റിന്റെ സമയത്ത് ഇത് ക്ലിയർ ആക്കുവാൻ സാധിക്കും. മെറ്റീരിയലിസത്തിനും, ആദിയിൽ മാറ്റർ മാത്രമേ ഉണ്ടായിരുന്നുള്ളൂ, മനസ്സ് പിന്നെയാണ് ഉണ്ടായതെന്നു പറയുന്നതിനുമൊന്നും ശാസ്ത്രീയമായിട്ട് യാതൊരടിസ്ഥാനവുമില്ല. ഇങ്ങനെയുള്ള അവരുടെ ചിന്താഗതികൾക്ക് ആദ്യം മുതലെ ഞാൻ എതിരുമായിരുന്നു. എന്റെ പുസ്തകങ്ങളിലുമൊക്കെ എഴുതിയിട്ടുണ്ട്. പുതുതായിട്ട് പറയുന്നതൊന്നുമല്ല. ആരെന്നെ വിമർശിച്ചാലും മാർക്സിസം മുഴുവനും തെറ്റാണെന്ന് പറയുവാനോ, മാർക്സിസത്തേക്കാൾ നല്ലതാണ് ലിബറൽ ക്യാപ്പിറ്റലിസം എന്നു പറയുവാനോ ഇപ്പോഴും എന്നെക്കൊണ്ട് സാധിക്കുകയില്ല. തൽക്കാലം ക്യാപ്പിറ്റലിസത്തിന് വിജയമൊക്കെ ഉണ്ടായിട്ടുണ്ടെങ്കിലും ഞാൻ പറയുകയില്ല.

*കമ്മ്യൂണിസ്റ്റുകാർ എങ്ങനെയാണ് യാഥാർത്ഥ്യത്തെ സമീപിക്കുന്നത്?*

ഫിലോസഫിയിൽ ഞങ്ങൾ ചിന്തിക്കുമ്പോൾ മൂന്നു ചോദ്യമേയുള്ളു. ഒന്നാമത്തേത് What is reality? രണ്ടാമത്തേത് How do you know? മൂന്നാമത്തേത് How do you act? എന്താണുള്ളത് എന്ന ചോദ്യത്തിന് കമ്മ്യൂണിസ്റ്റുകാർ കൊടുത്തിരിക്കുന്ന മറുപടി തെറ്റാണ്. മാറ്റർ മാത്രമേയുള്ളു. മാറ്റർ അതിന്റെ അതേ പ്രിൻസിപ്പൾസ് കൊണ്ട് ഇങ്ങനെ develop ചെയ്തുകൊണ്ടിരിക്കുകയാണെന്ന് പറയുന്നതിന് ശാസ്ത്രീയമായിട്ട് യാതൊരു ബേസിസുമില്ല. അത് തെറ്റാണ്. എങ്ങനെ അറിയാനൊക്കും?

നമ്മളിപ്പോൾ നമ്മുടെ mind കൊണ്ട് കാണുന്നത് യാഥാർത്ഥ്യത്തിന്റെയൊരു Reflection ആണ്. അവർ സമ്മതിക്കുകയില്ല. That is not true. യാഥാർത്ഥ്യത്തോടുള്ള സമീപനത്തിൽ അവർക്ക് തെറ്റുപറ്റി. അതുകൊണ്ട് കമ്മ്യൂണിസം വീണ്ടും വരിക എന്നുള്ളതല്ല സോഷ്യലിസം വീണ്ടും വരിക എന്നുള്ളതാണ് വേണ്ടത്. അതിനകത്ത് വേറെ മൂല്യങ്ങൾ ആയിരിക്കും. പുതിയ starting points ആയിരിക്കും. കമ്മ്യൂണിസത്തിന്റെ point of view ആയിരിക്കത്തില്ല. നിരീശ്വരവാദത്തിന് യാതൊരു സ്ഥാനവുമില്ല. മെറ്റീരിയലിസത്തിന് യാതൊരു സ്ഥാനവും ഇല്ല. അതുകൊണ്ട് സൈദ്ധാന്തികവും ശാസ്ത്രീയവുമായ ചിന്തയ്ക്കും ഇത്രയും വലിയ absolute സ്ഥാനം കൊടുക്കാൻ സാധിക്കുകയില്ല.

ദൈവം ഉണ്ട്. ദൈവം പലപ്പോഴും ചരിത്രത്തെ unexpected ആയിട്ടുള്ള വഴികളിലേക്ക് കൊണ്ടുപോകും എന്ന് വിചാരിക്കുന്നയാളാണ് ഞാൻ. ആ വിധത്തിലേ ചിന്തിക്കാൻ സാധിക്കൂ. അല്ലാതെ കമ്മ്യൂണിസ്റ്റുകാരെപ്പോലെ ചിന്തിക്കാൻ ബുദ്ധിമുട്ടുണ്ട്. ഞാൻ എപ്പോഴും പറയും Dont mistake me as a Communist. I am not a Communist. I am a Christian എന്നു പറഞ്ഞു കഴിഞ്ഞിട്ടാണ് ഞാൻ പ്രസംഗിക്കാറുള്ളത്. പ്രസംഗിക്കുമ്പോൾ അവരുടെ point of view നോട് യോജിക്കുന്ന പല കാര്യങ്ങളും വരും. But not the starting. അതുകൊണ്ട് കമ്മ്യൂണിസം തിരിച്ചുവരുമെന്നല്ല ഞാൻ പറഞ്ഞത്. Another way of approaching the way of humanity. മനുഷ്യരാശിയുടെ പ്രശ്നങ്ങളെ അഭിമുഖീകരിച്ച് അല്പം നീതിയും സമത്വവും ശാന്തിയും കൈവരുത്തുവാനുള്ള ഒരു ശ്രമം, അതാണ് സോഷ്യലിസം എന്നു പറയുന്നത്. That will go on.

*എന്താണ് കമ്മ്യൂണിസം പരാജയപ്പെടുവാനുണ്ടായ പ്രധാന കാരണങ്ങൾ?*

കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് പരാജയം നേരിട്ടത് ഇന്റേണൽ മാനേജ്മെന്റിൽ ഉണ്ടായിട്ടുള്ള വലിയ തെറ്റുകൾ കൊണ്ടാണ്. ഡമോക്രസി ഇല്ലായിരുന്നു. ഒരു മനുഷ്യനും സ്വതന്ത്രമായിട്ട് ചിന്തിക്കുവാനുള്ള അവസരം കൊടുക്കുകയില്ലായിരുന്നു. ക്രിയേറ്റിവിറ്റിയും ഇനീഷ്യേറ്റീവും മുഴുവൻ നശിപ്പിച്ചിട്ട് പാർട്ടി പറയുന്നതുപോലെ എല്ലാവരും ചിന്തിക്കണം എന്ന് നിർബന്ധിക്കുകയും അതവരെ അടിച്ചേൽപ്പിക്കുകയും ചെയ്തിരുന്നു. അതുകൊണ്ട് ക്രിയേറ്റിവിറ്റി മുഴുവനും നശിച്ചുപോയി. അതിന്റെ കൂടെ പിന്നീട് സ്റ്റാലിനിസം വന്നു. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വിശ്വാസം മുഴുവൻ നശിപ്പിച്ചു. ഭാര്യ, ഭർത്താവിനെതിരായി ചാരവൃത്തി ചെയ്യുന്ന ഒരു അവസ്ഥ ജനിപ്പിച്ചു. ഇതൊക്കെ യഥാർത്ഥ സോഷ്യലിസത്തിൽ നിന്നുള്ള വ്യതിചലനങ്ങളായിരുന്നു. അതുപോലെ അവരുടെ പ്രൊഡക്ഷൻ സിസ്റ്റം കൊള്ളുകയില്ല. പക്ഷേ, സോഷ്യലിസം എന്നു

പറഞ്ഞാൽ ഇതൊക്കെയാണെന്നുള്ള തെറ്റായ ഒരു നിഗമനത്തിലേക്കാണ് മാർക്സിന്റെ അനുയായികൾ പോയിട്ടുള്ളത്. ഇതല്ലാത്തൊരു സോഷ്യ ലിസം ഉണ്ടാകും. സംശയമൊന്നുമില്ല.

*സോഷ്യലിസം പുതിയൊരു രൂപത്തിൽ തിരിച്ചുവരുമോ?*

തീർച്ചയായും. പുതിയൊരു രൂപത്തിലുള്ള സോഷ്യലിസം പത്തു വർഷത്തിനുള്ളിൽ തിരിച്ചുവരും. അത് കമ്മ്യൂണിസമായിരിക്കുകയില്ല. കമ്മ്യൂണിസ്റ്റുകാർക്കിപ്പോൾ ചിന്തിക്കുവാനുള്ള കഴിവ് കുറഞ്ഞു. അവർ 'ടെക്സ്റ്റ്ബുക്ക് മാർക്സിസ'മാണിപ്പോഴും പറയുന്നത്. സോഷ്യലിസ്റ്റ് ഐഡിയ എന്നു പറയുന്നത് ഒരു ക്രിസ്തീയ ആശയമാണ്. എല്ലാ മനു ഷ്യരും സമന്മാരാണ്. എല്ലാ മനുഷ്യരും ദൈവത്തിന്റെ മുമ്പിൽ തുല്യ മായ വിലയുള്ളവരാണ് എന്നൊക്കെയുള്ള തത്വങ്ങൾ ക്രിസ്ത്യൻ ആശ യങ്ങളാണ്. അവരത് അടിസ്ഥാനമായിട്ട് എടുത്തു എന്നേയുള്ളൂ. ദൈവത്തെ നിഷേധിക്കാതെ തന്നെ, മനുഷ്യരാശിയെ മുഴുവൻ ഒന്നായി ത്തീർക്കുകയും, അനീതിയില്ലാതെയാക്കിത്തീർക്കുകയും, യുദ്ധം ഇല്ലാ താക്കിത്തീർക്കുകയും, പരിസരം മലിനമാകാതിരിക്കുകയും ചെയ്യുന്ന ഒരു വ്യവസ്ഥിതി ഈ ലോകത്തിൽ ഉണ്ടായിക്കൊണ്ടിരിക്കും. ഉണ്ടാ കണം. അതിനുവേണ്ടി നമ്മളെല്ലാം ശ്രമിക്കണം. ക്രിസ്ത്യാനികൾ മാത്ര മല്ല അക്രൈസ്തവരും ഹിന്ദുക്കളും മുസ്ലീങ്ങളും എല്ലാവരും അതിനു വേണ്ടിയാണ് ശ്രമിക്കേണ്ടത്.

സോഷ്യലിസത്തിന്റെ ഭാവിയെപ്പറ്റി ചിന്തിക്കുമ്പോൾ എന്താണു സോഷ്യലിസമെന്നു കുറച്ചൊന്നു മനസ്സിലാക്കുന്നതു സഹായകമായി രിക്കും. സോഷ്യലിസം പല രൂപത്തിലുണ്ട്. മലയാളത്തിൽ സോഷ്യലി സത്തെ സ്ഥിതിസമത്വവാദമെന്നു വിവർത്തനം ചെയ്യുന്നതു തെറ്റിദ്ധാര ണയുളവാക്കുന്നു. എല്ലാ മനുഷ്യരുടെയും സ്ഥിതി അല്ലെങ്കിൽ ജീവിത നിലവാരം സമമായിരിക്കണമെന്നു സോഷ്യലിസത്തിൽ നിബന്ധനയില്ല.

കമ്മ്യൂണിസ്റ്റുകാർ ശാസ്ത്രീയ സോഷ്യലിസമെന്നു വിവക്ഷിക്കുന്നതു പ്രത്യേക രീതിയിലുള്ള ആശയ സമുച്ചയത്തെയല്ല, പ്രത്യുത ചരിത്ര പുരോഗതിയിൽ സ്വയമേ നടപ്പിൽ വരുന്ന ഒരു സാമൂഹിക സാമ്പത്തിക വ്യവസ്ഥിതിയെയാണ്. ഈ വ്യവസ്ഥിതിയുടെ കേന്ദ്രതത്വം എല്ലാ മനു ഷ്യരുടെയും സാമ്പത്തിക നിലവാരം ഒന്നാകണമെന്നല്ല, പ്രത്യുത ഓരോ മനുഷ്യനും അവനവന്റെ കഴിവനുസരിച്ച് അദ്ധ്വാനം ചെയ്ത് അത് സമൂ ഹത്തിന്റെ നന്മയ്ക്കായി സംഭാവന ചെയ്യണമെന്നും സമൂഹം ഓരോ വ്യക്തിയുടെയും ആവശ്യങ്ങളെ ആദരിച്ച് അവരെ സംരക്ഷിക്കണമെ ന്നുമാണ്.

ഈ സോഷ്യലിസ്റ്റ് വ്യവസ്ഥിതി, ശാസ്ത്രീയ സോഷ്യലിസത്തിന്റെ വീക്ഷണത്തിൽ, കുറെപ്പേർ അധികാരം പിടിച്ചെടുത്ത് അവരുടെയോ

അല്ലെങ്കിൽ സമൂഹത്തിലെ ഒരു വിഭാഗത്തിന്റെയോ താല്പര്യങ്ങൾക്കു വേണ്ടി രാജ്യം ഭരിക്കുന്ന അവസ്ഥയല്ല. പ്രത്യുത ശാസ്ത്ര സാങ്കേതിക വിജ്ഞാനത്തിന്റെ വികാസം കൊണ്ടു സമൂഹത്തിന്റെ ഉല്പാദനശക്തി വർദ്ധിപ്പിക്കുകയും ആ ഉല്പാദനശക്തിയെ കാര്യക്ഷമമായി സംഘടിപ്പിച്ചുകൊണ്ടു പോകുന്ന സാമൂഹിക വ്യവസ്ഥിതി അല്ലെങ്കിൽ ഉല്പാദന വ്യവസ്ഥിതി ഉണ്ടാക്കുകയുമാണ്.

ഉല്പാദക മാധ്യമങ്ങൾ ആരുടെയും സ്വകാര്യ സ്വത്തല്ലാതിരുന്ന ഒരു ആദിമ കമ്മ്യൂണിസമായിരുന്നു ആദ്യം ഉണ്ടായിരുന്നതെന്നു കമ്മ്യൂണിസം തന്നെ പഠിപ്പിക്കുന്നു. പിന്നീട് ശക്തിയുള്ള വ്യക്തികൾ പ്രധാന ഉല്പാദന മാധ്യമമായ ഭൂമിയെ സ്വകാര്യസ്വത്താക്കി കുടികിടപ്പുകാരായ കൃഷിക്കാരെക്കൊണ്ടു ജോലിയെടുപ്പിച്ച് മുതലെടുക്കുന്ന ചൂഷണാധിഷ്ഠിതമായ ഭൂവുടമ സമ്പ്രദായം നടപ്പാക്കി. മറ്റു ചില സ്ഥലങ്ങളിൽ ഏഷ്യൻ ഉല്പാദനരീതി നടപ്പിൽ വന്നു. യന്ത്രവൽക്കരണം ആരംഭിച്ചതോടെ ഭൂവുടമ രീതിയ്ക്കെതിരായ മുതലാളിത്ത വ്യവസ്ഥിതി സംജാതമായി. ഇങ്ങനെ ആദിമ കമ്മ്യൂണിസം (Primitive Communism), ഭൂവുടമാ സമ്പ്രദായം (Feudalism), ഏഷ്യൻ ഉല്പാദന രീതി, മുതലാളിത്ത വ്യവസ്ഥിതി എന്നിങ്ങനെ നാല് ഉല്പാദന വ്യവസ്ഥിതികൾ കഴിഞ്ഞ് മനുഷ്യപുരോഗതിയുടെ ചരിത്രത്തിൽ ഉണ്ടാകുന്ന അഞ്ചാമത്തെ സാമൂഹിക സാമ്പത്തിക വ്യവസ്ഥിതിയാണു കമ്മ്യൂണിസമെന്നും അതിലേയ്ക്കുള്ള ചവിട്ടുപടിയാണു സോഷ്യലിസമെന്നും കമ്മ്യൂണിസ്റ്റുകാർ പഠിപ്പിക്കുന്നു. സോഷ്യലിസത്തിൽ തൊഴിലാളി സർവാധിപത്യവും (dictatorship of the proletariat) അതിന്റെ ഉപാധികളായ കമ്മ്യൂണിസ്റ്റ് പാർട്ടിയും സോഷ്യലിസ്റ്റ് ഗവണ്മെന്റും ഉണ്ടാകും. കമ്മ്യൂണിസം വന്നു കഴിയുമ്പോൾ മനുഷ്യർ താനെ സാമൂഹിക മനസ്ഥിതിയുള്ളവരായിത്തീരുമെന്നും അതോടെ തൊഴിലാളി അധികാരവും അതിന്റെ ഉപാധിയായ സോഷ്യലിസ്റ്റ് ഗവൺമെന്റും താനെ വാടിപ്പോകുമെന്നും മനുഷ്യർ പരസ്പരം സഹകരിച്ചു വർത്തിക്കുന്ന വർഗരഹിതസമൂഹം നടപ്പിൽ വരുമെന്നുമാണ് കമ്മ്യൂണിസ്റ്റ് ചിന്ത.

സോഷ്യലിസം ഒരു സാമൂഹിക സാമ്പത്തിക വ്യവസ്ഥിതി ആണെങ്കിൽ, ഇന്ന് ദൃഷ്ടാന്തദായകമായ സോഷ്യലിസ്റ്റ് വ്യവസ്ഥിതി ഒന്നും നിലവിലില്ല എന്ന പരമാർത്ഥം കമ്മ്യൂണിസ്റ്റുകാരെ തുറിച്ചുനോക്കുന്നുണ്ട്. പുരോഗമന ചിന്താഗതിക്കാരെ ഭഗ്നാശയരാക്കുന്നുമുണ്ട്. ഇതുവരെ നടപ്പിൽ വന്ന രൂപങ്ങൾ ഒന്നും തന്നെ പൂർണ്ണ വിജയത്തിലെത്തിയില്ല. ഇന്ന് അധികാരത്തിലിരിക്കുന്ന സോഷ്യലിസ്റ്റ് ഗവൺമെന്റുകളെല്ലാം നിലംപതിച്ചാലും സോഷ്യലിസത്തിന്റെ അടിസ്ഥാനം മനുഷ്യമനസ്സുകളിൽ നിന്നു പൂർണ്ണമായും മാഞ്ഞുപോകുമെന്നു വിചാരിക്കുന്നതു

വലിയ അബദ്ധം തന്നെയായിരിക്കും. പരാജയത്തിൽ നിന്നു പഠിക്കുവാനുള്ള കഴിവ് മനുഷ്യരാശിക്കുണ്ട്. സോഷ്യലിസത്തിന്റെ അടിത്തറ, മനുഷ്യർ സഹജീവികളെ അടിച്ചമർത്തുകയോ ചൂഷണം ചെയ്യുകയോ ചെയ്യാത്ത, അനീതിയില്ലാത്ത, സ്വാർത്ഥതയില്ലാത്ത, യഥാർത്ഥ മാനവ സമൂഹങ്ങൾ കെട്ടിപ്പടുക്കുകയെന്നതാണ്. അത് മനുഷ്യന്റെ ഉയർന്ന ഉദാത്തമായ ആഗ്രഹങ്ങളിലൊന്നാണല്ലോ. അത് ഇന്നും തകർന്നിട്ടില്ല എന്നാണെന്റെ വിശ്വാസം.

*പുതിയൊരു സോഷ്യലിസ്റ്റ് വ്യവസ്ഥിതിയെക്കുറിച്ചുള്ള അങ്ങയുടെ ദർശനങ്ങൾ എന്തൊക്കെയാണ്?*

അതിനെക്കുറിച്ച് ഒരു ചിന്താഗതി നേരത്തെ പറയുവാൻ സാധിക്കുകയില്ല. മൂവ്മെന്റ് വന്നു കഴിയുമ്പോൾ മൂവ്മെന്റ് അതിന്റെ രൂപം സൃഷ്ടിച്ചുകൊള്ളും. അല്ലാതെ ഒരു പുസ്തകത്തിൽ ഇങ്ങനെയൊരു ഗവൺമെന്റാണ് ഉണ്ടാകേണ്ടത് എന്ന് എഴുതിവച്ചിട്ട് അതനുസരിച്ച് സമൂഹത്തെ ഘടന ചെയ്യുവാൻ സാധിക്കുകയില്ല. ഇപ്പോൾ ഗവൺമെന്റ് ഒരു 'ഇത്തിക്കണ്ണി'യാണ്. ഗവൺമെന്റ് ധാരാളം അഴിമതികൾ സൃഷ്ടിക്കുന്നു. അത് മാറിയിട്ട് ഗവൺമെന്റൊരു സാർവ്വലൗകിക ശക്തിയാവണം. അതാത് സ്ഥലത്ത് അവിടെയുള്ള ആളുകളുടെ ഇനീഷ്യേറ്റീവിൽ നല്ല കാര്യങ്ങൾ ഉണ്ടാക്കുവാനായിട്ട് ഉല്പാദനവും നീതിയുമൊക്കെ പ്രാദേശികമായി ഉണ്ടാക്കുവാനായിട്ട് സഹായിക്കുന്ന ഒരു ഏജൻസി, അധികാരമില്ലാത്ത ഒരു ഗവൺമെന്റാണ് വേണ്ടത്. പാശ്ചാത്യ നാടുകളിലും ഈ ആശയം വികസിച്ചു വന്നിട്ടില്ല. അതിലേക്കാണിപ്പോൾ അവർ പൊയ്ക്കൊണ്ടിരിക്കുന്നത്. പുതിയ സമ്പ്രദായത്തിന്റെ രൂപത്തെക്കുറിച്ച് പാശ്ചാത്യർക്കും വ്യക്തതയില്ല. അത് എഴുതുവാൻ സാധിക്കുകയില്ല. ഇങ്ങനെയൊക്കെയാണ് വേണ്ടതെന്ന് അടിസ്ഥാനതത്വങ്ങൾ പറയാം. അല്ലാതെ ഇന്ന വിധത്തിലുള്ള സമ്പ്രദായമുണ്ടാക്കണമെന്ന് എല്ലാവർക്കും കൂടി പൊതുവായിട്ടുള്ള ഒരു വിധി എഴുതുവാൻ സാധിക്കുകയില്ല. അതാണ് മാർക്സിസത്തിന് പറ്റിയ അബദ്ധം. മാർക്സിസം ഒരു സമ്പ്രദായമുണ്ടാക്കി. അത് ലോകത്തിൽ മുഴുവൻ നടപ്പിലാക്കുവാൻ സാധിക്കുന്നതാണെന്ന് അവർ ചിന്തിച്ചു. ആ സമ്പ്രദായം അനുസരിച്ചുള്ള ഗവൺമെന്റുകൾ സ്ഥാപിച്ചത് പരാജയപ്പെട്ടു. നിരവധി പരീക്ഷണങ്ങളിൽ നിന്ന് ഉരുത്തിരിയുന്ന ഒരു ഗവൺമെന്റാണിനി ഉണ്ടാകേണ്ടത്. ജനങ്ങൾ തന്നെ ചില പരീക്ഷണങ്ങൾ നടത്തിയിട്ട് ഗവൺമെന്റുകൾ മാറേണ്ടിവരും. ഇപ്പോഴത്തെ ഗവൺമെന്റുകളെക്കൊണ്ട് ഇത് നടപ്പിൽ വരുത്താൻ സാധിക്കുമെന്ന് തോന്നുന്നില്ല.

ലോക്കൽ ഇനീഷ്യേറ്റീവിനെ പിന്താങ്ങുകയും കോ-ഓർഡിനേറ്റ് ചെയ്യുകയും ചെയ്യുന്ന ഒരു ഗവൺമെന്റാണ് ഉണ്ടാകേണ്ടത്. അല്ലാതെ

ഇത്രയും ശക്തി ഗവൺമെന്റിന് കൊടുക്കുവാൻ സാധിക്കുകയില്ല. കുഴപ്പമുണ്ടാക്കുമ്പോൾ ഗവൺമെന്റിനെ പിടിക്കുവാൻ ജനങ്ങൾക്കു സാധിക്കണം. ഇപ്പോളത് സാധിക്കുന്നില്ല. ഇപ്പോൾ ഗവൺമെന്റിന് അവർക്ക് ഇഷ്ടമുള്ളത് ചെയ്യാം. ആരും അവരെ ശിക്ഷിക്കുവാനില്ല. ആ രീതി മാറണം. രാഷ്ട്രീയ പാർട്ടികൾ അധികാരത്തിനു വേണ്ടി പ്രവർത്തിക്കുന്ന സമ്പ്രദായം മാറണം. പുതിയൊരു ഇലക്ഷൻ സമ്പ്രദായം, ഗവൺമെന്റ് എന്നിവ ഉണ്ടാകണം. അത് ഇപ്പോഴത്തെ ഗവൺമെന്റ് ഉണ്ടാക്കുകയില്ല. ജനങ്ങളുടെ ഒരു നീക്കം ഉണ്ടാകണം. അതിൽ നിന്ന് പുതിയൊരു സോഷ്യലിസ്റ്റ് വ്യവസ്ഥിതി ഉണ്ടാകണം. ജനങ്ങളുടെ നീക്കം ഉണ്ടാകുമ്പോൾ പുതിയ ഗവൺമെന്റിന്റെ ഘടന താനെ രൂപപ്പെടും. അങ്ങനെയൊരു ഗവൺമെന്റ് ഉണ്ടാകാൻ കുറച്ചു സമയം പിടിക്കും.

*വർഗ്ഗീയ പ്രശ്നങ്ങൾക്കൊക്കെ ഈ ഗവൺമെന്റ് പരിഹാരമാകുമോ?*

വർഗ്ഗീയ പ്രശ്നങ്ങളൊക്കെ മാറും. നീതിയുള്ള ഒരു ഗവൺമെന്റ് ഇല്ല എന്നുള്ള ചിന്ത വരുമ്പോഴാണ് ഓരോരുത്തരും അവരവരുടെ സമുദായത്തിനുവേണ്ടി സമരം ചെയ്യുവാൻ ഒരുങ്ങുന്നത്. നേരെ മറിച്ച് എല്ലാറ്റിന്റെയും നീതി പരിപാലിക്കുന്ന ഒരു ഗവൺമെന്റുണ്ടെന്ന് ബോദ്ധ്യം വന്നാൽ ആർക്കും അപ്രകാരം ചെയ്യേണ്ടി വരികയില്ല.

*ഫിലോസഫിയിലുള്ള അങ്ങയുടെ താത്പര്യം ബോധപൂർവ്വം വികസിപ്പിച്ചതാണോ അതോ സ്വാഭാവികമായി വളർന്നു വന്നതാണോ?*

കോളജിൽ പഠിക്കുന്ന കാലത്തേ നല്ലതുപോലെ പഠിച്ചു. കോളജിൽ പോകുന്നതിന് വളരെക്കാലം മുമ്പേ ഫിലോസഫി വായിക്കുവാൻ തുടങ്ങി. കോളജിൽ ഫിലോസഫി എടുത്തു പഠിച്ചു. അതു കഴിഞ്ഞ് യേൽ യൂണിവേഴ്സിറ്റിയിൽ ഒരുപാട് ഫിലോസഫി പഠിച്ചു. ഓക്സ്ഫഡിൽ വെച്ചും കുറെ ഫിലോസഫി പഠിച്ചു. അങ്ങനെ ഔപചാരിക പരിശീലനം കുറെ അധികം കിട്ടിയിട്ടുണ്ട്. അതു കൂടാതെ ഇവിടെ വന്ന് കേരളാ ഫിലോസഫിക്കൽ കോൺഗ്രസിന്റെ വൈസ് ചെയർമാനായിട്ട് പ്രവർത്തിച്ചപ്പോൾ ഒരുപാട് Philosophical discussion ചെയ്യേണ്ടി വന്നു. എനിക്ക് തന്നെ പിടിയില്ലാതിരുന്ന പല കാര്യങ്ങളും ഞാൻ പഠിച്ചു. അതു കഴിഞ്ഞ് ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസിന്റെ ഒരു അംഗം ആയിക്കഴിഞ്ഞപ്പോൾ ഫിലോസഫി കൂടുതൽ പഠിക്കണമെന്ന് ആഗ്രഹമുണ്ടാകുകയും ഇന്ത്യൻ ഫിലോസഫിയും കുറച്ചു ചൈനീസ് ഫിലോസഫിയും കുറച്ചു പാശ്ചാത്യ ഫിലോസഫിയും ഒക്കെ പഠിച്ചു. അങ്ങനെ സമഗ്രമായ Philosophical thinking -നുള്ള കഴിവ് വളർത്തിയെടുത്തതു തന്നെയാണ്.

*ബുദ്ധമത തത്ത്വചിന്ത വേദാന്ത ചിന്തയേക്കാൾ ശ്രേഷ്ഠമാണെന്നു തിരുമേനി കരുതുന്നത് എന്തുകൊണ്ടാണ്?*

വേദാന്ത ചിന്തയിലുള്ള ഒരു പ്രധാനപ്പെട്ട പ്രശ്നം, ഈ ഭൂമിയിലുള്ള ജീവിതം അതിൽ നിന്ന് രക്ഷപെടാനുള്ള ഒരു സാധനമായിട്ടാണ് അവർ മൗലികമായി കരുതുന്നത്. ഈ ഭൂമിയിലുള്ള മനുഷ്യന്റെ ജീവിതവും അനുഭവവും വെറും ഒരു തടവ് ആണ്; അതിൽ നിന്ന് രക്ഷപെട്ട്, മോചിക്കപ്പെട്ട്, മുക്തി പ്രാപിക്കണം എന്നുള്ള ചിന്ത തെറ്റാണ് എന്ന് ശങ്കരനെ ഞാൻ പഠിക്കുന്ന കാലത്തു തന്നെ എനിക്കു വിചാരമുണ്ട്. അതായത് ഈ സൃഷ്ടിയിൽ ഇപ്പോൾ നമുക്ക് ഉണ്ടാകുന്ന അനുഭവത്തിന് fundamental ആയിട്ട് Reality ഇല്ലായിരിക്കാം: പരമാർത്ഥിക സത്തയിലുള്ള Reality ഇല്ലായിരിക്കാം, വെറും വ്യാവർത്തിക സത്തയിലുള്ള Reality മാത്രമേ ഉള്ളായിരിക്കാം. അത് ഞാൻ സമ്മതിക്കുന്നു. പക്ഷേ, ഈ വ്യാവർത്തികമായ Reality ക്ക് പരമാർത്ഥികമായ Reality യുമായി യാതൊരു ബന്ധവുമില്ല; ഈ വ്യാവർത്തികമായ Reality യിൽ നിന്ന് പുറത്തിറങ്ങിയെങ്കിലേ പരമാർത്ഥിക Reality യെ കാണാൻ സാധിക്കുകയുള്ളു എന്നാണ് ശങ്കര വേദാന്തത്തിൽ പ്രത്യേകിച്ച് കാണുന്നത്. ഇതു നിഷേധാത്മകമായ നിലപാടാണ്. അത് അംഗീകരിക്കുവാൻ സാധിക്കുകയില്ല.

ശങ്കരന്റേത് 8–ാം ശതാബ്ദത്തിലേ വരുന്നുള്ളു. അതിന് മുമ്പ് തന്നെ ബ്രാഹ്മണ വേദാന്തത്തിൽ ഈ പ്രശ്നം ഉണ്ടായിരുന്നു. ആ പ്രശ്നം ഉള്ള അതേ സമയത്തു തന്നെ ബ്രാഹ്മണ മതത്തിന്റെ നേതാക്കന്മാരായുള്ളവർ ആ മതമുപയോഗിച്ച് ധാരാളം പണവും സ്വത്തുക്കളും ഒക്കെ ഉണ്ടാക്കുകയും മറ്റും ചെയ്യുമായിരുന്നു. അതുകൊണ്ട് ഇത് ഒരു തെറ്റായ സിദ്ധാന്തമാണെന്ന് ഞാൻ ചിന്തിച്ചു. മനുഷ്യനെ ചൂഷണം ചെയ്യാൻ വേണ്ടി ഉപയോഗിക്കുന്ന ഒരു സിദ്ധാന്തമാണ്. ബ്രാഹ്മണർക്ക് പശുവും ദാനങ്ങളും പണവും കിട്ടാനും വസ്തു സമ്പാദിക്കാനും വേണ്ടിയുള്ള ഒരു വഴിയായിട്ട് അവർ ഈ ഉപനിഷത്തുക്കളെപ്പോലും ഉപയോഗിക്കുന്നു; വേദത്തെ ഉപയോഗിക്കുന്നു എന്നുള്ള വിമർശനത്തിന്റെ അടിസ്ഥാനത്തിൽ അതിനെതിരെയുള്ള ഒരു വലിയ Reaction ഭാരതീയ പാരമ്പര്യത്തിൽ കിടപ്പുണ്ട്.

ആ പ്രതിഷേധത്തിന് മൂന്നു രൂപങ്ങൾ ഉണ്ട്.

**1. ചർവ്വാക സിദ്ധാന്തം:** വെറും ഭൗതികവാദം. ആദ്ധ്യാത്മികമായിട്ട് ഒന്നുമില്ല. മാറ്റർ മാത്രമേ ഉള്ളു എന്നുള്ള ഒരു വാദം. അത് എനിക്കൊട്ടും സ്വീകാര്യമല്ല.

**2. ജൈന സിദ്ധാന്തം**: ജൈന സിദ്ധാന്തത്തിലും ഹിന്ദു ബ്രാഹ്മണ ചിന്താരീതിയോട് വളരെ ശക്തിയായ എതിർപ്പാണ് കാണുന്നത്. ഉദാഹ

രണത്തിന് ഒരു ശ്രേഷ്ഠനായ ജൈനഗുരു പറയുന്നത് നല്ല ജൈനൻമാരായിരുന്ന മനുഷ്യർ പാപം ചെയ്യുന്നതു മൂലമാണ് അടുത്ത ജന്മത്തിൽ ബ്രാഹ്മണരായിട്ട് ജനിക്കുന്നത് എന്നാണ്. അത്രയ്ക്ക് അവർക്ക് ബ്രാഹ്മണരോട് വിരോധമായിരുന്നു.

**3. ബുദ്ധമതം:** ബുദ്ധമതത്തിലാണ് കുറച്ചുകൂടി അനുകൂലമായിട്ടുള്ള പല കാര്യങ്ങളും എനിക്ക് കണ്ടുപിടിക്കുവാൻ സാധിച്ചത്. ജൈനസിദ്ധാന്തത്തിൽ പോലും മനുഷ്യന്റെ material existence എന്നു പറയുന്നത് ഒരു mistake ആണ് എന്ന നിലപാടാണ്. അതായത് പൂർവ്വ ജന്മത്തിലെ പാപങ്ങൾ കൊണ്ടാണ് ഈ ദ്രവ്യത്വം (materiality) ഉണ്ടാകുന്നത് എന്ന ചിന്തയാണവർക്കുള്ളത്. ബുദ്ധമതത്തിൽ അങ്ങനെയല്ല. ബുദ്ധമതത്തിൽ കുറെക്കൂടി മോഡേൺ ആയിട്ടുള്ള ഒരു ചിന്താഗതിയാണുള്ളത്. ലോകം മിഥ്യ അല്ല; ലോകം സത്യവും അല്ല. സത്യം എന്നു പറഞ്ഞാലും തെറ്റാണ്; മിഥ്യ എന്നു പറഞ്ഞാലും തെറ്റാണ്. അതുപോലെ തന്നെ ഞാനും മറ്റു മനുഷ്യരും ഒന്നാണ്; എനിക്ക് അവരോട് മിത്രതയും കരുണയും ഉണ്ടാകുമ്പോഴാണ് ഞാൻ ഞാൻ ആകുന്നത്. എന്റെ ബുദ്ധത്വം, പ്രബുദ്ധത ഉളവാക്കുന്നത് ഒരു സമൂഹത്തിൽ കൂടെയാണ്.

നാഗാർജുനനെപ്പോലെ അതിബുദ്ധിമാന്മാരായ തത്വചിന്തകന്മാരെ ബുദ്ധമത പാരമ്പര്യം സൃഷ്ടിച്ചു. പക്ഷേ, ഇപ്പോൾ ബുദ്ധമതത്തെ ഇന്ത്യയിലെ ഹിന്ദുക്കൾ, ഹിന്ദുമതത്തിന്റെ ഒരു ബ്രാഞ്ചു പോലെ തരംതാഴ്ത്തി കെട്ടിവെച്ചിരിക്കുകയാണ്. ബുദ്ധമതത്തിനുവേണ്ടി വാദിക്കാൻ കഴിയുന്ന ആരും തന്നെ ബുദ്ധമതക്കാരായി ഇന്ത്യയിലില്ല. ടിബറ്റൻ ബുദ്ധിസത്തിന് വളരെ പ്രൗഢമായ പാരമ്പര്യമാണുള്ളത്. അവിടെ ദലൈലാമായും അദ്ദേഹത്തിന്റെ കൂടെയുള്ള ആയിരക്കണക്കിന് ഭിക്കുകളും അത് പഠിപ്പിക്കുന്നുണ്ട്. പക്ഷേ, ഇന്ത്യയിൽ ഒരു വലിയ അംഗീകാരം അതിന് കിട്ടിയിട്ടില്ല.

ബുദ്ധമതത്തിനകത്ത് philosophical ആയിട്ടും spiritual ആയിട്ടും വളരെ അധികം wealth ഉണ്ട്. അത് നമ്മൾ പഠിക്കണം. വേദാന്തം പോലെ തന്നെ important ആണ് എന്നുള്ള ചിന്താഗതിയാണ് എനിക്കുള്ളത്. പ്രത്യേകിച്ച് നാഗാർജുനൻ, ധർമ്മകീർത്തി എന്നീ രണ്ടുപേർ വളരെ പണ്ഡിതരാണ്. അവരുടെയൊക്കെ ചിന്താരീതി വളരെ Profound -ഉം വളരെ പ്രയോജനപ്രദവും ആണ്. ഇപ്പോഴത്തെ കാലത്തും ആ പൗരാണിക ചിന്താരീതി വളരെ പ്രയോജനപ്രദമാണ് എന്നെനിക്ക് തോന്നി.

വേദാന്തം ഇന്നത്തെ സാമൂഹ്യ പ്രശ്നങ്ങളുമായിട്ട് യാതൊരുവിധത്തിലും ശരിയായി ബന്ധിപ്പിക്കുവാൻ സാധിക്കുന്നില്ല. അരവിന്ദനെപ്പോലെ ചിലരൊക്കെ ശ്രമിച്ചിട്ടുണ്ടെങ്കിലും ആ ബന്ധം ശരിയാകുന്നില്ല.

ഇപ്പോഴത്തെ ജീവിതത്തിന് ഒരു മാർഗനിർദേശം കൊടുക്കുവാൻ വേദാന്തത്തിനെക്കൊണ്ട് സാധിക്കുന്നില്ല എന്നാണ് എന്റെ നിഗമനം. അവിടെ ബുദ്ധമതം നമ്മെ സഹായിക്കും എന്ന് ഞാൻ വിചാരിക്കുന്നു.

*അങ്ങ് ശങ്കരനേക്കാൾ പത്തിരട്ടി ബഹുമാനിക്കുന്നത് നാഗാർജ്ജുനനെയാണല്ലോ? ഇതുവരെ ലോകം കണ്ടിട്ടുള്ള തത്വചിന്തകന്മാരിൽ ഏറ്റവും പ്രമുഖനാണ് അദ്ദേഹമെന്ന് അങ്ങ് കരുതുന്നുവോ?*

അതെ. നാഗാർജ്ജുനനും ഒരു കണ്ടുപിടുത്തമായിരുന്നു. നാഗാർജ്ജുനൻ ആന്ധ്രാക്കാരൻ ബ്രാഹ്മണനായിരുന്നു. അദ്ദേഹം ഉത്തരേന്ത്യയിൽ പോയി ബുദ്ധമതത്തിൽ ഒരു ഭിക്കുവായി തീരുകയും അതിപ്രൗഢമായ ഒരു ആദ്ധ്യാത്മികത വളർത്തിയെടുക്കുകയും ചെയ്തു. അങ്ങനെ അദ്ദേഹം ബുദ്ധമതത്തിന്റെ നക്ഷത്രങ്ങളിൽ ജ്യോതിസ്സായിട്ട് ശോഭിക്കുന്ന പ്രധാനപ്പെട്ട ഒരാളായിത്തീർന്നു. അദ്ദേഹത്തിന്റെ ദാർശനിക രചനകൾ ശങ്കരന്റേതിനേക്കാൾ പ്രൗഢമാണെന്നാണ് എന്റെ അഭിപ്രായം. മാത്രമല്ല അത് കുറെക്കൂടി contemporary യാണ്. ഇപ്പോഴത്തെ ഫിസിക്സുമായിട്ടും, വെസ്റ്റേൺ ഫിലോസഫിക്കൽ പേർസ്പെക്ടീവ്സുമായിട്ടും ഒരുപാട് യോജിച്ചുപോകുന്ന വളരെ ഗാഢമായ ആശയങ്ങളും നാഗാർജ്ജുനനിൽ ഞാൻ കണ്ടുപിടിച്ചു. പാശ്ചാത്യ രാജ്യങ്ങളിൽ ഉണ്ടായിട്ടുള്ള വിവാദപരമായ ദാർശനിക സംവാദങ്ങളുടെയെല്ലാം പ്രതികരണങ്ങളും അവിടെ കിടപ്പുണ്ട്. ഈ ചോദ്യങ്ങളൊക്കെ അന്നേ ചോദിച്ചതാണ്. അതിന് അന്ന് നാഗാർജ്ജുനൻ കൊടുത്ത മറുപടി ഇന്ന് പാശ്ചാത്യർ കൊടുക്കുന്ന മറുപടിയേക്കാൾ കുറെക്കൂടി സ്വീകാര്യമായിട്ട് എനിക്ക് തോന്നുന്നു.

നാഗാർജുനന് രണ്ട് സമീപനങ്ങൾ ഉണ്ട്. ഒന്ന് സാധാരണക്കാരോട് പറയുന്ന രീതി. മറ്റൊന്ന് ദാർശനികരോട് പറയുന്ന രീതി. സാധാരണക്കാരോട് പറയുന്ന രീതിയിൽ അധികം ദർശനം ഒന്നും അല്ല. മനുഷ്യൻ എങ്ങനെ ജീവിക്കണം, എങ്ങനെ സ്വയം ആത്മശിക്ഷണം നടത്തണം, എങ്ങനെ അവന്റെ ദുരാഗ്രഹങ്ങളെ അതിജീവിക്കണം – അതിനെക്കുറിച്ചാണ് നാഗാർജുനൻ പറയുന്നത്. വിനയ എന്ന് ബുദ്ധമതത്തിൽ പറയുന്നത് താഴ്മ എന്നല്ല discipline എന്നതാണ്. ആ ശിക്ഷണം ആണ് നാഗാർജുനന്റെ ചിന്തയിൽ പ്രധാനമായിട്ടുള്ളത്.

അതേസമയത്ത് ബുദ്ധിപരമായി ചിന്തിക്കുമ്പോൾ ഇന്നത്തെ ലോകത്തിൽ ഇതുവരെ മനുഷ്യരാശിയിൽ ഉണ്ടായിട്ടുള്ള മിക്കവാറും എല്ലാ ദാർശനിക പ്രശ്നങ്ങളും വളരെ അഗാധമായിട്ട് കാണുവാൻ നാഗാർജുനനെക്കൊണ്ട് സാധിച്ചിട്ടുണ്ട്. അത്രയും ആഴത്തിൽ ലോകത്തിൽ മറ്റാരും കണ്ടിട്ടില്ല.

*ബുദ്ധമത പഠനം അങ്ങേയ്ക്ക് തന്നിട്ടുള്ള ആശയങ്ങൾ എന്താണ്?*

ബുദ്ധമതം എന്താണെന്ന് ഹിന്ദുക്കൾ പറയുന്നത് കേട്ടാൽ പോരാ, ഒറിജിനൽ ഗ്രന്ഥങ്ങൾ വായിക്കണമെന്നുള്ള ആഗ്രഹത്തിൽ നാഗാർജ്ജുനന്റെ ഗ്രന്ഥങ്ങളും ധർമ്മകീർത്തിയുടെയും മറ്റും ആശയങ്ങളുമൊക്കെ നേരിട്ട് വായിച്ച് പഠിച്ചു. ലോകം മായയാണോ (real) അല്ലയോ എന്നൊരു ചോദ്യം ചോദിച്ചാൽ അതിന് ഉത്തരമായി വേദാന്തം പറയും, മായയാണെന്ന്. വെസ്റ്റേൺ റിയലിസം പറയുന്നത് റിയൽ ആണെന്ന്, അതിനപ്പുറത്ത് ഒന്നും ഇല്ലായെന്ന്. ഇത് രണ്ടിന്റേയും ഇടയ്ക്കാണ് സത്യം. അത് എവിടെയാണെന്ന് നോക്കിക്കൊണ്ടുപോയപ്പോഴാണ് ബുദ്ധമതത്തിലാണ് ഫിലോസഫി ശരിയായിട്ട് കണ്ടത്. അതായത് നമ്മളിത് റിയൽ ആണെന്ന് പറഞ്ഞാൽ അത് നമ്മുടെയൊരു പ്രസ്താവന (സ്റ്റേറ്റ്മെന്റ്) ആണ്, അതിനർത്ഥമില്ല. റിയൽ അല്ലെന്നു പറഞ്ഞാൽ അതും ഒരു പ്രസ്താവനയാണ്. അതിനും വലിയ അർത്ഥമൊന്നുമില്ല. This World is something which is created by our kind of mind interacting with some reality that is there എന്നുള്ളത് പറഞ്ഞുകഴിഞ്ഞപ്പോൾ അതിനേക്കാൾ അപ്പുറത്ത് ആർക്കും ഒന്നും പറയാൻ സാധിക്കുകയില്ല, മോഡേൺ സയൻസിനകത്ത്. അതുകൊണ്ട് ഫിസിക്സിനകത്തേക്ക് പോയി. ഫിസിക്സിന്റെ തിയറിയുമൊക്കെ പഠിച്ചു. യൂറോപ്പിലെ ഇന്റർനാഷണൽ സൊസൈറ്റി ഫോർ തിയോറോട്ടിക്കൽ ഫിസിക്സിന്റെ മെംബറായിട്ട് എന്നെക്കൂടി അവർ ചേർത്തു. ഞാനൊരു ശാസ്ത്രജ്ഞനല്ലെങ്കിലും എന്റെ ഫിലോസഫിക്കൽ ഇൻസൈറ്റ്സിനെപ്പറ്റി അവർക്ക് താല്പര്യമുള്ളതുകൊണ്ട് അവരുടെ സമ്മേളനങ്ങളിൽ പോയി ഫിസിക്സിൽ റിയാലിറ്റിയെപ്പറ്റി എന്താണ് പറയുന്നത് എന്നു മനസ്സിലാക്കാൻ ശ്രമിച്ചിട്ടുണ്ട്. അങ്ങനെ ഓരോ പുതിയ വഴികളിലൊക്കെ തിരിഞ്ഞുപോയി വേണം കാര്യങ്ങൾ മനസ്സിലാക്കിക്കൊണ്ടിരിക്കുവാൻ. ഓരോന്നു പഠിക്കുമ്പോൾ ഒരു പുതിയ വീക്ഷണം കിട്ടും. ഇതെല്ലാം ക്രിസ്തുവിന്റെ ലോകമാണ്. അല്ലാതെ ഒരു അപരിചിതലോകമൊന്നുമല്ല. Christ is present every where. അതിനെപ്പറ്റി യാതൊരു സംശയവുമില്ല. ഒന്നു കണ്ടുപിടിക്കുവാൻ ക്രിസ്തുവിൽ നിന്നു ഞാൻ മാറിപ്പോകേണ്ട ആവശ്യമില്ല. ഇവിടെ ഇന്ത്യൻ ക്രിസ്റ്റ്യൻ തിയോളജി എന്നൊക്കെ പറഞ്ഞ് ഉണ്ടാക്കുന്നുണ്ട്. That means you take a Hindhu terms and put it inside Christianity. പള്ളികൾക്കൊക്കെ Hindu forms കൊടുക്കുക എന്നിട്ട് ഭാരതീയവത്ക്കരണം ആണെന്നു പറഞ്ഞാലൊന്നും ഹിന്ദുക്കളെയൊന്നും ഇളക്കാൻ സാധിക്കുകയില്ല. ക്രിസ്ത്യാനികൾക്കും ഇത് ഉൾക്കൊള്ളാൻ സാധിക്കുന്നില്ല. That is not the real thing. Real thing is to understand everything. എല്ലാറ്റിന്റെയും കാര്യങ്ങൾ മനസ്സിലാക്കിയിട്ട് സമഗ്രമായ ഒരു പഠനത്തിൽക്കൂടി അതിനെ ഒന്നു സമന്വയിപ്പിക്കാനാണ് ഞാൻ ശ്രമിച്ചിട്ടുള്ളത്.

*ഈശ്വരനെ ഏതളവിൽ ദൈവശാസ്ത്ര വിചിന്തനത്തിൽ കൂടി മന സിലാക്കാൻ സാധിക്കും?*

ബുദ്ധമതവും ജൈനമതവും ഉണ്ടായ സമയത്ത് രണ്ടും ഈശ്വരനിഷേ ധികൾ ആയിരുന്നു. ഈശ്വരൻ ഇല്ല എന്ന് ബുദ്ധമതം പറഞ്ഞില്ല. ഈശ്വ രനെക്കുറിച്ചുള്ള സൈദ്ധാന്തിക ചിന്തിക്കൽ ബ്രാഹ്മണരുടെ പ്രധാന തൊഴിൽമാർഗമാണ് എന്ന് പറഞ്ഞ് ജൈനൻമാർ അതു നിഷേധിച്ചു. ജൈനന്മാർക്ക് ഈശ്വരവിശ്വാസമില്ല. ബുദ്ധമതക്കാർക്കും ഈശ്വര വിശ്വാസം ഇല്ല. ആധുനിക സെക്കുലർ മൂവ്മെന്റിനും ഈശ്വരവിശ്വാസം ഇല്ല. പക്ഷേ, ബുദ്ധമതത്തിലെ നിരീശ്വരത്വത്തിൽ നിന്ന് വളരെ ഉദാത്ത മായ ആധ്യാത്മികതയാണ് ഉയർന്നു വന്നത്. നേരെ മറിച്ച് പടിഞ്ഞാ റൻമാരുടെ സെക്കുലറിസത്തിൽ നിന്ന് വരുന്ന ആധ്യാത്മികത ഉപരിപ്ല വമാണ്. രണ്ടു കൂട്ടരും പറയുന്ന അടിസ്ഥാനങ്ങൾ രണ്ടും ഒന്നാണ്.

ദൈവം എന്ന ഒന്ന് നമ്മുടെ വിഭാവനം കൊണ്ട് ഉണ്ടാക്കിയാൽ അത് നമ്മുടെ സൃഷ്ടിയായിരിക്കും. നമ്മൾ എന്തു ദൈവ സങ്കൽപം ഉണ്ടാ ക്കിയാലും അത് നമ്മുടെ മനസിന്റെ ഒരു സൃഷ്ടിയായിരിക്കും. യഥാർത്ഥ ദൈവവുമായിട്ട് നമ്മുടെ സങ്കൽപനങ്ങൾ നിരക്കുകയില്ല. ദൈവം സ്നേഹമാണ് എന്നും ദൈവം മനുഷ്യസ്നേഹി ആണ് എന്നും ഒക്കെ പറയുന്നത് നമുക്ക് മനസിലാകുന്ന ഒരു ഭാഷ എന്നല്ലാതെ ദൈവത്തെ ക്കുറിച്ച് Conceptual ആയിട്ട് പറയുവാൻ ഒക്കുകയില്ല. ദൈവത്തെക്കു റിച്ച് കൂടുതൽ സംസാരിക്കാതിരിക്കുന്നതാണ് നല്ലത്; സംസാരിക്കുന്നത് എല്ലാം നമ്മൾ നിഷേധിക്കുകയും വേണമെന്നാണ് പൗരസ്ത്യരുടെ നില പാട്. ദൈവത്തെക്കുറിച്ച് ഒന്നും മനസിലാക്കുവാൻ സാധിക്കുകയില്ല എന്നു മാത്രമേ ദൈവത്തെക്കുറിച്ച് മനസിലാക്കുവാൻ സാധിക്കുകയുള്ളു എന്നാണ് പിതാക്കന്മാർ പറയുന്നത്.

*ചിന്തയെ പാശ്ചാത്യമെന്നും പൗരസ്ത്യമെന്നും വേർതിരിക്കുന്നതിന് തിരുമേനി എന്ത് മാനദണ്ഡമാണ് ഉപയോഗിക്കുന്നത്?*

ഒരിയ്ക്കലും അത് ന്യായമല്ല; പാശ്ചാത്യം, പൗരസ്ത്യം എന്ന് രണ്ട് ഡിപ്പാർട്ട്മെന്റില്ല. ചിന്തയ്ക്ക് ഭൂമിശാസ്ത്രം ഇല്ല. ഞാൻ പാശ്ചാത്യം എന്നു പറയുന്നത് മുഴുവനും പതിനെട്ടാം ശതാബ്ദത്തിനു ശേഷം പാശ്ചാത്യർ ഉണ്ടാക്കിയിട്ടുള്ള വളരെ തെറ്റായ ഒരു ഫിലോസഫിയെ യാണ്. അതല്ല പാശ്ചാത്യ പാരമ്പര്യം. അതിനകത്ത് ഭാരതത്തിലെ സംസ്കാരവും അവിടെ ഉണ്ട്. അതിനെ നിഷേധിച്ചിട്ട് മോഡേൺ ഫിലോ സഫി എന്നു പറഞ്ഞ് കാന്റും ഹെഗലും കൂടെ വളരെ തെറ്റായ ഒരു ദർശനശാസ്ത്രം ഉണ്ടാക്കി. അതിന്റെ പുറകെ കുറെ കാര്യങ്ങൾ നടന്നി ട്ടുണ്ട്. ആ ഫിലോസഫിയെയാണ് ഞാൻ വളരെ വിമർശിക്കുന്നത്.

പാശ്ചാത്യ പാരമ്പര്യത്തെ മുഴുവനും കൂടെ അല്ല. പാശ്ചാത്യത്തിനകത്തു തന്നെ ഒരുപാട് നല്ല കാര്യങ്ങൾ ഉണ്ട്. അതെല്ലാം പതിനെട്ടാം ശതാബ്ദത്തിനു ശേഷം അടിച്ചമർത്തി. പാരമ്പര്യത്തെയും മതത്തെയും തള്ളിക്കളഞ്ഞിട്ട്, പാരമ്പര്യവും മതവുമില്ലാത്ത പുതിയ ഫിലോസഫി സൃഷ്ടിച്ചത് പരാജയപ്പെട്ടു. അത് രൂപംകൊണ്ടിട്ട് 250 കൊല്ലമേ ആയിട്ടുള്ളൂ. അത് പരാജയപ്പെട്ടു. ഇപ്പോഴത്തെ ഈ പാശ്ചാത്യ സംസ്കാരം എന്നത് വലിയ ഒരു മേധാവിത്വ സംസ്കാരമാണ്. അതിനകത്താണ് നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായവും ചികിൽസാ സമ്പ്രദായവും എല്ലാം കിടക്കുന്നത്. നമ്മുടെ ജനങ്ങൾ ബോധവാന്മാരായി ആ സംസ്കാരത്തിന്റെ സ്വാധീനത്തിൽ നിന്ന് മാറിയിട്ട് അതിനെ വിമർശിക്കുവാൻ കഴിവുള്ളവരാകണം. ഭാരതീയർ ആ സംസ്കാരത്തിൽ നിന്ന് പുറത്തു കടക്കണം എന്ന് എനിക്ക് വലിയ ആഗ്രഹമുണ്ട്.

*നിയോ പ്ലേറ്റോണിസം പഠിക്കുന്നതിൽ തിരുമേനി കാട്ടുന്ന താത്പര്യത്തിന്റെ കാരണം എന്താണ്?*

നിയോ പ്ലേറ്റോണിസം എന്നു പറയുന്നത് ക്രിസ്തുവിനു ശേഷം മൂന്നാം ശതാബ്ദത്തിൽ അലക്സാണ്ട്രിയായിലും പിന്നീട് റോമിലും ആതൻസിലും ഒക്കെ ഉണ്ടായ വളരെ ഉയർന്ന പ്രൗഢമായ ഒരു തത്വചിന്താ സമ്പ്രദായമാണ്. ക്രിസ്തീയ വിശ്വാസത്തിന്റെ മൽസരക്കാരായിട്ട് രണ്ട് തരത്തിലുള്ള വിശ്വാസങ്ങളാണ് അന്ന് ഉണ്ടായിരുന്നത്. അതിൽ philosophically trained ആയിട്ടുള്ളത് നിയോ പ്ലേറ്റോണിസമായിരുന്നു. അതൊരു മതമായിരുന്നു. മതവും ദർശനവും തമ്മിലുള്ള വ്യത്യാസം അന്നില്ലായിരുന്നു. അതു കൂടാതെ ഗ്നോസ്റ്റിസിസം എന്നു പറയുന്ന വേറൊരു സമ്പ്രദായവും ഉണ്ടായിരുന്നു. അതും ക്രിസ്ത്യാനിറ്റിയുടെ എതിരായിട്ടുള്ള ഒരു മതമായിരുന്നു. ഇതു മൂന്നും തമ്മിലുള്ള ഒരു സംവാദത്തിനകത്താണ് ക്രിസ്ത്യാനിറ്റി തന്നെ അതിന്റെ ആശയങ്ങളെ എല്ലാം വ്യക്തമാക്കിയത് എന്നുള്ളതുകൊണ്ടാണ് നിയോ പ്ലേറ്റോണിസം പഠിക്കുന്നതിൽ ഞാൻ താത്പര്യം കാട്ടിയത്.

ഇന്റർനാഷണൽ സൊസൈറ്റി ഫോർ നിയോപ്ലേറ്റോണിക് സ്റ്റഡീസിന്റെ ഇന്ത്യൻ ചാപ്റ്ററിന്റെ പ്രസിഡന്റായി പത്തുപതിനഞ്ച് വർഷം മുമ്പ് എന്നെ തിരഞ്ഞെടുത്തു. അതിന്റെ ഫലമായിട്ട് കൂടുതൽ അതേക്കുറിച്ച് പഠിക്കുകയും പല അന്തർദേശീയ സമ്മേളനങ്ങളിലും പ്രബന്ധങ്ങൾ അവതരിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

ഈയിടെ ഡൽഹിയിൽ നിയോപ്ലേറ്റോണിസവും ഭാരതീയ ചിന്തയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ഒരു സെമിനാർ നടക്കുകയുണ്ടായി. അതിൽ ആദ്ധ്യക്ഷം വഹിച്ചത് ഞാനാണ്. പാശ്ചാത്യരാജ്യങ്ങളിൽ നിന്നുള്ള നല്ല പണ്ഡിതന്മാരെല്ലാം വന്നിട്ടുണ്ടായിരുന്നു.

മൂന്നാം ശതാബ്ദത്തിൽ പ്ലോട്ടിനസ്, അതിനു മുമ്പുണ്ടായിരുന്ന ഗ്രീക്ക് ഫിലോസഫിയിൽ നിന്ന് വ്യത്യസ്തമായി ഒരു ഫിലോസഫി ഉണ്ടാക്കിയതിൽ പൗരസ്ത്യ സ്വാധീനം, പ്രത്യേകിച്ച് ഭാരതീയ ചിന്തയുടെ സ്വാധീനം ഉണ്ടോ എന്നത്, കുറെക്കാലമായിട്ടുള്ള ഒരു ചോദ്യമാണ്. അതിനെക്കുറിച്ചായിരുന്നു ഈ സമ്മേളനം. അതിൽ ആദ്ധ്യക്ഷം വഹിക്കാൻ ഒരു ഭാഗ്യം ലഭിച്ചതുകൊണ്ട് പല കാര്യങ്ങളും കൂടുതൽ പഠിക്കുവാനും ചിന്തിക്കുവാനും മനസിലാക്കുവാനും സാധിച്ചു. അതിന്റെ ഒരു റിപ്പോർട്ട് ഞാൻ എഡിറ്റ് ചെയ്തത് പ്രസിദ്ധീകരിച്ചിട്ടുണ്ട് (Neoplatonism and Indian Philosophy, Ed. Paulos Gregorios, State University of New York Press, 2002).

*പ്രസ്തുത സമ്മേളനത്തിൽ തിരുമേനി അവതരിപ്പിച്ച ആശയം എന്തായിരുന്നു?*

അതിനകത്ത് ഞാൻ അവതരിപ്പിച്ച പ്രധാനപ്പെട്ട ആശയം ചിന്തയ്ക്ക് തദ്ദേശീയത എപ്പോഴും കൽപിക്കുന്നത് ശരിയല്ല എന്നായിരുന്നു. സത്യം സത്യമാണെങ്കിൽ അതിൽ ഇന്ത്യൻ സത്യം യൂറോപ്യൻ സത്യം അല്ലെങ്കിൽ അലക്സാണ്ട്രിയൻ സത്യം എന്നിങ്ങനെ വേറെയില്ല. ഒരേ സത്യം തന്നെയാണ് ഈ മൂന്നു സ്ഥലങ്ങളിലും ആളുകൾ പഠിക്കുവാൻ ശ്രമിക്കുന്നത്. പലപ്പോഴും പൊതുവായ ആശയങ്ങൾ എല്ലായിടത്തും കണ്ടെന്നു വരും. നമ്മൾ ഇപ്പോൾ ഇന്ത്യൻ എന്നു പറയുന്ന പല ആശയങ്ങളും പഴയ കാലത്ത് യൂറോപ്പിൽ ഉണ്ടായിരുന്നു. യൂറോപ്പും പൂർണ്ണമായും ഭാരതീയ സ്വാധീനം ഇല്ലാതെയല്ല ജീവിച്ചിട്ടുള്ളത്. അതുകൊണ്ട് ഭൂമിശാസ്ത്രം അല്ല പ്രധാനമായിട്ടുള്ളത്. നിയോ പ്ലേറ്റോണിസവും ഇന്ത്യൻ ഫിലോസഫിയും തമ്മിൽ എവിടെയെല്ലാമാണ് യോജിക്കുന്നത് എന്നു കണ്ടുപിടിച്ചാൽ മതി, ഒന്ന് മറ്റതിൽ നിന്നും ഉണ്ടായതാണോ എന്നത് കൃത്യമായി വ്യാഖ്യാനിക്കുവാൻ സാധിക്കുകയില്ല എന്ന നിലപാടാണ് ഞാൻ എടുത്തത്.

*ഭാരതീയ ചിന്തയുടെ മുഖം പാശ്ചാത്യർക്കു പരിചയപ്പെടുത്തിക്കൊടുക്കുവാനും, സർവ്വേപ്പള്ളി രാധാകൃഷ്ണനു കഴിഞ്ഞിട്ടില്ലാത്ത കാര്യങ്ങൾ ചെയ്യുവാനുമാണോ അങ്ങ് ശ്രമിച്ചത്?*

അല്ല. ഭാരതീയ ചിന്തയും പാശ്ചാത്യ ചിന്തയും ഒരുമിച്ച് ഒരു സംഭാഷണത്തിലെത്തി പുതിയ ഒരു ചിന്താരീതിയിലേക്ക് പോകാനുള്ള സോപാനങ്ങൾ തുറക്കുക എന്നുള്ളതാണ്. സർവ്വേപ്പള്ളി രാധാകൃഷ്ണന്റെ ആശയമല്ല. പൗരസ്ത്യ ചിന്തയെ പാശ്ചാത്യർക്ക് പറഞ്ഞുകൊടുക്കുവാൻ വേണ്ടി മാത്രമല്ല. പാശ്ചാത്യ ചിന്തയും പൗരസ്ത്യ ചിന്തയും കൂടി ഒരുമിച്ച് വന്ന്, നമുക്ക് പൊതുവെ ഒരു പ്രശ്നമുണ്ടെന്ന്

മനസ്സിലാക്കിക്കൊണ്ട് പുതിയ ഒരു സമീപനത്തിലേക്ക് പോകാനുള്ള വഴി തുറക്കുകയാണ്.

*എന്തുകൊണ്ടാണ് അങ്ങ് അതിനു ശ്രമിക്കുന്നത്?*

അത് മാത്രമേയുള്ളൂ മാർഗം. ഇന്ത്യയിലെ ഇപ്പോഴത്തെ ചിന്താരീതിയെന്നു പറയുന്നത് അധികവും പാശ്ചാത്യ വിദ്യാലയങ്ങളിൽ നിന്നും പഠിച്ചിട്ടുള്ള ചിന്താരീതിയായതുകൊണ്ട് അവരുടെ പുറകെയാണ് പോകുന്നത്. അത് മാറ്റിയിട്ട് നമ്മുടെ പാരമ്പര്യം നമ്മൾ തന്നെ മനസ്സിലാക്കുകയും അതേ സമയത്ത് പാശ്ചാത്യ ചിന്താഗതി പഠിക്കുകയും ചെയ്താൽ നമുക്ക് ചില പുതിയ സമീപനങ്ങൾ എടുക്കാനൊക്കുമെന്നാണ് എന്റെ വിചാരം.

*ഒരു തത്വചിന്താ സമ്പ്രദായത്തെ വിലയിരുത്താൻ, അതിന്റെ ഫലമായി മനുഷ്യരിൽ പരസ്പരം സ്നേഹിക്കുന്നതിനുള്ള കഴിവ് ഉടലെടുക്കുന്നുണ്ടോ എന്നാണോ അടിസ്ഥാനമാക്കേണ്ടത്?*

ഒരു പ്രധാനപ്പെട്ട Test ആണത്. സ്നേഹമില്ലാത്ത തിയോളജിയും ഫിലോസഫിയും പൂർണ്ണമായും ഒഴിവാക്കേണ്ടതു തന്നെയാണ് എന്നാണ് എന്റെ അഭിപ്രായം.

*സമകാലിക ഭാരതീയ തത്വചിന്തകന്മാരെക്കുറിച്ച് തിരുമേനിയുടെ വിലയിരുത്തൽ എന്താണ്?*

എല്ലാവരും എന്റെ സുഹൃത്തുക്കൾ ആണ്. Indian Philosophical Congress -ന്റെ പ്രസിഡന്റ് ആയി ഞാൻ ഇരുന്നിട്ടുണ്ട്. അങ്ങനെ മിക്കവാറും എല്ലാ തത്വചിന്തകന്മാരേയും പരിചയം ഉണ്ട്. നമ്മുടെ പഴയ ഒരു പാരമ്പര്യത്തോളം പൊന്തിവരുന്ന തത്വചിന്തകന്മാർ അടുത്ത കാലത്ത് അധികമൊന്നും ഭാരതത്തിനു ഉണ്ടായിട്ടില്ല. പ്രശസ്തരായ രണ്ടു പേരിൽ ഒരാൾ സർവ്വേപ്പള്ളി രാധാകൃഷ്ണനും മറ്റേയാൾ അരവിന്ദ ഘോഷുമാണ്. ഇതിൽ സർവ്വേപ്പള്ളി രാധാകൃഷ്ണന്റെ പ്രധാനമായ ഉദ്യമം ഭാരതീയ ചിന്തയെ പാശ്ചാത്യർക്ക് പരിചയപ്പെടുത്തി കൊടുക്കുക എന്നുള്ളതായിരുന്നു. അതിൽ ഭാരതീയ ചിന്തയുടെ അഗാധതയെ മുഴുവൻ അദ്ദേഹം അവരുടെ മുമ്പിൽ അവതരിപ്പിച്ചു എന്നെനിക്ക് വിചാരമില്ല.

അരവിന്ദ ഘോഷിന്റെ ചിന്ത കുറെക്കൂടി പ്രൗഢമാണ്. കുറെക്കൂടി deep ആണ്. ആ ചിന്തയും ഭാരതത്തിൽ അധികംപേർക്ക് ഒന്നും മനസിലായിട്ടില്ല. അദ്ദേഹത്തിന്റെ അനുയായികൾ എന്നു പറയുന്ന ഒരുപാടാളുകൾ ഉണ്ടെങ്കിലും അവർക്കാർക്കും അരവിന്ദന്റെ ചിന്ത ശരിയായിട്ട് മനസിലായിട്ടില്ല എന്നാണ് അവരുമായുള്ള സമ്പർക്കത്തിൽ നിന്ന് മനസിലായിട്ടുള്ളത്.

*ഫിലോസഫി നന്നായി അഭ്യസിപ്പിക്കുന്നതിൽ യൂണിവേഴ്സിറ്റികൾ പരാജയപ്പെടുന്നു എന്ന് തിരുമേനിക്കഭിപ്രായമുണ്ടല്ലോ. അതിനെപ്പറ്റി?*

ഇപ്പോഴത്തെ പാശ്ചാത്യ ഫിലോസഫി എന്നു പറയുന്നത് മോഡേൺ ഫിലോസഫി എന്നു പറയുന്നതാണ്. മോഡേൺ ഫിലോസഫിയിലെ പ്രധാന തത്വം പാരമ്പര്യത്തെയോ മതത്തെയോ ഫിലോസഫി ആശ്രയിച്ചു കൂടാ എന്നുള്ളതാണ്. മനുഷ്യന്റെ യുക്തിക്ക് ബോധ്യമാവുന്ന കാര്യങ്ങൾ മാത്രമേ ഫിലോസഫിയിൽ എടുക്കാവൂ എന്നാണ് അവർ പറയുന്നത്. സാധിക്കുകയില്ല. ഒരു ഫിലോസഫിക്കും ഇതുവരെ സാധിച്ചിട്ടില്ല. സെക്കുലർ ലോകത്തിനകത്തു വെച്ച് ഒരു meaning structure ഉണ്ടാക്കാൻ ഫിലോസഫിക്ക് സാധിക്കുകയില്ല. കാരണം ഈ സെക്കുലർ ലോകം എന്നു പറയുന്നത് യാഥാർത്ഥ്യത്തിന്റെ ഒരു ഭാഗം മാത്രമാണ് എന്ന് ആധുനിക ഭൗതിക ശാസ്ത്രത്തിൽ തന്നെ കണ്ടു കഴിഞ്ഞു. മറുഭാഗത്ത് എന്തുണ്ട് എന്നുള്ളത് കണ്ടുപിടിക്കുവാൻ ശാസ്ത്രത്തെക്കൊണ്ടോ യുക്തിയെക്കൊണ്ടോ സാധിക്കുകയില്ല.

ലോകത്തിലെ പാരമ്പര്യങ്ങളെയെല്ലാം ഒരുമിച്ച് കൊണ്ടുവന്ന് പരസ്പരം സംവാദം നടത്തിയാലേ അത് കുറെയെങ്കിലും തെളിഞ്ഞു വരികയുള്ളു. അതാണ് ഫിലോസഫിക്ക് ആവശ്യമായിട്ടുള്ളത്. ഒരു ഇന്റർ റിലീജിയസ് ഫിലോസഫിക്കൽ dialogue-ന്റെ പശ്ചാത്തലത്തിലെ ഒരു ഫിലോസഫി ഉണ്ടാക്കുവാൻ സാധിക്കുകയുള്ളു.

യൂണിവേഴ്സിറ്റികളിൽ മൗലികമായ ഫിലോസഫിക്കൽ research ഒന്നും കാര്യമായി നടക്കുന്നില്ല. താത്വികമായി ചിന്തിക്കുന്ന സ്വതന്ത്ര സംഘങ്ങൾ ഉണ്ടാവണം.

*ഒരു ആശയം രൂപപ്പെട്ടു വരുമ്പോൾ അതിനെ ഒന്നു ദർശന വൽക്കരിക്കുവാനുള്ള ഒരു ശ്രമമാണോ അങ്ങ് നടത്തുന്നത്.?*

അത് കുറച്ചെന്റെ ട്രയിനിംഗിൽ നിന്നു കിട്ടിയിട്ടുള്ളതാണ്. എനിക്കീ കാര്യത്തിൽ നല്ല ട്രയിനിംഗ് കിട്ടിയത് യേൽ യൂണിവേഴ്സിറ്റിയിലെ ഫിലോസഫി വിഭാഗത്തിൽ വെസ്റ്റേൺ ഫിലോസഫി ഞാൻ ശരിയായി പഠിക്കുവാൻ സംഗതി വന്നതുകൊണ്ടാണ്. കാന്റിന്റെ ഫിലോസഫിയും ഫിനോമിനോളജിയുമൊക്കെ ലോകത്തിലെ പ്രഗത്ഭരായ അദ്ധ്യാപകരിൽ നിന്നു നേരിട്ടു പഠിക്കുവാൻ സാധിച്ചതുകൊണ്ട് ഒരു ട്രയിനിംഗ് കിട്ടി. ആ ട്രയിനിംഗ് വച്ചുകൊണ്ട് ഓക്സ്ഫഡിൽ പഠിക്കുവാൻ പോയപ്പോഴും കുറെയൊക്കെ ഇന്ത്യൻ ക്ലാസ്സിക്കുകളും സംസ്കൃതവും പഠിക്കുവാൻ ശ്രമിച്ചു. തിരിച്ച് ഇവിടെ വന്നതിനു ശേഷം ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസിൽ ഒരു അംഗമായിട്ട് ചേർന്നതിനുശേഷം

കൂടുതൽ ഹിന്ദുഫിലോസഫി പഠിച്ചു. കേരളാ ഫിലോസഫിക്കൽ കോൺഗ്രസ് വൈസ് ചെയർമാനായിട്ട് എന്നെ നിയമിച്ചു. അതിൽ കൂടി ഒരുപാടു കാര്യങ്ങൾ ഹിന്ദുമതത്തെപ്പറ്റിയും മറ്റു പഠിക്കുവാൻ സാധിച്ചു. അതു കഴിഞ്ഞാണ് പിന്നീട് ബുദ്ധമതത്തിലേക്ക് ഞാൻ പോയത്. ഹിന്ദൂയിസം എന്താണെന്ന് ആരെങ്കിലും ടെസ്റ്റ് ബുക്കിൽ എഴുതി വച്ചിട്ടുള്ളത് മാത്രം വച്ചുകൊണ്ടു പോയാൽ സാധിക്കുകയില്ല. പലതും പലമാതിരി ഉള്ളതുണ്ട്. നൂറുകണക്കിന് തരത്തിലുള്ള ഹിന്ദൂയിസമുണ്ട്. അതിനെയൊക്കെ കുറെശ്ശെ കുറെശ്ശെയായിട്ട് മനസ്സിലാക്കി വരുമ്പോൾ ഹിന്ദൂയിസം ഒരു പാട് wealth ഉള്ള ഒരുപാട് റിച്ചസ് ഉള്ള സിസ്റ്റമാണ്. ഫിലോസഫിക്കൽ ആയിട്ട് ഇതെല്ലാം grasp ചെയ്ത് emphasise ചെയ്ത് പോവുക എന്നുള്ളതിൽ ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസ് എന്നെ വളരെ സഹായിച്ചിട്ടുണ്ട്. അതിനുശേഷം പിന്നെ ഇന്ത്യൻ കൗൺസിൽ ഓഫ് ഫിലോസഫിക്കൽ റിസേർച്ച് എന്നു പറഞ്ഞ് കേന്ദ്ര ഗവൺമെന്റിന്റെ ഒരു കൗൺസിലുണ്ട്. അതിനകത്ത് എന്നെ മെംബറായി എടുത്തിട്ടുണ്ട്. ആ കൗൺസിലിൽ എല്ലാം കൂടി പത്തിരുപത് അംഗങ്ങളേ ഉള്ളു. So I have been able to discuss many many things. ഇന്ത്യൻ ഫിലോസഫി, മാർക്സിസം, ടെക്നോളജി ഇങ്ങനെയുള്ളതൊക്കെ ശാസ്ത്രീയമായ വ്യവസ്ഥിതിയോടുകൂടി പഠിക്കുവാൻ കൂറെയൊക്കെ സാധിച്ചിട്ടുണ്ട്. കോളജിൽ പഠിച്ചത് മാത്രമല്ല അതിനു ശേഷം ഒരുപാട് പഠിച്ചിട്ടുണ്ട്.

ഫിലോസഫി എന്നു പറഞ്ഞാൽ cannot be diverse from the life of all human beings. ചിലർ പറയുന്നു, ഫിലോസഫി ഓരോരുത്തരുടെ ഫൈനൽ മോക്ഷത്തിനുവേണ്ടിയുള്ളതാണെന്ന്. ഞാൻ അങ്ങനെ കരുതുന്നില്ല. For me, the emancipation of the all humanity as important as my own emancipation. Ecconomics ഉം politics ഉം sociology യുമൊക്കെ അതിന്റെ ഒരു ഭാഗമാണ്. മനുഷ്യരാശിയുടെ അഭ്യുന്നതിയുടെ ഒരു ഭാഗമാണിതെല്ലാം. സയൻസും ആർട്ടും റിലീജിയനും എല്ലാം കൂടി സമ്മേളിക്കുന്ന ഒരു solution നേ ഉള്ളൂ. അല്ലാതെ separate ആയിട്ട് ഫിലോസഫി എന്ന വേറൊരു ഡിപ്പാർട്ട്മെന്റ് ഉണ്ടാക്കി അതിനകത്തൊരു solution ഉണ്ടാക്കുവാൻ സാധിക്കുകയില്ല.

*ഫിലോസഫി പഠിക്കണമെങ്കിൽ എന്താണ് മാർഗം?*

ഫിലോസഫി എന്നു പറഞ്ഞാൽ എന്താണ്? എന്തിനുവേണ്ടിയാണ് എന്ന് ചോദിച്ചിട്ട് അത് ആരംഭിക്കണം. അടിസ്ഥാനപരമായ ആശയങ്ങൾ മനസ്സിലാക്കണം. ഒരു ഫിലോസഫിയെയും final ആക്കരുത്. എല്ലാ ഫിലോസഫിയും പഠിക്കണം. താത്വിക സമ്പ്രദായങ്ങളുടെയെല്ലാം

അടിസ്ഥാനങ്ങളെ പരസ്പരം താരതമ്യം ചെയ്യണം. അങ്ങനെ ആറേഴു സംസ്ക്കാരങ്ങളിലുള്ള വ്യത്യസ്ത താത്വിക ചിന്താരീതികളെ താരതമ്യം ചെയ്യുമ്പോൾ ആണ് ഫിലോസഫി എങ്ങനെയാണ് ഉണ്ടാകുന്നത്? അത് ശാസ്ത്രീയമായിട്ട് ഉണ്ടാക്കുവാൻ സാധിക്കുമോ? അതിന് Reality content മാത്രം മതിയോ, അതോ Spiritual content കൂടി വേണമോ എന്ന് മനസിലാക്കുവാൻ സാധിക്കുക.

1975-ൽ ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസ് ആലുവായിൽ ശങ്കരാചാര്യന്റെ ജന്മസ്ഥലത്ത് കൂടിയപ്പോൾ ഞാൻ പ്രസംഗിക്കുകയുണ്ടായി. അതിൽ ഞാൻ അവതരിപ്പിച്ച ആശയം ഇതായിരുന്നു. ഫിലോസഫി എന്നു പറയുന്നത് യൂണിവേഴ്സിറ്റികൾക്ക് വിട്ടുകൊടുത്താൽ ചത്തുപോകും. യൂണിവേഴ്സിറ്റിയും ആശ്രമവും തമ്മിൽ ഒരു interaction ഉണ്ടാവണം. ആശ്രമത്തിലുള്ള തത്വചിന്തകരും അക്കാഡമിക് പ്രൊഫസർമാരും തമ്മിൽ interaction ഉണ്ടെങ്കിലേ ഇന്ത്യൻ ഫിലോസഫിക്ക് എന്തെങ്കിലും പ്രത്യാശയുള്ളു എന്ന് ആ പ്രസംഗത്തിൽ ഞാൻ പറഞ്ഞു. അത് നടക്കുന്നില്ല. ആശ്രമങ്ങളിലും ഫിലോസഫി ഒന്നും ഇപ്പോൾ നടക്കുന്നില്ല.

*ഫിലോസഫി പഠിക്കണമെങ്കിൽ ഗുരുക്കന്മാരുടെ കൂടെ നില്ക്കണമോ?*

ഗുരുക്കന്മാരെന്ന് പറഞ്ഞാൽ വെറും അക്കാഡമിക് പണ്ഡിതന്മാരല്ല. ആത്മിക ഗുരുക്കന്മാർ വേണം. അതേയുള്ളു മാർഗം. അവരുടെ കൂടെ നിന്ന് അവരുമായിട്ടുള്ള സമ്പർക്കം കൊണ്ട്, അവരുമായിട്ടുള്ള നിത്യസംഭാഷണം കൊണ്ട് പഠിക്കുവാൻ സാധിക്കണം. പുസ്തകങ്ങളിലുള്ള ഫിലോസഫി പഠിക്കുന്നത് നല്ലതാണ്. അത് Mind train ചെയ്യാൻ നല്ലതാണ്. പക്ഷേ, മനസ് train ചെയ്താൽ മാത്രം പോരാ. Spirit കൂടെ train ചെയ്യണം. അച്ചടക്കമുണ്ടാവണം. വിനയ എന്ന് ബുദ്ധമതക്കാർ പറയുന്നത് താഴ്മയെ കുറിച്ചല്ല. അച്ചടക്കം എന്നാണ് അതിന്റെ അർത്ഥം.

*സ്ഥലകാലങ്ങളെക്കുറിച്ചുള്ള (Time & Space) തിരുമേനിയുടെ മനസിലാക്കൽ എങ്ങനെയാണ്?*

വളരെ പ്രയാസമേറിയ ഒരു വിഷയമാണ്. Time (സമയം) എന്ന വിഷയത്തെ ശാസ്ത്രവും മതങ്ങളും എങ്ങനെ സമീപിക്കുന്നു എന്നുള്ളതിനെക്കുറിച്ച് ശാസ്ത്രജ്ഞരുമായി ഒരു സംവാദം രണ്ട് വർഷം മുമ്പ് നടത്തി. അതിൽനിന്നും പല കാര്യങ്ങൾ കണ്ടുപിടിക്കുവാൻ സാധിച്ചു. പക്ഷേ, Time എന്നൊന്നില്ല. Space എന്നൊന്നില്ല. ഇതു രണ്ടും മനുഷ്യന്റെ മനസുണ്ടാക്കുന്ന കാര്യങ്ങളാണ്. സ്ഥലവും കാലവും (Space and time) മനുഷ്യമനസിന്റെ രണ്ട് framework Concepts ആണ്. അതിൽ കൂടെയേ

യാഥാർത്ഥ്യത്തെ നമുക്കു മനസിലാക്കുവാൻ സാധിക്കുകയുള്ളു. ആ യാഥാർത്ഥ്യത്തെ കൂടാതെ Space എന്നൊന്നില്ല. Time എന്നൊന്നില്ല. Content ഇല്ലാത്ത Space-ഉം ഇല്ല. Content ഇല്ലാത്ത Time-ഉം ഇല്ല. Space -നെയും അതിന്റെ Content -ഓടു കൂടിയേ മനസിലാക്കുവാൻ സാധിക്കുകയുള്ളു. പക്ഷേ, Space എന്നു പറയുന്നത് ഒരു പാത്രമല്ല. ഈ Content എല്ലാം കൂട്ടിവച്ചിരിക്കുന്ന പാത്രമല്ല. Time -ഉം ഒരു പാത്രമല്ല. സമയം മനുഷ്യമനസിന്റെ ഒരു അവസ്ഥയാണ് (Time is a situation of the mind).

പരിമിതിയുള്ള സ്പേസും പരിമിതിയുള്ള ടൈമുമേ മനുഷ്യന് കാണുവാൻ സാധിക്കുന്നുള്ളു. പരിമിതിയില്ലാത്ത ടൈമും പരിമിതിയില്ലാത്ത സ്പേസും കാണണമെങ്കിൽ വേറൊരുമാതിരി mind വേണം. ഇപ്പോഴത്തെ mind കൊണ്ട് സാധിക്കുകയില്ല.

*അങ്ങനെയുള്ള mind ഉണ്ടാക്കിയെടുക്കുന്നതിനുള്ള പരിശീലനമാണോ മതവിശ്വാസത്തിലൂടെ ലഭിക്കുന്നത്?*

Conceptual ആയിട്ട് കണ്ടുപിടിക്കുവാൻ സാധിക്കുകയില്ല. മതവിശ്വാസത്തിൽ കൂടെ പുതിയ concepts ഉണ്ടാക്കുവാൻ സാധിക്കുകയില്ല. വിവരണം ഉണ്ടാകുകയില്ല. അനുഭവം ഉണ്ടാകും എന്നേയുള്ളു. മതവിശ്വാസത്തിൽ കൂടെ ലഭിക്കുന്ന അനുഭവം എന്നത് പലപ്പോഴും വചനാതീതമാണ്. അതിന്റെ വിവരണം സാധ്യമല്ല. Conceptual ആയിട്ട് Time-നെയും Space-നെയും transcend ചെയ്യുവാൻ മതത്തെക്കൊണ്ടും സാധ്യമല്ല.

*തിരുമേനി ഇരിക്കുന്നതിന്റെ ചുറ്റും എന്തിനാണ് ഒത്തിരി ഐക്കൺസ് (icons) വെച്ചിരിക്കുന്നത്?*

*ഐക്കൺസ്* എന്നു പറയുന്നത് ദൈവത്തിന്റെ സാന്നിധ്യം മനുഷ്യരൂപത്തിൽ കൂടി പുറത്തോട്ട് കാണുന്നതാണ്. അതിനോട് അടുത്ത് ജീവിക്കുന്നതാണ് എനിക്കിഷ്ടം.

*മനുഷ്യന്റെ ഈ ലോകത്തിലെ ജീവിതത്തിന്റെ മൗലികമായ അർത്ഥം എന്താണ്?*

ഒരു പ്രധാനപ്പെട്ട ലക്ഷ്യമാക്കേണ്ടത്, പരമാവധി മറ്റു മനുഷ്യർക്ക് നമ്മെക്കൊണ്ട് പ്രയോജനമുണ്ടാകണം എന്നതാണ്. ആ വിധത്തിൽ ജീവിച്ചു പോയാൽ അതായിരിക്കും അതിന്റെ ഒരു Guide. അതായത് മറ്റ് മനുഷ്യർക്ക് പ്രയോജനമുണ്ടാകണം. എന്റെ സ്വന്തം പ്രയോജനമല്ല ഞാൻ നോക്കേണ്ടത്; മറ്റു മനുഷ്യർക്ക് എന്റെ ജീവിതം കൊണ്ടും എന്റെ പ്രവർത്തനം കൊണ്ടും എന്തു പ്രയോജനം ഉണ്ടാകുന്നു. ഈ ചിന്തയാവണം നമ്മെ നിയന്ത്രിക്കേണ്ടത്.

ഒരു വ്യക്തിയെന്ന നിലയിൽ തന്നെ രൂപപ്പെടുത്തിയ സാമൂഹ്യാവബോധത്തിന്റെ അരുവിയിൽ ഒഴുകിച്ചേർന്ന, കുറഞ്ഞതു പത്തു കൊച്ചരുവികളെങ്കിലുമുണ്ടെന്ന് മെത്രാപ്പോലീത്താ പറയുന്നു. ഭാരതീയ സ്വത്വത്തിനും സംസ്ക്കാരത്തിനും അടിസ്ഥാനപരമെന്ന് അദ്ദേഹം പരിഗണിക്കുന്ന ഈ പത്തു ഘടകങ്ങളെ, വളരെ സംഗ്രഹിച്ച് ഒരു പ്രഭാഷണത്തിൽ മെത്രാപ്പോലീത്താ ചൂണ്ടിക്കാണിക്കുകയുണ്ടായി. താൻ ബോധപൂർവ്വം അംഗീകരിക്കാത്ത മറ്റു പല ഘടകങ്ങളും വേറെ കണ്ടെന്ന് വരാമെന്നും, ഇവ തന്നെ മറ്റുതരത്തിൽ കൂടുതൽ യുക്തിഭദ്രമായ രീതിയിൽ തിരിക്കുകയാകാമെന്നും, ചർച്ചയ്ക്ക് അടിസ്ഥാനമെന്ന രീതിയിൽ മാത്രം ഞാനിവ ഇവിടെ അവതരിപ്പിക്കുന്നുവെന്നേയുള്ളുവെന്നും മെത്രാപ്പോലീത്താ പറയുന്നു: “Let me try here, to enumerate, without any attempt to be exhaustive, of at least ten streams which have merged into the stream of social awareness which has shaped me as a person.

(1) First I must identify in myself a strain of perceptionary habits which I can only call “the primal Vision” shared once by all so called primitive peoples of the world, and which I today associate with the tribal peoples of India - the Adivasis and the Girijans.

(2) At a second level, I find that I share in the Vedic consciousness - in my own feeble and imperfect way. I find the heart of the Vedic Consciousness in the concept of *Yajna* or *Yoga*, which to me is true *Yoga,* The concept of sacrifice is not to be moralistically or ritualistically misrepresented, though it has deep moral implications, and *Yajna* without ritual is to me inconceivable. The cosmic egg, the *brahmanda* needs to be held together, by *Yajna* or by a deep moving social rite of abandoning self - abandoning it by offering it to the source of all, to all humanity, and to all that exists. I find this Vedic rite consciousness central to my own Eastern Orthodox Christian tradition.

3. At a third level, as an Indian living in the 20th century, I find in myself a layer that responds to cosmic *Sakti.* I have no objection if you want to relate it to the so called pre Aryan or Dravidian religion. Or you can associate it with Saivism. What matters for me is my own perception of myself as an energy configuration system, dependent upon and drawing from the whole complex of energy systems in the cosmos - the energy of sun and moon, of galaxies and planetary systems, of ocean tides and gravitational fields, of electromagnetic and other yet unidentified force fields. I do not claim that this layer is unrelated to the first and second layers. But Sakti is not a matter of the intellect. It is a question of being in tune - to be charged constantly from the enormously complex force-field that our universe is. And if I try conceptualise the universe merely as a mechanical system which is the

object of my knowledge, I am bound to go wrong in my philosophical reasoning.

4. At a fourth level, I must recognise the Buddhist heritage as an important layer in my own identity. Not Buddhism as an intellectual system of four noble truths and the eightfold path, but Buddhism as true enlightenment (as distinct from the rational Enlightenment of the West), as trude freedom - freedom from *Kama* and *Trsna* from the myriad passions that unceasingly flail the self and drive it to and fro, from the innumerable false perceptions of the good in the external world towards which I am almost irresistibly drawn, only to find that, an attainment, all imagined good turns out to be but as or trash. I find something deep in me responding to the best in Madhyamika philosophy, especially to Nagarjuna who has convinced me that "it is neither this nor that", that empirical reality is neither false nor true, that everything is caused by "conditioned co-origination", though I would like to include the very concept of *pratitya-samutpada* as an imperfect conceptual hold on something which can never be held in the intellectual grasp. Of course I tend to assimilate this concept to my own Eastern Orthodox Christian maxim of holding the Kataphatic (affirmative) and the apophatic (negative) in dialectical tension. But the Buddha and philosophers like Nagarjuna have clarified my perception of freedom, including freedom from the desire for a final conceptual grasp of reality. The doctrines of *Sunyata* and the irrationality of the concept of causality are other great Buddhist contributions to my own perception.

May I be permitted to enter a caveat at this point, The contemporary Indian philosophical tradition suffers from its failure to take the unorthodox Indian systems seriously. And if the light shining from Gautama and Mahavira have nothing to contribute to my seeing my way. I will be so much the poorer as an Indian. Indian philosophy is largely in Orthodox Brahmin hands, and it is natural that they would have inherited a built-in prejudice against the unorthodox Indian ways of thought. But the liberation of Indian philosophy today demands emancipation from these prejudices and a willingness to learn from Nagarjuna just as much as from Sankara, from Mahavira just as much as from Ramanuja or Madhva.

After all, what single religion in history has had such impact on all of Asia as Buddhism? It is the one system of thought which led to "the Indianisation of China" and to the transformation of Sri Lanka, Burma, Thailand, Laos, Kampuchea, Vietnam, China, Japan and Korea.

The title of an address by Dr. Hu Shih at the Tercentenary Celebration of Harvard University in 1936. See his independence, Convergence and

Borrowing Cambridge, Mass, 1937, cited by Kenneth Ch'en. The Chinese Transformation of Budhism, Princeton, 1973, p. 3.

5. At the fifth level I find my own indebtedness to the Upanisadic - Vedantic perspective on reality. I find the quest for self-realisation by attaining to the one - in consciousness, beyond consciousness - as exhilarating and ennobling. And I mean more than a pedantic and dogmatic enslavement to the thought of one Lokacharya, be it Sankara, Ramanuja or Madhva, Ramakrishna or Pillai Lokacharya. It is a spiritual quest - not merely an intellectual enquiry. It is a discipline to become what one is.

But I want to pursue that quest in a manner not divorced from the compassion which the Buddha and the Christ have taught me. I do not want to separate my quest from my conviction that my fellow human beings should find food, shelter and clothing and be enabled to live a life worthy of human beings, in societies of peace and justice.

I will thus have to reinterpret the Upanisadic quest, in the light of my understanding of historical reality, which I cannot dismiss as mere *Vyavaharika* and therefore as unrelated *to the paramarthika.* I know that our colonial imperialist past, and our neo-colonical-imperialist present are very much a part of the reality, whether *Vyavaharika or* paramarthika, to which I must relate myself and within which I must find my Indian-human identity today.

Therefore my commitment to the Upanisadic quest for unity must ever remain in dialectical tension with my social concern. And in relation to the latter point, none of the Lokacharyas, even Sri Aurobindo (is he formally a Lokacharya, not having written a Brahma Sutra - bhasya?), can be sufficient guide to understanding contemporary social reality and the way the quest for social justice impinges upon the quest for the One.

6. At the sixth level I perceive the early Greek impact on my Indian heritage. Already from the time of Ashoka, there seems to have been a free flow of ideas between the Greek and the Indian civilisations. The edicts of Asoka speak about his spiritual conquest of the "Greeks" in Bactria and Syria, Egypt and Macedonia. It is not idle to presume that the channels so opened for Buddhist monks and missionaries to travel to Central Asia, Europe and Africa were also used in reverse. The apocryphal Apollonius of Tyann reports the debate between Greek and Indian philosophers from a Greek rather than an Indian perspective. If Clement of Alexandria could speak of the Buddha. It is equally conceivable that Greek philosophy came to India through the Brahmins who are reported to be in Alexandria already

in the first century, as well as by Greek travellers who visited the courts of Indian princes and conversed with Indian philosophers. I would even detect in this mutual intercourse which must have begun at least three or four centuries before our era, the beginnings of the common features we see in the Hellenic and the Indian traditions - common features like the disparagement of matter, the perception that the soul is a prisoner in the body, and the concept of the worlds that lie between our shadow world and the real world of the muktas, all these later developed in Greek Gnosticism.

I must recognise this early impact of Hellenic culture on the development of the Indian consciousness, for otherwise I would be in danger of presumptuously presuming that the Indian culture and philosophy developed in a total vacuum, untouched by so called foreign elements.

I shall not be diffident to recognise as the seventh element the impact of the semitic civilisation and religion on Indian culture throughout the centuries. And I am not speaking merely of Syrian Christianity in Kerala. I am speaking rather, of successive waves of Jewish Christian and Muslim traders, immigrants, missionaries and conquerors, who had an impact on India already before the coming of the Portughese, the Dutch and the British in modern times. And this Semitic impact was by no means confined to maritime India. The North-West was particularly inundated with these influences, and what is today Afghanistan, Baluchistan, Pakistan, Kashmir and Punjab, have been deeply influenced, first by numerically not large but a till powerful Jewish immigrants who fled the successive persecutions of the Assyrians, the Babylonians, the Greeks and the Romans in Palestine, and later the destruction of the Temple in Jerusalem around 70 AD. The whole area from the Tigris to the Indus, once comprised in the State of Parthia, was deeply influenced by these jewish immigrants, in whose wake came also Christians, either fleeing persecution or as in the case of the Persian Christian missionaries, spreading the message of Christ. There were undoubtedly large Christian colonies in the whole of North West India as well as along the coast - right up to Madras. The lack of sufficient research leaves the field free for speculation, but both Ramanuja and Madhva give evidence of reacting to the Semitic impact - at least after the tenth century. Was the impact of Christianity and Islam on the Indian tradition purely negative? One would have to be very naive to think so. Even in the 18th and 19th centuries when the confrontation was between Hinduism and a militant Western Christian culture, the impact was never purely negative. And in the 8th to 15th centuries when Christian and Muslim cultures confronted India’s Buddhist, Jain and Hindu cultures, the impact led to fruitful new constructions and insights in Indian philosophy. Our research om pre-

moghul interactions between islamic civilization and Indian religions still remains quite sketchy.

8. I must briefly mention the Persian element as the eighth. We were very conscious of our debt to Persia in the 19th century. In the 20th we have come to forget it. The great leaders of the Indian Renaissance like Raja Ram Mohan Roy and the cultural elite of his time had a thorough grounding in Persian civilisation and culture. Iranian mysticism and the dualism of light and darkness have deeply penetrated the Indian soil, and are today part of my heritage. I cannot out of any false pride, deny what I owe to the Persian.

9. The nineth element can only be briefly mentioned - precisely because it is so recent and so well recognized. This is modern western secular civilisation with its institutions, ideals, concepts, ways of thinking and gathering knowledge, its most decisive elements being critical rationality and the empirical philosophy. We have been so monumentally inundated with this strange way of thinking, so that we are not yet unable to sum on up enough critical objectivity to assess what has happened to us in this process, and how much we take the norms and standards of this civilization for granted. There are so many strands in this impact, and I shall not try to even to list them in the short space available here. I simply believe that we have a double task in relation to this most recent impact on our consciousness. On the one hand we have to master the techniques of critical rationality more adequately, in order to reassess all our old perceptions and received traditions. On the other hand, we have to develop sufficient critical distance and objectivity, in order to discern the respective strengths and weaknesses, possibilities and limitations, of critical rationality itself. Here we must learn from Dilthey and Heidegger, from Adorno and Horkheimer, from Gadamer and Habermas, but we must also bring our own non-western critique to bear upon critical rationality as a method.

10. The tenth element which I must recognise as part of my heritage as an Indian comes from the thought of Marx and Engels, Lenin and later Marxist theoreticians. Whether we recognise it or not, the impact of Marxism is there on the Indian Consciousness - in our aspirations for social justice, for the dignity of the worker, for a society without exploitation and oppression, and for socialism in general. Our conscious reactions to Marxism may have been largely conditioned by the media, as well as by the anti-Marxist predilections of most of our intelligentsia. The tragedy of the matter is that even professing members of the communist parties have only a nodding acquaintance with the basic contours of communist strategy, but no profound schooling in its ideological niceties. The marxist impact on our

society needs to be recognised and reassessed; but perhaps a deeper initiation into the profound subtleties of Marxism both as a tool for socio-politico-economic analysis and as an ideological map for human action can help the Indian philosopher deeply rooted in our own traditions, to be both creative and communicative with the modern world.

I have listed these ten elements which I regard as basic to Indian identity and culture, in a some what random fashion. There may be other strands that I have failed to recognize. What I have listed could perhaps be regrouped in a different and more cogent pattern. This list is submitted only as a basic for discussion.

The main point however is this: only an Indian philosophy that has overcome the three alienations and takes fully in to account the various strands that go to make up our Indian culture and identity bids fair to make an impact on world philosophy.

Such an endeavour can hardly be a personal or individual effort. I know of no one who has in himself/herself the necessary equipment to cope wih the whole range. In the nature of the case endeavour has to take the form of a corporate or group effort, with intermittent mutual discussion, through several years of sustained toil."[10]

പുതിയ മാനവികത തന്റെ കേന്ദ്രിക ആശയമാണെന്ന് മെത്രാപ്പോലീത്താ പറയുന്നു. പക്ഷേ, അത് 'മോഡേൺ ഹുമാനിറ്റി' എന്നു വിവക്ഷിയ്ക്കാതെ 'ന്യൂ ഹുമാനിറ്റി' എന്ന് തന്നെ പറയണമെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. പുതിയതിനു വേണ്ടി പഴയതിനെയെല്ലാം നിരാകരിയ്ക്കുന്ന 'ഫാഷണബിൾ മോഡേണിറ്റി'യെപ്പറ്റി അദ്ദേഹത്തിന് വളരെ മുമ്പു മുതൽ വലിയ അഭിപ്രായമില്ലായിരുന്നു.

"മോഡേൺ എന്ന പദം ഫാഷൻ എന്നർത്ഥമുള്ള 'മോഡ്' (Mode) അല്ലെങ്കിൽ ലത്തീനിലെ "മോഡോ" (Modo) യിൽ നിന്നുളവായതാണ്.

'മോഡേൺ' എന്ന പാശ്ചാത്യപ്രയോഗത്തിന്റെ സാഹിത്യത്തിലും ദർശനത്തിലുമുള്ള മറ്റൊരർത്ഥം പാരമ്പര്യത്തേയോ മതസിദ്ധാന്തത്തേയോ ആദ്ധ്യാത്മിക വെളിപ്പാടിനെയോ ആശ്രയിക്കാതെ, സ്വതന്ത്രമായ മനുഷ്യമസ്തിഷ്ക്കത്തിൽ നിന്നുമാത്രം ഉല്പാദിതമാകുന്നത് എന്നാണ്. അത്തരി മോഡേണിറ്റിയാണ് ഇന്ന് ദാർശനികമായ അടിസ്ഥാനമില്ലാതെ കുഴഞ്ഞുകിടക്കുന്നത്.

ആധുനികതയോട് പൊതുവേ എനിക്ക് ബഹുമാനമാണുള്ളത്. ആധുനികത അഥവാ അനുകാലികത്വം മനുഷ്യന്റെ ചിന്തയിൽ എപ്പോഴും

ഉയിർന്നു നില്ക്കുകതന്നെ വേണം. പക്ഷേ ഇന്ന് കാലഹരണപ്പെട്ടു കൊണ്ടിരിക്കുന്ന പാശ്ചാത്യ "മോഡേണിറ്റി"യും ആധുനികതയും ഒന്നാണെന്നോ ഒരുകാലത്ത് ഒന്നായിരുന്നെന്നോ എനിയ്ക്ക് വിചാരമില്ല. പാശ്ചാത്യ ആധുനികതയുടെ പ്രധാന പ്രശ്നങ്ങൾ രണ്ടാണ്. ഒന്ന് ആധുനികതയെ പ്രാചീനത്തിൽനിന്നും പാരമ്പര്യത്തിൽ ഒറ്റപ്പെടുത്തി അതിനെ പരമീകരിയ്ക്കുന്നു (absolutizes) എന്നതാണ്. രണ്ടാമത് ആധുനികതയുടെ അളവുകോൽ സ്വതന്ത്രമായി മനുഷ്യമനസ്സിൽ നിന്ന് ഉദിയ്ക്കുന്നതായി കരുതുന്ന "വിധിവിധേയ യുക്തി" (critical rationality) എന്നൊന്നായി സങ്കല്പിക്കുന്നതാണ്.

മനുഷ്യൻ സ്വതന്ത്രനാകണമെങ്കിൽ എല്ലാ കീഴ്പ്പെടലുകളേയും വലിച്ചെറിഞ്ഞ് സ്വന്ത യുക്തിയിലും, സ്വന്തം ശാസ്ത്രസാങ്കേതിക ജ്ഞാനത്തിലും മാത്രം ആശ്രയിച്ച് ജീവിക്കാൻ പഠിയ്ക്കണമെന്നാണ് വിവക്ഷ. അതിന് സാമ്പത്തികമായിപ്പോലും മറ്റാരെയും ആശ്രയിയ്ക്കാതെ കഴിയാൻ സാധിക്കുന്ന സ്വകാര്യ സ്വത്തുടമയായി മനുഷ്യവ്യക്തി തീരണം എന്നും. ധനികന്റെ വീട്ടിൽ കുട്ടികളെ പഠിപ്പിയ്ക്കാൻ വേണ്ടി, വീട്ടുകാർ കൊടുക്കുന്ന ഭക്ഷണം കഴിച്ച് ജീവിക്കുന്ന ഒരു പ്രൈവറ്റ് ട്യൂട്ടർ പോലും സ്വതന്ത്രനല്ല എന്നായിരുന്നല്ലോ വിധിവിധേയയുക്തിയുടെ സ്രഷ്ടാക്കളിൽ പ്രമുഖനായ ഇമ്മാനുവേൽ കാന്റിന്റെ അഭിപ്രായം. സാമ്പത്തിക സ്വാതന്ത്ര്യത്തിന്മേൽ മാത്രമേ മാനസിക സ്വാതന്ത്ര്യത്തിന് നിലനില്ക്കാൻ സാധിക്കൂ എന്ന ഈ ചിന്ത മാർക്സിസത്തിൽ കൂടെ മഹാത്മാഗാന്ധിയെപ്പോലും സ്വാധീനിച്ചു. ഈ ചിന്തയ്ക്ക് ഒരർത്ഥവുമില്ലെന്നല്ല എന്റെ വാദം. "അതിമാനസിക സ്വാതന്ത്ര്യ"മാണ് മനുഷ്യന് ഏറ്റവും അഭികാമ്യമെന്നും അതിലേയ്ക്ക് പ്രവേശിക്കാൻ സഹായിക്കാത്ത ബൂർഷ്വാസ്വാതന്ത്ര്യത്തിനും വിധിവിധേയയുക്തിക്കും വളരെ പരിമിതമായ പ്രസക്തിയേ ഉള്ളൂ എന്നുമുള്ള എന്റെ ആശയം തെറ്റിദ്ധരിക്കുവാനും ആക്ഷേപിക്കുവാനും വഴികൊടുക്കുന്ന ഒന്നുതന്നെയാണ്. പക്ഷേ പാവപ്പെട്ടവന് ദൈവത്തേക്കാൾ അപ്പമാണ് ആദ്യം ആവശ്യം എന്നുള്ള ഗാന്ധിയൻ സിദ്ധാന്തം എനിക്ക് സ്വീകാര്യമല്ല.

ജൈനപാരമ്പര്യത്തിലും ബുദ്ധപാരമ്പര്യത്തിലും ഹൈന്ദവപാരമ്പര്യത്തിൽ പൊതുവേയും അതീതസ്വാതന്ത്ര്യം, അഥവാ പരാവിദ്യ യുക്തിയ്ക്കതീതവും സാമ്പത്തികസ്വാതന്ത്ര്യത്തെ ആശ്രയിക്കേണ്ടയാവശ്യമില്ലാത്തതുമാണെന്നാണ് വിവക്ഷ. ഒരു ബുദ്ധഭിക്ഷുവിനോ, ജൈനതീർത്ഥങ്കരനോ, ഹൈന്ദവസാധുവിനോ, മറ്റുള്ളവരെ ആശ്രയിച്ച് ഭിക്ഷതേടിനടക്കുന്നത് ആദ്ധ്യാത്മസിദ്ധിയ്ക്ക് പ്രതിബന്ധമോ സ്വാതന്ത്ര്യത്തിന് ഹാനികരമോ അല്ലെന്ന് മാത്രമല്ല അങ്ങിനെയുള്ള ഭിക്ഷാടനം കൊണ്ടുള്ള സാമ്പത്തിക പരാശ്രയം യഥാർത്ഥ സ്വാതന്ത്ര്യത്തിലേക്ക് വഴിനടത്തുന്നു. ബുദ്ധിയുടെ സാമാന്യയുക്തിയുക്തതയെ കടന്നുചെന്ന്

സംയഗ് സംബോധിയുടെ ദ്വന്ദാതീതമായ പ്രജ്ഞാപരാമിത ബോധത്തിൽ പ്രവേശിക്കുമ്പോഴേ മനുഷ്യൻ സ്വതന്ത്രനാകുന്നുള്ളു എന്നാണ് ഭാരതീയപാരമ്പര്യം എന്നെ പഠിപ്പിക്കുന്നത്.

അതുകൊണ്ട് പാശ്ചാത്യ ആധുനികത, പാരമ്പര്യത്തെയും മതപ്രദ്യോതനത്തെയും നിസ്സാരമായും അനാവശ്യമായും തള്ളിക്കൊണ്ട് മനുഷ്യയുക്തിയിലും സാമ്പത്തിക പരാധീനതയില്ലായ്മയിലും അധിഷ്ഠിതമായ ഒരു മനുഷ്യസ്വാതന്ത്ര്യത്തെ വിഭാവനം ചെയ്യുന്നത് കടുത്ത തെറ്റാണെന്നു തന്നെയാണ് എന്റെ ഉറച്ച അഭിപ്രായം.

പുതിയ മാനവികത വിധിവിധേയയുക്തിയിൽ അധിഷ്ഠിതമായ, ആദ്ധ്യാത്മിക പ്രദ്യോതനത്തെയും പാരമ്പര്യത്തെ മുഴുവൻതന്നെയും നിഷേധിച്ചു നിരാകരിക്കുന്ന വ്യാജാധുനികതയെ നിഷേധിക്കുന്നു. ഒരു അബദ്ധസ്വാതന്ത്ര്യത്തെ ലക്ഷ്യമാക്കി ഇരുനൂറിലധികം വർഷങ്ങളായി മുമ്പോട്ട് പൊയ്ക്കൊണ്ടിരിക്കുന്ന ഈ വ്യാജാധുനികത അബദ്ധത്തിൽ നിന്ന് ആരംഭിച്ച് പരമാബദ്ധത്തിൽ ചെന്ന് നില്ക്കുന്നു.

ഒരു സംഘം ഫ്രഞ്ച്, ജർമ്മൻ ചിന്തകരാണ് വിധിവിധേയയുക്തിയും മോഡേണിറ്റിയും ഒക്കെ യുക്തിവിരോധമാണെന്ന് അടുത്തകാലത്ത് വാദിക്കാൻ തുടങ്ങിയത്. ഫൂക്കോയും (Foucault), റോലൻഡ് ബാർത്തും (Roland Barthes), ലേവി സ്റ്റ്രൗസും (Lave Straws) ഒക്കെ വിധിവിധേയയുക്തിയുടെ വിമർശകരിൽപ്പെടുമെങ്കിലും ജാക് ഡെറീഡായാണ് നിസ്സംഘടന വാദം (Jacques Derrida-Deconstructionism) ഒരു പ്രത്യയശാസ്ത്രമായിത്തന്നെ അവതരിപ്പിയ്ക്കാൻ തുടങ്ങിയത്. ദാർശനികരുടെയിടയിൽ അമേരിക്കയിലെ റിച്ചേർഡ് റോർട്ടിയെ (Richard Rorty) യെപ്പോലുള്ള ചിന്തകർ ഈ നിസ്സംഘടന സ്വഭാവമുള്ള ലേഖനങ്ങൾ ഇറക്കിയിട്ടുണ്ടെങ്കിലും അതിന്റെ പശ്ചാത്തലം ഫ്രഞ്ചുകാരുടേതിൽ നിന്ന് കുറെയൊക്കെ വ്യത്യസ്തമാണ്. എന്നാൽ ദാർശനികരുടെ ഇടയിലുള്ളതിനേക്കാൾ കൂടുതലായി പാശ്ചാത്യരാജ്യങ്ങളിലെ സാഹിത്യകാരന്മാരുടെയിടയിലാണ് ഈ നിസ്സംഘടനപ്രസ്ഥാനത്തിന് മുൻതൂക്കം കുറിച്ചുകൊണ്ടുള്ള സാഹിത്യകൃതികളും ഉപന്യാസരചനകളും ഉണ്ടായിക്കൊണ്ടിരിക്കുന്നത്.

ഇത് തികച്ചും സ്വാഭാവികമാണ്. വ്യവസ്ഥിതിയുള്ള (Systematic) വിധിവിധേയ യുക്തിയിൽ അധിഷ്ഠിതമായ ഒരു ദർശനശാസ്ത്രം സാധ്യമേ അല്ലെന്ന് ഇന്ന് പാശ്ചാത്യചിന്തയ്ക്കുതന്നെ ബോദ്ധ്യം വന്നിരിക്കുകയാണ്. അതുകൊണ്ടാണവർ ശാസ്ത്രം പോലും പ്രത്യയവ്യവസ്ഥിതിയിൽ അധിഷ്ഠിതമല്ലാത്ത ഒരു പ്രായോഗിക ഉപകരണം മാത്രമാണെന്ന് വിവക്ഷിക്കുകയും ശാസ്ത്രത്തിന്റെ പഴയ നിദാനമായിരുന്ന അചിന്തിത

വസ്തുവാദ (naive realism) ത്തെ പരിത്യജിച്ച് പുതിയ ഒരു സംഘടക വസ്തുവാദം (constructive realism) കൊണ്ട് ശാസ്ത്രത്തിന്റെ പ്രത്യയ വ്യവസ്ഥിതിയിൽ (theorectical-systematic basis) ഉള്ള ദയനീയമായ ബല ഹീനതയെ മറച്ചുവയ്ക്കാൻ ശ്രമിക്കുകയും ചെയ്യുന്നത്.

ഈ പുതിയ സംഘടക വസ്തുവാദം കുറെ മാസങ്ങൾക്കു മുമ്പ് (മാർച്ച് 9–16, 1994) ഓസ്ട്രിയയിൽ നിന്നും ജർമ്മനിയിൽ നിന്നും അമേരി ക്കയിൽ നിന്നും വന്ന ചില ശാസ്ത്ര ദാർശനികർ ഡൽഹി സർവ്വകലാ ശാലയിലെ സെമിനാറിൽക്കൂടി നമ്മുടെ ദാർശനികരെ പഠിപ്പിയ്ക്കുവാൻ ഒരു ഉഗ്രശ്രമം നടത്തി. പക്ഷേ നമ്മുടെ ദാർശനികരിൽ വിവരമുള്ളവർ പൊതുവേ അത് നിരാകരിയ്ക്കയാണുണ്ടായത്. എന്നാൽ വിശകലന ദർശന മാത്രവക്താക്കളായ ഏതാനും ഭാരതീയ ദാർശനികരും സാഹി ത്യകാരന്മാരും പാശ്ചാത്യ രാജ്യത്തുനിന്നും വരുന്ന ഏത് പുതിയ ആശ യങ്ങളെയും മനസ്സിലാക്കാതെതന്നെ സ്വീകരിച്ചവതരിപ്പാൻ വെമ്പൽകൊ ള്ളുന്നവരാണ്.

സംഘടകവസ്തുവാദത്തിന്റെ പ്രമുഖ വക്താക്കളിലൊരാളായ പ്രൊഫസർ ഫ്റിറ്റ്സ് വാൽനർ (Prof. Fritz G Wallner, Vienna University) അവതരിപ്പിച്ച പ്രബന്ധത്തിന്റെ സമാഹാരത്തിൽ നിന്ന് രണ്ടുമൂന്ന് വാച കങ്ങൾ ഇവിടെ എടുത്ത് ചേർക്കട്ടെ.

"1.1 അസ്തിത്വത്തിലുള്ള ഒരു ദത്തമായ യാഥാർത്ഥ്യത്തെ വിവരി യ്ക്കുകയല്ല ശാസ്ത്രം ചെയ്യുന്നത്. പ്രത്യുത ഒരു പുതിയ യാഥാർ ത്ഥ്യത്തെ സൃഷ്ടിക്കുകയത്രെ.

1.2 അതുകൊണ്ട് ശാസ്ത്രം എന്ന് പറയുന്നത് പരസ്പരൈക്യമുള്ള ഒരു ദത്തയാഥാർത്ഥ്യത്തെയല്ല കുറിയ്ക്കുന്നത് (Science does not refer to a unity of given reality); പ്രത്യുത മനുഷ്യനിർമ്മിതങ്ങളായ ബഹു വിധ യാഥാർത്ഥ്യങ്ങളെ അല്ലെങ്കിൽ ഉപലോകങ്ങളെയാണ് (but refers to a multitude of constructed realities or micro-worlds).

1.3 ഈ ഉപലോകങ്ങൾ മനുഷ്യബുദ്ധിയുടെ സൃഷ്ടികളാണ്.... അവയെ ജ്ഞാനമായി കരുതിക്കൂടാ."

സ്വന്തഭാഷയിൽ പറഞ്ഞാൽ പാശ്ചാത്യചിന്തയുടെ വ്യവസ്ഥിതനിദാ നമെന്ന് പലരും കരുതിയിരുന്ന ആധുനിക ശാസ്ത്ര (Modern Science) ത്തിന് ദാർശനികമായ അടിസ്ഥാനമൊന്നുമില്ല. അത് വസ്തുനിഷ്ഠമോ (objective) തെളിയിക്കപ്പെട്ടതോ (proved) അല്ലെന്ന് മാത്രമല്ല, ശാസ്ത്ര ത്തിന്റെ കണ്ടുപിടിത്തങ്ങൾ യാഥാർത്ഥ്യത്തെ (Reality) ക്കുറിച്ചുള്ള ജ്ഞാനം (knowledge) പോലുമല്ല. പ്രായോഗിക ലക്ഷ്യങ്ങൾ

പ്രാപിക്കുന്നതിനുള്ള മനുഷ്യബുദ്ധിയുടെ ഒരു സൃഷ്ടി മാത്രമാണ്. ശാസ്ത്രീയ യാഥാർത്ഥ്യമെന്നു പറയുന്നത് ബുദ്ധിയുടെ സർഗ്ഗശക്തിയിൽ നിന്നുളവാകുന്ന ഒന്നുമാത്രം.

ഞാൻ മനസ്സിലാക്കിയിടത്തോളം പടിഞ്ഞാറുനിന്നുവന്ന പല പണ്ഡിതന്മാരും തുറന്നുപറഞ്ഞത് ഇതാണ്. ഇന്നലെവരെ ശാസ്ത്രമായിരുന്നു യൂറോപ്യൻ സംസ്ക്കാരത്തിന്റെ അടിസ്ഥാനം. അതിന്റെ പേരിലാണ് മറ്റെല്ലാ ജ്ഞാനത്തെയും നിഷ്കാസനം ചെയ്ത് യൂറോപ്യൻ സംസ്ക്കാരം ലോകംമുഴുവൻ സ്വീകരിച്ചുകൊള്ളണമെന്ന് വാദിച്ചത്. ശാസ്ത്രം യഥാർത്ഥ ജ്ഞാനമാണെന്നുള്ള അവകാശവാദത്തിന് ഇന്ന് ദാർശനികമായ അടിസ്ഥാനമില്ല. പക്ഷേ അതുകൊണ്ട് നിങ്ങൾ യൂറോപ്യൻ സംസ്ക്കാരത്തെ നിരാകരിക്കാനൊരുമ്പെടരുത്. പല പ്രയോജനങ്ങളുമുള്ള ഒരു മനുഷ്യനിർമ്മിത യാഥാർത്ഥ്യമാണ് ശാസ്ത്രം. അതിന് ദാർശനിക അടിസ്ഥാനമില്ലെന്ന് വെച്ച് അതിൽ അധിഷ്ഠിതമായ യൂറോപ്യൻ സംസ്ക്കാരത്തെ ആരും നിരാകരിയ്ക്കരുത്. ശാസ്ത്രത്തിന്റെ ദാർശനിക അടിസ്ഥാനത്തെപ്പറ്റിയുള്ള ചർച്ചയൊക്കെ നിർത്തിവച്ചിട്ട് അതിന്റെ പ്രായോഗിക പ്രയോജനങ്ങളെ മാത്രം കണക്കിലെടുത്ത് യൂറോപ്യൻ സംസ്ക്കാരത്തിൽ തന്നെ ഉറച്ചു നിന്നുകൊള്ളൂ. ഇതാണവർ പറയുന്നതായി ഞാൻ കേൾക്കുന്നത്.

ഞാൻ പറയുന്നത് ഈ ദാർശനിക അടിസ്ഥാനത്തെപ്പറ്റിയുള്ള ചർച്ച നിർത്തിവെയ്ക്കാൻ എനിക്ക് സാദ്ധ്യമല്ല. ഭാരതീയ സംസ്ക്കാരത്തിന്റെയും ചൈനീസ് സംസ്ക്കാരത്തിന്റെയും മറ്റു പല സംസ്ക്കാരങ്ങളുടെയും ദാർശനികാടിസ്ഥാനങ്ങൾ കൂടെ നാം പഠിക്കണം. ഏതെങ്കിലും ഒന്നിന് അനിഷേദ്ധ്യമായ ദാർശനിക അടിസ്ഥാനമുണ്ടെന്ന് വരികയില്ല. ഭാരതീയ സംസ്ക്കാരത്തിന്റെയും ചൈനാ സംസ്ക്കാരത്തിന്റെയും അടിസ്ഥാനങ്ങളും 'ശാസ്ത്രീയ'മായി തെളിയിയ്ക്കാവുന്നവയൊന്നുമല്ല.

പക്ഷേ അവയെ ഒന്നും പരിശോധിയ്ക്കാതെ തന്നെ പ്രായോഗിക പ്രയോജനമുള്ള പാശ്ചാത്യ ശാസ്ത്രീയതയുടെ അടിസ്ഥാനത്തിൽ എല്ലാവരും ജീവിച്ചുകൊള്ളണം എന്ന വാദമാണ് എന്നെ വളരെയധികം കുപിതനാക്കുന്നത്. എല്ലാം പരിശോധിച്ചിട്ടേ, എല്ലാറ്റിലുമുള്ള പ്രധാന നന്മകളെയെല്ലാം ഉൾക്കൊള്ളുന്ന ഒരു ദർശനം നമുക്ക് തെരഞ്ഞെടുത്ത് സ്വീകരിയ്ക്കാനൊക്കൂ. 'മോഡേണിറ്റി'യും വേണം; പക്ഷേ അതിന്റെ ദാർശനിക അടിസ്ഥാനരാഹിത്യത്തെക്കുറിച്ച് മനുഷ്യർ ബോധവാന്മാരാകുകയും വേണം. മറ്റു സംസ്ക്കാരങ്ങൾ കൂടെ പരിശോധിക്കണം. ഇരുനൂറുവർഷം മുമ്പ് ഉടലെടുത്ത പാശ്ചാത്യ ശാസ്ത്രീയതയേക്കാൾ കൂടുതൽ യാഥാർത്ഥ്യബന്ധമുള്ള ഒരു ദർശനസംഹിതയെ നാം സൃഷ്ടിക്കണം. അതിന്റെ അടിസ്ഥാനത്തിൽ പുതിയ സംസ്ക്കാരങ്ങളെ അവിടവിടെ രൂപവൽക്കരിക്കണം.

തദ്ദേശീയ വ്യത്യാസങ്ങൾ സംസ്ക്കാരത്തിൽ എപ്പോഴുമുണ്ടാകും. ഭാരത ത്തിനകത്തു തന്നെ ഏകരൂപമായ സംസ്ക്കാരം ഉടലെടുത്തുകൊള്ളണ മെന്നില്ല.

പക്ഷേ, പാശ്ചാത്യ ശാസ്ത്രീയതയെ മാത്രം അടിസ്ഥാനമാക്കിയുള്ള ഒരു സംസ്ക്കാരം പാശ്ചാത്യരല്ലാത്തവർക്കും ചേരുകയില്ല; പാശ്ചാത്യർക്ക് തന്നെയും ചേരുകയില്ല. അതവരെ നാശത്തിൽ കൊണ്ടുചെന്ന് ചാടിക്കും. അവരും മറ്റു സംസ്ക്കാരങ്ങളെ അവജ്ഞയോടെ വീക്ഷിയ്ക്കാതെ, അവ രുടെ യൂറോപ്യൻ സംസ്ക്കാരത്തെ ലോകസംസ്ക്കാരങ്ങളുടെ സഹായ ത്തോടെ പുനർ രൂപീകരിയ്ക്കണം. ഭാരതത്തിൽ പാശ്ചാത്യസംസ്ക്കാരം പഠിച്ചിട്ടുള്ള ബുദ്ധിജീവികൾ നമ്മുടെ പാരമ്പര്യത്തെയും മറ്റു ലോക പാരമ്പര്യങ്ങളെയും ശ്രദ്ധാപൂർവ്വം പഠിക്കാമെങ്കിൽ, ഒരു പക്ഷേ നമുക്ക് മറ്റുള്ളവരെ സഹായിക്കാനൊത്തേക്കും. സ്വയം തലപൊക്കി നടക്കത്തെ ക്കവിധം ഈ പാശ്ചാത്യ അടിമത്തത്തിൽ നിന്ന് നമ്മുടെ ജനങ്ങളേയും വീണ്ടെടുക്കാൻ സഹായിച്ചേക്കും." ഇതാണ് പുതിയ മാനവികതയായി താൻ കാണുന്നതെന്ന് മെത്രാപ്പോലീത്താ പറയുന്നു.[11]

* * * * * * * * * *

മനുഷ്യൻ ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടവനാണ്. ദൈവ സാദൃശ്യം എന്നു പറഞ്ഞാൽ നന്മയുടെ നിറവ് എന്ന് നിസ്സായിലെ ഗ്രീഗോ റിയോസ് വ്യാഖ്യാനിക്കുന്നു. ഈശ്വരൻ സർവ്വ നന്മകളുടെയും കേദാര മായിരിക്കുന്നതു പോലെ മനുഷ്യനും സർവ്വ സൽഗുണ സമ്പൂർണ്ണനാ കുവാൻ വേണ്ടിയാണ്, ശക്തിയിലും ജ്ഞാനത്തിലും സ്നേഹത്തിലും മഹത്വത്തിലും ഈശ്വരതുല്യനായിത്തീരുവാനാണ് സൃഷ്ടിക്കപ്പെട്ടിട്ടുള്ള ത്. മനുഷ്യന്റെ സ്വഭാവം ദൈവസൃഷ്ടമാണ്. അത് തിന്മയാകുവാൻ സാധ്യ മല്ല. പ്രത്യുത നന്മയുടെ പാരമ്യമാണ് മനുഷ്യസ്വഭാവം.

മനുഷ്യനും ദൈവവും തമ്മിൽ രണ്ടേ രണ്ടു വ്യത്യാസമേയുള്ളു. ഈശ്വ രൻ സ്വയംഭൂവാണ്. മനുഷ്യൻ പരംഭൂവാണ്, സ്രഷ്ടാവും സൃഷ്ടിയും തമ്മിലുള്ള വ്യത്യാസം എന്നു പറഞ്ഞാൽ അതാണ്. സൃഷ്ടിയിൽ യാതൊ ന്നിന്റെയും അസ്തിത്വം അതിൽത്തന്നെ ഭദ്രമല്ല, അതതിൽ നിന്ന് ഉണ്ടാ കുന്നതുമല്ല, ആയത്തമാണ്, കിട്ടിയതാണ്; ആ വ്യത്യാസം ഏറെക്കുറെ എന്നും കിടക്കും. രണ്ടാമത്തെ വ്യത്യാസം ഈശ്വരൻ സ്വയം ഇച്ഛിക്കുന്ന തേതോ അതു തന്നെ ആയിരിക്കുന്നു. ആയിരിക്കുന്നതിനെ തന്നെ ഇച്ഛി ക്കുകയും ചെയ്യുന്നു (God wills what He is, and is what He wills). അതു കൊണ്ട് ഒരു ആയിത്തീരൽ കൊണ്ടു മാത്രമേ ആയിരിക്കേണ്ടത് ആയി ത്തീരുവാൻ സാധിക്കുകയുള്ളു; ഈശ്വരന് ആയിത്തീരലില്ല. മനുഷ്യന് ആയിത്തീരൽ കൊണ്ടേ മനുഷ്യനാകുവാൻ സാധിക്കൂ. ഈ രണ്ടു

വ്യത്യാസങ്ങളുമൊഴിച്ചാൽ ഈശ്വരനിലുള്ള സകല നിറവും തികവും മനുഷ്യനും പ്രാപ്യമാണ്.

ഈശ്വരസാദൃശ്യത്തിൽ സൃഷ്ടി എന്നു പറഞ്ഞാൽ മനുഷ്യന്റെ മാന ദണ്ഡം ഈശ്വരനാണ് (God is the measure of man) എന്നു സിദ്ധം. പക്ഷേ, മനുഷ്യനു തന്നിൽതന്നെ യാതൊന്നുമില്ല, സൃഷ്ടി മൂലമുള്ള ആപേ ക്ഷികാസ്തിത്വം മാത്രമേയുള്ളൂ. അത് ഒരു പ്രക്ഷേപം മാത്രമാണ്. ഒരു ആയിത്തീരൽകൊണ്ടു മാത്രമേ ആ അസ്തിത്വത്തെ ഉറപ്പിക്കാനാവൂ.

മനുഷ്യസൃഷ്ടി എന്നു പറഞ്ഞാൽ ദേഹവും ദേഹിയും ഒരുമിച്ചുള്ള താണ്. മനുഷ്യന്റെ ആത്മാവു മാത്രമാണ് ദൈവസാദൃശ്യത്തിൽ സൃഷ്ട മായിട്ടുള്ളത് എന്നു പറഞ്ഞാൽ പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യം സമ്മതിക്കുകയില്ല. നിസ്സായിലെ ഗ്രീഗോറിയോസ് പ്രത്യേകം സമർത്ഥി ക്കുന്ന ഒരു കാര്യമാണ് മനുഷ്യശരീരവും ഈശ്വരസാദൃശ്യം വഹിക്കു ന്നുവെന്നുള്ളത്.[12]

'ഓർത്തഡോക്സ് ദൈവശാസ്ത്ര ചിന്തയനുസരിച്ച് മനുഷ്യന് ദൈവ ത്തിന്റെ സ്വരൂപവും സാദൃശ്യവുമുണ്ട് എന്നു പറഞ്ഞാൽ, ദൈവത്തിന്റെ സ്വഭാവമായ നന്മ, സ്വാതന്ത്ര്യം, സൃഷ്ടിശക്തി തുടങ്ങിയവയിൽ മനു ഷ്യനെ ദൈവം പങ്കാളിയാക്കുന്നു എന്നാണർത്ഥം. സ്വാതന്ത്ര്യവും സർഗ്ഗ ശക്തിയുമുപയോഗിച്ച് നന്മ തിരഞ്ഞെടുക്കുവാനും ലോകത്തെ നന്മയി ലേക്ക് നയിക്കാനും മനുഷ്യൻ വിളിക്കപ്പെട്ടിരിക്കുന്നു. ദൈവസ്നേഹ ത്തിന്റെ മുദ്ര മനുഷ്യന്റെ സ്വാതന്ത്ര്യത്തിലും സർഗ്ഗാത്മകതയിലും തിള ങ്ങിനിൽക്കുന്നു.

എന്താണിതിന്റെ അർത്ഥം? മനുഷ്യൻ ഇതരസൃഷ്ടികളിൽ നിന്ന് പൂർണ്ണമായും വ്യത്യസ്തനായി അവയുടെ മേൽ ചെങ്കോൽ നടത്തുന്ന രാജാവ് ആണെന്നാണോ? അല്ല. തീർച്ചയായും അല്ല. മനുഷ്യനിൽ ദൈവ സ്നേഹത്തിന്റെ മുദ്ര പതിഞ്ഞിരിക്കുന്നു. ദൈവം ഒന്നുമില്ലായ്മയിൽ (out of nothing - ex nihilo) നിന്ന് ലോകത്തെ സൃഷ്ടിച്ചുവെന്നാണ് മിക്ക യഹൂദ ക്രൈസ്തവ ചിന്തകരും പഠിപ്പിച്ചത്. 'ഉണ്ടാകട്ടെ എന്നു കല്പിച്ചു. ഉണ്ടായി.' എന്നാൽ ദാർശനികവും ദൈവശാസ്ത്രപരവുമായി പ്രശ്ന മുള്ള ചിന്തയാണ് 'ശൂന്യതയിൽ നിന്നുള്ള' സൃഷ്ടി. ഉണ്മയുടെ പൂർണ്ണ തയായ ദൈവം എങ്ങിനെയാണ് ഇല്ലായ്മയിൽ നിന്ന് സൃഷ്ടിക്കുന്നത്? ദൈവം തന്റെ സ്നേഹത്തിൽ നിന്നും ഇച്ഛയിൽ നിന്നും ലോകത്തെ സൃഷ്ടിച്ചു എന്ന് ഓർത്തഡോക്സ് പാരമ്പര്യം പഠിപ്പിക്കുന്നു. ദൈവ ത്തിന്റെ സ്നേഹവും ഇച്ഛയും വെറും ശൂന്യതയല്ലല്ലോ? അപ്പോൾ സൃഷ്ടിയെ താങ്ങിനിർത്തുന്നതും അതിനെ വലയം ചെയ്യുന്നതും ദൈവ ത്തിന്റെ സ്നേഹവും കൃപയുമാണ്. അവയെ നിഷേധിച്ചാൽ പിന്നെ

സൃഷ്ടിക്ക് അടിസ്ഥാനമൊന്നുമില്ല. അത് ശൂന്യതയുടെ അനുഭവത്തിലേക്ക് പതിയ്ക്കും എന്നാണ് 'ഒന്നുമില്ലായ്മ'യിൽ നിന്നുള്ള സൃഷ്ടിയുടെ അർത്ഥം.

മനുഷ്യനിൽ മാത്രമല്ല, സകല ചരാചരങ്ങളിലും ദൈവസ്നേഹത്തിന്റെ മുദ്രയുണ്ട്. ഏറ്റവും വിശാലമായ അർത്ഥത്തിൽ ഈ മുദ്രയ്ക്കാണ് ദൈവത്തിന്റെ സ്വരൂപവും സാദൃശ്യവും (image of God) എന്നു പറയാവുന്നത്. പരമാണു മുതൽ പരകോടി നക്ഷത്ര ജാലങ്ങൾ വരെയുള്ള സകലവും ദൈവത്തിന്റെ ജീവശ്വാസമേറ്റ്, ചലനാത്മകമായും സ്രഷ്ടാവിന്റെ സ്നേഹമുദ്രയണിഞ്ഞ് സർഗ്ഗപ്രവണമാകയും ചെയ്യുന്നു. ദിവ്യസാദൃശ്യമെന്ന മൗലികാശയത്തെ ഇത്ര വിശാലമായ കാഴ്ചപ്പാടിൽ വേണം നാം കാണുവാൻ. അതുകൊണ്ട് മനുഷ്യന്റെ പ്രത്യേക സ്ഥാനവും ചുമതലകളും ഇല്ലാതാവുമെന്ന് ആരും ഭയപ്പെടേണ്ടതില്ല. മനുഷ്യൻ സൃഷ്ടിയുടെ മേൽ 'വാണരുളുന്ന'തിനു പകരം, ദൈവസൃഷ്ടിയുടെ ശുശ്രൂഷകനും അതിനുവേണ്ടി മദ്ധ്യസ്ഥതയണയ്ക്കുന്ന പുരോഹിതനുമായി തീരണം.

സൃഷ്ടിയുടെ ഭാഗധേയത്തിൽ മനുഷ്യന് നിർണ്ണായകമായ പങ്കുണ്ട്. മനുഷ്യന്റെ പാപം മൂലം സൃഷ്ടിയിൽ പ്രശ്നങ്ങളുണ്ടായി. ദൈവവും മനുഷ്യനും പ്രകൃതിയും തമ്മിലകന്നു. യേശുക്രിസ്തു നൽകിയ രക്ഷയിലൂടെ മനുഷ്യൻ മാത്രമല്ല സർവ്വ സൃഷ്ടിയും ദൈവമഹത്വത്തിൽ പങ്കാളികളാവാൻ വിളിക്കപ്പെട്ടിരിക്കുന്നു. ദൈവപുത്രന്മാരുടെ വെളിപാടിനെ ആകാംക്ഷയോടെ കാത്ത് സർവ്വ സൃഷ്ടിയും പ്രസവവേദനയനുഭവിച്ച് ഞരങ്ങുന്നു എന്ന് വി. പാലോസ് അപ്പോസ്തലൻ പറയുന്നു. പുതിയ സൃഷ്ടിക്കുവേണ്ടിയുള്ള വേദനാപൂർണ്ണമായ ഈ കാത്തിരിപ്പിലും പരിശ്രമത്തിലും മുൻകൈ എടുക്കേണ്ടത് മനുഷ്യനാണ്. അത് അവനുവേണ്ടി മാത്രമല്ല സൃഷ്ടിക്കു മുഴുവൻ വേണ്ടിയാണ്. ദൈവസൃഷ്ടി മുഴുവൻ വീണ്ടെടുക്കപ്പെട്ട് സുഭദ്രവും സ്നേഹപൂർണ്ണവുമായ പരസ്പര ബന്ധത്തിലേക്ക് പ്രവേശിക്കുമ്പോൾ മാത്രമേ, മനുഷ്യനിൽ ദിവ്യസാദൃശ്യത്തിന്റെ സമ്പൂർണ്ണ ശോഭ തെളിയുകയുള്ളു.

ലോകത്തിൽ നീതിയ്ക്കും സമാധാനത്തിനുംവേണ്ടിയുള്ള മനുഷ്യരുടെ നല്ല പരിശ്രമങ്ങളെല്ലാം സൃഷ്ടിയുടെ വീണ്ടെടുപ്പിനായി സഹായിക്കുന്നവയാണ്. അപ്പോൾ ദിവ്യസാദൃശ്യത്തിന്റെ സമ്പൂർണ്ണ സാക്ഷാത്കാരം മനുഷ്യനിൽ ഉണ്ടാകുന്നത് ഒറ്റപ്പെട്ട വ്യക്തികൾ എന്ന നിലയിൽ ആയിരിക്കുകയില്ല. പ്രത്യുത ദൈവത്തിന്റെ സകല സൃഷ്ടിയോടും സ്നേഹത്തിലും കരുണയിലും ഏകീഭാവം പ്രാപിച്ച സമുദ്ഗ്രഥിത മനുഷ്യൻ എന്ന നിലയിലായിരിക്കും. കാരണം പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമായ ക്രിസ്തു തന്നെ മനുഷ്യാവതാരത്തിലൂടെ സകല

സൃഷ്ടിയോടും സമ്പൂർണ്ണമായി താദാത്മ്യം പ്രാപിച്ചു. സകലത്തേയും വിശുദ്ധ ത്രിത്വത്തിലെ അതുല്യമായ പരസ്പര ബന്ധത്തിനും സ്നേഹ പ്രവാഹത്തിനും അവകാശിയാക്കി. മനുഷ്യരായ നമ്മുടെ ആത്യന്തിക കർമ്മ മാതൃക ഇതാണ്.

ഭൗതികശാസ്ത്രത്തിലെയും ജീവശാസ്ത്രത്തിലെയും മറ്റും ഏറ്റവും പുതിയ ഉൾക്കാഴ്ചകൾ വിരൽ ചൂണ്ടുന്നതും ഈ വഴിക്കാണ്. യാഥാർത്ഥ്യത്തെ ഒറ്റപ്പെട്ട അനവധി കഷണങ്ങളായി ശാസ്ത്രം ഇതുവരെ കണ്ടിരുന്നുവെങ്കിൽ, ഇപ്പോൾ ധാരണ മാറിത്തുടങ്ങി. വേർപെട്ട് നിൽക്കുന്ന പ്രതിഭാസങ്ങളിലല്ല സത്യം. പ്രത്യുത പ്രതിഭാസങ്ങളുടെ സംഗമത്തിലും സംശ്ലേഷണത്തിലും തെളിയുന്ന പരസ്പര ബന്ധങ്ങളിലാണ് സത്യത്തിന്റെ ഒളിമിന്നൽ പുതിയ ശാസ്ത്രം കാണുന്നത്. യാതൊന്നിനേയും കുറിച്ച് ഈ ബന്ധത്തിലൂടെയല്ലാതെ ഒന്നും പറയുവാൻ വയ്യാത്ത അവസ്ഥയാണിത്. വിശുദ്ധ ത്രിത്വത്തിന്റെ സ്നേഹമുദ്ര പതിഞ്ഞ നമ്മുടെ പ്രപഞ്ചത്തിലും നാം കാണുന്നത് മൗലികമായ ചലനാത്മകതയും ആഴമായ ആന്തരിക ബാന്ധവവുമാണ്. യഥാർത്ഥ ക്രിസ്തീയ പാരമ്പര്യം എന്നും പുലർത്തിയിരുന്ന ഈ ഉൾക്കാഴ്ച പല കാലങ്ങളിലും മറയ്ക്കപ്പെട്ടിട്ടുണ്ട്. തെറ്റായി വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. ഇന്ന് വീണ്ടും അതിന്റെ മാറ്ററച്ചു കാണിക്കുവാനുള്ള വെല്ലുവിളി ലഭിച്ചിരിക്കുന്നു. മനുഷ്യന്റെ സ്ഥാനത്തെയും ചുമതലകളെയും ഈ ബന്ധത്തിന്റെ പശ്ചാത്തലത്തിൽ നാം പുതിയതായി വിലയിരുത്തേണ്ടിയിരിക്കുന്നു.[13]

ക്രിസ്തുവിൽ മനുഷ്യനുള്ള ആത്യന്തികഭാഗധേയം ദൈവപുത്രത്വം എന്നുള്ളതാണ്. പുത്രൻ പിതാവിന് അനുരൂപനായിരിക്കുന്നതുപോലെ മനുഷ്യൻ ദൈവത്തിന് അനുരൂപനാകണം എന്നുള്ളതാണ് മനുഷ്യവർഗ്ഗം മുഴുവനും കൂടിയുള്ള ആത്യന്തിക ഭാഗധേയം. മനുഷ്യൻ ദൈവമായിത്തീരുവാൻ വേണ്ടി ദൈവം മനുഷ്യനായിത്തീർന്നു എന്ന് പിതാക്കന്മാർ വാദിക്കുന്നതിന്റെ അർത്ഥം, പൗരസ്ത്യ ക്രൈസ്തവ പാരമ്പര്യം ഇങ്ങനെയാണ് മനസ്സിലാക്കുന്നത്. മനുഷ്യന്റെ ദൈവീകരണം - Divinization - അല്ലെങ്കിൽ Theosis എന്നു പറയുന്നത് ഇതിനെത്തന്നെയാണ്.

പാശ്ചാത്യ ക്രൈസ്തവ സഭയിലെ ആദ്ധ്യാത്മികതയിൽ ക്രൈസ്തവ ജീവിതത്തിന്റെ ആത്യന്തികലക്ഷ്യം Beatific Vision അഥവാ ഭഗവദ് ദർശനം ആണെന്ന് പഠിപ്പിക്കാറുണ്ട്. ഒരു ക്രിസ്ത്യാനിക്ക് ഈശ്വരനെ നേരിട്ടറിയുവാനും ഈശ്വരനുമായി ഒന്നുചേരുവാനും സാധിക്കുന്ന അവാച്യമായ അനുഭവത്തിനാണ് പാശ്ചാത്യപാരമ്പര്യം ഈ പേരു കൊടുക്കുന്നത്. എന്നാൽ ഗ്രിഗറി ഓഫ് നിസ്സാ എന്ന പൗരസ്ത്യ പിതാവ് മനുഷ്യന്റെ ആത്യന്തികഭാഗധേയത്തെ രണ്ടു വിധത്തിൽ വ്യാഖ്യാനിക്കുന്നു.

ഒന്നാമത്, വ്യക്തിയുടെ ആത്യന്തികഭാഗധേയം. രണ്ടാമത്, മനുഷ്യവർഗ്ഗം മുഴുവന്റെയും കൂടിയുള്ള ആത്യന്തിക ഭാഗധേയം. വ്യക്തിയുടെ ആത്യന്തിക ഭാഗധേയം എന്നു പറയുന്നത് പാശ്ചാത്യ പാരമ്പര്യത്തിലെ ഭഗവദ് ദർശനത്തോട് അടുത്തുവരുമെങ്കിലും ചില ചെറിയ വ്യത്യാസങ്ങൾ ഉണ്ട്.

ഒന്നാമത്, ഈ ഭഗവദ് ദർശനമുണ്ടാവുന്നത് ഭക്തി കൊണ്ടോ പ്രാർത്ഥന കൊണ്ടോ ജ്ഞാനം കൊണ്ടോ മാത്രമല്ല. വ്യക്തിയുടെ സ്വഭാവത്തിന് രൂപാന്തരം ഭവിച്ചിട്ട് അവൻ കൂടുതൽ ദൈവാനുരൂപിയായിത്തീരുമ്പോൾ മാത്രമേ ദൈവത്തെ അറിയുവാൻ സാധിക്കൂ. തിന്മയുമായുള്ള കലർപ്പിൽ നിന്നും ക്രമശഃ വിമോചിതനായിട്ട് നന്മയുടെ വികസനമുണ്ടായി ദൈവസാരൂപ്യം കൂടുതൽ ഭാസുരമായിത്തീരുമ്പോൾ മനുഷ്യാത്മാവ് സ്വയം ദൈവമുകുരമായിത്തീരുന്നു. ഈ മുകുരത്തിൽ പ്രതിബിംബിച്ചു കാണുക എന്നുള്ള രീതിയിലേ ദൈവത്തെ ദർശിക്കാനാവൂ. അല്ലാതെ നമ്മുടെ ദർശനത്തിന്റെ object അല്ലെങ്കിൽ വസ്തുവായിട്ട് ഈശ്വരനെ കാണാനാവില്ല. ജ്ഞാനവും പ്രാർത്ഥനയും ഭക്തിയുമൊക്കെ ഭഗവദ്ദർശനത്തിനുള്ള ഉപാധികളല്ല, പ്രത്യുത നമ്മിലുള്ള ദൈവസാദൃശ്യം തിന്മയുമായുള്ള കലർപ്പിൽ നിന്നു വിമുക്തമായി കൂടുതൽ ഭാസുരമായിത്തീരുവാനുള്ള ഉപാധികളാണ്. ഭഗവദ്ദർശനമുണ്ടാകുന്നത് ഭക്തിയിലൂടെയുമല്ല, പ്രാർത്ഥനയിലൂടെയുമല്ല, ധ്യാനത്തിലൂടെയുമല്ല, ജ്ഞാനത്തിലൂടെയുമല്ല, പ്രത്യുത, സ്വന്തം ഉണ്മ, നന്മയുടെ ഉണ്മ ആയിത്തീരുന്നതുകൊണ്ടു മാത്രമാണ്. ഉണ്മയിലുള്ള പരിവർത്തനം കൊണ്ടു മാത്രമേ, നന്മയിലുള്ള പൂർണ്ണത കൊണ്ടു മാത്രമേ, ഈശ്വരനെ ദർശിക്കാനാവൂ. അങ്ങനെ ദർശിക്കുന്നതു തന്നെ സ്വന്ത ഉണ്മയാകുന്ന കണ്ണാടിയിൽ പ്രതിബിംബിതനെന്ന രൂപത്തിൽ മാത്രമാണ്. പക്ഷേ വ്യക്തിയുടെ ഭാഗധേയം ഭഗവദ് ദർശനം മാത്രമല്ല, സത്തയിലുള്ള പരിരൂപണം (ontic transfiguration) കൂടിയാണ്.

മനുഷ്യവർഗ്ഗത്തിനു മുഴുവൻ കൂടിയുള്ള ആത്യന്തിക ഭാഗധേയം എന്ന ദർശനം നിസ്സായിലെ ഗ്രീഗോറിയോസിന്റെ പ്രത്യേക സംഭാവനകളിലൊന്നാണ്. മനുഷ്യവർഗ്ഗത്തിന്റെ എണ്ണത്തിനു പരിമിതിയുണ്ടെന്നും ആ എണ്ണം തികയുമ്പോൾ മനുഷ്യവർഗ്ഗത്തിന്റെ ചരിത്രം ഭൂമിയിൽ അവസാനിക്കുമെന്നും ജനനമരണചക്രം അതിന്റ ചലനം അവസാനിപ്പിക്കുമെന്നും മനുഷ്യവർഗ്ഗം മുഴുവനും കൂടി ഈശ്വരദത്തമായ അതിന്റെ ആത്യന്തിക ഭാഗധേയത്തിലേക്ക് പ്രവേശിക്കുമെന്നുമാണ് നിസ്സായിലെ ഗ്രീഗോറിയോസ് പഠിപ്പിക്കുന്നത്. ദൈവപുത്രത്വം അഥവാ ദൈവസാരൂപ്യം പൂർണ്ണമായി വഹിക്കുന്നത് വ്യക്തികളായിരിക്കുകയില്ല. പ്രത്യുത മാനവവർഗ്ഗത്തിന്റെ പൂർണ്ണത ആയിരിക്കും. അങ്ങനെയുള്ള മാനവവർഗ്ഗ

ത്തിന്റെ പൂർണ്ണതയുണ്ടാകുന്നത് എണ്ണത്തിൽ മാത്രമല്ല, നന്മയ്ക്കകെ ത്തുള്ള അനന്തമായ പുരോഗമനത്തിൽ കൂടിയുമാണ്. മനുഷ്യവർഗ്ഗം അതിന്റെ പൂർണ്ണതയെ പ്രാപിക്കുക എന്നു പറഞ്ഞാൽ, നിശ്ചലമായ ഒരു ലക്ഷ്യമല്ലത്. നന്മയ്ക്ക് അതിരില്ല, ഈശ്വരനെപ്പോലെ തന്നെ അന ന്തമാണ് നന്മ. ഈ അനന്തമായ നന്മയ്ക്കകത്ത് അനന്തമായ പുരോഗ തിക്ക് വകയുണ്ട്. അതാണ് മനഷ്യവർഗ്ഗത്തിന്റെ ആത്യന്തികമായ ഭാഗ ധേയം. നന്മയ്ക്കകത്തുള്ള അനന്തമായ പുരോഗതിക്കുള്ള ശക്തിയാണ് മാനവവംശത്തിന്റെ സവിശേഷത. അല്ലാതെ പാപസ്വഭാവമല്ല. ഈ സവി ശേഷത ചരിത്രത്തിലും യാഥാർത്ഥ്യവൽക്കരിക്കുകയെന്നത് ക്രൈസ്തവ സഭയുടെ പ്രധാന ലക്ഷ്യങ്ങളിലൊന്നായിരിക്കേണ്ടതാണ്. ക്രൈസ്തവ സഭയുടെ മാത്രം പരിരൂപണമല്ല, ഒരു വിധത്തിൽ പറഞ്ഞാൽ സൃഷ്ടി മുഴുവന്റെയും കൂടെയുള്ള പരിരൂപണമാണ് ഈശ്വരപ്രവർത്തനം മൂലം ഉണ്ടാകേണ്ടുന്നത് എന്ന് പൗലോസ് മാർ ഗ്രീഗോറിയോസ് പഠിപ്പിച്ചു. അതിൽ ക്രിസ്ത്യാനികൾക്കൊരു പങ്കും ചുമതലയും ഉണ്ടെന്നു മാത്ര മേയുള്ളുവെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി.

ഈ ആത്യന്തിക ലക്ഷ്യത്തെത്തന്നെയാണ് പാപം നിറഞ്ഞ ഇഹ ലോക ചരിത്രത്തിലും നാം സാക്ഷാത്കരിക്കുവാൻ ശ്രമിക്കുന്നത്. എന്നാൽ ഈ ലോകത്തിൽ തിന്മയുടെ കലർപ്പില്ലാത്ത നന്മ വളരെ വിര ളമായിരിക്കുമെന്നു മാത്രം. അവസാന ന്യായവിധിയിൽക്കൂടി മാത്രമേ നന്മ, തിന്മയുടെ കലർപ്പിൽ നിന്നും പൂർണ്ണമായും രക്ഷപ്പെടുകയുള്ളു.

എന്നാൽ മനുഷ്യന്റെ ഈ മറുരൂപണം ന്യായവിധിക്കപ്പുറത്തും ഇപ്പു റത്തും അനുസ്യൂതമായി നടന്നുകൊണ്ടിരിക്കണം. സ്വാതന്ത്ര്യത്തിന്റെ അടിസ്ഥാനത്തിലാണ് ഈ നിത്യ മറുരൂപണം നടക്കേണ്ടുന്നത്. ഇങ്ങ നെയുള്ള മറുരൂപണത്തിനാണ് 'ദൈവീകരണം' അല്ലെങ്കിൽ Theosis എന്ന് പൗരസ്ത്യ ക്രൈസ്തവ പാരമ്പര്യം പറയുന്നത്. സാമ്പത്തിക വ്യവസ്ഥിതിയിലായാലും രാഷ്ട്രീയ മീമാംസയിലായാലും പൗരസ്ത്യ വേദശാസ്ത്രം മാനദണ്ഡമായുപയോഗിക്കുന്നത് ഈ ദൈവീകരണമാണ്. ശാസ്ത്രമായാലും സാങ്കേതിക വിജ്ഞാനീയമാണെങ്കിലും അതിനേതെ ങ്കിലും നിത്യമായ വിലയുണ്ടെങ്കിൽ അത് ഈ ദൈവീകരണത്തിന്റെ ഉപാധിയായിത്തീരുന്നതിലാണ് എന്ന് പൗലോസ് മാർ ഗ്രീഗോറിയോസ് വിശ്വസിച്ചു.[14]

ക്രൈസ്തവർക്ക് അഭികാമ്യമായിട്ടുള്ളത് ദൈവത്തിന്റെ സാദൃശ്യത്തി ലൂടെ വളരുന്നതായ ഒരു പ്രക്രിയയിൽ ഉള്ള പങ്കാളിത്തമാണ്. അതൊരു നിലയ്ക്കാത്ത പ്രക്രിയയാണ്. ഡോ. പൗലോസ് മാർ ഗ്രീഗോറിയോ സിന്റെ ജീവിതം ഇത്തരത്തിലുള്ള ഒരു പ്രക്രിയയാണ്. ദൈവത്തിന്റെ

സാദൃശ്യത്തിലൂടെ വളരുന്നതായ ഒരു പ്രക്രിയ. അതൊരു തീർത്ഥാടനമാണ്. ദൈവതേജസ്സിലേക്കുള്ള വിശുദ്ധമായ പ്രയാണം.

ഒരു പരിമിത യാഥാർത്ഥ്യമാണ് (Finite reality) മനുഷ്യവർഗ്ഗം. എന്നാൽ നന്മയെന്നത് അപരിമിതവുമാണ്. പരിമിത യാഥാർത്ഥ്യമായ മനുഷ്യൻ അപരിമിത യാഥാർത്ഥ്യമായ നന്മയിൽ അപരിമിതമായി യാത്ര ചെയ്തുകൊണ്ടിരിക്കുന്ന സ്ഥിതിയിലെത്തുകയാണ് മനുഷ്യവർഗ്ഗത്തിന്റെയും സൃഷ്ടി മുഴുവന്റെയും ആത്യന്തിക ഭാഗധേയം. സൃഷ്ടി മുഴുവന്റെയും നന്മയിലേക്കുള്ള നിറവിനായി "ഹൃദയത്തിൽ നന്മ നിറഞ്ഞ ഒരു മനുഷ്യൻ" സ്വജീവിതം ബലിയായി സമർപ്പിച്ചു. അദ്ദേഹം നന്മയിൽ അപരിമിതമായി 'പ്രകാശത്തിലേയ്ക്ക്' തീർത്ഥയാത്ര ചെയ്യുന്നു.

1. ജോൺസൺ ജേക്കബ് മല്ലപ്പള്ളി എഴുതിയ ഒരു അപ്രകാശിത ലേഖനത്തിൽ നിന്നും.
2. എഡിറ്റോറിയൽ, ചർച്ച് വീക്ക്ലി, ഡിസംബർ 16–31, 1996, പുറം 8.
3. ഫാ. ഡോ. കെ. എം. ജോർജ് ഭാഷാപോഷിണിയിൽ എഴുതിയ ഒരു ലേഖനത്തിലെ ആശയങ്ങളോട് കടപ്പാട്.
4. റവ. കെ. വി. മാത്യു, 'പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ: ഒരു അനുസ്മരണം' In: ന്യൂവിഷൻ, ജനുവരി - ഫെബ്രുവരി, 1997, പുറം 19–20.
5. Freedom, Love, Community (C.L.S., Madras) എന്ന ഗ്രന്ഥത്തിന് ഫാ. ഡോ. കെ. എം. ജോർജ് എഴുതിയ ആമുഖത്തിന്റെ സ്വതന്ത്ര തർജമ.
6. Towards A New Humanity (I.S.P.C.K., New Delhi) എന്ന ഗ്രന്ഥത്തിന് ഫാ. ഡോ. കെ. എം. ജോർജ് എഴുതിയ ആമുഖത്തിന്റെ സ്വതന്ത്ര തർജമ.
7. Fr. Dr. K. M. George, 'Guru Gregorios. A Smaranaanjali' In: Deepthi 97, പുറം 30–31.
8. ഫാ. ഡോ. കെ. എം. ജോർജ്, 'പുതിയ മാനവികതയ്ക്കു വേണ്ടിയുള്ള അന്വേഷണം' In: ദാർശനികന്റെ വിചാരലോകം, കറന്റ് ബുക്സ്, 1994, പുറം 44–51.
9. പോൾ മണലിൽ, 'ജ്ഞാനത്തിന്റെ ഗ്രിഗോറിയൻ പർവം' In: ഭാഷാപോഷിണി, ജനുവരി, 1997, പുറം 35–36.
10. An extract taken from an article titled, "Evaluation of Indian Philosophy in the context of world philosophy" written by Paulos Mar Gregorios.

11. ജോയ്സ് തോട്ടയ്ക്കാട് എഡിറ്റ് ചെയ്ത് കറന്റ് ബുക്സ് 1994-ൽ പ്രസിദ്ധീകരിച്ച *'ദാർശനികന്റെ വിചാരലോകം'* എന്ന കൃതിക്ക് പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ എഴുതി നൽകിയ ഉപോദ്ഘാതത്തിൽ നിന്ന്. ഗ്രന്ഥത്തിൽ ഇത് പ്രസിദ്ധീകരിച്ചിട്ടില്ല. പൂർണ ലേഖനം വായിക്കുവാൻ പൗലോസ് മാർ ഗ്രീഗോറിയോസ് സംവദിക്കുന്നു (സോഫിയാ ബുക്സ്, കോട്ടയം, 2014, പേജ് 101–105) എന്ന ഗ്രന്ഥം കാണുക.

12. മനുഷ്യൻ ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ, പുരോഹിതൻ, 1984 മാർച്ച്.

13. ഫാ. ഡോ. കെ. എം. ജോർജ്, 'മനുഷ്യനും പ്രപഞ്ചവും പുതിയ മാനവികതയിലേയ്ക്ക്', ഓർത്തഡോക്സ് യൂത്ത്, മെയ്, 1993, പുറം 12–13.

14. മനുഷ്യൻ ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ, പുരോഹിതൻ, 1984 മാർച്ച്.

## അനുബന്ധം 1

# അന്ത്യസന്ദേശം*

ആറു വർഷം മുമ്പ് ഷിംലയിൽ ഇന്ത്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് അഡ്വാൻസ്ഡ് സ്റ്റഡിയിൽ എന്റെ പഠനമുറിയിൽ ഇരുന്നുകൊണ്ട് ഇതുപോലെ ഒരു വിൽപ്പത്രം എഴുതിയപ്പോൾ വേറൊരു ആറു വർഷം കൂടി ജീവനോടിരിക്കുമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നില്ല. ദൈവം നല്ലവനാണ്. അവൻ ആവശ്യപ്പെടുന്നിടത്തോളം കാലം ഈ കണ്ണീർത്താഴ്‌വരയിൽ ഞാൻ ഇനിയും തുടർന്നു ജീവിച്ചേ മതിയാവൂ. ഇപ്പോൾത്തന്നെയോ കുറേ കഴിഞ്ഞോ അവൻ വിളിക്കുന്ന സമയത്തു ഞാൻ പോകണം. ഇപ്പോൾ എനിക്ക് എഴുപത്തൊന്നു വയസ്സുണ്ട്.

വിനീതമായ ഈ സാക്ഷ്യം ഏതെങ്കിലും വിധത്തിൽ, ലോകത്തിൽ എവിടെയെങ്കിലും വച്ചു ഇതു കാണുവാൻ ഇടയാകുന്നവർക്കു ഞാൻ സമർപ്പിക്കുന്നു.

ദൈവം നന്മയാണ്. അവൻ മാത്രമാണു യഥാർത്ഥമായും പൂർണമായും നന്മ. തിന്മയുടെ സങ്കലനം കൂടാതെ നന്മയാണവൻ. അവനിൽ സകല തിന്മയും അന്തർദ്ധാനം ചെയ്യുന്നു. അവനിൽ തിന്മയ്ക്കു യാതൊരു സ്ഥാനവുമില്ല – പ്രകാശത്തിൽ ഇരുട്ടിനു യാതൊരു സ്ഥാനവുമില്ലാത്തതുപോലെതന്നെ. തിന്മ ചെയ്യാൻ അവനു കഴിയുകയില്ല. തിന്മ അവനിൽ നിന്നു വരുന്നില്ല. അവൻ അതിനെ സൃഷ്ടിച്ചില്ല. അവൻ തന്റെ സൃഷ്ടിക്കു സ്വാതന്ത്ര്യം നല്കി; ഒന്നിച്ചുതന്നെ സൃഷ്ടിക്കപ്പെട്ട നന്മയെ നിരാകരിക്കാനുള്ള സ്വാതന്ത്ര്യം, അതുവഴി തിന്മയെ തെരഞ്ഞെടുക്കാനുള്ള സ്വാതന്ത്ര്യവും. സൃഷ്ടിക്കപ്പെട്ട ഉണ്മയുടെതന്നെ നിഷേധമാണ് തിന്മ. നന്മയെ കൂടാതെ അതിനു തനിയെ നിലനില്പില്ല. സ്വാതന്ത്ര്യത്തിലാണ് തിന്മയുടെ വേര്. പക്ഷേ തിന്മയ്ക്കു തനിയേ നിലനില്ക്കാൻ കഴിവില്ല. നന്മയോടുള്ള സമ്മിശ്രണത്തിലല്ലാതെ തിന്മയ്ക്കു നിലനില്പില്ല. നന്മയ്ക്കു മാത്രമേ സ്ഥിരമായ നിലനില്പുള്ളു. ഉണ്മയും നന്മയും വേർതിരിക്കാനാവില്ല. ഏതെങ്കിലും വ്യക്തിത്വം നന്മയെ നിഷേധിക്കുകയും നിരാകരിക്കുകയും ചെയ്യുമ്പോൾ സ്വന്തം ഉണ്മയെത്തന്നെ നിഷേധിക്കലാണ് അത്. കാരണം, സൃഷ്ടിക്കപ്പെട്ട യഥാർത്ഥ വ്യക്തി, അതിന്റെ സ്രഷ്ടാവിനെപ്പോലെ, നന്മയാണ്.

“ഈ ദൈവം ആരാണ്, അവനെ എവിടെ കണ്ടെത്താം” എന്നു ചോദിച്ചാൽ, ദൈവത്തെ അറിയാനിടവന്നിട്ടുള്ള മറ്റു മനുഷ്യരെപ്പോലെ എനിക്കും ഇത്രമാത്രമേ പറയാനാവൂ: “നമ്മുടെ ധാരണകളിലൂടെ

അവനെ മനസ്സിലാക്കാനോ നമ്മുടെ പദങ്ങൾകൊണ്ട് അവനെ നിർവ്വചിക്കാനോ ഒരു മാർഗവുമില്ല". നിഷേധാത്മകമായോ രൂപകാലങ്കാര ഭാഷയിലോ അനേകം കാര്യങ്ങൾ അവനെപ്പറ്റി പറയാൻ നമുക്കു കഴിഞ്ഞേക്കും. അവനു രൂപമില്ല, ശരീരവുമില്ല. അവന് ആദിയും അന്തവുമില്ല. അവനു പരിമിതിയില്ല, വിപുലീകരണവുമില്ല – ശൂന്യാകാശത്തിലുമില്ല, കാലത്തിലുമില്ല. അവൻ അല്ലാത്ത ഏതിലേക്കോ വളരുകയോ, അല്ലാത്ത എന്തോ ആയിത്തീരുകയോ ആവശ്യമില്ല. അക്കാരണത്താൽ അവനു മാറ്റമോ ചലനമോ ഇല്ല. മറ്റെന്തിനെയെങ്കിലും ആശ്രയിക്കുന്നില്ല. മറ്റെന്തിൽ നിന്നെങ്കിലും ഉദ്ഭവിക്കുന്നതുമല്ല. മറ്റുള്ളതെല്ലാം അവനിൽ നിന്ന് ഉദ്ഭവിക്കുന്നു. അവനെ ആശ്രയിച്ചു കഴിയുന്നു. ആര്, എവിടെ എന്നീ ചോദ്യങ്ങൾ അനശ്വരനും അനാദ്യന്തനും അപരിമേയനുമായവന്റെ കാര്യത്തിൽ ഔചിത്യപൂർവമല്ല. അവൻ സന്നിഹിതനല്ലാത്ത സ്ഥലം ശൂന്യമായിരിക്കും.

ദൈവത്തെ സൂചിപ്പിക്കാൻ പുല്ലിംഗ സർവനാമം ഉപയോഗിക്കുന്നതിൽ ഞാൻ സന്തുഷ്ടനല്ല. ദൈവം പുരുഷനല്ല. എന്നാൽ സ്ത്രീലിംഗ സർവനാമം ഉപയോഗിക്കുന്നതുകൊണ്ട് പ്രശ്നം പരിഹൃതമാകുന്നില്ല. കാരണം, അവൻ പുരുഷനുമല്ല, സ്ത്രീയുമല്ല. നപുംസകവുമല്ല. സ്രഷ്ടാവിന് ലിംഗഭേദമില്ല. ലിംഗഭേദം സൃഷ്ടിയുടെ മാത്രം ലക്ഷണമാണ്. അവൻ, അവൻ ആയിരിക്കുന്നവനാണ്. എക്കാലത്തും ആയിരിക്കുന്നവനാണ്. മഹാനായ ദൈവം, എന്റെ മനുഷ്യഭാഷ അവനെ പരാമർശിക്കാൻ സമുചിതമായ ഒരു സർവനാമം എനിക്കു നല്കുന്നില്ല. "അവൻ" എന്ന പദം ഞാൻ തുടർന്ന് ഉപയോഗിച്ചുകൊണ്ടിരിക്കും. അവൻ പുരുഷനാണെന്ന് അതിനർത്ഥമില്ല.

എല്ലാ നന്മയും അവനിൽ നിന്നു വരുന്നു. നന്മയായതെല്ലാം അവനിൽ നിന്നു മാത്രമല്ല, അവന്റെ സാന്നിധ്യത്തിൽനിന്നു കൂടി വരുന്നു. എവിടെ നന്മയുണ്ടോ അവിടെ ദൈവസാന്നിദ്ധ്യവുമുണ്ട്. നന്മയെ വ്യത്യസ്ത വിശ്വാസങ്ങളിലും മതങ്ങളിലുംപ്പെട്ട ജനങ്ങളിലും, ദൈവത്തിൽ വിശ്വസിക്കുന്നില്ല എന്ന് അവകാശവാദം ഉന്നയിക്കുന്നവരിലും, പക്ഷികളിലും, മൃഗങ്ങളിലും, വൃക്ഷങ്ങളിലും പൂക്കളിലും, പർവതങ്ങളിലും, നദികളിലും, വായുവിലും ആകാശത്തിലും, സൂര്യനിലും ചന്ദ്രനിലും, ശില്പങ്ങളിലും ചിത്രരചനയിലും, സംഗീതത്തിലും കലയിലും, ശിശുവിന്റെ പുഞ്ചിരിയിലും ജ്ഞാനിയുടെ ബുദ്ധിയിലും, പ്രഭാതത്തിന്റെ അരുണിമയിലും സൂര്യാസ്തമയത്തിന്റെ വർണ്ണശബളിമയിലും, എവിടെ കാണപ്പെട്ടാലും ഞാൻ പ്രണമിക്കുന്നു. നന്മ എവിടെയോ അവിടെയാണു ദൈവരാജ്യം. അവിടെ ദൈവം സന്നിഹിതനായിരിക്കുന്നു. അവന്റെ സാന്നിധ്യത്തെ അംഗീകരിക്കാത്തിടത്തും അവൻ ഭരണകർതൃത്വം

നടത്തുന്നു. ഒരു പ്രത്യേക അർത്ഥത്തിൽ അവനെ അറിയുകയും ആരാധിക്കുകയും ജീവിതം പരിപൂർണമായ അനുസരണത്തിന് സമർപ്പിക്കുകയും ചെയ്തവരുടേതാണ് ദൈവരാജ്യം എന്ന വസ്തുത ഇവിടെ വിസ്മരിക്കുന്നില്ല.

നന്മ എങ്ങനെ നിർവചിക്കാമെന്നു ചോദിച്ചാൽ, നന്മ ദൈവത്തെപ്പോലെ അനിർവചനീയമാണെന്നേ പറഞ്ഞുകൂടൂ. ദൈവത്തെപ്പോലെ തന്നെ നന്മയെയും വിവേചിച്ചറിയാം, തിരിച്ചറിഞ്ഞ് അംഗീകരിക്കാം, പ്രകീർത്തിക്കാം, പാടിപ്പുകഴ്ത്താം, വിലപ്പെട്ടതായി കാത്തുപുലർത്താം. നന്മ എന്തായിരിക്കുന്നുവോ അതാണ് ദൈവം.

ദൈവം എനിക്കു നന്മ ചെയ്തു. ഒന്നുമില്ലായ്മയിൽ നിന്നു ദൈവം എന്നെ പുറപ്പെടുവിച്ചു. ഞാൻ പുറത്തു വന്ന ശൂന്യതയിലേക്കു എന്നെ മടക്കി അയയ്ക്കാതെ ദൈവം എന്നെ കാത്തുപരിപാലിക്കുന്നു. അവൻ എന്റെ പാപവും തിന്മയും എന്നോടു ക്ഷമിക്കുന്നു. എന്നിലുള്ള തിന്മ മരണവിധിക്ക് എന്നെ ശിക്ഷിക്കാൻ അർഹമാണ്. പക്ഷേ അവൻ സൗജന്യമായ സ്വന്തം കൃപയാൽ ആ ശിക്ഷാവിധി റദ്ദാക്കുന്നു. ഇന്നു നയിക്കുന്ന ജീവിതം ഒരു ഇരട്ട പാരിതോഷികമായി ഞാൻ കണക്കാക്കുന്നു – നിലനില്പു സാധ്യമാക്കിയെന്ന പാരിതോഷികം ഒന്നാമത്തേത്. എന്നെ ഒരു ദൈവശിശുവാക്കിത്തീർക്കുന്ന നവജീവന്റെ പാരിതോഷികം രണ്ടാമത്തേത്. അവൻ സ്വന്തം പുത്രനിൽ നമ്മുടെ അടുക്കലേക്കു വന്നു. നമ്മിൽ ഒരുവനായിത്തീർന്നു. ഭൂമിയുടെയും മാംസരക്തങ്ങളുടെയും ദ്രവ്യത്തിന്റെ എല്ലാവിധ താൽക്കാലികത്വത്തിലും വ്യക്തിപരിമിതികളിലും സൃഷ്ടിവ്യവസ്ഥിതിയിൽ ഒരു മനുഷ്യവ്യക്തിയായിത്തീർന്നു. അതിനെപ്പറ്റി എനിക്കൊരു സംശയവുമില്ല – ഞാൻ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന ആനേകം പേർ എന്റെ ഈ വിശ്വാസത്തെ നിരാകരിക്കുന്നുണ്ടെന്നു വരുകിലും. ദൈവത്തിന്റെ മനുഷ്യാവതാരം ചെയ്ത പുത്രനായ യേശുക്രിസ്തുവിന് അവകാശപ്പെട്ടവനാണു ഞാൻ. ആ നിലയ്ക്ക് യാതൊരു ഉപാധികളും ഉന്നയിക്കാതെ അവന്റെ പുതിയ മനുഷ്യരാശിയിൽ ഒരംഗമാണു ഞാൻ. മറ്റു വിശ്വാസങ്ങൾ പുലർത്തുന്ന വ്യക്തികളുമായി നല്ല ബന്ധങ്ങൾ പുലർത്തുന്നതിനുവേണ്ടിപോലും ആ വിശ്വാസത്തിൽ വിട്ടുവീഴ്ച ചെയ്യാൻ എനിക്കു നിവൃത്തിയില്ല.

അവനിൽ ഞാൻ എന്റെ വിശ്വാസം അർപ്പിക്കുന്നു. എന്റെ സർവ്വസ്വവും ക്രിസ്തുവാണ്. അവനെ കൂടാതെ ഞാൻ ഒന്നുമില്ലാത്തവൻ. ഞാൻ നയിക്കുന്ന ജീവിതം ക്രിസ്തുവിന്റേതാണ്. ആ ജീവിതം ഞാൻ ക്രിസ്തുശരീരത്തിലുള്ള സകലമാനപേരുമായും പങ്കുവയ്ക്കുന്നു. എനിക്കു സ്വന്തമായി ഒരു ജീവിതമില്ല. ഞാൻ അവനിൽ ജീവിക്കുന്നു. അവൻ എന്നിലും.

ക്രിസ്തു ഒരിക്കലും എന്നെ ഉപേക്ഷിക്കുന്നില്ല – ഞാൻ മത്സരബുദ്ധിയും ഉദാസീനനും അനുസരണക്കാര്യത്തിൽ ആലോചനാശൂന്യനുമായിരിക്കുമ്പോൾ പോലും, എന്റെ വിശ്വസ്തത ദുർബലമായിത്തീരുമ്പോഴും എന്റെ വികാര തൈക്ഷ്ണ്യം മന്ദോഷ്ണമാകുമ്പോഴും അവന്റെ സ്നേഹം ദൃഢമായിത്തന്നെ നില്ക്കുന്നു. നിർലോപമായി, പരിമിതികൂടാതെ അവൻ നല്കുകയും ക്ഷമിക്കുകയും ചെയ്യുന്നു. ഇത്ര ഉദാത്തമായ സ്നേഹം എന്റെ സർവ്വസ്വവും അർഹിക്കുന്നു. അവനു ഞാൻ അർച്ചന അർപ്പിക്കുന്നു. ദൈവവും മനുഷ്യനുമായി അവനെ ഞാൻ ആരാധിക്കുന്നു. തുല്യനായി മറ്റൊരാൾ ഇല്ലാത്ത നിലയിൽ, ദൈവത്തിന്റെ ഏകജാതനായി, പിതാവിനോടും പരിശുദ്ധാത്മാവിനോടുമൊന്നിച്ച് ഏകസത്യദൈവമായി അവൻ എന്റെ ആരാധ്യമൂർത്തിയാണ്.

ക്രിസ്തുവിന്റെ സ്നേഹം ക്രിസ്ത്യാനികൾക്കു മാത്രമുള്ളതല്ല. മനുഷ്യരാശിക്കു മുഴുവൻ അവകാശപ്പെട്ടതാണ്. മുഴുവൻ മനുഷ്യരാശിക്കും വേണ്ടിയാണ് അവൻ മരിച്ചത്. ക്രിസ്ത്യാനികൾക്കു മാത്രം വേണ്ടിയല്ല. അവൻ സമസ്ത മനുഷ്യവർഗത്തിന്റെയും സ്നേഹിതനും രക്ഷിതാവും കർത്താവുമാണ്. അങ്ങനെയെങ്കിൽ എന്റെ സ്നേഹത്തിനും സഹാനുഭൂതിക്കും എങ്ങനെ ഞാൻ പരിമിതി കല്പിക്കും? മനുഷ്യരാശിയുടെ ഏതെങ്കിലും ഭാഗത്തിന് ആ സ്നേഹ സഹാനുഭൂതികൾ ഞാൻ എങ്ങനെ നിഷേധിക്കും? എന്റെ ശത്രുക്കളായി സ്വയം പരിഗണിക്കുന്നവരെപ്പോലും ദ്വേഷിക്കുവാനോ ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്നോ സഹാനുഭൂതിയിൽ നിന്നോ ഒഴിച്ചുനിർത്തുവാനോ എനിക്കു സാധ്യമല്ല. ഇങ്ങനെയുള്ള ജനവിഭാഗങ്ങൾ, മറ്റു മതങ്ങളിൽ വിശ്വസിക്കുന്നവർ, കമ്മ്യൂണിസ്റ്റുകൾ, മൂണിവിശ്വാസികൾ, പ്രത്യേകിച്ച് വെള്ളക്കാരുടെ വർഗങ്ങൾ (ന്യായമായിത്തന്നെ അവരെപ്പറ്റി ആയിരം പരാതികൾ നിരത്താൻ എനിക്കു കഴിയും) ഇവരോടെല്ലാമുള്ള എന്റെ സമീപനത്തിന്റെ അടിസ്ഥാനം മുകളിൽ പറഞ്ഞതു തന്നെ.

ഗൗതമബുദ്ധൻ, വർദ്ധമാന മഹാവീരൻ, ലാവോറ്റ്സെ, മഹാത്മാ ഗാന്ധി, മുഹമ്മദ് റസൂൽ അള്ള, ആദിശങ്കരൻ, പ്ലേറ്റോ, സോക്രട്ടീസ്, മോശ, സൊറോവാസ്റ്റർ എന്നീ ലോകോത്തര ഗുരുക്കന്മാരേക്കാളെല്ലാം ഉയർന്ന ഒരു വ്യക്തിയാണ് എന്നെ സംബന്ധിച്ചിടത്തോളം ക്രിസ്തു. യേശുക്രിസ്തു ദൈവത്തിന്റെ നിസ്തുലനായ പുത്രനാണ്. അവൻ മനുഷ്യപുത്രനായി അവതരിച്ചു. നമ്മുടെ പാപത്തെയും കഷ്ടാനുഭവത്തെയും സ്വന്തം ചുമലിൽ പേറി, ക്രൂശിന്മേൽ സ്വയം ബലിയായി അർപ്പിച്ചു; മരിച്ചു, എന്നേക്കും ജീവിക്കുന്നതിനും സമസ്ത സൃഷ്ടിയെയും ദൈവത്തോടു രഞ്ജിപ്പിക്കുന്നതിനും വേണ്ടി മരിച്ചവരിൽ നിന്ന് ഉയിർക്കുകയും ചെയ്തു. പാപത്തിന്റെയും മരണത്തിന്റെയും മേലും തിന്മയു

ടെയും ശിഥിലീകരണത്തിന്റെയും മേലും ജേതാവാണവൻ. അവനിൽ എല്ലാം ഒന്നിച്ചു ചേർന്നു നിൽക്കുന്നു. എല്ലാ തിന്മകളിൽ നിന്നും ശുദ്ധീകരിക്കപ്പെട്ട സമസ്ത സൃഷ്ടിയും അവനിൽ സമ്യക്കായി സമ്മേളിച്ച് സമഞ്ജസമായി പൊരുത്തപ്പെട്ടു പോകും. ഇതെന്റെ വിശ്വാസമാണ്. എന്റെ വിശ്വാസം ഒളിച്ചു വയ്ക്കാൻ കാരണമൊന്നുമില്ല. ഏതു സമയത്തും ഞാൻ അതിനെപ്പറ്റി സംസാരിക്കുന്നുണ്ടാവില്ലെന്നതു വാസ്തവം. ഈ വിശ്വാസത്തിലാണു ഞാൻ ജീവിക്കുന്നത്. ഇതാണ് എന്റെ പ്രവൃത്തികളുടെ മൂലാധാരം. ഇതാണ് നിരാശയിൽ നിന്നും കഠിന വിഷാദത്തിൽ നിന്നും എന്നെ കാത്തു സൂക്ഷിക്കുന്ന പ്രത്യാശ. ദൈവത്തിന്റെ ലോകത്തിൽ സകലതും നിരാനന്ദവും മ്ലാനവുമായി പ്രത്യക്ഷപ്പെടുമ്പോൾ പോലും ഈ പ്രത്യാശ എന്നെ നിലനിർത്തുന്നു.

**ക്രാങ്കെൻഹനസ് സെന്റ് ജോസഫ്, വുപ്പർത്താൽ, ജർമ്മനി, ജൂൺ 5, 1993**

ജർമ്മനിയിൽ കോളോൺ നഗരത്തിനു സമീപമുള്ള വുപ്പർത്താൽ-എൽബർഫെൽഡ് എന്ന പട്ടണത്തിൽ സെന്റ് ജോസഫ് ആശുപത്രിയിലെ 341-ാം നമ്പർ മുറിയിൽ വച്ചാണ് ഞാൻ ഇത് എഴുതുന്നത്. തീയതി 1993 ജൂൺ മാസം അഞ്ചാം തീയതി. എനിക്കു വേറൊരു പരീക്ഷണം കഴിഞ്ഞതേയുളളു. എന്റെ ഇടതുവശത്തിനു തളർവാതം ബാധിച്ച സ്ഥിതിയിലാണു ഞാൻ ഈ വിൽപ്പത്രം തയ്യാറാക്കുന്നത്. കൃത്യം ഒരാഴ്ച മുമ്പ് - മേയ് മാസം 29-ാം തീയതി - ഞാൻ ഓക്സ്ഫഡിൽ നിന്നു കൊളോണിലേക്കു യാത്ര ചെയ്യുന്ന വേളയിലാണ് ഈ രോഗം ബാധിച്ചത്. കൊളോൺ വിമാനത്താവളത്തിൽ നിന്ന് എന്നെ നേരിട്ട് ഈ ആശുപത്രിയിലേക്കു കൊണ്ടുവരുകയായിരുന്നു. ഇന്ന് എനിക്ക് ഒരു കൈകൊണ്ടു ടൈപ്പു ചെയ്യാൻ കഴിയും. ദൈവം നന്മ ചെയ്തു. അത്ഭുതകരമായ രീതിയിൽ എന്നെ സുഖപ്പെടുത്താൻ തുടങ്ങിയിരിക്കുന്നു. അവന് മനസ്സുണ്ടെങ്കിൽ ഒറ്റയടിക്ക് എന്നെ സൗഖ്യമാക്കുവാൻ കഴിയുമായിരുന്നു. അങ്ങനെ പെട്ടെന്നുള്ള രോഗസൗഖ്യത്തിന് വേണ്ടവിധം എന്റെ വിശ്വാസം സുശക്തമല്ലെന്ന് അവൻ എന്നോടു പറഞ്ഞു. എങ്കിലും രോഗസൗഖ്യം അത്ഭുതകരമാംവിധം വേഗത്തിലാണ് നടക്കുന്നത്.

ഈ പരീക്ഷ ദീർഘകാലം നീണ്ടുനില്ക്കുമായിരിക്കാം. ഈ പരീക്ഷാവേളയിൽ ചില കാര്യങ്ങൾ വീണ്ടും വളരെ സജീവമായും വ്യക്തമായും എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. സാധാരണജീവിതത്തിൽ നമുക്കുള്ള പിടിമുറുക്കം എത്രയോ ക്ഷണഭംഗുരമാണെന്നതാണ് അതിലൊന്ന്. ദൈവം തന്റെ മഹാകൃപയാൽ നമ്മിൽ നിക്ഷേപിക്കുന്ന പുതുജീവന്റെ അടിസ്ഥാനം എത്രയോ അചഞ്ചലമാണെന്നതാണ് മറ്റൊന്ന്.

മരണം ഭയഹേതുകമല്ല. നിത്യരോഗിയായി തീർന്നേക്കാമെന്ന സാധ്യത (അതായത്, മനുഷ്യശരീരത്തിൽ ഈ ജീവൻ അവസാനിക്കുവോളം) എന്നിൽ ഉഗ്രഭയം ജനിപ്പിക്കുകയോ ഉൾക്കിടിലം ഉണ്ടാക്കുകയോ ചെയ്യുന്നില്ല – അതാണ് ദൈവഹിതമെന്നു വരുകിൽ. എന്തുതന്നെ സംഭവിച്ചാലും അത്  നന്മയ്ക്കായി രൂപാന്തരപ്പെടുത്താൻ ദൈവത്തിനു കഴിയും.

എന്നെ അതിജീവിക്കുന്ന എല്ലാവർക്കുമായി ഞാൻ ഈ സന്ദേശം നല്കുന്നു. നിങ്ങളുടെ പൂർണമനസ്സുകൊണ്ടും പൂർണമായ ഇച്ഛാശക്തികൊണ്ടും നിങ്ങളുടെ സമസ്ത വികാരങ്ങൾകൊണ്ടും നിങ്ങളുടെ മുഴുവൻ ശക്തികൊണ്ടും ദൈവത്തെ സ്നേഹിക്കുക. പരനന്മ ലക്ഷ്യമാക്കി ജീവിക്കുക. നശ്വരമായ സ്വർണമോ ലൗകികമായ മഹത്വമോ തേടിപ്പോകരുത്. ആർക്കും തിന്മ വരണമെന്ന് ആഗ്രഹിക്കരുത്. നിങ്ങളുടെ ഹൃദയത്തിൽ ദൈവത്തെ സ്തുതിക്കുക. അവന്റെ എല്ലാ സൃഷ്ടികളെയും അനുഗ്രഹിക്കുക. ദൈവത്തെ സ്നേഹിക്കാനും അവന്റെ സൃഷ്ടിയെ സ്നേഹിക്കാനും സ്വന്തം താല്പര്യങ്ങൾ അന്വേഷിക്കാതെ മറ്റുള്ളവരെ സേവിക്കാനും ചെറുപ്പമായിരിക്കുമ്പോൾതന്നെ നിങ്ങൾ അച്ചടക്കത്തിലൂടെ പരിശീലിക്കുക. ദൈവരാജ്യം വരണമെന്നും സൃഷ്ടിക്കപ്പെട്ട ഈ വ്യവസ്ഥിതിയിൽ നിന്ന് എല്ലാ തിന്മയും ബഹിഷ്ക്കരിക്കപ്പെടണമെന്നും സദാ  പ്രാർത്ഥിക്കുക.

*** മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ വിൽപ്പത്രത്തിന്റെ ആദ്യഭാഗമായ  അന്ത്യശാസനം.**

അനുബന്ധം 2

# PAULOS MAR GREGORIOS BIBLIOGRAPHY

## Chronological List of the Works of Dr. Paulos Mar Gregorios

**Compiled by Fr. C. C. Cherian & Joice Thottackad**

## BOOKS

1. *The Joy of Freedom: Eastern Worship and Modern Man*. London: Lutterworth Press/Richmond, Virginia: John Knox Press, 1967; Madras: CLS, 1986.

2. *The Gospel of the Kingdom*. Madras: CLS, 1968.

3. *Date of Easter and Calendar Revision of the Orthodox Churches*: *A Preliminary Study*, Addis Ababa: The Standing Committee of the Conference of Oriental Orthodox Churches, 1968.

4. *The faith of Our Fathers*. Kottayam: MGOCSM, 1969/Kottayam: Bethel Publications. 1996.

5. *The Freedom of Man*. Philadelphia: Westminster, 1972.

6. *Be Still and know*. Madras: CLS/Delhi: ISPCK/Lucknow: The Lucknow Publishing House, 1974.

7. *Freedom and Authority*. Madras: CLS/Delhi: ISPCK/Lucknow: The Lucknow Publishing House, 1974.

8. *Quest for Certainty: Philosophical Trends in the West: A Sample Survey of Later Twentieth Century Western Thought for the Average Indian Reader*. Kottayam: Orthodox Seminary, 1976/Kottayam: MGF/Sophia Books, 2015.

9. *The Human Presence: An Orthodox View of Nature*. Geneva: WCC, 1978/Madras CLS, 1980/NewYork: Amity, 1987/Newyork: Element Books, 1992.

10. *Truth Without Tradition?*. Tirupati: Sri Venkateswara University, 1978.

11. *Science for Sane Societies: Reflections of Faith, Science and the Future in the Indian Context*. Madras: CLS, 1980/ NewYork: Paragon, 1987.

12. *Cosmic Man. The Divine Presence: An Analysis of the Place and Role of the Human Race in the Cosmos, in relation to God and the Historical World, in the thought of St. Gregory of Nyssa (ca 330 to ca 395 A.D.)*. NewDelhi/Kottayam: Publications, 1982.

13. *The Indian Orthodox Church: An Overview.* NewDelhi/ Kottayam: Sophia Publications, 1982.

14. *The Meaning and Nature of Diakonia.* Geneva: WCC, 1988.

15. *Enlightenment East and West: Pointers in the Quest for India's Secular Identity.* Shimla: Indian Institute of Advanced Study/ NewDelhi: B. R. Publishing Corporation, 1989.

16. *A Light Too Bright*. Albany, New York: State University of NewYork Press, 1992.

17. *A Human God*. Kottayam: MGF, 1992.

18. *Healing: A Holistic Approach*. Kottayam: Current Books/ MGF, 1995.

19. *Love's Freedom The Grand Mystery: A Spiritual Auto-Biography; All Uniting Love with Creative Freedom in the Spirit, As the Grand Mystery at the Heart of Reality - One Man's Vision*. Kottayam: MGF, 1997.

20. *The Secular Ideology: An Impotent Remedy for India's Communal Problem*. Kottaym: MGF/NewDelhi: ISPCK, 1998.

21. *Global Peace and Common Security*. Kottayam: MGF/NewDelhi: ISPCK, 1998.

22. *Disarmament and Nuclear Weapons*. Kottayam: MGF/NewDelhi: ISPCK, 1998.

23. *Introducing The Orthodox Churches*. Kottayam: MGF/NewDelhi: ISPCK, 1999.

24. *Religion and Dialogue*. Kottayam: MGF / NewDelhi: ISPCK, 2000.

25. *The Church and Authority*. Kottayam: MGF / NewDelhi: ISPCK, 2001.

26. *Worship in a Secular Age*. Kottayam: MGF / CSS, 2003 / Kottayam: MGF / Sophia Books, 2013 / Kottayam: MGF / Sophia Books, 2014.

27. *Glory & Burden: Ministry and Sacraments of the Church*. Kottayam: MGF / NewDelhi: ISPCK, 2005.

28. *On Ecumenism*: Kottayam: MGF / NewDelhi: ISPCK, 2006.

29. *The Mission of the Church*. Kottayam: Gregory of India Study Centre, 2009.

30. *Inter Religious,* Kottayam: MGF / NewDelhi: ISPCK, 2010.

31. *Philosophy East & West*. Kottayam: MGF, 2013.

32. *On Choosing the Good Portion*. Kottayam: MGF/Sophia Books, 2013.

33. *The Kingdom of Diakonia*. Kottayam: MGF/Sophia Books, 2014.

34. *വി. കന്യകമറിയം.* കോട്ടയം, 1959.

35. *സ്വാതന്ത്ര്യദീപ്തി: പൗരസ്ത്യ ക്രൈസ്തവദർശനത്തിന്റെ വെളിച്ചത്തിൽ ആരാധനയെക്കുറിച്ചും സ്വാതന്ത്ര്യത്തെക്കുറിച്ചുമുള്ള പഠനം.* തിരുവല്ല: സി. എൽ. എസ്., 1972, 1982, 1997.

36. *ദർശനത്തിന്റെ പൂക്കൾ.* കോട്ടയം: കറന്റ് ബുക്സ്, 1992.

37. *ദർശനം മതം ശാസ്ത്രം.* കോട്ടയം: കറന്റ് ബുക്സ്/എം. ജി. എഫ്, 1995.

38. *പാശ്ചാത്യ പ്രബുദ്ധതയും ആധുനികോത്തരതയും.* കോട്ടയം: കറന്റ് ബുക്സ്/എം. ജി. എഫ്., 1995.

39. *മതനിരപേക്ഷത ഒരു സംവാദം; ഇ. എം. എസിന്റെ പ്രതികരണത്തോടു കൂടി.* കോട്ടയം: കറന്റ് ബുക്സ്/എം. ജി. എഫ്., 1996.

40. *പൗരസ്ത്യ ക്രൈസ്തവദർശനം,* കോട്ടയം: ദിവ്യബോധനം, 1998.

41. *മതം, മാർക്സിസം, മതനിരപേക്ഷത.* കോട്ടയം: സോഫിയാ ബുക്സ്, 1998.

42. *മാർ ഗ്രിഗോറിയോസ് മറുപടി പറയുന്നു.* ആലുവാ: ചർച്ച് വീക്ക്ലി, 1999.

43. *മാർ ഗ്രിഗോറിയോസ് പഠിപ്പിക്കുന്നു.* ആലുവാ: ഓംസൺസ് പബ്ലീഷേഴ്സ്, 1999.

44. *സ്നേഹത്തിന്റെ സ്വാതന്ത്ര്യം.* കോട്ടയം: മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ, 1999.

45. *സ്നേഹം സ്വാതന്ത്ര്യം പുതിയ മാനവികത: സമ്പൂർണ്ണ മലയാള രചനകൾ, വാല്യം 1.* കോട്ടയം: ഗ്രിഗറി ഓഫ് ഇന്ത്യാ സ്റ്റഡി സെന്റർ, 2006.

46. *സ്നേഹം ക്രിസ്തുമതത്തിന്റെ അടിസ്ഥാനം*. കോട്ടയം: മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ/എം. ഒ. സി. പബ്ലിക്കേഷൻസ്, 2008.

47. *ഈശ്വരൻ മനുഷ്യൻ പ്രപഞ്ചം: നിസ്സായിലെ വി. ഗ്രീഗോറിയോസിന്റെ ദർശനത്തിൽ*. കോട്ടയം: മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ/എം. ഒ. സി. പബ്ലിക്കേഷൻസ്, 2009.

48. *ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് സംവദിക്കുന്നു*. കോട്ടയം: ഗ്രിഗറി ഓഫ് ഇന്ത്യാ സ്റ്റഡി സെന്റർ, 2011, 2014.

49. *നമ്മയുടെ നീർച്ചാലുകൾ*. കോട്ടയം: ഗ്രിഗറി ഓഫ് ഇന്ത്യാ സ്റ്റഡി സെന്റർ, 2013, 2014.

50. മതം, ശാസ്ത്രം, മനുഷ്യരാശിയുടെ ഭാവി. കോട്ടയം: സോഫിയാ ബുക്സ്, 2014.

51. മതം, ശാസ്ത്രം, ദർശനം. കോട്ടയം: സോഫിയാ ബുക്സ്, 2015.

52. രോഗസൗഖ്യം ഒരു സമഗ്ര സമീപനം. കോട്ടയം: സോഫിയാ ബുക്സ്, 2016.

## WORKS EDITED BY MAR GREGORIOS

1. *Curriculum Consultation, Addis Ababa, Conference of the Oriental Orthodox Churches*. Kottayam: 1967.

2. *Orthodox - Mar Thoma Conversations: Some Papers and Statements from the period 1968-1970*. Kottayam: 1971.

3. *Unofficial Consultation Between Theologians of Eastern Orthodox and Oriental Orthodox Churches, Papers, Reports and Minutes*. The Greek Orthodox Theological Review. Fall 1968, Vol. 13, No. 2, and Spring & Fall, 1971, Vol. 16, Nos. 1 & 2.

4. *Koptisches Christentum*. Stuttgart, Evangelisches-Ver-lagswerk, 1973.

5. *Die Syrischen Kirchen in Indien*. Stuttgart, Evangelisches Verlagaswerk, 1974.

6. *Burning Issues*, Kottayam: Sophia Publications, 1977.

7. *Science and Our Future*. Madras: CLS, 1978.

8. *Does Chalcedon Divide or Unite? Towards convergence in Orthodox Christology*. Geneva: WCC, 1981.

9. *Neoplatonism and Indian Philosophy*, New York: State University Press, 1998.

# BOOKS ON MAR GREGORIOS


1. Fr. Dr. K. M. George, ed, *Freedom, Love, Community*, Madras: CLS, 1985.
2. Fr. Dr. K. M. George and Fr. Dr. K. J. Gabriel, eds. *Towards A New Humanity*. New Delhi: ISPCK, 1992.
3. Jose Kurian Puliyeril, ed, *Dr. Paulos Mar Gregorios: The Shinig Star of the East*. Kottayam: Puliyeril Publications, 1997.
4. തരകൻ കെ. എം., *പൗലോസ് മാർ ഗ്രിഗോറിയോസ്: മനുഷ്യനും ചിന്തകനും.* കോട്ടയം: ഓർത്തഡോക്സ് സെമിനാരി, 1982.
5. ജോയ്സ് തോട്ടയ്ക്കാട്, എഡി., *ദാർശനികന്റെ വിചാരലോകം.* കോട്ടയം: കറന്റ് ബുക്സ്, 1994.
6. ഫാ. സി. സി. ചെറിയാൻ, *ഓർമ്മയുടെ തീരങ്ങളിൽ.* കോട്ടയം: സി. സി. ബുക്സ്, 1996.
7. ജോയ്സ് തോട്ടയ്ക്കാട്. *പ്രകാശത്തിലേക്ക് ഒരു തീർത്ഥയാത്ര.* കോട്ടയം: സോഫിയാ ബുക്സ്, 1997, 2018.
8. തോമസ് നീലാർമഠം, എഡി., *വിശ്വമാനവികതയുടെ വിശുദ്ധ പ്രവാചകൻ.* മാവേലിക്കര: ധിഷണാ ബുക്സ്, 1997.
9. *മതനിരപേക്ഷതയും വിശ്വനാഗരികതയും. ഇ. എം. എസ്. – മാർ ഗ്രിഗോറിയോസ് സംവാദം*, തിരുവനന്തപുരം: ചിന്താ പബ്ലീഷേഴ്സ്, 1995.
10. *ധിഷണാസംഘർഷം: ഗ്രിഗോറിയോസും നിരൂപകന്മാരും.* തിരുവനന്തപുരം: ചിന്താ പബ്ലിഷേഴ്സ്, 1996.
11. ഫാ. സഖറിയാ പനയ്ക്കാമറ്റം. *അനശ്വര ദൂതുകൾ.* നിരണം: നിധി പബ്ലിക്കേഷൻസ്, 1997.
12. ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, *ഗുരുമുഖത്തുനിന്നും, ഒന്നാംഭാഗം.* കോട്ടയം: എം. ജി. എഫ്, 1998.
13. ഫാ. ഡോ. റ്റി. പി. ഏലിയാസ്, എഡി., *ജ്ഞാനത്തിന്റെ ഗ്രിഗോറിയൻ പർവ്വം.* കോട്ടയം: സോഫിയാ ബുക്സ്, 2000.
14. Fr. Dr. Elias T. P. , ed., *New Vision New Humanity*. Kottayam: Sophia Books, 2000.
15. സിദ്ധാർത്ഥൻ. *കുട്ടികളുടെ തിരുമേനി.* കോട്ടയം: സോഫിയാ ബുക്സ്, 2000.
16. Joseph E. Thomas, *Paulos Mar Gregorios: A Personal Reminiscence*, Kottayam: Roy International Providential Foundation, 2001.
17. ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ, *ഗുരുമുഖത്തു നിന്നും, രണ്ടാം ഭാഗം.* കോട്ടയം: സോഫിയാ ബുക്സ്, 2004.

18. ഫാ. എം. എസ്. സഖറിയാ റമ്പാൻ. *സമൂഹവും പരിസ്ഥിതി പ്രശ്ന ങ്ങളും മാർ ഗ്രീഗോറിയോസിന്റെ വീക്ഷണത്തിൽ.* കോട്ടയം: 2006.

19. പി. ഗോവിന്ദപ്പിള്ള. *മാർ ഗ്രീഗോറിയോസിന്റെ മതവും മാർക്സിസവും.* തിരുവനന്തപുരം: ചിന്താ പബ്ലീഷേഴ്സ്, 2006.

20. ഫാ. വർഗീസ് ചാക്കോ. *ഗുരു സവിധേ.* തിരുവല്ല: 2007.

21. അഡ്വ. ഡോ. പി. സി. മാത്യു അഞ്ചേരിൽ. *പൗലോസ് മാർ ഗ്രീഗോറിയോ സിന്റെ നവ മാനവികതയുടെ അന്യഥാ സുവിശേഷം അത്മായ ദൃഷ്ടി യിൽ.* കോട്ടയം: അൽമായവേദി, 2008.

22. John Kunnathu, *Gregorian Vision*, Kottayam: Sophia Books, 2012.

23. ഫാ. ഡോ. കെ. എം. ജോർജ്, *ഗുരു ഗ്രിഗോറിയോസ്*, കോട്ടയം: സോപാന അക്കാദമി, 2014.

24. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, *ഗുരുമുഖത്തുനിന്നും*, കോട്ടയം: സോഫിയാ ബുക്സ്, 2015.

25. John Kunnathu, *In His Master's Path: Paulos Mar Gregorios as a follower of Jesus Christ*, Kottayam: Sophia Books, 2016.

26. Fr. Dr. K. M. George, *Paulos Mar Gregorios: A Reader,* Minneapolis: Fortress Press, 2017.

27. വർഗീസ് ദാനിയേൽ, *വിശ്വമാനവൻ: പ്രപഞ്ചത്തിലെ ദൈവസാന്നിധ്യം*, കോട്ടയം: സോഫിയാ ബുക്സ്, 2017.

## WEBSITE ON DR. PAULOS MAR GREGORIOS

www.paulosmargregorios.in

# ARTICLES

## Part - 1

### 1949

1. "India - Land of Dying Millions - Nature Made at Ethiopia." Address delivered at Imperial College, Ambo, Ethiopia, Nov. 10.

### 1950

2. "A Sociological Analysis of the Group of Foreign Students at Goshen College, 1950 - 51."

### 1951

3. "The Sermon on the Mount: An Interpretation."
4. "Freedom From Fear Or Triumphant Faith."

### 1952

5. "Population Problems of the Indian Sub- Continent: A Study in Present Trends." May, 1952

### 1953

6. "How to Become a Christian?" (A Tract) Dec.7, 1953
7. "Knowledge Without Zeal."
8. "Doctrine of God."
9. "Two By Two. Visitation Evangelism Rediscovery of a Classic Method." Nov. 20
10. "Personal Evangelism: the Contact", *Herald Teacher*, No.3, March, pp. 8-9.

### 1954

11. "Myth and Legend in Comparative Religion and Modern Philosophy."
12. "The Aramaic Origin of The Gospels." May 24, 1954
13. "On the One Hand", *Princeton Seminarian*, Vol. IV, No. 2, Jan., pp. 11-13.
14. "The Doctrine of the Church and the Christian Life." March 8, 1954.

## 1956

15. “Tito's Yugoslavia: New Heaven of a Dissident Marxism.”
16. “The Game Knowland is Playing. What Lies Behind the Split in the American Republican Party?”

## 1957

17. “The Land of Haile Sellassie”, *Church Weekly*, Vol. XI, No. 15, pp. 15-16.
18. “The Most Significant Fact of Our Time”, *Church Weekly*, Vol. XI, No. 21, June 9, pp. 11-12.
19. “Why Is’nt Everyone A Christian”, *Church Weekly*, Vol. XI, No. 22, p.12.
20. “I Have Learned the Secret”, *Church weekly*, Vol. XI, No. 26, 27, June 14, 21, pp. 11-12.
21. “The Nature of Sacraments in General”, *Church weekly*, Dec. 22, 1958.

## 1958

22. “The Syrian Churches in India”, *The Student World*, Vol. 6, No. 1, First Quarter.

## 1959

23. “The Cognitive Value of the Numinous Experience: Some Random Thoughts on Rudolf Otto's *Idea of the Holy*.” Oct. 20

## 1960

24. “The Sophiology of Sergius Bulgakoff 1871- 1944.”
25. “The Sophiology of Vladimir Soloviev.” July
26. “Doctrine of Authority Implicit in the Writings of Gregory Nazianzus.” Sept.
27. “The Doctrine of Authority in Vincent of Lerins.” Sept.
28. “Doctrine of Authority Implicit in the Treatise of Basil of Caesarea (330?-379)” Sept.
29. “Origen's Use of Scriptures.” Sept.
30. “The Doctrine of Authority in Origen's Writings.” Sept.
31. “The Conception of Sin: Hindu Thought. A Brief Survey.” A Paper Submitted to the Seminar on Sin and Forgiveness, Jan. 28.
32. “St. Basil’s Use of the ....”
33. “Christians and the State.” Lecture Delivered at Joint Campus Ministry Conference, Naperville, Illinois, July 7-14.

34. “Christian Responsibility in Africa.” A Paper Prepared for Commission on Ecumenical Mission and Relations, NewYork, Sept. 8.
35. “Church, Sacrament, and Liturgy in Pere L. Bouyer's Liturgical Piety.” May
36. “The Ancient Christian Church of India.”
37. “The Doctrine of Authority Implied in the Tome of Leo.”
38. “The Problem of Authority From the Present Perspective: A Simple Statement of Some Random Thoughts.” July
39. “Freedom and the Moral Philosophy of Immanuel Kant: A Survey of His Ethical Thought.” Paper Presented at the Yale Divinity School, Jan. 25.
40. “Truth, Revelation and Knowledge: A Brief Enquiry into the Basic Thought of N. A. Berdyaev.” Jan. 6

## 1961

41. “Unity in the Church”, *Prism,* Vol. 5, No. 1, Jan.
42. “The Ancient Syrian Church of India: A Contemporary Picture”, *The Ecumenical Review*, Vol. 13, No. 3, April, pp. 281-286.
43. “A Review of Our West African Experience.” Paper Presented at The Ghana Study Seminar on ‘Confronting The New Africa’, Presbyterian Training College, Aburi, July 2-Aug. 18; *The Ghana Study Seminar: A Diary Report*, NewYork, pp. 94-105.

## 1962

44. “What the S. C. M. has meant to me ?”, *Aikya*, Vol.8, No.5, May, p. 3.
45. “The Finality of Jesus Christ in the Age of Universal History”, *The Ecumenical Review,* Vol. 15, No. 1, oct., pp. 12-25.
46. “Unity of the Body”, *The Student World*, Vol. LV, No. 1, First Quarter.
47. “Fellowship Unbroken”, *The Report of the 1961 Meeting of the United Presbyterian Women of the United Presbyterian Church.*
48. “The Calling of the Churches to Fresh Service: Can One Serve and Not love?” Address delivered at Conference of European Churches, Nyborg, Oct.
49. “Leitourgia As Service of God and Service to Men.” Bible Studies delivered at W. C. C. Consultation, Nyborg Strand, Denmark, July 27 - July 3.
50. “The Mission of the Church in South Asia.” Lecture delivered at Silver Bay Conference on the Christian World Mission, Silver Bay, NewYork, July 10-17.

51. “The Bible and the Liturgy.” Address delivered at Orthodox Seminar and Holy Week Worship, Ecumenical Institute, Bossey, April 1-14.
52. “Bible Study (2 Corinthians 5:17-21).” Delivered at the World YWCA Council Meeting, Denmark, Sept. 28 - Oct. 11.
53. “L’Inde au Censcil Oecumenique: Ie Pere Verghese (Interview), *Latribune De Geneve*, No. 129, Undi, 4, Juin.

**1963**

54. “Bible Study 2 Corinthians 5:17-21”, *Bible Studies* in *Preparation for The World YWCA Council Metting*: Denmark, pp. VIII - XI.
55. “What is the Church? Towards a Biblical Theological Understanding of Ecclesia”, *World Christian Education*, Vol. 18, No. 3, Third Quarter.
56. “The Role of Monasticism and a New Askesis for Our Time”, *The Ecumenical Review*, Vol. XV, No. 3, April, pp. 311-319.
57. “Aggiornamento and the Unity of All: An Eastern Orthodox View of the Vatican Council”, *The Ecumenical Review*, Vol. XV, No. 4, July, pp. 377-384.
58. “The Calling of the Churches to Fresh Service: Can One Serve and Not love?” *The Friends Quarterly*, Vol. 14, No. 5, Jan., pp. 230-240.

**1964**

59. “The Cultivation of the Christian Life”, *The South East Asian Journal of Theology,* April, pp. 37-52.
60. Book Review of Theological Study in the Russian and Bulgarian Orthodox Churches Under Communist Rule by A. Johansen. The Faith Press, London, 1963, *The Ecumenical Review,* Vol. XVI, No. 3, April, pp. 341-342.
61. “The Nature of the Church: Parables of the Kingdom.” Meditations given at the 10th National Assembly of United Church Women, Kansans City, Missouri, October 5-9.
62. “An Eastern Orthodox view of the Vatican Council”, *The Star of the East*, Vol. 25, No. 1, May, pp. 9-16.
63. “An Eastern Orthodox view of the Vatican Council, *The Star of the East*, Vol. 25, No. 1, May.

**1965**

64. “Pluralistic Human Society”, *Study Encounter*,Vol. 1, No. 2.

65. "The Nature of the Church: Parables of the Kingdom", *Methodist Women*, Vol. 25. No. 6. Feb., pp. 12-13.
66. "Confessing the Faith in Asia." Sept.
67. "Armenian Massacre - 1914-1915." April 5
68. "Christians for Breakfast", *Faith at Work. The Magazine of Christians Experience*, Vol. LXXVIII, No. 3 April, pp. 39-41.
69. "Ecumenical Education: An Introductory Word", *Study Encounter,* Vol.1, No. 4, p. 167.
70. "The Nature of the Layman's Commission", *The Methodist Women,* Vol. 25, No. 7, March, pp. 10-11, 50.
71. "Ecumenism in the Kerala Churches", *Kerala Christian Council Silver Jubilee Souvenir*, pp. 17-20.
72. "Relation Between Baptism, 'Confirmation' and the Eucharist in the Syrian Orthodox Church." *Studia Liturgion*, Summer.
73. "The Conference of the Heads of Oriental Orthodox Churches, Addis Ababa, Jan. 15-21, 1965, Report to S. E. G." Feb. 2.
74. "The Newness of Our Christian Faith", *Student World*, Vol. LVIII, First Quarter, No.1, Serial No. 227, pp. 23-32.
75. "Inde: La Paix Est-elle Payante?", La Vie Protestante, Sept.

**1966**

76. "The Ecumenical Churchman", *Ecumenical Institute News Letter*, Vol.2, No. 5, May.
77. "Some Reflections on the Healing Ministry of the Church", *Study Encounter*, Vol. 2, No. 3, pp. 141-145.
78. "Education and the Nature of Man: Some Related Biblical Concepts", *Study Encounter,* Vol. 2, No. 4.
79. "The Problem of Hermeneutics." Address delivered at Bossey Graduate School, Oct.
80. "Missions - Orthodox." March.
81. "The Mission of the Church in Our Time." Address delivered to the Programme Board of the Division of Overseas, N.C.C.C., U.S.A., March 10.
82. "New Life in the Church." Address delivered at Second All India Assembly of Christian Youth, Jabalpur, Dec. 28 - Jan.1; *National Christian Council Review*, Vol. LXXXVI, No. 3-4, Mar. - Apr., pp. 112-119, 167-173; *Youth Bullettin*, Central Youth Committee National Christian Council of India, April.
83. "Youth and Student Movements." An Address delivered at the Syndesmos Executive Committee, Bossey, May 11.
84. "Bible Studies." Prepared for the Study Booklet for the Fourth Assembly of the World Council of Churches.

85. “Orthodox Churches, Chalcedonian and Non Chalcedonian: A Re sume of Some Recent Contacts”, *Eastern Churches Review,* Vol. 1, No. 2, Autumn.
86. “Laity Formation-Frame Work: Aims, and Principles”, *Laity Formation - Proceedings of the Ecumenical Consultation,* Gazzada, Rome.
87. “Vatican II: Gains, Hopes and Hurdles.” Address delivered at Third Hammersmith Christian Unity Conference, May.
88. “A General Report on AFPRO (Action for Food Production in India)”. Addressed to W.C.C., Dec. 12.
89. “To the Western Church Activist From an Eastern Orthodox Perspective: On Choosing the Good Portion”, *Sermons to Men of Other Faiths and Traditions,* Abingdon Press, NewYork.
90. “Secular Society or Pluralistic Community”, *Man in Community,* Association Press, New York, pp. 359-382.

## 1967

91. “Righteousness and the Coming Kingdom”, *The Ecumenical Review*, Vol.19, No. 4, Oct., pp. 417-427.
92. “Report on Trip To Middle East.” June 26
93. “To Go or Not to Go” (Meditation). Jan. 21
94. “A New Leader” (Meditation). Jan. 22
95. “Time of Decision” (Meditation). Jan. 23
96. “The Stronghold Falls” (Meditation). Jan. 24
97. “Judge and Judgment” (Meditation). Jan. 25
98. “Gideon's Hundred” (Meditation). Jan. 26
99. “Samson and Delilah” (Meditation). Jan. 27
100. “A Women's Petition” (Meditation). Jan. 28
101. “Hannalis Gift” (Meditation). Jan. 29
102. “The Lord Speaks” (Meditation). Jan. 30
103. “The First King” (Meditation). Jan. 31
104. “Holy Spirit and Unity.”
105. “On Putting Your Body in Line.” Jan. 17
106. “Authority in the Church”, *McCornic Quarterly,* Vol. 21, No. 1, pp. 136-150.
107. “Vatican II, Gains Hopes and Hurdles”, *Eastern Churches Review*, Spring, pp. 253-263.
108. “The Orthodox Church and Its Two Families”, *Mar Gregorios Orthodox Church Souvenir,* Baroda.
109. “Whither, the Orthodox Church”, *Sabha Chandrika*, Dec.
110. “Towards a Theological Framework for Christian Reflection on International Economic Justice.”

111. “The Flesh Rebels”, *Frontier*, Spring, pp. 37-44.
112. “Christian Education in Orthodox Perspective - Philosophy and Learning Theory”. Lecture delivered at Programme of the Consultation of Oriental Orthodox Churches on Christian Education Curriculum, Antelias, Lebanon, Jan. 31.
113. “The Monothelite Controversy: A Historical Survey.” Paper presented at Consultation between Theologians of Eastern Orthodox Churches, Bistol.

**1968**

114. “The Spiritual Foundations of Christian Service”, *Religion and Society*, March.
115. “Is Christianity a Western Religion”, *Ahmedabad St. Mary's Orthodox Church Souvenir.*
116. “Salvation: The Meaning of A Biblical Word”, *International Review of Missions*, Vol. LXVII, No. 228, oct.
117. “The Christian and the Revolutionary” (Editorial), *Theology Today*, Vol XXV, NO. 2, July, pp. 141-144.
118. “Personal Reflections on Uppsala”, *Journal of Christian Colleges in India*, Vol. I. No. 4, October, pp. 66-74.
119. “Uppsala Assembly of the W.C.C.: What did it achieve? What are the Prospects?”, *Church Weekly*, Vol. 22, No. 34, Sept., pp. 10-11, No. 35, Sept. 8, pp. 10-11; *Orthodox Youth*, Aug., pp. 10-13; Journal of Christian Colleges in India, Oct.
120. “The Profile of Tommorrow's Christian.” Princeton Lecture, May.
121. “Is Christianity A Western Religion?”, *The Orthodox Church, Delhi Souvenir*, Delhi, pp. 45-47.
122. “Pastors And Priests.”
123. “How Shall We Sing the Song of the Lord When the Poor Perish”, *Risk*, Vol. 4, No. 2, pp. 44-52.
124. “On God's Death: An Orthodox Contribution to the Problem of Knowing God”, *Indian Journal of Theology*, Vol. XVII, No. 4, Oct.-Dec., pp. 151-161.
125. “The Monothelite Controversy: A Historical Study”, *The Greek Orthodox Theological Review*, Vol. 13, No. 2, Jan., pp. 196-208.
126. “Christian Education in Orthodox Perspective: Philosophy and Learning Theory”, *Curriculum Consultation Report*, ed. Fr. Paul Varghese, Kottayam, pp. 27-38.
127. “Le Sacerdoce Royal”, *Prctres et Pasteurs*, Eglises en Dialogue, no. 6 Mame.

713. "ചോദ്യോത്തര പംക്തി", *പുരോഹിതൻ*, വാല്യം 4, ലക്കം 2, ജൂലൈ, പേജ് 39–42.
714. "പൗരോഹിത്യം: അതിന്റെ രൂപവും അടിസ്ഥാനവും", *പുരോഹി തൻ*, വാല്യം 4, ലക്കം 2, ജൂലൈ, പേജ് 7–10.
715. "ദിവ്യബോധനം", *പുരോഹിതൻ*, വാല്യം 4, ലക്കം 3, ഒക്ടോബർ -ഡിസംബർ, പേജ് 4–6.

## 1987

716. "മോസ്ക്കോയിൽ ഒരു സമാധാന സമ്മേളനം", *ഗ്രേറ്റ് മാർച്ച്*, ജൂലൈ, പേജ് 7, 10.

## 1988

717. "ക്രൈസ്തവസഭയിൽ കശ്ശീശായുടെ ചുമതലകൾ", *ചർച്ച് വീക്ക്ലി*, ജനുവരി.
718. "കലയും വചനവും ഓർത്തഡോക്സ് ചിന്തയിൽ: ഒരു മുഖവുര", *പുരോഹിതൻ*, മെയ്-ജൂലൈ, പേജ് 15–18.
719. "നോമ്പും വിവാഹബന്ധവും", *പുരോഹിതൻ*, മെയ് - ജൂലൈ.
720. "സ്ത്രീകൾക്കു സഭയിൽ സ്ഥാനം", *പുരോഹിതൻ*, ഓഗസ്റ്റ് - ഡിസംബർ, പേജ് vi-viii.

## 1989

721. "പാപമോചന പ്രക്രിയ", *പുരോഹിതൻ*, ഏപ്രിൽ-ജൂൺ, പേജ് 3–4.
722. "ആത്മീയ ജ്യോതിസിനു സ്മരണാഞ്ജലി", *മലയാള മനോരമ ദിനപത്രം*, ജനുവരി 7, പേജ് 8.
723. "മലങ്കരയുടെ മഹർഷിവര്യൻ", *ഗീവർഗീസ് ദ്വിതീയൻ ബാവാ ചരമരജത ജൂബിലി സപ്ലിമെന്റ്, മലയാള മനോരമ ദിനപത്രം*, ഡിസംബർ 28, പേജ് 2.
724. "വിശ്വാസത്തിന്റെ മർമ്മമറിഞ്ഞ ആത്മീയ നേതാവ്", *പ. ഗീവർ ഗീസ് ദ്വിതീയൻ ബാവാ ചരമ രജത ജൂബിലി സ്മരണിക, ഓർത്ത ഡോക്സ് ഹെറാൾഡ്*, കോട്ടയം, പേജ് 77–81.
725. "നമുക്കും വേണം ഒരു പെരിസ്ത്രോയിക്ക", *ഭാഷാപോഷിണി*, പുസ്തകം 13, ലക്കം 1, ജൂൺ - ജൂലൈ, പേജ് 41–44.
726. "വി. കുമ്പസ്സാരം: പാരമ്പര്യത്തിൽ", പുരോഹിതൻ, ഏപ്രിൽ-ജൂൺ, പേജ് 5–10.
727. "സന്യാസജീവിതമെന്തിനു വേണ്ടി", *ദിവ്യബോധനം സുവനീർ*, കോട്ടയം, പേജ് 93–97.
728. "പോളണ്ട് ചാരം മൂടിയ തീക്കനൽ", *മലയാള മനോരമ,* സെപ്റ്റം ബർ 6.

## 1990

729. "വെല്ലുവിളി പ്രാർത്ഥനയായി", *മലയാള മനോരമ ആഴ്ചപ്പതിപ്പ്*, ജനുവരി 13.

730. "ഭാരതീയമായ ഒരു സഭ." ഡിസംബർ 30.

731. "പിഴച്ചതു പ്രത്യയശാസ്ത്രമല്ല. പാർട്ടിയുടെ പ്രയോഗശാസ്ത്രം" *മലയാള മനോരമ*, ഫെബ്രുവരി 15.

## 1992

732. "പുതുക്കത്തിന്റെ ശുശ്രൂഷകൾ", *പുരോഹിതൻ*, ഓഗസ്റ്റ്.

733. "വൈ.എം.സി.എ. യിലെ യുവജനപങ്കാളിത്തം", *കേരള യുവത*.

734. "പാപമോചനപ്രക്രിയ", *സഭാചന്ദ്രിക*, മെയ്, പേജ് 7–8.

## 1993

735. "അശ്ലീലത്തിനും മതാധിക്ഷേപത്തിനും സാഹിത്യത്തിൽ പരിധിയോ?", *ഭാഷാപോഷിണി*, പുസ്തകം 16, ലക്കം 3, 1992 ഡിസംബർ – 1993 ജനുവരി, പേജ് 17–18.

736. "പരിസ്ഥിതിയും ആദ്ധ്യാത്മികതയും", *കേരള യുവത*, നവംബർ, ഡിസംബർ

737. "നമ്മുടെ കാതുകളെ തുറക്കുക", *വിയന്നാ സംഭാഷണങ്ങൾ*, പ്രോ ഓറിയന്റേ, കോട്ടയം, പേജ് 67–69.

738. "മലങ്കരസഭാ വിജ്ഞാനകോശത്തിനൊരു ആമുഖം", *മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശം*, കോട്ടയം, പേജ് xi.

739. "ഈശ്വരസ്വാതന്ത്ര്യവും മനുഷ്യസ്വാതന്ത്ര്യവും", *കേരള യുവത*, ജനുവരി, പേജ് 5–8, 16.

## 1994

740. "പാശ്ചാത്യ പ്രബുദ്ധതയുടെ മാറുന്ന മുഖങ്ങൾ", *ഭാഷാപോഷിണി*, പുസ്തകം 18, ലക്കം 4, സെപ്റ്റംബർ, പേജ് 5–10.

741. "സോഷ്യലിസവും മാർക്സിസവും", *മാർക്സിസ്റ്റ് സംവാദം*, ഓഗസ്റ്റ്–ഒക്ടോബർ.

742. "ഓർത്തഡോക്സ് സഭയിലെ പരിശുദ്ധന്മാരും പരുമല തിരുമേനിയും", *മംഗളം ദിനപത്രം പരുമല പെരുന്നാൾ സപ്ലിമെന്റ്*, നവംബർ 2.

743. "പുതിയ ജീവിതത്തിലേക്കുള്ള പ്രവേശനം", മാങ്ങാനം ക്രൈസ്തവാശ്രമത്തിൽ റവ. പി. റ്റി. തോമസിന്റെ കബറടക്ക ശുശ്രൂഷാമദ്ധ്യേ ചെയ്ത പ്രസംഗം.

## 1995

744. "നമുക്കാവശ്യം സർവ്വമത സംഗ്രാഹിയായ ഒരു വിശ്വനാഗരികത", *ചിന്ത*, സെപ്റ്റംബർ 1, പേജ് 8–11.
745. "അഭികാമ്യം വിശ്വനാഗരികത തന്നെ", *ദേശാഭിമാനി ദിനപത്രം*, ഒക്ടോബർ 7.
746. "ശാന്തിയുടെ നീർച്ചാലുകൾ", *ഓർത്തഡോക്സ് സെമിനാരി ബുള്ളറ്റിൻ*, ഡിസംബർ, പേജ് 1.
747. "നന്മയുടെ രൂപങ്ങൾ സ്ത്രീകളിൽ നിന്ന്", *വനിത*, സെപ്റ്റംബർ 15–31.
748. "ഓരോ ശിശുവിനും ഓരോ മാലാഖയോ", *സെന്റ് തോമസ് സണ്ടേ സ്കൂൾ മാങ്ങാനം പ്ലാറ്റിനം ജൂബിലി സുവനീർ, പേജ് 25–26.*
749. "നീതിയിൽ അധിഷ്ഠിതമായ ഒരു രാഷ്ട്രം പുനഃസ്ഥാപിക്കുക. വർഗീയതയുടെ അടിസ്ഥാനം മതമോ? പരിഹാരം മതനിരപേക്ഷതയോ?", പ്രോ ഓറിയന്റേ ഫൗണ്ടേഷന്റെ ആഭിമുഖ്യത്തിൽ തിരുവനന്തപുരം യൂണിവേഴ്സിറ്റി സെനറ്റ് ഹാളിൽ ഒക്ടോബർ 2–ന് നടന്ന 'വളരുന്ന വർഗീയത ഉയർത്തുന്ന വെല്ലുവിളികൾ' എന്ന സെമിനാറിലെ മുഖ്യ പ്രഭാഷണം. *സ്നേഹം, സ്വാതന്ത്ര്യം, പുതിയ മാനവികത*, പൗലോസ് മാർ ഗ്രീഗോറിയോസ്, സോഫിയാ ബുക്സ്, കോട്ടയം, 2006, പേജ് 417–426.
750. "പുതിയ മാനവികത", *കേരള യുവത*, ഒക്ടോബർ, പേജ് 5–6, 33.
751. "നമുക്കാവശ്യം സർവ്വമത സംഗ്രാഹിയായൊരു വിശ്വനാഗരികത", *ചർച്ച് വീക്ക്‌ലി*, വാല്യം 49, ലക്കം 47–50.

## 1996

752. "മാർക്സിസം, മതനിരപേക്ഷത, മതം: ചില പുതുപരാമർശങ്ങൾ", *ചിന്ത*, ഫെബ്രുവരി 2, 9.
753. "മരുഭൂമിയിലെ പാരിജാതം: മൈലപ്ര മാത്യൂസ് റമ്പാൻ", *ഓർത്തഡോക്സ് യൂത്ത്*, സെപ്റ്റംബർ, പേജ് 5–6.
754. "നന്മയുടെ പ്രകാശം വരട്ടെ", *അദ്ധ്യാപകലോകം*, ജനുവരി.
755. "പാശ്ചാത്യ പ്രബുദ്ധത: ഒരു വിശദീകരണം", *പാശ്ചാത്യ പ്രബുദ്ധതയും ആധുനികോത്തരതയും*, പൗലോസ് മാർ ഗ്രീഗോറിയോസ്, കറന്റ് ബുക്സ്, കോട്ടയം.
756. "ശതാബ്ദി ആഘോഷിക്കുന്ന ഊർശ്ലേം യാത്രാവിവരണം", *ബഥേൽ പത്രിക*, ആഗസ്റ്റ്, പേജ് 20.
757. "ആത്മഹത്യ പൗരസ്ത്യസഭയുടേത് മനുഷ്യസ്നേഹമുള്ള സമീപനം", *മലങ്കരസഭാദീപം*, ഫെബ്രുവരി 16–28, പേജ് 8.
758. "റഷ്യ ദാരിദ്ര്യത്തിന്റെ പിടിയിൽ", *മലയാള മനോരമ*, ജൂലൈ 19.

## 1997

759. "ഭാരതവർഷവും യൂറോപ്യൻ പ്രബോധോദയവും", *ഭാഷാപോഷിണി*, പുസ്തകം 20, ലക്കം 8, ജനുവരി, പേജ് 38–41.

760. "സെക്കുലറിസവും ഭാരത ഭരണഘടനയും", *കേരള യുവത*, ജനുവരി, പേജ് 21–26.

# PART - II

761. ബാക്ടീരിയയ്ക്കും പേറ്റന്റ്?
762. വർഗ്ഗീയതയും രാഷ്ട്രീയകക്ഷികളും.
763. വൈദികരുടെ വേതനം.
764. പുത്തൻ മാലാഖമാരോ പഴയ പോക്കിരികളോ? എന്താണീ ദേശാതീത കോർപ്പറേഷനുകൾ?
765. ഭഗവത്ഗീതയും ഭീകരമനുഷ്യനും.
766. നിരായുധീകരണം പരാജയത്തിലോ?
767. ശാസ്ത്രം, മതം, ദർശനം, – ജ്ഞാനാർജ്ജനരീതികളുടെ ഒരു താരതമ്യപഠനം.
768. പരിണാമവാദം – പൗരസ്ത്യ ക്രൈസ്തവ ദർശനത്തിൽ.
769. ഇവാഞ്ചലിക്കൽ സഭകൾ.
770. എപ്പിഫനി.
771. ഈശോമശിഹാ.
772. ഇഷ്മായേൽ.
773. സ്ലീബാ വന്ദനവ് വിഗ്രഹാരാധനയോ?
774. അത്മായക്കാരിൽ നിന്നു നേതൃത്വം ഉണ്ടാകണം.
775. കാതോലിക്കേറ്റ് – ചില ചരിത്രവസ്തുതകൾ.
776. മഹാപുരോഹിതന്റെ ചുമതലകൾ.
777. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ – ഒരു തിരനോട്ടം.
778. പരിസ്ഥിതിയും ആദ്ധ്യാത്മികതയും.
779. ഭാരതസഭ ആദിമുതലേ സ്വതന്ത്രം.
780. വിവാഹവും കുടുംബജീവിതവും.
781. ഗർഭഛിദ്രം സാധൂകരിക്കാമോ?
782. ആണവഭീതിയിലുണരുന്ന നിരായുധീകരണം.
783. എക്യുമെനിസം: അടിസ്ഥാന തത്വങ്ങൾ.
784. ഹൃദയത്തിൽ നിന്ന്.
785. സാംഖ്യ ദർശനം.

## PART - III*

**സ്നേഹം സ്വാതന്ത്ര്യം പുതിയ മാനവികത**



**സ്നേഹം ക്രിസ്തുമതത്തിന്റെ അടിസ്ഥാനം**



---

* *സമ്പൂർണ മലയാള രചനകൾ* എന്ന പരമ്പരയിൽ പ്രസിദ്ധീകരിക്കപ്പെട്ട പുസ്തകങ്ങളിൽ ഉൾപ്പെടുത്തിയ ലേഖനങ്ങൾ.

6. പുതുക്കത്തിന്റെ ശുശ്രൂഷകൾ
7. സന്യാസജീവിതം എന്തിനുവേണ്ടി?
8. സഭൈക്യപ്രസ്ഥാനം: പ്രതീക്ഷകളും പ്രശ്നങ്ങളും
9. സ്നേഹം: ക്രിസ്തുമതത്തിന്റെ അടിസ്ഥാനം
10. ദൈവപുത്രന്റെ മർത്ത്യീകരണം അതിന്റെ മൗലികോദ്ദേശ്യമെന്ത്?
11. അഞ്ചാം തൂബ്ദേനിലെ പരിശുദ്ധ പിതാക്കന്മാർ
12. പരസത്തവാദവും സഹസത്തവാദവും
13. ഓർത്തഡോക്സ് സഭകളിലെ പരിശുദ്ധന്മാരും പരുമല തിരുമേനിയും
14. പരിശുദ്ധ റൂഹായും ലോകത്തിന്റെ രക്ഷയും
15. പൗരോഹിത്യം അതിന്റെ രൂപവും അടിസ്ഥാനവും
16. വി. കുമ്പസാരം പാരമ്പര്യത്തിൽ
17. ശിശുസ്നാനം ക്രൈസ്തവ വിശ്വാസത്തിൽ
18. വിവാഹവും കുടുംബജീവിതവും
19. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സന്ദേശം
20. ആദാമ്യപാപം അത് മനുഷ്യവർഗ്ഗത്തെ എങ്ങനെ ബാധിക്കുന്നു
21. സ്ലീബാ വന്ദനവ് വിഗ്രഹാരാധനയോ?
22. വ്യക്തിപരമായ പ്രാർത്ഥനയും പൊതുവായ ആരാധനയും

**നന്മയുടെ നീർച്ചാലുകൾ**

1. പരിശുദ്ധ കന്യകമറിയാം
2. ആത്മീയ ജ്യോതിസിനു സ്മരണാഞ്ജലി
3. മലങ്കരയുടെ മഹർഷിവര്യൻ
4. വിശ്വാസത്തിന്റെ മർമ്മമറിഞ്ഞ ആത്മീയ നേതാവ്
5. അസോസ്യേഷൻ ഒരു തിരനോട്ടം
6. ശാന്തിയുടെ നീർച്ചാലുകൾ
7. നന്മയുടെ രൂപങ്ങൾ സ്ത്രീകളിൽ നിന്ന്
8. ലോകസഭാകൗൺസിലിന്റെ ഉപ്പ്സാലാ സമ്മേളനം
9. പാപ്പായുടെ സന്ദർശനം
10. മഹാപുരോഹിതന്റെ ചുമതലകൾ
11. ഓർത്തഡോക്സ് സഭ
12. അസോസ്യേഷനും സുന്നഹദോസും: ഒരു ചരിത്രാവലോകനം
13. റോമാസഭയും അനുസരണത്തിന്റെ നൽവരവും
14. സുറിയാനിസഭയും
15. മാർട്ടിൻ ലൂതർ എന്ന മനുഷ്യസ്നേഹി
16. നമ്മുടെ സഭയുടെ ആരാധനാപാരമ്പര്യം
17. വി. തോമ്മാശ്ലീഹായുടെ സിംഹാസനം: നവീനസൃഷ്ടിയോ?
18. പൗരസ്ത്യ കാതോലിക്കേറ്റ്
19. സാർവ്വത്രികസഭയുടെ പുനരൈക്യം
20. ഏകസിംഹാസനവാദം: ഒരു ചരിത്ര നിരീക്ഷണം
21. കാതോലിക്കാസ്ഥാനം: ചില വസ്തുതകൾ

22. ആർഷഭാരതത്തിലെ പുണ്യപുരുഷൻ
23. മൂന്നു വൈദികശ്രേഷ്ഠന്മാർ

**ഈശ്വരൻ മനുഷ്യൻ പ്രപഞ്ചം: നിസ്സായിലെ ഗ്രിഗോറിയോസിന്റെ ദർശനത്തിൽ**

1. നിസ്സായിലെ വി. ഗ്രിഗോറിയോസിന്റെ
2. ദർശനങ്ങളുടെ സമകാലിക പ്രസക്തി
3. നിസ്സായിലെ വി. ഗ്രിഗോറിയോസ് (330–395)
4. ഈശ്വരസ്വഭാവം ക്രൈസ്തവ ദർശനത്തിൽ
5. ഈശ്വരസ്വാതന്ത്ര്യവും മനുഷ്യസ്വാതന്ത്ര്യവും
6. പരിണാമവാദം: പൗരസ്ത്യ ക്രൈസ്തവദർശനത്തിൽ
7. ദൈവപുത്രന്റെ മർത്യീകരണം അതിന്റെ മൗലികോദ്ദേശ്യമെന്ത്?
8. മനുഷ്യൻ ആധുനിക ദൈവശാസ്ത്രത്തിൽ

**പൗരസ്ത്യ ക്രൈസ്തവ ദർശനം**

1. ഓർത്തഡോക്സ് സഭ
2. വിശുദ്ധ വേദപുസ്തകം
3. സഭയുടെ വിശുദ്ധ രഹസ്യങ്ങൾ
4. ക്രിസ്തീയ ആരാധന
5. പൗരസ്ത്യക്രിസ്തീയ ആരാധനക്രമങ്ങൾ: ഒരു പഠനം
6. സന്യാസജീവിതം
7. ശിശുസ്നാനം ക്രൈസ്തവവീക്ഷണത്തിൽ
8. മാമോദീസാ: ക്രൈസ്തവവിശ്വാസത്തിൽ
9. പരിശുദ്ധ കന്യകമറിയാം
10. ദൈവമാതാവിന്റെ സ്ഥാനമാഹാത്മ്യം
11. പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത
12. പരിശുദ്ധാത്മദാനങ്ങളും വിടുതൽ പ്രസ്ഥാനങ്ങളും
13. ദൈവപുത്രന്റെ മർത്ത്യീകരണം: അതിന്റെ മൗലികോദ്ദേശ്യമെന്ത്?
14. ആദാമ്യ പാപവും പരിണിതഫലങ്ങളും
15. ആരാധനക്രമത്തിലെ വേദശാസ്ത്രം
16. മതമോ ശാസ്ത്രമോ കൂടുതൽ വിശ്വസനീയം?
17. പരിണാമവാദം: പൗരസ്ത്യ ക്രൈസ്തവ ദർശനത്തിൽ
18. ഈശ്വര സ്വാതന്ത്ര്യവും മനുഷ്യ സ്വാതന്ത്ര്യവും
19. ഈശ്വര സ്വഭാവം: ക്രൈസ്തവദർശനത്തിൽ
20. നാളത്തെ സമൂഹം
21. സാഹിത്യവും മനഃശാസ്ത്രവും
22. പരിസ്ഥിതിയും ആദ്ധ്യാത്മികതയും

**മതം ശാസ്ത്രം മനുഷ്യരാശിയുടെ ഭാവി**

1. ക്രിസ്തീയ ആരാധന
2. കൂദാശകൾ

3. ശിശുസ്നാനം ദൈവഹിതമോ?
4. പരിശുദ്ധാത്മദാനങ്ങളും വിടുതൽ പ്രസ്ഥാനങ്ങളും
5. തിരുശേഷിപ്പുകൾ: ആദിമസഭയുടെ ദർശനം
6. നിശബ്ദതാ സന്യാസപ്രസ്ഥാനം
7. എങ്ങിനെ പ്രാർത്ഥിക്കണം?
8. പാപമോചന പ്രക്രിയ
9. പൗരസ്ത്യ ക്രിസ്തീയാരാധനക്രമങ്ങൾ; ഒരു താരതമ്യ പഠനം
10. റോമാസഭ കാതോലിക വിശ്വാസത്തോട് കൂട്ടിച്ചേർത്തിട്ടുള്ള സംഗതികൾ
11. വി. വേദപുസ്തകം
12. എഫേസ്യർക്ക് എഴുതിയ ലേഖനം
13. വചനസംഗ്രഹം
14. സങ്കീർത്തനപ്പുസ്തകം ഒരു ലഘു മുഖവുര
15. വെളിപാടു പുസ്തകം കാനോനികമാണോ?
16. മാർത്തോമ്മാ എഴുതിയ സുവിശേഷം
17. മൈലപ്ര മാത്യൂസ് റമ്പാൻ
18. സഭയും സമാധാനവും; സമാധാനത്തെപ്പറ്റി ചില ചിന്തകൾ
19. സുപ്രീംകോടതിവിധിയും സഭാ സമാധാന സാധ്യതകളും
20. ഭാരതീയമായ ഒരു സഭ
21. കാതോലിക്കാസ്ഥാനം: ചില വസ്തുതകൾ
22. കാതോലിക്കേറ്റ്: സപ്തതി ആഘോഷം
23. അന്ത്യോഖ്യാ-മലങ്കരബന്ധം; ചില ചരിത്ര വസ്തുതകൾ
24. മുളന്തുരുത്തി സുന്നഹദോസ്
25. ഡൽഹിയിലെ ഓർത്തഡോക്സ് പള്ളി
26. വിജ്ഞാനകോശം: ആമുഖം
27. ഭാരതീയ ക്രൈസ്തവസഭ അപകടത്തിലാകുമോ?
28. വൈദികസെമിനാരി സഭയുടെ ജീവനാഡി
29. വൈദികരുടെ വേതനം
30. എക്യുമെനിസത്തിന്റെ അടിസ്ഥാനതത്വങ്ങൾ
31. എക്യുമെനിക്കൽ പ്രസ്ഥാനവും ഓറിയന്റൽ ഓർത്തഡോക്സ് സഭകളും: ഒരു വിലയിരുത്തൽ
32. ലോകസഭാ കൗൺസിൽ: പരിമിതികളും പ്രതീക്ഷകളും
33. എത്യോപ്യയിലെ ക്രൈസ്തവസഭ
34. ബൈസന്റീൻ ആകമാന സുന്നഹദോസ്
35. ക്രിസ്മസ് ശാന്തിയുടെ ഉത്സവം
36. ഇന്നത്തെ ചിന്താവിഷയത്തിന് ഒരു ആശംസ
37. ആ മറഞ്ഞുപോയ പുഞ്ചിരി: ജോൺ പോൾ ഒന്നാമൻ മാർപാപ്പാ ഒരനുസ്മരണം
38. മതമോ ശാസ്ത്രമോ കൂടുതൽ വിശ്വസനീയം?
39. ജീവപ്രഭയുടെ ഛായാചിത്രം
40. ഹൃദയത്തിൽ നിന്ന്

## മതം ശാസ്ത്രം ദർശനം

**അനുബന്ധം 3**

# Index of The Star of the East

## An Ecumenical Journal dealing specially with the Oriental & Eastern Orthodox Churches

**1939 -**
**(Edited by Fr. Dr. C. T. Eapen)**

**1979-1996**
**(Edited by Dr. Paulos Mar Gregorios)**

### Vol. II, No. 1, October 1940



### Vol. XXIII, No. 1 & 2, July 1962

**Vol. XXIV, No. 1 & 2, August 1963**



**Vol. XXV, No. 1, May 1964**

**Vol. XXV, No. 2, October 1964**



**Vol. XXVI, No. 1, June 1965**



**Vol. XXVII, No. 1, 2, June 1966**

**Impressions of the observers at the Vatican Council**



**Vol. I No. 1, January 1979**

**Vol. I No. 2, April 1979**



**Vol. 1, No. 3, July 1979**



**Vol. I No. 4 October 1979**

**Vol. 2, No. 1, January 1980**



**Vol. 2, No. 2, April 1980**

**Vol. 2, No. 3, July 1980**



**Vol. 2, No. 4, October 1980**

**Vol. 3, No. 1, January 1981**



**Vol. 3, No. 2, April, 1981**



**Vol. 3, No. 3, July - Sept. 1981**

**Vol. 3 No. 4, Oct. - Dec. 1981**



**Vol. 4 No. 1, January - March 1982**



**Vol. 4 No. 2, June 1982**

**Vol. 4, No. 3, July - September 1982**



**Vol. 4, No. 4, December 1982**

**Vol. 5, No. 1, March 1983**

**Vol. 5, No. 2, June 1983**



**Vol. 5, No. 3, September, 1983**



**Vol. 5, No. 4, December 1983**

**Vol. 6, No. 1, December 1984**



**Vol. 6, No. 2, June 1984**



**Vol. 6, No. 3, 4, December 1984**

**Vol. 7, No. 1, March 1985**



**Vol. 7, No. 2, 3, September 1985**



**Vol. 7, No. 4, December 1985**

**Vol. 8, No. 1, March 1986**



**Vol. 8, No. 2, June 1986**



**Vol. 8, No. 3, September 1986**



**Vol. 8, No. 4, December 1986**

**Vol. 9, No. 1, March 1987**



**Vol. 9, No. 2, June 1987**



**Vol. 9, No. 3, 4, September-December 1987**

**Vol. 10, No. 1, March 1988**



**Vol. 10, No. 2 & 3, June - September 1988**



**Vol. 10, No. 4, December 1988**



**Vol. 11, No. 1-2, March - June 1989**

**Vol. 11, No. 3-4, July - October 1989**



**Vol. 12, No. 1-2, March - June 1990**

**Vol. 12, No. 3, September 1990**



**Vol. 12, No. 4, December 1990**



**Vol. 13, No. 1 & 2, March - June 1991**

**Vol. 13 No. 3, September 1991**



**Vol. 13, No. 4, December 1991**



**Vol. 14, No. 1 & 2, March - June 1992**

**Vol. 14, No. 3 & 4, July, December 1992**



**Vol. 15, No. 1 & 2, January, June, 1993**



**Vol. 15, No. 3 & 4, Sept. 1993 - Jan. 1994**

**Vol. 16, No. 1-2, January- June 1994**



**Vol. 17, Nos. 1-3, Jan. - Sept. 1996**

## അനുബന്ധം 4

# പൗലോസ് മാർ ഗ്രീഗോറിയോസിന്റെ അറുപതാം ജന്മദിനാഘോഷം

കോട്ടയം





പൗലോസ് മാർ ഗ്രീഗോറിയോസ്, എം. പി. വീരേന്ദ്രകുമാർ, കെ. എം. മാത്യു.



**ഗുരു നിത്യചൈതന്യ യതി, സഖറിയാസ് മാർ തെയോഫിലോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, നൈനാൻ കോശി**



**സി. അച്യുതമേനോൻ, പൗലോസ് മാർ ഗ്രീഗോറിയോസ്, കെ. എം. മാത്യു, ഡോ. കെ. എം. തരകൻ.**



**എം. പി. വീരേന്ദ്രകുമാർ പ്രസംഗിക്കുന്നു**




**ഗുരു നിത്യചൈതന്യ യതി, സ്വാമി സിദ്ധിനാഥാനന്ദ, സഖറിയാസ് മാർ തെയോഫിലോസ്, സി. അച്യുതമേനോൻ, പൗലോസ് മാർ ഗ്രീഗോറിയോസ്, നൈനാൻ കോശി**



**ഭക്ഷണമേശയിലൊരു ചർച്ച. സി. അച്യുതമേനോൻ, പൗലോസ് മാർ ഗ്രീഗോറിയോസ്, ഗുരു നിത്യചൈതന്യ യതി.**



**സി. അച്യുതമേനോൻ, പൗലോസ് മാർ ഗ്രീഗോറിയോസ്, നൈനാൻ കോശി, ഗുരു നിത്യചൈതന്യ യതി, സ്വാമി സിദ്ധിനാഥാനന്ദ, സഖറിയാസ് മാർ തെയോഫിലോസ്.**



**കെ. എം. മാത്യു, പൗലോസ് മാർ ഗ്രീഗോറിയോസ്, പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ.**




**കുര്യാക്കോസ് കുന്നശ്ശേരി, പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ, പൗലോസ് മാർ ഗ്രീഗോറിയോസ്.**



**പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ജന്മദിനാശംസകൾക്ക് മറുപടി പറയുന്നു. ഗുരു നിത്യചൈതന്യ യതി, സഖറിയാസ് മാർ തെയോഫി ലോസ്, പൗലോസ് മാർ പൗലോസ്, പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ.**





**പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക് അറുപതാം ജന്മദിന മംഗളപത്രം കെ. എം. മാത്യു സമ്മാനിക്കുന്നു.**



# പൗലൂസ് മാർ ഗ്രീഗോറിയോസിനു ജന്മദിനാശംസകൾ

ലോകരാഷ്ട്രങ്ങളുടെ ആദരവും അംഗീകാരവും നേടാൻ കഴിഞ്ഞിട്ടുള്ള പ്രശസ്ത ദൈവശാസ്ത്രജ്ഞനായ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ഷഷ്ടിപൂർത്തി ആഘോഷം ഇക്കഴിഞ്ഞ ഓഗസ്റ്റ് ഏഴിനു കോട്ടയം മാമ്മൻ മാപ്പിള ഹാളിൽ നടന്നു. കക്ഷി രാഷ്ട്രീയ സങ്കുചിത ചിന്താഗതികൾ മറന്നു കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നെത്തിയ നൂറുകണക്കിനു പ്രശസ്ത വ്യക്തികൾ പ്രൗഢ ഗംഭീരമായ ഈ പരിപാടികളിൽ പങ്കെടുത്തു. വർത്തമാനപ്പത്രങ്ങളും മറ്റു വാർത്താ മാധ്യമങ്ങളും ഈ ജന്മദിനാഘോഷത്തിനു വമ്പിച്ച പ്രാധാന്യം നൽകി. ജന്മനാടിന്റെ സ്നേഹബഹുമാനാദരവുകൾ കലവറ കൂടാതെ നേടുവാൻ ഈ പ്രതിഭാശാലിക്കു കഴിഞ്ഞുവെന്നതിന്റെ പ്രകടനമായിരുന്നു അത്.

മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ആശയങ്ങളും ദർശനങ്ങളും കണക്കിലെടുത്താണ് ഈ ഏകദിന പരിപാടി ക്രമീകരിച്ചത്. ഉദ്ഘാടന പൊതുസമ്മേളനങ്ങളിലും "ലോകസമാധാനം", "മനുഷ്യസ്വാതന്ത്ര്യം" എന്നിവയെക്കുറിച്ചു നടന്ന സെമിനാറുകളിലും സമകാലീന പ്രശ്നങ്ങൾ ഗൗരവമുള്ള ചർച്ചയ്ക്കു വിഷയീഭവിച്ചു.

ഓർത്തഡോക്സ് സഭയുടെ ഡൽഹി ഭദ്രാസനാധിപനും വൈദിക സെമിനാരി പ്രിൻസിപ്പലുമായ മെത്രാപ്പോലീത്തായുടെ വ്യക്തിപ്രാഭവത്തെയും നേതൃത്വത്തെയും സമ്മേളനങ്ങളിൽ പങ്കെടുത്തു സംസാരിച്ചവർ മുക്തകണ്ഠം പ്രശംസിച്ചു.

വിവിധ രംഗങ്ങളിൽ സ്വർണ്ണം വാരിക്കൂട്ടുന്ന ഒരു സ്പോർട്സ് താരത്തെപ്പോലെ മെത്രാപ്പോലീത്താ ബഹുമതികൾ വാരിക്കൂട്ടുന്നുവെന്നു സമ്മേളനം ഉദ്ഘാടനം ചെയ്ത ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. സെറാമ്പൂരിൽ നിന്നു പ്രബന്ധം സമർപ്പിച്ചു നേടിയ ഡോക്ടറേറ്റിനു പുറമേ ഹങ്കറിയിലെയും യു. എസ്. എസ്. ആർ. ലെയും തിയോളജിക്കൽ സെമിനാരികളിൽ നിന്ന് അദ്ദേഹം ബഹുമതി സമ്പാദിച്ചിട്ടുണ്ട്.

കേരളത്തിലെ തൃപ്പൂണിത്തുറ തടിക്കൽ തറവാട്ടിലാണു ജനിച്ചതെങ്കിലും കേരളത്തിനു പുറത്താണ് മെത്രാപ്പോലീത്താ കൂടുതലായി അറിയപ്പെടുന്നത്. കോട്ടയത്തു താമസിക്കുകയും ഡൽഹി ഭദ്രാസനത്തെ

ഭരിക്കുകയും മോസ്കോയിലും പ്രാഗിലും ജനീവായിലും പ്രവർത്തിക്കുകയും ചെയ്യുന്ന തിരുമേനിയെ ഒരു അദ്ഭുത പുരുഷൻ എന്നാണ് ഉദ്ഘാടന സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ച ബിഷപ്പ് കുര്യാക്കോസ് കുന്നശ്ശേരി വിശേഷിപ്പിച്ചത്.

ചിന്തകൻ, പണ്ഡിതൻ, പ്രഭാഷകൻ, ഗ്രന്ഥകാരൻ തുടങ്ങി വിവിധ നിലകളിൽ അന്താരാഷ്ട്ര പ്രശസ്തനാണു തിരുമേനി. സാത്വികഭാവം നിറഞ്ഞ മുഖം, ചൈതന്യധന്യമായ കണ്ണുകൾ, ആജ്ഞാശക്തി സ്ഫുരിക്കുന്ന സംഭാഷണം, വിനയം വിട്ടുമാറാത്ത പെരുമാറ്റം. അടുത്തിടപെടുവാൻ അവസരം ലഭിച്ചിട്ടുള്ള ആർക്കും തിരുമേനിയെ മറക്കാനാവില്ല.

ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ബൈബിൾ പ്രബോധനം സമ്മേളനത്തിനു സവിശേഷമായ ഒരു ആദ്ധ്യാത്മിക പരിവേഷം നൽകി. “ഒരുവൻ എന്റെ പിന്നാലെ വരുവാൻ ആഗ്രഹിക്കുന്നെങ്കിൽ അവൻ തന്നെത്താൻ ത്യജിച്ചു തന്റെ ക്രൂശെടുത്ത് എന്നെ അനുഗമിക്കട്ടെ...” എന്നു തുടങ്ങുന്ന ബൈബിൾ വാക്യങ്ങളെ മെത്രാപ്പോലീത്താ വിശദീകരിച്ചു. സ്വന്തം ആത്മാവിനെ മാത്രം രക്ഷിക്കുകയെന്ന സ്വാർത്ഥോദ്ദേശ്യമല്ല, വിശ്വവ്യാപകമായ സ്നേഹമാണു ക്രിസ്തു നമ്മിൽനിന്നു പ്രതീക്ഷിക്കുന്നത്. സ്നേഹത്തിന്റെ പാതയിൽ നേരിടുന്ന പ്രതിബന്ധങ്ങളായ കുരിശിനെ എടുക്കാൻ നാം സന്നദ്ധരായേ മതിയാവൂ – മെത്രാപ്പോലീത്താ ചൂണ്ടിക്കാട്ടി.

“മനുഷ്യസ്വാതന്ത്ര്യം” എന്ന വിഷയത്തെക്കുറിച്ചു രണ്ടര മണിക്കൂർ ദീർഘിച്ച സെമിനാറിൽ അദ്ധ്യക്ഷത വഹിച്ച ബിഷപ്പ് സക്കറിയാസ് മാർ തെയോഫിലോസ്, മനുഷ്യന്റെ സ്വാർത്ഥതയാണു മനുഷ്യസ്വാതന്ത്ര്യത്തിന് ഏറ്റവും വലിയ വിലങ്ങുതടിയായി നിൽക്കുന്നതെന്നു പറഞ്ഞു.

ഇന്ത്യയിലെയെന്നല്ല ലോകത്തിലെതന്നെ കിടയറ്റ ദൈവശാസ്ത്രജ്ഞരിലൊരാളാണു മെത്രാപ്പോലീത്തായെന്നു ഡോ. എം. എം. തോമസ് പറഞ്ഞു. വിമോചനത്തിന്റെ ദൈവശാസ്ത്രത്തെക്കുറിച്ചു റവ. ഡോ. ജെ. കട്ടയ്ക്കലും ഹൈന്ദവ ദർശനത്തിലെ സ്വാതന്ത്ര്യ സിദ്ധാന്തത്തെക്കുറിച്ചു സ്വാമി സിദ്ധിനാഥാനന്ദജിയും ഇസ്ലാമിലെ സ്വാതന്ത്ര്യദർശനത്തെപ്പറ്റി പി. കെ. ഷംസുദീനും, ക്രൈസ്തവ സ്വാതന്ത്ര്യ ദർശനത്തെക്കുറിച്ചു റവ. ഡോ. എം. ജെ. ജോസഫ്, റവ. ഡോ. കെ. എം. ജോർജ്, റവ. പി. ടി. തോമസ് എന്നിവരും പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

“ലോകസമാധാനം” എന്ന വിഷയത്തെക്കുറിച്ചുള്ള സെമിനാറായിരുന്നു ഉച്ചയ്ക്കുശേഷം നടന്നത്. കേരള യൂണിവേഴ്സിറ്റി വൈസ് ചാൻസലർ ഡോ. എ. വി. വറുഗീസായിരുന്നു അദ്ധ്യക്ഷൻ. യുദ്ധത്തിന്റെ ആവശ്യത്തിനുവേണ്ടി ലോകത്തിൽ ചെലവാക്കുന്ന തുകയുടെ ആറിൽ ഒന്നു

ണ്ടെങ്കിൽ ദാരിദ്ര്യവും അസമത്വവും ഇല്ലാതാക്കാൻ കഴിയുമെന്നു വസ്തുതകളും യാഥാർത്ഥ്യങ്ങളും നിരത്തിക്കൊണ്ടു ഡോ. വറുഗീസ് സമർത്ഥിച്ചു.

മർദ്ദിത ജനതയുടെ വിമോചനത്തിൽക്കൂടി മാത്രമേ ലോകസമാധാനം സാദ്ധ്യമാകൂ എന്നു ബിഷപ്പ് പൗലൂസ് മാർ പൗലൂസ് പറഞ്ഞു. ലോകത്തിൽ സാങ്കേതികവിദ്യയ്ക്കു സമാധാനം സ്ഥാപിക്കാനാവില്ലെന്നു മനസ്സിലാക്കിയ ചിന്തകർ സമാധാന സ്ഥാപനത്തിനുള്ള സാദ്ധ്യതകൾ സൃഷ്ടിക്കുവാൻ മതങ്ങളെ ആശ്രയിക്കുന്നുവെന്നു ഗുരുനിത്യ ചൈതന്യയതി ചൂണ്ടിക്കാട്ടി. ഇസ്രയേൽ ബേറൂട്ടിന്റെ മേൽ നടത്തുന്നതുപോലുള്ള ആക്രമണങ്ങൾ കിരാതമാണെന്ന് നൈനാൻ കോശിയും, സാമ്പത്തിക സ്വാതന്ത്ര്യത്തിൽക്കൂടിയും ആദ്ധ്യാത്മിക സ്വാതന്ത്ര്യത്തിൽക്കൂടിയും മാത്രമേ ലോകസമാധാനം യാഥാർത്ഥ്യമാവുകയുള്ളുവെന്നു ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും സമർത്ഥിച്ചു.

സ്വാർത്ഥ ചിന്താഗതികൾ വെടിഞ്ഞു ലോകത്തെ ഒരു കുടുംബമായി കണ്ടുകൊണ്ടു പ്രവർത്തിക്കുകയാണു ലോകസമാധാനത്തിനുള്ള മാർഗമെന്നാണു ഡോ. സി. പി. മാധവൻകുട്ടി പറഞ്ഞത്.

മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ ഒരു വിജ്ഞാന ഭണ്ഡാഗാരമായിട്ടാണു വിജ്ഞാനകുതുകികൾ കാണുന്നത്. സഭകളുടെ ലോക കൗൺസിലുമായി അദ്ദേഹത്തിനു 30-ൽപരം വർഷത്തെ ബന്ധമുണ്ട്. അദ്ദേഹത്തിന് ആശംസകൾ നേർന്നുകൊണ്ടു സഭകളുടെ ലോക കൗൺസിൽ ജനറൽ സെക്രട്ടറി ഡോ. ഫിലിപ്പ് പോർട്ടർ അയച്ച സന്ദേശം മെത്രാപ്പോലീത്തായുടെ വ്യക്തിപ്രഭാവത്തിനും നേതൃത്വത്തിനും ലഭിച്ച അംഗീകാരം കൂടിയായിരുന്നു.

രാവിലെ കൃത്യം 9-ന് ആരംഭിച്ച പരിപാടികളുടെ സമാപന പൊതുസമ്മേളനം അഞ്ചു മണിക്ക് ആരംഭിച്ചപ്പോൾ വിശാലമായ മാമ്മൻ മാപ്പിള ഹാൾ പ്രശസ്ത വ്യക്തികളെക്കൊണ്ടു നിറഞ്ഞുകവിഞ്ഞു. അദ്ധ്യക്ഷവേദി പ്രൗഢമായിരുന്നു.

വലിമയുടെ മേഖലകളിൽ കയറുമ്പോഴും എളിമ വിട്ടുമാറാത്ത പൗലൂസ് മാർ ഗ്രീഗോറിയോസ് എന്ന മഹാപുരുഷനെ വേദശാസ്ത്ര പാരാവാര പാരംഗതൻ എന്നാണു സമ്മേളനം ഉദ്ഘാടനം ചെയ്ത കേന്ദ്രമന്ത്രി സി. എം. സ്റ്റീഫൻ വിശേഷിപ്പിച്ചത്.

മെത്രാപ്പോലീത്തായുടെ പ്രതിഭയുടെ പ്രഭ ഓളം വെട്ടുന്നതു കാണാൻ പലപ്പോഴും അവസരം ലഭിച്ചിട്ടുള്ള മുൻ മുഖ്യമന്ത്രി സി. അച്യുതമേനോനായിരുന്നു അദ്ധ്യക്ഷൻ. അഖിലലോക സമാധാന

കൗൺസിലിന്റെ പേരിൽ അച്യുതമേനോൻ മെത്രാപ്പോലീത്തായെ പൂമാല അണിയിക്കുകയും അദ്ദേഹത്തിന് ഉപഹാരം സമർപ്പിക്കുകയും ചെയ്തു.

ഈ സമ്മേളനത്തിനു വേദി ഒരുക്കുവാൻ ഭാഗ്യം സിദ്ധിച്ച കോട്ടയത്തെ ആതിഥേയ സമിതിക്കുവേണ്ടി അതിന്റെ ചെയർമാനും മനോരമയുടെ ചീഫ് എഡിറ്ററുമായ കെ. എം. മാത്യു മെത്രാപ്പോലീത്തായ്ക്കു മംഗളപത്രം വായിച്ചു സമർപ്പിച്ചു. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ വൈരുദ്ധ്യങ്ങളുടെ സമാഹാരമായി പലർക്കും അനുഭവപ്പെടുമെങ്കിലും വിരുദ്ധങ്ങളായ വീക്ഷണങ്ങളെയും പ്രത്യയശാസ്ത്രങ്ങളെയും ഉദ്ഗ്രഥിക്കുവാൻ മെത്രാപ്പോലീത്തായ്ക്കു കഴിഞ്ഞിട്ടുണ്ടെന്നു കെ. എം. മാത്യു തന്റെ ലഘുപ്രസംഗത്തിൽ സമർത്ഥിച്ചു.

മാർ ഗ്രീഗോറിയോസിനെ വളരെ വിദൂരതയിൽനിന്നു കണ്ട് ആരാധനയുടെ മനസ്സുമായി ഓടിയെത്തിയ ഒരാളാണു താനെന്നാണ് ആശംസാപ്രസംഗം നിർവഹിച്ച മാതൃഭൂമി മാനേജിംഗ് ഡയറക്ടർ എം. പി. വീരേന്ദ്രകുമാർ പറഞ്ഞത്.

മതത്തിന്റെ ആചാരാനുഷ്ഠാനങ്ങളിൽ ഒതുങ്ങിനിൽക്കാതെ ലോകത്തെ ഒരു കുടുംബമായി കണ്ടുകൊണ്ടു ക്രൈസ്തവ ധർമപ്രചോദിതനായി പ്രവർത്തിക്കുന്ന ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ ഒരു മഹാമേരു എന്നാണു സാഹിത്യ അക്കാദമി പ്രസിഡന്റ് തകഴി ശിവശങ്കരപ്പിള്ള വിശേഷിപ്പിച്ചത്.

കൈവച്ച മേഖലകളെല്ലാം പിടിച്ചടക്കാൻ കഴിഞ്ഞിട്ടുള്ള മെത്രാപ്പോലീത്തായ്ക്കു ദീപിക മാനേജിംഗ് എഡിറ്റർ റവ. ഡോ. വിക്ടർ നരിവേലി ആയുരാരോഗ്യങ്ങൾ നേർന്നു.

മെത്രാപ്പോലീത്തായുടെ വിശ്വദർശനത്തിന്റെ പ്രചോദനം പല സഭകൾക്കും പുതിയ വെളിച്ചം നൽകിയിട്ടുണ്ടെന്നു പ്രൊഫസർ നൈനാൻ കോശി (ഡബ്ല്യൂ.സി.സി., ജനീവ) പറഞ്ഞു.

മതവും ശാസ്ത്രവും തമ്മിൽ ഒരു സംവാദത്തിനു ലോകത്തിൽ ആരംഭം കുറിച്ച വ്യക്തിയാണു മെത്രാപ്പോലീത്തായെന്നു മാർത്തോമ്മാ വൈദിക സെമിനാരി പ്രിൻസിപ്പൽ റവ. ഡോ. കെ. വി. മാത്യു ചൂണ്ടിക്കാട്ടി.

"മെത്രാപ്പോലീത്തായെപ്പോലുള്ള ഒരു ക്രിസ്തീയ ചിന്തകൻ നമ്മുടെ ഇടയിൽ ജീവിച്ചു എന്നതിൽ നമുക്ക് അഭിമാനിക്കാം. ദൈവത്തെ സ്തുതിക്കാം." മനോരാജ്യം ചീഫ് എഡിറ്റർ റേച്ചൽ തോമസ് പറഞ്ഞു.

പ്രപഞ്ചം മുഴുവൻ ഒരു കുടുംബമായി കാണാനുള്ള മെത്രാപ്പോലീത്തായുടെ കഴിവിനെ മുനിസിപ്പൽ വൈസ് ചെയർമാൻ പി. സി. ചെറിയാൻ ശ്ലാഘിച്ചു.

ഒരു പത്രപ്രവർത്തകനായി ജീവിതം ആരംഭിച്ച മെത്രാപ്പോലീത്തായ്ക്കു പത്രലോകത്തിന്റെ പേരിൽ കേരള പ്രസ് അക്കാദമി ചെയർമാൻ ടി. കെ. ജി. നായർ ആശംസകൾ നേർന്നു.

ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് രചിച്ചതും പ്രൊഫ. കെ. എം. തരകൻ പരിഭാഷപ്പെടുത്തിയതുമായ സ്വാതന്ത്ര്യദീപ്തി എന്ന പുസ്തകത്തിന്റെ പ്രകാശനം ഒരു പ്രതി സി. അച്യുതമേനോനു നൽകിക്കൊണ്ടു ബിഷപ്പ് ടി. ബി. ബഞ്ചമിൻ നിർവഹിച്ചു.

"എനിക്ക് എന്നെക്കുറിച്ചുതന്നെ സംതൃപ്തിയുണ്ടാകാൻ ഇനി ഞാൻ യുഗങ്ങളോളം പ്രവർത്തിക്കേണ്ടി വരും" എന്നാണു മെത്രാപ്പോലീത്താ മറുപടി പ്രസംഗത്തിൽ പറഞ്ഞത്. "എല്ലാവർക്കും നന്മ ചെയ്തു ജീവിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. മനുഷ്യരാശിയെ മുഴുവൻ സഹോദരതുല്യം കാണുവാനാണ് എന്റെ ശ്രമം. നീതിനിഷ്ഠമായ ഒരു സാമ്പത്തിക സമൂഹത്തിനുവേണ്ടിയുള്ള ആ ശ്രമത്തിൽ നിങ്ങളുടെ പ്രാർത്ഥനകളും ആശംസകളും തീർച്ചയായും എനിക്കു ശക്തി പകരും" – മെത്രാപ്പോലീത്താ പറഞ്ഞു.

"എന്റെ നാഥൻ നല്ല ഇടയനായ ക്രിസ്തുവാണ്. ആ ക്രിസ്തുവിനെ പിന്തുടരുകയാണ് എന്റെ ജീവിതലക്ഷ്യം. അതു വേണ്ടവണ്ണം സാധിക്കുന്നില്ലല്ലോ എന്ന ദുഃഖം മാത്രമേ എനിക്കുള്ളു" – മെത്രാപ്പോലീത്താ വികാരഭരിതനായി.

രാവിലെ 8.55–നു മാമ്മൻ മാപ്പിള ഹാളിൽ എത്തിയ പൗലൂസ് മാർ ഗ്രീഗോറിയോസിനെ ആതിഥേയ സമിതിക്കുവേണ്ടി എം. പി. ഗോവിന്ദൻനായർ ഹാരാർപ്പണം ചെയ്തു സ്വീകരിച്ചു. ഉദ്ഘാടന സമ്മേളനത്തിൽ പ്രൊഫ. കെ. എം. തരകനും സമാപന യോഗത്തിൽ ഡി. സി. കിഴക്കേമുറിയും സ്വാഗതം പറഞ്ഞു. കുമരകം ശങ്കുണ്ണിമേനോനാണു കൃതജ്ഞത പറഞ്ഞത്.

**– മാത്യു ശങ്കരത്തിൽ**

(മലയാള മനോരമ ആഴ്ചപ്പതിപ്പ്, 1982 സെപ്റ്റംബർ 18)

## അനുബന്ധം 5

# പൗലോസ് മാർ ഗ്രീഗോറിയോസിന്റെ എഴുപതാം ജന്മദിനാഘോഷം

## സപ്തതി ആഘോഷം ഇന്ന്

കോട്ടയം: ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ സപ്തതിയാഘോഷം ഇന്ന് ഉച്ചകഴിഞ്ഞ് ഡൽഹിയിൽ നടക്കും. രാജ്യസഭാ ഡപ്യൂട്ടി സ്പീക്കർ നജ്മാ ഹെപ്ത്തുള്ളയുടെ അദ്ധ്യക്ഷതയിൽ ചേരുന്ന സമ്മേളനം കേന്ദ്രമന്ത്രി അർജുൻസിംഗ് ഉദ്ഘാടനം ചെയ്യും. മന്ത്രിമാരായ പി. ജെ. കുര്യൻ, എസ്. കൃഷ്ണ കുമാർ, മുല്ലപ്പള്ളി രാമചന്ദ്രൻ തുടങ്ങിയവർ പങ്കെടുക്കും.

മാർ ഗ്രീഗോറിയോസ് ചാരിറ്റി ഫണ്ട് ഉദ്ഘാടനം, സപ്തതി സ്മരണിക പ്രകാശനം, മെത്രാപ്പോലീത്താ രചിച്ച് കറന്റ് ബുക്സ് പ്രസിദ്ധീകരിക്കുന്ന 'ദർശനത്തിന്റെ പൂക്കൾ' എന്ന ഗ്രന്ഥത്തിന്റെ പ്രകാശനം തുടങ്ങിയവ സമ്മേളനത്തിൽ നടക്കും.

(മലയാള മനോരമ, 1992 ഓഗസ്റ്റ് 9 ഞായർ)

## മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ 70-ാം ജന്മദിനം കൊണ്ടാടി

ദില്ലി: മതസൗഹാർദത്തിനും രാഷ്ട്രത്തിന്റെ ഐക്യത്തിനും മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ മാർഗം അവലംബിക്കുവാൻ മതസാമൂഹ്യ രംഗങ്ങളിൽ പ്രവർത്തിക്കുന്നവരെ മനുഷ്യവിഭവശേഷി വകുപ്പ് മന്ത്രി അർജുൻ സിംഗ് ആഹ്വാനം ചെയ്തു.

ഓർത്തഡോക്സ് സഭയുടെ പ്രമുഖ പുരോഹിതാചാര്യന്മാരിൽ ഒരാളും ദില്ലി ഭദ്രാസനത്തിന്റെ അധിപനുമായ ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ എഴുപതാമത് ജന്മദിനം സംബന്ധിച്ച് ഇവിടെ മാവ്ലങ്കർ ഹാളിൽ സംഘടിപ്പിച്ച ഒരു ചടങ്ങിൽ മുഖ്യാതിഥിയായി സംസാരിക്കുകയായിരുന്നു അദ്ദേഹം. വലിയ ഒച്ചപ്പാടുകളൊന്നുമില്ലാതെ വിപുലമായ നിലയിൽ രാഷ്ട്രസേവനം നടത്തുന്ന ഒരു പുരോഹിതവര്യനാണ് മാർ ഗ്രിഗോറിയോസ് എന്ന് അർജുൻസിംഹ് പറഞ്ഞു. ഓർത്തഡോക്സ് സഭ രാഷ്ട്രത്തിന്റെ നാനാമേഖലകൾക്കു നൽകിയ സംഭാവനകളെയും അദ്ദേഹം പ്രശംസിച്ചു.

രാജ്യസഭാ ഉപാദ്ധ്യക്ഷ നജ്മാ ഹെപ്ത്തുള്ളയുടെ അദ്ധ്യക്ഷതയിൽ സംഘടിപ്പിച്ച പൊതുസമ്മേളനത്തിൽ കേന്ദ്രമന്ത്രിമാർ, നയതന്ത്ര പ്രതിനിധികൾ, മതനേതാക്കൾ, രാഷ്ട്രീയനേതാക്കൾ, സാമൂഹ്യ പ്രവർത്തകർ തുടങ്ങി ജീവിതത്തിന്റെ നാനാതുറകളിൽപെട്ടവർ പങ്കെടുത്തിരുന്നു.

മാർ ഗ്രിഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റിന്റെ ഉദ്ഘാടനവും അദ്ദേഹത്തിന്റെ രണ്ടു ഗ്രന്ഥങ്ങളുടെ (പുതിയ ഒരു മാനവികതയിലേക്ക് - ഇംഗ്ലീഷ്), ദർശനത്തിന്റെ പൂക്കൾ - മലയാളം) പ്രകാശനവും നിർവഹിക്കപ്പെട്ടു.

കേന്ദ്രമന്ത്രിമാരായ എം. എം. ജേക്കബ്, എസ്. കൃഷ്ണകുമാർ, പ്രൊഫ. പി. ജെ. കുര്യൻ, രാമകൃഷ്ണ മിഷനിലെ സ്വാമി ഗോകുലാനന്ദ, റൈറ്റ്. റവ. പ്രീതം സന്ത്രാം, ഡോ. മൊഹീന്ദർ സിംഹ്, എ. കെ. ദാമോദരൻ, ശ്രീ. ചതുർവേദി (ബദരീനാഥ്), ഡോ. ഫിലിപ്പോസ് മാർ തിയോഫിലോസ് എന്നിവർ മാർ ഗ്രിഗോറിയോസിന് ആശംസകൾ നേർന്നു. അദ്ദേഹം സമുചിതമായി മറുപടി പറഞ്ഞു. ജോബ് മാർ ഫിലക്സിനോസ് സ്വാഗതവും എ. വി. പൗലോസ് നന്ദിയും പറഞ്ഞു.

(മാതൃഭൂമി, 1992 ഓഗസ്റ്റ് 10 തിങ്കൾ)

## ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസിന്റെ സപ്തതി ആഘോഷിച്ചു

ന്യൂഡൽഹി: മലങ്കര ഓർത്തഡോക്സ് സഭയുടെ ഡൽഹി ഭദ്രാസനാധിപൻ ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസിന്റെ സപ്തതി ആഘോഷിച്ചു. കേന്ദ്രമന്ത്രിമാർ, വിദേശ നയതന്ത്രപ്രതിനിധികൾ, ദൈവശാസ്ത്രജ്ഞന്മാർ തുടങ്ങി ആയിരക്കണക്കിനാളുകൾ മെത്രാപ്പോലീത്തായ്ക്ക് ആശംസകളർപ്പിച്ചു.

അധ്യക്ഷത വഹിച്ച കേന്ദ്രമന്ത്രി അർജുൻ സിംഗ് മെത്രാപ്പോലീത്തായെ ഉദാത്തമായ മാനുഷിക മൂല്യങ്ങളുടെ നിറകുടമെന്നു വിശേഷിപ്പിച്ചു. രാജ്യസഭാ ഡപ്യൂട്ടി സ്പീക്കർ നജ്മാ ഹെപ്ത്തുള്ള, കേന്ദ്രമന്ത്രിമാരായ പി. ജെ. കുര്യൻ, എം. എം. ജേക്കബ്, എസ്. കൃഷ്ണകുമാർ എന്നിവരും ആശംസകൾ നേർന്നു.

മതേതരത്വത്തിന്റെ അന്തസത്ത യാഥാർത്ഥ്യമാക്കാൻ ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് തന്റെ മറുപടി പ്രസംഗത്തിൽ ആഹ്വാനം ചെയ്തു. മതങ്ങളെപ്പറ്റിയുള്ള ശരിയായ ധാരണയിൽ നിന്ന് ഉയിർകൊള്ളുന്ന പരസ്പര ആദരവാണു മതേതരത്വത്തിന്റെ കാതൽ. രാഷ്ട്രപിതാവായ

ഗാന്ധിജി ജീവിച്ചതും മരിച്ചതും മതേതരമൂല്യങ്ങൾക്കു വേണ്ടിയാണ്. അദ്ദേഹത്തിന്റെ മാതൃക നാം ജീവിതത്തിൽ പകർത്തണം.

ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഇയ്യോബ് മാർ പീലക്സിനോസ്, ബോംബെ ഭദ്രാസനാധിപൻ ഫിലിപ്പോസ് മാർ തെയോഫിലോസ് എന്നിവർ പരിപാടികൾക്കു നേതൃത്വം നൽകി.

മുൻ അംബാസഡർ എ. കെ. ദാമോദരൻ, ഡൽഹി രാമകൃഷ്ണ മിഷൻ ഡയറക്ടർ സ്വാമി ഗോകുലാനന്ദ, ഡോ. മോഹിന്ദർ സിംഗ്, ഡോ. അലി എന്നിവരും പ്രസംഗിച്ചു.

മെത്രാപ്പോലീത്തായെപ്പറ്റി പല ചേർന്നെഴുതിയ 'ടുവേർഡ്സ് എ ന്യൂ ഹുമാനിറ്റി' എന്ന ഗ്രന്ഥം നജ്മാ ഹെപ്ത്തുള്ളയും മെത്രാപ്പോലീത്താ എഴുതിയ ലേഖനങ്ങളുടെ സമാഹാരമായ 'ദർശനത്തിന്റെ പൂക്കൾ' എ. കെ. ദാമോദരനും പ്രകാശനം ചെയ്തു.

മാർ ഗ്രീഗോറിയോസ് ചാരിറ്റി ഫണ്ടിന്റെ ഉദ്ഘാടനവും സമ്മേളനത്തിൽ നടത്തി.

(മലയാള മനോരമ, 1992 ഓഗസ്റ്റ് 10 തിങ്കൾ)

## മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക് പിറന്നാളാശംസ

കോട്ടയം: ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പൽ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക് ശിഷ്യന്മാരടക്കമുള്ള ആരാധകവൃന്ദം ഇന്നലെ സ്നേഹോജ്ജ്വലമായ പിറന്നാൾ മംഗളങ്ങൾ നേർന്നു.

എഴുപതു തികഞ്ഞ മെത്രാപ്പോലീത്തായ്ക്ക് ആയുരാരോഗ്യങ്ങൾ നേരാൻ സംഘടിപ്പിച്ച സപ്തതി ആഘോഷസമ്മേളനം ചങ്ങനാശ്ശേരി ആർച്ച് ബിഷപ്പ് ജോസഫ് പൗവത്തിൽ ഉദ്ഘാടനം ചെയ്തു.

സഭകൾ തമ്മിലുള്ള ഐക്യത്തിനും യോജിപ്പിനും വേണ്ടി ആത്മാർത്ഥമായി ശ്രമിക്കുന്ന ധന്യനായ വ്യക്തിയാണ് ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായെന്ന് ആർച്ച് ബിഷപ്പ് അഭിപ്രായപ്പെട്ടു.

ഓർത്തഡോക്സ് സഭയുടെ യശസ് ഉയർത്തിപ്പിടിക്കാൻ അദ്ദേഹം വഹിച്ച പങ്ക് വളരെ വലുതാണെന്ന് ബിഷപ്പ് പൗവത്തിൽ പറഞ്ഞു. കത്തോലിക്കാ സഭയുമായി അഭിപ്രായ സമന്വയം കണ്ടെത്താൻ അദ്ദേഹം വഹിച്ച പങ്ക് ബിഷപ്പ് അനുസ്മരിച്ചു.

പരിശുദ്ധ കാതോലിക്കാ ബാവാ ബസേലിയോസ് മാർതോമാ മാത്യൂസ് ദ്വിതീയൻ അദ്ധ്യക്ഷത വഹിച്ചു.

ദൈവശാസ്ത്ര സംബന്ധമായ എല്ലാ മേഖലകളിലും കടന്നുചെല്ലത്തക്കവിധം ആഴമേറിയ പഠനം നടത്തിയ വ്യക്തിയാണ് ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായെന്ന് കാതോലിക്കാബാവ അഭിപ്രായപ്പെട്ടു.

കേരള സാഹിത്യ അക്കാദമി പ്രസിഡന്റ് ഡോ. കെ. എം. തരകൻ മുഖ്യ പ്രഭാഷണം നടത്തി.

എം. റ്റി. പോൾ, ഫാ. ഡോ. കെ. എം. ജോർജ്, ഫാ. ഡോ. ജേക്കബ് കുര്യൻ, റവ. നൈനാൻ ജോർജ് എന്നിവർ അശംസാ പ്രസംഗം നടത്തി.

ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത രചിച്ച ഗ്രന്ഥത്തിന്റെ പ്രകാശന കർമ്മം പരിശുദ്ധ കാതോലിക്കാ ബാവ നിർവഹിച്ചു. ഡോ. കെ. എം. തരകൻ ആദ്യകോപ്പി ഏറ്റുവാങ്ങി. ഫാ. ടി. ജെ. ജോഷ്വാ സ്വാഗതവും ഫാ. കെ. ജെ. ഗബ്രിയേൽ നന്ദിയും പറഞ്ഞു.

തുടർന്ന് നടത്തപ്പെട്ട പൊതുസമ്മേളനത്തിൽ വച്ച് കെ. എം. തരകൻ ഫൗണ്ടേഷൻ ഏർപ്പെടുത്തിയ ആചാര്യ അവാർഡ് പരിശുദ്ധ കാതോലിക്ക ബാവ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായ്ക്ക് സമ്മാനിച്ചു.

പരിശുദ്ധ കാതോലിക്കാ ബാവ അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ഡോ. പി. കെ. ജോസ്, അഡ്വ. കുമരകം ശങ്കുണ്ണിമേനോൻ, ഫാ. ടി. ജെ. ജോഷ്വാ, മുനിസിപ്പൽ ചെയർമാൻ പി. സി. ചെറിയാൻ, പ്രൊഫ. ഇ. എം. പൗലോസ് എന്നിവർ ആശംസാപ്രസംഗം നടത്തി. ഗ്രിഗോറിയോസ് മെതത്രാപ്പോലീത്ത മറുപടി പ്രസംഗം ചെയ്തു.

പ്രൊഫ. പി. സി. ഏലിയാസ് സ്വാഗതവും ഡോ. കെ. എം. തരകൻ നന്ദിയും പറഞ്ഞു.

## മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ ഉദ്ഘാടനം ചെയ്തു

കോട്ടയം: പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ സപ്തതി സ്മാരകമായി ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയോടനുബന്ധിച്ച് ആരംഭിക്കുന്ന മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ പരിശുദ്ധ മാർത്തോമ്മ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ ഇന്നലെ ഉദ്ഘാടനം ചെയ്തു.

ലോകസമാധാനത്തിന്റെയും സൗഹൃദത്തിന്റെയും സന്ദേശവുമായി ആഗോളതലത്തിൽ പ്രവർത്തിക്കുന്ന ഡോ. പൗലോസ് മാർ

ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ വിശ്വമാനവനാണെന്ന് കാതോലിക്കാ ബാവാ അഭിപ്രായപ്പെട്ടു.

ഫൗണ്ടേഷന്റെ പ്രവർത്തനങ്ങളെക്കുറിച്ച് കോ-ഓർഡിനേറ്റിംഗ് സെക്രട്ടറി ഫാ. സി. സി. ചെറിയാൻ വിശദീകരിച്ചു.

ഡോ. ഗ്രിഗോറിയോസിന്റെ രചനകൾ സമാഹരിച്ച് എഴുപതു പുസ്തകങ്ങൾ സീരിസുകളായി പ്രസിദ്ധീകരിക്കുക, മലയാളത്തിൽ അദ്ദേഹത്തിന്റെ 25 ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുക, ഗ്രിഗോറിയൻ റിസർച്ച് സ്റ്റഡി സെന്റർ ആരംഭിക്കുക, ഉന്നതവിദ്യാഭ്യാസത്തിന് സമർത്ഥരായ വിദ്യാർത്ഥികൾക്ക് ജാതിമതഭേദമെന്യേ സ്കോളർഷിപ്പ് നൽകുക തുടങ്ങിയവയാണ് ഫൗണ്ടേഷന്റെ ലക്ഷ്യങ്ങളെന്ന് ഫാ. ചെറിയാൻ പറഞ്ഞു.

(മലയാള മനോരമ, 1992 സെപ്റ്റംബർ 16)




ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസിന്റെ സപ്തതി സമ്മേളനത്തിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവാ ഹാരാർപ്പണം ചെയ്യുന്നു. ചങ്ങനാശ്ശേരി ആർച്ച്ബിഷപ്പ് മാർ ജോസഫ് പൗവ്വത്തിൽ സമീപം.

അനുബന്ധം

# കാലാനുക്രമണിക

| | | |
|---|---|---|
| 1922 ഓഗസ്റ്റ് 9 ബുധൻ (1097 കർക്കടകം 25) | : | തൃപ്പൂണിത്തുറയിൽ തടിക്കൽ വീട്ടിൽ പൈലിയുടെയും ഏലിയുടെയും മൂന്നാമത്തെ പുത്രനായി ജനിച്ചു. പേര് ടി. പോൾ വർഗീസ്. |
| 1927 – 1937 | : | തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്ക്കൂളിൽ വിദ്യാഭ്യാസം. |
| 1936 – 1941 | : | സ്വതന്ത്ര പത്രപ്രവർത്തകൻ. ഗോമതി, മലബാർ മെയിൽ എന്നീ പത്രങ്ങൾക്കു വേണ്ടി റിപ്പോർട്ടുകളും വാർത്തകളും തയ്യാറാക്കിക്കൊടുത്തു. |
| 1941–1942 | : | കൊച്ചിയിൽ ഒരു സ്വകാര്യ കമ്പനിയിൽ ഗുമസ്തൻ. |
| 1942 – 1947 | : | പി. ആന്റ് ടി. വകുപ്പിൽ ഗുമസ്തൻ. |
| 1945 – 1947 | : | പി. ആന്റ്. ടി. യൂണിയൻ തിരുവിതാംകൂർ–കൊച്ചി അസോസിയേറ്റ് സെക്രട്ടറി. |
| 1947 – 1950 | : | എത്യോപ്യൻ സ്കൂളുകളിൽ അദ്ധ്യാപകൻ. |
| 1950 – 1952 | : | അമേരിക്കയിലെ ഇൻഡ്യാനാ ഗോഷൻ കോളജിൽ നിന്ന് ബി. എ. ബിരുദം. |
| 1951 | : | അമേരിക്കയിലെ ഒക്ലഹോമാ യൂണിവേഴ്സിറ്റിയിൽ പഠനം |
| 1952 – 1953 | : | ന്യൂയോർക്കിലെ യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ പഠനം. |
| 1952 – 1954 | : | പ്രിൻസ്റ്റൺ സെമിനാരിയിൽ നിന്ന് മാസ്റ്റർ ഓഫ് ഡിവിനിറ്റി ബിരുദം നേടി. |
| 1954 – 1956 | : | ആലുവാ ഫെലോഷിപ്പ് ഹൗസ് അസോസിയേറ്റ് സെക്രട്ടറിയും ബർസാറും. |
| 1954 – 1956 | : | സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റിന്റെ (എസ്. സി. എം) അസോസിയേറ്റ് സെക്രട്ടറി. |
| 1955 – 1957 | : | മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം ജനറൽ സെക്രട്ടറി. |

| | | |
|---|---|---|
| 1954 – 1956 | : | ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽ ഓണറബിൾ ലക്ചറർ. |
| 1956 – 1959 | : | എത്യോപ്യൻ ചക്രവർത്തി ഹെയ്ലി സെലാസിയുടെ പേഴ്സണൽ അസിസ്റ്റന്റും ഉപദേശകനും. |
| 1956 – 1959 | : | എത്യോപ്യയിലെ ആസിഡ് ആബാബ യൂണിവേഴ്സിറ്റി കോളജ് ഓണറബിൾ ലക്ചറർ. |
| 1959 ജനുവരി 19 | : | കുറുപ്പുംപടി പള്ളിയിൽവച്ച് പ. ഗീവർഗീസ് ദ്വീതിയൻ ബാവായിൽ നിന്ന് പൂർണ്ണ ശെമ്മാശ്ശ് പട്ടമേറ്റു. |
| 1959 – 1960 | : | യേൽ യൂണിവേഴ്സിറ്റിയിൽ നിന്ന് എസ്.റ്റി.എം. ബിരുദം നേടി. |
| 1960 – 1961 | : | ഓക്സ്ഫഡ് യൂണിവേഴ്സിറ്റിയിൽ ഡോക്ടറൽ പഠനം. |
| 1961 നവംബർ 5 ഞായർ | : | പരുമല സെമിനാരിയിൽവച്ച് പ. ഗീവർഗീസ് ദ്വീതീയൻ ബാവായിൽ നിന്ന് വൈദികപട്ടമേറ്റു. |
| 1961 | : | അഖിലലോക സഭാ കൗൺസിലിന്റെ ഡൽഹി അസംബ്ലിയിൽ ബൈബിൾ പഠനം നയിച്ച മൂന്നുപേരിൽ ഒരാൾ. |
| 1962–1967 | : | അഖിലലോക സഭാ കൗൺസിലിന്റെ അസോസിയേറ്റ് ജനറൽ സെക്രട്ടറിയും ഡിവിഷൻ ഓഫ് എക്യുമെനിക്കൽ ആക്ഷന്റെ ഡയറക്ടറും. |
| 1965 ഡിസംബർ 28 ചൊവ്വ | : | കോട്ടയം എം. ഡി. സെമിനാരിയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മറ്റ് നാല് പേരോടൊപ്പം ഫാ. പോൾ വർഗീസിനെ മേല്പട്ടസ്ഥാനത്തേക്ക് തിരഞ്ഞെടുത്തു. കൂടെ തിരഞ്ഞെടുത്ത മൂന്നു പേർക്ക് മേല്പട്ട സ്ഥാനം നൽകിയെങ്കിലും ഫാ. പോൾ വർഗീസിനും, ഫാ. എം. വി. ജോർജിനും സ്ഥാനം നൽകാൻ സഭയുടെ സുന്നഹദോസ് തയ്യാറായില്ല. |
| 1966 | : | യുനെസ്കോ ആസ്ഥാനത്തേക്ക് അയച്ച ഡബ്ലിയു. സി. സി. ഡലിഗേഷന്റെ നേതാവ്. |

| | | |
|---|---|---|
| 1968 | : | ആഫ്രിക്കൻ രാജ്യങ്ങളുടെ നേതാക്കളെ കാണുവാൻ നിയാമിയിലേക്ക് പോയ ഡബ്ല്യു.സി.സി. ഡലിഗേഷന്റെ നേതാവ്. |
| 1967–1996 | : | കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പൽ. |
| 1971 – 1975 | : | സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ ഡോക്ടറൽ പഠനം. |
| 1972 | : | ജർമ്മനിയിലെ മ്യൂൻസ്റ്ററിലുള്ള ഗ്രിഗറി ഓഫ് നിസ്സാ റിസേർച്ച് ഇൻസ്റ്റിറ്റ്യൂട്ടിൽ ഡോക്ടറൽ പഠനം. |
| 1974 ഒക്ടോബർ 2 ബുധൻ | : | നിരണം സെന്റ്മേരീസ് പള്ളിയിൽ നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മറ്റ് നാലു പേരോടൊപ്പം ഫാ. പോൾ വർഗീസിനെ വീണ്ടും മേല്പട്ടസ്ഥാനത്തേക്ക് തിരഞ്ഞെടുത്തു. |
| 1975 ഫെബ്രുവരി 15 | : | പുത്തൻകാവ് കത്തീഡ്രലിൽ വച്ച് ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ റമ്പാൻ സ്ഥാനം നൽകി. സന്യാസിശ്രേഷ്ഠനായ പൗലോസിന്റെ പേര് സ്വീകരിച്ചു. |
| 1975 ഫെബ്രുവരി 16 | : | നിരണം സെന്റ്മേരിസ് പള്ളിയിൽ വച്ച് പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ 'പൗലോസ് മാർ ഗ്രിഗോറിയോസ്' എന്ന പേരിൽ മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്തു. |
| 1976 | : | സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും ഡോക്ടറേറ്റ്. |
| 1976 – 1996 | : | ഓർത്തഡോക്സ് സഭയുടെ ഡൽഹി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ. |
| 1983–1991 | : | അഖിലലോക സഭാകൗൺസിലിന്റെ (WCC) പ്രസിഡണ്ട്. |
| 1983, 1988 | : | യു. എൻ. ജനറൽ അസംബ്ലിയുടെ നിരായുധീകരണത്തെക്കുറിച്ചുള്ള പ്രത്യേക സമ്മേളനത്തിൽ പങ്കെടുത്ത ഡബ്ലിയു. സി. സി. ഡലിഗേഷന്റെ നേതാവ്. |

| | | |
|---|---|---|
| 1992 സെപ്റ്റംബർ 20 | : | ഭദ്രാസന, സഭാതല ഭരണങ്ങളിൽ നിന്ന് റിട്ടയർ ചെയ്യാൻ ആഗ്രഹിക്കുന്നതായി പ. കാതോലിക്കാ ബാവായ്ക്ക് കത്തു നൽകി. സഭയുടെ സുന്നഹദോസ് ഈ കത്തിലെ ആശയങ്ങൾ അംഗീകരിക്കുകയോ നടപ്പിലാക്കുകയോ ചെയ്തില്ല. |
| 1995 മാർച്ച് 17 | : | ആരോഗ്യപരമായ കാരണങ്ങളാലും, സഭാനേതൃത്വത്തിൽ വിശ്വാസം നഷ്ടപ്പെട്ടതുകൊണ്ടും, സഭാനേതൃത്വത്തിന്റെ പല തീരുമാനങ്ങളോടും അവ നടപ്പാക്കുന്ന രീതികളോടും ഒത്തുപോകുവാൻ സാധിക്കാത്തതിനാലും ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ സ്ഥാനവും സഭയിലെ മറ്റ് ഔദ്യോഗിക സ്ഥാനങ്ങളും രാജി വയ്ക്കുന്നതായി പ. കാതോലിക്കാബാവായ്ക്ക് കത്തു നൽകി. ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പൽ സ്ഥാനവും തലക്കോട് സെന്റ് മേരീസ് ബോയ്സ് ഹോമിന്റെ പ്രസിഡണ്ട് സ്ഥാനവും രാജിവച്ചില്ല. |
| 1995 ജൂലൈ | : | സഭാനേതൃത്വവുമായുള്ള ചർച്ചകളെ തുടർന്ന് രാജി തീരുമാനത്തിൽ നിന്നു പിന്മാറി, സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി സ്ഥാനവും സഭാസമാധാനത്തിനായുള്ള അനുരഞ്ജനസമിതിയുടെ അദ്ധ്യക്ഷ സ്ഥാനവും ഏറ്റെടുത്തു. |
| 1996 നവംബർ 24 (കാർത്തിക പൂർണിമനാൾ) | : | ഡൽഹി ഭദ്രാസന അരമനയിൽ വച്ചു കാലം ചെയ്തു. |
| 1996 നവംബർ 25 | : | കോട്ടയം ഓർത്തഡോക്സ് സെമിനാരി ചാപ്പലിന്റെ വടക്കുവശത്ത് ഭൗതിക ദേഹം കബറടക്കി. |

# വഹിച്ചിട്ടുള്ള സ്ഥാനങ്ങൾ

1. തൃപ്പൂണിത്തുറ പബ്ലിക് ലൈബ്രറി സെക്രട്ടറി (1939 – 42).
2. അഖിലേന്ത്യാ കമ്പിത്തപാൽ യൂണിയൻ തിരു-കൊച്ചി ശാഖയുടെ അസോസിയേറ്റ് സെക്രട്ടറി (1945 – 47).
3. സ്റ്റുഡന്റ് ക്രിസ്ത്യൻ മൂവ്മെന്റ് ഓഫ് ഇൻഡ്യ അസോസിയേറ്റ് സെക്രട്ടറി (1954 – 56).
4. ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റ് ഓഫ് ഇന്ത്യ ജനറൽ സെക്രട്ടറി (1955 – 57).
5. എത്യോപ്യയിലെ ഹെയിലി സെലാസി ചക്രവർത്തിയുടെ ഉപേദേഷ്ടാവ് (1956 – 59).
6. എത്യോപ്യയിലെ യു. എൻ. ആർ. ആർ. എ. റിലീഫ് എയിഡ് എക്സിക്യൂട്ടീവ് സെക്രട്ടറി (1956 – 1959). എത്യോപ്യൻ വിദ്യാഭ്യാസ മന്ത്രാലയം ഉപദേഷ്ടാവ് (1957 – 1959).
8. എത്യോപ്യൻ ഓർത്തഡോക്സ് സ്റ്റുഡന്റ് അസോസിയേഷൻ (ഹൈമനോട്ട് അബിയു) സ്ഥാപകൻ (1959).
9. വേൾഡ് കൗൺസിൽ ഓഫ് ചർച്ച്സ് മൂന്നാം അസംബ്ലിയുടെ ബൈബിൾ സ്റ്റഡി ലീഡർ (1961).
10. ജനീവയിലെ വേൾഡ് കൗൺസിൽ ഓഫ് ചർച്ച്സ് (WCC) ഡിവിഷൻ ഓഫ് എക്യുമെനിക്കൽ ആക്ഷന്റെ ഡയറക്ടർ (1962 – 67).
11. വേൾഡ് കൗൺസിൽ ഓഫ് ചർച്ച്സ് (WCC) അസോസിയേറ്റ് ജനറൽ സെക്രട്ടറി (1962 – 67).
12. ക്രിസ്ത്യൻ പീസ് കോൺഫ്രൻസ് വൈസ് പ്രസിഡന്റ് (1970 – 90).
13. വേൾഡ് കൗൺസിൽ ഓഫ് ചർച്ച്സ് പ്രസിഡന്റ് (1983 – 91).
14. വത്തിക്കാൻ കൗൺസിൽ നിരീക്ഷകൻ (1963 – 65).
15. കേരള സർവ്വകലാശാല സെനറ്റംഗം (1972 – 76).
16. സെറാംപൂർ സർവ്വകലാശാല സെനറ്റംഗം (1970 – 74, 1984 – 93).
17. കേരള ഫിലോസഫിക്കൽ കോൺഗ്രസ് വൈസ് പ്രസിഡന്റ് (1968 – 90).
18. ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസ് ജനറൽ പ്രസിഡന്റ് (1990).
19. അമേരിക്കയിലെ ഓഹിയോ കോളജ് ഓഫ് വൂസ്റ്ററിലെ വിസിറ്റിംങ് പ്രൊഫസർ (1981).
20. അമേരിക്കയിലെ പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരിയിലെ വിസിറ്റിംങ് ഫെലോ (1986 – 88).
21. ഇംഗ്ലണ്ടിലെ ഹാർവാർഡ് സർവകലാശാലയിലെ വിസിറ്റിംങ് ലക്ചറർ (1979).
22. കോട്ടയം ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പൽ (1967 – 96).
23. ദില്ലി സർവധർമനിലയം ഡയറക്ടർ (1984 – 96).
24. ദില്ലി നീതിശാന്തി കേന്ദ്രം ഡയറക്ടർ (1984 – 96).
25. ന്യൂയോർക്ക് ആസ്ഥാനമായുള്ള ലോകമത കൗൺസിൽ രക്ഷാധികാരി.
26. ന്യൂയോർക്കിലെ ഇന്റർ റിലീജിയസ് ഫെഡറേഷൻ ഫോർ വേൾഡ് പീസ് പ്രസിഡന്റ്.

27. തലക്കോട് പരുമല മാർ ഗ്രിഗോറിയോസ് മെമ്മോറിയൽ ചാരിറ്റബിൾ ട്രസ്റ്റ് പ്രസിഡണ്ട് (1976 – 96).
28. നിയോപ്ലേറ്റോനിക് ഇന്റർനാഷണൽ സൊസൈറ്റിയുടെ ഇന്ത്യൻ ചാപ്റ്റർ പ്രസിഡന്റ്.
29. ദില്ലി സോഫിയാ സൊസൈറ്റി ചെയർമാൻ (1984 – 96).
30. 'ദിവ്യബോധനം' ചെയർമാൻ (1984 – 96).
31. ഫെഡറേറ്റഡ് ഫാക്കൽറ്റി ഫോർ റിസർച്ച് ഇൻ റിലീജിയൻ ആന്റ് കൾച്ചർ ചെയർമാൻ.
32. കോലഞ്ചേരി മലങ്കര ഓർത്തഡോക്സ് ചർച്ച് മെഡിക്കൽ മിഷൻ ആശുപത്രി വൈസ് പ്രസിഡന്റ്.
33. ഡൽഹിയിൽ നിന്ന് പ്രസിദ്ധീകരിക്കുന്ന *സ്റ്റാർ ഓഫ് ദി ഈസ്റ്റ്* എന്ന പ്രസിദ്ധീകരണത്തിന്റെ ചീഫ് എഡിറ്റർ (1979 – 1996).
34. വിയന്നായിലെ പ്രോ ഓറിയന്റെ ഫൗണ്ടേഷൻ അംഗം.
35. അമേരിക്കയിലെ ബയോഗ്രഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് ഉപദേഷ്ടാവ്.
36. വാഷിങ്ടണിലെ വാല്യൂസ് ആന്റ് ഫിലോസഫി കൗൺസിൽ അംഗം.
37. ഇന്ത്യൻ ഫിലോസഫിക്കൽ റിസർച്ച് കൗൺസിൽ അംഗം.
38. 'പുരോഹിതൻ' ത്രൈമാസികയുടെ ചീഫ് എഡിറ്റർ (1986 – 1996).
39. അഖിലലോക സഭാ കൗൺസിൽ സെൻട്രൽ കമ്മിറ്റിയംഗം (1968 – 1991).
40. അഖിലലോക സഭാ കൗൺസിൽ എക്സിക്യൂട്ടീവ് കമ്മിറ്റിയംഗം (1975 – 91).
41. അഖിലലോക സഭാ കൗൺസിൽ 'സഭയും സമൂഹവും' വിഭാഗത്തിന്റെ മോഡറേറ്റർ (1975–83).
42. അഖിലലോക സഭാ കൗൺസിൽ 'വിശ്വാസവും പട്ടത്വവും' കമ്മീഷൻ അംഗം (1968 – 75).
43. അഖിലലോക സഭാ കൗൺസിലും റോമൻ കത്തോലിക്കാ സഭയും തമ്മിലുള്ള സംഭാഷണങ്ങൾക്കായുള്ള ജോയിന്റ് വർക്കിംഗ് ഗ്രൂപ്പ് അംഗം (1963 – 75).
44. കോട്ടയം സോഫിയാ സെന്റർ ഡയറക്ടർ (1976 – 1996).
45. ഓറിയന്റൽ ഓർത്തഡോക്സ് സഭകളും ബൈസന്റയിൻ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള അനൗദ്യോഗിക സംഭാഷണങ്ങളുടെ സംഘാടകരിൽ ഒരാൾ (ആർഹസ് 1964, ബ്രിസ്റ്റോൾ 1967, ജനീവ 1970, ആഡിസ് അബാബ 1971).
46. ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് അഡ്വാൻസ്ഡ് സ്റ്റഡി (ഷിംല) യിൽ ഫെലോ (1987, 1989).
47. മലങ്കര ഓർത്തഡോക്സ് സഭയുടെ ഇന്റർ ചർച്ച് റിലേഷൻ കമ്മിറ്റിയുടെ പ്രസിഡണ്ട്.
48. സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസംഘം പ്രസിഡണ്ട്.
49. മലങ്കര ഓർത്തഡോക്സ് സഭയുടെ കമ്മീഷൻ ഓൺ നാഷണൽ അഫയേഴ്സിന്റെ ചെയർമാൻ.
50. മലങ്കര ഓർത്തഡോക്സ് സഭയും റോമൻ കത്തോലിക്കാ സഭയും തമ്മിലുള്ള സംഭാഷണങ്ങളുടെ ചെയർമാൻമാരിൽ ഒരാൾ.

## ലഭിച്ച ബഹുമതികൾ

1. സോവിയറ്റ് ലാന്റ് നെഹ്റു അവാർഡ് (1988).
2. ഹാൾ ഓഫ് ഫെയിം അവാർഡ് (സോവിയറ്റ് യൂണിയൻ).
3. ഓട്ടോനുഷ്കി പ്രൈസ് ഫോർ പീസ്, ജർമ്മനി (1988).
4. ഡിസ്റ്റിങ്ങ്യൂഷ്ഡ് അലുമിനസ് അവാർഡ് പ്രിൺസ്റ്റൺ യൂണിവേഴ്സിറ്റി (അമേരിക്ക).
5. ഓർഡർ ഓഫ് സെന്റ് വ്ളാഡിമിർ (സോവിയറ്റ് യൂണിയൻ).
6. ഓർഡർ ഓഫ് സെന്റ് മേരി മഗ്ദലിൻ (പോളണ്ട്).
7. ഓർഡർ ഓഫ് സെന്റ് സെർജിയസ് (സോവിയറ്റ് യൂണിയൻ).
8. ഓർഡർ ഓഫ് ബിഷപ്പ് ഫ്രാൻസിക് ഹോഡർ (പോളണ്ട്).
9. മാൻ ഓഫ് ദി ഇയർ 1990, 1995 (അമേരിക്ക).
10. ആചാര്യ അവാർഡ്, ഇന്ത്യ (1992).
11. ഓസ്ക്കാർ ഫിസ്റ്റർ അവാർഡ് (1992).
12. കേരള സാഹിത്യ അക്കാദമി അവാർഡ് 1992 (*ദർശനത്തിന്റെ പൂക്കൾ* എന്ന കൃതിയ്ക്ക്).
13. ബായി പരംവീർ സിംഗ് ഇന്റർനാഷണൽ അവാർഡ് (1990).
14. ഓൾ ഇന്ത്യാ അസോസിയേഷൻ ഓഫ് ക്രിസ്ത്യൻ ഹയർ എജുക്കേഷൻ രജതജൂബിലി അവാർഡ് (1990).
15. ഡിസ്റ്റിംങ്ങ്യൂഷ്ഡ് ലീഡർഷിപ്പ് അവാർഡ് (അമേരിക്ക).
16. കൾച്ചർ ഫോർ സർവീസ് അവാർഡ് (ഇന്ത്യ).
17. എമിനന്റ് എക്യുമെനിക്കൽ എജുക്കേറ്റർ അവാർഡ്, ഇന്ത്യ (1991).
18. സർട്ടിഫിക്കറ്റ് ഓഫ് മെറിറ്റ് ഫോർ ലീഡർഷിപ്പ് ഓഫ് വേൾഡ് ചർച്ച് (ബ്രിട്ടൺ).
19. സോവിയറ്റ് യൂണിയനിലെ ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാഡമിയുടെ ഡോക്ടറേറ്റ്.
20. ഹംഗറിയിലെ ലൂതറൻ തിയോളജിക്കൽ അക്കാദമിയുടെ ഡോക്ടറേറ്റ്.
21. ചെക്കോസ്ലോവാക്യയിലെ ജാൻഹസ് ഫാക്കൽറ്റിയുടെ ഡോക്ടറേറ്റ്.
22. സോഫിയാ അവാർഡ്, കേരളം (*ദർശനത്തിന്റെ പൂക്കൾ* എന്ന കൃതിയ്ക്ക്).